(മലയാളം)

നസ്രാണി സംസ്കൃതി
(ചരിത്ര സാംസ്കാരിക പഠനങ്ങൾ)
ഡോ. എം. കുര്യൻ തോമസ്

പ്രസാധകർ : സോഫിയാ ബുക്സ്
തിരുനക്കര, കോട്ടയം - 686 001
ഒന്നാം പതിപ്പ് : ജൂലൈ 2017
കവർ ഡിസൈൻ,
ടൈപ്പ്സെറ്റിംഗ് &
പ്രിന്റിംഗ് : സോഫിയാ പ്രിന്റ് ഹൗസ്, കോട്ടയം

**വില: 400.00**

Nazrani Samskrithi (Historical & Cultural Study) ❑ Dr. M. Kurian Thomas ❑ © M. Kurian Thomas ❑ Cover: Thiruvithamcodu Church ❑ Published by Sophia Books, Kottayam, PIN 686 001 ❑ Price: Rs. 400 ❑ July 2017.

# നസ്രാണി സംസ്കൃതി

ഡോ. എം. കുര്യൻ തോമസ്




സോഫിയാ ബുക്സ്
കോട്ടയം

## ഡോ. എം. കുര്യൻ തോമസ്

1964 ഡിസംബർ 25-ന് ജനനം. കോട്ടയം ജില്ലയിൽ അരീപ്പറമ്പ് മേലേടത്ത് ഫാ. എം. റ്റി. കുര്യൻ കത്തനാരുടെയും മറിയാമ്മയുടെയും പുത്രൻ.

ഫിസിക്സിൽ ബിരുദവും, ബിസിനസ് അഡ്മിനിസ്ട്രേഷനിൽ ബിരുദാനന്തര ബിരുദവും, മാർക്കറ്റിംഗ് മാനേജ്മെന്റിൽ ബിരുദാനന്തര ഡിപ്ലോമായും.

മഹാത്മാഗാന്ധി സർവകലാശാലയുടെ സ്കൂൾ ഓഫ് സോഷ്യൽ സയൻസിൽ 18-ാം നൂറ്റാണ്ടിലെ കേരള ക്രൈസ്തവരുടെ സ്വത്വബോധത്തെപ്പറ്റി ഡോ. എം. ആർ. രാഘവ വാര്യരുടെ മേൽനോട്ടത്തിൽ നടത്തിയ ഗവേഷണത്തിന് 2008-ൽ ഡോക്ടറേറ്റ്. 2014-ൽ കേരളാ കൗൺസിൽ ഫോർ ഹിസ്റ്റോറിക്കൽ റിസേർച്ചിന്റെ (KCHR) പോസ്റ്റ് ഡോക്ടറൽ റിസേർച്ച് ഫെലോഷിപ്പ്.

2000-ൽ മലയാളഭാഷയിലെ ആദ്യ ചരിത്രഗ്രന്ഥമായ *നിരണം ഗ്രന്ഥവരി* എഡിറ്റു ചെയ്തു പ്രസിദ്ധീകരിച്ചു. പ. പരുമല തിരുമേനിയുടെ *ഊർശ്ലേം യാത്രാവിവരണം*, കാരുചിറ ഗീവർഗീസ് ശെമ്മാശന്റെ *കൊളംബ് യാത്ര*, പ. പരുമല തിരുമേനിയുടെ *എഴുത്തുകൾ*, പ. ബസേലിയോസ് ഗീവർഗീസ് പ്രഥമന്റെ *സഭാജീവിത നാൾവഴി* തുടങ്ങിയവയ്ക്ക് അടിക്കുറിപ്പുകൾ തയാറാക്കി. കേരള സംസ്ക്കാരത്തെപ്പറ്റി ഇരുനൂറോളം ഡോക്യുമെന്ററികളുടെ സംവിധായകൻ.

ഇതര കൃതികൾ: *നസ്രാണി പഠനങ്ങൾ* (2006), *മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദ്* (2008), *കർമ്മശേഷിയുടെ കാതൽ* (2008), *പത്രോസ് പാത്രിയർക്കീസിന്റെ പരിഷ്കാരങ്ങൾ* (2011), *The Indian Way of Christanity* (2012), *കായംകുളം ഫീലിപ്പോസ് റമ്പാൻ: വ്യക്തിയും സംഭാവനകളും* (2012), *കാതോലിക്കാ എന്നു ചൊല്ലി വാഴ്ത്തി ഞായം* (2012), *The Way of St. Thomas* (2012), *നസ്രാണി മാർഗ്ഗം* (2013), *നസ്രാണി സംസ്കാരം ദേശീയത* (2013), *തോമയാർ കോവിൽ* (2014), *കുറിച്ചിബാവായുടെ മൂന്നു പരദേശയാത്രകൾ* (2015) *പ. പാമ്പാടി തിരുമേനി: വിശുദ്ധിയുടെ വിരിക്കൂട്ടം* (2015), *അഞ്ചാം പാത്രിയർക്കീസ് മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദ്* (2015), *ആബോ അലക്സിയോസ്: നദീതുല്യം ശാന്തം* (2015) *പരുമല മാർ ഗ്രീഗോറിയോസ്* (2015), *പാത്താമുട്ടം മാളികയിൽ എം. സി. കുറിയാക്കോസ് റമ്പാൻ: സ്മരണകൾ, രചനകൾ* (2015) *വട്ടക്കുന്നേൽ മാത്യൂസ് റാബോ കാതോലിക്കാ* (അഞ്ചു വാല്യങ്ങൾ. 2016), *Eventual Annals of Nazranis* (2016), *ഒരാൾക്ക് എത്ര മെത്രാൻ വേണം?* (2017), *1686-ലെ ചെങ്ങന്നൂർ സുന്നഹദോസും മാർ ഈവാനിയോസും* (2017)

*ഭാര്യ: ജയ. മക്കൾ:* കുറിയാക്കോസ്, യാക്കോബ്

*വിലാസം:*
PB No. 64, കോട്ടയം - 686001
drmkurianthomas@gmail.com

# വാങ്മുഖം

**മ**ലങ്കര നസ്രാണികൾ ഒരു ചെറിയ സമൂഹമാണ്. ഒരു പരിധിവരെ അവരുടെ രേഖാധിഷ്ഠിത ചരിത്രവും പരിമിതമാണ്. പക്ഷേ ഇതൊന്നും രണ്ടു സഹസ്രാബ്ദകാലത്തെ നസ്രാണികളുടെ മഹത്തായ മാർത്തോമ്മൻ പൈതൃകത്തിനു തടസമാകുന്നില്ല.

നസ്രാണികളുടെ രേഖാപരിമിതി ഒരർത്ഥത്തിൽ ഒരു മിഥ്യയാണ്. കഠിനാദ്ധ്വാനവും വിശകലനശേഷിയും യുക്തിബോധവും ഉപയോഗിച്ചാൽ മലങ്കര നസ്രാണികളുടെ അവിഛിന്നമായ ഒരു ചരിത്രരേഖ തെളിയിച്ചെടുക്കാൻ കഴിയും. പക്ഷേ അതിനു സഭയുടെ നാലതിരുകൾക്കുള്ളിൽ നിൽക്കാതെ ചരിത്രപഠനത്തിന്റെ ഭൂമിക വിശാലമാക്കേണ്ടിയിരിക്കുന്നു. ഈ ലേഖകനടക്കം ആരും അതിനു മിനക്കെടുന്നില്ല എന്നതാണ് യാഥാർത്ഥ്യം.

നസ്രാണി ചരിത്രപഠനം ഒരു ഹരമായി മാറിയപ്പോൾ ആ വിഷയം എഴുതിത്തുടങ്ങിയത് കിഴക്കിന്റെ മഹാനായ കാതോലിക്കാ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമന്റെ നിർദ്ദേശപ്രകാരമാണ്. തുടർന്ന് ആനുകാലികങ്ങളിൽ നസ്രാണി ചരിത്രത്തെപ്പറ്റി ലേഖനങ്ങൾ എഴുതിത്തുടങ്ങി. അവ കൂടുതൽ അന്വേഷണങ്ങളിലേയ്ക്കും പഠനങ്ങളിലേയ്ക്കും നയിച്ചു. വിവിധ ആനുകാലികങ്ങളിലും സ്മരണികകളിലും അവ പ്രസിദ്ധീകരിച്ചു.

വിഷയത്തോടുള്ള അക്കാഡമിക് താത്പര്യം മാത്രമല്ല ഈ ലേഖന രചനകൾക്കു പിമ്പിലുള്ള പ്രചോദനം. വലിയൊരളവുവരെ സാഹചര്യങ്ങളുടെ സമ്മർദ്ദവുമുണ്ട്. അസത്യങ്ങളും അർദ്ധസത്യങ്ങളും മുദ്രണം ചെയ്യപ്പെടുമ്പോളും ചരിത്രത്തെ വളച്ചൊടിക്കുമ്പോളും പ്രതികരിക്കേണ്ടി വരും. അത്തരം ഉത്തരങ്ങൾ ഈ സമാഹാരത്തിൽ അനേകമുണ്ട്.

ഈ ലേഖകൻ 2013 വരെ എഴുതിയ ലേഖനങ്ങൾ സമാഹരിച്ച് *നസ്രാണി മാർഗ്ഗം* എന്നപേരിൽ ആ വർഷം പ്രസിദ്ധീകരിച്ചിരുന്നു. അതിനുശേഷം 2017 ഏപ്രിൽ വരെയുള്ള 87 ലേഖനങ്ങളാണ് ഇപ്പോൾ *നസ്രാണി സംസ്കൃതി* എന്ന പേരിൽ സമാഹരിച്ച് പ്രസിദ്ധീകരിക്കുന്നത്. വിവിധ സാഹചര്യങ്ങളിൽ വ്യത്യസ്ത പ്രസിദ്ധീകരണങ്ങൾക്കായി എഴുതിയവ എന്ന നിലയിൽ രചനാശൈലിയിൽ വൈവിദ്ധ്യമുണ്ട്. അതേ കാരണം കൊണ്ടുതന്നെ ആശയങ്ങളുടേയും വിഷയങ്ങളുടേയും ആവർത്തനവും ഉണ്ടാകാം. *നസ്രാണി മാർഗ്ഗം* പ്രസിദ്ധീകരിക്കാനുണ്ടായ സമ്പൂർണ്ണ സമാഹാരം എന്ന ചേതോവികാരം തന്നെയാണ് ഇപ്പോൾ *നസ്രാണി സംസ്കൃതി* രൂപപ്പെടുത്തിയതിനു പിമ്പിലും. സോഫിയാ ബുക്സ് തന്നെയാണ് ഈ സമാഹാരവും നിങ്ങളുടെ കൈകളിലെത്തിക്കുന്നത്.

ഈ ലേഖകന്റെ ഗവേഷണപ്രവർത്തനങ്ങൾക്ക് ആദിമുതൽ എക്കാ

ലവും കൈത്താങ്ങായി നിൽക്കുന്ന വർഗീസ് ജോൺ തോട്ടപ്പുഴയും ജോയ്സ് തോട്ടയ്ക്കാടും ഏറിയും കുറഞ്ഞും ഈ രചനകൾക്കു പിമ്പിലുമുണ്ട്. സുറിയാനി പരിഭാഷകൾ നടത്തിത്തരിക മാത്രമല്ല, അമൂല്യമായ കോനാട്ട് ഗ്രന്ഥശേഖരം ഉപയോഗിക്കുവാൻ അവസരം തന്നുകൊണ്ടിരിക്കുകയും ചെയ്യുന്ന ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ടിന്റെ സഹായഹസ്തം നിസീമമാണ്. പഴയസെമിനാരി ആർക്കൈവ്സ്, പെരിനാട് ബഥനി ആശ്രമത്തിലെ ശേഖരം ഇവയും ഉപയോഗിക്കുവാനുള്ള അവസരം ഈ രചനകളെ സഹായിച്ചിട്ടുണ്ട്. ഈ ലേഖകന്റെ ചരിത്രോദ്ധ്യമങ്ങളെ പ്രത്യക്ഷമായും പരോക്ഷമായും പിന്താങ്ങുന്ന അനേകരുണ്ട്. അവരോടുമുള്ള നന്ദിയും ഇത്തരുണത്തിൽ അറിയിച്ചുകൊള്ളട്ടെ.

*നസ്രാണി സംസ്കൃതി* പ്രസിദ്ധീകരിക്കുന്നതിന്റെ സാമ്പത്തികഭാരം വഹിക്കുന്നത് ബോംബേ ഭദ്രാസനത്തിന്റെ മലങ്കര ഓർത്തഡോക്സ് ചർച്ച് കൗൺസിൽ ഓഫ് ബോംബേ ആണ്. അതിനു മുൻകൈ എടുത്ത കൗൺസിൽ പ്രസിഡന്റും ബോംബേ ഭദ്രാസനാധിപനുമായ നി. വ. ദി. ശ്രീ. ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായോടുള്ള അകൈതവമായ നന്ദി രേഖപ്പെടുത്തട്ടെ.

*നസ്രാണി മാർഗ്ഗ*ത്തിന്റെ അതേ ശൈലിയിൽ, *നസ്രാണി സംസ്കൃതി*യുടെ അവതാരിക എഴുതിയിരിക്കുന്നത് നി. വ. ദി. ശ്രീ. ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്തായും ആമുഖപഠനം നടത്തിയിരിക്കുന്നത് ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിലും ആണ്. ഇരുവരുടേയും ഉദ്യമങ്ങൾക്കു പ്രത്യേക നന്ദി.

ചരിത്രം ഒരിടത്തും അവസാനിക്കുന്നില്ല. അതേപോലെതന്നെ ചരിത്രപഠനവും. നസ്രാണി ചരിത്രവും വർത്തമാനകാല ഗതിവിഗതികളും വെല്ലുവിളികളും പാഠ്യവിഷയമാക്കുന്നവർക്ക് *നസ്രാണി സംസ്കൃതി* സഹായകമാകുമെന്നു പ്രതീക്ഷിക്കുന്നു.

**ഡോ. എം. കുര്യൻ തോമസ്**

# അവതാരിക

## ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ

മലങ്കരസഭയുടെ വാത്സല്യപുത്രനായ ഡോ. എം. കുര്യൻ തോമസ് 2013 മുതൽ പ്രസിദ്ധീകരിച്ചിട്ടുള്ള ലേഖനങ്ങളുടെ സമാഹാരമാണ് 'നസ്രാണി സംസ്കൃതി.' 2013-ന് മുമ്പ് അദ്ദേഹം രചിച്ചിട്ടുള്ള ലേഖനങ്ങൾ 'നസ്രാണി മാർഗ്ഗം' എന്ന തലക്കെട്ടോടുകൂടി ഒന്നാം വാല്യമായി പ്രസിദ്ധീകരിച്ചിട്ടുണ്ട്. വിവിധ സാഹചര്യങ്ങളിൽ, തികഞ്ഞ ഒരു ചരിത്രാന്വേഷിയുടെ പഠനവും ചിന്തയും ധ്യാനവും സമന്വയിപ്പിച്ചുകൊണ്ട് നിറവുള്ള ഉദ്ദേശ്യശുദ്ധിയോടെ എഴുതിയിട്ടുള്ള ലേഖനങ്ങളാണ് 'നസ്രാണി സംസ്കൃതി'യിൽ കാണുന്നത്. വളരെ ലളിതവും വിമർശനാത്മകവും ഭാഷാശുദ്ധിയുള്ളതുമായ ലേഖനങ്ങളെ അവയുടെ വിഷയാനുക്രമത്തിൽ ഗവേഷണം, വിചിന്തനം, വ്യക്തി, പള്ളി, ഭരണം, സംസ്ക്കാരം, ഉത്തരം, സമകാലികം എന്നിങ്ങനെ വിവിധ വിഭാഗങ്ങളായി തിരിച്ചിരിക്കുന്നു.

'നസ്രാണി മാർഗ്ഗ'ത്തിന്റെ എല്ലാ സവിശേഷതകളും വ്യതിരക്തതയും 'നസ്രാണി സംസ്കൃതി'യിലും ദർശിക്കാം എന്നത് ലേഖകന്റെ അതുല്യമായ രീതിശാസ്ത്രത്തിന്റെ പ്രത്യേകതയാണ്. ശരിയായ പഠനങ്ങളും ഗവേഷണങ്ങളുമില്ലാതെ ചരിത്രം പറയുകയും ചമയ്ക്കുകയും ചെയ്യുന്നവർക്കൊരപവാദമായി ലേഖകൻ നിൽക്കുന്നു. വ്യക്തിപരമായി ആരെയും പരിഹസിക്കണമെന്നോ ചെറുതാക്കണമെന്നോ അദ്ദേഹം ചിന്തിക്കുന്നില്ല. എന്നാൽ, ചരിത്രസത്യങ്ങളെ വളച്ചൊടിക്കുകയോ വികലമാക്കുകയോ ചെയ്യുന്നവർ എത്ര വലിയവരായാലും അവരെ ആദരവോടുകൂടി തിരുത്തുവാൻ യഥാവിധി ശ്രദ്ധിച്ചിരിക്കുന്നു. ഉപരിപ്ലവമായ നിഗമനങ്ങൾ ഇല്ലാതെ സഭാചരിത്രവും കാലികസംസ്ക്കാരവും ദൈവശാസ്ത്രവും സമന്വയിപ്പിച്ച് വളരെ സൂക്ഷ്മമായ വിശകലനങ്ങൾ നടത്തുവാൻ ലേഖകന് സാദ്ധ്യമായിട്ടുണ്ട്. ചരിത്രത്തോട് പുലബന്ധമില്ലാതെയും നീതിപുലർത്താതെയും പുതിയ ചരിത്രങ്ങൾ രൂപപ്പെടുന്ന വർത്തമാന കാലഘട്ടത്തിൽ 'നസ്രാണി സംസ്കൃതി' വ്യത്യസ്തത പുലർത്തുന്നു. ചരിത്രസത്യങ്ങളെ വെളിപാടു സാഹിത്യങ്ങളുടെയും ഊഹങ്ങളുടെയും അകമ്പടിയോടെ വളച്ചൊടിക്കുന്നത് ലേഖകന് സഹിക്കുന്നില്ല.

ദൈവവചനങ്ങളുടെ ആക്ഷരിക വ്യാഖ്യാനവും ഉപമാലങ്കാര വ്യാഖ്യാനവും സഭാചരിത്രത്തിന്റെ ഭാഗമാണ്. അന്ത്യോക്യൻ ദൈവശാസ്ത്ര

വിദ്യാപീഠവും അലക്സാന്ത്രിയൻ ദൈവശാസ്ത്ര വിദ്യാപീഠവും തുടങ്ങിവച്ച വ്യാഖ്യാനശൈലികളെ സമന്വയിപ്പിച്ച് സത്യവിശ്വാസം ഉറപ്പിക്കുന്ന രീതിയാണ് പൗരസ്ത്യ ഓർത്തഡോക്സ് സഭകളിലുള്ളത്. 'നസ്രാണി സംസ്കൃതി'യുടെ രീതിശാസ്ത്രവും വ്യാഖ്യാനശൈലിയും പൗരസ്ത്യ ഓർത്തഡോക്സ് സഭകളുടെ പൊതു വ്യാഖ്യാനശൈലിയോട് അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു. മൂലരേഖകൾ കറപുരളാതെ അവതരിപ്പിക്കുന്നതിൽ മാത്രമല്ല അവ എഴുതപ്പെട്ട കാലഘട്ടത്തിന്റെ സ്ഥിതി കണക്കിലെടുത്ത് വ്യാഖ്യാനം നൽകി അവയെ കാലികലോകത്തിന് പ്രസക്തമാക്കുന്നുവെന്നതാണ് 'നസ്രാണി സംസ്കൃതി'യെ വേറിട്ടുനിർത്തുന്നത്.

'മാർത്തോമായുടെ ഹതഭാഗ്യം' എന്ന ആലങ്കാരിക ഭാഷയോടെ ആരംഭിക്കുന്ന ലേഖനത്തിൽ മാർത്തോമായുടെ പിൻഗാമികൾ എന്ന നിലയിൽ മലങ്കരസഭ ശ്രദ്ധയോടെ ചെയ്യേണ്ട കാര്യങ്ങൾ അക്കമിട്ടു നിരത്തുന്നു. പുതുഞ്ഞായർ സഭയുടെ അടിസ്ഥാന വിശ്വാസ പ്രഖ്യാപനത്തിന്റെ ഓർമ്മപുതുക്കലാകയാൽ ആ ദിവസത്തിനു കൂടുതൽ പ്രാധാന്യം നൽകണമെന്നും അതു പ്രഖ്യാപിച്ച മാർത്തോമാ ശ്ലീഹായെ ആഘോഷപരമായി അന്നേദിവസം ഓർക്കണമെന്നും ആഹ്വാനം ചെയ്തിരിക്കുന്നത് സ്വാഗതാർഹമാണ്. ജൂലൈ 3-ാം തീയതി മാർത്തോമാ ശ്ലീഹായുടെ ഓർമ്മപ്പെരുന്നാളിന് നൽകുന്ന വ്യത്യസ്ത വ്യാഖ്യാനങ്ങൾ അവസാനിപ്പിച്ച് മാർത്തോമാശ്ലീഹായുടെ മഹത്വീകരണപ്രവേശനദിനമായി ആചരിക്കണമെന്നും ജൂൺ 16-ന് തുടങ്ങുന്ന ശ്ലീഹാ നോമ്പ് ജൂലൈ 3-ന് അവസാനിപ്പിക്കത്തക്ക രീതിയിലായിരിക്കണമെന്നും കാര്യകാരണസഹിതം നൽകുന്ന നിർദ്ദേശങ്ങൾ അവഗണിച്ചു കൂടാത്തവയാകുന്നു.

സഭാചരിത്രകാരൻ ഒരു രാഷ്ട്രചരിത്രകാരൻ കൂടിയായിരിക്കണമെന്ന് 'നസ്രാണി സംസ്കൃതി'യിലെ ലേഖനങ്ങൾ ആവശ്യപ്പെടുന്നുണ്ട്. പുതുപ്പള്ളി പള്ളിയുടെയും കോട്ടയം ചെറിയപള്ളിയുടെയും ചുവർചിത്രങ്ങളുടെ ഭാഗമായി കാണുന്ന മാർ ബഹനാം സഹദായുടെ വേഷത്തിന്റെ പശ്ചാത്തലം മാർ ബഹനാം സഹദായും ബ്രിട്ടീഷ് പട്ടാളവും എന്ന ലേഖനത്തിലൂടെ ചിത്രീകരിക്കണമെങ്കിൽ മാർ ബഹനാം സഹദായുടെ കാലഘട്ടത്തിലെ വേഷവിധാനങ്ങളും, ചുവർ ചിത്രങ്ങൾ കേരളത്തിലെ പള്ളികളിൽ പ്രത്യക്ഷപ്പെട്ടപ്പോൾ ഉണ്ടായിരുന്ന ബ്രിട്ടീഷ് പട്ടാളസംവിധാനങ്ങളും ശരിയായി മനസ്സിലാക്കിയിരിക്കണം. അരനാഴികനേരം എന്ന നോവൽ സാഹിത്യത്തിലൂടെ 1890-കളിലെ മദ്ധ്യതിരുവിതാംകൂറിലെ നസ്രാണിജീവിതത്തിന്റെ നേർക്കാഴ്ച അവതരിപ്പിച്ച കെ. ഇ. മത്തായി എന്ന പാറപ്പുറത്തിന്റെ നോവൽ വർത്തമാനകാലത്തിലെ നസ്രാണികളുടെ പുനർവായനയ്ക്കുവേണ്ടി പരിചയപ്പെടുത്തിയിരിക്കുന്നതും ശ്രദ്ധേയമാണ്.

ഒന്നാം നൂറ്റാണ്ടു മുതൽ ഇന്ത്യയിൽ ഉണ്ടായിരുന്ന മാർത്തോമാ ക്രിസ്ത്യാനികളുടെ അസ്തിത്വത്തെ ചോദ്യം ചെയ്ത കേരള ചരിത്ര രചനയിലെ മുടിചൂടാമന്നനെന്ന് വിളിക്കപ്പെട്ടിരുന്ന പ്രൊ. എം. ജി. എസ്. നാരായണന്റെ നിഗൂഢ ലക്ഷ്യങ്ങളെ "ഇമ്മാതിരി ലേഖനങ്ങൾ ഇനിയും വേണ്ട" എന്ന ലേഖനത്തിലൂടെ തുറന്നുകാട്ടുവാൻ കാണിച്ചിരിക്കുന്ന ധൈര്യം അഭിനന്ദനീയമാണ്. കേരള ചരിത്രരചനയിൽ നിന്ന് നസ്രാണി ചരിത്രത്തെ മാറ്റിനിർത്തിയാൽ കേരളചരിത്രം പൂർണ്ണമാവുകയില്ല എന്ന പ്രസ്താവന കാലികലോകത്തെ ചരിത്രകാരന്മാർക്ക് വെല്ലുവിളിയാണ്.

കൂനൻകുരിശു സത്യത്തെക്കുറിച്ചും അത് സംബന്ധിച്ച് പ്രസിദ്ധീകരിച്ചുവന്നിട്ടുള്ള എഴുത്തുകളെക്കുറിച്ചും ചിത്രങ്ങളെക്കുറിച്ചും നൽകുന്ന വിവരണത്തിൽ 1653-ൽ നടന്ന കൂനൻകുരിശു സത്യത്തിന്റെ പശ്ചാത്തലവും ലക്ഷ്യവും സംബന്ധിച്ച് ഉണ്ടായിട്ടുള്ള അസത്യപ്രസ്താവനകളും "കൂനൻകുരിശു" എന്ന വാക്കിനെ ചുറ്റിപ്പറ്റി വന്നിരിക്കുന്ന കെട്ടുകഥകളും കാര്യകാരണങ്ങളോടുകൂടി തൂത്തെറിയുന്നു. സീറോ മലബാർ കത്തോലിക്കാ സഭ എന്നറിയപ്പെടുന്ന റോമൻ കത്തോലിക്കാ സഭാവിഭാഗം ഉണ്ടായതിന്റെ പശ്ചാത്തലം കൂനൻകുരിശു സത്യമല്ലെന്നും പറമ്പിൽ ചാണ്ടി എന്ന ആളിന്റെ അധികാരമോഹവും അതിന് റോമാക്കാർ നൽകിയ പ്രോത്സാഹനവും ആണെന്നും തെളിവുകളോടു കൂടി വിവരിക്കുന്നു. സത്യവിശ്വാസലംഘനം നടത്തി റോമാക്കാരുടെ പിന്നാലെ പോയ പറമ്പിൽ ചാണ്ടിയുടെ പിൻഗാമികളായിട്ടുവേണം സീറോ മലബാർ കത്തോലിക്കാ ക്രിസ്ത്യാനികളെ മനസ്സിലാക്കേണ്ടതെന്ന വാദം തള്ളിക്കളയാവുന്നതല്ല.

1930-ൽ ഉണ്ടായ റീത്ത് പ്രസ്ഥാനത്തിന്റെ ചരിത്രവും സമാനസ്വഭാവമുള്ളതാണെന്ന ലേഖകന്റെ വെളിപ്പെടുത്തൽ ഏവരും ഉൾക്കൊള്ളേണ്ട യാഥാർത്ഥ്യമാണ്. ആർച്ച് ബിഷപ്പ് മാർ ഈവാനിയോസിന്റെ സത്യവിശ്വാസത്യാഗം പരിശുദ്ധ സഭാമാതാവിനോടും തന്റെ ഗുരുവായ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിനോടും കാണിച്ച കഠിന വഞ്ചനയാണ്. അത് 1663-ൽ പറമ്പിൽ ചാണ്ടി നടത്തിയ ചതിപ്രയോഗത്തിന്റെ തനിയാവർത്തനമാണെന്ന് "ഒരു വടക്കൻ വീരഗാഥ" എന്ന ലേഖനം ഓർമ്മിപ്പിക്കുന്നു. എം. എ. ബിരുദധാരിയായ മാർ ഈവാനിയോസ് പ. സഭയെ വഞ്ചിച്ച് സത്യവിശ്വാസലംഘനം നടത്തിയപ്പോൾ എം. എ., ബി.ഡി. ബിരുദധാരിയായ പുത്തൻകാവിൽ മാർ പീലക്സീനോസിനെ മെത്രാപ്പോലീത്തായായി അഭിഷിക്തനാക്കിയാണ് സഭ അതിനെ അവഗണിച്ചത്. 1932-ൽ കുന്നംകുളത്തുള്ള സഭാമക്കളും ദേശവാസികളും പ. വട്ടശ്ശേരിൽ തിരുമേനിക്കും അഭി. പീലക്സീനോസ് തിരുമേനിക്കും നൽകിയ രാജകീയ സ്വീകരണമാണ് "വടക്കൻ വീരഗാഥ"യുടെ ഇതിവൃത്തം.

നസ്രാണി ക്രിസ്ത്യാനികളുടെ സ്വത്വബോധവും ദേശീയതയും സാർവ്വ ത്രികതയും ഒരുപോലെ ഉറപ്പിച്ച സംഭവമായി ലേഖകൻ അതിനെ വർണ്ണി ക്കുന്നു. 1952-ൽ കോടതി വ്യവഹാരത്തിൽ പരാജിതമായ മലങ്കരസഭ യുടെ തലവൻ പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ തിരു മേനിക്ക് അടൂർ മുതൽ കോട്ടയം വരെ സഭാമക്കൾ നൽകിയ രാജകീയ സ്വീകരണവും, 2008-ൽ പ. ദിദിമോസ് ബാവാ തിരുമേനിക്ക് കോട്ടയം മഹാസമ്മേളനത്തോടനുബന്ധിച്ച് നൽകിയ രാജകീയ സ്വീകരണവു മൊക്കെ നസ്രാണി ക്രിസ്ത്യാനികളുടെ സ്വാതന്ത്ര്യത്തിന്റെയും സ്വത്വ ബോധത്തിന്റെയും ദേശീയതയുടെയും അടയാളങ്ങളായി പ്രകീർത്തി ക്കപ്പെട്ടിരിക്കുന്നു.

പ. അന്ത്യോക്യാ പാത്രിയർക്കീസ് അപ്രേം കരീം ബാവാ തിരുമേനി 2015-ൽ കേരളം സന്ദർശിച്ചപ്പോൾ നടത്തിയ വൈരുദ്ധ്യാത്മകമായ പ്രസ്താവനകളിൽ നിറഞ്ഞുനിന്ന അപകടങ്ങളും മാർത്തോമാ സുറി യാനി സഭയുടെ പ്രധാന അദ്ധ്യക്ഷൻ അഭി. ജോസഫ് മാർത്തോമാ മെത്രാപ്പോലീത്താ മംഗളം ദിനപത്രത്തിലൂടെ നടത്തിയ പ്രസ്താവന കളിലെ വികലതകളും വൈരുദ്ധ്യങ്ങളും അവരുടെ സ്ഥാനങ്ങളോടും വ്യക്തിത്വങ്ങളോടുമുള്ള ആദരവു നിലനിർത്തിക്കൊണ്ടു തന്നെ തികഞ്ഞ ഗൗരവത്തോടെ ചൂണ്ടിക്കാണിക്കുകയും തള്ളിക്കളയുകയും ചെയ്യുന്ന ലേഖനങ്ങൾ മികവുറ്റതാണ്.

ബനഡിക്റ്റ് പതിനാറാമൻ മാർപാപ്പായുടെ രാജിയും അതിന്റെ പിന്നാ മ്പുറങ്ങളും സ്വാധീനങ്ങളും വിവരിക്കുന്ന ലേഖനമാണ് "പാപ്പ രാജി വച്ചാൽ" എന്നത്. ഗ്രേക്കോ-റോമൻ പാരമ്പര്യമുള്ള സഭകളിലും മല ങ്കരസഭയെപോലുള്ള റോമാ സാമ്രാജ്യത്തിന് പുറത്തുള്ള സഭകളിലും സഭാതലവന്മാരുടെ സ്ഥാനത്യാഗങ്ങളും പുതിയ തലവന്മാരുടെ സ്ഥാനാ രോഹണവും പൗരസ്ത്യ-പാശ്ചാത്യ സഭാവിജ്ഞാനീയങ്ങളുടെ വെളിച്ച ത്തിലുള്ള താരതമ്യപഠനമാണ് ഈ ലേഖനത്തിലൂടെ നടത്തിയിരിക്കു ന്നത്. പൗരസ്ത്യസഭകളിലെ അദ്ധ്യക്ഷന്മാർ സ്ഥാനത്യാഗം നടത്തു ന്നതും അതിനുശേഷം പുതിയ തലവൻ നയിക്കുന്ന സഭയുടെ ആദ രവുകളും ബഹുമാനങ്ങളും സ്വീകരിച്ചുകൊണ്ട് സഭാജീവിതം നയിക്കു ന്നതും വളരെ സുദൃഢവും വ്യക്തവുമായ ചില കീഴ്വഴക്കങ്ങളുടെ അടി സ്ഥാനത്തിലാണ്. എന്നാൽ പാശ്ചാത്യ സഭാപാരമ്പര്യത്തിൽ അങ്ങനെ യൊന്നും സംഭവിക്കുന്ന കീഴ്വഴക്കങ്ങൾ അധികമില്ലാത്തതിനാൽ അത് സഭയുടെ ഭരണസംവിധാനത്തിൽ അസ്വസ്ഥത സൃഷ്ടിക്കുമെന്ന് ചരി ത്രവിശകലനത്തിലൂടെ ലേഖകൻ വിശദമാക്കുന്നു. അങ്ങനെ ഒരു സാഹ ചര്യം ഉണ്ടെങ്കിൽപോലും വ്യക്തിതാല്പര്യത്തിന് അതീതമായി രാജി വച്ച് സമാധാനപൂർവ്വം കഴിയുന്ന സഭാസ്നേഹി എന്ന നിലയിൽ ബനഡിക്റ്റ് പതിനാറാമനെ ശ്ലാഘിക്കുവാൻ ലേഖകൻ മടിക്കുന്നില്ല.

'വരഗുണഗണനിധിവാഴുക നെടുനാൾ' എന്ന ലേഖനത്തിലൂടെ പൗരസ്ത്യകാതോലിക്കായുടെ സ്ഥാനചിഹ്നങ്ങളും മുദ്രയും കാതോലിക്കാ മംഗളഗാനവും ഒക്കെ രൂപീകൃതമായ ചരിത്രവഴികളും അവയുടെ അർത്ഥതലങ്ങളും വിശകലനം ചെയ്യപ്പെടുന്നു. അതോടൊപ്പംതന്നെ അവയെ സഭാമക്കളുടെ മനസ്സുകളിൽ ആകർഷകമാക്കിയ പിതാക്കന്മാരുടെയും ഗുരുക്കന്മാരുടെയും സംഭാവനകളും വിവരിക്കുന്നുണ്ട്. മലങ്കര നസ്രാണികളുടെ സ്വകാര്യ അഹങ്കാരമായിട്ടാണ് പൗരസ്ത്യകാതോലിക്കായും മലങ്കരമെത്രാപ്പോലീത്തായുമായ പരിശുദ്ധ പിതാവിനെ പരിചയപ്പെടുത്തിയിരിക്കുന്നത്. ഭാരതസഭയുടെ സ്വാതന്ത്ര്യത്തിന്റെയും സ്വയംശീർഷകത്വത്തിന്റെയും ദേശീയതയുടെയും പ്രതീകമായ പൗരസ്ത്യ കാതോലിക്കായ്ക്കും അദ്ദേഹത്തോട് ചേർന്നുനിൽക്കുന്ന അഭിവന്ദ്യ പിതാക്കന്മാർക്കും അനാവശ്യമായി വില നിശ്ചയിക്കുന്ന ആധുനിക പ്രവണതയെ 'പരിശുദ്ധ പിതാവിന് വിലയിടരുത്' എന്ന ലേഖനത്തിലൂടെ ശക്തമായ ഭാഷയിൽ വിമർശിക്കുന്നുണ്ട്. അതുകൂടാതെ, വൈദികസ്ഥാനികളുടെ സ്ഥാനചിഹ്നങ്ങൾക്കും അംശവസ്ത്രങ്ങൾക്കും നൽകിയിരിക്കുന്ന പ്രതീകാത്മക അർത്ഥങ്ങളെ വിശകലനം ചെയ്തുകൊണ്ട് അവയെ സഭയുടെ ആരാധനാശുശ്രൂഷയുമായി ബന്ധപ്പെടുത്തുന്ന ഈടുറ്റ മറ്റൊരു ലേഖനമാണ് 'മേൽപട്ടക്കാർ പട്ടക്കാരൊടു ശെമ്മാശന്മാർ.' ഇടയപരിപാലന ശുശ്രൂഷയുടെ ഭാഗമായി അംശവടി സ്വീകരിക്കുന്ന എപ്പിസ്കോപ്പാ മുതൽ സങ്കീർത്തനപുസ്തകം സ്വീകരിക്കുന്ന കോറൂയോ വരെ അവരവരുടെ സ്ഥാനത്തിന്റെയും അംശവസ്ത്രത്തിന്റെയും അർത്ഥതലങ്ങൾ മനസ്സിലാക്കി അവയ്ക്കനുസരിച്ച് ശുശ്രൂഷ നിർവ്വഹിക്കണമെന്ന ആഹ്വാനം പ്രശംസനീയമാണ്.

1686-ലെ സുപ്രസിദ്ധ ചെങ്ങന്നൂർ സുന്നഹദോസിനെക്കുറിച്ചുള്ള ലേഖനം മികവുറ്റതാണ്. ചെങ്ങന്നൂർ സുന്നഹദോസ് സത്യവിശ്വാസത്തെ നിലനിർത്തി ഉറപ്പിച്ച സുന്നഹദോസ് എന്ന് തെളിവുകൾ നിരത്തി വിശകലനം ചെയ്തിരിക്കുന്നു. ക്രൈസ്തവസഭയുടെ ആദ്യ നൂറ്റാണ്ടുകളിൽ രൂപപ്പെട്ടുവന്ന അലക്സാന്ത്രിയൻ ദൈവശാസ്ത്രവും ഓർത്തഡോക്സ് വിശ്വാസവും മലങ്കരസഭയുടേതെന്ന് ഔദ്യോഗികമായി അംഗീകരിച്ച ഒരു സുന്നഹദോസ് എന്ന നിലയിൽ ചെങ്ങന്നൂർ സുന്നഹദോസിന് ആദ്യ മൂന്ന് സാർവ്വത്രിക സുന്നഹദോസുകൾക്ക് നൽകിയിരിക്കുന്ന അതേ സ്ഥാനവും പ്രാധാന്യവും നൽകണമെന്ന് ആവശ്യപ്പെട്ടിരിക്കുന്ന ആഹ്വാനം സഭ പരിഗണിക്കേണ്ടതാണ്. അതുപോലെതന്നെ, 'ബഥനിയുടെ ഉദയവും മെത്രാന്റെ അസ്തമയവും' എന്ന ലേഖനത്തിലൂടെ ആർച്ച് ബിഷപ്പ് മാർ ഈവാനിയോസിന്റെ സ്ഥാനമോഹത്തോടെയുള്ള വിശ്വാസത്യാഗവും ഭാഗ്യസ്മരണാർഹനായ അലക്സി

യോസ് മാർ തേവോദോസിയോസ് പിതാവിന്റെ വിശ്വാസ സ്ഥിരതയും എടുത്തുകാട്ടുന്നു. കൂടാതെ, ഇന്നത്തെ റീത്തുകാരായ റോമാക്കാർ ചമച്ചുവിടുന്ന വികലചരിത്രങ്ങൾക്കുള്ള ശരിയായ മറുപടിയും ലേഖനം നൽകുന്നുണ്ട്.

വർത്തമാനകാലത്തിലെ പ്രധാനവാർത്തകളിൽ ഒന്നായി മാറിയ കോട്ടയത്തെ മെത്രാൻ കായൽ എന്ന പാടശേഖരത്തെക്കുറിച്ച് പലരും നടത്തിക്കൊണ്ടിരിക്കുന്ന പ്രചരണങ്ങളെ ഖണ്ഡിച്ചുകൊണ്ടും യഥാർത്ഥ വസ്തുതകൾ വെളിപ്പെടുത്തിക്കൊണ്ടും എഴുതിയിരിക്കുന്ന ലേഖനം കാലികലോകം അറിഞ്ഞിരിക്കേണ്ട വസ്തുതകളാണ്. കോട്ടയത്തെ കുമരകത്തുള്ള കായൽനിലം സമ്പാദിച്ചതും പതിപ്പിച്ചെടുത്തതും വികസിപ്പിച്ചെടുത്തതും 1899-1900 കാലങ്ങളിൽ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് അഞ്ചാമൻ തിരുമേനിയായിരുന്നു. പഴയസെമിനാരി എന്ന പഠിത്തവീടിന്റെ ചെലവുകൾക്കുവേണ്ടി മലങ്കര മെത്രാപ്പോലീത്താ വികസിപ്പിച്ചെടുത്തതിനാലാണിത് മെത്രാൻ കായലായത്. 1960 വരെ മെത്രാൻ കായലിൽ പഴയസെമിനാരിക്കുവേണ്ടി കൃഷിയിറക്കിയിട്ടുള്ളതാണ്. 1960-ൽ സർക്കാർ ഭൂപരിഷ്ക്കരണനിയമം നടപ്പിലാക്കിയപ്പോൾ പഴയസെമിനാരിയുടെ പാടങ്ങളിൽ പലതും നഷ്ടമായി. ബാക്കിയുള്ളവ 1970-കളിൽ സഭ വിറ്റു പണമാക്കി. ഇപ്പോൾ മെത്രാൻ കായലുമായി പഴയസെമിനാരിക്കോ മലങ്കര മെത്രാപ്പോലീത്തായ്ക്കോ ബന്ധമില്ലെങ്കിലും അത് കുട്ടനാടൻ കാർഷിക സംസ്കൃതിയുടെ തിരുശേഷിപ്പാകയാൽ മെത്രാൻകായൽ എന്നപേരിൽ അത് നെൽപാടമായിത്തന്നെ നിലനിർത്തണമെന്ന് ലേഖകൻ ആവശ്യപ്പെടുന്നു. അമയന്നൂർ കഴുന്നുവലം എന്ന സ്ഥലത്ത് മെത്രാൻചേരി എന്ന പേരിൽ ഇരുനൂറ് ഏക്കറിലധികം സ്ഥലം മലങ്കരസഭയ്ക്കുണ്ടായിരുന്നതായും ലേഖനത്തിൽ പരാമർശനമുണ്ട്.

'വിദ്യകൊണ്ട് ശക്തമായ പാമ്പാടി' എന്ന ലേഖനം പാമ്പാടിയുടെ പ്രകൃതിഭംഗിയെ വർണ്ണിക്കുന്നു എന്നതിന് അപ്പുറമായി ദേശത്തിന്റെ വളർച്ചയ്ക്ക് കാരണങ്ങളായ വ്യക്തികൾ, സ്ഥാപനങ്ങൾ തുടങ്ങി എല്ലാറ്റിനെയും അനുവാചകർക്ക് പരിചയപ്പെടുത്തുന്നുണ്ട്. 'പാമ്പാടി തിരുമേനി: വിരിക്കൂട്ടംപോലൊരു ജീവിതം' എന്ന ലേഖനത്തിലൂടെ പ. സഭയെയും പ്രകൃതിയെയും പ്രപഞ്ചത്തെയും ഒരുപോലെ സ്വാംശീകരിച്ച വിശുദ്ധിയുടെ വിരിക്കൂട്ടമായി പ. പിതാവിനെ പരിചയപ്പെടുത്തുകയാണ്. അതോടൊപ്പം ഭാഗ്യസ്മരണാർഹനായ ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനിയുടെ കബറിടം സ്ഥിതിചെയ്യുന്ന ഞാലിയാകുഴി മാർ ബസേലിയോസ് ദയറാ മലങ്കരസഭയുടെ പ്രധാന ധ്യാനകേന്ദ്രമായി ഉയർത്തേണ്ടതിന്റെ ആവശ്യകതയും ലേഖകൻ എടുത്തുകാട്ടുന്നു.

കോട്ടയം ഭദ്രാസനം ഭരിച്ച പിതാക്കന്മാരുടെ പ്രാഗൽഭ്യത്തെ വിളിച്ചോതുന്ന ലേഖനമാണ് 'വമ്പന്റെ പിമ്പെ വന്നവൻ.' വമ്പന്മാരുടെ നിര നയിച്ച കോട്ടയം ഭദ്രാസനത്തെ നയിക്കുവാനായി വരുന്ന പിതാക്കന്മാർ മുൻഗാമികളുടെ ജയങ്ങളിൽ നിന്നും പരാജയങ്ങളിൽ നിന്നും പാഠങ്ങൾ ഉൾക്കൊണ്ട് ഭദ്രാസനത്തെ നയിക്കുന്ന വമ്പന്മാർ ആയിരിക്കണമെന്ന് ലേഖകൻ മുന്നറിയിപ്പു നൽകുന്നു. പ. വട്ടശ്ശേരിൽ തിരുമേനി, പ. ഗീവർഗീസ് പ്രഥമൻ ബാവാ, പ. ഗീവർഗീസ് ദ്വിതീയൻ ബാവാ, പ. മാത്യൂസ് പ്രഥമൻ ബാവാ, പ. മാത്യൂസ് ദ്വിതീയൻ ബാവാ. അഭി. അലക്സിയോസ് മാർ തേവോദോസിയോസ്, അഭി. ഗീവർഗീസ് മാർ ഒസ്താത്തിയോസ്, അഭി. പാറേട്ട് മാർ ഈവാനിയോസ് തുടങ്ങിയ മഹാരഥന്മാരെ പ്രത്യേകം പരാമർശിച്ചിരിക്കുന്നതും ശ്രദ്ധേയമാണ്. പ. പരുമല തിരുമേനിയുടെ നിര്യാണത്തെക്കുറിച്ച് സുറിയാനി മെത്രാപ്പോലീത്താ ആയ മാർ ദീവന്നാസിയോസ് അബ്ദേദ് നുഹറോയുടെ വിലാപകാവ്യം പാമ്പാക്കുട ലൈബ്രറിയിൽ സൂക്ഷിച്ചിരിക്കുന്നത് വിശദപഠനത്തിനുവേണ്ടി പരിചയപ്പെടുത്തിയിരിക്കുന്നതും പ്രാധാന്യം അർഹിക്കുന്നു.

കേരളത്തിലെ ചില പ്രദേശങ്ങളും അവിടെ സ്ഥാപിതമായിരിക്കുന്ന പുരാതന ദേവാലയങ്ങളും 'നസ്രാണി സംസ്കൃതി'യിലെ ചില ലേഖനങ്ങളാണ്. തോമയാർ കോവിൽ എന്ന് വിളിക്കപ്പെടുന്ന തിരുവിതാംകോട് അരപ്പള്ളി, വടക്കൻപറവൂർ മർത്തോമൻ പള്ളി, ചെങ്ങന്നൂർ പഴയസുറിയാനിപ്പള്ളി, നിരണം വലിയപള്ളി, കോട്ടയം ചെറിയപള്ളി തുടങ്ങിയ പല ദേവാലയങ്ങളും ഈ ഗ്രന്ഥത്തിൽ ഇടംനേടിയിട്ടുണ്ട്.

മലങ്കരയിലെ മെത്രാന്മാരുടെ സംഖ്യ കുറയ്ക്കേണ്ടതിന്റെ ആവശ്യകതയും, സംഖ്യ കൂട്ടാതെതന്നെ സഭാഭരണനിർവ്വഹണം ഭംഗിയായി നടത്തുവാനുള്ള നിർദ്ദേശങ്ങളും ഭരണനിർവ്വഹണ സമിതികളുടെ അധികാരത്തിന്റെ പരിധി-ഘടന എന്നിവയും സഭയുടെ വളർച്ചയിൽ ഭരണനിർവ്വഹണസമിതികളുടെ കാര്യക്ഷമതയില്ലായ്മയും സഭാഭരണഘടന, ഹൂദായകാനോൻ എന്നിവയുടെ പ്രാധാന്യവും തുടങ്ങി കാലിക പ്രസക്തിയുള്ള ധാരാളം വിഷയങ്ങളും ഈ ലേഖനസമാഹാരത്തിന്റെ ഭാഗങ്ങളാണ്.

ഭാരതീയചര്യകളിൽ ഒന്നായ യോഗയെ ഭയപ്പെടരുതെന്ന് ഭാഗ്യസ്മരണാർഹനായ പാറേട്ട് മാർ ഈവാനിയോസ് തിരുമേനിയെ ഉദ്ധരിച്ചുകൊണ്ട് ലേഖകൻ വെളിപ്പെടുത്തുന്നു. അഭിവന്ദ്യ പിതാവ് 91-ാം വയസ്സുവരെ യോഗാ അഭ്യസിച്ചിരുന്നതായിട്ടാണ് സൂചിപ്പിച്ചിരിക്കുന്നത്. ആയുർവ്വേദം, യോഗാ, കളരിപ്പയറ്റ് തുടങ്ങിയവ ഭാരതീയ ശാസ്ത്രങ്ങളാകയാൽ അവ പരിശീലിക്കുന്നതിന് ഓർത്തഡോക്സ് ക്രൈസ്തവ

വിശ്വാസം തടസ്സമല്ല എന്ന ലേഖകന്റെ വാദം തുടർപഠനത്തിന് വിധേയമാക്കാവുന്നതാണ്.

ഇറാക്കിലെ അതിന്യൂനപക്ഷമായ യസീദിവർഗ്ഗവും യസീദി ഭാഷയുമൊക്കെ ഇറാക്കികൾക്കുപോലും അപരിചിതമായി തുടരുമ്പോൾ മലയാളസാഹിത്യത്തിൽ ഇടംപിടിച്ചതിനെക്കുറിച്ച് നൽകുന്ന വിവരണവും തുടർപഠനത്തിന് സാദ്ധ്യത നൽകുന്നു. ഇറാക്കിനു പുറത്തുള്ള ലോകഭാഷകളിൽ യസീദികൾ ആദ്യം പ്രത്യക്ഷപ്പെട്ടത് മലയാളത്തിലാണെന്ന് ലേഖകൻ അഭിപ്രായപ്പെടുന്നു.

രാജാവെന്ന് വിളിക്കപ്പെടേണ്ട അന്ത്യോക്യാ പാത്രിയർക്കീസിനെ രാജകുമാരനാക്കി ഇകഴ്ത്തിയ എഴുത്തുകൾ കേരളത്തിലെ പാത്രിയർക്കീസ് വിഭാഗക്കാരുടെ ഇടയിൽ പ്രത്യക്ഷപ്പെട്ടതിനെ ലേഖകൻ അക്ഷമയോടെയാണ് കാണുന്നത്. മലങ്കരസഭയുടെ മക്കൾ അന്ത്യോക്യാ പാത്രിയർക്കീസിനു നൽകുന്ന ബഹുമാനാദരവിന്റെ വലിപ്പം ഇവിടെ മനസ്സിലാക്കാവുന്നതാണ്. അതോടൊപ്പംതന്നെ, സഹായത്തിന്റെ ദൗത്യത്തിൽ നിന്ന് അധികാരത്തിന്റെ അകത്തളങ്ങളിലേക്ക് പ്രവേശിച്ച അന്ത്യോക്യാ -മലങ്കര ബന്ധത്തിലെ സമാധാനത്തിന്റെയും സംഘർഷങ്ങളുടെയും വിവിധ കാലങ്ങളെ വിശദമായി ചരിത്രാന്വേഷണത്തിലൂടെ വ്യക്തമാക്കിക്കൊണ്ട് മലങ്കരസഭ ഒന്നാകും എന്ന ശുഭാപ്തി വിശ്വാസത്തിൽ ലേഖകൻ എത്തിനിൽക്കുന്നത് ശ്രദ്ധേയമാണ്.

ഡോ. കുര്യൻ തോമസ് ആദരിക്കേണ്ടവയെ ആദരിക്കുകയും ഉറപ്പിക്കേണ്ടവയെ ഉറപ്പിക്കുകയും എതിർക്കേണ്ടവയെ എതിർക്കുകയും ചെയ്യുന്നു. മൂല്യങ്ങൾക്കും സത്യത്തിനും പ്രാധാന്യമേറുമ്പോൾ വ്യക്തികളുടെ താല്പര്യങ്ങൾ കുറയുന്നത് യാഥാർത്ഥ്യമാണ്. അപ്രിയസത്യങ്ങൾ വളച്ചൊടിക്കാതെ വിളിച്ചുപറയുന്നത് മൂല്യങ്ങൾ സഭയിൽ നിന്നും സമൂഹത്തിൽ നിന്നും മാഞ്ഞുപോകാതിരിക്കുവാനാണ്. അതുകൊണ്ടുതന്നെ അഭിപ്രായപ്രകടനങ്ങളിൽ വികാരങ്ങളുടെ ഏറ്റക്കുറച്ചിലുകളും പ്രകടമാണ്. ക്രൈസ്തവ സഭയിൽ വികലതകൾ കടന്നുവരരുത് എന്നത് ലേഖകന്റെ വാശിയാണ്.

നിസ്സാരമെന്ന് മറ്റുള്ളവർ കരുതുന്ന പലതിലും മറഞ്ഞിരിക്കുന്ന വിലയേറിയ രഹസ്യങ്ങളെ വെളിച്ചത്തുകൊണ്ടുവന്നു മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയുടെ ഏകതയെ ഉറപ്പിക്കുവാൻ കഴിയുന്ന ഗവേഷണചാതുര്യം ഭാരതസഭയിൽ എത്രപേർക്കുണ്ടെന്ന് നിശ്ചയമില്ല. ഡോ. കുര്യൻ തോമസ് അപ്രകാരം ഗവേഷണചാതുര്യമുള്ള വിരലിലെണ്ണാവുന്നവരിൽ പ്രധാനിയാണ്. ചരിത്രഗവേഷണങ്ങൾ ആരോഗ്യപരമായ പുതുസമീപനങ്ങളിലേക്കും വിശാല വീക്ഷണങ്ങളിലേക്കും

നയിക്കണമെന്ന ബോദ്ധ്യം ഈ ഗ്രന്ഥത്തിലെ എല്ലാ ലേഖനങ്ങളിലും പ്രകടമാണ്. 'നസ്രാണിമാർഗ്ഗം' എന്ന ഒന്നാം വാല്യത്തിന്റെ തുടർച്ച എന്ന നിലയിൽ സഭയുടെ ചരിത്ര-വിശ്വാസ-ആചാരങ്ങൾ അവയുടെ ഉണ്മയിൽ തന്നെ മനസ്സിലാക്കുവാൻ താല്പര്യമുള്ളവർക്ക് ഈ ഗ്രന്ഥം പ്രയോജനപ്പെടും. ഇതിലെ അന്വേഷണങ്ങളും നിരീക്ഷണങ്ങളും ആർജ്ജവത്വമുള്ളവയും സുതാര്യങ്ങളുമാണ്. ഭയമില്ലാത്ത അന്വേഷണത്തിന്റെ ആഴവും പരപ്പും എതിർക്കുവാൻ കഴിയാത്ത ആഖ്യാനവും സ്പഷ്ടമായ പ്രതിപാദനവും തികഞ്ഞ നീതിബോധവും സഭാസ്നേഹവും ഈ ഗ്രന്ഥത്തെ സുന്ദരമാക്കുന്നു.

ഒരു നല്ല തീർത്ഥാടകന്റെ യാത്രയുടെ പ്രതീതി ഈ ഗ്രന്ഥത്തിൽ നിറഞ്ഞുനിൽക്കുന്നു. അവസാനിക്കാത്ത യാത്ര. ഇനിയും അനവധിയായി യാത്ര ചെയ്യണം. യാത്ര തുടരുവാനുള്ള വാതിലുകളും പാതകളും ഓരോ ലേഖനവും തുറന്നിടുന്നു. യാത്രചെയ്യുവാനുള്ളവർ ശരിയായ വാതിലിലൂടെ പ്രവേശിച്ച ശേഷം ശരിയായ പാതയിലൂടെ യാത്ര ചെയ്താൽ ശരിയായ ലക്ഷ്യത്തിലെത്താം. വാതിലും പാതയും ലക്ഷ്യവും 'നസ്രാണി സംസ്കൃതി' എന്ന അതുല്യവും വിലയേറിയതുമായ ഗ്രന്ഥം കാണിച്ചു തരുന്നു. ഡോ. കുര്യൻ തോമസ്സിനും അദ്ദേഹം രചിച്ച നസ്രാണി സംസ്കൃതിയ്ക്കും എന്റെ ഹൃദയം നിറഞ്ഞ അനുഗ്രഹാശംസകൾ.

### ആമുഖപഠനം

# നസ്രാണി ചരിത്രത്തിന്റെ സാമൂഹിക സംസ്കൃതി

## ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ

മലങ്കര നസ്രാണികളുടെ സാംസ്കാരിക സാമൂഹിക ചരിത്രത്തിന് സൈദ്ധാന്തിക അടിത്തറ ഉറപ്പിക്കുന്ന പ്രൗഢമായ ഗവേഷണ പ്രബന്ധങ്ങളാണ് പ്രശസ്ത സാമൂഹിക ചരിത്രകാരനായ ഡോ. എം. കുര്യൻ തോമസിന്റെ 'നസ്രാണി സംസ്കൃതി.' സാമൂഹിക ചരിത്രഗവേഷണ രംഗത്ത് കാൽനൂറ്റാണ്ടിൽ അധികമായി നടത്തിയ പഠന നിരീക്ഷണങ്ങളിൽ നിന്നും രൂപപ്പെട്ട ഈ ഉജ്ജ്വലമായ രചന മലങ്കരസഭാചരിത്രത്തിന്റെ സാമൂഹികപുനർവായനയാണ്.

ചരിത്രവിവരണങ്ങൾ പുനർവ്യാഖ്യാനം ചെയ്യുന്ന നവീനചരിത്ര സമീപനങ്ങൾ ശക്തിപ്പെടുന്ന പശ്ചാത്തലത്തിലാണ് ഡോ. എം. കുര്യൻ തോമസിന്റെ ചരിത്രഗവേഷണത്തെ വിലയിരുത്തേണ്ടത്. മലങ്കര നസ്രാണികളുടെ പൈതൃകം, സ്വകീയത, സ്വാതന്ത്ര്യം, ദേശീയത എന്നിവയുടെ അടിസ്ഥാന ദർശനങ്ങൾ തദ്ദേശീയമായ വിവരവിജ്ഞാന വിഭവങ്ങൾ കണ്ടെത്തി സംശോധനം ചെയ്ത് പുനർവ്യാഖ്യാനിക്കപ്പെടുന്ന രീതിശാസ്ത്രത്തിന്റെ അടിസ്ഥാനത്തിലാണ് രചനകൾ ആവിഷ്കരിച്ചിരിക്കുന്നത്. ഇന്ത്യയിലെ സഭാചരിത്രരചനകൾ അധികവും പാശ്ചാത്യ കാഴ്ചപ്പാടുകളുടെ തനിയാവർത്തനമായിരുന്നു. വിദേശ എഴുത്തുകാരുടെ ദർശനങ്ങൾ പിന്തുടർന്ന സ്വദേശീയരും ചരിത്രത്തിന്റെ നഗ്ന യാഥാർത്ഥ്യങ്ങൾ വക്രീകരിക്കുകയായിരുന്നു. ചരിത്രഗവേഷണ പഠനത്തിന്റെ അനിവാര്യ വിഭവങ്ങളായ താളിയോലകൾ, കൈയെഴുത്തുപ്രതികൾ, കാനോനാകൾ, ഗ്രന്ഥവരികൾ, കത്തുകൾ, കല്പനകൾ, ഡയറിക്കുറിപ്പുകൾ, വായ്മൊഴി വഴക്കങ്ങൾ എന്നിവ കണ്ടെത്തി ക്രോഡീകരിക്കുവാനോ ശാസ്ത്രീയവും തദ്ദേശീയവുമായ കാഴ്ചപ്പാടിൽ വ്യാഖ്യാനിക്കുവാനോ കഴിഞ്ഞിട്ടില്ല. ചരിത്രത്തിൽ തമസ്കരിക്കപ്പെട്ടതും വക്രീകരിക്കപ്പെട്ടതുമായ ചരിത്രസത്യങ്ങളുടെ യഥാർത്ഥ ഉറവിടങ്ങൾ ശാസ്ത്രീയമായി വെളിപ്പെടുത്തി വ്യാഖ്യാനിക്കുന്ന രീതിശാസ്ത്രമാണ് ഡോ. എം. കുര്യൻ തോമസ് ഇതിൽ സ്വീകരിച്ചിരിക്കുന്നത്. അതിനായി തദ്ദേശീയരായ എഴുത്തുകാർ വിവിധ കാലഘട്ടത്തിൽ എഴുതിയ *നിരണം ഗ്രന്ഥവരി, കണ്ടനാട് ഗ്രന്ഥവരി, 1853-ലെ ചട്ടവര്യോല, കണ്ടനാട്, ആർത്താറ്റ്, പരുമല, മാവേലിക്കര പടിയോലകൾ*, വിവിധ സുന്നഹദോസ് നിശ്ചയങ്ങൾ, പുരാതനമായ ഡയറിക്കുറിപ്പുകൾ, അപ്രകാശിത രചനകൾ എന്നിവ എല്ലാം കണ്ടെത്തി സംശോധനം ചെയ്ത് മലങ്കരസഭാചരിത്രത്തിന് പുതിയ അദ്ധ്യായങ്ങൾ എഴുതി ചേർക്കുന്നതിന് ഡോ.

എം. കുര്യൻ തോമസ് പുലർത്തിയ നിതാന്ത ജാഗ്രത അഭിനന്ദനാർഹമാണ്. മലങ്കര നസ്രാണികളുടെ സ്വത്വബോധവും ദേശീയതയും സ്വാതന്ത്ര്യവും അപഗ്രഥിക്കുന്നതിനായി കേരളത്തിലെ പുരാതന ഗ്രന്ഥപ്പുരകളിൽ നിന്നും കണ്ടെത്തിയ കൈയെഴുത്തു രേഖകളും കാനോനാകളും ഡയറിക്കുറിപ്പുകളും ആശ്രയിച്ച് മലങ്കരസഭാചരിത്രത്തിന്റെ സാമൂഹിക ചരിത്രം അദ്ദേഹം നിർദ്ധാരണം ചെയ്യുന്നു.

'മലങ്കരസഭാചരിത്ര രചനയ്ക്ക് തനതായ വിഭവശേഷിയില്ല' എന്ന് പരിഹസിച്ച ചരിത്രകാരന്മാർക്കും, മലങ്കരയുടെ ചരിത്രം പഠിക്കുവാൻ വിദേശ സർവ്വകലാശാലകളെ ആശ്രയിച്ച് 'പാശ്ചാത്യരേഖകൾ' മാത്രം പരിശോധിച്ച ഗവേഷകർക്കും ഡോ. എം. കുര്യൻ തോമസ് ഉയർത്തുന്ന ചരിത്രപരമായ വെല്ലുവിളികൾ അനവധിയാണ്. നസ്രാണികളുടെ മുഖ്യധാരാ ചരിത്രരേഖയായ തരിസാപ്പള്ളി ചേപ്പേടിന്റെ പുനർവായനയിൽ ഡോ. എം. കുര്യൻ തോമസ് നസ്രാണികളുടെ ആഭ്യന്തര വ്യാപാരശൃംഖല, തരിസാപ്പള്ളിയുടേയും പള്ളിയാരുടെയും ഘടന, നസ്രാണി പാരമ്പര്യം, അവയുടെ വിവിധ സൂചനകൾ എന്നിവ പഠനവിധേയമാക്കണമെന്ന് നിർദ്ദേശിക്കുന്നു. കേരളചരിത്ര നിർമ്മിതിയിൽ സെക്കുലർ ചരിത്രകാരന്മാർ നസ്രാണികളെ പലതരത്തിലും തമസ്കരിച്ചിട്ടുണ്ട്. നസ്രാണികൾക്ക് അവരുടെ ചരിത്രം മുഖ്യധാരാ ചരിത്രത്തോട് ചേർത്തുപിടിക്കുന്നതിനും സാധിച്ചിട്ടില്ല. നസ്രാണി-സഭാചരിത്ര പഠനങ്ങളിൽ സെക്കുലർ ശൈലിയും രീതിശാസ്ത്രവും അവതരണവും സാമൂഹിക ചരിത്ര പശ്ചാത്തലത്തിൽ വികസിപ്പിക്കണം എന്ന് ഈ പഠനം ആഹ്വാനം ചെയ്യുന്നു.

നസ്രാണിചരിത്രത്തിന് വിവിധ ഭാഷ്യങ്ങൾ ഉണ്ടെങ്കിലും അവ സെക്കുലർ ചരിത്രകാരന്മാർ കാര്യമായി ഗണിച്ചിട്ടില്ല. അതിന്റെ പ്രധാന കാരണം അവതരണത്തിലും വ്യാഖ്യാനത്തിലും ഭാഷയിലും ഉണ്ടായ അശാസ്ത്രീയ സമീപനവും അവ്യക്തമായ ദർശനവുമാണ്. എന്നാൽ നസ്രാണി ചരിത്രത്തിന്റെ സാമൂഹിക - സാംസ്കാരിക ചരിത്രാന്വേഷണമാണ് നസ്രാണി സംസ്കൃതിയിലൂടെ ഡോ. എം. കുര്യൻ തോമസ് വെളിപ്പെടുത്തുന്നത്.

'ഭാവനയല്ല ചരിത്രം' എന്നത് എം. കുര്യൻ തോമസിന്റെ സമീപനമാണ്. ചരിത്രവസ്തുതകളുടെ പിൻബലത്തിൽ മാത്രമേ വ്യാഖ്യാനങ്ങൾ അദ്ദേഹം നടത്തുകയുള്ളു. തെളിവുകളുടെ അടിസ്ഥാനത്തിലാണ് ചരിത്രം രചിക്കപ്പെടുന്നത്. ചരിത്രശകലങ്ങളെ കണ്ടെത്തുന്നതിന് നിശിതമായ അന്വേഷണബുദ്ധി അനിവാര്യമാണ്. തെളിവുകളെ കൂട്ടിച്ചേർത്ത് ചരിത്രമാക്കുന്നത് യുക്തിയുടെ അടിസ്ഥാനത്തിലാണ് എന്ന് അദ്ദേഹം പറയുന്നു. സ്ഥിതിവിവര-വിവരണങ്ങൾ യുക്തിപൂർവ്വം പുനർ വ്യാഖ്യാനിക്കുന്ന നവീനചരിത്ര രചനയുടെ തത്വങ്ങളാണ് അദ്ദേഹം സ്വീകരിക്കുന്നത്. വസ്തുനിഷ്ഠമായ വിവരണങ്ങളേക്കാൾ എഴുത്തുകാരന്റെ സാമൂഹികവും സാംസ്കാരികവും രാഷ്ട്രീയവും സഭാപരവുമായ

കാഴ്ചപ്പാടുകൾ സഭാചരിത്ര വ്യാഖ്യാനങ്ങളിൽ പങ്കിടുന്ന ഡോ. എം. കുര്യൻ തോമസ് സഭാചരിത്രത്തിന്റെ സാമൂഹിക കാഴ്ചപ്പാട് അവതരിപ്പിക്കുന്നു. സാമൂഹിക സാംസ്കാരിക ചരിത്രത്തിന്റെ പശ്ചാത്തലം വിസ്മരിക്കപ്പെട്ട സഭാചരിത്ര രചനകൾക്ക് കാതോലികവും അപ്പോസ്തോലികവും സ്വതന്ത്രവും ദേശീയവുമായ മലങ്കര നസ്രാണി ചരിത്രത്തിന്റെ സാമൂഹികമായ ഉൾക്കരുത്തും ദർശനവും ചരിത്രപശ്ചാത്തലത്തിൽ വിശകലനം ചെയ്യുന്നു. മലങ്കരയിലെ നസ്രാണി പൈതൃകത്തിന്റെ ദർശനങ്ങൾ അധിനിവേശ വിരുദ്ധ ചരിത്രമാണ് പ്രഖ്യാപിക്കുന്നത്. മലങ്കര നസ്രാണികളുടെ സ്വത്വദർശനത്തിന്റെ സാമൂഹികവും സാംസ്കാരികവും സഭാപരവുമായ വികാസപരിണാമങ്ങൾ അപൂർവ്വവും അപ്രകാശിതവുമായ തദ്ദേശീയ രേഖകളുടെ അടിസ്ഥാനത്തിൽ ഡോ. എം. കുര്യൻ തോമസ് സവിസ്തരം ഇതിൽ അപഗ്രഥിക്കുന്നു.

മലങ്കര നസ്രാണികളുടെ സാമൂഹിക സാംസ്കാരിക പൈതൃകവഴികൾ പുനരന്വേഷിക്കുന്ന എഴുത്തുകളാണ് ഡോ. എം. കുര്യൻ തോമസിന്റെ *നസ്രാണി സംസ്കൃതി.* മാർത്തോമ്മൻ പൈതൃകത്തിന്റെ പ്രാചീനവും അപൂർവ്വവുമായ രേഖകളിലൂടെ ആധുനിക വ്യാഖ്യാനങ്ങളും നിർദ്ദേശങ്ങളുമാണ് നൽകുന്നത്. 'എന്റെ കർത്താവും എന്റെ ദൈവവുമേ' എന്ന് വിശ്വാസപ്രഖ്യാപനം നടത്തുന്ന കർത്തൃശിഷ്യനായ മാർത്തോമ്മാ ശ്ലീഹായെ 'സംശയാലുവായ തോമസ്' എന്നല്ല 'സുദൃഢനായ തോമസ്' എന്നാണ് മാർത്തോമ്മൻ പൈതൃകം ഉൾക്കൊള്ളുന്നവർ വിശേഷിപ്പിക്കേണ്ടതെന്നും, മാർത്തോമ്മൻ പൈതൃകത്തിന്റെ തായ്വേര് ഉറപ്പിക്കുന്നതിനായി നസ്രാണികളെ ആത്മാവിൽ ജനിപ്പിച്ച മാർത്തോമ്മായുടെ, മഹത്വം പ്രബോധിപ്പിക്കുന്നതിനായി എല്ലാ വർഷവും പുതുഞായറാഴ്ച 'മാർത്തോമ്മായുടെ ഞായറാ'യി (സെന്റ് തോമസ് ഞായർ) പ്രഖ്യാപിച്ച് സഭയാകമാനം അനുസ്മരിക്കപ്പെടേണ്ടതാണെന്നും നിർദ്ദേശിക്കുന്നു. ഡോ. ഹെർമ്മൻ ഗുണ്ടർട്ട് 'തോമ്മായുടെ ഉത്സവം' എന്നാണ് നസ്രാണികളുടെ പ്രധാന പെരുന്നാളിനെക്കുറിച്ച് രേഖപ്പെടുത്തിയിരുക്കുന്നത്.

ഇന്ത്യയിൽ ശക്തിപ്പെടുന്ന മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസന വാദങ്ങളെക്കാൾ അഭികാമ്യം മാർത്തോമ്മായുടെ ആത്മീയ സാന്നിദ്ധ്യം വിശ്വാസികളിൽ ഉറപ്പിക്കുകയാണ്. 'അപ്പോസ്തോലിക സിംഹാസനം ഭൗതികമായ ഒരു ഇരിപ്പിടമല്ല. അത് ആത്മീയമായ വിശ്വാസവും പ്രതീകവും സത്യവിശ്വാസത്തിന്റെ അപരിത്യാജ്യമായ ഭാഗവുമാണെന്ന്' വ്യക്തമാക്കുന്നു. കർത്താവിന്റെ അപ്പോസ്തോലന്മാർ എല്ലാവരും ഇരുന്ന ഏറ്റവും വലിയ ഭൗതിക സിംഹാസനങ്ങൾ, ഗലീലകടലിലെ മീൻവള്ളങ്ങളുടെ പടിയായിരിക്കും എന്ന ഇസ്സഡ്. എം. പാറേട്ടിന്റെ ഉദ്ധരണി വിശദീകരിച്ചാണ് 'മാർത്തോമ്മായുടെ സിംഹാസന' വാദം ഉപസംഹരിക്കുന്നത്.

മലങ്കരസഭയുടെ സ്തുതിചൊവ്വാക്കപ്പെട്ട വിശ്വാസം മൂന്നു പൊതു

സുന്നഹദോസുകളിൽ അധിഷ്ഠിതമായ സത്യവിശ്വാസമാണ്. നിഖ്യാ, കുസ്തന്തീനോസ്പോലീസ്, എഫേസൂസ് എന്നീ സുന്നഹദോസുകളിൽ അവതരിപ്പിച്ച് അംഗീകരിച്ച വിശ്വാസം ഭേദപ്പെടുത്തുവാനോ കൂട്ടിച്ചേർക്കുവാനോ ആർക്കും അധികാരം ഇല്ല. ഈ വിശ്വാസ പ്രബോധനങ്ങൾ തലമുറകൾ കൈമാറി കെടാതെ സൂക്ഷിച്ച മലങ്കരസഭയിൽ വിശ്വാസ വിഷയങ്ങളിൽ ചർച്ച ഉണ്ടാകുന്നത് പതിനേഴാം നൂറ്റാണ്ടിൽ മാത്രമാണ്. ഓർത്തഡോക്സ് വിശ്വാസവും അലക്സാന്ത്രിയൻ വേദശാസ്ത്രവും മലങ്കരയിൽ ചർച്ചചെയ്ത് ഉറപ്പിച്ചത് 1686 മെയ് 30/31-ലെ ചെങ്ങന്നൂർ സുന്നഹദോസിലാണ്. പിന്നീട് 1836-ലെ മാവേലിക്കര പടിയോല വി. ദൈവമാതാവിനെക്കുറിച്ചും പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥതയെക്കുറിച്ചും വിശദീകരിച്ചിട്ടുണ്ട്. വാക്കിലും പ്രവൃത്തിയിലും സത്യവിശ്വാസം പാലിച്ച്, നിലനിർത്തി, നമുക്ക് ഏല്പിച്ചു തന്നവരായ സ്ഥലകാലാതീതമായുള്ള പിതാക്കന്മാരുടെ പാത അണുവിടാതെ പിന്തുടരുവാൻ കഴിയണം എന്നതാണ് പാരമ്പര്യം.

ഇന്ത്യൻ മണ്ണിൽ പാശ്ചാത്യ അധിനിവേശത്തിനെതിരെ നടന്ന പ്രഥമ ജനകീയ സ്വാതന്ത്ര്യസമരമായി കൂനൻകുരിശു സത്യത്തെ ഇതിൽ വ്യാഖ്യാനിക്കുന്നു. കൊച്ചിയിലെ പള്ളികളിൽ 1652 മുതൽ നടന്ന വിവിധ മലങ്കര പള്ളിയോഗങ്ങളാണ് മലങ്കരയിലെ റോമൻ കത്തോലിക്കാ ബന്ധം വിടർത്താൻ നിശ്ചയിച്ചത്. നസ്രാണികളിൽ റോമൻ പാരമ്പര്യം അടിച്ചേൽപ്പിച്ച 1599-ലെ ഉദയംപേരൂർ സുന്നഹദോസിന്റെ അനന്തരഫലമാണ് *വർത്തമാനപുസ്തക*ത്തിലും *നിരണം ഗ്രന്ഥവരി*യിലും രേഖപ്പെടുത്തിയിരിക്കുന്ന 'മട്ടാഞ്ചേരി കുരിശുങ്കലെ സത്യം.' പാശ്ചാത്യ അധിനിവേശത്തെ പ്രതിരോധിച്ച മലങ്കര നസ്രാണികളുടെ ധീരനടപടികളെ നിസ്സാരവത്ക്കരിക്കാൻ യൂറോപ്യൻ ചരിത്രകാരന്മാർ ശ്രമിച്ചതിനാലാണ് 1653 മകരം 3-ന് വെള്ളിയാഴ്ച മട്ടാഞ്ചേരിയിലെ കുരിശിൽ കെട്ടി സത്യം ചെയ്ത് പടിയോല എഴുതി ഒപ്പിടുകയും ചെയ്ത മഹത്തായ ചരിത്രസത്യത്തെ 'കൂനൻകുരിശ്' എന്ന പ്രയോഗത്തിലൂടെ തമസ്കരിച്ചത്. 'മട്ടാഞ്ചേരി കുരിശുങ്കലെ സത്യം' എന്ന ചരിത്രസംജ്ഞയിലാവണം ഈ അധിനിവേശ വിരുദ്ധപോരാട്ടത്തെ സഭാചരിത്രത്തിലും മട്ടാഞ്ചേരി പള്ളിയിലും രേഖപ്പെടുത്തേണ്ടത്. സാമൂഹിക- റോമൻ കത്തോലിക്കാ സഭാചരിത്രകാരന്മാർ നസ്രാണികളുടെ സ്വാതന്ത്ര്യ അഭിവാഞ്ഛയേയും അധിനിവേശ പ്രതിരോധത്തേയും നിസ്സാരവത്ക്കരിച്ചതിന്റെ പ്രയോഗമാണ് 'കൂനൻകുരിശിൻ സത്യം!' മാർത്തോമൻ പൈതൃകത്തിന്റെ തനിമയും ദേശീയതയും സ്വാതന്ത്ര്യപോരാട്ടവും വിളംബരം ചെയ്യുന്ന നിരവധി ദീർഘമായ പ്രബന്ധങ്ങൾ ഇതിൽ പുനർവായിക്കപ്പെട്ടിരിക്കുന്നു.

മലങ്കരസഭയുടെ ഭരണക്രമങ്ങൾ പള്ളിയോഗ നിശ്ചയപ്രകാരമാണ് നിർവ്വഹിക്കപ്പെട്ടിരുന്നത്. മലങ്കര നസ്രാണികളുടെ ആദ്യനിയമ സംഹിതയായ 1809-ലെ കണ്ടനാട് പടിയോലയിൽ, നസ്രാണികളുടെ സാമൂഹിക ആചരണങ്ങളുടെ ക്രമീകരണം, ഇടവകപള്ളികളുടെ ഭരണസംവി

ധാനം, ആരാധനാക്രമീകരണങ്ങളുടെ ഏകീകരണം എന്നിവ ഉൾക്കൊള്ളിച്ചിരിക്കുന്നു. കണ്ടനാടു പടിയോല അന്ത്യോഖ്യൻ ആരാധനാ ക്രമങ്ങൾ ഒഴികെയുള്ളവ നിരോധിച്ചു. അതേസമയം 1686-ൽ മലങ്കരയിൽ അവതരിപ്പിച്ച അന്ത്യോഖ്യൻ സഭയുടെ നിയമസംഹിതയായ ഹൂദായ കാനോൻ നിലനിന്നു. 1889-ലെ റോയൽ കോർട്ട് വിധിയോടെ ഹൂദായ കാനോന് മലങ്കരയിൽ നിയമസാധുതയും ലഭ്യമായി. എന്നാൽ മലങ്കരയെ സമഗ്രമായി ബാധിക്കുന്ന നിയമസംഹിതയായിട്ടല്ല ഹൂദായകാനോനെ 1934-ലെ ഭരണഘടനാശിൽപികൾ വിഭാവനം ചെയ്തിരിക്കുന്നതെന്നും സഭാവിജ്ഞാനീയത്തിലും കൗദാശിക ദർശനങ്ങളിലും അന്ത്യോഖ്യൻ പാരമ്പര്യം മലങ്കരസഭ ഉൾക്കൊള്ളുന്നതിനാലാണെന്നും ഡോ. എം. കുര്യൻ തോമസ് പറയുന്നു.

മലങ്കരയിലെ നസ്രാണിചരിത്രത്തിൽ മലങ്കര പള്ളിയോഗ നിശ്ചയങ്ങൾ കാനോനുകളുടെ ഗണത്തിലുള്ളതാണ്. 1873-ലെ പരുമല സുന്നഹദോസിന്റെ കാനോനാകൾ, 1876-ലെ മുളന്തുരുത്തി സുന്നഹദോസിന്റെ കാനോനാകൾ എന്നിവയുടെ പശ്ചാത്തലത്തിലും ഹൂദായകാനോന്റെ അടിസ്ഥാനത്തിലും വികസിപ്പിച്ചതും പുനരാഖ്യാനം ചെയ്തതുമായ നിയമസംഹിതയാണ് 1934-ലെ മലങ്കരസഭാ ഭരണഘടനയെന്ന് യുക്തിപൂർവ്വം സമർത്ഥിക്കുന്നു.

ഇന്ത്യൻ ഭരണഘടന നിലവിൽ വരുന്നതിന് 16 വർഷം മുമ്പ് യാഥാർത്ഥ്യമായ 1934-ലെ മലങ്കരസഭാ ഭരണഘടനയിൽ ഭരണനിർവ്വഹണത്തിൽ മലങ്കര മെത്രാപ്പോലീത്താ, പ. എപ്പിസ്കോപ്പൽ സുന്നഹദോസ്, മലങ്കര അസോസിയേഷൻ / മാനേജിംഗ് കമ്മിറ്റി എന്നിവയുടെ പരസ്പരബന്ധവും പരസ്പര പൂരകപ്രവർത്തനവും ഉറപ്പുവരത്തക്കവിധം ഒന്ന് ഒന്നിനെ മറികടക്കാത്തവിധമാണ് രൂപപ്പെടുത്തിയിരിക്കുന്നത്. എന്നാൽ മെത്രാപ്പോലീത്തന്മാരുടെ സ്ഥലംമാറ്റം, റിട്ടയർമെന്റ് എന്നീ വിഷയങ്ങളിലുള്ള നടപടിചട്ടങ്ങൾ ഭേദഗതി ചെയ്യുവാൻ പ. എപ്പിസ്കോപ്പൽ സുന്നഹദോസിന് മാത്രമേ അധികാരമുള്ളു എന്നും മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ കൈമാറിയ വിശ്വാസം, പട്ടത്വം, അച്ചടക്കം എന്നീ അധികാരങ്ങൾ പ. സുന്നഹദോസിൽ നിക്ഷിപ്തമാണെന്നും ഭരണഘടനാ വിശകലനത്തിലൂടെ വ്യക്തമാക്കുന്നു. മെത്രാപ്പോലീത്തന്മാരുടെ നിർബന്ധിത സ്ഥലംമാറ്റവും റിട്ടയർമെന്റും ഓർത്തഡോക്സ് വിശ്വാസത്തിന് വിരുദ്ധമാണെന്നും എന്നാൽ സ്വമനസ്സാലെ മെത്രാപ്പോലീത്തന്മാർക്ക് ഇത് സ്വീകരിക്കാവുന്നതാണെന്നും നിർദ്ദേശിക്കുന്നു. മലങ്കരസഭാ ഭരണഘടനയുടെ വിവിധ വകുപ്പുകളെക്കുറിച്ച് ആധികാരികവും സമഗ്രവുമായ വ്യാഖ്യാനമാണ് ഇതിൽ അവതരിപ്പിക്കുന്നത്.

മലങ്കരസഭയിൽ സുശക്തമായ ഭരണഘടനയും നിയമസംവിധാനങ്ങളും നിലവിലുള്ളപ്പോൾ സഭയും ഭദ്രാസനങ്ങളും ചിലരുടെ സാമ്രാജ്യമായി തീരുന്നത് 'ഭദ്രാസന കേന്ദ്രതലങ്ങളിലെ പ്രാതിനിത്യ സമിതി

കളുടെ കഴിവില്ലായ്മ മാത്രമാണെന്നും 'ഉണ്ടുപിരിയാൻ മാത്രം കൂടുന്ന സമിതികളും സമ്മേളനങ്ങളും' തത്സ്ഥിതി തകർത്ത്, പഴയതുപോലെ കാര്യശേഷിയുള്ള സമിതികളായി തീരണമെന്നും ഡോ. എം. കുര്യൻ തോമസ് നിർദ്ദേശിക്കുന്നു. മലങ്കരസഭാ ഭരണത്തിലെ അകാര്യക്ഷമതയുടെ പ്രധാന കാരണം അത്മായനേതൃത്വത്തിന്റെ നിലവാര തകർച്ചയാണെന്നും ധീരമായി സ്ഥാപിക്കുന്നു. അതിനാൽ 'ഭരണഘടനയ്ക്ക് പരിഷ്കാരം വേണം' എന്ന ലേഖനത്തിൽ ഭരണനേതൃത്വത്തിൽ എത്തുന്നവർക്ക് മാർഗ്ഗംപകരുന്ന അനവധി ഫലപ്രദമായ നിർദ്ദേശങ്ങളാണ് സമർപ്പിക്കുന്നത്.

മലങ്കര നസ്രാണികളിൽ 1970 മുതൽ ശക്തിപ്പെട്ട വിദേശ കുടിയേറ്റങ്ങളുടെ സ്വാധീനം സാമൂഹിക, സാമ്പത്തിക, സാംസ്കാരിക രംഗത്തുണ്ടായി. ദീർഘകാലം കൊണ്ട് രൂപപ്പെടേണ്ട ഈ സാമൂഹിക പരിവർത്തനം ദ്രുതഗതിയിൽ ലഭ്യമായപ്പോൾ അതിന്റെ ഇരയായത് ഇടവകപ്പള്ളികളും സഭയുമാണ്. 'വളർന്നപ്പോൾ തളർന്നത് കാര്യക്ഷമത' എന്ന 30 പേജുള്ള ലേഖനത്തിൽ ഡോ. എം. കുര്യൻ തോമസ് എഴുതുന്നു. 'ആഭിജാത്യം വിലയ്ക്കു വാങ്ങുവാൻ നസ്രാണിയും അപ്രകാരം നൽകാൻ നേതൃത്വത്തിൽ ചിലരും തയാറായത് സഭയുടെ അപചയത്തിന് ഹേതുവായി. ഇതും, നസ്രാണികൾക്ക് പൊതുവായുണ്ടായ സാമ്പത്തികോന്നതി സമ്മാനിച്ച ജീർണ്ണതയും അത്മായരേയും വൈദികരേയും സാരമായി ബാധിച്ചു.' ഇടവക - മെത്രാസന - സഭാ ഭരണക്രമത്തിലും ശുശ്രൂഷകളിലും ഉണ്ടായ ജീർണ്ണതയുടേയും അകാര്യക്ഷമതയുടേയും നേർക്കാഴ്ച അവതരിപ്പിക്കുന്ന ഈ പ്രബന്ധം സഭാ ശുശ്രൂഷാരംഗത്തുണ്ടാകുന്ന വിവിധ പ്രതിസന്ധികൾ വിശകലനം ചെയ്ത് പ്രായോഗിക പരിഹാരം നിർദ്ദേശിക്കുന്ന പ്രൗഢരചനയാണ്.

മലങ്കര നസ്രാണികൾ സ്വന്തം ചരിത്രത്തെ തമസ്ക്കരിക്കുകയും നസ്രാണി പൈതൃകത്തിനും തനതു സംഭാവനകൾക്കുമുള്ള പിതൃത്വം വിദേശികളിൽ ഏല്പിച്ച് ആത്മാഭിമാനം കൊള്ളുകയും ചെയ്യുന്ന പാരമ്പര്യത്തെ ശക്തമായ ഭാഷയിൽ 'പഠിത്തവീട് പറിച്ചു നട്ടപ്പോൾ' എന്ന പ്രബന്ധത്തിൽ വിമർശിക്കുന്നു.

കോട്ടയം പഴയസെമിനാരി സ്ഥാപനവും അതുവഴിയുണ്ടായ സാംസ്കാരിക വിപ്ലവവും നസ്രാണികളുടെ മാത്രം സംഭാവനയാണെന്ന് 1809-ലെ കണ്ടനാട് പള്ളിയോഗ കാനോൻ ഉദ്ധരിച്ച് വ്യക്തമാക്കുന്നു. ഇതിൻപ്രകാരം അച്ചടിച്ച പ്രഥമ മലയാള ബൈബിൾ പരിഭാഷയുടെ പിതൃത്വവും കായംകുളം ഫീലിപ്പോസ് റമ്പാനല്ലാതെ മറ്റ് വിദേശികൾ ആർക്കുംതന്നെ നൽകേണ്ടതില്ലെന്നും പഠിപ്പിക്കുന്നു. മലങ്കര പള്ളിയോഗത്തിന്റെ നിശ്ചയപ്രകാരം നസ്രാണികളുടെ മുതൽകൊണ്ട് തിരുവിതാംകൂർ മഹാറാണി ദാനം ചെയ്ത സ്ഥലത്ത് പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ സ്ഥാപിച്ചതും മലങ്കര മെത്രാപ്പോലീത്തന്മാരുടെ നിയന്ത്രണത്തിലിരുന്നതുമായ പഠിത്തവീട് അഥവാ 'കോട്ടയം കോളജ്' 1840-ന് ശേഷം

സ്ഥാപിച്ച സി.എം.എസ്. കോളജായി തീരില്ല എന്ന് ചരിത്രരേഖകളുടെ അടിസ്ഥാനത്തിൽ സ്ഥാപിക്കുന്നു. സ്വന്തം പിതാക്കന്മാരെ തമസ്കരിച്ച് വിദേശ-മിഷണറി ഭക്തി പ്രാപിച്ച ചിലർ നടത്തിയ ചരിത്രാഖ്യാനം സി.എം.എസ്. കോളജിന്റെ 'ദ്വിശതാബ്ദി ആഘോഷമായി' മാധ്യമ സിൻഡിക്കേറ്റുകൾ ആഘോഷിക്കുകയായിരുന്നു. ഇതിനെ ഡോ. എം. കുര്യൻ തോമസ് ചരിത്രരേഖകളുടെ അടിസ്ഥാനത്തിൽ ശാസ്ത്രീയമായി ഖണ്ഡിക്കുകയാണ്. പിൽക്കാല ചരിത്രകാരന്മാരും മാധ്യമഗവേഷകരും തമസ്കരിച്ച പഠിത്തവീടിന്റെ യഥാർത്ഥ ചരിത്രം ഉൾക്കൊള്ളുക തന്നെ ചെയ്യും.

മലങ്കരസഭയിൽ സമാധാനത്തിന് തടസ്സം നിൽക്കുന്നത് വിഭജിച്ച് ഭരിക്കുക എന്ന ലക്ഷ്യമുള്ള സ്ഥാനമോഹികൾ മാത്രമാണ്. മലങ്കരസഭാ പ്രശ്നം തീർക്കാൻ യോജിക്കുക എന്ന് ഇന്ത്യയിലെ പരമോന്നത നീതിപീഠത്തിന്റെ വിധിതീർപ്പുണ്ടായിട്ടും സഭാസമാധാനം അനന്തമായി നീളുന്നത് എത്ര ഭീകരമാണ്. 'വിഭജിച്ചു ഭരിക്കുക' എന്ന അധിനിവേശ ശക്തികളുടെ രാഷ്ട്രീയതന്ത്രം സഭയിൽ ശക്തിപ്പെട്ടപ്പോൾ തകർന്നത് ക്രിസ്തീയ പ്രബോധനത്തിന്റെ ഉൾക്കാമ്പാണ്. ലോകചരിത്രത്തിലുണ്ടായ ഏതെങ്കിലും വിഭജനത്തിൽ സമാധാനമോ സമൃദ്ധിയോ ലഭ്യമായിട്ടുണ്ടോ എന്ന് അദ്ദേഹം ചോദിക്കുന്നു. അതിനാൽ സഭയിൽ സമാധാനം സൃഷ്ടിച്ച് മലങ്കര നസ്രാണികളുടെ പൗരാണികമായ ദേശീയ ബോധവും സ്വാതന്ത്ര്യദർശനവും അധിനിവേശവിരുദ്ധ കാഴ്ചപ്പാടും യാഥാർത്ഥ്യമാക്കുവാൻ കഴിയണമെന്ന ദർശനമാണ് ഇതിൽ പങ്കിടുന്നത്. സഭയിലെ കക്ഷിവഴക്കിന് അന്ത്യം എന്തുകൊണ്ടുണ്ടാകുന്നില്ല എന്ന പുതുതലമുറയുടെ ചോദ്യത്തിന് മുമ്പിൽ പകച്ചുനിൽക്കുവാൻ മാത്രമേ കഴിയുന്നുള്ളു. എത്ര വലിയ നേതൃത്വം മാറിമാറി ഭരിച്ചാലും അടിസ്ഥാന പ്രശ്നങ്ങൾക്ക് ശാശ്വതപരിഹാരം കണ്ടെത്തുവാൻ കഴിയുന്നില്ലെങ്കിൽ വിഭജിച്ചു ഭരിക്കുക എന്ന രാഷ്ട്രീയ പ്രത്യയശാസ്ത്രത്തിന്റെ വക്താക്കളായി തീരും. സമാധാനം ഉണ്ടാക്കുന്ന ഭാഗ്യവാന്മാരായ ദൈവപുത്രന്മാർക്കായി എത്രകാലം കാത്തിരിക്കേണ്ടി വരും എന്നത് ഉത്തരം കിട്ടാത്ത അനന്തമായ ചോദ്യമാണ്.

കേരളത്തിലെ അതിപ്രശസ്തമായ പള്ളികളെക്കുറിച്ചുള്ള പഠനങ്ങളിൽ പ്രധാനപ്പെട്ടത് തോമയാർകോവിൽ, ചെങ്ങന്നൂർ പഴയ സുറിയാനി പള്ളി, വടക്കൻപറവൂർ മാർത്തോമ്മൻ പള്ളി, കോട്ടയം ചെറിയപള്ളി, അന്തിമഹാളൻകാവു പള്ളി എന്നിവയാണ്. മാർത്തോമ്മൻ പാരമ്പര്യം അവകാശപ്പെടാവുന്ന ലോകത്തെ ഏറ്റവും പുരാതന പള്ളിയാണ് കന്യാകുമാരി ജില്ലയിലുള്ള തിരുവിതാംകോട് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി എന്ന മാർത്തോമ്മൻ തീർത്ഥാടനകേന്ദ്രം. 'അരപ്പള്ളി' എന്നറിയപ്പെടുന്ന ഈ ദേവാലയം പൊളിച്ചു പണിയാത്ത ഏറ്റവും പുരാതനകേന്ദ്രമാണ്. നിരണം കഴിഞ്ഞാൽ മദ്ധ്യതിരുവിതാംകൂറിലെ ഏറ്റവും പുരാതന ദേവാലയം ചെങ്ങന്നൂർ വി. മാർത്തമറിയം സുറിയാനി പള്ളിയാണ്. ഇവിടെയാണ് 1686-ലെ ചെങ്ങന്നൂർ പള്ളിയോഗം നടത്തി ഓർത്ത

ഡോക്സ് വിശ്വാസവും അലക്സാന്ത്രിയൻ വേദശാസ്ത്രവും അംഗീകരിച്ചത്. കോട്ടയത്തു കുടിയേറിയ നസ്രാണികളുടെ ആദ്യസംരംഭം താഴത്തങ്ങാടിയിലെ വി. ബഹനാൻ സഹദായുടെ നാമത്തിലുള്ള കുരിശാണ്. തുടർന്ന് 1559-ൽ കോട്ടയം വലിയപള്ളിയും 1579-ൽ ദൈവമാതാവിന്റെ നാമത്തിൽ ചെറിയ പള്ളിയും ആരംഭിച്ചു. ക്ഷേത്രം പള്ളിയാക്കിയ കേരളത്തിലെ ഏക ദേവാലയമാണ് കുന്നംകുളത്തെ അന്തിമഹാളൻകാവ് മാർ കുറിയാക്കോസ് സഹദാ ചാപ്പൽ. നസ്രാണിത്വത്തിന്റെ ദേശീയതയും വിശ്വസ്തതയുമാണ് കൊച്ചി രാമവർമ്മ ശക്തൻ തമ്പുരാനെ (1751-1806) ക്ഷേത്രം പള്ളിയാക്കുവാൻ പ്രേരിപ്പിച്ചത്. ഇങ്ങനെ പ്രമുഖ പള്ളികളെക്കുറിച്ച് സവിസ്തരവും പ്രാമാണികവുമായ വിശകലനങ്ങളാണ് *നസ്രാണി സംസ്കൃതി*യിൽ ഉൾക്കൊള്ളിച്ചിരിക്കുന്നത്.

മലങ്കര നസ്രാണികളുടെ സാമൂഹിക ചരിത്രത്തിൽ ഡോ. എം. കുര്യൻ തോമസ് രണ്ടു ഡസനിൽ അധികം ഗ്രന്ഥങ്ങൾ പ്രകാശിപ്പിച്ചിട്ടുണ്ട്. മിക്കവയും ബൃഹത്തും ആധികാരികവുമായ ചരിത്രവിശകലനങ്ങളാണ്. അവയുടെ തുടർപഠനങ്ങളും ദർശനങ്ങളുമാണ് *നസ്രാണി സംസ്കൃതി*യിൽ ഉൾച്ചേർത്തിരിക്കുന്നത്. ഗവേഷണം, വിചിന്തനം, വ്യക്തി, പള്ളി, ഭരണം, സംസ്കാരം, ഉത്തരം, സമകാലികം എന്നി തലങ്ങളിൽ 2013 മുതൽ എഴുതിയ എൺപതിൽൽപ്പരം ലേഖനങ്ങളുടെ ബൃഹത് സമാഹാരമാണ് അറുനൂറിൽപരം പേജുകളിലായി 50 വയസ്സു തികഞ്ഞ ഡോ. എം. കുര്യൻ തോമസ് അവതരിപ്പിക്കുന്നത്.

എഴുത്തിൽ ചരിത്രവും അവശ്യസന്ദർഭങ്ങളിൽ ഹാസ്യവും സാമൂഹിക വിമർശനവും ഉൾക്കൊള്ളിച്ച് ഭാവിനിർദ്ദേശങ്ങൾ പങ്കിടുന്ന രചനാതന്ത്രം ഹൃദ്യവും ആകർഷകവുമാണ്. ചില ലേഖനങ്ങളുടെ തലക്കെട്ടുകൾ തന്നെ വിഷയത്തിന്റെ അഗാധതയിലേക്ക് വായനക്കാരെ വേഗം വലിച്ചുകൊണ്ടു പോകുന്നത് ശ്രദ്ധിക്കുക: *സത്യത്തെക്കുറിച്ചുള്ള അസത്യങ്ങൾ, കോറിയെപ്പറ്റി കോറിയിട്ടാൽ, വമ്പന്റെ പിമ്പേ വന്നവൻ, ചാണ്ടി മുതൽ ചാണ്ടി വരെ, ഒരാൾക്ക് എത്ര മെത്രാൻ വേണം, വരുവീൻ നമുക്ക് ഉണ്ടു പിരിയാം. വളർന്നപ്പോൾ തകർന്നത് കാര്യക്ഷമത, പഠിത്തവീട് പറിച്ചുനട്ടപ്പോൾ, ശത്രുവിന്റ ശത്രു മിത്രം, കത്തനാരും ശരി മെത്രാനും ശരി* തുടങ്ങിയ ലേഖനങ്ങളിൽ സഭയിലും സമൂഹത്തിലും ഗ്രസിച്ച ജീർണ്ണതകളെ ധീരതയോടെ പൊളിച്ച് എഴുതുകയാണ്.

ചരിത്രത്തിൽ വിസ്മൃതമായ എഴുത്തുകൾ ശാസ്ത്രീയമായി കണ്ടെത്തി വിശകലനം ചെയ്യുന്ന ഡോ. എം. കുര്യൻ തോമസിന്റെ ചരിത്രരചനകൾ നസ്രാണിസ്വത്വം വെളിപ്പെടുത്തുന്ന ആധികാരിക രചനകളാണ്. മലങ്കരസഭാചരിത്രത്തിൽ ഏറ്റവും അധികം ബൃഹത്തായ ഗ്രന്ഥങ്ങളും പ്രബന്ധങ്ങളും എഴുതിയിട്ടുള്ള ചരിത്രകാരൻ എന്ന ബഹുമതിയാണ് ഡോ. എം. കുര്യൻ തോമസിന് ലഭ്യമാകുന്നത്. മുന്നൂറോളം ലേഖനങ്ങളും 25-ൽപരം പുസ്തകങ്ങളും ഉൾക്കൊള്ളുന്ന ചരിത്രഗവേഷണ രചനകളാണ് അദ്ദേഹം മലങ്കര സഭാചരിത്രത്തിന് സംഭാവന ചെയ്തത്.

സാമൂഹിക ശാസ്ത്രത്തിൽ ഡോക്ടർ ബിരുദവും മാനേജ്മെന്റ് സ്റ്റഡീസിൽ ഉന്നതബിരുദങ്ങളും നേടിയിട്ടുള്ള ഡോ. എം. കുര്യൻ തോമസ് സ്വതസിദ്ധമായ ഗവേഷണ ഔത്സുക്യത്തിലാണ് സഭാചരിത്ര ഗവേഷണ പഠനത്തിൽ വ്യാപൃതനായത്. നിരന്തരമായ വായനയും പഠനവും അന്വേഷണവും ചരിത്രരേഖകളോടുള്ള അനന്തമായ ആഭിമുഖ്യവുമാണ് എഴുത്തിന്റെ ഉൾക്കരുത്ത്. വ്യക്തിപരമായ എല്ലാവിധ ലാഭങ്ങളും സ്ഥാനങ്ങളും പരിത്യജിച്ച് ഗവേഷണത്തെ ഹൃദയത്തോട് ചേർത്തുപിടിച്ച ഡോ. എം. കുര്യൻ തോമസിന്റെ എഴുത്തുകളുടെ പ്രകാശം മലങ്കരസഭാചരിത്രത്തെ സാമൂഹിക ചരിത്രത്തിൽ പ്രദീപ്തമാക്കുന്നു.

മലങ്കരയിലെ നസ്രാണി സമൂഹത്തിന്റെ വികാസപരിണാമങ്ങളും സംഭാവനകളും സാമൂഹിക കാഴ്ചപ്പാടിൽ അവതരിപ്പിക്കുന്ന ഈ ബൃഹത് ഗ്രന്ഥം നസ്രാണി ചരിത്രത്തിന്റെ സാമൂഹിക സംസ്കൃതിയാണ്. ഇതിൽ അവതരിപ്പിച്ചിരിക്കുന്ന ചരിത്രദർശനങ്ങളും വാദമുഖങ്ങളും നിർദ്ദേശങ്ങളും ധീരമായി പുനരവതരിപ്പിക്കുവാൻ കഴിയുമ്പോൾ നസ്രാണിസ്വത്വം സാമൂഹിക ചരിത്രത്തിലും മുഖ്യധാരാസംസ്കാരത്തിലും വേറിട്ട പ്രകാശം പരത്തുവാൻ സാധിക്കും. മലങ്കര നസ്രാണികളുടെ ദേശീയബോധവും സ്വാതന്ത്ര്യ ദർശനവും അധിനിവേശ വിരുദ്ധകാഴ്ചപ്പാടും വെളിപ്പെടുത്തുന്ന *നസ്രാണി സംസ്കൃതി*, നസ്രാണിചരിത്രത്തിന്റെ സാമൂഹിക നേർക്കാഴ്ച്ചകളാണ്. ഡോ. എം. കുര്യൻ തോമസ് അവതരിപ്പിക്കുന്ന *നസ്രാണി സംസ്കൃതി*യുടെ അക്ഷയഖനിയിലേക്ക് ഹൃദയപൂർവ്വം സഞ്ചരിക്കാം.

# പ്രസാധകക്കുറിപ്പ്

**കേ**രളത്തിന്റെ സാംസ്കാരികവും സാമൂഹികവുമായ ചരിത്രത്തിൽ നസ്രാണി സമൂഹത്തിന്റെ സ്ഥാനം അടയാളപ്പെടുത്തുന്ന പ്രൗഢ ഗ്രന്ഥ മാണ് സാമൂഹിക ചരിത്രഗവേഷകനായ ഡോ. എം. കുര്യൻ തോമസിന്റെ 'നസ്രാണി സംസ്കൃതി.' കാൽനൂറ്റാണ്ടായി ചരിത്രഗവേഷണ രംഗ ത്തുള്ള അദ്ദേഹത്തിന്റെ 87 പഠനങ്ങളാണ് 650-ഓളം പേജുകളിലായി ഇവിടെ സമാഹരിച്ചിരിക്കുന്നത്.

മലങ്കരസഭാചരിത്രത്തെക്കുറിച്ച് അനവധി പഠനങ്ങൾ ചരിത്രകാര ന്മാരും ദൈവശാസ്ത്രജ്ഞന്മാരും ഇതിനോടകം അവതരിപ്പിച്ചിട്ടുണ്ട്. ഈ പഠനങ്ങളിൽ വിസ്മരിക്കപ്പെടുന്നത് മലങ്കരസഭാചരിത്രത്തിലെ മാർ ത്തോമ്മൻ പൈതൃകത്തിന്റെ സ്വത്വദർശനമാണ്. ചരിത്രത്തെ സമീപി ക്കുന്നതിൽ നമ്മുടെ എഴുത്തുകാർ പുലർത്തിവരുന്ന സമീപനങ്ങളിലെ രീതിശാസ്ത്രപരമായ പിശകുകൾ തിരുത്തപ്പെടേണ്ടതാണ്.

അഞ്ചു നൂറ്റാണ്ടോളം വിവിധതരത്തിൽ മലങ്കരയിലേക്ക് സംക്രമിച്ച അധിനിവേശങ്ങളെ പ്രതിരോധിക്കുന്നതിനുള്ള സ്വാതന്ത്ര്യവും ധീരതയും പുലർത്തിയ മലങ്കര നസ്രാണികളുടെ സ്വത്വനിർണയമാണ് ഈ സംസ്ഥാപനത്തിൽ ചരിത്രകാരന്മാർ വെളിപ്പെടുത്തേണ്ടത്. അധിനിവേശ വിരുദ്ധ ചരിത്രസിദ്ധാന്തത്തിന്റെ അടിസ്ഥാനത്തിൽ മലങ്കരസഭയുടെ ചരിത്രം പുനർരചിക്കേണ്ടത് അനിവാര്യമാണ്.

കാതോലിക്കേറ്റിന്റെ സംസ്ഥാപനം നസ്രാണിയുടെ സ്വത്വബോധത്തി ന്റെയും സ്വയംനിർണയാവകാശത്തിന്റയും തദ്ദേശീയതയുടെയും പ്രഖ്യാ പനമായിരുന്നു. ഇതിന്റെ അടിസ്ഥാനത്തിലുള്ള ചരിത്രവിശകലനങ്ങളും വിവരണങ്ങളും വളർന്നുവരണം. നസ്രാണി സമൂഹത്തിന്റെ അധിനി വേശവിരുദ്ധ സ്വത്വവും സ്വാതന്ത്ര്യവും പുതുതലമുറയെ ബോധിപ്പിക്കാ നുള്ള ഉത്തരവാദിത്വമാണ് ചരിത്രകാരന്മാർക്കും യുവഗവേഷകർക്കു മുള്ളത്.

ഡോ. കുര്യൻ തോമസ് നസ്രാണി സമൂഹത്തിന്റെ സാമൂഹികവും രാഷ്ട്രീയവും സഭാപരവുമായ അവസ്ഥാ ഘടനകളെ സമഗ്രമായി ഈ കൃതിയിലൂടെ പുനർവായിക്കുകയാണ്. മാർത്തോമ്മാ ക്രിസ്ത്യാനിക ളുടെ രണ്ടായിരം വർഷത്തെ ജീവിതവും മാർഗ്ഗവും പകരുന്ന 'നസ്രാണി സംസ്കൃതി' ക്രൈസ്തവരുടെ കേരളസാന്നിധ്യം അന്വേഷിക്കുന്ന ഗവേ ഷകർക്ക് അക്ഷയഖനിയാണ്.

സാംസ്കാരികമായി തദ്ദേശീയവും ഭരണപരമായി സ്വയംഭരണസ്വാത ന്ത്ര്യവും ആദ്ധ്യാത്മികമായി പൗരസ്ത്യസ്വഭാവവും സാമുദായികമായി സൗഹാർദവും ദേശീയ സംസ്കൃതിയും പുലർത്തിയ മലങ്കര നസ്രാ ണികളുടെ സ്വത്വ പുനർനിർണ്ണയ ശ്രമമാണ് ഈ സമാഹാരം.

നസ്രാണി സമൂഹത്തിന്റെ സ്വത്വബോധം സാമൂഹികചരിത്ര പശ്ചാത്തലത്തിൽ വിശകലനം ചെയ്യുന്ന ഈ ഗവേഷണ ലേഖനങ്ങൾ എഴുതി വിവിധ കാലങ്ങളിൽ പ്രസിദ്ധീകരിക്കുകയും ഇപ്പോൾ സമ്പൂർണ്ണമായി സമാഹരിക്കുകയും ചെയ്ത ഡോ. കുര്യൻ തോമസിനെ പ്രത്യേകമായി അഭിനന്ദിക്കുന്നു. 2013–ൽ ഞങ്ങൾ പ്രസിദ്ധീകരിച്ച ഡോ. കുര്യൻ തോമസിന്റെ 'നസ്രാണിമാർഗം' എന്ന ഗ്രന്ഥത്തിന്റെ തുടർച്ചയാണ് 2013 മുതൽ 2017 വരെയുള്ള അദ്ദേഹത്തിന്റെ ലേഖനങ്ങൾ അടങ്ങുന്ന 'നസ്രാണി സംസ്കൃതി.'

ഈ കൃതി യാഥാർത്ഥ്യമാകുന്നതിന് ആവശ്യമായ സ്നേഹപൂർവ്വമായ കൈത്താങ്ങലുകൾ നൽകിയത് ബോംബേ ഭദ്രാസനത്തിന്റെ മലങ്കര ഓർത്തഡോക്സ് ചർച്ച് കൗൺസിൽ ഓഫ് മുംബൈ ആണ്. അതിനു മുൻകൈ എടുത്ത കൗൺസിൽ പ്രസിഡന്റും മുംബൈ ഭദ്രാസനാധിപനുമായ ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായോടുള്ള ഹൃദയപൂർവ്വമായ നന്ദി രേഖപ്പെടുത്തട്ടെ.

നസ്രാണി സ്വത്വബോധ വിശകലനത്തിനായും പുതിയ ഗവേഷണ പഠനങ്ങൾക്കായും 'നസ്രാണി സംസ്കൃതി' കോട്ടയം സോഫിയാ ബുക്സ് അഭിമാനപൂർവ്വം സമർപ്പിക്കുന്നു. കൂടുതൽ ചർച്ചകൾക്കും ഗവേഷണങ്ങൾക്കും ഈ ബൃഹത് കൃതി പ്രയോജനപ്രദമാകുമെന്ന് പ്രത്യാശിക്കുന്നു.

സോഫിയാ ബുക്സിനു വേണ്ടി

**ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്**
**ഫാ. ഡോ. റ്റി. പി. ഏലിയാസ്**
**ജോയ്സ് തോട്ടയ്ക്കാട്**

# ഉള്ളടക്കം



## 1. ഗവേഷണം



## 2. വിചിന്തനം

## 3. വ്യക്തി



## 4. പള്ളി



## 5. ഭരണം

## 6. സംസ്ക്കാരം



## 7. ഉത്തരം



## 8. സമകാലികം



# 1

# ഗവേഷണം

# 1

# മാർത്തോമ്മായുടെ ഞായർ

**ക**ർത്താവിന്റെ പന്ത്രണ്ട് അപ്പോസ്തോലന്മാരിൽ ഏറ്റവും ഹതഭാഗ്യ നാണ് മാർത്തോമ്മാ ശ്ലീഹാ എന്നു പലപ്പോഴും ചിന്തിക്കേണ്ടി വരുന്നു. പലവിധമായ കാരണങ്ങൾ അതിനുണ്ട്.

മറ്റു ശ്ലീഹന്മാർ അന്നത്തെ റോമാ സാമ്രാജ്യത്തിൽ മാത്രം സുവിശേ ഷമറിയിക്കുകയും സഭകൾ സ്ഥാപിക്കുകയും ചെയ്തപ്പോൾ, മാർ ത്തോമ്മാ ശ്ലീഹാ വിദൂരസ്ഥങ്ങളായ പേർഷ്യയിലും ഇന്ത്യയിലും ചൈന യിലുമാണ് തന്റെ ഗുരുവിന്റെ സുവിശേഷവുമായി കടന്നുചെന്നത്. അദ്ദേഹം തെക്കേ അമേരിക്കയിലും സുവിശേഷമറിയിച്ചു എന്നും ചിലർ വാദിക്കുന്നുണ്ട്. അതെന്തായാലും ഇന്ന് കേരളതീരത്തും അല്പസ്വൽപ്പം പേർഷ്യയിലും മാത്രമാണ് അദ്ദേഹം സ്ഥാപിച്ച സഭ നിലനിൽക്കുന്നത്. അതും *ശെമവോൻ കീപ്പായുടെ മാർഗ്ഗക്കാർ* വെട്ടിമുറിച്ച നിലയിൽ.

*നിങ്ങൾ പന്ത്രണ്ടു സിംഹാസനങ്ങളിലിരുന്ന് ന്യായം വിധിക്കും* എന്നു കർത്താവ് കല്പിച്ച പന്ത്രണ്ടുപേരിൽ ഒരുവനായ മാർത്തോമ്മാ ശ്ലീഹായ്ക്ക് ഏതാനും ദശകം മുമ്പ് ഒരു പാത്രിയർക്കീസിന്റെ ഒരൊറ്റ കല്പന മൂലം അത്യുന്നത മഹാപുരോഹിതസ്ഥാനം നഷ്ടപ്പെട്ട് കപ്യാ രുപോലും അല്ലാതെയായി. മറ്റൊരു ശ്ലീഹായ്ക്കും ഇത്തരം ഒരു ഗതി കേടു വന്നിട്ടില്ല.

പത്രോസ് ശ്ലീഹായോട് കർത്താവ് ചോദിച്ചപ്പോഴാണ് *നീ ജീവനുള്ള ദൈവത്തിന്റെ പുത്രനായ മശിഹാ ആകുന്നു* എന്നു വിശ്വാസപ്രഖ്യാ പനം നടത്തിയത്. ഒന്നും ചോദിക്കാതെതന്നെ *എന്റെ കർത്താവും എന്റെ ദൈവവുമേ* എന്ന് ഉറച്ച, സമ്പൂർണ്ണമായ, മഹാവിശ്വാസപ്രഖ്യാപനം നട ത്തിയ മാർത്തോമ്മാ ശ്ലീഹാ ഇന്നും അറിയപ്പെടുന്നത് *സംശയാലുവായ തോമസ്* എന്നാണ്. എന്തൊരു ഗതികേട്. *നീ എന്നെ കണ്ടതുകൊണ്ടു വിശ്വസിച്ചു. കാണാതെ വിശ്വസിച്ചവർ ഭാഗ്യവാന്മാർ* എന്നു മാർത്തോമ്മാ ശ്ലീഹായോടു പറഞ്ഞത് അദ്ദേഹത്തിനു മാത്രമുള്ള ഒരു ഇകഴ്ത്തലല്ലാ യിരുന്നു. കാരണം ശിഷ്യന്മാർ എല്ലാവരും ഉയിർത്തെഴുന്നേറ്റ ക്രിസ്തു വിനെ കണ്ടു മാത്രമാണ് വിശ്വസിച്ചതെന്ന് സുവിശേഷങ്ങളിൽ സൂചന യുണ്ട്. *സംശയാലു* എന്ന വിശേഷണം മാർത്തോമ്മാ ശ്ലീഹായ്ക്കു മാത്ര മല്ല, പന്ത്രണ്ട് അപ്പോസ്തോലന്മാർക്കും ചേരുന്നതാണ്.

ഓർമ്മ ദിവസത്തെപ്പറ്റിയുള്ള തർക്കമാണ് അടുത്തത്. പോർട്ടുഗീസു കാർ വരുന്നതിനു മുമ്പു മുതൽ കർക്കിടകം മൂന്ന് (പുതിയ കണക്കിന് ജൂലൈ മൂന്ന്) ആയിരുന്നു സുറിയാനിയിൽ ദുഃഖ്റോനോ (ഓർമ്മ) എന്ന റിയപ്പെടുന്ന മാർത്തോമ്മാ ശ്ലീഹായുടെ ഓർമ്മപ്പെരുന്നാൾ. *തോറോനാ* എന്ന ഗ്രാമ്യപ്രയോഗത്തിലാണ് ഇത് അറിയപ്പെട്ടിരുന്നത്. കർക്കിടക

ത്തിലെ വെള്ളപ്പൊക്കം വ്യംഗ്യമാക്കി *തോറോനായ്ക്ക് നൂറാന ഒഴുകി പ്പോകും* എന്നും, *തോറോനായ്ക്ക് തോരില്ല* എന്നും പഴഞ്ചൊല്ലുകൾ തന്നെയുണ്ട്. *ഞങ്ങൾക്ക് ഉൽസവങ്ങൾ ഏറെയുണ്ട്. കർക്കിടകത്തിൽ തോമ്മായുടെ ഉൽസവം താൻ പ്രധാനം* എന്ന് പോർട്ടുഗീസുകാരോട് നസ്രാണികൾ പറഞ്ഞതായി ഡോ. ഹെർമ്മൻ ഗുണ്ടർട്ട് രേഖപ്പെടു ത്തുന്നു. ഒരു പക്ഷേ ക്രിസ്തു വർഷം 1500–ലെ *ഇന്ത്യാക്കാരൻ ജോസ ഫിന്റെ* വിവരണങ്ങളെയാകാം ഡോ. ഗുണ്ടർട്ട് അവലംബിക്കുന്നത്. ഇവ യൊക്കെ കർക്കിടകം (ജൂലൈ) മൂന്ന് എന്ന മാർത്തോമ്മാ ശ്ലീഹായുടെ പെരുന്നാൾ ദിനം ഉറപ്പിക്കുന്ന സൂചനകളാണ്.

ഇവിടെ പരിഗണിക്കേണ്ട സുപ്രധാനമായ മറ്റൊരു വസ്തുത യുണ്ട്. അത് ജൂലൈ മൂന്നിനോ അതിന്റെ സമീപകാലത്തോ ഇന്ത്യയിൽനിന്ന് എഡേസായിലോ പരിസരപ്രദേശത്തോ തിരുശേഷിപ്പ് എത്തിക്കാൻ സാദ്ധ്യമല്ല എന്നതാണ്. വാണിജ്യ വാതങ്ങളെ ആശ്രയിച്ചുള്ള



അറബിക്കടൽ സമുദ്രയാനത്തിൽ മെയ്–ജൂലൈ കാലത്ത് അറേബ്യൻ തീരത്തുനിന്ന് കപ്പലുകൾ കേരളതീരത്തേയ്ക്ക് കാലവർഷക്കാറ്റുകളെ ആശ്രയിച്ച് യാത്രചെയ്യുക ആയിരിക്കും. അവർ മടങ്ങിപ്പോകുന്നത് സെപ്റ്റംബർ - ഒക്ടോബർ കാലത്ത് തുലാവർഷ കാറ്റുകളുടെ സഹായത്തോടെയും. അതായത്, ഹാബാന് ഒരിക്കലും ജൂലൈയിൽ കടൽമാർഗ്ഗം എഡേസായിൽ എത്തിക്കാനാവില്ലെന്നു സാരം. ഒരു പക്ഷേ മാർത്തോമ്മാ ശ്ലീഹായുടെ യഥാർത്ഥ ഓർമ്മ ദിനമായ ജൂലൈ (കർ ക്കിടകം) തോമ്മൂസ് 3–ന് ഹാബാൻ എപ്പോഴോ കൊണ്ടുവന്ന തിരുശേ ഷിപ്പ് എഡേസായിൽ ഔദ്യോഗികമായി സ്ഥാപിച്ചതാവാം.

എന്നാൽ കഴിഞ്ഞ അര നൂറ്റാണ്ടായി മാർത്തോമ്മാ ശ്ലീഹായുടെ ഓർമ്മപ്പെരുന്നാൾ ഡിസംബർ 18 മുതൽ 21 വരെയാണെന്ന് ഒരു വാദം ഉയർന്നു വന്നു. മൈലാപ്പൂരിലെ *ആദംബമലയിൽ ശ്ലീവാ വിശർത്ത പെരു ന്നാൾ* എന്ന് റോമൻ കത്തോലിക്കർ പ്രചരിപ്പിച്ച പെരുന്നാളാണ് പിന്നീട് മാർത്തോമ്മാ ശ്ലീഹായുടെ പെരുന്നാളാക്കി ചിത്രീകരിച്ചത്. മറ്റ് അപ്പോ സ്തോലന്മാരൊക്കെ ഒറ്റദിവസംകൊണ്ട് പിതൃസന്നിധിയിൽ എത്തിയ പ്പോൾ മാർത്തോമ്മാ ശ്ലീഹായ്ക്ക് മാത്രം നാലു ദിവസം വേണ്ടിവന്നത് അദ്ദേഹം തരംതാഴ്ത്തപ്പെട്ടതുകൊണ്ടാണെന്ന് ആരും പറയാത്തത് ഭാഗ്യ മെന്നു കരുതിയാൽ മതി.

1960–കൾ വരെ റോമൻ കത്തോലിക്കാ സഭയുടെ ലത്തീൻ പഞ്ചാം ഗമനുസരിച്ച് ഡിസംബർ 21 ആയിരുന്നു മാർത്തോമ്മാ ശ്ലീഹായുടെ

പെരുന്നാൾ. അതും *ആദംബമലയിൽ ശ്ലീവാ വിശർത്ത പെരുന്നാളും* ചേർത്ത് സൃഷ്ടിച്ചതാണ് ഡിസംബർ 18 – 21 തീയതികളുടെ പ്രാധാന്യം. ഇത് പൂർവിക പൗരസ്ത്യ പാരമ്പര്യമല്ല. ജൂലൈ 3 തിരുശേഷിപ്പ് *കടത്തിയ* ദിനവുമല്ല.

ഡിസംബർ 18 – 21 വാദംകൊണ്ട് *മാറാനായ* എന്നു നസ്രാണികളും, *ഇന്ത്യക്കാർക്ക് മാറാനായ* എന്നു ഇവിടെയെത്തിയ ശീമക്കാരും പെരുന്നാൾ പട്ടികയിൽ രേഖപ്പെടുത്തിയിരുന്ന ജലൈ മൂന്ന് *മാറാനായപോലെ ആചരിക്കണ്ട പെരുന്നാൾ* ആയി തരംതാഴ്ത്തപ്പെട്ടു. *മാർത്തോമ്മായുടെ മക്കൾ* എന്നഭിമാനിക്കുന്ന നസ്രാണികൾ തന്നെ ഇതു ചെയ്തെന്നത് വിധിവൈപരീത്യം (ഈ വിവാദത്തെപ്പറ്റിയുള്ള വിശദ വിവരങ്ങൾക്ക് കാണുക – പി. തോമസ് പിറവം, *സഭാചരിത്രാന്വേഷണങ്ങൾ*, കോട്ടയം, 2012, സോഫിയാ പ്രിന്റ് ഹൗസ്, പുറം 11–29).

ഈ വിവാദത്തിൽ വിട്ടുപോയ സുപ്രധാനമായ ഒരു *തോമ്മായുടെ ഉൽസവമാണ്* ക്യംന്താ കഴിഞ്ഞു വരുന്ന ഞായറാഴ്ച. ഇന്ന് *പുതു ഞായറാഴ്ച* എന്ന പേരിലാണ് പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിൽ ഈ ദിനം അറിയപ്പെടുന്നത്. അന്നത്തെ വേദവായനകളും പ്രുമിയോൻ-സെദ്റാകളും, ഗീതങ്ങളുമെല്ലാം കർത്താവ് മാർത്തോമ്മാ ശ്ലീഹായ്ക്ക് പ്രത്യക്ഷപ്പെട്ടതിനേയും അദ്ദേഹത്തിന്റെ വിശ്വാസ പ്രഖ്യാപനത്തേയും അനുസ്മരിക്കുന്നവയാണ്. ബൈസന്റൈൻ സഭാ പഞ്ചാംഗങ്ങളിൽ *തോമായുടെ ഞായറാഴ്ച (തോമസ് സണ്ടേ)* എന്നാണ് ഈ ദിനം രേഖപ്പെടുത്തി വരുന്നത്.

യഥാർത്ഥത്തിൽ അന്നല്ലേ മാർത്തോമ്മാ ശ്ലീഹായുടെ പെരുന്നാളായി ആചരിക്കേണ്ടത്? കർത്താവിനെക്കുറിച്ചുള്ള പരമമായ വിശ്വാസപ്രഖ്യാപനം നടത്തിയ ആ മുഹൂർത്തമല്ലേ അദ്ദേഹത്തെ അനുസ്മരിക്കാൻ ഏറ്റവും ഉചിതമായ ദിവസം? ക്യംന്താ കഴിഞ്ഞു വരുന്ന ഞായറാഴ്ചയ്ക്ക് *പുതു ഞായറാഴ്ച* എന്നതിനേക്കാൾ *മാർത്തോമ്മാ ഞായർ* എന്ന പേരല്ലേ കൂടുതൽ ഉചിതം? ഈ വിഷയങ്ങളെക്കുറിച്ച് ആഴത്തിൽ ചിന്തിക്കേണ്ട സമയം അതിക്രമിച്ചിരിക്കുന്നു.

സഭ ചെയ്യേണ്ട ചില സംഗതികളുണ്ട്. *പുതു ഞായറാഴ്ചയെ മാർത്തോമ്മാ ഞായർ* ആയി പുനർനാമകരണം ചെയ്യുക. പ്രാർത്ഥനകളോ വേദവായനകളോ മാറ്റേണ്ട ആവശ്യമില്ല. മലങ്കരയിലെ എല്ലാ പള്ളികളിലും അന്ന് മാർത്തോമ്മാ ശ്ലീഹായുടെ പെരുന്നാളായി നിർബന്ധമായും ആചരിക്കത്തക്കവിധം ക്രമപ്പെടുത്തുക. പള്ളി ആരുടെ നാമത്തിൽ സ്ഥാപിച്ചാലും ഈ പെരുന്നാൾ ഒഴിവാക്കുവാൻ പാടില്ല. കാരണം മലങ്കരയുടെ പിതാവ് മാർത്തോമ്മാ ശ്ലീഹാ ആണ്. ഞായറാഴ്ച ആയതിനാൽ മറ്റു ക്രമീകരണങ്ങളുടെ ആവശ്യവുമില്ല. ജൂലൈ മൂന്ന്, ഡിസംബർ 18 –21 ഇവ പെരുന്നാളായുള്ള പള്ളികളിൽ അവ മാറ്റേണ്ട കാര്യമില്ല. പക്ഷേ അവരും നാമമാത്രമായെങ്കിലും *മാർത്തോമ്മാ ഞായർ* ആചരിച്ചിരിക്കണം എന്ന വ്യവസ്ഥ വയ്ക്കുക.

തമ്പുരാനെപ്പെറ്റമ്മയുടെ എത്ര പെരുന്നാളുകൾ ഒരു സഭാ വൽസര ത്തിലുണ്ട് എന്നു പരിശോധിക്കുക. *...കതിരുകളെയോർത്തിടവത്തിൽ വിത്തിനു മകരത്തിൽ, മുന്തിരിയേപ്രതി ചിങ്ങത്തിൽ* ... ഇങ്ങനെ മൂന്ന്. മാർച്ച് 25, കൂദോശ് ഈത്തോ മുതലുള്ള നാലാം ഞായർ എന്നിങ്ങനെ വചനിപ്പു പെരുന്നാൾ രണ്ട്, പുകഴ്ച പെരുന്നാൾ, ജനന പെരുന്നാൾ... പട്ടിക ഇവിടെ അവസാനിക്കുന്നില്ല. അതേപോലെ ജൂലൈ മൂന്ന്, ഡിസം ബർ 18–21, *മാർത്തോമ്മാ ഞായർ* ഇവ മൂന്നും മാർത്തോമ്മാ ശ്ലീഹാ യുടെ പെരുന്നാളുകളായി ആചരിക്കുന്നതിൽ തെറ്റില്ല എന്നാണ് ഈ ലേഖകന്റെ അഭിപ്രായം. കാരണം ... *നിങ്ങൾക്ക് പിതാക്കന്മാർ ഏറെയി ല്ലല്ലോ* ...

അതേപോലെ യാതൊരു ഔദ്യോഗിക തീരുമാനത്തിന്റെ പിൻബ ലവും കൂടാതെ തരംതാഴ്ത്തിയ ജൂലൈ മൂന്ന് മാറാനായ പെരുന്നാളായി പുനഃസ്ഥാപിക്കണം. ഫാ. ഡോ. കെ. എം. ജോർജ് ചൂണ്ടിക്കാട്ടിയ പോലെ (*മലങ്കരസഭാ മാസിക* സെപ്റ്റംബർ 2009) ശ്ലീഹാ നോമ്പ് ജൂലൈ മൂന്നിന് അവസാനിക്കുംവിധം പുനഃക്രമീകരിക്കേണ്ടതും അത്യ ന്താപേക്ഷിതമാണ്.

*(സത്യവിശ്വാസ ദീപ്തി, മാർച്ച് 2013)*

# 2

# മാർ ബഹനാം സഹദായും ബ്രിട്ടീഷ് പട്ടാളവും

**നാ**ലാം നൂറ്റാണ്ടിൽ രക്തസാക്ഷിയായ പേർഷ്യൻ പരിശുദ്ധനാണ് മാർ ബഹനാം സഹദാ. പേർഷ്യയിലെ ഒരു നാട്ടുരാജാവായ സെൻഹ റീഹീബിന്റെ പുത്രനും, സഹോദരിയായ സാറായും നാല്പത് അനുചരന്മാരുമായി സ്വന്തം പിതാവിനാൽത്തന്നെ വധിക്കപ്പെട്ട് രക്തസാക്ഷിയുടെ കിരീടം നേടിയ വ്യക്തിയാണ് മാർ ബഹനാം സഹദാ എന്നാണ് പാരമ്പര്യം. പേർഷ്യൻ അന്ത്യോഖ്യൻ സഭകൾക്കും, ഈ രണ്ടു സഭകളിൽനിന്നും റോമൻ കത്തോലിക്കാ സഭയിൽ ചേർന്നവർക്കും, കോപ്റ്റിക് ക്രിസ്ത്യാനികൾക്കും മാർ ബഹനാം സഹദാ പ്രമുഖ പരിശുദ്ധനാണെങ്കിലും റോമൻ കത്തോലിക്കാ സഭയ്ക്കും യൂറോപ്പിലെ ഓർത്തഡോക്സ് സഭകൾക്കും അദ്ദേഹം അത്ര പരിചിതനല്ല. സ്വാഭാവികമായും റോമൻ കത്തോലിക്കാ സഭയിൽ നിന്നും രൂപപ്പെട്ട ആംഗ്ലിക്കൻ സഭയ്ക്കും ഇദ്ദേഹം അപരിചിതനാണ്.

ക്രിസ്തുമതം ലോകമെങ്ങും പ്രചരിച്ചപ്പോൾ അതത് പ്രാദേശിക സംസ്കൃതിക്കനുസരിച്ച് സഭാ വ്യക്തിത്വങ്ങളുടെ രൂപഭാവങ്ങൾ സൃഷ്ടിച്ചെടുത്തു. എത്യോപ്യയിൽ ദൈവമാതാവ് ചുരുണ്ട മുടിയുള്ള കറുത്ത സ്ത്രീയായാണ് ചിത്രീകരിക്കപ്പെടുന്നത്. അവിടെ മാതാവ് ഉണ്ണിയേശുവിനെ കൈകളിൽ എടുക്കുന്നതിനു പകരം എത്യോപ്യൻ ശൈലിയിൽ പുറത്ത് മാറാപ്പിൽ ഇട്ടിരിക്കുകയാണ്. മദ്ധ്യകാല യൂറോപ്യൻ നവോത്ഥാന ചിത്രകാരന്മാർ ദൈവമാതാവിനേയും പരിശുദ്ധന്മാരെയും യൂറോപ്യൻ ശൈലിയിൽ വസ്ത്രം ധരിച്ച ട്രാൻസ്-കൊക്കേഷ്യൻ വംശജരായി ചിത്രീകരിച്ചു. തങ്ങളുടെ പരിചിതവലയത്തിൽപ്പെട്ട സമൂഹത്തിന്റെ വേഷഭൂഷാദികൾ പവിത്രകലയുടെ ഭാഗമാകുന്ന ഇതൊക്കെ സർവസാധാരണമാണ്.

എന്നാൽ ബ്രിട്ടീഷ് ക്രിസ്തുമതത്തിന് തികച്ചും അപരിചിതനായ മാർ ബഹനാം സഹദായെ ബ്രിട്ടീഷ് പട്ടാള ഓഫീസറുടെ യൂണിഫോം ധരിച്ച രീതിയിൽ ചിത്രീകരിക്കുവാൻ ഉള്ള സാദ്ധ്യത അചിന്തനീയമാണ്. പക്ഷേ പത്തൊമ്പതാം നൂറ്റാണ്ടിലെ ബ്രിട്ടീഷ് പട്ടാള ഓഫീസറുടെ യൂണിഫോം ധരിച്ച് കുതിരപ്പുറത്തിരിക്കുന്ന ബഹനാം സഹദായും, വസ്ത്രധാരണത്തിൽ യൂറോപ്യൻ വനിതയായ സഹോദരി മർത്ത സാറായും ബ്രിട്ടീഷ് പട്ടാളക്കാരുടെ യൂണിഫോമിൽ നാല്പത് സഹദേന്മാരുമായി ചിത്രീകരിക്കപ്പെട്ടിരിക്കുന്ന ഒരു ചിത്രമെങ്കിലും നിലവിലുണ്ട്. പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യ പകുതിയിൽ രചിക്കപ്പെട്ട ഈ ചിത്രം ഇംഗ്ലണ്ടിലല്ല

ഇങ്ങു കേരളത്തിലാണെന്നു മാത്രം. കോട്ടയം ചെറിയപള്ളിയിലാണ് ഇതുവരെ ശ്രദ്ധയാകർഷിക്കാത്ത ഈ ചിത്രം സ്ഥാനംപിടിച്ചിരിക്കുന്നത്.

കോട്ടയം ചെറിയപള്ളി മുറ്റത്തു തെക്കു കിഴക്കുവശത്തുള്ള പള്ളി മേടയുടെ രണ്ടാം നിലയിൽ തെക്കെ അറ്റത്തുള്ള മുറിയുടെ കിഴക്കേ ഭിത്തിയിലാണ് ഈ ചിത്രം. ക്രിസ്തുവർഷം 1821-നും 1825-നും ഇട യിൽ വിരചിക്കപ്പെട്ടതായി സാഹചര്യ തെളിവുകളുള്ള ഈ ചിത്രത്തിന് കലാപരം എന്നതിനേക്കാൾ ചരിത്രപരമായി ആണ് പ്രാധാന്യമുള്ളത്.

പതിനാറാം നൂറ്റാണ്ടിന്റെ അന്ത്യപാദത്തിൽ ദൈവമാതാവിന്റെ നാമ ത്തിൽ സ്ഥാപിക്കപ്പെട്ട കോട്ടയം ചെറിയപള്ളി കോട്ടയത്തെ എറ്റവും വലിയ ദേവാലയമാണ്. ഇവിടുത്തെ മദ്ബഹാ ചുവർചിത്രങ്ങൾ കേരള ത്തിലെ ഏറ്റവും കലാസുഭഗത യുള്ള ക്രൈസ്തവ ദേവാലയ ചിത്രീകരണമാണെന്ന് ഡോ. എം. ജി. ശശിഭൂഷണനെപ്പോലുള്ള കലാ ചരിത്ര പഠിതാക്കൾ ചൂണ്ടിക്കാട്ടു ന്നുണ്ട്. പക്ഷേ അവരും ഈ ചിത്രം പരിഗണിച്ചിട്ടില്ല. അതോടൊപ്പം നിത്യവും ചെറിയപള്ളിയിലെത്തുന്ന അനേകമനേകം സഞ്ചാരികളിൽ ആരുടേയും ശ്രദ്ധയിലും ഇന്നുവരെ ഈ ചരിത്ര സ്മാരകം പെട്ടിട്ടില്ല.



ചെറിയപള്ളി വികാരിയും പിന്നീട് മാർ ദീവന്നാസ്യോസ് മൂന്നാ മൻ മലങ്കര മെത്രാപ്പോലീത്തായും ആയ കോട്ടയം സ്വദേശി പുന്നത്ര കുര്യൻ കത്തനാരാണ് രണ്ടു നില കളുള്ള ഈ പള്ളിമേട പണികഴിപ്പി ച്ചത്. മലയാള ഭാഷയിൽ രചിച്ച ആദ്യ ചരിത്ര കൃതിയായ *നിരണം ഗ്രന്ഥവരിയിൽ ... ആദേഹം ഏഴു സംവത്സരം ഭരിച്ച ഏറിയ മുതലും ഒണ്ടാക്കി. ചെറിയ പള്ളിയിൽ ലെക്ഷം ചക്രം ചിലവിട്ട* (28 ചക്രം - ഒരു തിരുവിതാംകൂർ രൂപ. 28.5 ചക്രം - ഒരു ബ്രിട്ടീഷ് രൂപാ) *ഒരു മുറിയും പണിയിച്ച ബഹുമാനമായിട്ട നടന്നു വരുമ്പോൾ 1000-ാ മാണ്ടു ഇടവ മാസം 4-നു ആ ദെഹം കാലംചെയ്ത കോട്ടെയത്തു ചെറിയ പള്ളി യിൽ അടക്കി.* ... എന്നു രേഖപ്പെടുത്തിയിട്ടുണ്ട്. ഇതിൽ നിന്നും 1825-ൽ കാലം ചെയ്ത അദ്ദേഹത്തിനു മെത്രാൻ സ്ഥാനം ലഭിച്ചശേഷമാണ് പള്ളിമേട പണിതത് എന്നു വ്യക്തമാണ്.

പക്ഷേ ഇതൊരിക്കലും 1821-നു മുമ്പ് ആവുകയില്ല. കാരണം, മാർ ഗബ്രിയേൽ എന്ന നെസ്തോറിയൻ മെത്രാന്റെ ചെറിയപള്ളി മദ്ബഹായിലുണ്ടായിരുന്ന കബർ പൊളിച്ചാണ് ഈ പള്ളിമേടയുടെ ഗോവണി പണിതതെന്ന് രേഖയുണ്ട്. 1821-ൽ മാർ ഗബ്രിയേലിന്റെ ആണ്ടുചാത്തം വിപുലമായ രീതിയിൽ ചെറിയപള്ളിയിൽ ആഘോഷിച്ചിരുന്നു എന്നതിനും രേഖയുണ്ട്. അതിനാൽ 1821-നും 1825-നും ഇടയിലാണ് ഈ ചിത്രം വരച്ചത് എന്നത് ഏതാണ്ട് ഉറപ്പാക്കാവുന്നതാണ്.

പള്ളിമേടയിൽ മുമ്പ് മലങ്കര മെത്രാപ്പോലീത്താമാരും ഇപ്പോൾ വികാരിമാരും ഉപയോഗിക്കുന്ന മുറിയുടെ കിഴക്കെ ഭിത്തിയിലാണ് ചരിത്രപ്രാധാന്യമുള്ള ഈ ചിത്രം സ്ഥിതിചെയ്യുന്നത്. ഏഴടി ഉയരമുള്ള മാർബിൾ ചട്ടത്തിനുള്ളിൽ തടിയിൽ ആലേഖനം ചെയ്ത അഞ്ച് ചിത്രങ്ങളിൽ ഒന്നിലാണ് മാർ ബഹനാം സഹദാ ബ്രിട്ടീഷ് പട്ടാള യൂണിഫോമിലുള്ളത്.

മൂന്നിഞ്ചോളം വീതിയുള്ള മാർബിൽ ചട്ടത്തിൽ കറുപ്പും ചുവപ്പും നിറങ്ങളിലുള്ള രേഖാചിത്രങ്ങൾ ആലേഖനം ചെയ്തിട്ടുണ്ട്. മുകളിൽ ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിനെ ചിത്രീകരിച്ചിരിക്കുന്നു. ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിന്റെ ഇതേ ചിത്രം തന്നെയാണ് ചെറിയപള്ളി വക പുത്തനങ്ങാടി കുരിശുപള്ളിയുടെ മദ്ബഹായിലും ചിത്രീകരിച്ചിരിക്കുന്നത്. അതിനു മുകളിൽ മാർബിളിൽത്തന്നെ നിർമ്മിച്ച ഒരു കുരിശുമുണ്ട്. അടച്ചിട്ടാൽ രണ്ടു പാളിയുള്ള ഒരു ജനൽ എന്നു മാത്രം തോന്നത്തക്ക രീതിയിലാണ് മൂന്നു ഭാഗങ്ങളുള്ള ഈ ചിത്രസമുച്ചയം വിജാഗിരികൾ ഉപയോഗിച്ചു മാർബിൾ ചട്ടത്തിനുള്ളിലെ തടി ഫ്രെയ്മിൽ സ്ഥാപിച്ചിരിക്കുന്നത്.

മൂന്നു പാളികളുള്ള അടച്ചു വെക്കാവുന്ന പവിത്ര ചിത്രങ്ങൾ അക്കാലത്ത് നസ്രാണിക്ക് അപരിചിതമല്ലായിരുന്നു. റോമൻ കത്തോലിക്കരാണ് ഇത് അവരുടെ ഇടയിൽ പ്രചരിപ്പിച്ചത്. സമീപത്തുള്ള കോട്ടയം വലിയ പള്ളിയിൽ തടിയിൽ തീർത്ത് ദൈവമാതാവിന്റെ ചിത്രം ആലേഖനം ചെയ്ത ഇത്തരമൊരു ചിത്രമുണ്ട്. പോർട്ടുഗീസുകാർ സമ്മാനിച്ച ഇത് വിദേശ നിർമ്മിതിയാണ്. ചേപ്പാടു പള്ളിയിലെ വെള്ളിയിലുള്ള സമാന നിർമ്മിതി സ്വദേശിയാകാൻ ഏറെ സാദ്ധ്യതയുണ്ട്. കോട്ടയം ചെറിയ പള്ളിയിൽത്തന്നെ അവിടെ കബറടങ്ങിയിരിക്കുന്ന മാർ ഗബ്രിയേൽ മെത്രാൻ മദ്ധ്യത്തിലും ഇരു ഭാഗങ്ങളിലും ഓരോ റോമൻ കത്തോലിക്കാ വൈദികനും ശെമ്മാശനുമുള്ള തടിയിൽ ചിത്രീകരിച്ച ഒരു പവിത്ര ചിത്രമുണ്ട്. അവയിൽ ഏറ്റവും വലുതാണ് ചെറിയപള്ളിയുടെ മേടയിലുള്ളത്. എടുത്തുമാറ്റാനാവില്ല എന്ന പ്രത്യേകതയും അതിനുണ്ട്.

നാലടി ഉയരവും രണ്ടടിയിലധികം വീതിയുമുള്ള മദ്ധ്യഭാഗത്ത് ക്രൂശിതനായ ക്രിസ്തുവിനെയാണ് ചിത്രീകരിച്ചിരിക്കുന്നത്. ഇരുവശത്തുമായി ദൈവമാതാവും യോഹന്നാൻ ശ്ലീഹായുമുണ്ട്. ദൈവമാതാവിനോട് *ഇതാ*

*നിന്റെ പുത്രൻ* എന്നു പറഞ്ഞ് യോഹന്നാൻ ശ്ലീഹായെ ഏല്പിച്ചുകൊടുക്കുന്ന വികാരനിർഭരമായ നിമിഷമാണ് പ്രതിപാദ്യ വിഷയം. ക്രിസ്തുവിന്റെ തിരുമുറിവുകളിൽനിന്ന് ഇറ്റുവീഴുന്ന രക്തം കാസായിൽ ശേഖരിക്കുന്നതായി നാല് മാലാഖാമാരും ചിത്രീകരിക്കപ്പെട്ടിട്ടുണ്ട്.

വടക്കും തെക്കുമുള്ള വാതിൽപാളികളുടെ ഉൾഭാഗം രണ്ടു ഭാഗങ്ങൾ വീതമായി മരപ്പടികളുപയോഗിച്ച് തിരിച്ചിട്ടുണ്ട്. ഇവയിൽ മുൾഭാഗത്ത് യഥാക്രമം മാർ പത്രോസ് മാർ പൗലൂസ് എന്നീ അപ്പോസ്തോലന്മാരെ ചിത്രീകരിച്ചിരിക്കുന്നു. അവരുടെ ചിഹ്നങ്ങളായി കണക്കാക്കപ്പെടുന്ന താക്കോൽ വാൾ എന്നിവകൊണ്ട് ഇരുവരെയും തിരിച്ചറിയാം. വടക്കുവശത്ത് കീഴ് പകുതിയിൽ മാർ ഗീവർഗീസ് സഹദായേയും ചിത്രീകരിച്ചിരിക്കുന്നു. ഇതിനു സമാന്തരമായി തെക്കേ വാതിലിലാണ് പരമാർശനവിധേയമായ ബഹനാം സഹദായുടെ ചിത്രം. അശ്വാരൂഢനായ ഒരു ബ്രിട്ടീഷ് മിലിട്ടറി ഓഫീസർ, ഏതാനും ബ്രിട്ടീഷ് കാലാൾ പടയാളികൾ, ഒരു സ്ത്രീ എന്നിവരാണ് ചിത്രത്തിലുള്ളത്.

മലങ്കര മെത്രാപ്പോലീത്താമാർ ഉപയോഗിച്ചിരുന്ന ഈ മുറിയിൽ കിടക്കയുടെ മുമ്പിലായാണ് ഈ ചിത്രങ്ങളുടെ സ്ഥാനം. ഈ സ്ഥാനവും അതിന്റെ ഉയരവും പരിഗണിച്ചാൽ ഏകാന്ത പ്രാർത്ഥനയ്ക്കുള്ള ഒരു അൾത്താര ആയി ആണ് ഇത് രൂപകല്പന ചെയ്തതെന്ന് വ്യക്തമാണ്. ഈ ചിത്രത്തിനു മുമ്പിൽ സ്ഥാപിച്ചിരുന്നതെന്ന് ന്യായമായും അനുമാനിക്കാവുന്ന വീതി കുറഞ്ഞ ഒരു മേശ പള്ളിമേടയിൽ ഇന്നുമുണ്ട്.

പ്രത്യക്ഷത്തിൽ കഥാപാത്രം പത്തൊമ്പതാം നൂറ്റാണ്ടിൽ കേരളത്തിലുണ്ടായിരുന്ന ഒരു ബ്രിട്ടീഷ് പട്ടാള ഉദ്യോഗസ്ഥനിൽ നിന്നും യാതൊരു വ്യത്യാസവും പ്രകടിപ്പിക്കാത്ത ഈ ചിത്രം അധികമാരുടേയും ശ്രദ്ധയിൽപ്പെട്ടിരുന്നില്ല. ശ്രദ്ധിച്ചവർതന്നെ പള്ളിമേടയുടെ നിർമ്മാണകാലത്ത് നസ്രാണികളുമായി അടുത്ത ബന്ധം പുലർത്തിയിരുന്ന തിരുവിതാംകൂറിലെ ബ്രിട്ടീഷ് ഉദ്യോഗസ്ഥരിൽ ആരെങ്കിലും ആണെന്ന ധാരണയിലായിരുന്നു. പഴയസെമിനാരി സ്ഥാപനത്തിനു സഹായിച്ച തിരുവിതാംകൂറിലെ ബ്രിട്ടീഷ് റസിഡന്റും ദിവാനുമായിരുന്ന കേണൽ മൺറോ ആണെന്നു ചിന്തിച്ചവരുമുണ്ട്.

പക്ഷേ ഒരു പ്രാർത്ഥനാ സ്ഥലം എന്ന നിലയിൽ നിർമ്മിച്ച ഇത്തരമൊരു ചിത്രസമുച്ചയത്തിൽ ഒരു ബ്രിട്ടീഷ് ഉദ്യോഗസ്ഥന്റെ ചിത്രം ഉൾപ്പെടുക എന്നത് സ്വാഭാവികമല്ല. ചിത്രത്തിലെ ബ്രിട്ടീഷ് കാലാൾപട അശ്വാരൂഢനായ ഓഫീസറോട് പൊരുത്തപ്പെടുമെങ്കിലും അതിൽ ഒരു സ്ത്രീയുടെ സാന്നിദ്ധ്യത്തിനു യാതൊരു ന്യായീകരണവുമില്ല. ഈ സാഹചര്യങ്ങളാണ് മറ്റു സാദ്ധ്യതകൾ പരിശോധിക്കാൻ പ്രേരിപ്പിച്ചത്.

കോട്ടയത്തിനു മാർ ബഹനാം സഹദായുമായി ആദിമകാലം മുതലേ ബന്ധമുണ്ട്. കോട്ടയത്തെ ആദ്യത്തെ ക്രൈസ്തവ സ്ഥാപനം താഴത്തങ്ങാടിയിലെ കൽക്കുരിശാണ്. ഇത് മാർ ബഹനാം സഹദായുടെ നാമ

ത്തിലാണ് സ്ഥാപിച്ചതെന്ന് വിശ്വസിക്കപ്പെടുന്നു. ഈ കൽക്കുരിശിനു സമീപം പത്തൊമ്പതാം നൂറ്റാണ്ടിൽ ബഹനാം സഹദായുടെ നാമത്തിൽ കോട്ടയം ചെറിയപള്ളി വകയായി ഒരു ചാപ്പലും ഉണ്ടായിരുന്നു. മാർ ഗീവർഗീസ് സഹദായും മാർ ബഹനാം സഹദായും ഒരുമിച്ചു വരിക എന്നതും അസാധാരണമല്ല. സമീപസ്ഥമായ പുതുപ്പള്ളിയിൽ മാർ ബഹനാം സഹദായുടെ നാമത്തിൽ പണിത പള്ളി പൊളിച്ചുമാറ്റാതെയാണ് അതോടുചേർത്ത് മാർ ഗീവർഗീസ് സഹദായുടെ പള്ളി സ്ഥാപിച്ചത്.

1599-ലെ ഉദയംപേരൂർ സുന്നഹദോസ് വരെ മലങ്കര നസ്രാണികൾ ബന്ധപ്പെട്ടിരുന്ന പേർഷ്യൻ സഭ വഴിയാണ് മാർ ബഹനാം സഹദാ കേരളത്തിൽ പരിചിതനാകുന്നത്. 1599 മുതൽ 1653 വരെ ഭരിച്ച റോമൻ കത്തോലിക്കർക്ക് അപരിചിതനായിരുന്നെങ്കിലും 1663-ൽ മലങ്കരയുമായി ബന്ധപ്പെട്ട അന്ത്യോഖ്യൻ സുറിയാനി സഭയിൽ അദ്ദേഹത്തിനു ഉന്നതമായ സ്ഥാനം ഉണ്ടായിരുന്നു.

സുറിയാനി പാരമ്പര്യപ്രകാരം ബഹനാം രാജകുമാരൻ ഒരിക്കൽ വേട്ടയ്ക്കായി ഇറാക്കിലെ മർദ്ദീനു സമീപമുള്ള മലനിരകളിൽ പോയി. അവിടെവെച്ച് അദ്ദേഹം സന്യാസിയായ മാർ മത്തായിയെ കണ്ടുമുട്ടി. അദ്ദേഹത്തിന്റെ അനുഗ്രഹത്താൽ കഠിനരോഗം ബാധിച്ചിരുന്ന സ്വസഹോദരി സാറായുടെ അസുഖം ഭേദമായി. മാർ മത്തായിയുടെ ഉപദേശപ്രകാരം ബഹനാമും സാറായും അദ്ദേഹത്തിന്റെ സന്തതസഹചാരികളായ നാല്പത് പടയാളികളും ക്രിസ്തുമതം സ്വീകരിച്ചു. ഇതിൽ ക്ഷുഭിതനായ പിതാവ് സെൻഞറീബ് രാജാവ് അവരെയെല്ലാം വധിച്ചു. പിന്നീട് അദ്ദേഹം പശ്ചാത്തപിച്ച് ക്രിസ്തുമതം സ്വീകരിക്കുകയും മാർ ബഹനാമിനെയും കൂട്ടാളികളേയും സംസ്കരിച്ചിടത്ത് ഒരു ദേവാലയവും, മാർ മത്തായിയ്ക്ക് ഒരു ദയറായും പണിതു കൊടുക്കുകയും ചെയ്തു. ഇന്ന് അന്ത്യോഖ്യൻ സുറിയാനി സഭയുടെ ഏറ്റവും പ്രമുഖ സ്ഥാപനങ്ങളിലൊന്നാണ് മാർ മത്തായിയുടെ ദയറാ.



മാർ ബഹനാമിന്റെ അപൂർവം കോപ്റ്റിക് സുറിയാനി ഐക്കണുകളിലും ചിത്രങ്ങളിലും അദ്ദേഹത്തെ അശ്വാരൂഢനായോ സഹോദരിയായ

സാറായാടൊപ്പമോ ആണ് ചിത്രീകരിച്ചിരിക്കുന്നത്. കോട്ടയം ചെറിയ പള്ളിയിലെ ചിത്രത്തിൽ അശ്വാരൂഢനായ ഒരു ഉന്നത വ്യക്തി, ഒരു യുവതി, പട്ടാളക്കാർ എന്നിവരുണ്ട്. ഇത് സുറിയാനി കോപ്റ്റിക് പാര മ്പര്യവും ചിത്രങ്ങളുമായി ഇണങ്ങുന്നുണ്ട്. ഇവയെല്ലാം പ്രസ്തുത ചിത്രം മാർ ബഹനാം സഹദായുടേതാണെന്നത് തികച്ചും വ്യക്തമാ ക്കുന്നു.

കോട്ടയം ചെറിയപള്ളിയിലെ ചിത്രത്തിൽ മാർ ബഹനാം സഹദാ ബ്രിട്ടീഷ് യൂണിഫോം ധരിച്ചതിനു പിന്നിൽ രസകരമായ ഒരു ചരിത്ര മുണ്ട്. പോർട്ടുഗീസുകാരുടെ ആഗമനം വരെ കേരളത്തിലെ നസ്രാണി കൾക്ക് ചിത്രങ്ങൾ ഇല്ലായിരുന്നു. അവർ ബന്ധപ്പെട്ടിരുന്ന പേർഷ്യൻ സഭ ചിത്രങ്ങൾ അനുവദിച്ചിരുന്നില്ല എന്നതായിരുന്നു കാരണം. പോർ ട്ടുഗീസു കാലഘട്ടത്തിലാണ് നസ്രാണി ദേവാലയങ്ങളിൽ ചിത്രരചന ആരംഭിച്ചത്. 1653-ലെ കൂനൻകുരിശു സത്യത്തിലൂടെ റോമൻ കത്തോ ലിക്കാ ബന്ധം അവസാനിപ്പിച്ചെങ്കിലും പിന്നീടു ബന്ധപ്പെട്ട അന്ത്യോ ഖ്യൻ സഭ തനതായ ചിത്രകലാ സങ്കേതമൊന്നും സംഭാവന ചെയ്യാതി രുന്നതിനാൽ നസ്രാണികൾ പോർട്ടുഗീസ് പാരമ്പര്യം തന്നെ ഇക്കാര്യ ത്തിൽ തുടർന്നു.

പോർട്ടുഗീസുകാർ ആരംഭിച്ച കേരളത്തിലെ മതചിത്രീകരണം പിന്നീട് തുടർന്നത് ആ പാരമ്പര്യം ഉൾക്കൊണ്ട എറണാകുളം ജില്ലയിലെ *മഞ്ഞു മ്മേൽ പെയിന്റേഴ്സ്* ആയിരുന്നു. പത്തൊമ്പതാം നൂറ്റാണ്ടിന്റെഅന്ത്യം വരെ കേരളത്തിലെ ക്രൈസ്തവ മതചിത്രീകരണം അവരുടെ കുത്തക ആയിരുന്നു എന്നുതന്നെ പറയാം. അവർ പിന്തുടർന്നത് ജസ്യൂട്ട് മിഷന റിമാർ പ്രചരിപ്പിച്ച യുറോപ്യൻ നവോത്ഥാന ചിത്രകലാ സങ്കേതമായി രുന്നു. ചെറിയപള്ളിമേടയിലെ അഞ്ചു ചിത്രങ്ങളിൽ മാർ ബഹനാം സഹദാ ഒഴികെ നാലും ഈ സങ്കേതത്തിലുള്ളതാണ്. അവയിൽ ചിത്രീ കരിച്ചിരിക്കുന്ന യൂറോപ്യൻ മുഖഭാവമുള്ള വ്യക്തികൾ ധരിച്ചിരിക്കു ന്നതും മദ്ധ്യകാല യൂറോപ്യൻ നവോത്ഥാന ചിത്രകാരന്മാർ ബൈബിൾ കഥാപാത്രങ്ങൾക്ക് നൽകിയ വേഷവിധാനം തന്നെയാണ്.

ക്രിസ്തു, ദൈവമാതാവ്, അപ്പോസ്തോലന്മാർ, മാർ ഗീവർഗീസ് സഹദാ മുതലായവയ്ക്ക് പോർട്ടുഗീസുകാരിൽനിന്നും കേരളത്തിലെ ചിത്രകാരന്മാർക്ക് മാതൃകകൾ ലഭിച്ചിരുന്നു. പക്ഷേ ബഹനാം സഹദാ യുടെ നില വ്യത്യസ്തമായിരുന്നു. റോമൻ കത്തോലിക്കാ സഭയിൽ പ്രശ സ്തനല്ലായിരുന്ന ഇദ്ദേഹത്തെ അതിനു മുമ്പ് കേരളത്തിൽ ചിത്രീകരി ക്കേണ്ട ആവശ്യം ഉണ്ടായിട്ടില്ല. ഈ സാഹചര്യത്തിൽ വിവരണങ്ങളുടെ അടിസ്ഥാനത്തിൽ ഒരു ചിത്രം രൂപപ്പെടുത്തുക എന്നതു മാത്രമായിരുന്നു കരണീയം. കേരളത്തിൽ അപ്പോഴേയ്ക്കു സുപരിചിതരായി മാറിയിരുന്ന ബ്രിട്ടീഷ് സൈനിക ഉദ്യോഗസ്ഥരെ അതിനു മാതൃകയായി എടുത്ത താണെന്ന് ഈ ചിത്രം വ്യക്തമാക്കുന്നു. അവരുടെ കുതിരയും വർണ്ണ ശബളമായ വേഷവിധാനവും അനുകൂല ഘടകങ്ങളായി. ഒരു പക്ഷേ

പാശ്ചാത്യ സുറിയാനി ഗ്രന്ഥങ്ങളിലെവിടെയെങ്കിലും ഉള്ള മാർ ബഹനാമിന്റെ വർണ്ണരഹിതമായ രേഖാചിത്രം ചിത്രകാരന്മാരെ കാണിച്ചിരിക്കാനും സാധ്യതയുണ്ട്.

ലോകത്തിൽ ഇത്തരമൊരു ചിത്രം വേറൊന്നില്ല. മാർ ബഹനാമിന്റെ കേരളത്തിലെ ആദ്യ ചിത്രവും ഇതു തന്നെയാണ്. ചിത്രകലാ-ചരിത്ര കുതുകികൾക്ക് താല്പര്യമുണ്ടാക്കുന്ന വസ്തുതയും ഇവ തന്നെയാണ്. ഇവയോടൊപ്പം ഈ ചിത്രത്തിന് മലങ്കരസഭാ ചരിത്രത്തിൽ മറ്റൊരു പ്രാധാന്യം കൂടിയുണ്ട്. അത് ഈ ചിത്രത്തിന്റെ സൂത്രധാരകനായ മാർ ദീവന്നാസ്യോസ് മൂന്നാമനെപ്പറ്റി പ്രചരിപ്പിച്ച ഒരു തെറ്റിദ്ധാരണ ഇത് അകറ്റുന്നു എന്നതാണ്. മുൻഗാമിയായ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമനേയും പിൻഗാമിയായ ചേപ്പാട്ട് മാർ ദീവന്നാസ്യോസ് നാലാമനേയും അപേക്ഷിച്ച് ബ്രിട്ടീഷ് മിഷനറിമാരുടെ പ്രോട്ടസ്റ്റന്റ് വിശ്വാസത്തോട് പുന്നത്ര മാർ ദീവന്നാസ്യോസ് മൂന്നാമൻ അനുഭാവം പുലർത്തി എന്നു ചിലർ രേഖപ്പെടുത്തിയിട്ടുണ്ട്.

പക്ഷേ സ്വന്തം കിടപ്പുമുറിയിൽ പ്രോട്ടസ്റ്റന്റ് വിശ്വാസത്തിനു കടകവിരുദ്ധമായി പരിശുദ്ധന്മാരുടെ ചിത്രങ്ങൽ വരപ്പിച്ചു എന്നത് അദ്ദേഹത്തിന് ആ അനുഭാവം ഇല്ലായിരുന്നു എന്നു വ്യക്തമാക്കുന്നു. പ്രത്യേകിച്ചും മാതൃക ലഭ്യമല്ലാത്ത മാർ ബഹനാം സഹദായെ ഭാവനയിൽ നിന്നും ചിത്രീകരിച്ചു എങ്കിൽ അത് തീർച്ചയായും അദ്ദേഹത്തിന്റെ തികച്ചും വ്യക്തിപരമായ താല്പര്യം മൂലമാകണം.

*(കേരളഭൂഷണം സൺണ്ടേ സപ്ലിമെന്റ്, ഓഗസ്റ്റ് 4, 2013)*

# 3

# കൂനൻകുരിശിനെപറ്റി അല്പം

**1653** ജനുവരി 3-ന് മട്ടാഞ്ചേരിയിൽ നടന്ന കൂനൻകുരിശു സത്യം ചരിത്രഗതി മാറ്റിമറിച്ച ഒരു സംഭവമാണ്. 54 വർഷം നീണ്ട റോമൻ കത്തോലിക്കാ ആധിപത്യം ഈ ജനകീയ മുന്നേറ്റത്തിലൂടെ മലങ്കരസഭ തൂത്തെറിഞ്ഞു എന്നതിലുപരി, ഇന്ത്യൻ മണ്ണിൽ പാശ്ചാത്യർക്കെതിരെ നടന്ന ആദ്യ സ്വാതന്ത്ര്യ സമരമായാണ് ഡോ. രാജൻ ഗുരുക്കളെപ്പോലുള്ള ചരിത്രകാരന്മാർ ഇന്ന് കൂനൻകുരിശു സത്യത്തെ കാണുന്നത്.

വളരെയധികം വളച്ചൊടിയ്ക്കപ്പെട്ട ചിത്രമാണ് കൂനൻകുരിശു സത്യത്തെപ്പറ്റി പിൽക്കാല (പ്രത്യേകിച്ചും റോമൻ കത്തോലിക്കാ) ചരിത്രകാരന്മാർ നൽകുന്നത്. ജസ്യൂട്ടുകൾക്കെതിരെയുള്ള കലാപം മാത്രമായി അതിനെ ചുരുക്കാനും, മാർ അഹത്തള്ളായുടെ മരണവാർത്ത കേട്ട് പെട്ടെന്നുണ്ടായ ഒരു വികാരപ്രകടനമായി മാത്രം അതിനെ നിസാരവൽക്കരിക്കാനുമുള്ള സംഘടിതശ്രമം ഇന്നും തുടരുന്നു. എന്തിനധികം, ഇന്ന് കൂനൻകുരിശു സത്യത്തിന്റെ വേദിതന്നെ മാറ്റിയാണ് പ്രചരിപ്പിക്കുന്നത്.

ആദ്യമൊക്കെ നിസാരമായി കരുതിയെങ്കിലും അധികം താമസി



യാതെ കൂനൻകുരിശു സത്യത്തിന്റെ ഗൗരവം മനസ്സിലാക്കിയ റോമാ സിംഹാസനം അക്കാലത്തുതന്നെ അതിനെക്കുറിച്ചു പഠിക്കാൻ ഒരു കമ്മീഷനെ ചുമതലപ്പെടുത്തിയിരുന്നു. അവരുടെ റിപ്പോർട്ടും, സമകാലീന ജസ്യൂട്ട്, കർമ്മലീത്താ സഭകളുടെ രേഖകളും ഭാഗികമായെങ്കിലും പരിശോധിച്ച് ഫാ. ഡോ. ജേക്കബ് കൊല്ലാപറമ്പിൽ രചിച്ച *ദ് സെന്റ് തോമസ് ക്രിസ്റ്റ്യൻ റവല്യൂഷൻ ഇൻ 1653* എന്ന ഗ്രന്ഥം കൂനൻകുരിശു സത്യത്തെപ്പറ്റി ഏതാണ്ട് വ്യക്തമായ ഒരു ചിത്രം നൽകുന്നുണ്ട്.

2007-ലെ പ. വട്ടശ്ശേരിൽ തിരുമേനിയുടെ പെരുന്നാൾ ദിവസം കൂനൻകുരിശു സത്യത്തിന്റെ ചരിത്രാവിഷ്ക്കാരമായ ഒരു ചിത്രം കോട്ടയം പഴയസെമിനാരിയിൽ അനാഛാദനം ചെയ്തു. 16 അടി നീളവും 4 അടി ഉയരവുമുള്ള ഇത്, കേരളത്തിൽ ക്യാൻവാസിൽ വരച്ച ഏറ്റവും വലിയ എണ്ണഛായാ ചിത്രമായാണ് കരുതപ്പെടുന്നത്.

സെമിനാരി പ്രിൻസിപ്പൾ ഫാ. ഡോ. കെ. എം ജോർജ്ജിന്റെ നിർദ്ദേശപ്രകാരം *സാരൂപ്യ സ്കൂൾ ഓഫ് സേക്രഡ് ആർട്സി*നുവേണ്ടി ഈ ലേഖകന്റെ മേൽനോട്ടത്തിൽ വിശദമായ ഗവേഷണം നടത്തി രണ്ടു വർഷം കൊണ്ടാണ് ഈ ചിത്രം പൂർത്തീകരിച്ചത്. അതിലെ അംശങ്ങളിൽ ചരിത്രപരമായി പരമാവധി സത്യസന്ധത പുലർത്താൻ ശ്രദ്ധിച്ചിട്ടുമുണ്ട്. ആ ചിത്രരചനയ്ക്കായി നടത്തിയ ഗവേഷണങ്ങളുടെ അടിസ്ഥാനത്തിലാണ് ഈ ലേഖനം.

ഒന്നാമതായി കൂനൻകുരിശു സത്യത്തിന്റെ വേദി ഇന്ന് റോമൻ കത്തോലിക്കർ ചൂണ്ടിക്കാട്ടുന്ന മട്ടാഞ്ചേരി അങ്ങാടിയിലെ തടിക്കുരിശല്ല. അക്കാലത്ത് റോമൻ കത്തോലിക്ക സഭ നിയമിച്ച ജുഡീഷ്യൽ കമ്മീഷന്റെ റിപ്പോർട്ടുപ്രകാരം മട്ടാഞ്ചേരിയിലെ ജീവമാതാവിന്റെ (Our lady of life) പള്ളിയാണ് സത്യം നടന്ന സ്ഥലം. ഈ റിപ്പോർട്ടുപ്രകാരം പള്ളിക്കുള്ളിലാണ് സത്യം നടന്നത്. പ്രാദേശിക പാരമ്പര്യപ്രകാരം പള്ളിമുറ്റത്തെ കൽക്കുരിശിൽ ആലാത്തുകെട്ടിയും. ഒരു പക്ഷേ നേതാക്കന്മാർ അകത്തുചെയ്ത സത്യം, വീണ്ടും പുറത്ത് കൽക്കുരിശിൽ ആലാത്തുകെട്ടി ജനക്കൂട്ടം ആവർത്തിച്ചിരിക്കണം. കയറിൽ എല്ലാവർക്കും തൊടാൻ ആവാത്തതിനാൽ *തൊട്ടവരെ തൊട്ടാണ്* സത്യം ചെയ്തതെന്നാണ് പാരമ്പര്യം. ഈ കൂരിശ് ഇന്നില്ല. ഇതിന്റേതെന്നു കരുതുന്ന ഏതാനും ഭാഗങ്ങൾ ആ പള്ളിപ്പരിസരത്തുണ്ടെന്നു പറയുന്നു. ഒരു പക്ഷേ ഒരു *സ്വാതന്ത്ര്യ ചിഹ്നം* എന്നനിലയിൽ പിന്നീട് വികാരാവേശം ജനിപ്പിക്കാതിരിക്കാൻ അത് ബോധപൂർവ്വം നശിപ്പിച്ചതാവാനും മതി.

രണ്ടാമതായി, *കൂനൻകുരിശ്* എന്ന പേരാണ്. സമകാലിക മലയാള രേഖകളിലൊന്നും ഈ പേര് കാണുന്നില്ല. 18-ാം നൂറ്റാണ്ടിലെ *വർത്തമാനപുസ്തകം*, *നിരണം ഗ്രന്ഥവരി* തുടങ്ങിയ മലയാള കൃതികൾ *മട്ടാഞ്ചേരി കുരിശുങ്കലെ സത്യം* എന്ന രീതിയിലാണ് ഈ ഐതിഹാസിക സമരത്തെ വിവരിക്കുന്നത്. യൂറോപ്യൻ ഗ്രന്ഥകാരന്മാരും പത്തൊൻപതു മുതലുള്ള നൂറ്റാണ്ടുകളിലെ മലയാള ചരിത്രകാരന്മാരുമാണ് *കൂനൻ കുരിശ്* എന്ന പേരിന് സ്ഥിരപ്രതിഷ്ഠ നേടിക്കൊടുത്തത്.

1653-ൽ സത്യംചെയ്ത കൽക്കുരിശിനു വളവുണ്ടായി (രുന്നു), അതിനാൽ *കൂനുള്ള കുരിശ്* എന്ന അർത്ഥത്തിൽ *കൂനൻകുരിശെന്നു* പേരു വീണു എന്നാണ് ഇന്ന് പ്രചരിപ്പിക്കുന്ന ഒരു കെട്ടുകഥ. മലങ്കരയിലെ കൽക്കുരിശുകളുടെ നിർമ്മാണരീതി പരിശോധിച്ചാൽ അവയ്ക്ക് *കൂന്* ഉണ്ടാവുക അസംഭാവ്യമാണെന്നു ബോധ്യമാകും. തിരശ്ചീനമായോ ലംബമായോ ചെരിയുകയല്ലാതെ അവ വളയുന്ന പ്രശ്നമില്ല. ചെരിവിന് *കൂന്* എന്നു പറയില്ല. അപ്രകാരം ചെരിഞ്ഞാൽ മലയാള ഭാഷയിൽ അതിനെ ദ്യോതിപ്പിക്കുവാൻ *ചെരിഞ്ഞ കുരിശ്* എന്ന പദമുണ്ട്.

മട്ടാഞ്ചേരിയിലെ വിപ്ലവത്തെ നിസാരവൽക്കരിക്കാൻ പിൽക്കാലത്ത് റോമൻ കത്തോലിക്കർ പല കെട്ടുകഥകളും പ്രചരിപ്പിച്ചു. 1653-ലെ *സത്യത്തിന്റെ ലജ്ജാഭാരംകൊണ്ട് കുരിശു വളഞ്ഞുപോയി* എന്നതായിരുന്നു

അതിലൊന്ന്. ആ കെട്ടുകഥയ്ക്ക് ശക്തി പകരാൻ പ്രചരിപ്പിച്ച പേരാവാൻ വഴിയുണ്ട് *കൂനൻകുരിശ്* എന്നത്.

മറ്റൊരു സംഭാവ്യതയുള്ളത് കുരിശിന്റെ വലിപ്പമാണ്. മട്ടാഞ്ചേരിയിലെ കൽക്കുരിശ് താരതമ്യേന ചെറുതാണെങ്കിൽ അതിനെ ആ അർത്ഥത്തിൽ *കുഞ്ഞൻ കുരിശെന്നു* വിളിക്കാൻ സാദ്ധ്യതയുണ്ട്. മട്ടാഞ്ചേരിയിൽ കരിങ്കല്ലില്ലായെന്നതും തറയുറയ്ക്കാൻ വിഷമമുള്ള അയഞ്ഞ മണ്ണാണെന്നതും ഈ സാദ്ധ്യതയെ ബലപ്പെടുത്തുന്നു. *കുഞ്ഞൻ കുരിശ്* യൂറോപ്യൻ ഭാഷകളിൽ കയറിയിറങ്ങി *കൂനൻകുരിശാ*കാനിടയുണ്ട്. ഏതായാലും *കൂനൻകുരിശെന്ന* പേരാണ് ഇന്ന് നിലനില്ക്കുന്നത്.

മൂന്നാമതായി, തടിച്ചുകൂടിയ ജനത്തിന്റെ പെട്ടെന്നുണ്ടായ വികാരപ്രകടനമല്ല കൂനൻകുരിശു സത്യം. റോമൻ കത്തോലിക്കാ രേഖകൾ പ്രകാരം കുറഞ്ഞപക്ഷം 1652 നവംബർ പകുതി മുതലെങ്കിലും കൊച്ചിയിലും പരിസരങ്ങളിലുമുള്ള പള്ളികളിൽ *മലങ്കര പള്ളിയോഗം* തദ്വിഷമായി കൂടിക്കൊണ്ടിരുന്നു. അവരായിരുന്നു (പഴയ ഭാഷയിൽ *പള്ളികളിലെ കത്തങ്ങളും പ്രമാണപ്പട്ടവരും*) കൂനൻകുരിശു സത്യത്തിന്റെ കേന്ദ്രബിന്ദു. അവരെ സംരക്ഷിക്കുന്ന നസ്രാണിപ്പടയും, ഒരു പക്ഷേ കൊച്ചിയിലും സമീപത്തുമുള്ള കുറെ നസ്രാണികളും ഇതിൽ പങ്കുചേർന്നിരിക്കാം. ഏതായാലും നിയമപരമായി മലങ്കരസഭയുടെ സമസ്ത കാര്യങ്ങളിലും അധികാരമുള്ള *മലങ്കര പള്ളിയോഗമാണ്* കൂനൻകുരിശു സത്യം ചെയ്തത്.

18-ാം നൂറ്റാണ്ടിൽ തിരുവിതാംകൂറിന്റെ രൂപീകരണത്തോടെ ചരിത്രപ്രസിദ്ധമായ നസ്രാണിപ്പടയുടെ അപചയം ആരംഭിച്ചെങ്കിലും വേലുത്തമ്പി വിപ്ലവത്തെ തുടർന്ന് കേണൽ മക്കാളെ തിരുവിതാംകൂറിലെയും കൊച്ചിയിലെയും നായർപ്പടയെ പിരിച്ചുവിടുന്നതുവരെ അത് നിലനിന്നു. അവരുടെ ആകാരത്തെയും വേഷവിധാനത്തെയും പരിശീലനത്തെയും പറ്റി വിവിധ നൂറ്റാണ്ടുകളിലെ ദീർഘമായ പല ചരിത്രവിവരണങ്ങളും ലഭ്യമാണ്. ഇവയുടെ അടിസ്ഥാനത്തിൽ ടി. കെ. ജോസഫ് രൂപം കൊടുത്ത് *കേരളാ സൊസൈറ്റി പേപ്പേഴ്സിൽ* പ്രസിദ്ധീകരിച്ച ഒരു രേഖാചിത്രത്തിൽ നിന്നാണ് ഈ ചിത്രത്തിലെ നസ്രാണിപ്പടയാളികൾക്ക് രൂപംകൊടുത്തിരിക്കുന്നത്.

പോർട്ടുഗീസ് കാലഘട്ടത്തിനു മുമ്പും പിമ്പുമുള്ള വിവരണങ്ങൾ പ്രകാരം, അയഞ്ഞ കാൽകുപ്പായവും പുറകോട്ട് ആലമുള്ള വെള്ളക്കുപ്പായവും (*കമ്മീശ്*) ആണ് നസ്രാണി കത്തനാർമാർ ഉപയോഗിച്ചിരുന്നത്. അവരിൽ ഭൂരിഭാഗവും നഗ്നപാദരായിരുന്നുവെന്നും ചരിത്രരേഖകൾ. 20-ാം നൂറ്റാണ്ടിൽപോലും മെത്രാന്മാരും കത്തനാർമാരും അധികാര ചിഹ്നമായി *താക്കോലും തൂവാലയും* ചുമലിൽ ധരിച്ചിരുന്നു.

കൂനൻകുരിശു സത്യത്തിനു നേതൃത്വം നല്കിയത് *ജാതിക്കുതലവൻ* പകലോമറ്റം തോമ്മാ അർക്കദ്യക്കോനും (പിന്നീട് മഹാനായ മാർ

ത്തോമ്മാ ഒന്നാമൻ എപ്പിസ്ക്കോപ്പാ) ആഞ്ഞിലിമൂട്ടിൽ ഇട്ടിത്തൊമ്മൻ കത്തനാരുമാണ്. കൽദായ സഭയിലെ വൈദികർ ഇന്നും അപൂർവ്വമായി ഉപയോഗിക്കുന്ന *അൽമുത്തി* എന്ന കുട്ടികാപ്പയാണ് ഈ ചിത്രത്തിൽ തോമ്മാ അർക്കദ്യക്കോൻ ധരിച്ചിരിക്കുന്നത്. പേർഷ്യൻ പാരമ്പര്യപ്രകാരം ഇതു ധരിച്ചുകൊണ്ട് വി. കുർബ്ബാന അർപ്പിക്കാം. മലങ്കരസഭയിൽ ഈ പാരമ്പര്യം അവസാനിപ്പിച്ചത് 19-ാം നൂറ്റാണ്ടിൽ മാത്രമാണ്. വിവിധ പാരമ്പര്യങ്ങളിൽനിന്ന് മലങ്കരസഭ രൂപീകരിച്ച തൊപ്പിയാണ് അദ്ദേഹം ധരിച്ചിരിക്കുന്നത്. ഇന്ന് മലങ്കര മെത്രാന്റെ അംശവസ്ത്രം ഈ *അൽമുത്തി*യുടെയും *വെട്ടുതൊപ്പിയുടെയും* പിൻഗാമിയാണ്.

മാർത്തോമ്മാ ഒന്നാമന്റെ ഒരു ഭിത്തിചിത്രം അദ്ദേഹത്തെ കബറടക്കിയിരിക്കുന്ന അങ്കമാലി പള്ളിയുടെ മദ്ബഹയിൽ ആലേഖനം ചെയ്തിട്ടുണ്ട്. അംശവടിയും സ്ലീബായും പിടിച്ചുനില്ക്കുന്ന ഈ ചിത്രം അദ്ദേഹത്തിന്റെ മുൻഗാമിയായ ഗീവർഗീസ് അർക്കദ്യക്കോന്റെയാണെന്നാണ് റോമൻ കത്തോലിക്കാ പ്രചരണം. ഇത് മാർത്തോമ്മാ ഒന്നാമനെയും കൂനൻകുരിശു സത്യത്തെയും തമസ്ക്കരിക്കാനുള്ള ബോധപൂർവമായ ശ്രമത്തിന്റെ ഭാഗമായി കാണണം.

നസ്രാണികളും അവരുടെ കത്തനാർമാരും കേരളത്തിലെ മറ്റു സവർണജാതിക്കാരെപ്പോലെ *മുൻ കുടുമ്മ* വെച്ചിരുന്നു (*പട്ടക്കാരുടെ പട്ടവും കുടുമ്മി ആയിരുന്നു - ഗുണ്ടർട്ട്*). 18-ാം നൂറ്റാണ്ടിൽ കേരളത്തിലെത്തിയ അന്ത്യോഖ്യൻ മെത്രാന്മാർ ഭഗീരഥപ്രയത്നം നടത്തിയിട്ടും (*പട്ടക്കാരുടെയും മാപ്പിളമാരുടെയും തലചിരപ്പിച്ച് പട്ടം കൊടുത്ത്.... - നിരണം ഗ്രന്ഥവരി*) 1876-ൽ പത്രോസ് തൃതീയൻ പാത്രിയർക്കീസ് വരുമ്പോഴും അപൂർവമായെങ്കിലും പട്ടക്കാർ കുടുമ്മി വളർത്തിയിരുന്നു.

കേരളത്തിലെ സവർണ ജാതികളുടെ പൊതുവായ ജാതിചിഹ്നങ്ങളിൽപെട്ടവയായിരുന്നു *കുടുമ്മിയും കടുക്കനും* (കർണാഭരണം) *പൂണൂലും.* ഉദയംപേരൂർ സുന്നഹദോസ് നസ്രാണികളുടെ ജാത്യാചാരങ്ങൾ ഭേദപ്പെടുത്തിയ കൂട്ടത്തിൽ *കടുക്കൻ* ധരിക്കുന്നത് നിരോധിച്ചിരുന്നു (ഏഴാം മൗത്വാ, ഏഴാം കൂടിവിജാരം, പതിനാലാം കാനോനാ). ഉദയംപേരൂർ സുന്നഹദോസ് അടിച്ചേൽപ്പിച്ച സാമൂഹികാചരങ്ങളിലെ ഭേദഗതികളിലൊന്നും നസ്രാണികളുടെ ഇടയിൽ നടപ്പായില്ലായെന്ന് സമകാലിക റോമൻ കത്തോലിക്കാ ചരിത്രകാരന്മാർ തന്നെ സാക്ഷ്യപ്പെടുത്തുന്നുണ്ട്. അതിനാൽ 1653-ൽ *കടുക്കൻ* ധരിച്ച നസ്രാണി *പ്രമാണികളുടെ* സാന്നിദ്ധ്യം സ്വാഭാവികമാണ്.

നസ്രാണികളുടെ പൂണൂലിനെ സംബന്ധിച്ച് ചിലർ സംശയം ഉന്നയിച്ചിട്ടുണ്ട്. ഇത് മുഖ്യമായും *പൂണൂൽ* ഒരു ബ്രാഹ്മണ ചിഹ്നമാണെന്ന തെറ്റിദ്ധാരണയുടെ പുറത്താണ്. മുകളിൽ പറഞ്ഞതുപോലെ സവർണ ജാതികളുടെ പൊതു ചിഹ്നമായിരുന്നു *പൂണൂൽ*. ക്ഷേത്രനിർമ്മാണവേളയിൽ വിശ്വകർമ്മജർ പൂണൂൽ ധരിക്കണമെന്നാണ് ചട്ടം. പക്ഷേ പൂണു

ലിന്റെ ഇഴകളുടെ എണ്ണത്തിൽ വ്യത്യാസമുണ്ട്. കേരളീയ ജാതി വ്യവസ്ഥയിൽ നസ്രാണികൾ ജാതിപരമായി കച്ചവടം *കുലധർമ്മ*മാക്കിയ വൈശ്യ ജാതിയിൽപെട്ടവരായിരുന്നു. ബ്രാഹ്മണർ, ക്ഷത്രിയർ മുതലായവരുമായി ഇടപഴകുന്ന *ഉയർന്നജാതി* എന്നനിലയിൽ നസ്രാണികൾ തങ്ങളുടെ ജാതി ചിഹ്നമായി *പൂണൂൽ* നിലനിർത്തി. അതല്ലാതെ നസ്രാണികളെല്ലാം നമ്പൂതിരിമാരായിരുന്നു എന്നത് പ്രകടമാക്കാനല്ല പൂണൂൽ ധരിച്ചിരുന്നത്.

18-ാം നൂറ്റാണ്ടിൽ പോലും നസ്രാണികൾ പൂണൂൽ ധരിച്ചിരുന്നു. ജസ്യൂട്ട് രേഖകളെ അവലംബിച്ച് ഡി. ഫെറോളി 18-ാം നൂറ്റാണ്ടിൽ *നസ്രാണി ആൺ പൈതങ്ങളുടെ മാമോദീസാ വേളയിൽ കാർമ്മികൻ പൂണൂൽ ആശീർവദിച്ച് ശിശുവിനെ ധരിപ്പിച്ച ശേഷം ഊരിയെടുക്കുമെന്നും, പിന്നീട് പ്രായപൂർത്തിയായ ശേഷം മാത്രമാണ് അത് ധരിക്കുന്നതെന്നും* രേഖപ്പെടുത്തിയിട്ടുണ്ട്. ദ്വിജത്വത്തിന്റെ (രണ്ടാം ജന്മത്തിന്റെ) ലക്ഷണമാണ് ബ്രാഹ്മണ മതപ്രകാരം പൂണൂൽ. മാമോദീസാ രണ്ടാം ജന്മമായതിനാൽ അതിന്റെ പ്രത്യക്ഷ ലക്ഷണമായി പൂണൂൽ ധരിച്ചിരുന്നുവെങ്കിൽ അതിന് ക്രൈസ്തവ വേദശാസ്ത്രപരമായി തെറ്റൊന്നുമില്ല. കേരളീയ സമൂഹത്തിലെ നിലനിൽപ്പിന് നസ്രാണികൾക്ക് അത് ആവശ്യമായിരുന്നു താനും.

പലരും പ്രചരിപ്പിക്കുന്നതുപോലെ കൂനൻകുരിശു വിപ്ലവമല്ല മലങ്കരസഭയെ വിഭജിച്ചത്. മറിച്ച് പറമ്പിൽ ചണ്ടിയുടെ ബദൽ മെത്രാൻ സ്ഥാനലബ്ധിയാണ്. *രണ്ടു ലക്ഷത്തിൽ നാനൂറു കുറെ* നസ്രാണികൾ കൂനൻകുരിശു വിപ്ലവത്തെ പിന്തുണച്ചു എന്നാണ് സമകാലിക പാരമ്പര്യം. വിപ്ലവം ഏതാണ്ട് സമ്പൂർണ്ണമായിരുന്നെന്ന് റോമൻ കത്തോലിക്കാ ചരിത്രകാരന്മാരും സമ്മതിക്കുന്നു. ചാണ്ടിദ്വയങ്ങൾ സത്യലംഘനം നടത്തി മറുകണ്ടം ചാടിയതോടെയാണ് *സുറിയാനി കത്തോലിക്കർ* അഥവാ *സീറോ - മലബാർ സഭ* എന്ന റോമൻ കത്തോലിക്കാ വിഭാഗം രൂപമെടുത്തത്.

സ്വാർത്ഥ ലാഭത്തിനായി മലങ്കരസഭയെ ഒറ്റിക്കൊടുത്ത പറമ്പിൽ ചാണ്ടി പ്രഭുതികളുടെ ചതി ഇല്ലായിരുന്നെങ്കിൽ കൂനൻകുരിശു വിപ്ലവം മൂലം ഇന്ന് ഇന്ത്യയിൽ ഒരു ദേശീയ ഏകീകൃത ക്രൈസ്തവസഭ മാത്രം നിലനിന്നേനേ. കാരണം പിന്നീടുണ്ടായ എല്ലാ പിളർപ്പുകളുടെയും അടിസ്ഥാന കാരണം ചാണ്ടിയുടെ ചതിയാണ്.

*(ജോർജിയൻ മിറർ, ജനുവരി 2009)*

# 4

# സത്യത്തെക്കുറിച്ചുള്ള അസത്യങ്ങൾ

**മ**ലങ്കരസഭയുടെ മാത്രമല്ല, ഇന്ത്യയുടെ തന്നെ സ്വാതന്ത്ര്യസമര ചരിത്രത്തിലെ ഐതിഹാസികമായ ഏടാണ് 1653-ലെ കൂനൻകുരിശു സത്യം. ഇന്ത്യയുടെ മണ്ണിൽ പാശ്ചാത്യ ശക്തികൾക്കെതിരായി നടന്ന ആദ്യ സ്വാതന്ത്ര്യസമരം എന്നു മാത്രമല്ല, പൂർണ്ണമായി വിജയിച്ച സമരം എന്ന പ്രാധാന്യം കൂടി കൂനൻകുരിശു സത്യത്തിനുണ്ട്.

എന്നാൽ കൂനൻകുരിശു സത്യത്തെ കേവലം ഒരു മതലഹള മാത്രമായി നിസാരവൽക്കരിക്കാനാണ് ആദിമുതൽ അധിനിവേശശക്തികൾ ശ്രമിച്ചുവന്നത്. ആ ശ്രമം ഇന്നും തുടരുന്നു. ഇതിന്റെ ചുവടുപിടിച്ച് മതേതര സാമൂഹ്യ ചരിത്രകാരന്മാരും ഇന്ത്യൻ സ്വാതന്ത്ര്യസമര ചരിത്രത്തിലോ കേരളത്തിന്റെ പൊതു ചരിത്രത്തിലോ കൂനൻകുരിശു സത്യത്തെ ഉൾപ്പെടുത്തിയില്ല. ഇന്ന് ആ സ്ഥിതിക്ക് സാവധാനം മാറ്റം വന്നു തുടങ്ങിയിട്ടുണ്ടെന്നത് ശുഭോദർക്കമാണ്.

കൂനൻകുരിശു സത്യത്തിന്റെ നിസാരവൽക്കരണം എന്നത് അധിനിവേശ റോമൻ കത്തോലിക്കാ സഭയ്ക്ക് അതു മൂലം ഉണ്ടായ ജാള്യത മറയ്ക്കാനുള്ള ഒരു ഉപാധിയായിരുന്നു. നസ്രാണികളുടെ സ്വതന്ത്രനില എന്ന യാഥാർത്ഥ്യം നിലനിൽക്കുന്നതിനാൽ ഇതിന്റെ തമസ്ക്കരണം അസാദ്ധ്യമായിരുന്നു. അതിനാലാണ് കൂനൻകുരിശു സത്യത്തിന്റെ നിസാരവൽക്കരണം വിവിധ തലങ്ങളിൽ നടത്തിവരുന്നത്.

മാർ അഹത്തള്ളാ എന്ന പൗരസ്ത്യ മെത്രാനെ പറങ്കികൾ കൊച്ചിക്കായലിൽ കെട്ടിത്താഴ്ത്തി എന്ന വാർത്ത കേട്ട് പെട്ടെന്നുണ്ടായ വികാരക്ഷോഭം മൂലം നടത്തിയ ഒരു നടപടിയായിരുന്നു കൂനൻകുരിശു സത്യം എന്ന പ്രചരണമാണ് ആദ്യത്തെ നിസാരവൽക്കരണ പ്രക്രിയ. ഇതു തികച്ചും തെറ്റായ വ്യഖ്യാനമാണ്. കാരണം 1652 നവംബർ മുതൽ കൊച്ചിയുടെ പരിസരത്തുള്ള പള്ളികളിൽ സമ്മേളിച്ചുകൊണ്ടിരുന്ന മലങ്കര പള്ളിയോഗമാണ് റോമൻ കത്തോലിക്കാ ബന്ധം വിടർത്താൻ നിശ്ചയിച്ചത്. മാർ അഹത്തള്ളായുടെ വധം അതിനൊരു ത്വരകമായി എന്നു മാത്രം. സത്യത്തെ തുടർന്നും മലങ്കര പള്ളിയോഗം പലതവണ ചേർന്നാണ് ഭാവി നടപടികൾ തീരുമാനിച്ചത്.

നസ്രാണികൾക്കിടയിൽ പ്രവർത്തിച്ചുകൊണ്ടിരുന്ന റോമൻ കത്തോലിക്കാ മിഷനറി സമൂഹമായ ജസ്യൂട്ടുകളുടെ പ്രവർത്തനശൈലിയോട് മാത്രമായിരുന്നു നസ്രാണികൾക്ക് വിരോധം എന്നും, അത് റോമൻ കത്തോലിക്കാ സഭയോടോ റോമാ സിംഹാസനത്തോടോ ആയിരുന്നില്ല

എന്നുമാണ് അടുത്ത നിസാരവൽക്കരണം. ജസ്യൂട്ടുകൾ കേരളത്തിൽ അറിയപ്പെട്ടിരുന്നത് *സാമ്പാളൂർ പാതിരിമാർ* എന്നാണ്. അവർക്കെതിരായിരുന്നു സത്യവാചകം എന്നു പ്രചണ്ഡമായി പ്രചരിപ്പിക്കുന്നുണ്ട്. പക്ഷേ നസ്രാണികളുടെ പിൽക്കാല നടപടികൾ വ്യക്തമാക്കുന്നത് അതിനു വിപരീതമായിട്ടാണ്. ജസൂട്ടുകൾക്കു പകരം കർമ്മലീത്തരെ റോമൻ കത്തോലിക്കാ സഭ പിന്നീട് അവതരിപ്പിച്ചിട്ടും നസ്രാണികൾ ഒത്തുതീർപ്പിനു തയാറായില്ല എന്നത് ഈ വസ്തുത ശരിവയ്ക്കുന്നു.

എന്നാൽ സത്യവാചകം എന്തായിരുന്നാലും അതിനെ ഉറപ്പിച്ച് എഴുതിയ മലങ്കര പള്ളിയോഗത്തിന്റെ മട്ടാഞ്ചേരി പടിയോലയുടെ വിശ്വസനീയമായ ഒരു പകർപ്പ് ഇന്നു ലഭ്യമാണ്. 1815 മുതൽ 1915 വരെ കോട്ടയം ഇടവഴിക്കൽ കുടുംബത്തിലെ വൈദികർ നാളാഗമരീതിയിൽ തുടർച്ചയായി എഴുതിവന്ന *ഇടവഴിക്കൽ ഡയറി* എന്ന അപ്രകാശിത ഗ്രന്ഥത്തിലാണ് ഈ പടിയോലയുടെ പകർപ്പ് ഇന്നു ലഭ്യമാകുന്നത്. *ഇടവഴിക്കൽ ഡയറി* എഴുതിത്തുടങ്ങിയത് എഴുത്തുകാരനും സുറിയാനി ഭാഷയിലും സഭാചരിത്രത്തിലും പണ്ഡിതനും ആയിരുന്ന ഇടവഴിക്കൽ പീലിപ്പോസ് കത്തനാർ ആയിരുന്നു. തുടർന്ന് പിൻഗാമിയായ ഇടവഴിക്കൽ പീലിപ്പോസ് കോർഎപ്പിസ്ക്കോപ്പായും അതിനെതുടർന്ന് ഇടവഴിക്കൽ മാർ സേവേറിയോസ് മെത്രാപ്പോലീത്തായും ഈ നാളാഗമ രചന തുടർന്നു. 1815-നു മുമ്പുള്ള ലഭ്യമായ വിവരങ്ങൾ *ഇടവഴിക്കൽ ഡയറി*യിൽ ആമുഖമായി ചേർത്തിട്ടുണ്ട്.



ഈ കൃതിയിൽ നിന്നും ഇടവകപത്രിക പത്രാധിപരായിരുന്ന ഇടവഴിക്കൽ ഇ. എം. ഫിലിപ്പിന് പടിയോലയുടെ പകർപ്പു ലഭിച്ചു. അദ്ദേഹം എഴുതിയ 1896 പുസ്തകം 5, ലക്കം 3, ഈയോർ - മീനം ലക്കം ഇടവകപത്രികയുടെ മുഖപ്രസംഗത്തിൽ പടിയോലയുടെ പൂർണ്ണരൂപം ചേർത്തിട്ടുണ്ട്. *ഇടവഴിക്കൽ ഡയറി*യിലെ പ്രസക്തഭാഗമാണ് താഴെ ഉദ്ധരിക്കുന്നത്:

*...അനന്തരം ഇത്ര ക്രൂരപാതകം ചെയ്ത പറങ്കികളോടും അവരുടെ കൂട്ടത്തോടും യാതൊരു ചേർച്ചയും അരുതെന്ന സുറിയാനിക്കാർ നിശ്ചയിച്ചു. എല്ലാവരുംകൂടി കൊച്ചിയിൽ കൂനൻകുരിശിന്മേൽ ഒരു കയറ കെട്ടി*

*പ്പിടിച്ച 1653 മകരം 3-ാം തീയതി സത്യം ചെയ്കയും ഒരു പടിയോല എഴുതി ഒപ്പിടുകയും ചെയ്തു. ആ പടിയോലയുടെ പേർപ്പ.*

*മോറാൻ ഈശോമശിഹാ പിറന്നിട്ട 1653-ാമത് മകരമാസം 3-ാം തീയതി വെള്ളിയാഴ്ചനാൾ അർക്കദിയാക്കോൻ അച്ചനും മലങ്കര എടവകയിലുള്ള പള്ളികളിലെ വികാരിമാരും ദേശത്തുപട്ടക്കാററും എല്ലാവരുംകൂടി മട്ടാഞ്ചേരിൽ പള്ളിയിൽവച്ച നിശ്ചയിച്ച കല്പിച്ച കാര്യം: അയ്ത ശുദ്ധമാന കാതോലിക്കാ പള്ളി കല്പിച്ച നമുക്കായിട്ട മലങ്കരയ്ക്കു യാത്രയാക്കിയ പാത്രിയർക്കീസിനെ ബലത്താലെ മെത്രാനും സാമ്പാളൂർ പാതിരിമാരും കൂടി പിടിച്ച, നമുക്ക് അനുഭവിക്കരുതെന്ന കല്പിച്ചതകൊണ്ടും ആ പാത്രിയർക്കീസ മലങ്കരയ്ക്കുവന്ന നമ്മുടെ കണ്ണുംമുന്നിൽ കാണോളംനേരം (പൊടിവ്) ഇപ്പോൾ മലങ്കര വാഴുന്ന മാർ ഫ്രഞ്ചിയൂസ മെത്രാൻ നമുക്ക മെത്രാനല്ല. നാം അയാളുടെ ഇടവകയിലുള്ള പ്രജകളുമല്ല എന്ന ഒന്മ. ശുദ്ധമാന പള്ളിയുടെ ക്രമത്തിൽ തക്കവണ്ണം നമ്മുടെ എടവക വാഴുവാൻ മേല്പട്ടക്കാരൻ വേണ്ടുന്നതിന ഇപ്പോൾതൊട്ട തോമ്മാ അർക്കദിയാക്കോൻ തന്നെ വാണുകൊള്ളുകയും വേണമെന്ന ഒന്മ. ഇതിന വിചാരരായിട്ട കല്ലിശ്ശേരി പള്ളിയിൽ ഇട്ടിത്തൊമ്മൻ കത്തനാരും കടുത്തുരുത്തി പള്ളിയിൽ കടവിൽ ചാണ്ടിക്കത്തനാരും അങ്കമാലി പള്ളിയിൽ വേങ്ങൂർ ഗീവറുഗീസ കത്തനാരും കുറവിലങ്ങാട്ടു പള്ളിയിൽ പള്ളിവീട്ടിൽ ചാണ്ടിക്കത്തനാരും ഇവർ നാലുപേരും വിചാരക്കാരായിരുന്നു മൂവ്വാണ്ടിൽ മൂവ്വാണ്ടിൽ കൂടിവിചാരിച്ച കല്പിച്ചു കൊൾകയുംവേണം എന്ന ഒന്മ. ഈ കല്പിച്ചമേക്ക കടവിൽ ചാണ്ടിക്കത്തനാർ കയ്യെഴുത്ത.*

*ഇപ്രകാരം ഒരു ഉടമ്പടി തീർത്ത ഒപ്പിട്ടപടി എല്ലാവരും ആലങ്ങാട്ടകൂടി തോമ്മാ അർക്കദിയാക്കോനെ പാത്രിയർക്കീസിന്റെ കല്പന അനുസരിച്ച മെത്രാനായി വാഴിക്കയും ഇട്ടിത്തൊമ്മൻ കത്തനാർ മുതലായ നാല കത്തങ്ങളെ ആലോചനക്കാരായി നിയമിക്കുകയും ചെയ്തു. ...*

വളരെ വ്യക്തമായ ഈ പടിയോലയ്ക്ക് വിശദീകരണം ആവശ്യമില്ല എങ്കിലും ചില വാക്കുകൾ മാത്രം വിശദീകരിക്കേണ്ടതുണ്ട്. ഇതിൽ പ്രതിപാദിക്കുന്ന *ഫ്രഞ്ചിയൂസ മെത്രാൻ,* നസ്രാണികളുടെ അവസാനത്തെ ലത്തീൻ മെത്രാൻ ഫ്രാൻസിസ് ഗാർഷ്യാ ആണ്. *സാമ്പാളൂർ പാതിരിമാർ* എന്നു വിശേഷിപ്പിക്കുന്നത് ജസ്യൂട്ടുകളെയാണ്. അവർ സെന്റ് പോൾസ് കോളജ് (സെമിനാരി) ആസ്ഥാനമാക്കിയിരുന്നതിനാലാണ് ആയർത്ഥത്തിൽ ഈ പേരു ലഭിച്ചത്.

മട്ടാഞ്ചേരി പടിയോലയിലെ *ശുദ്ധമാന കാതോലിക്കാ പള്ളി* എന്ന പരാമർശനം റോമൻ കത്തോലിക്കാ സഭ എന്നു വ്യാഖ്യാനിക്കാനാവില്ല. കാരണം, പൗരസ്ത്യ സഭകളെല്ലാം സഭയുടെ കാതോലികം, ശ്ലൈഹികം, ഏകം, വിശുദ്ധം എന്ന ചതുർലക്ഷണങ്ങളിൽപ്പെട്ട *സാർവത്രിക സഭ* എന്ന അർത്ഥത്തിൽ *കാതോലിക സഭ*യെന്നുപയോഗിക്കുന്നുണ്ട്. 1684-ൽ മലങ്കരയിലെത്തിയ പാശ്ചാത്യ സുറിയാനി മേല്പട്ടക്കാരൻ മാർ ഈവാ

നിയോസ് ഹദിയള്ള *കാതോലിക്കാപ്പള്ളി റോമാപ്പള്ളിയല്ലാ*യെന്നു വ്യക്ത മാക്കുന്നുമുണ്ട്.

ഈ പടിയോലയിൽ മാർ അഹത്തള്ളായെ *പാത്രിയർക്കീസ്* എന്നാണ് വിശേഷിപ്പിക്കുന്നത്. ഇതിനു രണ്ടു കാരണങ്ങൾ ചൂണ്ടിക്കാട്ടാം. ഒന്നാമതായി 1598 വരെ കേരളത്തിൽ എത്തിക്കൊണ്ടിരുന്ന പേർഷ്യൻ മെത്രാന്മാരെ *സ്ഥാനിക പാത്രിയർക്കീസുമാരായി* പരിഗണിച്ചിരുന്നതായി ചില സൂചനകളുണ്ട്. 1599-ലെ ഉദയംപേരൂർ സുന്നഹദോസിനു ശേഷം കേരളത്തിലെത്താൻ സാധിച്ച ആദ്യ പൗരസ്ത്യ മെത്രാനെ പൂർവിക രീതിയിൽ സംബോധന ചെയ്തതാവാം.

മറ്റൊരു സാദ്ധ്യതയും ചിലർ ചൂണ്ടിക്കാണിക്കുന്നുണ്ട്. അതനുസരിച്ച് ഇദ്ദേഹം അഹത്തുള്ള മാർ ദീവന്നാസ്യോസ് എന്ന അന്ത്യോഖ്യൻ മേല്പട്ടക്കാരനായിരുന്നു. പാത്രിയർക്കാ തിരഞ്ഞെടുപ്പിൽ പരാജയപ്പെട്ട ഇദ്ദേഹം നാടുവിട്ടുപോയി ബദൽ പാത്രിയർക്കീസായി. ഇദ്ദേഹം അഭയാർത്ഥിയായി ഈജിപ്തിൽ താമസിക്കുമ്പോൾ മലങ്കര നിന്നും രഹസ്യമായി പൗരസ്ത്യ സഭാദ്ധ്യക്ഷന്മാർക്കയച്ച അഭ്യർത്ഥനകളിലൊന്ന് അദ്ദേഹത്തിന്റെ കൈയിലെത്തുകയും അതനുസരിച്ച് മലങ്കരയിലേയ്ക്കു പുറപ്പെടുകയുമായിരുന്നു. *പാത്രിയർക്കീസ്* എന്ന സംബോധനയുടെ സാരം ഇതാണെന്നാണ് അവരുടെ വാദം. ഏതായാലും ഇദ്ദേഹം മലങ്കരസഭയ്ക്കുവേണ്ടി രക്തസാക്ഷിത്വം പ്രാപിച്ച ഒരു പൗരസ്ത്യ മേല്പട്ടക്കാരൻ ആയിരുന്നു എന്നതിൽ തർക്കമില്ല.

മട്ടാഞ്ചേരി പടിയോലയെ സാധൂകരിക്കുന്ന ഒരു കത്തും ഇടവഴിക്കൽ ഡയറിയിലുണ്ട്. മട്ടാഞ്ചേരിയിൽ കൂടിയ മലങ്കര പള്ളിയോഗം മാർത്തോമ്മാ മെത്രാന്റെ ആലോചനക്കാരായി നിയമിച്ച നാലു പേരിൽ ഒരാളായ *കുറവിലങ്ങാട്ടു പള്ളിയിൽ പള്ളിവീട്ടിൽ ചാണ്ടിക്കത്തനാർ* പിന്നീട് 1663-ൽ മറുകണ്ടം ചാടി റോമൻ കത്തോലിക്കാ സഭയിൽ ചേർന്നു മെത്രാനായി *ചാണ്ടിമാർഗ്ഗം* സ്ഥാപിച്ചു. അതിനുശേഷം അലോചനാസമിതിയിലെ പ്രമുഖനും മാർത്തോമ്മാ മെത്രാന്റെ വലംകൈയുമായിരുന്ന ആഞ്ഞിലിമൂട്ടിൽ ഇട്ടിത്തൊമ്മൻ കത്തനാർ പറമ്പിൽ ചാണ്ടിക്ക് അയച്ച ഒരു കത്ത് ഇടവഴിക്കൽ ഡയറിയിൽ പകർത്തിയതിൽ ഈ പടിയോല പരാമർശന വിധേയമാകുന്നുണ്ട്.

ഇടവഴിക്കൽ ഡയറിയുടെ ആദ്യഭാഗം എഴുതിയത് ഇടവഴിക്കൽ പീലിപ്പോസ് കത്തനാർ ആണ്. *അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ചാരൻ* എന്ന് നവീകരണ സഭാചരിത്രകാരന്മാർ വിശേഷിപ്പിച്ച വ്യക്തിയാണ് ഇദ്ദേഹം. കൂനൻകുരിശു സത്യത്തെപ്പറ്റി അദ്ദേഹം രേഖപ്പെടുത്തിയ ഈ പരാമർശനത്തിൽ അന്ത്യോഖ്യാ എന്ന പരാമർശനമില്ല എന്നത് ശ്രദ്ധേയമാണ്.

(*ഗ്രിഗോറിയൻ, ഷാർജ, ജനുവരി, 2014*)

# 5

# ... *ഇവൻ എഴുന്നേറ്റ് നിന്നെ സ്തോത്രം ചെയ്യാനിടയാക്കണമേ...*

**മ**ലങ്കരയുടെ വലിയ ബാവാ മോറാൻ മാർ ബസേലിയോസ് മാർ ത്തോമ്മാ ദിദിമോസ് പ്രഥമന് ഇന്നു കന്തീലാ ശുശ്രൂഷ നടത്തുവാൻ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് തീരുമാനിച്ചിരിക്കുകയാണ്. ഈ വാർത്ത പ്രചരിച്ചതിനോടൊപ്പം അദ്ദേഹം മരണാസന്നനാണ് എന്ന് ഒരു വിചാരവും പൊതുജനത്തിനിടയിൽ പരക്കുവാനിടയായി.

ദേവലോകം അരമന കാതോലിക്കാമാരുടെ ആസ്ഥാനമായ ശേഷം അവിടെ നടക്കുന്ന അഞ്ചാമത്തെ കന്തീലാ ശുശ്രൂഷയാണിത്. 1963 ഡിസംബർ 23-ന് പ. ഗീവർഗീസ് ദ്വിതീയൻ, 1967 ഏപ്രിൽ 10-ന് പ. ഔഗേൻ പ്രഥമൻ, 1991 ജനുവരി 3-ന് പ. മാത്യൂസ് പ്രഥമൻ, 2006 ജനുവരി 1-ന് പ. മാത്യൂസ് ദ്വിതീയൻ എന്നീ കാതോലിക്കാമാർക്ക് ദേവലോകത്തുവെച്ച് ഇതിനു മുമ്പ് കന്തീലാ ശുശ്രൂഷ നടത്തിയിട്ടുണ്ട്. 2014 ഫെബ്രുവരി 21-ന് പ. ദിദിമോസ് പ്രഥമന്റെ കന്തീലാ അഞ്ചാമത്തേതാകും.

പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിലെ സപ്ത കൂദാശകളിൽ ഉൾപ്പെട്ടതാണ് രോഗികളുടെ തൈലാഭിഷേകം. രോഗശാന്തിക്കായി നടത്തപ്പെടുന്ന വേദപുസ്തകാധിഷ്ഠിതമായ ഒരു ശുശ്രൂഷയാണിത്. .. *ഒരുവൻ രോഗിയെങ്കിൽ, അവൻ സഭയുടെ കശീശന്മാരെ വിളിക്കണം. അവർ അവനുവേണ്ടി പ്രാർത്ഥിക്കുകയും, കർത്താവിന്റെ നാമത്തിൽ തൈലം പൂശുകയും ചെയ്യും. വിശ്വാസത്തോടുകൂടിയ പ്രാർത്ഥന രോഗിയെ സുഖപ്പെടുത്തും. കർത്താവ് അവനെ എഴുനേൽപ്പിക്കും. അവൻ പാപം ചെയ്തിട്ടുണ്ടെങ്കിൽ അവനോടു ക്ഷമിക്കപ്പെടുകയും ചെയ്യും* എന്ന യാക്കോബ് ശ്ലീഹായുടെ വചനങ്ങളാണ് (യാക്കോബ് 5:15 *പ്ശീത്തോ*) തൈലാഭിഷേക ശുശ്രൂഷയുടെ അടിസ്ഥാനം. മേല്പട്ടക്കാരനാൽ കൂദാശ ചെയ്യപ്പെട്ട സൈത്ത് (ഒലിവെണ്ണ) ആണ് തൈലാഭിഷേക ശുശ്രൂഷയ്ക്ക് ഉപയോഗിക്കുന്നത്.

ലളിതമായ രോഗീലേപന ശുശ്രൂഷയുടെ ആർഭാടപൂർണ്ണമായ ഒരു വകഭേദം മാത്രമാണ് കന്തീല. *തിരി* എന്നാണ് കന്തീലാ എന്ന വാക്കിന്റെ അർത്ഥം. ദീർഘമായ കന്തീഷാ ശുശ്രൂഷ അഞ്ചു ഭാഗങ്ങളായി തിരിച്ചിരിക്കുന്നു. ശാരീരികമായ അഞ്ചു ഇന്ദ്രിയങ്ങൾ, ആത്മാവിന്റെ അഞ്ചു ഇന്ദ്രിയങ്ങൾ, ബുദ്ധിയുള്ള അഞ്ചു കന്യകമാർ എന്നിവയെ പ്രതിനിധാനം ചെയ്താണ് ഈ ശുശ്രൂഷയെ അഞ്ചായി വിഭജിച്ചിരിക്കുന്നത്. ഒരു പാത്രത്തിൽ തൈലം എടുത്ത് അതിൽ അഞ്ചു തിരിയിട്ടുവെച്ചാണ് കന്തീലാ

ആരംഭിക്കുന്നത്. കിഴക്കു മുതൽ ഓരോ തിരി കത്തിച്ചുകൊണ്ട് ഓരോ ശുശ്രൂഷയും ആരംഭിക്കുന്നു. രോഗിയുടെ നെറ്റി മുതൽ ഓരോ അവയവത്തിലായി ഈ സൈത്തുകൊണ്ട് കുരിശടയാളം വരച്ച് ആദ്യത്തെ നാലു ശുശ്രൂഷകൾ അവസാനിപ്പിക്കുന്നു. അഞ്ചാം ശുശ്രൂഷയുടെ അവസാനം സാധാരണയുള്ള രോഗികളുടെ തൈലാഭിഷേ ശുശ്രൂഷ പോലെ എല്ലാ അവയവത്തിലും കുരിശടയാളം വരയ്ക്കുന്നു. ചടങ്ങിൽ സംബന്ധിക്കുന്ന എല്ലാവരേയും രോഗശാന്തിക്കായി ഈ തൈലംകൊണ്ട് പൂശുകയും ചെയ്യുന്നു. ശേഷിക്കുന്ന സൈത്ത് ഭാവിയിലെ തൈലാഭിഷേക ശുശ്രൂഷകൾക്കായി സൂക്ഷിച്ചു വയ്ക്കുകയും ചെയ്യുന്നു.

യഥാർത്ഥത്തിൽ കഴിഞ്ഞ ഏതാനും നൂറ്റാണ്ടുകളായി നസ്രാണികളുടെ ഇടയിൽ പ്രചരിച്ചിരിക്കുന്ന ഒരു മിഥ്യാധാരണയാണ് കന്തീലാ ശുശ്രൂഷ നൽകുന്നത് ആസന്നമരണർക്കാണെന്ന ചിന്താഗതിക്ക് വഴി വെച്ചത്. രോഗികളുടെ തൈലാഭിഷേകം എന്നാൽ അന്ത്യകൂദാശ



ആണെന്നും അതു നടത്തിക്കഴിഞ്ഞാൽ വല്യ പഴക്കമില്ലാതെ *ആളു പോക്കാണെന്നു*മാണ് നസ്രാണി ധരിച്ചു വെച്ചിരിക്കുന്നത്. ഇതിനു ചരിത്രപരമായ ഒരു പശ്ചാത്തലമുണ്ട്.

1599 വരെ നസ്രാണികൾ അനുവർത്തിച്ചിരുന്ന പേർഷ്യൻ അഥവാ പൗരസ്ത്യ കൽദായക്രമത്തിൽ രോഗികളുടെ തൈലാഭിഷേകം എന്നൊരു കൂദാശ ഇല്ല. 1500 മുതലുള്ള കാലഘട്ടത്തിൽ റോമൻ കത്തോലിക്കരാണ് രോഗീലേപനം എന്ന ശുശ്രൂഷ മലങ്കരയിൽ പ്രചരിപ്പിച്ചത്. അതാകട്ടെ, അവരുടെ പാരമ്പര്യപ്രകാരമുള്ള *Viaticum* എന്ന ശുശ്രൂഷയും.

*provision for the journey* അഥവാ *പാഥേയം* എന്നാണ് ഈ ലത്തീൻ വാക്കിന്റെ അർത്ഥം. *Anointing of the Sick is a sacrament of the Catholic Church that is administered to a Catholic who, having reached the age of reason, begins to be in danger due to sickness or old age* അഥവാ *രോഗിയെ (എണ്ണ) പൂശുക എന്നത് ന്യായമായ പ്രായത്തിൽ എത്തിയവരും വൃദ്ധതകൊണ്ടോ രോഗംകൊണ്ടോ അപകടാവസ്ഥ ആരംഭിച്ചവരുമായ കത്തോലിക്കർക്ക് കത്തോലിക്കാ സഭ നൽകുന്ന ഒരു കൂദാശ* എന്നാണ് റോമൻ കത്തോലിക്കാ സഭ ഇതിന് ഔദ്യോഗികമായി വിശദീകരണം നൽകിയിട്ടുള്ളത്. പിന്നാലെ വിവരിക്കുന്ന കാരണത്താൽ ഇതിന് *Last Rites* എന്നു പറഞ്ഞു വന്നു. അതിനെ മലയാളത്തിൽ *ഒടുക്കത്തെ ഒപ്രുശ്മാ* എന്നു പരിഭാഷപ്പെടുത്തുകയും *അന്ത്യ കൂദാശ* എന്നും *വഴിക്കാലാ* എന്നും പറഞ്ഞു വരികയും ചെയ്തു. *വേണ്ടുന്നത് എത്തിക്കുക* എന്നൊരു ഗ്രാമീണ പ്രയോഗവും ഈ കൂദാശയ്ക്ക് ഉണ്ടായിരുന്നു.

രോഗിയെ എണ്ണ പൂശുന്ന ശുശ്രൂഷയെ *അന്ത്യ കൂദാശ* എന്നു നാമകരണം ചെയ്തതിൽ നസ്രാണിയെ കുറ്റംപറഞ്ഞിട്ടു കാര്യമില്ല. കാരണം, *Viaticum* എന്ന കൂദാശ മരണാസന്നർക്കു മാത്രമായി സംവരണം ചെയ്തത് ഉദയംപേരൂർ സുന്നഹദോസാണ്. ഉദയംപേരൂർ സുന്നഹദോസിന്റെ മൂന്നാം യോഗവിചാരം, നാലാം മൗത്വാ *അഞ്ചാം കൂദാശ ആകുന്ന ഒടുക്കത്തെ ഒപ്രുശുമാമെൽ ഒള്ള പൊരുൾ* എന്നതിൽ *...മുഴുവനായ ദൃഢത ഒണ്ടായി ഇരിക്കുന്നവർക്ക ക്ലേശം പ്രയാസമായി മരിക്കും എന്നും തോന്നുംപൊളെ ഇ കൂദാശ ചെയാവൂ...* എന്നു നിർദ്ദേശിക്കുന്നുണ്ട്. ഇരുപതാം നൂറ്റാണ്ടിന്റെ പ്രാരംഭത്തിൽ മലങ്കരയിൽ പാശ്ചാത്യ സുറിയാനി ക്രമം ഉറയ്ക്കുന്നതു വരെ ഈ മാനദണ്ഡമാണ് നിലവിലിരുന്നത്. ഇതിന്റെ പ്രകടമായ തെളിവ് കായംകുളം ഫീലിപ്പോസ് റമ്പാന്റെ പ്രധാന കാർമ്മികത്വത്തിൽ നടത്തിയ വലിയ മാർ ദീവന്നാസ്യോസിന്റെ *അന്ത്യ കൂദാശ* ആണ്. *...ഇനിയും വേണ്ടുന്നത എത്തിക്കതന്നെയെന്നുറച്ച, പീലിപ്പോസു റംപാശ്ചൻ കുപ്പായമിട്ട ഉപ്പ്രിശ്മാ എത്തിക്കുമ്പോൾ 25 കത്തങ്ങൾ കൂടെ ഒണ്ടായിരുന്നു. മിശിഹാ കാലം 1808-ൽ കൊല്ലം 983-ാമാണ്ടു മീനമാസം 27-നു വെള്ളിയാഴ്ചനാൾ വല്യനുയമ്പിന്റെ നാല്പതാം ദിവസം ഇരുപത്തിരണ്ടര നാഴിക പുലർന്നപ്പോൾ മെഴുകുതിരികളും കത്തിച്ച് റമ്പാച്ചൻ സൈത്തും പൂശി വഴിക്കാലായും എത്തിച്ചു. കാലം ചെയ്തതിന്റെ ശേഷം ഉടൻ തന്നെ മുഖവും കൈയും കാലും കഴുകിച്ച, കുപ്പായങ്ങളും ഇടുവിച്ച, മുടിയും വച്ച, സ്ലീവായും വടിയും പിടിപ്പിച്ച, ധൂമവും വച്ച, കസറമേൽ ഇരുത്തി. റംപാനും ശേഷം പട്ടക്കാരും പൊസ്തകം ചൊല്ലിത്തുടങ്ങി. ചനിയാഴ്ച 22-ന് മാളികയിൽ നിന്നും താഴെയിറങ്ങി. ....* എന്നാണ് *നിരണം ഗ്രന്ഥവരി* ഈ സംഭവത്തെ വിവരിക്കുന്നത്.

എന്നാൽ റോമൻ കത്തോലിക്കാ പാരമ്പര്യത്തിൽപോലും രോഗിയെ എണ്ണ പൂശുന്ന ശുശ്രൂഷ അന്ത്യ കൂദാശയല്ല. *Last Rite* എന്നല്ല *Last Rites*

എന്നാണ് യഥാർത്ഥ പ്രയോഗം. പാപമോചനം, രോഗീലേപനം, വി. കുർബാന എന്നിങ്ങനെ മൂന്നു കൂദാശകൾ ചേരുന്നതാണ് *Extreme Unction* എന്ന *Last Rites*. ഒരു വ്യക്തി അവസാനം സ്വീകരിക്കുന്ന കൂദാശകൾ എന്ന അർത്ഥത്തിലാവണം ഇവയെല്ലാം ചേർത്ത് *Last Rites* എന്ന നാമം സിദ്ധിച്ചത്. മലങ്കരസഭ ഒരുവന് വി. മാമോദീസ, വി. മൂറോൻ അഭിഷേകം, വി. കുർബാന എന്നീ കൂദാശകൾ ഒരുമിച്ചു നൽകുന്നതുമായി ഇതിനെ ഒരർത്ഥത്തിൽ താരതമ്യപ്പെടുത്താം.

പൗരസ്ത്യ പാരമ്പര്യവും ഇതിനു സമാനമാണ്. പാപമോചനം, രോഗശാന്തിക്കുള്ള തൈലാഭിഷേകം, വി. കുർബാന എന്നീ മൂന്നു കൂദാശകളാണ് ഒരുമിച്ചു നൽകുന്നത്. ഇവ നൽകുന്നത് രോഗശാന്തിക്കും. ... *കർത്താവേ, ഇവൻ എഴുന്നേറ്റ് നിന്റെ കരുണകൾക്കായി നിന്നേയും നിന്റെ പിതാവിനേയും പരിശുദ്ധ റൂഹായേയും സ്തോത്രം ചെയ്യത്തക്കവിധം ഇവന്റെ വേദനകളെ തടയുകയും രോഗത്തെ സുഖപ്പെടുത്തുകയും ഞെരുക്കങ്ങളെ കെടുത്തിക്കളയുകയും സകല ശിക്ഷകളേയും കോപവടികളേയും നീക്കിക്കളകയും ചെയ്യേണമേ* ... എന്നർത്ഥം വരുന്ന പ്രാർത്ഥനകൾ തൈലാഭിഷേക - കന്തീലാ ശുശ്രൂഷകളിൽ പരക്കെയുണ്ട്. പൗരസ്ത്യ പാരമ്പര്യം *പാഥേയം* അഥവാ *provision for the journey* ആയി വി. കുർബാനയെയാണ് കണക്കാക്കുന്നതെന്ന് ശവസംസ്കാര ക്രമത്തിലെ ... *ദൈവസുതാ വഴിയാത്രയിലെൻ പാഥേയം നീയേ* ... എന്ന ഗീതം വ്യക്തമാക്കുന്നുണ്ട്. ചുരുക്കത്തിൽ തൈലാഭിഷേകം കഴിഞ്ഞാൽ ഉടനെ രോഗി മരിക്കുകയല്ല വേണ്ടത് മറിച്ച് സുഖപ്പെടണം. അപ്രകാരം സംഭവിച്ച അനേകം അനുഭവങ്ങൾ ഉണ്ട്. ഇത് ആവശ്യാനുസരണം ആവർത്തിക്കാവുന്ന കൂദാശയുമാണ്.

ഇതിന്റെ ഏറ്റവും നല്ല ഉദാഹരണം പ. ഔഗേൻ പ്രഥമൻ ബാവായാണ്. 1967-ലാണ് അദ്ദേഹത്തിന് കന്തീലാ ശുശ്രൂഷ നടത്തിയത്. അതിനു ശേഷം 1975 വരെ അദ്ദേഹം കാതോലിക്കാ - മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തു തുടർന്നു. എന്നു മാത്രമല്ല, ഇക്കാലത്ത് വി. മൂറോൻ കൂദാശ, മേല്പട്ട സ്ഥാനാരോഹണം എന്നിവ നടത്തുകയും അസോസിയേഷൻ വിളിച്ചുകൂട്ടുകയുമുണ്ടായി.

മറ്റൊരു തെറ്റിദ്ധാരണ കന്തീലാ എന്നത് വൈദികർക്കു മാത്രം നൽകുന്ന ഒരു ശുശ്രൂഷയാണെന്നാണ്. അനേകം വൈദികരുടെ സാന്നിദ്ധ്യവും ഉയർന്ന പണച്ചിലവുമുള്ള കന്തീലാ പ്രായേണ മൂപ്പച്ചന്മാർക്കും മേല്പട്ടക്കാർക്കും മാത്രം നടത്തിയിരുന്നതിനാലാകാം ഇപ്രകാരം ഒരു ധാരണ പരന്നത്. രസകരമായ വസ്തുത, മലങ്കരയിൽ രേഖ ലഭ്യമായ ആദ്യ കന്തീല 1876-ൽ പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് കണ്ടനാട്ടു വെച്ച് ഒരു അവൈദികന് നൽകിയതാണ്. കരവട്ടുവീട്ടിൽ മാർ ശെമവോൻ ദീവന്നാസ്യോസിന്റെ നാളാഗമപ്രകാരം ... *(ഇടവം) 5-നു ബുധനാഴ്ച തുകലൻ പൌലൊസിന്റെ മകൻ വർക്കി എന്നവനു തലയ്ക്കു നല്ല സ്തിരം ഇല്ലാത്തതിനാൽ കുറുബാന കഴിഞ്ഞശെഷം*

*രൊഗശാന്തിയ്ക്കു വെണ്ടി കന്തിലാ എന്ന ക്രമം കഴിച്ചു. അവനെയും കൂടപ്പെട്ടിരുന്ന എല്ലാവനെയും സൈത്തു കൊണ്ടു പൂശി. ശെഷിപ്പുണ്ടായിരുന്ന സൈത്തു രൊഗപ്പെട്ടവരെ പൂശുവാൻ കൊള്ളാമെന്നു കല്പിച്ചതിനാൽ, ആയ്തു പള്ളിയിൽ സൂക്ഷിച്ചു വയ്ക്കയും ചെയ്തു. ...*

കന്തീലായ്ക്കും തൈലാഭിഷേക ശുശ്രൂഷയ്ക്കും ഫലത്തിൽ ഭേദമൊന്നുമില്ല. ഒന്നിലധികം പ്രാവശ്യം തൈലാഭിഷേക ശുശ്രൂഷ സ്വീകരിച്ച പ. ഗീവർഗീസ് ദ്വിതീയൻ ബാവാ തന്റെ അന്ത്യകാലത്ത് *സഭയ്ക്ക് കുറച്ചിൽ വരാതിരിക്കാൻ തനിക്ക് കന്തീലാ നടത്തണം* എന്ന് ആവശ്യപ്പെട്ടതും, സാധാരണ തൈലാഭിഷേകമല്ലാതെ തനിക്ക് കന്തീലാ നടത്തരുതെന്നു കർശനമായി നിർദ്ദേശിച്ച പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായും ഇക്കാര്യത്തിൽ പ്രകടിപ്പിച്ചത് ഒരേ വികാരമാണ്. സ്വന്തം കന്തീലായുടെ സമാപനത്തിൽ നന്ദിപ്രസംഗം നടത്തിയ ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ കാണിച്ചത് ആ കൂദാശയുടെ *ഓർത്തഡോക്സ് സ്പിരിറ്റും*.

മലങ്കരയിലെ കാതോലിക്കാമാരിൽ *ഭാഗ്യവാൻ* എന്ന വിശേഷണത്തിന് തികച്ചും അർഹനായ പ. ദിദിമോസ് ബാവാ ഇന്നത്തെ കന്തീലാ ശുശ്രൂഷ കഴിയുമ്പോൾ *എഴുന്നേറ്റ് നിന്നെ സ്തോത്രം ചെയ്യാനിടയാകണമെന്ന്* പ്രാർത്ഥിക്കാം. കാർമ്മികരും, വന്നുചേരുന്ന ഏവരും ഈ സൈത്തിനാൽ പൂശപ്പെടുമ്പോൾ അദ്ദേഹത്തോടൊപ്പം സഭയ്ക്കും പാപമോചനവും രോഗശാന്തിയും അനുഭവവേദ്യമാകുന്നു.

(*മലങ്കര ഓർത്തഡോക്സ് ടി.വി., 22 ഫെബ്രുവരി 2014*)

# 6

# *കോറി*യെപ്പറ്റി കോറിയിട്ടാൽ

**കോ**റി എന്ന് എഴുതിയതുകൊണ്ട് ആരും നെറ്റി ചുളിക്കേണ്ട. കുറച്ചുകാലം മുമ്പുവരെ കോർഎപ്പിസ്ക്കോപ്പാ എന്നതിന്റെ മാന്യമായ ചുരുക്കെഴുത്തായിരുന്നു കോറി. മുളന്തുരുത്തി സുന്നഹദോസിന്റെ കാനോനാ ഒക്കെ നോക്കിയാൽ കോറിമാരെ നിരനിരയായി കാണാം. പ. പരുമല തിരുമേനിക്ക് റമ്പാൻ സ്ഥാനം നൽകുന്നത് സംബന്ധിച്ച് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ അയച്ച കൽപ്പനയിൽ അദ്ദേഹത്തെ ... *നമ്മുടെ കോറി ഗീവറുഗീസു കത്തനാർ...* എന്നാണ് വിശേഷിപ്പിക്കുന്നത്.

മലങ്കരസഭ പിന്തുടരുന്ന പാശ്ചാത്യ സുറിയാനി സഭാവിജ്ഞാനീയത്തിൽ ഒരു വിവാഹിത പട്ടക്കാരന് ലഭിക്കാവുന്ന ഏറ്റവും ഉയർന്ന പദവിയാണ് കോർ-എപ്പിസ്ക്കോപ്പാ. എന്നാൽ ഇത്തരമൊരു സ്ഥാനിയെപ്പറ്റി ഹൂദായ കാനോനിൽ പരാമർശനമില്ല. ഒന്നുകിൽ ഗ്രീഗോറിയോസ് ബാർ എബ്രായയുടെ കാലത്തിനു മുമ്പ് കോറി സ്ഥാനം അസ്തമിച്ചിരിക്കാം. അല്ലെങ്കിൽ അതിനു ശേഷമാകാം ഇന്നു കാണുന്ന വിധത്തിലുള്ള കോർഎപ്പിസ്ക്കോപ്പാ സ്ഥാനം രൂപപ്പെട്ടത്.

പദവി നാമത്തിൽ *എപ്പിസ്കോപ്പാ* എന്നുണ്ടെങ്കിലും കോറിയുടെ നൽവരം കശീശായുടേത് മാത്രമാണ്. അവർക്ക് പട്ടംകൊടുക്കുവാനോ മറ്റ് മെത്രാനടുത്ത കർമ്മങ്ങൾ നിർവഹിക്കാനോ അധികാരമില്ല. ഭാഗികമായി റീശ് ദയറോയുടെ സ്ഥാനാരോഹണക്രമം ഉപയോഗിച്ചാണ് കോർഎപ്പിസ്ക്കോപ്പായ്ക്ക് സ്ഥാനം നൽകുന്നത്. ആദിമസഭയിൽ പരിമിതമായ അധികാരങ്ങളോടെ ഗ്രാമീണസഭകളുടെ മേൽവിചാരകരായി കോർഎപ്പിസ്ക്കോപ്പാമാർ ഉണ്ടായിരുന്നു. അവർക്ക് എപ്പിസ്ക്കോപ്പായുടെ നൽവരവും ഉണ്ടായിരുന്നു. കാലക്രമത്തിൽ ഇത്തരം വിവേചനം അവസാനിപ്പിച്ചതോടെ കോർഎപ്പിസ്ക്കോപ്പാമാരും അസ്തമിച്ചതായി കരുതുന്നതിൽ തെറ്റില്ല.

പിന്നീട് ബാർ എബ്രായയുടെ കാലത്തിനുശേഷം ഇന്നുള്ളവിധം കശീശാമാരിൽ ഉന്നതസ്ഥാനത്തിനു കോർഎപ്പിസ്ക്കോപ്പാ എന്നു നാമകരണം ചെയ്തതാവാം. അതാവണം ഹൂദായ കാനോന്റെ നിശബ്ദതയ്ക്കു കാരണം. ആദിമ സഭയിലെ *ഗ്രാമങ്ങളുടെ എപ്പിസ്ക്കോപ്പാ* എന്നു തെറ്റിദ്ധരിച്ചാണ് കോർഎപ്പിസ്ക്കോപ്പായ്ക്ക് പട്ടംകൊടുക്കാമെന്നും മറ്റും ഇന്ന് ചിലർ വാദിക്കുന്നത്. അതു ശരിയല്ല എന്ന് ഇപ്പോഴത്തെ അവരുടെ സ്ഥാനാരോഹണക്രമം തന്നെ സാക്ഷിക്കുന്നു. കോർ എപ്പിസ്ക്കോപ്പായുടെ കീഴ്സ്ഥാനിയായി *പേറദ് യൂത്തോ* എന്നൊരു സ്ഥാനിയും മുമ്പ് ഉണ്ടായിരുന്നു.

വ്യക്തമായ ഒരു സ്ഥാനാരോഹണക്രമം ഇല്ലാത്തതുപോലെ കോർ എപ്പിസ്ക്കോപ്പാമാരുടെ ഉത്തരവാദിത്വത്തെപ്പറ്റിയും യാതൊരു വ്യക്ത തയുമില്ല. അതേപോലെ ഇത്തരമൊരു സ്ഥാനദാനത്തിനു അടിസ്ഥാന



മാനദണ്ഡങ്ങളും ഇല്ല. പള്ളിയുടെ മൂലയിൽ വിസർജ്ജിച്ചതും പട്ടാപ്പ കൽ നടുറോഡിലിട്ടു വെട്ടിക്കൊല്ലി ച്ചതും ചില സംഘടനകൾ കോർഎപ്പിസ്ക്കോപ്പാ സ്ഥാനത്തി നുള്ള മാനദണ്ഡമാക്കിയപ്പോൾ നഷ്ടമായത് അതിന്റെ ബഹുമാന്യ തയാണ്. ഇന്ന് മലങ്കരസഭ അമ്പത് വയസും വൈദികനായി 25 വർഷത്തെ സേവനവും എന്നൊരു ചുരുങ്ങിയ മാനദണ്ഡം ഏർപ്പെടുത്തി യത് ശുഭോദർക്കം തന്നെ. പക്ഷേ അവരുടെ സേവന മേഖല ഇനിയും നിർവചിക്കപ്പെടേണ്ടിയിരിക്കുന്നു.

ഇവിടെയാണ് പൗരസ്ത്യ സുറിയാനി സഭയുടെ പാരമ്പര്യം പ്രസ ക്തമാകുന്നത്. പേർഷ്യൻ സഭയിൽ കശീശാമാരുടെ ഗണത്തിൽ രണ്ടാം സ്ഥാനം മാത്രമാണ് കോർഎപ്പിസ്ക്കോപ്പായ്ക്കുള്ളത്. അർക്കദ്യക്കോ നാണ് ഈ ഗണത്തിലെ ഏറ്റവും ഉയർന്ന സ്ഥാനി. ഇത്തരം കശീശാ- അർദ്യക്കോന്മാരാണ് 1653 വരെ മലങ്കരയെ ഭരിച്ചുവന്നിരുന്നത്. പക്ഷേ പാശ്ചാത്യ സുറിയാനി സഭയിൽനിന്നും വ്യത്യസ്തമായി കോർഎപ്പി സ്ക്കോപ്പാമാരുടെ സേവന മേഖലയും അധികാരവും പേർഷ്യൻ സഭ യിൽ നിർവചിച്ചിട്ടുണ്ട്. ക്രിസ്തുവർഷം 410-ൽ മാർ ഇസഹാക്ക് കാതോ ലിക്കായും മാർ മാറൂഥായും നേതൃത്വം നൽകിയ പൗരസ്ത്യ സുന്നഹ ദോസാണ് ഇവയ്ക്ക് രൂപംകൊടുത്തത്. സന്യാസികളുടെ ഇടയിൽ നിന്നാണ് കോർഎപ്പിസ്ക്കോപ്പാമാരെ തിരഞ്ഞെടുക്കേണ്ടതെന്ന് ടി. കാനോനാകൾ നിർദ്ദേശിക്കുന്നുണ്ടെങ്കിലും ഇന്ന് പേർഷ്യൻ സഭ അത് പാലിക്കുന്നില്ല. പ്രസ്തുത സുന്നഹദോസ് നിശ്ചയങ്ങളെ താഴെപറയും വിധം സംഗ്രഹിക്കാം.

1. കോർഎപ്പിസ്ക്കോപ്പാ സ്വഭാവവൈശിഷ്ട്യമുള്ളവനും പണ്ഡിതനും പെരുമാറ്റത്തിൽ ഉന്നത നിലവാരം പുലർത്തുന്നവനുമായിരിക്കണം.

2. ഒരു നിശ്ചിത പ്രദേശത്തിനുവേണ്ടിയാവണം കോർഎപ്പിസ്ക്കോ പ്പാ സ്ഥാനാരോഹണം ചെയ്യപ്പെടേണ്ടത്.

3. അദ്ദേഹം സമർത്ഥരായവരെ പള്ളികളിൽ നിന്നും ആശ്രമങ്ങളിൽ നിന്നും തിരഞ്ഞെടുത്ത് *സൗറ*മാരായി (പേറദ്യൂത്തോ - സന്ദർശകർ) നിയമിക്കണം.

4. പള്ളികളുടേയും ആശ്രമങ്ങളുടേയും സൗറേമാർ വ്യത്യസ്തരായിരിക്കണം.

5. കോർഎപ്പിസ്ക്കോപ്പാമാർ അതത് പ്രദേശത്തെ പള്ളികളും ആശ്രമങ്ങളും സന്ദർശിക്കണം.

6. സമ്പന്നമായ പള്ളികളുടേയും ആശ്രമങ്ങളുടേയും മിച്ച ധനം ദരിദ്ര ദേവാലയങ്ങൾക്കും ആശ്രമങ്ങൾക്കും പങ്കുവെപ്പിക്കണം.

7. വൈദികസ്ഥാനത്തിനു യോഗ്യരെ കണ്ടെത്തണം. അവരെ വൈദികസ്ഥാനത്തിനു പ്രേരിപ്പിക്കണം.

8. വൈദികരെ ആവശ്യമുള്ള ഇടവകകളിൽ വൈദികരെ ലഭ്യമാക്കണം.

9. ഗ്രാമങ്ങളിൽ യോഗം വിളിച്ചുകൂട്ടി വി. ഗ്രന്ഥം വായിക്കുകയും പ്രബോധനം നടത്തുകയും വേണം.

10. പള്ളികളിൽ അജപാലനം ഇല്ലാതാകാൻ അനുവദിക്കരുത്.

ഈ കാനോനാകളുടെ പശ്ചാത്തലത്തിൽ കോർഎപ്പിസ്ക്കോപ്പാമാരുടെ സേവനം എങ്ങനെ പ്രയോജനപ്രദമാക്കാം എന്നു ചിന്തിക്കാം. ഇന്ന് മലങ്കരസഭ അനുഭവിക്കുന്ന ഏറ്റവും വലിയ ദുരന്തം പ്രാദേശികമായ ഏകോപനത്തിന്റെ അഭാവമാണ് (lack of coordination) എന്നത് പരസ്യമായ രഹസ്യമാണ്. തൊട്ടടുത്ത പുരയിടങ്ങളിൽ തൊട്ടടുത്ത ദിവസങ്ങളിൽ രണ്ടു പള്ളികളുടെ കൺവൻഷൻ കേഴ്‌വിക്കാരില്ലാതെ നടക്കുക, ഒ.വി.ബി.എസ്. ന് ഒരു പള്ളിയിൽ ഇല്ലെങ്കിലും അടുത്ത പള്ളിയിൽ വിടാതിരിക്കുക. സൗകര്യപ്രദമായി സണ്ടേസ്കൂൾ പഠിക്കുന്ന കുട്ടികളെ ഇടവകയുടെ പേരിൽ പിൻവലിക്കുക. മൽസരിച്ച് തീർത്ഥയാത്രകൾ സംഘടിപ്പിക്കുക എന്നിങ്ങനെ ഏതാണ്ട് എല്ലാ രംഗങ്ങളിലും ഈ കൂട്ടയ്മാരാഹിത്യം പ്രകടമാണ്. ഇത്തരം പ്രവണതയുടെ മുഖ്യ കാരണം വികാരിമാരുടെ താൻപോരിമയും മൂപ്പിളപ്പ മൽസരവുമാണ് എന്നതും രഹസ്യമല്ല. ഇടവകകളുടെ സംഭാവനയും ഇക്കാര്യത്തിലുണ്ട് എന്നതും യാഥാർത്ഥ്യമാണ്.

ഭദ്രാസനങ്ങളുടെയും മെത്രാന്മാരുടെയും എണ്ണം കൂട്ടിയതുകൊണ്ട് ഈ പ്രശ്നങ്ങളൊന്നും പരിഹരിക്കപ്പെടാൻ പോകുന്നില്ല. എന്നു മാത്രമല്ല, കൂടാനും സാദ്ധ്യതയുണ്ട്. ഭദ്രാസനങ്ങളെ ഗ്രൂപ്പുകളായി തിരിച്ചിട്ടുണ്ടെങ്കിലും അവയുടെ പ്രവർത്തനം ഒട്ടും കാര്യക്ഷമമല്ല. വല്യ പള്ളി വികാരി, പ്രായം കൂടിയ വികാരി എന്നിങ്ങനെയുള്ള വലിപ്പച്ചെറുപ്പ പ്രശ്നം, ആദ്ധ്യാത്മിക സംഘടനകളുടെ തികച്ചും കാര്യക്ഷമമല്ലാത്ത ഏകോപനം ഒക്കെ എല്ലാ ഗ്രൂപ്പുകളുടേയും പ്രശ്നമാണ്. അതേ സമയം പ്രാദേശിക ഇടവകകളുടെ കൂട്ടായ്മ ആദ്ധ്യാത്മിക സംഘടനകളുടെ കാര്യക്ഷമമായ പ്രവർത്തനത്തിനും, വേദവിപരീതങ്ങളെ ഫലപ്രദമായി നേരിടുന്നതിനും അത്യന്താപേക്ഷിതമാണ് എന്നതിൽ രണ്ടുപക്ഷമില്ലതാനും.

ഈ സാഹചര്യത്തിൽ പേർഷ്യൻ സഭയുടെ കാനോനാകളുടേയും റോമൻ കത്തോലിക്കാ സഭയുടെ ഫൊറോനാ സംവിധാനത്തിന്റേയും പശ്ചാത്തലത്തിൽ കോർഎപ്പിസ്ക്കോപ്പാമാരുടെ സേവനം സഭയ്ക്ക് പ്രയോജനപ്രദമാക്കാൻ ഈ ലേഖകനുള്ള നിർദ്ദേശങ്ങൾ താഴെ പറ യുന്നവയാണ്.

1. എല്ലാ ഗ്രൂപ്പുകളേയും കോർഎപ്പിസ്ക്കോപ്പേറ്റുകളായി പുനഃസംവി ധാനം ചെയ്യുക.

2. ഓരോ കോർഎപ്പിസ്ക്കോപ്പേറ്റിനും *കോർ എപ്പിസ്ക്കോപ്പേറ്റ് വികാരി*യായി ഓരോ കോർഎപ്പിസ്ക്കോപ്പാമാരെ നിയമിക്കുക.

3. എല്ലാ ആദ്ധ്യാത്മിക സംഘടനകളുടേയും കോർഎപ്പിസ്ക്കോപ്പേറ്റു പ്രസിഡന്റ് അദ്ദേഹമായിരിക്കും.

4. പ്രാർത്ഥനയോഗം, കൺവൻഷൻ, ഒ.വി.ബി.എസ്., ദിവ്യബോധനം മുതലായവ കോർഎപ്പിസ്ക്കോപ്പേറ്റ് അടിസ്ഥാനത്തിൽ പ്രായോഗിക മായി അദ്ദേഹം സംഘടിപ്പിക്കണം.

5. ചില പള്ളികളിൽ അധികമാകുന്ന പള്ളി ഉപകരണങ്ങൾ ഫല പ്രദമായി അദ്ദേഹം വിതരണം ചെയ്യണം.

6. പ്രാദേശികമായ തർക്കങ്ങളിൽ അദ്ദേഹം മദ്ധ്യസ്ഥനായിരിക്കണം.

7. വേദവിപരീതങ്ങളെ ഫലപ്രദമായി കൂട്ടായ യത്നത്തിലൂടെ നേരി ടാനുള്ള ഉത്തരവാദിത്വം അദ്ദേഹത്തിനായിരിക്കും.

8. *കോർ എപ്പിസ്ക്കോപ്പേറ്റ് വികാരി* ഒരു പള്ളിയുടേയും വികാരി ആയിരിക്കരുത്. സ്ഥിരമായി തവണ നടത്തുകയുമരുത്.

9. ഓരോ ആഴ്ചയും കോർഎപ്പിസ്ക്കോപ്പേറ്റിലെ പള്ളികൾ അദ്ദേഹം മാറിമാറി സന്ദർശിക്കണം.

10. കോർഎപ്പിസ്ക്കോപ്പേറ്റിലെ വികാരിമാരുടേയും കൈക്കാരന്മാരു ടേയും യോഗം നിശ്ചിത കാലയളവിൽ വിളിച്ചുകൂട്ടണം. അതേപോലെ തന്നെ ആദ്ധ്യാത്മിക സംഘടനാ ഭാരവാഹികളുടേയും.

11. 60 വയസിനു ശേഷം മാത്രമേ കോർഎപ്പിസ്ക്കോപ്പാ സ്ഥാനം നൽകാവൂ.

12. 75 വയസുവരെ *കോർഎപ്പിസ്ക്കോപ്പേറ്റ് വികാരി* സ്ഥാനത്തു തുട രാവുന്നതാണ്.

13. അനാവശ്യമായി കോർഎപ്പിസ്ക്കോപ്പാ സ്ഥാനം നൽകരുത്. നില വാരം കർശനമായി പാലിക്കണം.

14. കോർഎപ്പിസ്ക്കോപ്പാ സ്ഥാനം ലഭിച്ചവർ പിന്നീട് ഇടവക വികാ രിയായി തുടരരുത്.

15. ഇടവക മെത്രാപ്പോലീത്താ നിശ്ചിത കാലയളവിൽ *കോർഎപ്പിസ്ക്കോപ്പേറ്റ് വികാരി*മാരെ വിളിച്ചുകൂട്ടി അവലോകനം നടത്തണം.

16. പ്രധാന ദയറാകളിലെ ഇടവകഭരണമില്ലാത്ത റീശ് ദയറായോമാർക്കും സെമിനാരി പ്രിൻസിപ്പൽമാർക്കും കോർഎപ്പിസ്ക്കോപ്പാ സ്ഥാനം നൽകണം.

ഇത്തരമൊരു സംവിധാനം നിലവിൽ വരുന്നതുകൊണ്ട് പ്രാദേശിക ഏകോപനം മാത്രമല്ല ഉണ്ടാകുന്നത്. സഭയുടെ ഭരണം മൊത്തത്തിൽത്തന്നെ കാര്യക്ഷമമാകും. എന്തുകൊണ്ടെന്നു വിശദീകരിക്കുന്നില്ല. ഈ സംവിധാനം നിലവിൽ വന്നാൽ മെത്രാന്മാരുടെ എണ്ണം ഇനിയും കൂട്ടതെയുമിരിക്കാം.

*(കോർഎപ്പിസ്ക്കോപ്പാ - റമ്പാൻ സംഗമം 2014)*

# 7

# ... കർക്കിടകത്തിൽ തോമ്മായുടെ ഉൽസവം താൻ പ്രധാനം

**പ.** മാർത്തോമ്മാശ്ലീഹായുടെ ഓർമ്മ ദിവസം ലോകത്തിലെ വിവിധ സഭകൾ വിവിധ ദിനങ്ങളിലാണ് ആഘോഷിക്കുന്നത്. 1969 വരെ റോമൻ കത്തോലിക്കാ സഭ പിന്തുടർന്ന ഒൻപതാം നൂറ്റാണ്ടിലെ സഭാ പഞ്ചാംഗ മനുസരിച്ച് ഡിസംബർ 21-ന് ആണ് പ. മാർത്തോമ്മാ ശ്ലീഹായുടെ ഓർമ്മ കൊണ്ടാടുന്നത്. ആ വർഷം റോമൻ കത്തോലിക്കാ സഭ, പ. മാർത്തോമ്മാശ്ലീഹായുടെ ദുഃഖറോനോ ജൂലൈ മൂന്നിലേയ്ക്ക് മാറ്റി എങ്കിലും ചർച്ച് ഓഫ് ഇംഗ്ലണ്ടും ആംഗ്ലിക്കൻ കമ്യൂണിയനിലുള്ള ഇതര സഭകളും എപ്പിസ്ക്കോപ്പൽ സഭയും ലൂതറൻ സഭയും ഇന്നും 1662-ലെ *ബുക്ക് ഓഫ് കോമൺ പ്രയർ* അനുസരിച്ച് ഡിസംബർ 21-ന് ആണ് പ. മാർത്തോമ്മാശ്ലീഹായുടെ ഓർമ്മ കൊണ്ടാടുന്നത്.

വി. ജറോമിന്റെ രക്തസാക്ഷിത്വ പട്ടിക (Martyrology) അനുസരിച്ച് ജൂലൈ മൂന്നാണ് പ. മാർത്തോമ്മാശ്ലീഹായുടെ ഓർമ്മ. എന്നാൽ ബൈസന്റൈൻ സഭകളും അവിടുത്തെ റോമൻ കത്തോലിക്കാ റീത്തുകളും ഒക്ടോബർ 6 (ജൂലിയൻ കലണ്ടർ അനുസരിച്ച് ഒക്ടോബർ 19) ആണ് പ. മാർത്തോമ്മാശ്ലീഹായുടെ ഓർമ്മദിനമായി കൊണ്ടാടുന്നത്. അതേസമയം ബൈസന്റൈൻ സഭകളിൽ പുതു ഞായറാഴ്ച *തോമസ്*



മാർത്തോമ്മായുടെ രക്തസാക്ഷിത്വം - പീറ്റർ പോൾ റുബൈൻസിന്റെ പെയിന്റിംഗ്

*സണ്ടേ* ആയി ആഘോഷിക്കുന്നു. എന്റെ കർത്താവും എന്റെ ദൈവവുമേ എന്ന് പ. മാർത്തോമ്മാശ്ലീഹാ ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിന്റെ മുമ്പിൽ *മഹാവിശ്വാസ പ്രഖ്യാപനം* നടത്തിയ സംഭവമാണ് അന്ന് അനുസ്മരിക്കുന്നത്.

നസ്രാണികൾക്ക് തങ്ങളെ *ആത്മാവിൽ ജനിപ്പിച്ച പിതാവാണ്* പ. മാർത്തോമ്മാശ്ലീഹാ. മലങ്കരസഭ ഇന്ന് ജൂലൈ 3, ഡിസംബർ 21, പുതുഞായറാഴ്ച എന്നിവ മൂന്നും പ. മാർത്തോമ്മാശ്ലീഹായുടെ ഓർമ്മദിനങ്ങളായി കൊണ്ടാടുന്നു. മലങ്കരയിൽ മാറിമാറി സ്വാധീനം ചെലുത്തിയ വിവിധ ക്രൈസ്തവ പാരമ്പര്യങ്ങളാണ് ഇതിനു കാരണം. എന്നാൽ പതിനാറാം നൂറ്റാണ്ടിൽ പോർട്ടുഗീസുകാർ കേരളത്തിൽ വരുന്നതിനു മുമ്പു മുതൽ കർക്കിടകം മൂന്ന് (പുതിയ കണക്കിന് ജൂലൈ മൂന്ന്) ആയിരുന്നു സുറിയാനിയിൽ ദുഃഖ്റോനോ (ഓർമ്മ) എന്നറിയപ്പെടുന്ന മാർത്തോമ്മാ ശ്ലീഹായുടെ ഓർമ്മപ്പെരുന്നാൾ. *തോറോനാ* എന്ന ഗ്രാമ്യ പ്രയോഗത്തിലാണ് ഇത് അറിയപ്പെട്ടിരുന്നത്. കർക്കിടകത്തിലെ വെള്ളപ്പൊക്കം വ്യംഗ്യമാക്കി *തോറോനായ്ക്ക് നൂറാന ഒഴുകിപ്പോകും* എന്നും, *തോറോനായ്ക്ക് തോരില്ല* എന്നും പഴഞ്ചൊല്ലുകൾ തന്നെയുണ്ട്. *ഞങ്ങൾക്ക് ഉൽസവങ്ങൾ ഏറെയുണ്ട്. കർക്കിടകത്തിൽ തോമ്മായുടെ ഉൽസവം താൻ പ്രധാനം* എന്ന് പോർട്ടുഗീസുകാരോട് നസ്രാണികൾ പറഞ്ഞതായി ഡോ. ഹെർമ്മൻ ഗുണ്ടർട്ട് രേഖപ്പെടുത്തുന്നു. ഒരു പക്ഷേ ക്രിസ്തുവർഷം 1500-ലെ *ഇന്ത്യാക്കാരൻ ജോസഫിന്റെ* വിവരണങ്ങളെയാകാം ഇതിന് ഡോ. ഗുണ്ടർട്ട് അവലംബിക്കുന്നത്. കലണ്ടർ ഏകീകരണത്തിലാണ് കർക്കിടകം ജൂലൈ ആയി മാറിയത്.

ജൂലൈ 3 ഉറഹായിലേയ്ക്കു പ. മാർത്തോമ്മാശ്ലീഹായുടെ തിരുശേഷിപ്പു മാറ്റി സ്ഥാപിച്ചതിന്റെ ഓർമ്മയായി ആണ് ഇന്നു പലരും കണക്കാക്കുന്നത്. പക്ഷേ ഉറഹായിലെത്തിച്ച തിരുശേഷിപ്പ് അദ്ദേഹത്തിന്റെ യഥാർത്ഥ രക്തസാക്ഷിത്വ ദിനത്തിൽ അവിടുത്തെ പ്രധാന പള്ളിയിൽ പുനഃസ്ഥാപിച്ചു എന്നു ചിന്തിക്കുന്നതിലും അസാംഗത്യമൊന്നുമില്ല. വർത്തമാനകാല നടപടിയും അപ്രകാരമാണ്.

ഈ സാഹചര്യത്തിൽ 13 ദിവസം നീളുന്ന ശ്ലീഹാനോമ്പ് ജൂലൈ 3-ന് അവസാനിക്കത്തക്കവിധം പുനഃക്രമീകരിക്കണമെന്ന ഫാ. ഡോ. കെ. എം. ജോർജിന്റെ നിർദ്ദേശം സഭ ഗൗരവപൂർവം പരിഗണിക്കേണ്ടിയിരിക്കുന്നു.

(*ഷാർജ ഗ്രിഗോറിയൻ ന്യൂസ് ബുള്ളറ്റിൻ, ജൂലൈ 2014*)

# 8

# ഒരു വടക്കൻ വീരഗാഥ

**ന**സ്രാണി സമൂഹത്തിന് കാലോചിതമായ ആധുനികത കരഗതമാക്കുക എന്ന ദീർഘകാല പദ്ധതിയുടെ ഭാഗമായാണ് മലങ്കരസഭാദ്ധ്യക്ഷന്മാരായിരുന്ന പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമനും തുടർന്ന് പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ആറാമനും നസ്രാണി കത്തനാർമാരെ കൽക്കട്ടായിൽ ഉപരിപഠനത്തിന് അയച്ചത്. സ്വന്തം ചിലവിലും സഭാസഹായത്തോടെയും ഇരുപതാം നൂറ്റാണ്ടിന്റെ പ്രാരംഭത്തിൽ അപ്രകാരം ഉപരിപഠനം നടത്തിയവരിൽനിന്നും അനേകം പ്രഗൽഭ വൈദികാദ്ധ്യക്ഷന്മാർ സഭയിൽ ഉയർന്നുവന്നു. അപ്രകാരം ഉപരിപഠനം നടത്തിയവരിൽ ഏറ്റവും പ്രമുഖൻ മാവേലിക്കര പണിക്കരുവീട്ടിൽ പി. ഗീവർഗീസ് കത്തനാരായിരുന്നു എന്നതിൽ രണ്ടുപക്ഷമില്ല.

സമുദായ ചിലവിൽ പഠിച്ചുവളർന്ന പണിക്കരു കത്തനാർ പിന്നീട് സഭ സ്ഥാപിച്ച ബഥനി ആശ്രമത്തിന്റെ ഈവാനിയോസ് മെത്രാപ്പോലീത്തായായി ഉയർത്തപ്പെട്ടു. എന്നാൽ സ്വന്ത സഭയേയും, തന്നെ പുത്രതുല്യം സ്നേഹിച്ച സഭാദ്ധ്യക്ഷൻ പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിനേയും ചതിച്ച് അദ്ദേഹം സഭാഭ്യംശനം ചെയ്ത് 1930–ൽ റോമൻ കത്തോലിക്കനായി. തനിക്ക് മലങ്കരസഭ നൽകിയ ബഹുമാന്യത തന്റെ സ്വന്ത വ്യക്തിമാഹാത്മ്യമാണെന്ന മിഥ്യാധാരണ വെച്ചുപുലർത്തിയ മാർ ഈവാനിയോസ്, തന്നെപ്പോലെ പിതൃത്വം പരിത്യജിച്ച് നസ്രാണികളെല്ലാം തന്റെ പിന്നാലെ വിശ്വാസഘാതകരായി റോമൻ കത്തോലിക്കാ സഭയിൽ ചേക്കേറുമെന്നു പ്രതീക്ഷിച്ചു. പക്ഷേ മുക്കാൽ നൂറ്റാണ്ടു കഴിഞ്ഞിട്ടും, പണം വാരിയെറിഞ്ഞിട്ടും മാർ ഈവാനിയോസിന്റെ മോഹഭംഗം നിലനിൽക്കുന്നു എന്നു ചുരുക്കത്തിൽ ഇതിന്റെ ആത്യന്തിക ഫലത്തെ വിലയിരുത്താം.

മാർ ഈവാനിയോസിന്റെ വിശ്വാസവഞ്ചന തന്നെ പൂർണ്ണമായി വിശ്വസിക്കുകയും പുത്രതുല്യം സ്നേഹിക്കുകയും ചെയ്ത മാർ ദീവന്നാസ്യോസിനെ ആഴത്തിൽ മുറിവേൽപ്പിച്ചെങ്കിലും സഭാദ്ധ്യക്ഷനെന്ന നിലയിൽ അദ്ദേഹവും മലങ്കരസഭയും മാർ ഈവാനിയോസിന്റെ റോമാസഭാലിംഗനത്തെ നിസംഗതയോടെയാണ് കണ്ടത്. ഉയർന്ന പിതൃത്വബോധമുള്ള *മാർത്തോമ്മായുടെ മാർഗ്ഗവും വഴിപാടുമായ* നസ്രാണിക്ക് 1663–ൽ പറമ്പിൽ ചാണ്ടി ചെയ്തതിന്റെ ആവർത്തനമായ മാർ ഈവാനിയോസിന്റെ ചതി അതിനേക്കാൾ തികച്ചും നിസാരമായ ഒന്നായിരുന്നു. *പുകഞ്ഞ കൊള്ളി പുറത്ത്* എന്നു മാത്രമായിരുന്നു നസ്രാണിക്ക് മാർ ഈവാനിയോസിന്റെ റോമാസഭാ പ്രവേശനം. മലങ്കരസഭയിലെ ആദ്യ *എം.എ. ക്കാരൻ കത്തനാർ* എന്ന മാർ ഈവാനിയോസിന്റെ ഹുങ്കിനെ *എം.എ. ക്കാരൻ* പോയാൽ *എം.എ., ബി.ഡി. ക്കാരൻ* എന്ന നിലയിൽ

നിസാരമായാണ് മലങ്കരസഭ നേരിട്ടത്. വൈദിക പാരമ്പര്യമുള്ള പുത്തൻകാവ് കിഴക്കേത്തലയ്ക്കൽ കുടുംബത്തിൽ തോമ്മാ കത്തനാരുടെ പുത്രനും എം.എ., ബി.ഡി. ബിരുദധാരിയുമായ ഗീവർഗീസ് കത്തനാരെ 1930 നവംബർ 3-ന് കേവലം 33-ാം വയസിൽ മാർ പീലക്സീനോസ് എന്ന പേരിൽ മെത്രാപ്പോലീത്താ സ്ഥാനത്തേക്കുയർത്തിയാണ് മാർ ഈവാനിയോസിന്റെ ചതിയോട് നസ്രാണി പ്രതികരിച്ചത്. *പുത്തൻകാവിൽ കൊച്ചുതിരുമേനി* എന്ന പേരിൽ നസ്രാണിപരിഷ അദ്ദേഹത്തെ നെഞ്ചിലേറ്റി ലാളിച്ചപ്പോൾ മുഖം നഷ്ടപ്പെട്ടത് മറുകണ്ടം ചാടിയ *എം.എ. ക്കാരൻ* മെത്രാനായിരുന്നു. മാർ ഈവാനിയോസും പിൻഗാമികളും സ്വപ്നത്തിൽമാത്രം കണ്ട അത്യുന്നത മഹാപുരോഹിതസ്ഥാനമായ കാതോലിക്കേറ്റിന്റെ *കാവൽഭടൻ* എന്ന വ്യക്തിമുദ്ര പതിപ്പിച്ചാണ് ആ യുവസേനാനി കടന്നുപോയത്.

പക്ഷേ ഇതുകൊണ്ടു മാത്രം നസ്രാണി, വിശിഷ്യാ നസ്രാണിത്വത്തിന്റെ ചാവേർഭടന്മാരായ കുന്നംകുളംകാർ, തൃപ്തരല്ലായിരുന്നു. തങ്ങ



ളുടെ നസ്രാണിത്വവും മലങ്കര മെത്രാപ്പോലീത്തായോടുള്ള വിധേയത്വവും പരസ്യമായി പ്രകടിപ്പിക്കുവാൻ ഒരവസരത്തിനു അവർ തരം പാർത്തിരിക്കുകയായിരുന്നു എന്നു പറയുന്നതിലും തെറ്റില്ല. കാരണം, പരമ്പരാഗതമായി ദേശീയ വൈദികനേതൃത്വത്തിനു മാത്രം കീഴ്വഴങ്ങിയും അതിന്റെ നിലനിൽപ്പിനായി പോരാടിയും ഉള്ള ചരിത്രം മാത്രമാണ് കുന്നംകുളം നസ്രാണിക്കുള്ളത്. മാർ ഈവാനിയോസിന്റെ ചതിക്കുശേഷം അത്തരമൊരവസരം അവർക്കു ലഭിച്ചത് 1932-ലാണ്. അത് അവർ ഭംഗിയായി വിനിയോഗിക്കുകയും ചെയ്തു. മലങ്കരസഭയിൽ തനിക്കു ലഭിക്കാതെപോയ കാതോലിക്കാ സ്ഥാനം മോഹിച്ച് 1930-ൽ റോമാസഭയിൽ ചേക്കേറിയ മാർ ഈവാനിയോസിനെ രണ്ടു വർഷം പുറവരമ്പത്തിരുത്തിയശേഷം കൊല്ലത്തെ ലത്തീൻ രൂപതയിൽ നിന്ന് തിരുവനന്തപുരം അതിരൂപത സൃഷ്ടിച്ച് അതിന്റെ ആർച്ച്ബിഷപ്പായി റോമാ സഭ നിയമിച്ചതും 1932-ലാണെന്ന് ഓർക്കണം.

1932-ൽ കുന്നംകുളം-പഴഞ്ഞി പള്ളികളിലെ സന്ദർശനാർത്ഥം പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്തായും പുത്തൻകാവിൽ കൊച്ചുതിരുമേനിയും കുന്നംകുളത്ത് എഴുന്നള്ളി. തക്കം പാർത്തിരുന്ന കുന്നംകുളം നസ്രാണികൾ തങ്ങളുടെ പൗരുഷം തെളിയിക്കാൻ ഈ അവസരം മുതലെടുത്തു. *മാപ്പിളശക്തി*യുടെ പ്രകടനമായിരുന്ന അന്നത്തെ സ്വീകരണത്തെപ്പറ്റി അഡ്വ. ഡോ. പി. സി. മാത്യു പുലിക്കോട്ടിൽ ഇപ്രകാരം രേഖപ്പെടുത്തുന്നു.

*... 1932 നവംബറിൽ മല്ലപ്പള്ളിത്തിരുമേനി പുത്തൻകാവിൽ മാർ പീലക്സിനോസ് തിരുമേനിയുമൊന്നിച്ച് കുന്നംകുളം സന്ദർശിച്ചു. കൂടെ ചെറിയമഠത്തിൽ സ്കറിയാ മല്പാനുമുണ്ടായിരുന്നു. അതിഗംഭീരമായ ഒരു എതിരേല്പാണ് തിരുമേനിമാർക്ക് കുന്നംകുളം ജനാവലി നൽകിയത്. സ്വീകരണ ഘോഷയാത്രയ്ക്ക് ഒരു മൈൽ നീളമുണ്ടായിരുന്നുവെന്ന് ശെമ്മാശ്ശനായി വട്ടശ്ശേരിൽ തിരുമേനിയുടെ കൂടെ അന്നുണ്ടായിരുന്ന മണലിൽ യാക്കോബ് കത്തനാർ രേഖപ്പെടുത്തിയിട്ടുണ്ട്. കാലം ചെയ്ത അച്ചൻ എന്ന് കുന്നംകുളത്തുകാർ ഭക്തിബഹുമാനപൂർവ്വം പറയുന്ന പുലിക്കോട്ടിൽ ഒന്നാമത്തെ മെത്രാപ്പോലീത്തായായ യൗസേഫ് മാർ ദീവന്നാസ്യോസ് തിരുമേനിയുടെ (സെമിനാരി സ്ഥാപകൻ) ഓർമ്മപ്പെരുന്നാൾ കുന്നംകുളം പുത്തൻപള്ളിയിൽ വിപുലമായ രീതിയിൽ കൊണ്ടാടുന്നതിലേക്കായിട്ടാണ് തിരുമേനിമാർ ആഗതരായത്.*

*അന്നത്തെ കുന്നംകുളം പട്ടണത്തിലെ യുവതലമുറയിൽപ്പെട്ട രണ്ട് ബറ്റാലിയൻ നസ്രാണി 'യോദ്ധാക്കൾ' തിരുമേനിമാർക്ക് ഘോഷയാത്രയിൽ അകമ്പടി സേവിച്ചു. പടച്ചട്ട അണിഞ്ഞ് തോക്കുകൾ ചുമലിൽ ചായ്ച്ചുവെച്ച് പഴയപള്ളിയുടെ വിശാലമായ അങ്കണത്തിൽ അണിനിരന്നുനിന്ന അവരുടെ ഗാർഡ് ഓഫ് ഓണർ വലിയ തിരുമേനി പരിശോധിച്ചു. മല്ലപ്പള്ളിത്തിരുമേനിയും, പുത്തൻകാവ് തിരുമേനിയും, യൂണിഫോം ഇട്ട് തോക്കുകൾ പിടിച്ചുനിൽക്കുന്ന ആ നസ്രാണി ഭടന്മാരുടെ മുൻനിരയിൽ സിംഹാസനങ്ങളിൽ ഉപവിഷ്ടരായിരുന്നു ഒരു ഗ്രൂപ്പ്ഫോട്ടോ എടുത്തു. എഴുപതു വർഷം മുൻപ് എടുത്ത ആ ചിത്രം ഒരു ചരിത്രരേഖയായി പലരും സൂക്ഷിക്കുന്നുണ്ട്. അതിൽ വട്ടശ്ശേരിൽ തിരുമേനിയുടെ അംശവടിയും പിടിച്ച് സെക്രട്ടറി മണലിൽ യാക്കോബ് ശെമ്മാശ്ശനും, പുത്തൻകാവ് തിരുമേനിയുടെ അംശവടിയും പിടിച്ച് സെക്രട്ടറി എം. ജെ. സ്കറിയാ ശെമ്മാശ്ശനും നില്ക്കുന്നതായി കാണാം. ഈ ചിത്രം കുന്നംകുളത്തെ പല പഴയ വീടുകളുടേയും ചുമരിനെ അലങ്കരിക്കുന്നുണ്ട്. ...*

പുരാതന കാലംമുതൽ സുസജ്ജരും ആയോധനപ്രവീണരുമായ *നസ്രാണിപ്പട* ഉണ്ടായിരുന്നതായി രേഖകളുണ്ട്. തന്റെ ആവാസസ്ഥാനത്തിന്റെ ഭരണാധികാരിയോടു മാത്രം കൂറു പുലർത്തിയിരുന്ന പ്രാദേശിക നസ്രാണിപ്പടകൾ പക്ഷേ ജാത്യാഭിമാനം സംരക്ഷിക്കാൻ രാഷ്ട്രീയാതിർത്തികൾക്ക് അതീതമായി സംഘടിച്ചിരുന്നു എന്നും ചരി

ത്രമുണ്ട്. അത്തരം സന്ദർഭങ്ങളിൽ തങ്ങളുടെ *ജാതിക്കു കത്തനാർ* മാത്ര മായിരുന്നു അവർക്ക് മേലധികാരി. 18–19 നൂറ്റാണ്ടുകളിലുണ്ടായ കേരള ത്തിലെ രാഷ്ട്രീയ വ്യതിയാനങ്ങൾ നസ്രാണിപ്പടയുടെ സാന്നിദ്ധ്യത്തെ അപ്രസക്തമാക്കി. അതോടെ നസ്രാണി ആയോധനപരിശീലനരംഗത്തു നിന്നും പിന്മാറുകയും ചെയ്തു. എന്നാൽ നസ്രാണിപ്പരിഷയുടെ സംഘ ശാക്തീകരണത്തിനും *ജാതിക്കു കത്തനാ*രുടെ ബഹുമാനത്തിനുമായി നസ്രാണി സംഘടിക്കുമെന്ന് 1932–ൽ കുന്നംകുളത്തുകാർ തെളിയിച്ചു. അന്നത്തെ കാലത്ത് ആവശ്യത്തിനു കാക്കി യൂണിഫോമും തൊപ്പിയും തോക്കുകളും സംഘടിപ്പിച്ച് നാമമാത്രമായെങ്കിലും *നസ്രാണിപ്പട*യെ അവർ പുനർജ്ജീവിപ്പിച്ചതിനെ ആത്മീയ അധിനിവേശ ശക്തികൾക്ക് ശക്തമായ ഒരു താക്കീത് എന്ന നിലയിൽ മാത്രമേ കാണാനാവൂ.

ജാതിക്കു കത്തനാരായ മലങ്കര മെത്രാപ്പോലീത്തായോടുള്ള ഐക്യ ദാർഢ്യം പ്രകടിപ്പിക്കാൻ 1932–ൽ കുന്നംകുളം നസ്രാണികൾ നടത്തിയ പരേഡിന്റെ മറ്റൊരു രൂപമായിരുന്നു 2008–ലെ കോട്ടയം മഹാസമ്മേളനം. തങ്ങളുടെ ജാതിക്കുതലവൻ, പരിമിതശബ്ദനായ പ. ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ, കേവലം ഒരു കല്പന പുറപ്പെടുവിച്ച പ്പോൾ കോട്ടയത്തു തടിച്ചുകൂടിയ നസ്രാണികൾ യൂണിഫോം ഇല്ലെ ങ്കിലും പ്രകടിപ്പിച്ചത് ഇതേ വികാരമാണ്. അവിടെ ഇല്ലാതെ പോയത് പുത്തൻകാവിൽ കൊച്ചുതിരുമേനിയെപ്പോലെ ഒരു നസ്രാണി സിംഹ ത്തിന്റെ ഗർജ്ജനം മാത്രമായിരുന്നു.

(*ബഥേൽപത്രിക*, ഒക്ടോബർ 2014)

# 9
# പരുമല തിരുമേനി സുറിയാനി കവിതയിൽ

**കോ**ട്ടയത്തുവെച്ച് 2014 സെപ്റ്റംബർ 8–16 തീയതികളിൽ നടന്ന എട്ടാമത് ലോക സുറിയാനി കോൺഫ്രൻസിൽ നെതർലന്റ്സിലെ ലെയ്ഡൻ യൂണിവേഴ്സിറ്റി പ്രോഫസറായ ഡോ. ജെ. ജെ. വാൻ ഗിൻകൽ ശ്രദ്ധേയമായ ഒരു പ്രബന്ധം അവതരിപ്പിച്ചു. *A poetic Eulogy from Kharpat for Geevarghese Mar Gregorios ('Parumala Thirumani') ; reflections on the relations with and knowledge of Indian Syriac Church in the Middle East around 1900* എന്ന ആ പ്രബന്ധമാണ് ഇത്തരമൊരു കുറിപ്പിനു പ്രേരകമായത്.

പ. പരുമല തിരുമേനി കാലം ചെയ്തതിനെത്തുടർന്ന് സുറിയാനി സഭയിലെ കാർപ്പാത്ത് മെത്രാപ്പോലീത്തായായിരുന്ന മാർ ദീവന്നാസ്യോസ് അബ്ദേദ് നുഹ്റോ സുറിയാനിയിൽ അദ്ദഹത്തെക്കുറിച്ചെഴുതിയ വിലാപകാവ്യമായിരുന്നു പ്രസ്തുത പ്രബന്ധത്തിന്റെ പ്രതിപാദ്യവിഷയം. *മാർ യാക്കോബിന്റെ മെമ്രാ* രീതിയിൽ 83 ഈരടികളായി രചിച്ചിരിക്കുന്ന ഈ വിലാപകാവ്യത്തിലെ ഓരോ ഈരടിക്കും വിശദമായ വ്യാഖ്യാനവും ഗ്രന്ഥകർത്താവുതന്നെ നല്കിയിട്ടുണ്ട്. മലയാളഭാഷയിലെ അന്ത്യാക്ഷര പ്രാസത്തിനു സമമായ കവിതാശൈലി ഇതിനായി സ്വീകരിച്ചിട്ടുണ്ട്. പരുമല തിരുമേനിയേക്കുറിച്ചുള്ള സ്മരണകളേക്കാൾ അന്ത്യോഖ്യൻ സുറിയാനി സഭയുടെ മഹത്വം ഉയർത്തിക്കാട്ടാനാണ് പ്രസ്തുത വിലാപകാവ്യത്തിലെ ശ്രമമെന്ന് ഡോ. വാൻ ഗിൻകൽ സൂചിപ്പിച്ചു.



യൂറോപ്പിൽ എത്തിച്ചേർന്നത് പ്രസ്തുത കൃതിയുടെ ഒരു കൈയെഴുത്ത് പകർപ്പ് മാത്രമാണെന്നും, അത് ഇതുവരെ പ്രസിദ്ധീകരിച്ചിട്ടില്ലെന്നും വ്യക്തമാക്കിയ ഡോ. വാൻ ഗിൻകൽ രണ്ട് സുപ്രധാന ചോദ്യങ്ങൾ ഉന്നയിച്ചു.

1. ഇതിന്റെ മൂല കൈയെഴുത്തു പ്രതി എവിടെയാണ്?

2. അന്ത്യോഖ്യൻ സഭയ്ക്കും, വിശിഷ്യാ അത്രയൊന്നും പ്രശസ്തനല്ലാതിരുന്ന മാർ ദീവന്നാസ്യോസ് അബ്ദേദ് നുഹ്റോയ്ക്കും മലങ്കര സഭയെപ്പറ്റിയും പ. പരുമല തിരുമേനിയെക്കുറിച്ചുമുള്ള വിവരങ്ങൾ എപ്രകാരം ലഭിച്ചു?

ഈ രണ്ടു ചോദ്യങ്ങൾക്കും അനായാസം മറുപടി പറയാൻ മലങ്കര സഭയ്ക്കു സാധിക്കും. കാരണം ഇതിന്റെ മൂലകൃതി പാമ്പാക്കുടെ കോനാട്ട് ലൈബ്രറിയിൽ സൂക്ഷിച്ചിട്ടുണ്ട്. മാത്രമല്ല, ഈ അമൂല്യ രചനയുടെ സാന്നിദ്ധ്യത്തെപ്പറ്റി 2000-ൽ ഒരു ചെറു ലേഖനവും 2002-ൽ ഭാഗിക മലയാള പരിഭാഷയും ഈ ലേഖകൻ പ്രസിദ്ധീകരിച്ചിട്ടുമുണ്ട്. ഡോക്ടറൽ ഗവേഷണത്തിനുള്ള അനുബന്ധ രേഖകളുടെ തിരച്ചിലിനിടയിലാണ് KL 269 എന്നു നമ്പറിട്ട ഈ വിലാപകാവ്യം ഈ ലേഖകന്റെ ശ്രദ്ധയിൽപ്പെട്ടത്. നാല്പത് പേജുകളുള്ള ഈ കൈയെഴുത്തു കൃതിയിലെ ഗ്രന്ഥകർത്താവിന്റെ ആമുഖം തന്നെ അത് എങ്ങിനെ കേരളത്തിലെത്തി എന്നു വ്യക്തമാക്കുന്നുണ്ട്. ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട് പരിഭാഷപ്പെടുത്തിയ പ്രസ്തുത ഭാഗമാണ് താഴെ ചേർക്കുന്നത്:



"*നിദ്ര പ്രാപിച്ച പ. ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ മരണത്തെക്കുറിച്ചെഴുതിയ മെമ്രകളുടെയും അവയുടെ വ്യാഖ്യാനങ്ങളുടെയും പുസ്തകം. മിലിത്തീനിലെയും കസ്ബാർസിന്റെയും അതിന്റെ സമീപപ്രദേശങ്ങളുടെയും അബ്ദേദ് നുഹറോ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായാൽ 1903-ൽ രചിക്കപ്പെട്ടത്. ഇത് ഇംഗ്ലീഷിലും മലയാളത്തിലും അച്ചടിക്കുന്നതിനുവേണ്ടി കോനാട്ടു മൽപ്പാൻ മത്തായി കശീശയുടെ പേരിൽ മലബാറിലേക്ക് അയയ്ക്കപ്പെട്ടു. അവന്റെ പ്രാർത്ഥന നമ്മോടു കൂടെയായിരിക്കട്ടെ. മെമ്രകളുടെ അവസാനം അവയുടെ വ്യാഖ്യാനങ്ങളും എഴുതിയിട്ടുണ്ട്. മെമ്രകളുടെ എണ്ണവും വ്യാഖ്യാനങ്ങളുടെ എണ്ണവും താരതമ്യപ്പെടുത്തുക. അല്ലയോ വായനക്കാരാ, അപ്പോൾ നിനക്ക് പ്രകാശിതനാകുവാനും മനസിലാക്കുവാനും സാധിക്കും. കാരുണ്യവാനായ കർത്താവിനു സ്തുതി.*"

ഈ ആമുഖം ഇത് കേരളത്തിലെത്തിച്ചേർന്ന വഴി മാത്രമല്ല, രചനാകാലം കൃത്യമായും 1903 ആണെന്നും വ്യക്തമാക്കുന്നു (1902 നവംബറിലാണ് പ. പരുമല തിരുമേനി കാലം ചെയ്തത് എന്ന് ഓർക്കുക). *പരി*

*ശുദ്ധ ആബൂൻ ഗീവർഗീസ് മോർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ യുടെ വാങ്ങിപ്പിനെപ്പറ്റി മിലിത്തീനുടെ ആബൂൻ മോർ ദീവന്നാസ്യോസ് അബ്ദേദ് നുഹ്റോ എഴുതിയ മെമ്രാകളുടെ പുസ്തകം അതിന്റെ വാഖ്യാ നത്തോടുകൂടെ - 1903* എന്നൊരു കുറിപ്പും ഈ കൃതിയിലുള്ളതിനാൽ കോനാട്ട് മാത്തൻ മല്പാന് അയച്ചുകൊടുത്തപ്പോൾ പ്രത്യേകം എഴു തിയതാണ് മുമ്പുപറഞ്ഞ ആമുഖം എന്നു വ്യക്തം. ഇവ രണ്ടും ഉള്ളട ക്കത്തിൽ നിന്നും വ്യത്യസ്തവും എന്നാൽ സമാനവുമായ കൈയ്യക്ഷര ത്തിലാണ്.

83 ഈരടികളുള്ള ഈ വിലാപകാവ്യത്തിന് ആമുഖത്തിൽ പറയുന്ന തുപോലെ വിശദമായ ഗദ്യവ്യാഖ്യാനവും നൽകിയിട്ടുണ്ട്. ഈ കൃതി പണ്ഡിതോചിത സുറിയാനി ഭാഷയിലാണ് എഴുതപ്പെട്ടിട്ടുള്ളതെന്ന് ഇത് പരിശോധിച്ച ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട് അഭിപ്രായ പ്പെടുന്നു. വൃത്തഭംഗിയും ഭാഷാശുദ്ധിയുമുള്ള ഈ കവിതയുടെ സുറി യാനിയിലുള്ള വ്യാഖ്യാനവും ഈ കൃതിയിൽ തന്നെ ചേർത്തിട്ടുണ്ട്. കവി തന്നെയാണ് ടിപ്പണിയും രചിച്ചിരിക്കുന്നത്. ഓരോരോ ഈരടി കൾക്കും പ്രത്യേകം കുറിപ്പുകൾ നമ്പറിട്ട് നൽകിയിരിക്കുന്നു. ഓരോ ഈരടിയുടെയും വേദപുസ്തക സൂചനകളും ഇതിൽ ഉൾപ്പെടുത്തിയി ട്ടുണ്ട്. യാക്കോബിന്റെ നിറത്തിലുള്ള മെമ്രാകൾ സാധാരണ എഴുതുന്ന രീതിയിൽ ദൈവസ്തുതിയോടെയാണ് ഈ കവിതയും ആരംഭിക്കുന്നത്. കവിത അവസാനിക്കുന്നത് ഗ്രന്ഥകാരനെപ്പറ്റിയുള്ള വിവരണത്തോടെ യാണ്. "*അരിഷ്ടരും താഴ്മയുള്ളവരും സുറിയാനിക്കാരുമായ ഞങ്ങൾ ഇത് എഴുതിയിരിക്കുന്നു. നിങ്ങളിൽ ഏറ്റവും ചെറിയവനാണ് ഈ ദീവ ന്നാസ്യോസ് അബ്ദുൽ നുഹറോ*" എന്നാണ് കവിത അവസാനിക്കു ന്നത്.

മാർ ദീവന്നാസ്യോസ് അബ്ദേദ് നുഹ്റോ അസ്ലാനെയെപ്പറ്റി ഡോ. വാൻ ജിൻകൽ നൽകുന്ന ലഘുവിവരണം താഴപ്പറയുന്നപ്രകാരമാണ്. ഇദ്ദേഹം അസ്ലാന്റെ മകനായ ഇബ്രാഹീമിന്റെയും റിഹാന്റെയും പുത്ര നായി 1851 ജൂലൈ 31-ന് ജനിച്ചു ജന്മദേശം എഡേസയാകാനാണ് സാദ്ധ്യത. 1871-ൽ കുർക്കുമാ ദയറായിലെ അംഗമായി. 1875-ൽ വൈദി കനായി. 1880-87 കാലഘട്ടത്തിൽ പ. പത്രോസ് തൃതീയൻ പാത്രിയർക്കീ സിന്റെ ഇസ്താംബൂളിലെ പ്രതിനിധിയായി പ്രവർത്തിച്ചു. 1896-ൽ തുറ ബ്ദീനിൽ വെച്ച് പ. അബ്ദേദ് മ്ശീഹാ ദ്വിതീയൻ പാത്രിയർക്കീസ് കൊർ ഫാസായുടെ മെത്രാനായി വാഴിച്ചു. അവിടെ ചില പ്രശ്നങ്ങൾ ഉണ്ടായ തിനെ തുടർന്ന് 1914-16 കാലത്ത് അവിടെനിന്നും മാറി സിറിയായിലെ ഹോംസിന്റെ മെത്രാനായി. 1917 മാർച്ചിൽ ആമീദിലെ (ഡയർബക്കർ) മെത്രാപ്പോലീത്തായായി ഇഗ്നാത്തിയോസ് ഏലിയാസ് തൃതീയൻ നിയ മിച്ചു. അവിടെ വച്ച് 1933 ജൂലൈ 20-ന് കാലം ചെയ്തു. ഇദ്ദേഹത്തെ ഒരു സുറിയാനി സാഹിത്യകാരനായി പ. അപ്രേം പ്രഥമൻ പാത്രിയർക്കീ സിന്റെ വിശദമായ *ചിതറിയ മുത്തുകൾ* എന്ന കൃതിയിൽ ചേർത്തിട്ടില്ല.

രചയിതാവ് ആവശ്യപ്പെട്ടതുപോലെ കോനാട്ട് മാത്തൻ മൽപ്പാൻ *ഇത് ഇംഗ്ലീഷിലും മലയാളത്തിലും അച്ചടിച്ചി*ല്ല. കോനാട്ടു ഗ്രന്ഥശേഖരത്തിൽ സൂക്ഷിച്ച ഈ കൃതി പിന്നീട് ആരുടെയും ശ്രദ്ധയിൽപെട്ടുമില്ല. പരുമല സെമിനാരി കൂദാശാ സ്മരണികയായി *മലങ്കരസഭ മാസിക* 2000 നവംബറിൽ പ്രസിദ്ധീകരിച്ച സപ്ലിമെന്റിൽ ലഭ്യമായ വിവരങ്ങൾ വെച്ച് ഈ ലേഖകൻ ഈ കവിതയെപ്പറ്റി ഒരു ലേഖനം പ്രസിദ്ധീകരിച്ചതോടെയാണ് ഇദംപ്രഥമമായി ഈ കൃതിയേപ്പറ്റി പുറംലോകമറിഞ്ഞത്.

തുടർന്ന് ഈ ലേഖകന്റെ അഭ്യർത്ഥനപ്രകാരം ഇതിലെ പദ്യഭാഗം സുറിയാനി പണ്ഡിതനായ കണിയാമ്പറമ്പിൽ കുര്യൻ കോർഎപ്പിസ്കോപ്പാ മാർ യാക്കോബിന്റെ മെമ്രാരീതിയിൽ പദ്യമായിത്തന്നെ പരിഭാഷപ്പെടുത്തി. 2002-ൽ പ. പരുമല തിരുമേനിയുടെ ദേഹവിയോഗ ശതാബ്ദി സ്മരണികയായി *മലങ്കരസഭ മാസിക* പ്രസിദ്ധീകരിച്ച *പരു*



*മലസ്മൃതി* എന്ന റഫറൻസ് ഗ്രന്ഥത്തിൽ അത് ഈ ലേഖകന്റെ വിശദീകരണക്കുറിപ്പു സഹിതം *രണ്ട് അപൂർവ സുറിയാനി രേഖകൾ* എന്ന ശീർഷകത്തിൽ പ്രസിദ്ധീകരിച്ചു. കണിയാമ്പറമ്പിൽ കുര്യൻ കോർഎപ്പിസ്കോപ്പാ തന്റെ *പരിശുദ്ധ കൊച്ചുതിരുമേനി* എന്ന കൃതിയിലും തന്റെ പരിഭാഷ പ്രസിദ്ധീകരിച്ചു. ഗദ്യഭാഗത്തിന്റെ പരിഭാഷ ഇതുവരെ നടത്തിയിട്ടില്ല. ആരും ശ്രമിച്ചില്ല എന്നതാണ് അതിനുള്ള ഏക കാരണം. ഡോ. വാൻ ഗിൻകൽ കണ്ട ഒരു കൈയെഴുത്ത് പകർപ്പ് ഇതിനുണ്ടെന്നോ, അത് അക്കാദമിക ലോകത്തിന്റെ ശ്രദ്ധ പിടിച്ചുപറ്റുമെന്നോ അന്ന് ആരും കരുതിയില്ല.

ഡോ. വാൻ ഗിൻകലിന്റെ രണ്ടാമത്തെ സംശയം, പ. പരുമല തിരുമേനിയും മലങ്കരസഭയും എപ്രകാരം ഗ്രന്ഥകർത്താവിന് പരിചിതനായി എന്നതാണ്. അന്ത്യോഖ്യയുടെ പ. പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ മലങ്കര സന്ദർശനവേളയിൽ 1875 – 77 കാലത്ത് അദ്ദേഹത്തിന്റെ സെക്രട്ടറിയായും, പിന്നീട് മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമനു വേണ്ടി അന്തർസഭാ കത്തിടപാടുകൾ നടത്തിയിരുന്ന വ്യക്തിയായും അന്ത്യോഖ്യൻ മെത്രാന്മാരിൽ പലരും പ. തിരുമേനിയുടെ പരിചയവലയത്തിൽ ഉൾപ്പെട്ടിരുന്നു. അവരിൽ മാർ ദീവന്നാസ്യോസ് അബ്ദേദ് നുഹ്റോ ഉൾപ്പെടുമോ എന്ന് ഇനിയും സ്ഥിതീകരിക്കേണ്ടിയിരിക്കുന്നു. ഏതായാലും പരുമല തിരുമേനിയുടെ വ്യക്തിത്വം സുറിയാനിക്കാർക്ക് യഥാർത്ഥത്തിൽ മനസ്സിലായത് 1895-ൽ അദ്ദേഹം നടത്തിയ ഊർശ്ലേം യാത്രയിലാണ്.

യേരുശലേമിലെ അന്ത്യോഖ്യൻ മെത്രാപ്പോലീത്താ ആയിരുന്ന മാർ ഗീവർഗീസ് ഗ്രിഗോറിയോസിന്റെ അതിഥിയായി വിശുദ്ധ നാടു സന്ദർശിക്കുകയും വിശുദ്ധവാര ശുശ്രൂഷകൾ നടത്തുകയും ചെയ്ത തിരുമേനി അവരുടെ ഇടയിൽ അസാമാന്യ മതിപ്പ് ഉളവാക്കി. തിരുമനസുകൊണ്ട് കാലം ചെയ്ത വിവരമറിഞ്ഞ് 1903 മകരം 3-ന് അന്നത്തെ യേരുശലേം മെത്രാപ്പോലീത്താ മാർ ഈവാനിയോസ് ഏലിയാസ് അയച്ച കല്പനയിൽ ഇതു വ്യക്തമാക്കിയിട്ടുണ്ട്.

"... *കാലം ചെയ്ത നമ്മുടെ പിതാവ് നമ്മുടെ കർത്താവായ യേശു മശിഹായുടെ കബറിടത്തിങ്കൽ വന്ദിപ്പാനായിട്ടു വന്നിരുന്ന സമയം അദ്ദേഹത്തെ കണ്ടിട്ടുള്ള എല്ലാവർക്കും വളരെ ദുഃഖമുണ്ടാവുകയും അദ്ദേഹത്തെക്കുറിച്ചു കരഞ്ഞു വിലപിക്കുകയും ചെയ്തു...*" എന്നാണ് അദ്ദേഹത്തിന്റെ കല്പനയിൽ കാണുന്നത്. ഇതേ ആശയം മാർ ദീവന്നാസ്യോസിന്റെ മെമ്രായിലും കാണുന്നുണ്ട്:

വിശുദ്ധന്മാരുടെ കുടീരങ്ങൾ ദർശിപ്പാനായ്
തൻ തിരുമേനി കലർന്നൊരു പൂഴി സന്ദർശിച്ചേൻ
ഉയരം വരെയും ഞങ്ങടെ രോദന ശബ്ദം ഉയർന്നു
ഭൂതലമാകെ ഇന്ത്യവരേയും, വിറ കൊണ്ടേറ്റം

എന്നദ്ദേഹം രേഖപ്പെടുത്തുന്നു. പ. പരുമല തിരുമേനി മാത്രമല്ല, മലങ്കര സഭാദ്ധ്യക്ഷനായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ കഠിനാദ്ധ്വാനവും അദ്ദേഹത്തിനു പരിചിതമായിരുന്നുയെന്ന് താഴെ ചേർക്കുന്ന ഈരടികൾ ലക്ഷീകരിക്കുന്നുണ്ട്.

തോമ്മാശ്ലീഹാ, ശിഷ്യത്വത്തിൻ പണിയെ, സൂക്ഷിച്ചെങ്ങൾ
അന്യരസൂയാപാത്രമതാകും സുറിയാനി സഭയിൽ
നിലനിൽക്കുന്ന ഇക്കാലത്തും പ്രസ്തുത സൗധമേധാവിത്വം
അജഗണനേതാ, മോർ ദീവന്നാസ്യോസ് യൗസേഫ് ആബൂൻ
വൈരികളോട് പടപൊരുതിയൊരു യുദ്ധവിദഗ്ധൻ
രണഭൂവിൽ സൽവിജയം കണ്ടോൻ: അടിമവിടർത്തി
ഞങ്ങടെ മദ്ധ്യേ തൻ സൽനാമം, നിലനിൽക്കുന്നു
പ്രസിദ്ധ പിതാക്കന്മാർ കൃതികളെല്ലാം, സ്മരണീയൻ താൻ

പക്ഷേ യേറുശലേമിൽ നിന്നും ബഹുദൂരത്തിലുള്ള മിലിത്തീനുടെ മാർ ദീവന്നാസ്യോസിന് അന്നത്തെ പരിമിതമായ വാർത്താവിനിമയ സൗകര്യത്തിൽ മലങ്കരസഭയെപ്പറ്റി ഇത്ര ദീപ്തമായ ജ്ഞാനം എങ്ങിനെ ലഭിച്ചു എന്ന ചോദ്യം വീണ്ടും നിലനിൽക്കുന്നു. ഡോ. വാൻ ഗിൻകൽ ടർക്കിയിലെ മിലിത്തീനുടേയും സമീപസ്ഥമായ കഫേർസായുടെയും മെത്രാപ്പോലീത്തായായ മാർ ദീവന്നാസ്യോസിനെപ്പറ്റി നൽകുന്ന ".... A preliminary overview of details about the last Syrian-Orthodox bishop of Diyarbakir Mor Dionysius. ... He represented his church (as millet) in Istanbul in the 1880's, became metropolitan of Harput in 1896 (immediately after the massacres there) and metropolitan of Diyarbakir in 1917 (again just after the Saipho, or rather in the aftermath of the Saipho). He was actively involved in the debate on the relationship with the Turkish government, Armenian cultural influences and the secularists in the late 19th and early 20th century. In addition he had a substantial manuscript collection and contacts with western scholars. ..." എന്ന വിവരണവും ഒരു മലങ്കരബന്ധം സ്ഥാപിക്കാൻ പര്യാപ്തമല്ല. അപ്രേം പ്രഥമൻ പാത്രിയർക്കീസാകട്ടെ, 19-20 നൂറ്റാണ്ടുകളുടെ സംഗമകാലത്തെ സുറിയാനി പണ്ഡിതന്മാരുടെ ഗണത്തിൽ തന്റെ വിശദമായ *ചിതറിയ മുത്തുകൾ* എന്ന കൃതിയിൽ ഇദ്ദേഹത്തെപ്പറ്റി പരാമർശിച്ചിട്ടുമില്ല.

ഇവിടെയാണ് മലങ്കരയിലുണ്ടായിരുന്ന ശീമക്കാരൻ സ്ലീബാ മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ പ്രസക്തനാകുന്നത്. 1881-ൽ ശെമവോൻ മാർ അത്താനാസ്യോസ് എന്ന പരദേശി മെത്രാനോടു കൂടെ ശെമ്മാശനായി കേരളത്തിലെത്തിയ സ്ലീബാ, 1889-ൽ മാർ അത്താനാസ്യോസ് കാലം ചെയ്തിട്ടും നാട്ടിലേയ്ക്കു മടങ്ങിയില്ല. അദ്ദേഹം ടർക്കിയിലെ *കാർഫോസോ* ഗ്രാമക്കാരനായിരുന്നു എന്ന് യാക്കൂബ് തൃതീയൻ പാത്രിയർക്കീസും അപ്രേം ആബൂദി റമ്പാനും രേഖപ്പെടുത്തിയിട്ടുണ്ട്. 1895-ൽ പ. പരുമല തിരുമേനിയുടെ ഊർശ്ലേം യാത്രാ വേളയിൽ

ഇദ്ദേഹവും അനുയാത്ര ചെയ്തിരുന്നു. 1902-ൽ പ. പരുമല തിരുമേനി കാലംചെയ്യുമ്പോൾ ഇദ്ദേഹം കേരളത്തിലുണ്ടായിരുന്നു. അദ്ദേഹത്തിന്റെ ദേഹവിയോഗവാർത്ത യേറുശലേം മെത്രാപ്പോലീത്തായെ എഴുതിയറി യിച്ചത് സ്ലീബാ ശെമ്മാശനാണെന്ന് അതിനു ലഭിച്ച മറുപടിയിൽ നിന്നും മനസിലാകുന്നുണ്ട്. സ്വദേശമായ കാർഫോസിന്റെയും മിലീത്തീനു ടേയും മെത്രാനായ മാർ ദീവന്നാസ്യോസ് അബ്ദേദ് നുഹറോയേയും മലങ്കരസഭാകാര്യങ്ങൾ അറിയിച്ചുകൊണ്ടിരുന്നത് സ്ലീബാ ശെമ്മാശനാ ണന്ന് അനുമാനിക്കുന്നതിൽ തെറ്റില്ല.

ഞങ്ങടെ നിരയിൽ ശോഭിതനായ പണ്ഡിതമുഖ്യൻ
സ്ലീബാ ശെമ്മാശ് നിലകൊണ്ടതിൽ ഞാനേറ്റം തുഷ്ഠൻ

എന്ന മെമ്രാഭാഗം ഇതിനെ സൂചിപ്പിക്കുന്നു എന്നു ചിന്തിക്കുന്നതിൽ യുക്തിഭംഗമില്ല. മാത്രമല്ല, സുറിയാനി പണ്ഡിതനും അതിനുമപ്പുറം സുറി യാനി പ്രസ്സിന്റെ ഉടമയുമായ കോനാട്ടു മാത്തൻ മല്പാനെപ്പറ്റിയും മാർ ദീവന്നാസ്യോസിന് അറിവുണ്ടാ യിരുന്നുയെന്ന് മെമ്രായിലെ



ആയുധ ധാരികൾ, രണശൂരന്മാർ
ഉണർവ്വേറുന്നോർ!
വിജ്ഞന്മാരാ-യിത്തലമുറയിലെ
വിരചരിത്രം
തൽഗണമദ്ധ്യേ, ഗീഹോൻ തുല്യൻ
അത്ഭുത ചരിതൻ
കൊഹനോ മത്തായ്-ജ്ഞാനായുധ
മായ് വിസ്മയമേകി

എന്ന ഈരടികൾ വ്യക്തമാക്കു ന്നുണ്ട്. അദ്ദേഹത്തെപ്പറ്റി വിലാപ കാവ്യത്തിൽത്തന്നെ പദ്യരൂപേണ പരാമർശിച്ചിരിക്കുന്നതിൽ നിന്നും അദ്ദേഹത്തിൽക്കൂടി ഈ കൃതി വെളി ച്ചംകാണിക്കാനാണ് ഗ്രന്ഥകർത്താവ് ഉദ്ദേശിച്ചിരുന്നതെന്നു വ്യക്തം.

പ. പരുമല തിരുമേനിയേക്കുറിച്ചുള്ള വിവരണം പരിമിതമാണെങ്കിലും മാർ ദീവന്നാസ്യോസ് അബ്ദേദ് നുഹ്റോ രചിച്ച ഈ വിലാപ കാവ്യ ത്തിന് മറ്റൊരു പ്രാധാന്യമുണ്ട്. ഇരുപതാം നൂറ്റാണ്ടിന്റെ പ്രാരംഭത്തിൽ അന്ത്യോഖ്യൻ സുറിയാനി സഭയ്ക്ക് മലങ്കര സഭയെപ്പറ്റിയുണ്ടായിരുന്ന പരിമിതജ്ഞാനത്തെപ്പറ്റിയും അവരുടെ കാഴ്ചപ്പാടിനെപ്പറ്റിയും ഈ കൃതി സൂചന നൽകുന്നുണ്ട് എന്നതാണ് അത്. കണിയാമ്പറമ്പിലച്ചന്റെ പരിഭാഷയുടെ അടിസ്ഥാനത്തിൽ നടത്തുന്ന നിരീക്ഷണങ്ങൾ പോലും വ്യക്തമാക്കുന്നത് അതാണ്. ഗദ്യഭാഗം പരിഭാഷപ്പെടുത്തുകയും സമ കാലിക രേഖകളുമായി ഒത്തുനോക്കുകയും ചെയ്താൽ മാത്രമേ

ഇതിന്റെ പൂർണ്ണചിത്രം ലഭിക്കുകയുള്ളു. ഒന്നു വ്യക്തമാണ്. നേരിൽ കണ്ടിരിക്കാൻ സാദ്ധ്യതയില്ലാത്ത മാർ ദീവന്നാസ്യോസ് അബ്ദേദ് നുഹ് റോയ്ക്ക് പ. പരുമല തിരുമേനിയേക്കുറിച്ച് ലഭിച്ച ചിത്രം ആഴത്തിൽ സ്വാധീനം ചെലുത്തുന്ന ഒന്നായിരുന്നു എന്ന് ഈ വിലാപകാവ്യം വ്യക്തമാക്കുന്നുണ്ട്.

(*ബേസിൽ പത്രിക*, നവംബർ 2014)

# 10

# യോഗാ: ആർക്കാണ് ഭയം?

**മ**ലങ്കരസഭയിലെ കോട്ടയം ഭദ്രാസന മെത്രാപ്പോലീത്താ ആയിരുന്ന പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ് കാലംചെയ്തത് 1980 ഓഗസ്റ്റ് 31-ന്. അന്നദ്ദേഹത്തിനു പ്രായം 91. ആറടിയിലധികം ഉയരമുണ്ടായിരുന്ന അദ്ദേഹത്തിനു കാലംചെയ്യുമ്പോൾ കാര്യമായ യാതൊരു അസുഖവുമില്ലായിരുന്നു.

ഭക്ഷണത്തിലും ജീവിതത്തിലും കൃത്യതയും നിഷ്ഠയും സൂക്ഷിച്ചിരുന്ന പാറേട്ട് മെത്രാച്ചൻ കാലംചെയ്യുന്നതിന് ഒരു മാസം മുമ്പു വരെ നിത്യവും യോഗാ അനുഷ്ഠിക്കുമായിരുന്നുവെന്ന് അധികംപേർക്ക് അറിയില്ല. അതും ശീർഷാസനമടക്കം! ശെമ്മാശനായിരുന്ന കാലത്താണ് യോഗാ അനുഷ്ഠാനം ആരംഭിച്ചതെന്ന് അദ്ദേഹം തന്നെ വെളിപ്പെടുത്തിയിട്ടുണ്ട്. പുതുപ്പള്ളി വല്യപാറേട്ട് മാത്യൂസ്, ശെമ്മാശപ്പട്ടത്തിന്റെ ആദ്യപടിയായ കോറൂയോ സ്ഥാനം സ്വീകരിക്കുന്നത് 1899 ജൂൺ 7-നു പുതുപ്പള്ളി പള്ളിയിൽ വെച്ചാണ്. 1908 മെയ് 17-നു യെറുശലേമിൽ വെച്ചാണ് അദ്ദേഹം പൂർണ്ണശെമ്മാശപ്പട്ടം സ്വീകരിക്കുന്നത്. അവിടംതൊട്ടു കണക്കാക്കിയാലും കുറഞ്ഞപക്ഷം നീണ്ട 72 വർഷം അദ്ദേഹം യോഗാ അനുഷ്ഠിച്ചു. അതിനിടയിൽ അദ്ദേഹം കത്തനാരും മെത്രാനും മെത്രാപ്പോലീത്തായുമായി. ഒരു ഘട്ടത്തിലും യോഗാ മുടക്കിയില്ല. അനുഷ്ഠിക്കുക മാത്രമല്ല, ശാരീരിക വൈഷമ്യങ്ങൾ നേരിട്ട വാത്സല്യ ശിഷ്യനെ യോഗാ പരിശീലിപ്പിക്കുകയും ചെയ്തു!

നസ്രാണി പൗരുഷം തിളയ്ക്കുന്ന പാറേട്ട് കൊച്ചുമാത്തുവിന്റെ മകനും, ജാത്യാഭിമാനിയും വിശ്വാസ സംരക്ഷകനുമായ പ. വട്ടശ്ശേരിൽ തിരുമേനിയുടെ അരുമ ശിഷ്യനുമായ പാറേട്ട് മെത്രാച്ചൻ എന്ന യാഥാസ്ഥിതിക ഓർത്തഡോക്സ് ക്രിസ്ത്യാനിക്ക് യോഗാ അനുഷ്ഠിക്കുന്നത് തന്റെ മതവിശ്വാസത്തെ ഏതെങ്കിലുംവിധത്തിൽ ഭംഞ്ജിക്കുന്ന ഒന്നായി തോന്നിയില്ല. അദ്ദേഹത്തിനു മാത്രമല്ല, അദ്ദേഹത്തിന്റെ കാലാകാലങ്ങളിലെ മേൽസ്ഥാനികൾക്കും തോന്നിയില്ല എന്നതാണ് പ്രാധാനം. അവരിലൊരാൾ വ്യായാമത്തിനായി ഷട്ടിൽ ബാറ്റ്മിന്റെൻ കളിക്കുന്നതിൽ നിന്നും യുവാവായ ഒരു മെത്രാപ്പോലീത്തായെ വിലക്കിയ വ്യക്തിയാണ്! പാറേട്ട് മെത്രാച്ചൻ യോഗാ തുടങ്ങിയ കാലത്തല്ല, അദ്ദേഹം കാലം ചെയ്ത 1980-ൽ പോലും യോഗാ ഒരു വ്യായാമമുറയായി സാധാരണ ജനങ്ങളുടെ ഇടയിൽ പ്രചരിച്ചിരുന്നില്ല എന്നതും ഓർക്കണം.

ആയുർവേദം, യോഗ, കളരിപ്പയറ്റ് അവയൊക്കെ ഇന്ത്യൻ ശാസ്ത്രങ്ങ ളാണ്. അവയൊന്നും പരിശീലി ക്കുന്നതോ അനുഷ്ഠിക്കുന്നതോ മൂലം ഒരുവന്റേയും ക്രിസ്തുമത വിശ്വാസത്തിന്

ഒരു കോട്ടവും സംഭവിക്കുകയില്ല. അവ പരിശീലിക്കുന്നവർ വേറേതെങ്കിലും മതത്തിലെ അംഗമായതായി കണക്കാക്കുവാനുമാവില്ല.



അക്യുപംങ്ചർ നടത്തുന്നവർ ചൈനയിലെ കൺഫ്യൂഷ്യസ് മതക്കാരാണെന്ന് ആരും അവകാശപ്പെടുന്നില്ലല്ലോ. 14 വർഷം കളരിപ്പയറ്റും മർമ്മാണി വിദ്യയും പരിശീലിച്ച ശേഷം സെമിനാരിയിൽ ചേർന്ന് പഠനം പൂർത്തിയാക്കി കത്തനാരായവർ ഇന്ന് മലങ്കരസഭയിലുണ്ട്. എൻജിനിയറിംഗോ നേഴ്സിങ്ങോ പഠിച്ചശേഷം സെമിനാരിയിൽ പ്രവേശിച്ചവരെപ്പോലെ *പ്രൊഫഷണൽ* ആയി മാത്രമാണ് അവരെ കണക്കാക്കുന്നത്. അല്ലാതെ പതിതരായല്ല. സായിപ്പ് പ്രചരിപ്പിച്ചതു മാത്രമാണ് ക്രിസ്തുമതത്തിന്റെ ചേരുവകൾ എന്ന് സായിപ്പിനേക്കാൾ മുമ്പ് ക്രിസ്തുമാർഗ്ഗം സ്വീകരിച്ച യഥാർത്ഥ നസ്രാണി വിശ്വസിക്കുന്നില്ല. അതിന്റെ തത്വശാസ്ത്രം പ്രചരിപ്പിക്കുന്നുമില്ല.

ഇതിന്റെ ഗുരുതരമായ മറുവശംകൂടെ പറയാതെ ഈ കുറിപ്പ് അവസാനിപ്പിക്കാനാവില്ല. ആയുർവേദവും യോഗയുമൊക്കെ ഒരു മതത്തിന്റെ സൃഷ്ടിയാണെന്നും, അവ പരക്കെ ഉപയോഗിക്കുന്നത് ആ മതത്തിന്റെ മേധാവിത്വം ഉറപ്പിച്ചതിന്റെ ലക്ഷണമാണെന്നും ആരെങ്കിലും ചിന്തിക്കുന്നുണ്ടെങ്കിൽ അത് തികച്ചും പ്രതിഷേധാർഹവും വിഡ്ഢിത്തരവുമാണ്. താല്പര്യമില്ലാത്തവരുടെമേൽ അടിച്ചേൽപ്പിക്കുന്നതും എതിർക്കപ്പെടേണ്ടതാണ്. ഇത്തരം ശാസ്ത്രങ്ങളൊക്കെ സംസ്കാരത്തിന്റെ ഭാഗമാണ്. ഇതേപോലെ മതവിശ്വാസങ്ങളും സംസ്കാരത്തിന്റെ ഭാഗം മാത്രമാണ്. മതം സംസ്ക്കാരമല്ല. മതപരമായി ചിന്തിച്ചാൽ ഇന്ത്യയിൽ ആയുർവേദം വികസിപ്പിച്ചതും പ്രചരിപ്പിച്ചതും ബുദ്ധമാർഗ്ഗവും അതിന്റെ തത്വശാസ്ത്രവുമാണ്. അതുകൊണ്ട് ആയുർവേദ ചികിൽസ തേടുന്നവർ ആദ്യം ബുദ്ധമാർഗ്ഗം സ്വീകരിക്കണമെന്ന് ആരെങ്കിലും വാദിച്ചാൽ അത് ശുദ്ധ മൗഢ്യമായിരിക്കുമെന്നതിൽ രണ്ടു പക്ഷമില്ല.

*സൂര്യനമസ്ക്കാരം* എന്ന പേരു കേട്ടതുകൊണ്ടു മാത്രം ആരും വെറളിപിടിക്കേണ്ട കാര്യമില്ല. അതിനും യാതൊരു മതവുമായി ബന്ധമൊ

ന്നുമില്ല. *ചവന്യ പ്രാശം, അഗസ്ത്യ രസായനം, ബ്രഹ്മ രസായാനം* അവ യൊക്കെ കഴിക്കുന്നത് നാമത്തിന്റെ *മതം* നോക്കിയിട്ടാണോ? അവ വികസിപ്പിച്ചെടുത്തവർ അവർക്കു താത്പര്യമുള്ള പേരിടും. അതും, അതു സേവിക്കുന്നവരുടെ വിശ്വാസവുമായി ഒരു ബന്ധവുമില്ല. 1957 കാലഘട്ട ത്തിലെ മദ്യനിരോധനവേളയിൽ നുരച്ചുപൊന്തിയ *വിപ്ലവാരിഷ്ടം* എന്ന വ്യാജമദ്യവും *വിപ്ലവവും* തമ്മിലുള്ള ബന്ധമേ ഇവയ്ക്കുള്ളു. ഇവയെ പ്പറ്റിയൊക്കെ ചില എട്ടുകാലി മമ്മൂഞ്ഞുമാർ *അത് ഞമ്മളാണ്* എന്നു വീമ്പിളക്കുന്നതിന് മറുപടി പറയുന്നത് ഇന്ത്യൻ സംസ്കാരത്തിന് യോജിച്ചതല്ല എന്നു മാത്രം പറയാം.

*സൂര്യനമസ്ക്കാരം* എന്ന യോഗാസനവിധി പ്രഭാതത്തിൽ കിഴ ക്കോട്ടും പ്രദോഷത്തിൽ പടിഞ്ഞാട്ടും സൂര്യാഭിമുഖമായി മാത്രമേ ചെയ്യാവൂ എന്നുണ്ടോ? ഈ ലേഖകനറിയില്ല. ഒന്നു വ്യക്തമാണ്, പേരു കൊണ്ടു മാത്രം സൂര്യനമസ്ക്കാരം നിഷിദ്ധമാവുന്നില്ല. അങ്ങിനെ ചിന്തി ക്കുന്നത് സാംസ്കാരിക സങ്കുചിതത്വമാണ്. ഔഷധമായി *അഗസ്ത്യ രസായനം* കഴിക്കുന്ന തുപോലെ ഒരു വ്യായാമമുറ എന്ന രീതിയിൽ *സൂര്യ നമസ്ക്കാരം* അനുഷ്ഠിക്കുന്നതിലും തെറ്റില്ല. അവയിലൊന്നും ആരും *മതം* മേമ്പൊടി ചേർക്കാതി രുന്നാൽ മതി.



യോഗയുമായി ബന്ധപ്പെട്ട *ഓം* മുതലായ ശബ്ദങ്ങളാണ് അടുത്ത വിഷയം. അവ മതചിഹ്നങ്ങളായ തിനാൽ യോഗാ പാടില്ലെന്ന് ഒരു കൂട്ടർ. അവയില്ലെങ്കിൽ യോഗ ഇല്ലെന്നും, യോഗ തങ്ങളുടെ മതോ ല്പന്നമാണെന്നും വേറൊരു കൂട്ടർ. കരാട്ടേയും കുങ്ഫൂവും പോലുള്ള ആയോധന ശാസ്ത്രങ്ങളിൽ ഉപ യോഗിക്കുന്ന ശബ്ദങ്ങൾപോലെ സാങ്കേതിക പ്രത്യയം മാത്രമാണ് ഇവയെന്ന് അംഗീകരിക്കാൻ ഇരു കൂട്ടരും തയാറല്ല. യോഗ പോലുള്ള ശാസ്ത്രങ്ങൾ തങ്ങളുടെ സംസ്കാ രത്തിന്റെ സൃഷ്ടിയാണെന്ന് മന സിലാക്കാനും അതിൽ അഭിമാനി ക്കാനും ഇരുപക്ഷക്കാർക്കും കഴി വില്ല.

*വാൽക്കഷണം*: ചെണ്ടമേള ത്തോട് വിരക്തി പ്രകടിപ്പിച്ചിരുന്ന ഒരു മെത്രാപ്പോലീത്തായെ *സുഖി*

*പ്പിക്കുവാൻ* ഒരു വൈദികൻ അദ്ദേഹം സന്നിഹിതനായ ഒരു പൊതു സദസ്സിൽവെച്ച് പരസ്യമായി പറഞ്ഞു, പള്ളിപ്പെരുന്നാളിന് ചെണ്ട കൊട്ടുന്നത് *അയ്യപ്പൻ തിന്തകത്തോം, സ്വാമി തിന്തകത്തോം* എന്നാണെന്ന്! കേട്ടിരുന്ന ഒരു സാദാ നസ്രാണി ഉടൻ എഴുന്നേറ്റു ചോദിച്ചു. *അച്ചന്റെ ചെവിക്കു വല്ല കുഴപ്പവുമുണ്ടോ. ഞാൻ കേട്ടത് കർത്താവ് തിന്തകത്തോം, യേശു തിന്തകത്തോം എന്നാണ്*. സ്ഥലത്ത് ഹാജരില്ലായിരുന്ന ചെണ്ട ഒന്നും മിണ്ടിയുമില്ല. മെത്രാച്ചനും മിണ്ടിയില്ല.

*(മലങ്കര ഓർത്തഡോക്സ് ടി.വി., 17 ജൂൺ 2015)*

# 11

# യസിദികൾ മലയാള സാഹിത്യത്തിൽ

**ഇ**റാക്കിലും സിറിയായിലും ഐസിസിന്റെ ഭീകരതാണ്ഡവം ആരംഭിച്ചതോടെയാണ് *യസിദികൾ* എന്ന മത-വംശീയ ന്യൂനപക്ഷത്തെ ലോകമറിയുന്നത്. ഇറാക്കിൽ മാത്രം കാണപ്പെടുന്ന ഈ അതിന്യൂനപക്ഷത്തിനു യഹൂദ-ക്രിസ്ത്യൻ-ഇസ്ലാം എന്നീ സെമറ്റിക് മതങ്ങളുമായി ബന്ധമില്ല. സെറവസ്ട്രിയനിസം സ്വാധീനിച്ച പ്രാചീന മെസപ്പെട്ടോമിയൻ മതവിശ്വാസമാണ് ഇവർ പിന്തുടരുന്നത്. വംശീയമായി ഇവർ കുർദ്ദുകളാണെന്നു പറയപ്പെടുന്നുണ്ടെങ്കിലും കുർദ്ദീഷ് സംസ്കാരവുമായി ഇവർക്ക് പറയത്തക്ക ബന്ധമൊന്നുമില്ല.

പേർഷ്യൻ ഭാഷയിൽ *യസാദാൻ* എന്ന വാക്കിന് *ആരാധിക്കാൻ യോഗ്യം* എന്നാണ് അർത്ഥം. *യാർസനിസം, ഇഷിക്കിസം* എന്നിങ്ങനെ ഇന്നു രണ്ടു ചിന്താഗതികളുണ്ടെങ്കിലും യസിദിസത്തിന്റെ അടിസ്ഥാന വിശ്വാസം ഒന്നു തന്നെ യാണ്. ഭൗതികലോകത്തിൽ നിന്നും തീർത്തും സ്വതന്ത്രമായ ഒരു ദൈവമാണ് പ്രപഞ്ചം ഭരിക്കുന്നത് എന്നാണ് യസിദി വിശ്വാസം. അദ്ദേഹമാണ് പ്രപഞ്ചത്തെ ഒരുമിച്ചു നിർത്തുന്നത്. അദ്ദേഹം ഏഴു ദൂതന്മാരിലൂടെ പ്രത്യക്ഷനാകുന്നു. *മാലേക് തൗസ്* അഥവാ *മയിൽ മാലാഖ*യാണ് ഇവരിൽ മുഖ്യം. യസിദി വേദശാസ്ത്രത്തിലെ പ്രധാന ആരാധനാ മൂർത്തിയും *മാലേക് തൗസ്* ആണ്. ഇതിൽ നിന്നും അവർ മയിലിനെ ആരാധിക്കുന്നവരാണെന്ന വിശ്വാസം ഇതര മതസ്ഥർക്കിടയിൽ കടന്നുകൂടി. *ബാബാ ഷെയ്ക്ക്* എന്ന സ്ഥാനിയാണ് യസിദികളുടെ മുഖ്യ പുരോഹിതനും ആത്മീയ-ലൗകിക ഭരണാധികാരിയും ന്യായാധിപനും.



തികച്ചും യാഥാസ്ഥിതികരായ യസിദികളെപ്പറ്റി പുറംലോകത്തിനു കാര്യമായ അറിവുണ്ടായിരുന്നില്ല എന്നതാണ് വാസ്തവം. അവരുടെ വ്യതിരിക്തമായ ആരാധനാരീതികൾ മൂലം *പിശാചിനെ ആരാധി ക്കുന്നവർ* എന്ന രീതിയിൽ ഭയപ്പാടോടെയാണ് അന്യർ അവരെ വീക്ഷിച്ചിരുന്നത്. ഇസ്ലാമിന്റെ പ്രചാരണത്തോടെ വടക്കൻ ഇറാക്കിലെ അപൂർവം പോക്കറ്റുകളിലായി ഒതുങ്ങിയ യസിദികളുടെ മുഖ്യ കേന്ദ്രങ്ങളായിരുന്നു ടെൽ കെയ്ഫ്, ബഷീക്കാ എന്നീ സ്ഥലങ്ങൾ.

അയൽവാസികൾക്കു പോലും അപരിചിതരായ യസിദികൾ കുറഞ്ഞതു രണ്ടു തവണയെങ്കിലും മലയാള സഞ്ചാരസാഹിത്യത്തിൽ പ്രത്യക്ഷപ്പെട്ടിട്ടുണ്ട്. അവയിലൊന്നിന് ഒരു നൂറ്റാണ്ടിലധികം പഴക്കമുണ്ടെന്നത് തികച്ചും കൗതുകകരമായ വാർത്തയാണ്. മെത്രാൻ സ്ഥാനം സ്വീകരിക്കുവാൻ ടർക്കിയിലെ ഡയർബക്കറിലേയ്ക്കു പോയ കുന്നംകുളം പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാരുടെ (പിന്നീട് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്താ) *ഒരു പരദേശയാത്രയുടെ കഥ* എന്ന യാത്രാവിവരണത്തിലാണ് യസിദികൾ മലയാള ഭാഷയിൽ ആദ്യം പരാമർശിക്കപ്പെടുന്നത്. കൊല്ലവർഷം 1038 കുംഭ മാസം 27-ന് കുന്നംകുളത്തു നിന്ന് ആരംഭിച്ച് 1040 തുലാം 20-ാം തീയതി അവസാനിച്ച (1862-1864) യാത്രയ്ക്കിടയിലാണ് അദ്ദേഹം യസിദികളെ കണ്ടുമുട്ടിയത്. *ഒരു പരദേശയാത്രയുടെ കഥ*യിലെ പ്രസക്ത ഭാഗം:



... (കൊല്ലവർഷം 1038) *കർക്കടകം 10-ാം തീയതി തൂറാദ് അല്പെപ്പു എന്ന ദയറാ കാണ്മാൺ നാം മെത്രാപ്പോലീത്തായോടു കൂടി പോയി. ഈ ദയറാ മാർ മത്തായി എന്ന പരിശുദ്ധന്റെ ഉപയോഗത്തിനായി പണിയിച്ചതാണ്. ഇതു മൂസലിൽ നിന്നു വടക്കുകിഴക്കു ഏകദേശം പന്ത്രണ്ടുനാഴിക ദൂരത്തിൽ ഒരു മലയിൻമേലാണ്. അതിരാവിലെ പുറപ്പെട്ടു ഒമ്പതു മണിയായപ്പോൾ ബഹശീക്കാ എന്ന പട്ടണത്തിലെത്തി. ഇവിടെ സുറിയാനിക്കാരുടെ വക ഒരു പള്ളിയും 150 കുടുംബങ്ങളുമുണ്ട്. അന്യമതസ്ഥന്മാരായി ഇവിടെ ആരുമില്ല. ദയറായോടു അടുത്തപ്പോൾ ഞങ്ങൾ ഒരു പുതിയ ജാതിക്കാരെ കണ്ടു. ഇവരുടെ പേരു ഇസ്സീദികൾ എന്നാണ്. ഇവരുടെ കൂട്ടം കിടക്കുന്നതു ദയറായ്ക്കു വടക്കുള്ള മലകളിലാണ്. പല സ്ഥലങ്ങളിലായി ഇവരുടെ വക ഏകദേശം പതിനായിരം വീടുകളോളം കാണും. ഇവർ മുസൽമാന്മാരെക്കാൾ ക്രൌര്യവും ശൗര്യവും കൂടുന്നവരാണ്. ഇവർ വന്ദിക്കുന്നതു സ്വർണ്ണംകൊണ്ടുണ്ടാക്കപ്പെട്ട ഒരു മയിലിനെയാണു. ഇതിന്റെ നേരെ ഇവർക്കുള്ള ഭക്തി അനന്യസാധാരണമാണ്. ഇവരുടെ ക്ഷേത്രത്തിൽ പൂജ കഴിക്കാനായി ഒരാളുണ്ട്. ഈ പൂജാരിയേയും ഇവർക്കു വലിയ കാര്യമാണ്. ഇവർ വിഗ്രഹാരാധനക്കാരെന്നോ പിശാചിനെ വന്ദിക്കുന്നവരെന്നോ ഇവർ കേൾക്കെ ആരെങ്കിലും പറഞ്ഞാൽ നിശ്ചയമായി ഇവർ അവനെ കൊല്ലാതെ അടങ്ങുന്നതല്ല. ഇവർക്കു സുറിയാനിവൈദികന്മാരുടെ നേരെ നിഷ്ക്കപടമായ ഭക്തിയുണ്ട്. മെത്രാന്മാരുടെ അടുക്കൽ വരുമ്പോൾ ഇവർ കൈമുത്തുകയും*

*വളരെ വണക്കത്തോടെ നിൽക്കുകയും ചെയ്യും. മറ്റു ഒരു മതക്കാരെയും ഇവർ കൂട്ടാക്കാറില്ല. ഇവരെ അന്യജാതിക്കാരിൽ നിന്നു തിരിച്ചറിയുന്നതു ഇവരുടെ ഒരു പ്രത്യേക സമ്പ്രദായത്തിലുള്ള തലപ്പാവുകൊണ്ടാണു. ഈ മാതിരി തലപ്പാവു വേറെ ആരും ധരിക്കുന്നതല്ല. ഇവരിൽ പത്തിരുപതു പേർ നമ്മെയും മെത്രാപ്പോലീത്തായെയും കാണ്മാൻ വന്നു ചില സാമാനങ്ങൾ കാഴ്ചവെക്കുകയുണ്ടായി. ...*

എഴുതപ്പെട്ട കാലം കണക്കാക്കിയാൽ മലയാള ഭാഷയിലെ രണ്ടാമത്തെ യാത്രാവിവരണമായ *ഒരു പരദേശയാത്രയുടെ കഥ* 1901-ൽ എം. പി. വർക്കി എഴുതി പ്രസിദ്ധീകരിച്ച പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ ജീവചരിത്രത്തിന്റെ ഭാഗമായാണ് ആദ്യം പ്രസിദ്ധീകരിക്കപ്പെട്ടത്. അതിനുശേഷം എൺപതു വർഷങ്ങൾ കഴിഞ്ഞാണ് വീണ്ടും യസിദികൾ മലയാള സാഹിത്യത്തിൽ പ്രത്യക്ഷപ്പെടുന്നത്. 1970-കളിൽ ഇറാഖിലെ മൂസൂൾ മെഡിക്കൽ കോളജിൽ മനഃശാസ്ത്ര അദ്ധ്യാപകനായിരുന്ന ഒരു മലയാളി *സൈക്കോ* എന്ന തൂലികാനാമത്തിൽ എഴുതി 1980-ൽ പ്രസിദ്ധീകരിച്ച *യുഫ്രട്ടീസ് ടൈഗ്രീസ് തീരങ്ങളിൽ* എന്ന യാത്രാവിവരണത്തിലാണ് ഇവരെപ്പറ്റി വീണ്ടും പരാമർശിക്കപ്പെടുന്നത്. അതിലെ പ്രസക്ത ഭാഗം:

*... മൂസൂളിൽനിന്ന് ഒരു മണിക്കൂർ കാർ യാത്രയേ ബഅഷിക എന്ന സ്ഥലത്തേയ്ക്കുള്ളു. ഒലിവ് വൃക്ഷത്തോട്ടങ്ങൾക്കിടയിലുള്ള ഒരു ഗ്രാമമാണ് ബഅഷിക. ഈ പ്രദേശത്തെ ജനങ്ങൾ പരമ്പരാഗതമായി പിശാസുക്കളെ പൂജിക്കുന്നവരാണ്. പിശാസ് എന്നർത്ഥം വരുന്ന അറബി വാക്കാണ് ''ശൈതാൻ.'' ഈ പ്രദേശത്തുകാർ നിത്യ സംഭാഷണങ്ങളിൽപോലും ''ശ'' എന്ന വാക്കുപയോഗിക്കുകയില്ല. മറ്റുള്ളവർ അവരോടു സംസാരിക്കുമ്പോൾ ''ശ'' ഉപയോഗിക്കുന്നതവർക്കിഷ്ടവുമില്ല.*

*ഓരോ വർഷവും വസന്തകാലത്ത് ഒരു ദിവസം ഗ്രാമോത്സവമാണ്. ഈ ദിവസം ഗ്രാമമൊരു പട്ടണമായി മാറുന്നു. എല്ലാ റോഡുകളും ബഅഷികയിലേയ്ക്ക്. കാറുകളുടേയും മറ്റു വാഹനങ്ങളുടേയും ഘോഷയാത്ര. ഞങ്ങളും പുറപ്പെട്ടത് ഈ ദിനം തന്നെ. ഗ്രാമീണരായ സ്ത്രീകളും പുരുഷന്മാരും വർണ്ണപ്പകിട്ടുള്ള പുടവകളണിഞ്ഞു വട്ടമിട്ട് തൊട്ടുരുമ്മി നൃത്തം ചവിട്ടുന്ന ദൃശ്യങ്ങളാണെല്ലായിടത്തും. നിറപ്പകിട്ടാർന്ന തലപ്പാവ് ധരിച്ച പുരുഷൻ പീപ്പിളി വായിക്കുകയും വാദ്യമേളക്കാർ ''ദബ്ബ്'' മുട്ടുകയും ചെയ്യുന്നതനുസരിച്ചാണീ ദബ്ക്കാ നൃത്തം. കാണികളിലാർക്കും എപ്പോൾ വേണമെങ്കിലും ഈ നൃത്തത്തിൽ പങ്കുചേരാം. മനുഷ്യവളയത്തിനടുത്തെത്തി രണ്ടുപേരുടെ കൈകൾ പിടിച്ചാൽ മാത്രം മതി. കേരളത്തിലെ നാട്ടിൻപുറങ്ങളിലുണ്ടാവുന്ന വേനൽക്കാല ഉത്സവത്തിന്റെ പ്രതീതി. ദബ്ക്കാ നൃത്തത്തിനും കൈകൊട്ടിക്കളിക്കും സാദൃശ്യമുണ്ടെന്നു തോന്നുന്നു. ...*

പത്തൊമ്പതാം നൂറ്റാണ്ടിന്റെ മൂന്നാം പാദത്തിൽ കേവലം സാമാന്യ വിദ്യാഭ്യാസം മാത്രമുണ്ടാ യിരുന്ന, മലയാളവും സുറിയാനിയും ലേശം

ഹിന്ദുസ്ഥാനിയും മാത്രം വശമുണ്ടായിരുന്ന, പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ മെത്രാപ്പോലീത്തായുടെ വിവരണത്തെപ്പോലെ സൂക്ഷ്മാംശങ്ങൾ ഇരുപതാം നൂറ്റാണ്ടിന്റെ അന്ത്യ പാദത്തിൽ എഴുതിയ ഉന്നത വിദ്യാഭ്യാസമുള്ള അദ്ധ്യാപകനായ *സൈക്കോ*യുടെ കൃതിയിൽ ഇല്ല എന്നതു ഖേദകരം തന്നെ. ഈ വ്യത്യാസം തന്നെയാണ് *ഒരു പരദേശയാത്രയുടെ കഥ*യെ മലയാളത്തിലെ ലക്ഷണമൊത്ത ആദ്യ യാത്രാവിവരണ ഗ്രന്ഥമാക്കുന്നതും.

മലയാളിക്ക് അഭിമാനിക്കാം. ഇറാഖിനു പുറത്ത് ലോകഭാഷകളിൽ ആദ്യം യസിദികളെ അവതരിപ്പിച്ചത് മിക്കവാറും മലയാളത്തിലാവാം. അതും സൂക്ഷ്മാംശങ്ങളിൽ കാര്യമായ തെറ്റും ഊഹാപോഹങ്ങളുമില്ലാതെ!

*(മലങ്കര ഓർത്തഡോക്സ് ടി. വി., 17 ഓഗസ്റ്റ് 2015, ബഥേൽ പത്രിക - സെപ്റ്റംബർ 2015)*



# 12

# *വരഗുണഗണനിധി വാഴുക നെടുനാൾ...* ആവേശത്തിരയുർത്തുന്ന രണ്ടാംവരവ്

**മ**ലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപിതമായത് 1912-ൽ ആണെങ്കിലും അതിന് തനതായ ഒരു വ്യക്തിത്വം നിർദ്ധാരണം ചെയ്യാൻ ആരംഭിച്ചത് 1925-ൽ മാത്രമാണ്. ആ വർഷം സ്ഥാനാരോഹണം ചെയ്ത രണ്ടാം കാതോലിക്കാ പ. ബസേലിയോസ് ഗീവർഗീസ് പ്രഥമൻ കാതോലിക്കേറ്റിനു സ്ഥാനചിഹ്നങ്ങൾ രൂപപ്പെടുത്താൻ ആരംഭിച്ചു. അംശവടി, സ്ഥാന വസ്ത്രങ്ങൾ, ചുവന്നമുദ്ര... അങ്ങിനെ പലതും അദ്ദേഹം രൂപകല്പന ചെയ്ത് ഉപയോഗിച്ചു തുടങ്ങി. 1928-ൽ അദ്ദേഹം അപ്രതീക്ഷിതമായി കാലംചെയ്തില്ലായിരുന്നെങ്കിൽ ഈ രംഗത്ത് വളരെയധികം മുന്നേറ്റം ഉണ്ടാകുമായിരുന്നു.

അതേ കാലത്തു തന്നെയാണ് കാതോലിക്കാ മംഗളഗാനവും അരങ്ങേറുന്നത്. പൗരസ്ത്യ കാതോലിക്കാ പങ്കെടുക്കുന്ന പൊതുചടങ്ങുകളിൽ അദ്ദേഹത്തിനു ആശംസകൾ അർപ്പിച്ചുകൊണ്ട് ഒരു ഗീതം/ശ്ലോകം ആലപിക്കുക എന്ന പതിവ് നിലവിൽ വന്നു. അദ്ദേഹത്തിന്റെ പിൻഗാമിയായ പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയന്റെ കാലത്തും ഈ പതിവ് തുടർന്നു. പക്ഷേ അതിന് ഏകീകൃത സ്വഭാവമൊന്നും ഉണ്ടായിരുന്നില്ല. അത് സുറിയാനി രാഗത്തിലോ മലയാള വൃത്തത്തിലോ ആകാം. സ്ഥലത്തെ ദേശത്തുപട്ടക്കാരോ, മലയാളം വാദ്ധ്യാന്മാരോ ആവും മിക്കവാറും അവയുടെ കർത്താക്കൾ. ഒന്ന്, പരമാവധി രണ്ട് ചടങ്ങുകളായിരുന്നു അവയുടെ ആയുസ്.

ഇതിനിടെ പൊതുവായ ഒരു കാതോലിക്കാ മംഗളഗാനം എന്ന ആശയം ഉരുത്തിരിഞ്ഞു വന്നു. പാത്താമുട്ടം എം. സി. കുറിയാക്കോസ് റമ്പാനായിരുന്നു അതിന്റെ ഉപജ്ഞാതാവ്. അദ്ദേഹത്തിന്റെ നിർദ്ദേശ പ്രകാരവും സഹായത്തോടെയും സഭാകവി സി. പി. ചാണ്ടി (അന്ന് വെണ്ണിക്കുളം സി. പി. ചാണ്ടി), *കാതോലിക്കാ സിംഹാസനവേദി...* എന്നാരംഭിക്കുന്ന *കാതോലിക്കാ മംഗളപത്രഗാനം* ചിട്ടപ്പെടുത്തി. *തൂറദ് സീനായ് ... (സീനായ് ഗിരിനിൻ...)* എന്ന സുറിയാനി രാഗത്തിൽ രചിച്ച ഈ ഗാനം, ആ വർഷത്തെ കാതോലിക്കാ ദിനത്തിനു ഉപയോഗിക്കാനായി 1128 കുംഭം (1948 ഫെബ്രുവരി) ലക്കം *മലങ്കരസഭാ മാസിക*യിൽ പ്രസിദ്ധപ്പെടുത്തി.

പക്ഷേ *കാതോലിക്കാ സിംഹാസനവേദി...* പ്രശസ്തമാകുന്നത് 1951-52 കാലഘട്ടത്തിലാണ്. സമുദായക്കേസിലെ ഹൈക്കോടതി

വിധിയെത്തുടർന്ന് കൽക്കട്ടയിൽ നിന്നും മടങ്ങിയെത്തിയ പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയന് 1951 ഡിസംബർ 31-ന് കൊട്ടാരക്കര മുതൽ നൽകിയ ഗംഭീര സ്വീകരണത്തിന്റെ പരിസമാപ്തിയായി കോട്ടയത്തു നടന്ന മഹാസമ്മേളനത്തിൽ ഇത് ആലപിച്ചു. പിറ്റെ വർഷത്തെ കല്ലൂപ്പാറ കൺവൻഷനോടനുബന്ധിച്ച് എം. സി. കുറിയാക്കോസ് റമ്പാൻ പ്രസിദ്ധീകരിച്ച *പ്രസംഗയോഗമിത്രം* എന്ന കൃതിയിലും ഈ മംഗളഗാനം ഇടംപിടിച്ചു. ഈ സംഭവങ്ങളും, 1950-കളിലെ കലുഷിതമായ സഭാന്തരീക്ഷവും *കാതോലിക്കാ സിംഹാസനവേദി*-യെ ഓരോ നസ്രാണി നാവുകളിലും തത്തിക്കളിക്കുന്ന ഒന്നാക്കി മാറ്റി. അതിന്റെ ചിരപരിചിതമായ ഈണം ഈ പ്രചാരത്തിന് ചെറുതല്ലാത്ത ഒരു ഘടകമായിരുന്നു.



1964-ൽ കാതോലിക്കായായി പ. ബസേലിയോസ് ഔഗേൻ പ്രഥമൻ സ്ഥാനാരോഹണം ചെയ്തു. അദ്ദേഹത്തിനായും സഭാകവി സി. പി. ചാണ്ടി ഒരു കാതോലിക്കാ മംഗളഗാനം രചിച്ചു. *ഏനോനോ നുഹ്റോ ... (അഗ്ന്യാത്മീയന്മാരീറേരും...)* എന്ന സുറിയാനി രാഗത്തിൽ ക്രമപ്പെടുത്തിയ ആ മംഗളഗാനം പക്ഷേ പൊതുസമ്മതി നേടിയില്ല. അതിന്റെ ഉപയോഗവും പരിമിതമായിരുന്നു. അന്നും *കാതോലിക്കാ സിംഹാസനവേദി...* ആയിരുന്നു നസ്രാണിക്കു പത്ഥ്യം.

പക്ഷേ ദേശ/സമൂഹഭക്തി ജനിപ്പിക്കുന്ന ഒരു *ആന്തം* (Anthem) എന്ന നിലയിൽ ഇവയ്ക്കു രണ്ടിനും പരിമിതികളുണ്ടായിരുന്നു. ഒന്നാമത്, അവയുടെ ദൈർഘ്യം. രണ്ടാമത്, അതത് കാതോലിക്കാമാരെപ്പറ്റിയുള്ള വ്യക്തിപരമായ വർണ്ണന. *കാതോലിക്കാ സിംഹാസനവേദി...* യിൽ ഗീവർഗീസ് ദ്വിതീയന്റെ ശബ്ദഗാംഭീര്യം, ആകാരസൗഷ്ടവ്യം മുതലായവ *സീനായ് മേഘ ഗംഭീരമുഴക്കം..., ഓഫീർ തങ്ക മനോഹരനെ...* എന്നിത്യാദിയും, പിന്നീട് *കർത്താവിൻ തിരുവവതാരത്താൽ, പുണ്യംപെറ്റ പലസ്തീനിൽ, പലവട്ടം നിവസിക്കാൻ ഭാഗ്യം, കിട്ടിയ വന്ദ്യ മഹാചാര്യാ...* എന്നിങ്ങനെ ഔഗേൻ പ്രഥമന്റെ മദ്ധ്യപൗരസ്ത്യദേശത്തെ വാസത്തെപ്പറ്റിയും വിവരിച്ചിരുന്നു. ഇത് ഓരോ കാതോലിക്കായുടേയും കാലത്ത് പുതിയ ഗാനങ്ങൾ രചിക്കുക എന്നത് അനിവാര്യമാക്കി. മംഗളഗാനത്തിന്റെ തുടർച്ച (Continuity) നഷ്ടപ്പെടും എന്നതാണ് ഇതിന്റെ ന്യൂനവശം.

1975-ൽ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ

സിംഹാസനാരൂഢനായി. പതിവുപോലെ സഭാകവി സി. പി. ചാണ്ടി നവകാതോലിക്കായുടെ വ്യക്തിത്വ വർണ്ണനകൾ അടങ്ങുന്ന .. *മാർ ത്തോമ്മാ തൻ - പൗരസ്ത്യമതാകും..* എന്നു തുടങ്ങുന്ന പുതിയ കാതോലിക്കാ മംഗളഗാനം എഴുതി പ്രസിദ്ധീകരിച്ചു. ഇതിന്റെയും മുൻ കാതോലിക്കാ മംഗളഗാനങ്ങളുടെയും പരിമിതികളെപ്പറ്റി ബോദ്ധ്യമുണ്ടായിരുന്ന മാത്യൂസ് പ്രഥമൻ ബാവാ, വ്യക്തിവർണ്ണനകൾ ഒഴിവാക്കി കരുത്തുറ്റതും സാർവജനീനവുമായ ഒരു കാതോലിക്കാ മംഗളഗാനം ചിട്ടപ്പെടുത്താൻ സഭാകവി സി. പി. ചാണ്ടിക്ക് നിർദ്ദേശം നൽകി. തന്നോടൊപ്പം ചേർന്ന് ഏതാണ്ട് എല്ലാ കൂദാശാക്രമങ്ങളും സുന്ദരമായി മലയാളത്തിൽ രൂപപ്പെടുത്തിയ കവിയും ഭാഷാപ്രവീണനുമായ സി. പി. ചാണ്ടിക്ക് അത് സാധിക്കുമെന്ന് മാത്യൂസ് പ്രഥമന് ഉത്തമ ബോദ്ധ്യമുണ്ടായിരുന്നു. പുതുതൊന്ന് എഴുതുന്നതിനു പകരം താൻ മുമ്പ് ചിട്ടപ്പെടുത്തിയ *വരഗുണഗണനിധി...* എന്നാരംഭിക്കുന്ന കാതോലിക്കാ മംഗളഗാനം 1976-ൽ സി. പി. ചാണ്ടി മാത്യൂസ് പ്രഥമന് സമർപ്പിച്ചു.

ഇന്ത്യൻ ദേശീയഗാനമായ *ജനഗണമന...*യുടെ ഈണത്തിലുള്ള ഹ്യസ്വമായ *വരഗുണഗണനിധി...* യുടെ ശക്തിയും സൗന്ദര്യവും പ്രായോഗികതയും ബോദ്ധ്യപ്പെട്ട മാത്യൂസ് പ്രഥമൻ ഉടനടി അത് ഔദ്യോഗികമാക്കുന്നതിനുള്ള നടപടികൾ സ്വീകരിച്ചു. അങ്ങിനെ 1977-ലെ *കാതോലിക്കാദിന കൈപ്പുസ്തക*ത്തിൽ കാതോലിക്കാ മംഗളഗാനമായി *വരഗുണഗണനിധി...* ഇടംപിടിച്ചു. മാത്യൂസ് പ്രഥമന്റെ കണക്കുകൂട്ടൽ തെറ്റിയില്ല. ചുരുങ്ങിയ കാലംകൊണ്ട് ഇത് ജനകീയമായി. ചുരുങ്ങിയ കാലത്തിനുള്ളിൽ കാതോലിക്കേറ്റ് പതാക ഉയർത്തുമ്പോൾ മാത്രമല്ല, സഭയുടെ എല്ലാ പൊതുചടങ്ങുകൾക്കും *വരഗുണഗണനിധി...* യുടെ ആലാപനം അനിവാര്യമായ ഒരു ചടങ്ങായി മാറി.

അടുത്ത ഒരു വ്യാഴവട്ടക്കാലം പൗരസ്ത്യ കാതോലിക്കേറ്റിന്റെ ജനകീയ മുഖമായിരുന്നു *വരഗുണഗണനിധി...* യുടെ ആലാപനം. 1988-ൽ ഇതിനെതിരെ ഒരു നിയമപ്രശ്നം ഉയർന്നുവന്നു. The Prevention of Insults to National Honour Act (*ദേശീയമുദ്രകളെ അപമാനിക്കുന്നതിനെതിരെയുള്ള നിയമം*) എന്ന നിയമത്തിന്റെ അടിസ്ഥാനത്തിൽ ഇന്ത്യൻ ദേശീയഗാനത്തിന്റെ ഈണം പകർത്തുന്ന *വരഗുണഗണനിധി...* ആലപിക്കുന്നത് ശിക്ഷാർഹമാണെന്നായിരുന്നു ആ വാദം. അതോടെ മറ്റു വഴികൾ തേടാൻ മലങ്കരസഭ നിർബന്ധിതമായി. തുടർന്ന് 1989 മുതൽ *മാർത്തോമ്മാ സിംഹാസനത്തിൽ...* എന്ന ഗീതം കാതോലിക്കാദിന കൈപ്പുസ്തകത്തിൽ ഇടംപിടിച്ചു.

ജനപ്രിയമായ *വരഗുണ ഗണനിധി...* യുടെ നിയമപ്രശ്നം മറികടക്കാൻ എന്തെങ്കിലും മാർഗ്ഗ ങ്ങളുണ്ടോ എന്നു പരിചിന്തനം ചെയ്യാതെ തിടുക്കത്തിൽ എടുത്ത ഒരു തീരുമാനമായിരുന്നു അതിനു പകരം *മാർത്തോമ്മാ സിംഹാസ നത്തിൽ...* പ്രതിഷ്ഠിച്ചത്. ഒരു *ഒ.വി.ബി.എസ്. ഗാനം* മാത്രമായി പ്രശസ്ത ഭക്തിഗാന രചയിതാവും സംഗീത

ജ്ഞനുമായിരുന്ന ഏബ്രഹാം പടിഞ്ഞാറെത്തലയ്ക്കൽ എഴുതി ചിട്ടപ്പെടുത്തിയ ഒരു മനോഹര ഗാനമാണ് *മാർത്തോമ്മാ സിംഹാസനത്തിൽ...* പക്ഷേ *കാതോലിക്കേറ്റ് ആന്തം* എന്ന നിലയിൽ അതിന് അനേകം പരിമിതികളുണ്ടായിരുന്നു. ഒന്നാമത്, അതിന്റെ ദൈർഘ്യം തന്നെ. രണ്ടാമതായി ഏതു ജനക്കൂട്ടത്തിനും സമൂഹത്തിനും ഹൃദ്യസ്ഥമാക്കാനും ഈണം തെറ്റാതെ ആലപിക്കാനും സാധിക്കുക എന്ന *ആന്ത*ത്തിന്റെ അടിസ്ഥാന യോഗ്യത ഇതിനില്ല. സുശിക്ഷിതമായ ഒരു ഗായകസംഘത്തിനു മാത്രമാണ് *മാർത്തോമ്മാ സിംഹാസനത്തിൽ...* ശരിയാംവണ്ണം ആലപിക്കാൻ സാധിക്കുക എന്നതു വ്യക്തമാണ്. ചുരുക്കത്തിൽ പുതിയ ഗാനത്തിന്റെ ആലാപന ക്ലിഷ്ടത മൂലം ഇതു പ്രചാരം നേടിയില്ലെന്നു മാത്രമല്ല, അതോടെ സഭാചടങ്ങുകളിൽനിന്നും കാതോലിക്കാ മംഗളഗാനം ആലപിക്കുന്ന പതിവുതന്നെ അപ്രത്യക്ഷമായി. അപ്പോഴും *വരഗുണഗണനിധി...* ആലപിച്ചിരുന്ന സുവർണ്ണ കാലത്തിന്റെ സ്മരണകൾ പേറുന്ന അനേകരുണ്ടായിരുന്നു.



2015 സെപ്റ്റംബർ 14-ന് കാൽ നൂറ്റാണ്ടു മുമ്പ് തമസ്ക്കരിക്കപ്പെട്ട *വരഗുണഗണനിധി...* എന്ന *കാതോലിക്കേറ്റ് ആന്തം* പുനർജനിച്ചു. ഡൽഹിയിൽ ജനിച്ച് ദുബായ് ആസ്ഥാനമായി പ്രവർത്തിക്കുന്ന സാം തോമസ് എന്ന യുവ സംഗീത സംവിധായകനും ഏതാനും ചെറുപ്പക്കാരും ചേർന്നാണ് ഒരു കാലഘട്ടത്തിന്റെ ശബ്ദമായിരുന്ന *വരഗുണ ഗണനിധി വാഴുക* പുനർജീവിപ്പിച്ചത്. നിയമതടസമില്ലാത്തതും ഗതകാലസ്മരണകൾ ഉണർത്തുന്നതുമായ പുതിയ ഈണത്തിൽ ചിട്ടപ്പെടുത്തി ആലപിച്ച വീഡിയോ അന്ന് സൈബർ മീഡിയായിൽ അവർ അവതരിപ്പിച്ചു.

സ്ലീബാ പെരുന്നാൾ ആയ സെപ്റ്റംബർ 14 പോലെ അനുയോജ്യമായ മറ്റൊരു ദിവസവും *കാതോലിക്കേറ്റ് ആന്ത*ത്തിന്റെ പുനർജനനത്തിന് ഇല്ല എന്നതാണ് വാസ്തവം. കാരണം വി. കുരിശും നസ്രാണി സ്വാതന്ത്ര്യവും അത്ര ഗാഢബന്ധിതമാണ്. മലങ്കര നസ്രാണികളുടെ അധിനിവേശവിരുദ്ധ പോരാട്ടത്തിന്റെ നാരായവേര് സ്ഥിതിചെയ്യുന്നത് 1653-ലെ *കൂനൻകുരിശു സത്യ*ത്തിലാണ്. പ്രതികൂല സാഹചര്യങ്ങളിൽ മലങ്കര സഭാദ്ധ്യക്ഷന്മാർ അഭയം കണ്ടെത്തുന്നത് *സ്ലീബായുടെ ചിറകിൻനിഴലി*ലാണ്. 1909 മുതൽ 1934 വരെ മലങ്കര സഭാദ്ധ്യക്ഷനായിരുന്ന പ.

വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ആറാമൻ മലങ്കര മെത്രാപ്പോലീത്താ തന്റെ കഷ്ടതയുടെ നാളുകളിലൊക്കെ *വെല്ലും ശത്രുക്കളെ നിന്നാൽ ഞങ്ങൾ...* എന്ന സ്ലീബായുടെ കുക്കിലിയോൻ വി. കുർബാനയിലും കാനോനിക നമസ്ക്കാരങ്ങളിലും ചേർത്ത് ചൊല്ലിയിരുന്നു. തീച്ചൂള യിലേയ്ക്ക് സ്ഥാനാരോഹണം ചെയ്ത മാത്യൂസ് പ്രഥമൻ അന്നു മുതൽ സ്ഥാനത്യാഗം വരെ സ്ലീബായുടെ കുക്കിലിയോൻ ഒരിക്കലും ഒഴിവാ ക്കിയിരുന്നില്ല.

2015 സെപ്റ്റംബർ 14-ന് അർദ്ധരാത്രിയിൽ *യൂട്യൂബിൽ* എത്തിയ വ*രഗുണഗണനിധി വാഴുക...* സൈബർ മീഡിയായിൽ വൈറലായത് ദിവസങ്ങൾകൊണ്ടാണ്. കേവലം പത്തു ദിവസം കൊണ്ട് (24/09/2015 വരെ) യൂറ്റ്യൂബിൽ മാത്രം വ*രഗുണഗണനിധി വാഴുക...* കണ്ടത് ഒരു ലക്ഷത്തിലധികം പേർ! ഇതര സൈബർ മാധ്യമങ്ങൾ വേറേ! കാൽ നൂറ്റാണ്ടു മുമ്പ് വ*രഗുണഗണനിധി വാഴുക...* ആവേശം കൊള്ളിച്ചിരുന്ന പഴയ തലമുറ മാത്രമല്ല, അതിനു ശേഷം ജനിച്ച പുതുതലമുറപോലും ഈ പുനർജനനത്തിൽ ആവേശോജ്വലരായി എന്ന് വിവിധ സൈബർ മാധ്യമങ്ങളിൽ വന്ന കമന്റുകൾ സാക്ഷ്യപ്പെടുത്തുന്നു.

സമീപകാല ചരിത്രത്തിൽ കേട്ടുകേഴ്വിപോലും ഇല്ലാത്തവിധം ഉയർന്ന *കാതോലിക്കേറ്റ് വികാര*മാണ് രണ്ടു മിനിട്ട് മാത്രം ദൈർഘ്യ മുള്ള ഈ ഗാനം ഉയർത്തിവിടുന്നത്. വ*രഗുണഗണനിധി വാഴുക...* യുടെ പുനർജനി പുതുതലമുറയടക്കമുള്ള മലങ്കര നസ്രാണികൾ ആഘോഷി ക്കുമ്പോൾ വിജയിക്കുന്നത് കിഴക്കിന്റെ മഹാനായ കാതോലിക്കാ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമന്റെ ദീർഘ വീക്ഷണം. അതോടൊപ്പം സഭാകവി സി. പി. ചാണ്ടി എന്ന സ്വർഗ്ഗീയ കിന്നരത്തിന്റെ അക്ഷരശക്തിയും. ഒരിക്കലും ഔദ്യോഗികമായി പിൻവ ലിക്കപ്പെട്ടിട്ടില്ലാത്ത വ*രഗുണഗണനിധി വാഴുക...* എന്ന *കാതോലിക്കേറ്റ് ആന്തം* പുതിയ രൂപത്തിൽ സഭയുടെ ചെറുതും വലുതുമായ ചടങ്ങു കളുടെ അവിഭാജ്യ ഘടകമായി മാറുന്ന കാലം വിദൂരമല്ല എന്നതാണ് അതിനു ലഭിക്കുന്ന സ്വീകാര്യത സൂചിപ്പിക്കുന്നത്.

(*മലങ്കരസഭാ മാസിക*, ഒക്ടോബർ 2015)

# 13

# മെത്രാൻ കായലും പഠിത്തവീടും മെത്രാനും

സമീപ ദിവസങ്ങളിൽ വാർത്തകളിൽ നിറഞ്ഞുനിന്ന ഒന്നാണ് മെത്രാൻ കായൽ. അതോടെ കുമരകത്തുള്ള ഈ പാടശേഖര ഉല്പത്തിയും നാമവും ചർച്ചാവിഷയമാവുകയും അവയെക്കുറിച്ചു അനേകം അഭ്യൂഹങ്ങൾ പരക്കുകയും ചെയ്തിട്ടുണ്ട്. *സെമിനാരിക്കായൽ* എന്നു കൂടി അറിയപ്പെടുന്ന മെത്രാൻ കായലിന്റെ ഉത്പത്തിയേക്കുറിച്ചാണ് ഈ കുറിപ്പ്.

പേര് സൂചിപ്പിക്കുന്നതുപോലെ കേരളത്തിൽ ഇംഗ്ലീഷ് വിദ്യാഭ്യാസം ആരംഭിച്ച പഠിത്തവീടായ കോട്ടയം പഴയസെമിനാരിയുമായി മെത്രാൻ കായലിനു അഭേദ്യമായ ബന്ധമുണ്ട്. പക്ഷേ പലരും കരുതുന്നതുപോലെ സെമിനാരി സ്ഥാപകനായ പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാന് (പിന്നീട് മാർ ദീവന്നാസ്യോസ് ദ്വിതീയൻ മലങ്കര മെത്രാപ്പോലീത്താ) തിരുവിതാംകൂർ സർക്കാർ ദാനം നൽകിയ സ്ഥലമല്ല ഇത്. പഠിത്തവീടിന്റെ നിത്യചിലവിനായി തിരുവിതാംകൂർ സർക്കാർ നൽകിയത് മൺറോ തുരുത്താണ്. കൊച്ചി പഞ്ചായത്തു കോടതിയുടെ 1840 ഏപ്രിൽ 4-നുണ്ടായ വിധിപ്രകാരം മൺറോ തുരുത്ത് സി.എം.എസ്. മിഷനറിമാർ കൈയടക്കി. കൊച്ചിൻ അവാർഡ് എന്നറിയപ്പെടുന്ന ഈ വിധി നടപ്പാക്കിയതോടെ വരുമാനം നിലച്ച സെമിനാരിയിലെ അദ്ധ്യാപനം പ്രതിസന്ധിയിലായി എതാണ്ട് നിലച്ചു. വിധി ഏകപക്ഷീയവും നീതിനിഷേധവുമാണെന്ന കാരണത്താൽ സർക്കാരിൽ ശേഷിച്ചിരുന്ന വട്ടിപ്പണ പലിശയോ ഇതര സംഖ്യകളോ കൈപ്പറ്റാൻ മലങ്കരസഭ തയാറായില്ല.

ചിലർ കരുതുന്നതുപോലെ മെത്രാൻ കായൽ പാലക്കുന്നത്തു മാർ മാത്യൂസ് അത്താനാസ്യോസ് മലങ്കര മെത്രാപ്പോലീത്താ സമ്പാദിച്ചതുമല്ല. കെട്ടിക്കിടക്കുന്ന വട്ടിപ്പണപ്പലിശ ബ്രിട്ടീഷ് ഗവണ്മെന്റിനു ഒരു ബാദ്ധ്യതയായി മാറിയതിനാൽ ആ തുക കൈപ്പറ്റാൻ അവർ മലങ്കര മെത്രാപ്പോലീത്തായെ നിർബന്ധിച്ചുകൊണ്ടിരുന്നു. ഈ സാഹചര്യത്തിൽ 1870 മകരം 26-നു പഴയസെമിനാരിയിൽ കൂടിയ മലങ്കര പള്ളിയോഗം *കൊച്ചിൻ അവാർഡ്* പ്രകാരമുള്ള ഈ തുക കൈപ്പറ്റുവാൻ തീരുമാനിച്ചു. മാത്രമല്ല, ...*പഞ്ചായ തീർപ്പുംപ്രകാരമുള്ള മുതൽ, പൂർവ്വ സ്വത്താകയാൽ, ആയ്തിന്റെ ഉഭയംകൊണ്ട പഠിത്വം നടത്തെണ്ടതും, വസ്തു ക്രമപ്പെടുത്തുന്നതുവരെ, പലിശ വരുവാൻ തക്കവിധത്തിൽ, പണം ഉറപ്പിയ്ക്കെണ്ടതും ആകുന്നു...* എന്നും നിശ്ചയിച്ചു. ഇക്കാര്യങ്ങൾക്ക് മേൽനോട്ടം വഹിക്കുവാൻ ഒരു *ആലോചനക്കൂട്ടത്തേയും* യോഗം നിശ്ചയിച്ചു. യോഗനിശ്ചയമനുസരിച്ച് അതേ വർഷം ആലപ്പുഴ

ട്രഷറിയിൽ നിന്നും അതുവരെയുള്ള വട്ടിപ്പണ പലിശയും ഇതര സംഖ്യകളും ചെർന്ന് 35,480 രൂപ, 10 അണ, 2 പൈസ കൈപ്പറ്റുകയും, ആ തുക അന്നുതന്നെ ആലപ്പുഴ ബാങ്കിൽ അഞ്ചു ശതമാനം പലിശയ്ക്കു നിക്ഷേപിക്കുകയും ചെയ്തു. അതിനെ തുടർന്ന് 1870 ഇടവം 9–നു ഭാഗികമായെങ്കിലും പഴയസെമിനാരിയിൽ വിദ്യാഭ്യാസം പുനരാരംഭിച്ചു. നിക്ഷേപ തുകയുടെ പലിശ പഠനച്ചിലവിന് ഉപയോഗിച്ചുവന്നതായി 1871–ലെ സെമിനാരി കണക്കുകളിൽ കാണുന്നുണ്ട്.

ആലപ്പുഴ ബാങ്ക് പ്രവർത്തനം അവസാനിപ്പിച്ചതിനാൽ കൊല്ലവർഷം 1048 (1872) മീനം 15–നു നിക്ഷേപസംഖ്യയും ശേഷിച്ച പലിശയുമടക്കം 36,899 രൂപ, 13 അണ, 9 പൈസ മെത്രാപ്പോലീത്താ കൈപ്പറ്റി സെമിനാരിയിൽ എത്തിച്ചു. അതേമാസം 29–ന് പഴയസെമിനാരിയിൽ കൂടിയ ആലോചനക്കൂട്ടം, *...പലിശ ഈടാക്കുവാൻ തക്കവണ്ണം ആയിരം രൂപായിൽ കുറയാതെ ഉള്ള തുകയിൽ ഇനി ലാഭത്തിൽ കൊടുക്കുകയോ, വസ്തു വാങ്ങിക്കുകയോ ചെയ്യേണ്ടതാകുന്നു* എന്നു നിശ്ചയിച്ചു. അതനുസരിച്ച് കൊല്ലവർഷം 1048 കർക്കിടകം വരെ 26,405 രൂപ ചിലവഴിച്ചതായി ആ വർഷത്തെ സെമിനാരി കണക്കിലുണ്ട്. തുടർന്ന് കൊല്ലവർഷം 1056 (1881) വരെയുള്ള കണക്കുകളിൽ പ്രതിവർഷം പാട്ടം നെല്ല് ലഭിച്ചതായും, 1056–ൽ കർക്കിടകം വരെ മുൻ വർഷങ്ങളിലെ പാട്ടബാക്കിയടക്കം 4,226 പറ 5/8 ഇടങ്ങഴി നെല്ല് പാട്ടമായി ലഭിച്ചതായും കാണുന്നു. ഇതിൽനിന്നും സെമിനാരിക്കായി നെൽപ്പാടങ്ങൾ ഇക്കാലത്ത് വാങ്ങിയിട്ടുണ്ടെന്നു വ്യക്തമാണ്. ഇവയിൽ ഭൂരിഭാഗവും സ്വന്തമാക്കിയത് 1873–74 വർഷങ്ങളിലാണെന്നു ചില രേഖകൾ സൂചിപ്പിക്കുന്നുണ്ട്.

പക്ഷേ ഇത് കുമരകം കായൽ നിലം അല്ല. മാർ മാത്യൂസ് അത്താനാസ്യോസ് 1877–ൽ കാലംചെയ്തതിനെത്തുടർന്ന്, തന്നെ അദ്ദേഹത്തിന്റെ പിൻഗാമിയും നിയമാനുസൃത മലങ്കര മെത്രാപ്പോലീത്തായുമായി പ്രഖ്യാപിക്കണമെന്നും, എതിർ കൈവശത്തിലുള്ള സമുദായ സ്വത്തുക്കൾ നടത്തിയെടുത്തു തരണമെന്നും ആവശ്യപ്പെട്ട് പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ മെത്രാപ്പോലീത്താ ആലപ്പുഴ ജില്ലാ കോടതിയിൽ കൊല്ലവർഷം 1054–ൽ ഒർജിനൽ സ്യൂട്ട് നമ്പർ 439 ആയി ഫയൽ ചെയ്ത കേസിലെ സ്ഥാവരവസ്തുക്കളുടെ പട്ടികയിൽ കുമരകം കായൽനിലം ഇല്ല. 17 വസ്തുക്കളുള്ള പട്ടികയിൽ പതിനാലാമതായി *ചെങ്ങന്നൂർ ജില്ലയിൽ ചെന്നിത്തല മുറിയിൽ നേത്രവേലി നിലം* എന്ന വിസ്തൃതമായ പാടശേഖരം കാണാനുണ്ട്. 1889–ൽ തിരുവിതാംകൂർ റോയൽകോടതി വിധിക്കുശേഷം അദ്ദേഹം നടത്തിയെടുത്ത വസ്തുക്കളിലും നേന്ത്രവേലി നിലം ഉൾപ്പെടുന്നു. അതിൽനിന്നും 1873–74 കാലത്ത് വാങ്ങിയ വസ്തു ഇതാണെന്നു വ്യക്തമാകുന്നുണ്ട്.

പഴയസെമിനാരി വസ്തുക്കളുടെ *വസ്തു രജിസ്റ്റർ* അനുസരിച്ച് കുമരകം കായൽനിലം സമ്പാദിച്ചതും വികസിപ്പിച്ചതും പുലിക്കോട്ടിൽ

മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോ ലീത്തായാണ്. ഈ രേഖപ്രകാരം 1899-1900 കാലത്താണ് *കോട്ടയം താലൂക്കിൽ കുമരകം പ്രവൃത്തിയിൽ കുമരകം മുറിയിൽ* കായൽനിലം പതിപ്പിച്ചെടുത്ത് കൃഷിയോഗ്യമാക്കിയത്. പിൽക്കാലത്ത് മുരിക്കൻ വളച്ചെടുത്ത കായൽ നിലങ്ങൾക്ക് അദ്ദേഹം റാണി, ചിത്തിര, മാർത്താണ്ഡം എന്നു പേരിട്ടതുപോലെ മലങ്കര മെത്രാപ്പോലീത്താ കൃഷിയോഗ്യമാക്കിയ നെൽപാടത്തിനു ജനം നൽകിയ പേരാണ് *മെത്രാൻ കായൽ*. അതേകാലത്ത് കോട്ടയം അമയന്നൂരിൽ അദ്ദേഹം പതിപ്പിച്ചെടുത്ത ചേരിക്കൽ പുരയിടം ഇന്നും *മെത്രാൻചേരി* എന്നാണ് അറിയപ്പെടുന്നത്. *മെത്രാൻ കായൽ* പഴയസെമിനാരി വകയായതിനാൽ അപൂർവമായി *സെമിനാരിക്കായൽ* എന്നും അറിയപ്പെട്ടു.

*നാലായിരം പറ വിത്തുപാട്* (ഏകദേശം 417 ഏക്കർ) ആണ് മെത്രാൻ കായലിന്റെ മൊത്തം വിസ്തൃതി. പക്ഷേ വസ്തു രജിസ്റ്റർപ്രകാരം 1912 ആകുമ്പോൾ മലങ്കരസഭയുടെ കൈവശം 178 ഏക്കർ 80 സെന്റ് ഭൂമി മാത്രമാണ് ഉള്ളത്. ഇക്കാലത്തിനിടയിൽ മെത്രാൻ കായലിന്റെ പല ഭാഗങ്ങളും വിറ്റതായും വിട്ടുകൊടുത്തതായും സൂചനകളുണ്ട്. 1912-ൽ അവസാനിച്ച റീ-സർവേയ്ക്കു ശേഷം പ്രതിവർഷം 750 രൂപയായിരുന്നു സെമിനാരിയിൽ നിന്നും ശേഷിച്ച ഭാഗത്തിനു നൽകേണ്ട ഭൂനികുതി.

തിരുവിതാംകൂർ സർക്കാർ കുട്ടനാട്ടിലെ നെൽകൃഷി വർദ്ധിപ്പിക്കുന്നതിൽ പ്രത്യേക താല്പര്യമെടുത്തിരുന്ന അക്കാലത്ത് വേമ്പനാട്ടു കായലിന്റെ പാർശ്വങ്ങളിലുള്ള ചതുപ്പുനിലങ്ങളോ കായൽ തന്നെയോ പതിച്ചെടുക്കുക എന്നത് പ്രായേണ ലളിതമായ ഒരു പ്രക്രിയയായിരുന്നു. നിശ്ചിത സംഖ്യ സർക്കാരിൽ അടച്ചാൽ അന്ന് ആർക്കും ഭൂമി പതിച്ചു കിട്ടുമായിരുന്നു. പക്ഷേ സമുദ്രനിരപ്പിനേക്കാൾ ഒരു മീറ്റർ താഴ്ന്നു കിടക്കുന്ന വേമ്പനാട്ടുകായലിൽ ചുറ്റും *കട്ടകുത്തി* പുറവരമ്പിട്ട് ഉള്ളിലെ വെള്ളം തേകിപ്പറ്റിച്ച് കൃഷിയിറക്കുക എന്നത് കഠിനമായ അദ്ധ്വാനവും ഭീമമായ പണച്ചിലവുമുള്ള ഒരു ഭഗീരഥ പ്രയത്നം ആയിരുന്നു. അതിനാൽത്തന്നെ ചെറുകിടക്കാർക്ക് അസാദ്ധ്യവും. *എന്നും ധനികനും എന്നും ദരിദ്രനു*മെന്നു വിശേഷിപ്പിക്കപ്പെടുന്ന മാർ ദീവന്നാസ്യോസിന്റെ സാമ്പത്തികനില ഇത്തരമൊരു മഹാപ്രസ്ഥാനം ഒറ്റയ്ക്കു നടത്തുവാൻ അനുകൂലമല്ലായിരുന്നു. അതിനാൽ മികച്ചൊരു സംരംഭകനായിരുന്ന മാർ ദീവന്നാസ്യോസ് അഞ്ചാമൻ മുൻകൈയ്യെടുത്തു പതിപ്പിച്ചെടുത്ത പണ്ടാരവക നിലം അക്കാലത്തുതന്നെ മറ്റു പലരുമായി ചേർന്ന് സംയുക്ത സംരംഭമായി മാറി. പുറവരമ്പുകളുടെ അറ്റകുറ്റപ്പണി കൂടാതെ പ്രതിവർഷ നികുതിയും കായൽനിലങ്ങളുടെ ബാദ്ധ്യതയായിരുന്നു. ഈ സാഹചര്യങ്ങളിലും മെത്രാൻകായലിന്റെ പല ഭാഗങ്ങളും വിറ്റുമാറിയതായി സൂചനകളുണ്ട്. എങ്കിലും മൊത്തം പാടശേഖരം *മെത്രാൻ കായൽ* എന്നു തന്നെ അറിയപ്പെട്ടു.

പഴയസെമിനാരിയുടെ പഠനച്ചിലവിനാണ് മെത്രാൻ കായലിൽ കൃഷി

യിറക്കിയത്. പക്ഷേ സമീപകാലത്ത് ചിലർ രേഖപ്പെടുത്തിയതുപോലെ അവിടുത്തെ അദ്ധ്യാപകരോ വൈദിക വിദ്യാർത്ഥികളോ അതിനു കായി കാദ്ധ്വാനമൊന്നും നടത്തിയിട്ടില്ല. കഠിനവും വൈദഗ്ദ്യം ആവശ്യമുള്ള തുമായ കട്ടകുത്തും ചക്രം ചവിട്ടി വെള്ളംവറ്റിക്കലും ഇതര കൃഷിപ്പ ണികളും നടത്തിയത് കുട്ടനാട്ടിലെ പരമ്പരാഗത കർഷകത്തൊഴിലാ ളികൾ (ഭൂരിഭാഗവും പുലയ സമുദായത്തിൽ പെട്ടവർ) ആയിരുന്നു. സെമിനാരി നേരിട്ട് ഒരിക്കലും മെത്രാൻ കായലിൽ കൃഷി ചെയ്തിരു ന്നില്ല. അനേകർക്ക് പാട്ടവ്യവസ്ഥയിൽ ഭൂമി നൽകിയാണ് കൃഷി ഇറ ക്കിയിരുന്നത് എന്നതിനു രേഖകളുണ്ട്.

1909-ൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ കാലംചെയ്തതിനെ തുട ർന്ന് പ. വട്ടശ്ശേരിൽ മാർ ഗീവർഗീസ് ദീവന്നാസ്യോസ് ആറാമനും 1934-ൽ അദ്ദേഹം കാലംചെയ്തതിനെ തുടർന്ന് പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കായുമായി മെത്രാൻ കായലിന്റെ *ജന്മി*. 1950-60 കളിൽ കേരള ഭൂപരിഷ്ക്കരണ നിയമം നടപ്പാക്കിയതിനെ തുടർന്ന് പഴയ സെമിനാരിയുടെ നെൽപാടങ്ങളിൽ ഭുരിപക്ഷവും നഷ്ടപ്പെട്ടു. അവശേ ഷിച്ച അപൂർവം പാടങ്ങൾ, നെൽകൃഷി ദുഷ്ക്കരമാവുകയും ലാഭകര മല്ലാതാവുകയും ചെയ്ത സാഹചര്യത്തിൽ 1970-കളിൽ വിറ്റു. അതിനു ലഭിച്ച തുശ്ചവില കോട്ടയം എം.ഡി. കൊമേഴ്സ്യൽ സെന്ററിന്റെ പണിക്ക് ഉപയോഗിച്ചു. ഈ പാടശേഖരങ്ങളുടെ വരുമാനം *പഠിത്തവീടിനു* അവ കാശപ്പെട്ടത് ആയിരുന്നതിനാൽ എം.ഡി. കൊമേഴ്സ്യൽ സെന്ററിന്റെ വാടകയിൽ ഒരു ഭാഗം പഴയസെമിനാരിക്കു നൽകിത്തുടങ്ങി. അതോടെ മലങ്കര മെത്രാനും സെമിനാരിക്കും മെത്രാൻ കായലുമായുള്ള ബന്ധവും അവസാനിച്ചു.

ഇന്ന് മെത്രാൻ കായലുമായി പഠിത്തവീടിനും മലങ്കര മെത്രാനും ബന്ധമൊന്നുമില്ല. പക്ഷേ മെത്രാൻ കായൽ അത് പേരിൽ നെല്പാടമാ യിത്തന്നെ എന്നും നിലനിൽക്കണം. അത് കുട്ടനാടൻ കാർഷിക സംസ്കൃതിയുടേയും ചരിത്രത്തിന്റെയും തിരുശേഷിപ്പാണ്. ഒപ്പം കൃഷിയിറക്കുന്ന നാലു മാസമൊഴികെ പ്രതിവർഷം എട്ടു മാസം വെള്ള ത്തിലാണ്ടു കിടക്കുന്ന തണ്ണീർത്തടവും.

# 14

# വചനിപ്പു പെരുന്നാളും ദുഃഖവെള്ളിയും

**ഇ**രുപത്തിഒന്നാം നൂറ്റാണ്ടിൽ രണ്ടാമതും അവസാനവുമായി 2016-ൽ വചനിപ്പു പെരുന്നാളും വലിയ വെള്ളിയാഴ്ചയും ഒരുമിച്ചു വരികയാണ്. വലിയ നോമ്പിൽ ശനി, ഞായർ ഒഴികെ വി. കുർബാന അർപ്പിക്കാൻ പാടില്ല എന്ന നിയമം ഒരു വശത്തും, വചനിപ്പു പെരുന്നാൾ വലിയ വെള്ളിയാഴ്ച അടക്കം ഏതു ദിവസം വന്നാലും വി. കുർബാന അർപ്പിക്കണമെന്ന നിയമം മറുവശത്തും ഉള്ള വൈരുദ്ധ്യപരമായ പാരമ്പര്യമാണ് സുറിയാനി സഭയ്ക്കുള്ളത്. ഈ പശ്ചാത്തലത്തിൽ മലങ്കരസഭ ഇത്തരം സാഹചര്യങ്ങളിൽ എടുത്തിരുന്ന നിലപാടുകളുടെ ചരിത്രം പരിശോധിക്കാം.

പതിനെട്ടാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിലാണ് പാശ്ചാത്യ സുറിയാനി - അന്ത്യോഖ്യൻ ക്രമങ്ങൾക്ക് മലങ്കരയിൽ പ്രചാരം സിദ്ധിക്കുന്നത്. 1809 ചിങ്ങം 1-ന് കണ്ടനാട് പടിയോലയിലെ ... *നമസ്കാരവും, കുറുബാനയും, മാമൊദിസായും, പെങ്കെട്ടും, യൽദായും, ദെനഹായും, ഒശാനയും, ദുഖവെള്ളിയാഴ്ചയും, ക്യെംന്തായും, പെന്തിക്കുസ്തിയും - യാക്കൊബായ സുറിയാനിക്കാരുടെ ക്രമത്തി നടന്നുകൊൾകയും ...* എന്ന പന്ത്രണ്ടാമത് നിശ്ചയപ്രകാരമാണ് അവ സഭയിൽ ഔദ്യോഗികമായി അംഗീകരിക്കപ്പെട്ടത്. പക്ഷേ 1875-77-ലെ പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ പര്യടനം, സുറിയാനി അച്ചടി പാമ്പാക്കുടെ ആരംഭിച്ചത് എന്നിവയാണ് മലങ്കരസഭയുടെ ആരാധനക്രമങ്ങളെ ഏകീകരിച്ചത്. എങ്കിലും അവയുടെ പ്രചരണത്തിൽ ഏറ്റവും അധികം സ്വാധീനം ചെലുത്തിയത് മാർ ബസേലിയോസ് ശക്രള്ളാ മഫ്രിയാനായോടൊപ്പം വന്ന ചെങ്ങന്നൂർ കബറടങ്ങിയ മാർ ഈവാനിയോസ് യൂഹാനോൻ എപ്പിസ്ക്കോപ്പായും, മുളന്തുരുത്തിയിൽ കബറടങ്ങിയ മാർ ഗ്രീഗോറിയോസ് യൂഹാനോൻ മെത്രാപ്പോലീത്തായും അവരുടെ ശിഷ്യഗണങ്ങളുമാണ്.

മാർ ഈവാനിയോസ് യൂഹാനോൻ എപ്പിസ്ക്കോപ്പായുടെ ജീവിതകാലത്ത് 1871, 1882 എന്നീ വർഷങ്ങളിൽ വചനിപ്പു പെരുന്നാളും വലിയ വെള്ളിയാഴ്ചയും ഒരുമിച്ചു വന്നിരുന്നു. അന്നുണ്ടായ ആശയക്കുഴപ്പമാകാം 1797-ൽ എഴുതപ്പെട്ട ചാത്തന്നൂർ പഞ്ചാംഗത്തിൽ ... (വലിയ നോമ്പിൽ) *വചനിപ്പു പെരുനാൾക്കു കാലത്തെ ചൊല്ലാമെന്നും, ദുഃഖ വെള്ളിയാഴിച്ച ഇപ്പെരുനാൾ വന്നു എങ്കിൽ കാലത്തെ രഹസ്യത്തിൽ കുറുവാന ചൊല്യേച്ചു ഉച്ചനമസ്കാരവും കുരിശു കുംപിടിലും കഴിക്കണമെന്നും, അല്ലാതെ നുയംപിൽ കുറുവാന ചൊല്ലരുതെന്നും, യാക്കാബായക്കാററായ നമ്മെ നമ്മുടെ ബാവാമ്മാരു പടിപ്പിച്ചതെ* ... എന്നു

വ്യക്തമാക്കാൻ കാരണം. ചാത്തന്നൂർ പള്ളി സ്ഥാപകൻ ഗീവർഗീസ് കത്തനാർ മാർ ഈവാനിയോസിന്റെ ശിഷ്യഗണത്തിൽപ്പെട്ട ആളായിരുന്നു എന്ന വസ്തുത, പ്രസ്തുത പഞ്ചാംഗത്തിലെ *ബാവാമ്മാരു* എന്ന പ്രയോഗം മാർ ഈവാനിയോസിനെയാണ് സൂചിപ്പിക്കുന്നത് എന്ന് വ്യക്തമാക്കുന്നു.

പത്തൊമ്പതാം നൂറ്റാണ്ടിൽ 1855, 1877 എന്നീ വർഷങ്ങളിലാണ് വചനിപ്പു പെരുന്നാളും വലിയ വെള്ളിയാഴ്ചയും ഒരുമിച്ചു വന്നത്. 1877-ൽ പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് മലങ്കരയിൽ ഉണ്ടായിരുന്നു. അദ്ദേഹം ഈ ദിവസം ആചരിച്ചതിനെപ്പറ്റി കരവട്ടുവീട്ടിൽ മാർ ശെമവോൻ ദീവന്നാസ്യോസിന്റെ ദൃക്സാക്ഷി വിവരണം താഴെ പറയുംപ്രകാരമാണ്:

*... ഇതിന്റെശെഷം, പിറ്റെ ദിവസി വെള്ളിആഴ്ച, 25-നു സുബറായുടെ പെരുന്നാൾ ആയിരുന്നതിനാൽ പെരുന്നാളിന്റെ അന്തിയുടെ നമസ്ക്കാരം നമസ്ക്കരിച്ചു. ആയ്തിനു കൗമ്മായും, കാദീശത്താലാഹായും, ഏവൻഗെലിയോനു ശ്ളൊസൊയും, ബസമൽക്കായും, ധൂപവും, കൈമുത്തും മറ്റും ഹാശായുടെ ഭാവം നീക്കി സകലതും ഉണ്ടായിരുന്നു. ... പാതിരാത്രി ആയപ്പൊൾ എഴുനെറ്റ ഹാശാ നമസ്ക്കാരം മുഴുവൻ നമസ്ക്കരിച്ചു. ആയ്തു കഴിഞ്ഞശെഷം അപ്പൊൾതന്നെ പെരുന്നാളിന്റെ മയ്യിലിന്റെ നമസ്ക്കാരം തുടങ്ങി. അയ്തിന്നു ധൂപവും മറ്റും മെൽ പറഞ്ഞതുപൊലെ ആയിരുന്നു. നമസ്ക്കാരത്തിന്റെ അവസാനത്തിൽ മുറപ്രകാരം കുറുബാന ചൊല്ലി. കുറുബാനയ്ക്കു നുയമ്പില്ലാത്ത സമയം ഉള്ളതുപൊലെ ശ്ളൊമ്മൊയും മറ്റും ഉണ്ടായിരുന്നു. നമസ്ക്കാരം കഴിഞ്ഞു കുറുബാനയ്ക്കു തുടങ്ങുമ്പോൾ ഏകദെശം നാലു നാഴിക പുലർന്നതായി തൊന്നുന്നു. അന്നു കുറുബാന ചൊല്ലിയത ഗ്രിഗൊറിയൊസു മെത്രപൊൗലീത്താ ആയിരുന്നു. കുറുബാന കഴിഞ്ഞ അന്നും, പെസഹാക്കും വിശുദ്ധ പിതാവും മെല്പട്ടക്കാരെ എല്ലാവരും ഭക്ഷണം കഴിച്ചു... ഉച്ചകഴിഞ്ഞശെഷം നമസ്ക്കാരത്തിനു ചെന്ന സമയം ... അതിന്റെശെഷം നടുവിൽ കക്കബസായുടെ സാദൃശ്യത്തിൽ നാട്ടിയിരുന്നതിന്റെ പടിഞ്ഞാറെ വശത്തുനിന്നും ഉച്ചനമസ്ക്കാരം തുടങ്ങി. ആയ്തു കഴിഞ്ഞശെഷം വിശുദ്ധ പിതാവും ശെഷം മെത്രാമ്മാരും പട്ടക്കാര എല്ലാവരും മദുബഹായിൽ പ്രവെശിച്ചു... പിതാവു മെൽപറഞ്ഞ ചുമന്ന പട്ടു തൂവാല കഴുത്തിൽ കെട്ടി മെൽപറഞ്ഞ കുരിശു എടുത്ത് ശീലയൊടുകൂടെ വലത്തെ തൊളിൽവച്ച. ... പള്ളിയുടെ തെക്കെ വാതിൽ കടന്നിറങ്ങി, പടിഞ്ഞാറെ വശത്തുകൂടെ പുറപ്പെട്ടു വടക്കെ വാതുക്കൽ കൂടി പള്ളിഅകത്തു പ്രവെശിച്ചു. നടുവിലേൽ നാട്ടീരുന്ന കക്കബസാ എന്നു പറയുന്ന കാലിൽ നിവർത്തിവച്ചു. 9-ാം മണിയുടെ നമസ്ക്കാരവും സ്കീപ്പൂസായുടെ ക്രമവും തുടങ്ങി. ...*

ഇതേ രീതി തന്നെയാണ് കിഴക്കിന്റെ മഹാനായ കാതോലിക്കാ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ തന്റെ അപ്രകാശിത

ക്രിയാസംഹിതയിൽ (ഇപ്പോൾ *വട്ടക്കുന്നേൽ മാത്യൂസ് റമ്പോ കാതോലിക്കാ* - ഒന്നാം ഭാഗത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നു) രേഖപ്പെടുത്തിയിരിക്കുന്നത്.

ഇരുപതാം നൂറ്റാണ്ടിൽ 1939, 1950 എന്നീ വർഷങ്ങളിൽ ആണ് വചനിപ്പു പെരുന്നാളും വലിയ വെള്ളിയാഴ്ചയും ഒരുമിച്ചു വന്നത്. 1939-ൽ ഇതിന്റെ ക്രമീകരണത്തെപ്പറ്റി പ. ഇഗ്നാത്തിയോസ് അപ്രേം പ്രഥമൻ ബർസൗം പാത്രിയർക്കീസും പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കായും പുറപ്പെടുവിച്ച കൽപ്പനകളിൽ വൈജാത്യമുണ്ട്. പാത്രിയർക്കീസ് 1938-ൽ അയച്ച കല്പനയിൽ ... *1939-ൽ വരുന്നപ്രകാരം ദുഃഖവെള്ളിയാഴ്ച വന്നാൽ പോലും പെരുന്നാൾ മുറയനുസരിച്ച് കാലത്തെ വി. കുർബ്വാന അണയ്ക്കേണ്ടതാകുന്നു. എന്നാൽ ആ വലിയ ദിവസത്തെക്കുറിച്ചുള്ള ബഹുമാനത്തെപ്രതി നോമ്പിന്റെ വ്രതം അഴിക്കുവാൻ പാടില്ലാത്തതും, ദുഃഖവെള്ളിയാഴ്ചയുടെ ക്രമം ഉച്ചയ്ക്കും ഇരുപത്തിരണ്ടരക്കുമായി പതിവുപോലെ നിവർത്തിച്ചു കൊള്ളേണ്ടതും ആകുന്നു* ... എന്നു നിർദേശിക്കുന്നു. ഇത് പത്രോസ് തൃതീയന്റെ രീതി തന്നെയാണ്. 1939-ലെ കാതോലിക്കായുടെ കല്പനയിലാകട്ടെ, ... *കൂടാതെ ഈ വർഷം ദുഃഖവെള്ളിയാഴ്ചയും വചനിപ്പു പെരുന്നാളും ഒരു ദിവസം വന്നിരിക്കുന്നതിനാൽ, വെള്ളിയാഴ്ച രാവിലെ വി. കുർബ്വാന അണയ്ക്കേണ്ടതാണ്. വ്യാഴാഴ്ച സന്ധ്യാനമസ്ക്കാരം മാറാനായ പെരുന്നാളിന്റേതും, സുത്താറാ ദുഃഖവെള്ളിയാഴ്ചയുടേതും കഴിക്കേണ്ടതാകുന്നു. രാത്രി ഒന്നാം കൗമ്മാ സൂബോറൊ (കന്യാസ്ത്രീ അമ്മയെ ഉദ്ദേശിച്ചുള്ളത്) യുടേയും, രണ്ടാം കൗമ്മാ ദുഃഖവെള്ളിയാഴ്ചയുടേയും, മൂന്നാം കൗമ്മാ 'ആന്നീദേ'യുടെ തുടങ്ങി തുറൊദ്സീനൈ എന്ന അപേക്ഷവരെയും ചൊല്ലി, വി. കുർബ്വാന അണയ്ക്കേണ്ടതാകുന്നു. വി. കുർബ്വാനയ്ക്കുശേഷം ദുഃഖവെള്ളിയാഴ്ചുടെ 'സപ്രൊ' തുടങ്ങി എല്ലാ പ്രാർത്ഥനകളും, ശുശ്രൂഷകളും ക്രമമായി നടത്തിക്കൊള്ളുകയും വേണം...* എന്നാണ് നിർദ്ദേശം. ആ മാതൃകയാണ് കാതോലിക്കാമാരായ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ, പ. ബസേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയൻ എന്നിവർ പിന്തുടർന്നത്.

സഭയുടെ ജനകീയമുഖത്തെ ദയറാ പാരമ്പര്യം അട്ടിമറിച്ചതിന്റെ വ്യക്തമായ തെളിവാണ് ഈ വൈജാത്യങ്ങളും ആശയക്കുഴപ്പവും. അതുകൊണ്ടുതന്നെ നോമ്പിലെ വി. കുർബാന, വിവാഹകൂദാശ മുതലായവയെപ്പറ്റി പുനർചിന്തനവും ഗഹനമായ പഠനവും ആവശ്യമാണന്നാണ് ഈ വൈജാത്യങ്ങൾ സൂചിപ്പിക്കുന്നത്.

(*മലങ്കര ഓർത്തഡോക്സ് ടി.വി.*, 22 മാർച്ച് 2016)

# 15

# മാർത്തോമ്മാ (ഒന്നാമന്റെ) സിംഹാസനം

**പ**ലനാൾ ആവർത്തിക്കുന്ന ഒരു വ്യാജപ്രസ്താവന സമീപ ദിവസങ്ങളിൽ നവമാധ്യമങ്ങളിൽ വീണ്ടും പ്രത്യക്ഷപ്പെട്ടപ്പോൾ നിജസ്ഥിതി ബോദ്ധ്യപ്പെടുത്താൻ പ്രതികരിക്കാതിരിക്കുക അസാദ്ധ്യമായി എന്നതിനാലാണ് ഈ കുറിപ്പ് എഴുതുന്നത്. ഒരു കള്ളം പലവട്ടം ആവർത്തിച്ചാൽ അതു സത്യമാകുമെന്ന മിഥ്യാധാരണ വെച്ചുപലർത്തുന്നവർ വ്യക്തമായ തെളിവു സഹിതം അതു തെറ്റെന്നു വ്യക്തമാക്കിയാലും അംഗീകരിക്കില്ല എന്ന് അറിഞ്ഞു തന്നെയാണ് ഈ കുറിപ്പ് എഴുതുന്നതും.

1889-ൽ തന്റെ മലങ്കര മെത്രാൻ സ്ഥാനത്തിനുള്ള അവകാശവാദം തിരുവിതാംകൂർ റോയൽ കോടതി തള്ളിയതിനെ തുടർന്ന് പാലക്കുന്നത്ത് മാർ തോമസ് അത്താനാസ്യോസും കൂട്ടരും മലങ്കരസഭയിൽ നിന്നും പിരിഞ്ഞ് പുതിയൊരു സഭ സ്ഥാപിച്ചു. ആദ്യം *നവീകരണ സുറിയാനി സഭ* എന്നറിയപ്പെട്ടിരുന്ന ഈ വിഭാഗം പിന്നീട് മലങ്കര *മാർത്തോമ്മാ സുറിയാനി സഭ* എന്നു സ്വയം പുനർനാമകരണം ചെയ്തു. കഴിഞ്ഞ ഏതാനും ദശാബ്ദങ്ങളായി അവർ നടത്തുന്ന ഒരു അവകാശവാദപ്രകാരം മലങ്കരയിലെ അറിയപ്പെടുന്ന ആദ്യ തദ്ദേശീയ മെത്രാനായ മഹാനായ മാർത്തോമ്മാ ഒന്നാമനെ വാഴിക്കാനുപയോഗിച്ച *സിംഹാസനം* മാർത്തോമ്മാ സഭയുടെ കൈവശമുണ്ട്! അത് ഉപയോഗിച്ചാണ് ഇതഃപര്യന്തം മാർത്തോമ്മാ സഭയിലെ മെത്രാന്മാരെ വാഴിക്കുന്നത്! റോയൽ കോടതി വിധിയെ തുടർന്ന് പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്താ പഴയസെമിനാരി നടത്തിയെടുത്തപ്പോൾ *മാർത്തോമ്മാ സിംഹാസനം കൂടി എടുത്തുകൊണ്ടുപോ* എന്നു പരിഹാസരൂപേണ ആക്രോശിച്ചുകൊണ്ട് സെമിനാരിയുടെ മുകൾനിലയിൽനിന്നും അത് താഴേക്ക് എറിഞ്ഞുകൊടുത്തെന്നും, കേടുപാടു പറ്റിയ ആ കസേര അവിടെ അപ്പോൾ കൂടിയിരുന്ന മാർ തോമസ് അത്താനാസ്യോസിന്റെ കക്ഷിക്കാർ ഭക്ത്യാദരപൂർവം എടുത്തുകൊണ്ടുപോയി അറ്റകുറ്റപ്പണി നടത്തി സൂക്ഷിക്കുന്നു എന്നുമാണ് അവരുടെ വാദം (മാർത്തോമ്മാ സഭയിലെ തോട്ടയ്ക്കാട് സ്വദേശിയായ മാർ ബർണബാസ് മെത്രാപ്പോലീത്താ, എന്റെ സ്നേഹിതനും സഭാചരിത്ര ഗവേഷകനുമായ ജോയ്സ് തോട്ടയ്ക്കാടിനോട് ഈ കഥ പറയുകയുണ്ടായി. ഞങ്ങളുടെ സ്നേഹിതനായ മാർത്തോമ്മാ സഭയിലെ സാം കോശി അച്ചനും കേൾവിക്കാരനായി ഉണ്ടായിരുന്നു. തോമസ് മാർ അത്താനാസ്യോസിന്റെ തലയിൽ കിടന്ന മസ്നപ്സാ സഭയുടേതാണെന്ന് പറഞ്ഞ് കോടതിയിൽ നിന്നു വന്ന ആമ്മീനെക്കൊണ്ട് ഊരി

വാങ്ങിപ്പിച്ചു എന്നു കൂടി മാർ ബർണബാസ് പറഞ്ഞതിൽ നിന്നും ഈ കഥ മാർത്തോമ്മാ സഭയുടെ ഒരു 'ഔദ്യോഗിക കഥ'യാണെന്ന് കരുതുന്നു.).

അടിമുടി ചരിത്ര സ്ഖലിതങ്ങൾ നിറഞ്ഞതാണ് ഈ വിചിത്ര വാദം. അതിനു പല കാരണങ്ങൾ ഉണ്ട്. അവയിലേയ്ക്കു കടക്കും മുമ്പ് മാർത്തോമ്മാ ഒന്നാമന്റെ സിംഹാസനത്തെപ്പറ്റിയുള്ള മാർത്തോമ്മാ സഭയുടെ ഔദ്യോഗിക നിലപാട് പരിശോധിക്കാം. മാർത്തോമ്മാ സഭയുടെ ഔദ്യോഗിക വെബ്സൈറ്റ് (http://marthoma.in/the-church/heritage/) പ്രകാരം ...Their dream was finally materialized when their Archdeacon, Thomas by name, was duly consecrated with the title 'Mar Thoma' in 1665 by Mar Gregorius of Jerusalem who was associated with the Jacobite Patriarchate of Antioch. ... The throne used for this consecration in 1655 is still in the possession of the Mar Thoma Church and kept in the Poolatheen, the residence of the Malankara Metropolitan at Tiruvalla. It has been used in the installation of every Mar Thoma Metropolitan, to this day, so that the continuity of the throne of Mar Thoma is ensured. ... എന്നാണ് ഈ സംഭവം വർണ്ണിക്കപ്പെടുന്നത്. പന്ത്രണ്ടു പട്ടക്കാർ കൂടി തോമ്മാ അർക്കദ്യക്കോനെ മെത്രാനായി വാഴിച്ചത് 1653 മെയ് 1-നു ആണെന്നതും, 1665-ൽ കേരളത്തിലെത്തിയ യെറുശലേമിലെ സുറിയാനി പാത്രിയർക്കീസ് മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദ് അദ്ദേഹത്തിന്റെ സ്ഥാനം ക്രമപ്പെടുത്തിയത് അതേ വർഷമാണെന്നതും, വെബ്സൈറ്റിൽ പറയുന്ന 1655-നു യാതൊരു പ്രസക്തിയുമില്ലെന്ന വസ്തുതയും തൽക്കാലം മറക്കാം. വസ്തുതാപരമായ വിശകലനത്തിലേയ്ക്ക് കടക്കാം.

ഒന്നാമതായി, 1653-ൽ മാർത്തോമ്മാ ഒന്നാമനെ വാഴിച്ച ആലങ്ങാട്ടു പള്ളി പിൽക്കാലത്ത് അദ്ദേഹത്തെ അടിച്ചമർത്തുവാൻ നിയോഗിതനായ റോമൻ കത്തോലിക്കാ മെത്രാൻ ജോസഫ് സെബസ്ത്യാനിയുടെ നിയന്ത്രണത്തിലായി. വൈരാഗ്യബുദ്ധിയോടെ മാർത്തോമ്മാ ഒന്നാമനെ വേട്ടയാടുകയും അദ്ദേഹത്തിന്റെ പുരാതനമായ അങ്കമാലി അരമന കൊച്ചി രാജാവിന്റെ സഹായത്തോടെ കൈവശപ്പെടുത്തി അഗ്ന്യാഹൂതി നടത്തുകയും ചെയ്ത സെബസ്ത്യാനി ഈ *വിലപ്പെട്ട മുതൽ* വിട്ടുകൊടുക്കുമെന്നു വിശ്വസിക്കാൻ പ്രയാസം. മാത്രമല്ല, സെബസ്ത്യാനിയുടെ കയ്യിൽപെടാതെ മുളന്തുരുത്തിപ്പള്ളിയിൽ നിന്നും ഉടുതുണി പോലും ഉപേക്ഷിച്ച് ഒളിച്ചോടേണ്ടി വരികയും, ഒരു ദശാബ്ദക്കാലം *കാൽവെന്ത നായ പോലെ* ജീവനുവേണ്ടി ഓടേണ്ടി വരികയും ചെയ്ത മാർത്തോമ്മാ ഒന്നാമനും സന്തതസഹചാരി ആഞ്ഞിലിമൂട്ടിൽ ഇട്ടിത്തൊമ്മൻ കത്തനാരും ഈ *സിംഹാസനവും* പേറിയാണ് തങ്ങളുടെ സഞ്ചാരപഥങ്ങൾ താണ്ടിയതെന്നു വിശ്വസിക്കാൻ പ്രയാസമുണ്ട്!

രണ്ടാമതായി, 1665-ൽ മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദ് മാർത്തോമ്മാ ഒന്നാമന്റെ സ്ഥാനം ക്രമപ്പെടുത്തിയത് എവിടെവച്ച് എന്നു

വ്യക്തമായ യാതൊരു രേഖയുമില്ല. നിരണത്തു വെച്ചെന്നു ചിലർ സൂചിപ്പിക്കുന്നുണ്ടെങ്കിലും അതിനുപോൽബലകമായ തെളിവുകളൊന്നും ഹാജരാക്കിയിട്ടില്ല. മാത്രവുമല്ല, കോട്ടയത്തു സെമിനാരി സ്ഥാപിക്കുന്ന 1815 വരെ മലങ്കര മെത്രാന്മാർക്ക് സ്ഥിരമായ ഒരു വാസസ്ഥലം ഇല്ലായിരുന്നു. സാമ്പത്തികഭദ്രതയുള്ള പള്ളികളിൽ മാറിമാറി താമസിച്ചിരുന്ന അവരെ വാഴിച്ചിരുന്നതും വ്യത്യസ്ത പള്ളികളിൽ വെച്ചായിരുന്നു. അവിടെയെല്ലാം ഈ സിംഹാസനം ചുമന്നു കൊണ്ടു പോയോ? ഇത്രയും പ്രാധാന്യമുള്ള *മലങ്കര സിംഹാസനം* സ്ഥാപനകാലത്തോ പിന്നീടോ പഴയസെമിനാരിയിലേയ്ക്കു മാറ്റിയതിനും രേഖ പോയിട്ട് വായ്മൊഴി പാരമ്പര്യം പോലുമില്ല. സി.എം.എസ്. മിഷനറിമാരുമായി *ചട്ടിയും കലവും വരെ* വീതംവെച്ച *കൊച്ചി പഞ്ചായത്തു വിധി*യിലും പരാമർശനമില്ല. ചുരുക്കത്തിൽ, ഇത്തരമൊരു കസേരയുടെ അസ്തിത്വം തന്നെ ചോദ്യചിഹ്നത്തിലാണ്.



അടുത്തതായി സെമിനാരി നടത്തി എടുത്തതിനോടനുബന്ധിച്ചുള്ള സംഭവങ്ങൾ പരിശോധിക്കാം. കൊല്ലവർഷം 1061 (1886) തുലാം 19-നു തിരുവിതാംകൂർ ഹൈക്കോടതി മാർ ദീവന്നാസ്യോസ് അഞ്ചാമനു അനുകൂലമായി വിധി പ്രഖ്യാപിച്ചു. തുടർന്ന് അദ്ദേഹം ആലപ്പുഴ ജില്ലാ കോർട്ടിൽ പി. ജെ. പുന്നൻ വക്കീൽ മുഖാന്തിരം വിധി നടത്തു ഹർജി കൊടുത്തു. പക്ഷേ ചില സാങ്കേതിക കാരണങ്ങൾ പറഞ്ഞു വിധി നടത്ത് നീട്ടിക്കൊണ്ടുപോയി. തുടർന്നു നടന്ന സംഭവങ്ങളെപ്പറ്റി മാർ ദീവന്നാസ്യോസിന്റെ വ്യവഹാര കാര്യസ്ഥനായിരുന്ന ഇടവഴിക്കൽ ഇ. എം. ഫിലിപ്പിന്റെ വിവരണം ഇപ്രകാരമാണ്. *...1061 മിഥുന മാസത്തിൽ രാമനാഥരായർ കോട്ടയത്തേക്കുള്ള മാർഗ്ഗമദ്ധ്യേ ആലപ്പുഴ താമസിച്ചു വിധിനടത്തു ഹർജി ബോധിപ്പിച്ചു വാദിച്ചു. .... ജഡ്ജി ഒരു തടസവും പറയാതെ അനുവദിച്ച് ഉത്തരവിട്ടു. ആ ഉത്തരവിൻപ്രകാരം ആമ്മ്യൻ കോട്ടയത്തു വന്നപ്പോൾ സെമ്മിനാരി കെട്ടിടങ്ങൾ പൂട്ടിക്കാണുകയാൽ വിവരം കോർട്ടിലേയ്ക്കു റിപ്പോർട്ടു ചെയ്തതിൽ കൊല്ലനെ വരുത്തി തുറപ്പിക്കാൻ ആമ്മ്യന്റെ പേർക്കും, വേണ്ട സഹായങ്ങൾ ചെയ്തുകൊടുക്കാൻ മജിസ്രേട്ടിന്റെയും പോലീസ് ഇൻസ്പക്ടറുടേയും പേർക്കും കോർട്ടിൽ നിന്നും ഉത്തരവു വന്നു. അതിൻപ്രകാരം സിമ്മനാരിയുടെ പൂട്ടുകൾ എടുപ്പിച്ചു നടത്തിത്തരികയും സുറിയാനി കണക്കിൽ കർക്കിടകം 3-നു മാർ തോമ്മാശ്ലീഹായുടെ*

*ദുക്ക്റാന ദിവസം മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായും മാർ ശെമവോൻ അത്താനാസ്യോസ് ബാവായും അവിടെ പ്രവേശിക്കുകയും ചെയ്തു....*

ഇടവഴിക്കൽ ഇ. എം. ഫിലിപ്പിൽ മാർ ദീവന്നാസ്യോസിന്റെ വ്യവഹാര കാര്യസ്ഥൻ എന്ന നിലയിൽ പക്ഷപാതിത്വം ആരോപിച്ചാലും ഇതിലുപരി ഈ സംഭവത്തിന്റെ ഒരു ദൃക്സാക്ഷി വിവരണം ലഭ്യമാണ്. പ്രസിദ്ധീകരിക്കുമെന്നോ പുറംലോകം കാണുമെന്നോ സ്വപ്നേനി പ്രതീക്ഷിക്കാതെ വാകത്താനം കാരുചിറ ഗീവർഗീസ് ശെമ്മാശൻ (പിന്നീട് പ. ബസേലിയോസ് ഗീവർഗീസ് പ്രഥമൻ കാതോലിക്കാ) തന്റെ മരണ പര്യന്തം എഴുതി സൂക്ഷിച്ച *സഭാജീവിത നാൾവഴി* എന്ന ഡയറിയാണത്. അതിലെ പ്രസക്ത ഭാഗം താഴെ പറയുംപ്രകാരമാണ്:

*... ഇതിനിടയിൽ മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായും മാർ ശെമഓൻ അത്തനാസ്യോസ് ബാവായും കോട്ടയത്ത് പുത്തനങ്ങാടി കുരിശു പള്ളിയിൽ നീങ്ങിയിരിക്കുമ്പോൾ ഗീവറുഗീസു ശെമ്മാശു തിരുമേനികളെ കാൺമാനായി കുരിശുപള്ളിയിൽ എത്തി അനുഗ്രഹം വാങ്ങി അവിടെ താമസിച്ചു. പിറ്റെ ദിവസമായ കർക്കടകം 3-ന് സിമ്മനാരി വ്യവഹാരം ബാവാ കക്ഷികൾക്ക് ഗുണമായി വിധി ഉണ്ടായതിനാൽ വിധി നടത്തി സിമ്മനാരി കൈവശപ്പെടുത്തുന്നതിനായി തിരുമേനികൾ കുരിശുപള്ളിയിൽ നിന്ന് പുറപ്പെട്ട് പുത്തൻപള്ളിയിൽ കേറി പ്രാർത്ഥനയും കഴിച്ച് താഴത്തങ്ങാടി വഴിയായി സിമ്മനാരിയിൽ എത്തി. അന്ന് വലിയ വെള്ളപ്പൊക്കമായിരുന്നതിനാൽ ബോട്ട് സിമ്മനാരിയുടെ പടിഞ്ഞാറെ മിറ്റത്ത് അടുത്തു. ഗീവറുഗീസു ശെമ്മാശു തിരുമേനികളോട് കൂടെ സിമ്മനാരിയിലേക്ക് പോയി. സിമ്മനാരി മുഴുവൻ പൂട്ടി ഇട്ടിരിക്കുകയായിരുന്നു. ആദ്യമേ പടിഞ്ഞാറെ വലിയ വാതിലിന്റെ പൂട്ട് തല്ലിച്ചു. പിന്നീട് പള്ളിയുടേതും തല്ലിച്ചു. പള്ളിയുടെ ത്രോണോസിങ്കലും കബറിങ്കലും പ്രാർത്ഥനകൾ കഴിച്ചു. തിരുമേനികൾ പടിഞ്ഞാറെ കെട്ടിന്റെ തെക്കും വടക്കുമുള്ള വലിയ ഹോൾ മുറികളിൽ താമസിക്കയും ചെയ്തു. ടി മാസം 4-ന് വാകത്താനത്ത് നിന്നും മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായും സിമ്മനാരിയിൽ വന്നു താമസം തുടങ്ങി. ഗീവറുഗീസ് ശെമ്മാശു സിമ്മനാരിയിൽ നിന്നും കല്ലുങ്കത്ര പള്ളിയിലും മുപ്പാത്തിയിലും പോയി തിരിച്ചു വീട്ടിൽ എത്തി. 1062 ചിങ്ങം 30-ന് സിമ്മനാരിയിൽ ഒരു പൊതുയോഗം കൂടി. ആ യോഗത്തിൽ മലങ്കരയുള്ള എല്ലാ ശെമ്മാശന്മാരെയും വൈദിക വിദ്യാർത്ഥികളെയും വരുത്തി സിമ്മനാരിയിൽ പഠനം നടത്തണമെന്ന് ആയതിലേക്ക് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായെ വിചാരവും കോനാട്ട് മാത്തൻ മല്പാനും വട്ടശ്ശേരിൽ ഗീവറുഗീസ് മല്പാനും മല്പാൻമാർ ആയിരിക്കണമെന്ന് നിശ്ചയിക്കയും യോഗം പിരിയുകയും ചെയ്തു. ...*

ഈ രണ്ടു വിവരണങ്ങളിൽ നിന്നും പഴയസെമിനാരി കോടതി ഉത്തരവുപ്രകാരം നടത്തിയെടുക്കുമ്പോൾ എതിർ കക്ഷികൾ സ്ഥലത്ത്

ഇല്ലായിരുന്നു എന്ന് വ്യക്തമാണ്. അപ്പോൾ മദ്ബഹായിൽ സൂക്ഷിക്കേണ്ട സിംഹാസനം എങ്ങിനെ സെമിനാരിയുടെ രണ്ടാം നിലയിലെത്തി എന്ന ചോദ്യം പോയിട്ട് മലങ്കര മെത്രാപ്പോലീത്തായുടെ ജംഗമസ്വത്തുക്കൾ വാരിവലിച്ചെറിഞ്ഞ് അലങ്കോലമാക്കി എന്ന ആരോപണം തന്നെ അടിസ്ഥാനരഹിതമാകുന്നു.

ഹൈക്കോടതി വിധിക്കെതിരെ മാർ തോമസ് അത്താനാസ്യോസ് തിരുവിതാംകൂർ റോയൽ കോടതിയിൽ അപ്പീൽ ഫയൽ ചെയ്തിരുന്നതിനാൽ സെമിനാരി ഒഴികെയുള്ള സ്ഥാവരസ്വത്തുക്കളും മലങ്കര മെത്രാപ്പോലീത്തായുടെ സ്ഥാനചിഹ്നങ്ങളും ചെപ്പേടുകളുമടക്കമുള്ള ജംഗമ വസ്തുക്കളും 1886-ൽ നടത്തിയെടുക്കാൻ മാർ ദീവന്നാസ്യോസ് അഞ്ചാമനു സാധിച്ചില്ല. പക്ഷേ 1889-ൽ തിരുവിതാംകൂർ റോയൽ കോടതി വിധിയും അനുകൂലമായതിനെ തുടർന്ന് അദ്ദേഹം ബാക്കി സ്ഥാവര സ്വത്തുക്കളും മലങ്കരമെത്രാൻ എന്ന നിലയിൽ തനിക്ക് അവകാശപ്പെട്ട സ്ഥാനചിഹ്നങ്ങളും നടത്തിയെടുത്തു. ജാത്യാഭിമാനി ആയിരുന്ന അദ്ദേഹം അവയ്ക്കു പകരം പണം നൽകാമെന്നുള്ള വാഗ്ദാനം സ്വീകരിച്ചില്ല. എന്നിട്ടും മലങ്കരമെത്രാന്റെ സൂക്ഷിപ്പിലിരിക്കേണ്ട തെരിസാപ്പള്ളി ചെപ്പേടിന്റെ രണ്ടു തകിടുകൾ തെറ്റിദ്ധരിപ്പിച്ചു മാർ തോമസ് അത്താനാസ്യോസ് കൈവശം വെച്ചു എന്നത് ചരിത്രം.



ചെറിയ സ്ഥാനചിഹ്നങ്ങളടക്കം സൂക്ഷ്മമായി കോടതിവഴി നടത്തിയെടുത്ത മാർ ദീവന്നാസ്യോസ് അഞ്ചാമൻ ഇത്രയും പ്രാധാന്യമുള്ള ഒരു *സിംഹാസനം* അന്ന് നിലവിലുണ്ടായിരിക്കുകയും എതെങ്കിലും കാലത്ത് അത് മാരാമണ്ണിലേയ്ക്കു കടത്തുകയും ചെയ്തിരുന്നെങ്കിൽ തീർച്ചയായും അതും തിരികെ സെമിനാരിയിൽ എത്തിച്ചേനെ. കാരണം മാർത്തോമ്മാ പൈതൃകത്തെപ്പറ്റി അതിന്റെ നേരവകാശിയായ അദ്ദേഹത്തിനു നല്ല അവബോധമുണ്ടായിരുന്നു. 1889-ലെ റോയൽ കോടതി വിധിയെപ്പറ്റി ഇ. എം. ഫിലിപ്പ് പറയുന്നത് തന്നെ ... (ജഡ്ജിമാരുടെ) *ഭൂരിപക്ഷാഭിപ്രായം പ്രബലപ്പെടുകയും മാർ ദീവന്നാസ്യോസ് അഞ്ചാമൻ മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിന്മേൽ വാഴ്ച ഉറപ്പിക്കുകയും ചെയ്തു...* എന്നാണ്.

മാർത്തോമ്മാ സഭയുടെ മുകളിൽ പറഞ്ഞ ഔദ്യോഗിക വെബ്സൈറ്റിലെ വിചിത്രമായ ഒരു വാദം ... *ഈ സിംഹാസനം* (മെത്രാൻ വാഴ്ചയ്ക്ക്) *ഉപയോഗിക്കുന്നതിനാൽ മാർത്തോമ്മായുടെ സിംഹാസനത്തിന്റെ*

*തുടർച്ച ഉറപ്പാക്കപ്പെടുന്നു...* (*It has been used in the installation of every Mar Thoma Metropolitan, to this day, so that the continuity of the throne of Mar Thoma is ensured*) എന്നാണ്. മാർത്തോമ്മാ സഭാ സ്ഥാപകനായ മാർ തോമസ് അത്താനാസ്യോസിന്റെ പിൻഗാമികളായ ക്രമാനുസൃതം തൈറ്റസ് ഒന്നാമൻ കോട്ടയം ചെറിയപള്ളിയിൽവെച്ചും, തൈറ്റസ് രണ്ടാമൻ പുത്തൻകാവു പള്ളിയിൽവെച്ചും, അബ്രഹാം മാർത്തോമ്മാ തിരുവല്ലയിൽ വെച്ചുമാണ് വാഴിക്കപ്പെട്ടത്! അതിനേക്കാൾ ഒക്കെ ഉപരി, ഭൗതികമായ ഒരു ഇരിപ്പിടമാണോ അപ്പോസ്തോലിക സിംഹാസനം? സിംഹാസനം എന്നത് ഭൗതികമായ ഒരു ഇരിപ്പിടമല്ല, മറിച്ച് ആത്മീയമായ ഒരു വിശ്വാസവും പ്രതീകവുമാണ്. നസ്രാണി ചരിത്ര ഭീഷ്മാചാര്യനായ ഇസഡ്. എം. പാറേട്ടിന്റെ വാക്കുകൾ കടമെടുത്താൽ, ... *കർത്താവിന്റെ അപ്പോസ്തോലന്മാർ എല്ലാവരും ഇരുന്ന എറ്റവും വലിയ ഭൗതിക സിംഹാസനങ്ങൾ ഗലീലക്കടലിലെ മീൻവള്ളങ്ങളുടെ പടിയായിരിക്കും!* ... അതിൽ കൂടുതൽ അനുഷ്ഠാനപരമായ പ്രാധാന്യമൊന്നും ഭൗതിക സിംഹാസനത്തിനില്ല. എന്നാൽ *അപ്പോസ്തോലിക സിംഹാസനം* സത്യ വിശ്വാസത്തിന്റെ അപരിത്യാജ്യമായ ഭാഗവുമാണ്.

(*മലങ്കര ഓർത്തഡോക്സ് ടി.വി.*, 20 ജൂൺ 2016, *ബഥേൽ പത്രിക*, ജൂലൈ 2016)

# 16

# *സത്യവിശ്വാസത്തെ നിലനിർത്തി ഉറപ്പിച്ച* ചെങ്ങന്നൂർ സുന്നഹദോസ്

**അ**പ്പോസ്തോലിക കാലം മുതൽ സഭായോഗം (സുന്നഹദോസ്) ആയിരുന്നു വിശ്വാസ-ആചാരപരമായ കാര്യങ്ങളിലെ അഭിപ്രായ വ്യത്യാസങ്ങൾ ചർച്ച ചെയ്ത് സഭയുടെ നിശ്ചയം രൂപപ്പെടുത്തിയിരുന്നത്. യഹൂദരൊഴികെയുള്ള പുറജാതികളെ സഭയിലേയ്ക്കു ചേർക്കുന്നതു സംബന്ധിച്ച തർക്കങ്ങൾ പരിഹരിക്കുന്നതിന് മാർ യാക്കോബിന്റെ അദ്ധ്യക്ഷതയിൽ കൂടിയ യേറുശലേം സുന്നഹദോസ് ആണ് ഇവയിൽ പ്രഥമം. പിൽക്കാലത്ത് വേദവിപരീതങ്ങൾ ഉയർന്നു വന്നപ്പോൾ അവയെ പരിശോധിച്ചു തള്ളിക്കളഞ്ഞ് സത്യവിശ്വാസം പ്രഖ്യാപിച്ചതും സഭക്കൂട്ടം ആയിരുന്നു.

സ്തുതിചൊവ്വാകപ്പെട്ട വിശ്വാസത്തെ *മൂന്ന് പൊതു സുന്നഹദോസുകളിൽ അധിഷ്ഠിതമായ സത്യവിശ്വാസം* എന്നാണ് പുരാതനസഭകൾ വ്യവഹരിച്ചു വരുന്നത്. നിഖ്യാ, കുസ്തന്തീനോസ്പോലീസ്, എഫേസൂസ് എന്നീ മൂന്ന് സാർവ്വത്രിക സുന്നഹദോസുകളിൽ വ്യാഖ്യാനിച്ച് നിർണയിച്ച വിശ്വാസമാണ് ഓറിയന്റൽ ഓർത്തഡോക്സ് സഭകൾക്കുള്ളത്. അവ ഭേദപ്പെടുത്താനോ, കൂട്ടിച്ചേർക്കാനോ ആർക്കും അധികാരമില്ല.

യഥാർത്ഥത്തിൽ ഈ സുന്നഹദോസുകൾ പുതിയ വിശ്വാസ സംഹിതയൊന്നും രൂപപ്പെടുത്തിയിട്ടില്ല. വേദാധിഷ്ഠിതമായ വിശ്വാസം *ഇന്നത്* എന്നു നിർവചിക്കുക മാത്രമാണ് ചെയ്തത്. ഇതേ രീതിയിൽ മലങ്കര സഭയുടെ വിശ്വാസസംഹിത മൂന്നു പൊതു സുന്നഹദോസുകളിൽ അധിഷ്ഠിതമായ സത്യവിശ്വാസമാണെന്ന് ഔദ്യോഗികമായി പ്രഖ്യാപിച്ച സുപ്രധാന (ഏക) *മലങ്കര പള്ളിയോഗ*മാണ് 1686-ലെ ചെങ്ങന്നൂർ സുന്നഹദോസ്.

അപ്പോസ്തോലിക കാലത്തുനിന്നും മുമ്പോട്ടുള്ള ഗമനത്തിൽ സഭയ്ക്ക് കേന്ദ്രീകൃത സ്വഭാവവും നിയമസംഹിതകളും കൈ വന്നു. സുന്നഹദോസ് മെത്രാന്മാരുടെ സംഘം മാത്രമായി പടിപടിയായി ചുരുങ്ങുക എന്നതായിരുന്നു അതിന്റെ ആത്യന്തികഫലം. പക്ഷേ റോമാ സാമ്രാജ്യത്തിൽ രൂപംകൊണ്ട ഈ നിയമസംഹിതയൊന്നും അവിടെ നിന്നും അനേക കാതം അകന്നു മാറിക്കിടന്ന മലങ്കര നസ്രാണികൾക്ക് ബാധകമല്ലായിരുന്നു. സ്ഥിരമായി മെത്രാൻപോലും ഇല്ലാതിരുന്ന അവർക്ക് അപ്പോസ്തോലിക കാലത്തെ സഭായോഗം (*മലങ്കര പള്ളിയോഗം*) തന്നെയായിരുന്നു സുന്നഹദോസ്. അതിന്റെ ശക്തിയും വ്യാപ്തിയും

അപരിമിതമായിരുന്നു. നസ്രാണികളുടെ ആത്മീയമോ ലൗകികമോ ആയ ഒരു സംഗതിയും മലങ്കര പള്ളിയോഗനിശ്ചയം കൂടാതെ നടപ്പാകാത്ത ഒരു *ക്രിസ്ത്യൻ റിപ്പബ്ലിക്ക്* ആയിരുന്നു മലങ്കര നസ്രാണി സമൂഹം.

ക്രിസ്തുവർഷം ഒന്നാം സഹസ്രാബ്ദത്തിൽ എന്നോ മുതൽ 1599 വരെ നസ്രാണികൾ സെലൂഷ്യായിലെ കാതോലിക്കായുടെ ആത്മീയ അധികാരത്തിനു കീഴിലായിരുന്നു. സ്വാഭാവികമായും നസ്രാണികളുടെ വിശ്വാസവും നെസ്തോറിയൻ ആയിരുന്നു. ലഭ്യമായ രേഖകൾ വ്യക്തമാക്കുന്നത് ഇതാണ്. 1599-ലെ കുപ്രസിദ്ധമായ ഉദയംമ്പേരൂർ സുന്നഹദോസ് നസ്രാണികളെ റോമൻ കത്തോലിക്കാ വിശ്വാസത്തിനു വിധേയരാക്കി. 1653-ലെ കൂനൻകുരിശു വിപ്ലവംവരെ ഈ നില തുടർന്നു.

1653-ൽ നസ്രാണികൾ റോമൻ കത്തോലിക്കാ വിശ്വാസം ത്യജിക്കുകയും, ജാതിക്കുതലവൻ തോമ്മാ അർക്കദിയാക്കോനെ മാർത്തോമ്മാ ഒന്നാമൻ എപ്പിസ്ക്കോപ്പായായി ഉയർത്തി സഭാദ്ധ്യക്ഷനാക്കുകയും ചെയ്തു. ഇതൊക്കെയും *മലങ്കര പള്ളിയോഗ* നിശ്ചയപ്രകാരം ആയിരുന്നു. ഭരണ ക്രമീകരണത്തിൽ സ്വാതന്ത്ര്യം പ്രഖ്യാപിച്ചതൊഴികെ പ്രത്യേക വേദശാസ്ത്ര നിലപാടുകളൊന്നും നസ്രാണികൾ 1653-ൽ സ്വീകരിച്ചില്ല.

എന്നാൽ ഈ നില അധികകാലം തുടരാനാവുമായിരുന്നില്ല. തങ്ങൾക്കു വിധേയരാവാത്ത നസ്രാണികൾ *പട്ടവും പാരമ്പര്യവും പിൻതുടർച്ചയുമില്ലാത്ത ഒരു നൂതന വിഭാഗമാണെന്ന്* റോമൻ കത്തോലിക്കർ ആരോപിച്ചു. ഈ കാഴ്ചപ്പാടോടെ അവരെ പള്ളികളിൽ നിന്നും ബഹിഷ്ക്കരിക്കാൻ ശ്രമിക്കുകയും ചെയ്തു. ഈ സാഹചര്യത്തിൽ വേദശാസ്ത്ര-സഭാശാസ്ത്രപരമായി വ്യക്തമായ ഒരു നിലപാടെടുക്കേണ്ടത് നസ്രാണികൾക്ക് അത്യന്താപേക്ഷിതമായി മാറി. 1665-ൽ യേറുശലേമിലെ സുറിയാനി പാത്രിയർക്കീസ് മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദ്, മാർത്തോമ്മാ ഒന്നാമന്റെ മേല്പട്ടസ്ഥാനം ക്രമപ്പെടുത്തിയതോടെ ഒരു കടമ്പ കടന്നു കിട്ടി. എങ്കിലും വേദശാസ്ത്ര - സഭാവിജ്ഞാനീയ രംഗത്ത് ഒരു ശൂന്യത നിലനിന്നു.

ഈ ദശാസന്ധിയിലാണ് മാർ ബസേലിയോസ് യൽദോ മഫ്രിയാനയും സംഘവും 1685-ൽ കേരളത്തിലെത്തിയത്. പതിമൂന്നാം ദിവസം ഒക്ടോബർ 2-ന് അദ്ദേഹം കാലം ചെയ്തു. 1686-ൽ മാർത്തോമ്മാ രണ്ടാമൻ ആകസ്മികമായി കാലം ചെയ്തതോടെ ഒരു ഭരണപ്രതിസന്ധിയും ഉടലെടുത്തു. ഭാഗ്യവശാൽ മാർ ബസേലിയോസ് യൽദോ മഫ്രിയാനയുടെ സഹയാത്രികൻ, ഉജ്ജ്വല പണ്ഡിതനായ മാർ ഈവാനിയോസ് ഹദിയള്ളാ, ഈ സമയം കേരളത്തിലുണ്ടായിരുന്നു. അദ്ദേഹം 1686-ൽ ചെങ്ങന്നൂരിൽ ഒരു *മലങ്കര പള്ളിയോഗം* വിളിച്ചുകൂട്ടി. കൃത്യമായ തീയതി കണ്ടുപിടിക്കാൻ സാധിച്ചിട്ടില്ലെങ്കിലും പിൽക്കാല പാരമ്പര്യമ

നുസരിച്ചു കണക്കാക്കിയാൽ മാർത്തോമ്മാ രണ്ടാമന്റെ നാല്പതടിയന്തിരത്തോടനുബന്ധിച്ച് (1686 മെയ് 30/31) ആവണം ഈ യോഗം നടന്നത്.

1686-ലെ ചെങ്ങന്നൂർ സുന്നഹദോസ് പ്രധാനമായും അഞ്ച് അടിസ്ഥാന വിശ്വാസപ്രമാണങ്ങൾ അംഗീകരിച്ചു. അവ, (1) കാതോലികസഭയുടെ നിർവചനം. (2) പുത്രൻ തമ്പുരാന്റെ ആളത്വം. (3) വി. കുർബാനയ്ക്ക് പുളിപ്പുള്ള അപ്പം ഉപയോഗിക്കണം. (4) പ. റൂഹായുടെ പുറപ്പാട്. (5) നോമ്പിന്റെ അടിസ്ഥാനപ്രമാണങ്ങൾ. മാർ ഈവാനിയോസ് ഹദിയള്ളായുടെ പിൽക്കാല രചനകളിൽ കാണുന്ന ബസ്പുർക്കാനായുടെ നിരസനം, ദിവസ പകർച്ച, വധുവിനെ വലത്തു വശത്തു നിർത്തുന്നത്, സ്വരൂപ വന്ദനയുടെ നിരോധനം മുതലായവ ഈ സുന്നഹദോസ് തീരുമാനങ്ങളാണോയെന്ന് വ്യക്തമല്ല. എങ്കിലും ഇവ അവയ്ക്ക് പൂരകങ്ങളാണ്.

പോർട്ടുഗീസ് പൂർവകാലം മുതൽ നസ്രാണികളുടെ ആത്മീയവും ലൗകികവുമായ സർവ കാര്യങ്ങളിലേയും അന്തിമ തീരുമാനത്തിന് അധികാരികളായ അത്യുന്നത സമിതി *മലങ്കര പള്ളിയോഗം* - ആണ് ചെങ്ങന്നൂരിൽ ഈ വിശ്വാസ പ്രഖ്യാപനം നടത്തിയത് എന്ന വസ്തുത അതീവ ഗൗരവത്തോടെ കണക്കാക്കണം. റോമൻ കത്തോലിക്കാ സഭയുടെ കാനോനാകൾക്ക് വിരുദ്ധമായി അൽമായർ പങ്കെടുക്കുന്ന ഒരു യോഗം (ഉദയംപേരൂർ സുന്നഹദോസ്) വിളിച്ചുകൂട്ടുവാൻ *സർവശക്തനായ* ആർച്ച്ബിഷപ്പ് മെനേസീസിനെ നിർബന്ധിതനാക്കിയത് *മലങ്കര പള്ളിയോഗ*ത്തിന്റെ ഈ അപ്രമാദിത്വമായിരുന്നു.

1686-ലെ ചെങ്ങന്നൂർ സുന്നഹദോസാണ് ഔദ്യോഗികമായി ഓർത്തഡോക്സ് വിശ്വാസവും അലക്സാൻഡ്രിയൻ വേദശാസ്ത്രവും മലങ്കര സഭയുടേതായി അംഗീകരിച്ചത്. നാളിതുവരെ മറ്റൊരു വിശ്വാസ പ്രഖ്യാപനവും നസ്രാണികൾ നടത്തിയിട്ടില്ല. 1686-ലെ ചെങ്ങന്നൂർ സുന്നഹദോസിന്റെ നിശ്ചയങ്ങൾ ഭേദപ്പെടുത്തിയിട്ടുമില്ല. മൂന്നു സാർവത്രിക സുന്നഹദോസുകൾ ക്ലിപ്തപ്പെടുത്തിയ വിശ്വാസസംഹിത നസ്രാണികൾ ഔദ്യോഗികമായി അംഗീകരിച്ച 1686-ലെ ചെങ്ങന്നൂർ സുന്നഹദോസിനെ അവയ്ക്കു തുല്യമായ പ്രാധാന്യത്തോടെ വേണം മലങ്കരസഭ പരിഗണിക്കാൻ.

(*ബഥേൽ പത്രിക, സിൽവർജൂബിലി പതിപ്പ്*, ഫെബ്രുവരി 2017)

# അരനാഴികനേരത്തിന് അര നൂറ്റാണ്ട്

**മ**ലയാള നോവൽ സാഹിത്യരംഗത്ത് വിപ്ലവം സൃഷ്ടിച്ച *അരനാഴിക നേരം* എന്ന നോവലിന് അൻപതു വയസു തികയുന്നു. *പാറപ്പുറത്ത്* എന്ന തൂലികാനാമത്തിൽ അറിയപ്പെടുന്ന കെ. ഇ. മത്തായിയുടെ (1924–1981) ഏറ്റവും പ്രശസ്തമായ നോവൽ പ്രസിദ്ധീകരിച്ചിട്ട് അര നൂറ്റാണ്ട് പിന്നിടുകയാണ്. മലയാളഭാഷയിൽ *ബോധധാരാ സമ്പ്രദായത്തിൽ* എഴുതപ്പെട്ട ആദ്യ നോവൽ എന്നു വിശേഷിപ്പിക്കപ്പെടുന്ന *അരനാഴിക നേര*ത്തിന്റെ ആദ്യ പതിപ്പ് 1967 മാർച്ചിൽ പുറത്തിറക്കിയത് സാഹിത്യ പ്രവർത്തക സഹകരണ സംഘമാണ്.

മാവേലിക്കര കുന്നം കരയിൽ കിഴക്കെ പൈനുംമൂട്ടിൽ കുഞ്ഞുനൈനാ ഈശോയുടേയും ശോശാമ്മയുടേയും പുത്രനായി 1924 നവംബർ 14–നു ജനിച്ച മത്തായി, ഹൈസ്കൂൾ വിദ്യാഭ്യാസത്തിനു ശേഷം പത്തൊമ്പതാം വയസിൽ പട്ടാളത്തിൽ ചേർന്നു. 21 വർഷത്തെ സേവനത്തിനുശേഷം 1965–ൽ റിട്ട യർ ചെയ്തു. സാഹിത്യ പ്രവർത്തക സഹകരണ സംഘത്തിന്റെ ഡയറ ക്ടർ, വൈസ് പ്രസിഡന്റ്, പ്രസിഡന്റ് എന്നീ നിലകളിൽ സേവനം അനുഷ്ഠിച്ചു. 1981 ഡിസംബർ 30–ന് അന്തരിച്ചു. മാവേലിക്കര കുന്നം സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളിയിൽ കബറടക്കി.



പട്ടാള ജീവിതകാലത്ത് ക്യാമ്പുകളിലെ ആഘോഷങ്ങൾക്ക് അവതരിപ്പിക്കാൻ നാടകങ്ങൾ എഴുതിയായിരുന്നു മത്തായിയുടെ സാഹിത്യ ജീവിതത്തിന്റെ തുടക്കം. തുടർന്നു ചെറുകഥാ – നോവൽ രചനകളിലേയ്ക്കു തിരിഞ്ഞു. അക്കാലത്താണ് *പാറപ്പുറത്ത്* എന്ന തൂലികാനാമം സ്വീകരിച്ചത്. *പ്രകാശധാര* എന്ന ആദ്യ ചെറുകഥാ സമാഹാരം 1952–ലും ആദ്യ നോവലായ *നിണമണിഞ്ഞ കാല്പാടുകൾ* 1955–ലും പ്രസിദ്ധീകരിച്ചു. ചെറുകഥയ്ക്കും, നോവലിനും രണ്ടു പ്രാവശ്യം കേരള സാഹിത്യ അക്കാദമി അവാർഡ് പാറപ്പുറത്തിനു ലഭിച്ചു. 1966–ൽ *നാലാൾ നാലു വഴി* എന്ന കഥാസമാഹാരത്തിനും 1971–ൽ *അരനാഴികനേര*ത്തിനും. മൊത്തം 14 ചെറുകഥാ സമാഹാരങ്ങളും 20 നോവലുകളും പ്രസിദ്ധീകരിച്ചിട്ടുണ്ട്.

ഇവയിൽ ഏഴു നോവലുകൾ സിനിമയാക്കി. *മരിക്കാത്ത ഓർമ്മകൾ* എന്ന സ്മരണയും *വെളിച്ചം കുറഞ്ഞ വഴികൾ* എന്ന നാടകവും പ്രസിദ്ധീകരിച്ച പാറപ്പുറത്തിന്റെ അവസാന ചെറുകഥാ സമാഹാരമായ *കീഴടങ്ങൽ*, നോവലായ *കാണാപ്പൊന്ന്* എന്നിവ അദ്ദേഹത്തിന്റെ മരണാനന്തരം 1982-ലാണ് പ്രസിദ്ധീകരിച്ചത്. ഇവയ്ക്കു പുറമെ തന്റെ നോവലുകളടക്കം 14 സിനിമകൾക്ക് തിരക്കഥയും 18 സിനിമകളുടെ സംഭാഷണവും പാറപ്പുറത്ത് രചിച്ചിട്ടുണ്ട്.

മദ്ധ്യതിരുവിതാംകൂറിലെ ഒരു നസ്രാണി കുടുംബത്തിലെ തൊണ്ണൂറുകാരനായ കാരണവർ കുഞ്ഞോനാച്ചന്റെ ആസന്നമരണ ചിന്തകളാണ് അരനാഴികനേരത്തിലെ പ്രതിപാദ്യം. ... *തൊണ്ണൂറു വയസായ കുഞ്ഞോനാച്ചൻ പനച്ച മൂടു കവലയിൽ തളർന്നുവീണു. വ്യസനിക്കാനൊന്നുമില്ല. "ഇല്ലായ്മ "യിൽനിന്ന് ഒരു ജീവിതം കെട്ടിപ്പെടുത്തു. ജീവിതായോധനത്തിലെ എല്ലാ അഭ്യാസങ്ങളും വശമാക്കി - പയറ്റി നോക്കി. എല്ലാം കൊതി തീരെ കണ്ടു - അനുഭവിച്ചു. മക്കളും കൊച്ചു മക്കളും അവരുടെ മക്കളും ഒക്കെയായി. വലിയോരു കുടുംബത്തിന്റെ മൂപ്പനായി. ബൈബിളിലെ ജീവിത ദർശനത്തിന്റെ കണ്ണാടിയിലൂടെ ജീവിച്ചിരിക്കുമ്പോൾത്തന്നെ മരണത്തിന്റെ മറുപുറം കണ്ടു. അന്തിമ യാത്രയ്ക്കു സ്വയം ഒരുങ്ങി. തനിക്കിനി ഏറിയാൽ അരനാഴികനേരം...* (ആദ്യ പതിപ്പിന്റെ പിൻപുറ ലിഖിതം).




ഗ്രന്ഥകർത്താവ് ചേർത്തിരിക്കുന്ന അരനാഴികനേരത്തിന്റെ മുഖമൊഴി സഭാപ്രസംഗി 1:13-14 വാക്യങ്ങളാണ്. ...*ആകാശത്തിനു കീഴിൽ സംഭവിക്കുന്നതൊക്കെയും ജ്ഞാനത്തോടെ ആരായേണ്ടതിനു ഞാൻ മനസുവെച്ചു; അതു ദൈവം മനുഷ്യർക്കു കഷ്ടപ്പെടുവാൻ കൊടുത്ത വല്ലാത്ത കഷ്ടപ്പാടു തന്നെ. സൂര്യനു കീഴെ നടക്കുന്ന സകല പ്രവർത്തികളും ഞാൻ കണ്ടിട്ടുണ്ട്; അവയൊക്കെയും മായയും വൃഥാ പ്രയത്നവുമത്രെ.* ... ഈ പരാമർശനം തന്നെ അരനാഴികനേരത്തിന്റെ അഗാധമായ ബൈബിൾ അടിസ്ഥാനമാണ് വ്യക്തമാക്കുന്നത്.

തന്റെ ഓർമ്മകളിലൂടെ തലമുറകളുടെ കഥ പറയുന്ന കുഞ്ഞോനാച്ചൻ എന്ന മുഖ്യകഥാപാത്രവും അതുവഴി *അരനാഴികനേരം* എന്ന നോവലും രൂപപ്പെട്ട പന്ഥാവ് ഒന്നാംപതിപ്പിനു 1967 മാർച്ച് 15-നു പാറ

പ്പുറത്ത് എഴുതിയ ആമുഖത്തിൽ വളരെ കുറുക്കി പ്രതിപാദിക്കുന്നുണ്ട്: *... കുഞ്ഞോനാച്ചൻ, കുറെക്കാലമായി എന്റെ മനസിന്റെ ഉമ്മറത്തു പായ് വിരിച്ച് - ഒരു പച്ചക്കമ്പിളി വിരിച്ചു കിടക്കുന്നു. പരിഷ്ക്കാരവും പ്രതാപവും ഉള്ള പലരും ഇതിനിടെ ഇവിടെ വന്നുപോയി. അവരെയൊക്കെ സ്വീകരിച്ചു സൽക്കരിക്കുമ്പോഴും ഓർമ്മ കുഞ്ഞോനാച്ചനോടൊപ്പമായിരുന്നു. മറക്കുന്നതെങ്ങനെ? തിരിച്ചറിവായ നാൾതൊട്ടു പലേ പേരിലും രൂപത്തിലും ഈ കഥാപാത്രം എന്റെ ജീവിതവുമായി അഭേദ്യമായ ബന്ധം പുലർത്തിപ്പോന്നിട്ടുണ്ട്. ഒരു തലമുറയുടെ ഇങ്ങേയറ്റത്തെ കണ്ണിയാണ് കുഞ്ഞോനാച്ചൻ. ഈ കഥയിൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്ന വ്യക്തിസ്വഭാവങ്ങളും, ബന്ധങ്ങളും, ജീവിതവീക്ഷണവും, കഥ അനാവരണം ചെയ്യുവാൻ ഉപയോഗിച്ചിരിക്കുന്ന ഭാഷയും, ഞാൻ ജനിച്ചു വളർന്ന സമുദായത്തിന്റെയും എന്റെ നാട്ടിൻപുറത്തിന്റെയും സവിശേഷത ഉൾക്കൊള്ളുന്നതാണ്. ...* എന്നിങ്ങനെ പാറപ്പുറത്ത്, കുഞ്ഞോനാച്ചന്റെയും അരനാഴികനേരത്തിന്റെയും തലക്കുറി എഴുതുമ്പോൾ *അരനാഴികനേര*ത്തിന്റെ ഗാഢമായ ഓർത്തഡോക്സ് നസ്രാണി വേരുകളിലാണ് ചെന്നെത്തി നിൽക്കുന്നത്.

നോവൽ എന്ന നിലയിൽ വൻ വിജയം നേടിയ *അരനാഴികനേരം* 1970–ൽ സിനിമയാക്കി. കെ. എസ്. സേതുമാധവൻ സംവിധാനം ചെയ്ത ഈ സിനിമയുടെ സംഭാഷണം എഴുതിയതും പാറപ്പുറത്തു തന്നെയാണ്. കുഞ്ഞോനാച്ചനെ അവിസ്മരണീയനാക്കിയ കൊട്ടാരക്കര ശ്രീധരൻ നായർക്കു മികച്ച നടനുള്ള സംസ്ഥാന അവാർഡ് ലഭിച്ചു. കൂടാതെ പാറപ്പുറത്ത്, കെ. എസ്. സേതുമാധവൻ എന്നിവർ യഥാക്രമം കഥ, സംവിധാനം ഇവയ്ക്കുള്ള സംസ്ഥാന അവാർഡുകളും സ്വന്തമാക്കി. ചാക്കോ എന്ന കഥാപാത്രത്തെ അവതരിപ്പിച്ചുകൊണ്ട് പാറപ്പുറത്ത്



അഭ്രപാളിയിലും ഈ സിനിമയിലൂടെ തിരനോട്ടം നടത്തി. നസ്രാണി പശ്ചാത്തലത്തിൽ സൃഷ്ടിച്ച എക്കാലത്തെയും ഏറ്റവും മികച്ച മലയാള ചലച്ചിത്രമായാണ് അരനാഴികനേരത്തെ നിരൂപകർ വിലയിരുത്തുന്നത്. *സമയമാം രഥത്തിൽ...* എന്ന കീർത്തനം പ്രശസ്തമാകുന്നത് ഈ ചല ച്ചിത്രത്തിൽ ഉൾപ്പെടുത്തുന്നതോടെയാണ്.

1890-കളിലെ നസ്രാണി ജീവിതരേഖയാണ് കന്നുകുഴിയിൽ കൊച്ചു തൊമ്മൻ അപ്പോത്തിക്കരിയുടെ *പരിഷ്ക്കാരപ്പാതി.* അതേ പോലെ അതിനു ശേഷമുള്ള മുക്കാൽ നൂറ്റാണ്ടു കാലത്തെ മദ്ധ്യതിരുവിതാംകൂർ നസ്രാണി ജീവിതത്തിന്റെ നേർക്കാഴ്ചയാണ് അരനാഴികനേരം. ആദ്യ പ്രസിദ്ധീകരണത്തിന് അര നൂറ്റാണ്ട് തികയുമ്പോൾ *അരനാഴികനേരം* പുനർവായനയ്ക്കു വിധേയമാകേണ്ടിയിരിക്കുന്നു. ഒപ്പം പാറപ്പുറത്തിന്റെ ഇതര കൃതികളും.

(*മലങ്കരസഭാ മാസിക*, മാർച്ച് 2017)

# 18

# പാപ്പാ രാജിവെച്ചാൽ....

**റോ**മൻ കത്തോലിക്കാ സഭയുടെ പരമാദ്ധ്യക്ഷൻ ബനഡിക്ട് പതിനാറാമൻ മാർപാപ്പാ സ്ഥാനത്യാഗം ചെയ്തപ്പോൾ അത് ഇരുപത്തൊന്നാം നൂറ്റാണ്ടിലെ വേറിട്ട ഒരു അനുഭവമായി. *ചത്താലും കട്ടിലൊഴി*യാതെ സിംഹാസനത്തിൽ കടിച്ചുതൂങ്ങിക്കിടക്കുന്ന മതാധികാരികൾക്കും, ചോരപ്പുഴയിൽ മുങ്ങിപ്പൊങ്ങിയാലും അധികാരക്കസേര വിട്ടൊഴിയാത്ത ഭരണാധികാരികൾക്കും മുമ്പിൽ അദ്ദേഹം കാണിച്ച മാതൃക തികച്ചും ഒരു ക്രൈസ്തവ സാക്ഷ്യമാണെന്നതിൽ രണ്ടു പക്ഷമില്ല. ലോകമെമ്പാടുമുള്ള റോമൻ കത്തോലിക്കരുടെ അപ്രമാദിത്യമുള്ള സഭാദ്ധ്യക്ഷനും, വത്തിക്കാൻ എന്ന സ്വതന്ത്ര പരമാധികാര രാജ്യത്തിന്റെ ഭരണാധികാരിയുമായിരുന്നു അദ്ദേഹം എന്ന പശ്ചാത്തലത്തിൽ വേണം ഈ സ്ഥാനത്യാഗത്തെ പരിഗണിക്കുവാൻ.

പക്ഷേ ബനഡിക്ട് പതിനാറാമൻ മാർപാപ്പായുടെ സ്ഥാനത്യാഗ പ്രഖ്യാപനം ഒരു നിമിഷത്തേക്കെങ്കിലും റോമൻ കത്തോലിക്കാ സഭയെ ഞെട്ടിച്ചു എന്നത് ഒരു വസ്തുതയാണ്. എട്ടു നൂറ്റാണ്ടു കൾക്കിടയ്ക്ക് ഒരിക്കലും സംഭവിക്കാത്ത മാർപാപ്പായുടെ സ്ഥാനത്യാഗം റോമൻ കത്തോലിക്കാ സഭയുടെ ഭരണ സംവിധാനത്തിൽ അപ്രതീക്ഷിതമായ അസ്വസ്ഥത സൃഷ്ടിച്ചു. മാർപാപ്പാമാരുടെ മരണം, കബറടക്കം, ഇടക്കാല ഭരണം, തിരഞ്ഞെടുപ്പ്, സ്ഥാനാരോഹണം എന്നിവയ്ക്ക് അക്ഷരംപ്രതി പാലിക്കപ്പെട്ടുപോരുന്ന നിശ്ചിതമായ ക്രിയാസംഹിത രൂപപ്പെടുത്തിയിട്ടുള്ള റോമൻ കത്തോലിക്കാ സഭയ്ക്ക് ഈ നൂതന സാഹചര്യത്തെ നേരിടുവാൻ പെട്ടെന്ന് സാധിച്ചില്ല എന്നത് യാഥാർത്ഥ്യമാണ്.



രണ്ടു വർഷത്തെ കാത്തിരിപ്പിനൊടുവിൽ 1294-ൽ മാർപാപ്പാ സ്ഥാനത്തേയ്ക്കു തിരഞ്ഞെടുക്കപ്പെട്ട സെലസ്റ്റൈൻ അഞ്ചാമനാണ് രാജിവെച്ച അവസാനത്തെ പോപ്പ്. സന്യാസിയും ഏകാന്തവാസിയുമായിരുന്ന അദ്ദേഹത്തിനു മാർപാപ്പാസ്ഥാനം തനിക്കു വഹിക്കാൻ സാദ്ധ്യമല്ല എന്ന തോന്നൽ ആദിമുതൽ ഉണ്ടായിരുന്നത്രെ. സ്ഥാനമേറ്റ് കാലവിളംബമെന്യേ ഇതു ബോദ്ധ്യപ്പെട്ട അദ്ദേഹം സ്ഥാനത്യാഗം ചെയ്ത് തന്റെ ആശ്രമത്തിലേയ്ക്കു സന്യാസിയായി മടങ്ങി. 1294 ഡിസംബറിൽ

അദ്ദേഹം രാജിവയ്ക്കുന്നതിനു മുമ്പ് മാർപാപ്പാ എന്ന നിലയിലുള്ള അദ്ദേഹത്തിന്റെ കല്പനകളിൽ നിലനിൽക്കുന്നത് രാജിവയ്ക്കാനുള്ള മാർപാപ്പായുടെ അവകാശം ശരിവെച്ചുകൊണ്ടുള്ള ഒന്നു മാത്രമാണ്. ഈ കല്പന ഇറക്കി ഒരാഴ്ചയ്ക്കുള്ളിൽ 1295 ഡിസംബർ 13-ന് അദ്ദേഹം രാജിവെച്ചു. ചില ചരിത്രകാരന്മാരുടെ നിഗമനപ്രകാരം ബനഡിക്ട് പതിനാറാമൻ മാർപാപ്പായെ കൂടാതെ സ്വമനസാലെ രാജിവെച്ച ഏക റോമാ പോപ്പും അദ്ദേഹമാണ്.

അതേസമയം മാർപാപ്പായുടെ സ്ഥാനത്യാഗത്തെ എതിർക്കുന്ന അനേകം വിഭാഗങ്ങൾ അന്ന് ഉണ്ടായിരുന്നു. ഇവർ സെലസ്റ്റൈൻ അഞ്ചാമനെ, തനിക്കെതിരെ വീണ്ടും പോപ്പാക്കി അവരോധിക്കുമോ എന്ന് അദ്ദേഹത്തിന്റെ പിൻഗാമി ബോനിഫസ് എട്ടാമൻ ഭയപ്പെട്ടു. തുടർന്ന് അദ്ദേഹത്തെ കാമ്പഞ്ഞ പ്രദേശത്തെ ഫ്യൂമോൺ കൊട്ടാരത്തിൽ ബോനിഫസ് എട്ടാമൻ തടവിലാക്കി. തടവിൽ കിടക്കവേ പത്തു മാസത്തിനു ശേഷം 1296 മെയ് 19-ന് അദ്ദേഹം അന്തരിച്ചു. സെലസ്റ്റൈൻ അഞ്ചാമനെ തടവിൽ വെച്ച് ബോനിഫസ് എട്ടാമൻ മാർപാപ്പാ പീഡിപ്പിച്ചു കൊന്നതാണ് എന്ന ആരോപണം അന്നേ നിലവിലുണ്ടായിരുന്നു. ഏതായാലും 1313-ൽ റോമൻ കത്തോലിക്കാ സഭ അദ്ദേഹത്തെ ഒരു പരിശുദ്ധനായി പ്രഖ്യാപിച്ചു.

ബനഡിക്ട് പതിനാറാമൻ മാർപാപ്പാ സെലസ്റ്റൈൻ അഞ്ചാമനിൽ നിന്ന് ആവേശം ഉൾക്കൊണ്ടിരുന്നു എന്നത് നിശ്ചയമാണ്. 2009 ഏപ്രിൽ 28-ന് സെലസ്റ്റൈൻ അഞ്ചാമന്റെ കബറിടം സ്ഥിതിചെയ്യുന്ന അക്വിലായിലെ സാന്താ മരിയാ ദ് കോളാഞ്ചിയോ കത്തീഡ്രൽ സന്ദർശിച്ച ബനഡിക്ട് പതിനാറാമൻ മാർപാപ്പാ തന്റെ സ്ഥാനാരോഹണ സമയത്തു ധരിച്ചിരുന്ന കമ്പിളികൊണ്ടുള്ള *പാലിയം* എന്ന സ്ഥാനവസ്ത്രം അദ്ദേഹത്തിന്റെ തിരുശേഷിപ്പിൽ സമർപ്പിച്ചിരുന്നു. കൂടാതെ ആ വർഷം ഓഗസ്റ്റ് 28 മുതൽ ഒരു വർഷക്കാലത്തെ സെലസ്റ്റൈൻ വർഷമായി അദ്ദേഹം പ്രഖ്യാപിച്ചു. വീണ്ടും അദ്ദേഹം 2010 ജൂലൈ 4-ന് അക്വിലായ്ക്കു സമീപമുള്ള സുൾമൊനാ കത്തീഡ്രൽ സന്ദർശിച്ചു സെലസ്റ്റൈൻ അഞ്ചാമൻ കൂദാശ ചെയ്തതും ഇപ്പോൾ അദ്ദേഹത്തിന്റെ തിരുശേഷിപ്പു സ്ഥാപിച്ചിരിക്കുന്നതുമായ അൾത്താരയ്ക്കു മുമ്പിൽ പ്രാർത്ഥിച്ചു.

അറിയപ്പെടുന്ന കാനോൻ-വേദശാസ്ത്ര പണ്ഡിതനായ ബനഡിക്ട് പതിനാറാമന് തന്റെ രാജി റോമൻ കത്തോലിക്കാ സഭയിൽ ഉയർത്തുന്ന താത്വിക പ്രശ്നങ്ങളേപ്പറ്റി അറിവില്ലായിരുന്നു എന്നു ചിന്തിക്കുന്നത് മൗഢ്യമാണ്. പക്ഷേ തന്റെ പ്രായവും അനാരോഗ്യവും ഉയർത്തുന്ന ബലഹീനത സഭാഭരണത്തെ ബാധിക്കരുതെന്ന വിശാലമായ കാഴ്ചപ്പാടും നിശ്ചയദാർഢ്യവും അദ്ദേഹത്തെ തന്റെ സ്ഥാനത്യാഗ തീരുമാനത്തിൽ ഉറപ്പിച്ചു നിർത്തി.

യഥാർത്ഥത്തിൽ അധികാരത്തിന്റെ പ്രാഭവ സ്ഥാനത്തേയും (source of authority) അതിന്റെ വിതരണ സമ്പ്രദായത്തേയും (distribution of authority) പറ്റിയുള്ള കാഴ്ചപ്പാടാണ് മാർപാപ്പായുടെ സ്ഥാനത്യാഗം, സ്ഥാനത്യാഗം ചെയ്ത മാർപാപ്പായുടെ സഭയിലെ സ്ഥാനം ഇവയെ പ്പറ്റി റോമൻ കത്തോലിക്കാ സഭയ്ക്ക് സങ്കീർണ്ണമായ താത്വിക പ്രശ്ന ങ്ങൾ സൃഷ്ടിക്കുന്നത്. റോമാ സാമ്രാജ്യത്തിന്റെ ഭരണ സംവിധാനം സ്വീകരിച്ചിരിക്കുന്ന റോമൻ കത്തോലിക്കാ സഭയിലും, ആ സാമ്രാജ്യ ത്തിനുള്ളിൽ രൂപംകൊണ്ട ഇതര സഭകളിലും ഈ പ്രശ്നം നിലവി ലുണ്ട്. അപ്പോസ്തോലന്മാരിൽ നിന്നും പരമ്പരയാ അവിശ്ചിന്നമായി കൈമാറിവരുന്ന പട്ടത്വ നൽവരം പ്രധാന മഹാപുരോഹിതന്മാരിലൂടെ മേല്പട്ടക്കാരിലും പട്ടക്കാരിലും സംക്രമിക്കുന്നു എന്ന വിശ്വാസത്തിൽ സഭകൾ തമ്മിൽ അഭിപ്രായ വ്യത്യാസമില്ല. ഒരിക്കൽ ദത്തമായ വൈദിക അധികാരം നഷ്ടമാകുന്നില്ല എന്നതിലും സഭകൾക്കിടയിൽ എതിരഭി പ്രായമില്ല.

പക്ഷേ റോമാ സാമ്രാജ്യത്തിലെ ഭരണ സമ്പ്രദായത്തിൽ എല്ലാ അധി കാരവും സീസറിൽ കേന്ദ്രീകരിച്ചിരുന്നു. അദ്ദേഹം നിയോഗിക്കുന്നത നുസരിച്ച് അദ്ദേഹത്തിനു വേണ്ടി മാത്രമാണ് താഴേത്തട്ടു വരെയുള്ള അധികാരികൾ ഭരണം നടത്തിയിരുന്നത്. അധികാരത്തെപ്പറ്റി റോമൻ കത്തോലിക്കാ സഭ ഈ കാഴ്ചപ്പാടാണ് സ്വീകരിച്ചത്. റോമാ പാപ്പാ യിൽ എല്ലാ അധികാരവും കേന്ദ്രീകരിച്ചു. അദ്ദേഹത്തിനു വേണ്ടി അദ്ദേ ഹത്താൽ നിയോഗിതരാകുന്ന മേല്പട്ടക്കാരും, അവരാൽ നിയോഗിത രാകുന്ന പട്ടക്കാരും അധികാരം നടത്തുക എന്ന സംവിധാനമാണ് അവിടെ നിലവിലുള്ളത്. *നിയോഗിക്കപ്പെട്ട അധികാരം* (delegated authority) എന്ന നിലയിൽ മറ്റു മേല്പട്ടക്കാരുടെയും പട്ടക്കാരുടെയും അധികാരം നിയന്ത്രിക്കാൻ മേലധികാരിക്കു സാധിക്കും. പക്ഷേ *പരമ മായ അധികാരം* (virtuel authority) കൈയാളുന്ന സഭാദ്ധ്യക്ഷന് ഇപ്രകാരം ഒരു നിയന്ത്രണം സാദ്ധ്യമല്ല. സ്ഥാനത്യാഗം ചെയ്താലും അപ്പോസ്തോലിക അധികാരം നിലനിൽക്കും. അതിനാൽ സഭാദ്ധ്യക്ഷന് റിട്ടയർമെന്റോ, ജീവിതകാലത്ത് പിൻഗാമിയോ ഉണ്ടാകാൻ പാടില്ല. കാരണം *ഇരട്ട അധികാരകേന്ദ്രം* എന്ന അവസ്ഥ ഇവ സംജാതമാക്കും. ഇതാണ് പഴയ റോമാ സാമ്രാജ്യത്തിലെ സഭകളുടെ പൊതുവായ കാഴ്ച പ്പാട്. ചുരുക്കത്തിൽ, സെലസ്റ്റൈൻ അഞ്ചാമനെപ്പറ്റി പിൻഗാമി ബോണി ഫെസ് എട്ടാമൻ ഭയപ്പെട്ട അതേ പ്രശ്നമാണ് ഈ മനോഭാവത്തിന്റെ പിന്നിൽ. ബനഡിക്ട് പതിനാറാമന് പിൻഗാമിയായ ഫ്രാൻസിസ് ഒന്നാ മന്റെ മുമ്പിൽ പൂർണ്ണ വിധേയത്വം പ്രഖ്യാപിക്കേണ്ടി വന്നതും ഇതേ കാരണത്താലാണ്.

എന്നാൽ റോമാ സാമ്രാജ്യത്തിനു പുറത്ത് രൂപംകൊണ്ട് വികസിച്ച മലങ്കരസഭ വ്യത്യസ്തമായ ഒരു കാഴ്ചപ്പാടാണ് സഭാദ്ധ്യക്ഷനെപ്പറ്റി വെച്ചുപുലർത്തുന്നത്. ഇന്ത്യയിൽ തദ്ദേശീയ മെത്രാൻസ്ഥാനം രൂപം

കൊണ്ട 1653 മുതൽ കഴിയുന്നത്ര മുൻഗാമിയുടെ ജീവിതകാലത്തു തന്നെ പിൻഗാമിയെ തിരഞ്ഞെടുത്തു വാഴിക്കുക എന്ന കീഴ്‌വഴക്കമാണ് പാലിച്ചു പോരുന്നത്. അവിച്ഛിന്നമായ മേല്പട്ടസാന്നിദ്ധ്യം സഭയുടെ നിലനിൽപ്പിന് അത്യന്താപേക്ഷിതമാണ് എന്ന ചരിത്രപരമായ യാഥാർത്ഥ്യമാണ് ഈയൊരു സംവിധാനം വികസിക്കുവാൻ കാരണമായത്. പതിനെട്ടാം നൂറ്റാണ്ടിൽ ഡച്ചുകാർ തന്നെ നാടുകടത്തുമെന്ന അവസ്ഥ സംജാതമായപ്പോൾ അഞ്ചാം മാർത്തോമ്മാ പിൻഗാമിയെ വാഴിച്ച് സുരക്ഷിത സ്ഥാനത്താക്കി. തന്റെ അഭാവം നസ്രാണി മാർഗ്ഗത്തെ ഇല്ലായ്മ ചെയ്യരുതെന്ന വ്യക്തമായ ഉദ്ദേശ്യമായിരുന്നു ഇതിനു പിമ്പിലുണ്ടായിരുന്നത്.

റോമൻ കത്തോലിക്കാ വിശ്വാസത്തിൽ അകപ്പെട്ടു നസ്രാണി സമൂഹത്തിൽ നിന്നും അകറ്റപ്പെട്ട വിഭാഗത്തെ മുഖ്യധാരയിൽ മടക്കിക്കൊണ്ടുവരുവാൻ അവരുമായി ചർച്ച നടത്തിയ വലിയ മാർ ദീവന്നാസ്യോസ് അനന്തിരവന്റെ പിൻഗാമിത്വം ഉറപ്പാക്കാൻ ശ്രമിച്ചതും ഇതേ കാഴ്ചപ്പാടോടെയായിരുന്നു. അദ്ദേഹത്തിനു നേരേയുള്ള റോമൻ പീഡ മുറുകി വന്നപ്പോൾ അനന്തിരവൻ മാത്തൻ റമ്പാനെ വലിയ മാർ ദീവന്നാസ്യോസ് മേല്പട്ടക്കാരനായി വാഴിച്ച് സഭയുടെ സുരക്ഷിതത്വം ഉറപ്പാക്കി.

പത്തൊമ്പതാം നൂറ്റാണ്ടിൽ പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസ് മലങ്കര മെത്രാപ്പോലീത്താ തന്റെ പിൻഗാമിയായി തോമസ് അത്താസ്യോസിനെ വാഴിച്ചു. എങ്കിലും തിരഞ്ഞെടുപ്പ് അടക്കമുള്ള നടപടിക്രമങ്ങൾ പാലിക്കാതിരുന്നതിനാൽ തോമസ് അത്താനാസ്യോസിന് മലങ്കര മെത്രാപ്പോലീത്താ സ്ഥാനം ലഭിച്ചില്ല. പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്താ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കടുത്ത എതിർപ്പിനെ മറികടന്ന് ജീവിതകാലത്തു തന്നെ പിൻഗാമിയായി തിരഞ്ഞെടുത്തിരുന്ന മലങ്കര മല്പാൻ വട്ടശ്ശേരിൽ ഗീവർഗീസ് റമ്പാനെ ദീവന്നാസ്യോസ് എന്ന സ്ഥാനനാമത്തോടു കൂടിത്തന്നെ മേല്പട്ടക്കാരനാക്കുന്നതിൽ വിജയിച്ചു. 1934–ൽ കാതോലിക്കാ – മലങ്കര മെത്രാപ്പോലീത്താ സ്ഥാനങ്ങൾ സംയോജിപ്പിച്ചതിനെ തുടർന്ന് ആ സ്ഥാനത്തേയ്ക്കുള്ള പിൻഗാമിയെ മുൻഗാമിയുടെ ജീവിത കാലത്തുതന്നെ തിരഞ്ഞെടുത്ത് അംഗീകരിക്കുക എന്ന രീതിയാണ് ഇന്ന് നിലവിലുള്ളത്.

പതിനെട്ടാം നൂറ്റാണ്ടു വരെ പിൻഗാമിയെ തിരഞ്ഞെടുത്തു വാഴിക്കുക എന്ന പാരമ്പര്യം നിലനിന്നെങ്കിലും സഭാദ്ധ്യക്ഷൻ സ്ഥാനത്യാഗം ചെയ്യുന്ന പതിവ് മലങ്കര നസ്രാണികൾക്കിടയിൽ രൂപംകൊണ്ടില്ല. മൂന്നു മലങ്കര മെത്രാപ്പോലീത്താമാരെ വാഴിച്ച തൊഴിയൂരിന്റെ കിടങ്ങൻ മാർ പീലക്സീനോസാണ് സ്ഥാനത്യാഗം എന്ന പതിവ് മലങ്കരയിൽ ആരംഭിച്ചത്. സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് ദ്വിതീയൻ, പുന്നത്ര ഗീവർഗീസ് മാർ ദീവന്നാസ്യോസ് തൃതീയൻ എന്നിവരുടെ കാലശേഷം രണ്ടു പ്രാവശ്യം മലങ്കര മെത്രാപ്പോലീത്താ സ്ഥാനം ലഭിച്ചെങ്കിലും അവരുടെ പിൻഗാമികളായി യഥാക്രമം

പുന്നത്ര മാർ ദീവന്നാസ്യോസ് തൃതീയൻ, ചേപ്പാട്ട് ഫീലിപ്പോസ് മാർ ദീവന്നാസ്യോസ് നാലാമൻ എന്നിവരെ വാഴിച്ചശേഷം മലങ്കരയുടെ അധികാരത്തിൽ നിന്നും അദ്ദേഹം സ്വമേധയാ വിട്ടുനിന്നു.

സാഹചര്യങ്ങളുടെ സമ്മർദ്ദംകൊണ്ട് സ്ഥാനമൊഴിയേണ്ടി വന്ന ചേപ്പാട്ട് ഫീലിപ്പോസ് മാർ ദീവന്നാസ്യോസ് നാലാമൻ പിന്നീട് തന്റെ മരണം വരെ ഏതാണ്ട് ഒരു വ്യാഴവട്ടക്കാലം അധികാരത്തിൽ നിന്നും പൂർണ്ണമായും വിട്ടുനിന്നു. പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമനാകട്ടെ, പിൻഗാമി മേല്പട്ടസ്ഥാനം പ്രാപിച്ച ഉടൻതന്നെ മാനേജിംഗ് കമ്മിറ്റി വിളിച്ചുകൂട്ടി സ്ഥാനം ഏൽപ്പിച്ചുകൊടുക്കുകയും ഭരണ കൈമാറ്റ വിവരം സർക്കാരിനെ ഔദ്യോഗികമായി അറിയിക്കുകയും ചെയ്തു. എന്നു മാത്രമല്ല, തന്നെ ഭരണത്തിലേയ്ക്ക് ആരും വലിച്ചിഴയ്ക്കാതിരിക്കാൻ മലങ്കരമെത്രാന്റെ ആസ്ഥാനമായ പഴയസെമിനാരിയിൽനിന്ന് താമസം കോട്ടയം ചെറിയപള്ളിയിലേയ്ക്കു മാറ്റുകപോലും ചെയ്തു. അദ്ദേഹത്തിന്റെ മാതൃകയാണ് ഇപ്പോൾ വത്തിക്കാനിൽ നിന്നും വാസം മാറ്റുക വഴി ബനഡിക്ട് പതിനാറാമൻ സ്വീകരിച്ചത് എന്നു പറയാം.

മലങ്കരയിലെ നാലു മുതലുള്ള കാതോലിക്കാമാർ ജീവിത കാലത്തു തന്നെ സ്ഥാനത്യാഗം ചെയ്ത് വിശ്രമജീവിതത്തിലേയ്ക്കു പ്രവേശിക്കുക എന്ന പതിവാണ് സ്വീകരിച്ചു വരുന്നത്. ഇന്ന് മലങ്കര സഭാദ്ധ്യക്ഷനെ നേരത്തെ തിരഞ്ഞെടുക്കുമെങ്കിലും അധികാര കൈമാറ്റം മുൻഗാമിയുടെ താല്പര്യമനുസരിച്ച് എന്ന കീഴ്വഴക്കമാണ് മലങ്കരസഭയിലുള്ളത്.

പട്ടത്വ നൽവരം പ്രധാന മഹാപുരോഹിതന്മാരിലൂടെ മേല്പട്ടക്കാരിലും പട്ടക്കാരിലും സഭയിലും സംക്രമിക്കുന്നു എന്നും, ഒരിക്കൽ ദത്തമായ വൈദിക അധികാരം ഒരിക്കലും നഷ്ടമാകുന്നില്ല എന്നും മലങ്കര സഭയും വിശ്വസിക്കുന്നുണ്ട്. എന്നാൽ സഭാദ്ധ്യക്ഷന്റെ സ്ഥാനത്യാഗം സുഗമമായി നടക്കുകയും ചെയ്യുന്നു. വ്യക്തമായ രണ്ട് കാരണങ്ങളാലാണ് ഇത് സാദ്ധ്യമാകുന്നത്. ഒന്നാമതായി അത്യുന്നത മഹാപുരോഹിതന്റെ അധികാര വിനിയോഗത്തെപ്പറ്റി ഗ്രീക്കോ-റോമനിൽ നിന്നും വ്യത്യസ്തമായ കാഴ്ചപ്പാട്. രണ്ടാമതായി സഭാദ്ധ്യക്ഷന്റെ ആത്മീയ -ലൗകിക അധികാരങ്ങളുടെ വ്യക്തമായ വേർതിരിവ്.

1912-ൽ മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപിച്ചപ്പോൾ അന്നുവരെ നിലനിന്ന മലങ്കര സഭാദ്ധ്യക്ഷസ്ഥാനമായ *മലങ്കര മെത്രാപ്പോലീത്താ* സ്ഥാനം നിർത്തൽ ചെയ്തില്ല. പത്തൊമ്പതാം നൂറ്റാണ്ടിന്റെ രണ്ടാം പകുതിയിൽ മലങ്കര നസ്രാണികൾ ചില പ്രത്യേക സാഹചര്യങ്ങളാൽ അംഗീകരിക്കാൻ നിർബന്ധിതമായ പാശ്ചാത്യ സുറിയാനി സഭാവിജ്ഞാനീയം മൂലം മേല്പട്ടക്കാരെ വാഴിക്കുക, വി. മൂറോൻ കൂദാശ ചെയ്യുക എന്നീ അധികാരങ്ങൾ മലങ്കരമെത്രാപ്പോലീത്തായ്ക്ക് ഇല്ലാതെയായി. ഈ അധികാരങ്ങളോടു കൂടിയാണ് 1912-ൽ ഇവിടെ കാതോലിക്കേറ്റ് സ്ഥാപി

ച്ചത്. മലങ്കരയിലെ കാതോലിക്കാ, മലങ്കര മെത്രാപ്പോലീത്തായുടെ ആത്മീയ അധികാരിയാണ്. അതിനാൽ കാതോലിക്കേറ്റ് സ്ഥാപന ത്തോടെ മലങ്കര മെത്രാപ്പോലീത്തായുടെ *സഭാദ്ധ്യക്ഷസ്ഥാനം* ഇല്ലാ തായി എന്നു പറയാം. പക്ഷേ ലൗകിക-ദൈനംദിന ഭരണം അപ്പോഴും മലങ്കര മെത്രാപ്പോലീത്തായിൽ നിക്ഷിപ്തമായിരുന്നു.

സഭാതലവന്റെ അപ്പോസ്തോലികമായ ആത്മീയ അധികാരം ശ്ലൈഹിക പിന്തുടർച്ചയിലൂടെ പ്രധാന മേലദ്ധ്യക്ഷനു ലഭിക്കുകയും അത് മേല്പട്ടക്കാർ, പട്ടക്കാർ വഴി സഭയിൽ വ്യാപരിക്കുകയും ചെയ്യുന്നു എന്ന സിദ്ധാന്തത്തിൽ മലങ്കരസഭ ഗ്രീക്കോ-റോമൻ പശ്ചാത്തലമുള്ള സഭകളുമായി വ്യവഹരിക്കുന്നില്ല. അതേസമയംതന്നെ, സഭാദ്ധ്യക്ഷന്റെ ലൗകിക അധികാരം നിർദ്ധാരണം ചെയ്യപ്പെടുന്നത് വിപരീത ദിശയിൽ ആണെന്നും മലങ്കര നസ്രാണികൾ കണക്കാക്കുന്നു. *ഇടവക പള്ളിയോഗ* ങ്ങളും അവയുടെ പ്രാതിനിദ്ധ്യം വഹിക്കുന്ന *മലങ്കര പള്ളിയോഗ*വുമാണ് മലങ്കര നസ്രാണികളുടെ സഭാദ്ധ്യക്ഷസ്ഥാനത്തിന്റെ ലൗകിക ഭാഗം സംവഹിക്കുന്ന മലങ്കര മെത്രാപ്പോലീത്തായുടെ അധികാരം നിർദ്ധാ രണം ചെയ്യുന്നത്. അതിനാലാണ് *ജനത്തിന്റെ തിരഞ്ഞെടുപ്പ്* ഇവരുടെ സ്ഥാനലബ്ദിക്ക് അനിവാര്യമാകുന്നതും. ഇത്തരമൊരു അധികാര വിഭ ജനം നടത്താൻ ഗ്രീക്കോ-റോമൻ സഭകൾക്കു സാധിച്ചിട്ടില്ല. അവരെ സംബന്ധിച്ചിടത്തോളം എല്ലാ അധികാരവും സീസറിൽ - സഭാ തലവ നിൽ - കേന്ദ്രീകരിച്ച് താഴേക്ക് ഒഴുകുകയാണ്. അവിടെ *ജനം ഭരിക്ക പ്പെടേണ്ടവർ* എന്നതിലുപരി അപ്രസക്തവുമാണ്.

മലങ്കരയിലെ കാതോലിക്കായ്ക്ക് നിയമപരമായി അപരിമിതമായ അധികാരം ഇല്ല എന്ന വസ്തുത അതീവ പ്രാധാന്യമുള്ളതാണ്. മേല്പ ട്ടക്കാരെ വാഴിക്കുക, വി. മൂറോൻ കൂദാശ ചെയ്യുക എന്നിവ കാതോലി ക്കായുടെ അധികാരമാണെങ്കിലും അതും, കാതോലിക്കായ്ക്ക് എന്തൊക്കെ സവിശേഷാധികാരങ്ങൾ ഉണ്ടോ അവയെല്ലാം മലങ്കര മെത്രാപ്പോലീത്താ അദ്ധ്യക്ഷനായ സുന്നഹദോസിന്റെ നിർദ്ദേശത്തിനു വിധേയമായി മാത്രം വിനിയോഗിക്കണമെന്ന് 1912-ൽ ഒന്നാം കാതോലി ക്കായ്ക്ക് ലഭ്യമായ സ്ഥാത്തിക്കോനിൽ വ്യക്തമാക്കിയിട്ടുണ്ട്. കാതോ ലിക്കാ ആത്മീയ അദ്ധ്യക്ഷൻ ആണെങ്കിലും ഭരണഘടനപ്രകാരം *വിശ്വാസം, പട്ടത്വം, അച്ചടക്കം* എന്നിവയിൽ പരമാധികാരം പ. എപ്പി സ്ക്കോപ്പൽ സുന്നഹദോസിനാണ്. ചുരുക്കത്തിൽ അധികാരത്തിൽ ഇരി ക്കുന്ന കാതോലിക്കായ്ക്കുപോലും നിയമാനുസൃത സംവിധാനത്തിന്റെ നിർദ്ദേശങ്ങൾക്കു വിധേയമായിട്ടല്ലാതെ തന്റെ സവിശേഷാധികാരങ്ങ ളൊന്നും പ്രയോഗിക്കാൻ സാദ്ധ്യമല്ല. കുറേക്കൂടി വ്യക്തമാക്കിയാൽ മല ങ്കരസഭയിൽ *പരമമായ അധികാരം* (virtuel authority) സഭയ്ക്കാണു ള്ളത്. അത് ഏതെങ്കിലും വ്യക്തിയിലോ സ്ഥാനിയിലോ നിക്ഷിപ്തമല്ല.

കാതോലിക്കേറ്റിന്റെ ആവിർഭാവത്തോടെ മലങ്കര മെത്രാപ്പോലീത്താ യുടെ സഭാദ്ധ്യക്ഷസ്ഥാനം ഇല്ലാതായി എന്നതിനാൽ അദ്ദേഹം സ്ഥാന

ത്യാഗം ചെയ്യുന്നത് മറ്റേതൊരു മെത്രാപ്പോലീത്തായും റിട്ടയർ ചെയ്യുന്നതുപോലെ മാത്രമാണ്. മേല്പട്ടക്കാരുടെ നിയമാനുസൃതമോ സ്വമനസാലെയോ ഉള്ള റിട്ടയർമന്റ് റോമൻ കത്തോലിക്കാ സഭയടക്കമുള്ള എല്ലാ സഭകളിലും അനുവദനീയവും പ്രാബല്യത്തിലുള്ളതുമാണ്. ഒരിക്കൽ റിട്ടയർമെന്റ് (വിശിഷ്യാ സ്വമേധയാ) നിലവിൽ വന്നാൽ പിന്നീട് അതിൽ നിന്നും പിന്നോട്ടു പോകാനോ, സ്ഥാനത്തിന്റെ അധികാരങ്ങൾ തുടർന്ന് ഉപയോഗിക്കാനോ സാദ്ധ്യമല്ല എന്നതും ലോകനിയമമാണ്.

1934-ൽ മലങ്കരസഭാ ഭരണഘടന പാസ്സാക്കിയപ്പോൾ മലങ്കര മെത്രാപ്പോലീത്താ സ്ഥാനം നിർത്തലാക്കുന്നതിനു പകരം കാതോലിക്കാ തന്നെ ഈ സ്ഥാനവും വഹിക്കണമെന്ന് തീരുമാനിച്ചു. ഇരു സ്ഥാനവും രണ്ടായിത്തന്നെ നിർവചിക്കുകയും ചെയ്തു. അതിന്റെ അടിസ്ഥാനത്തിൽ ഇന്ന് മലങ്കരസഭാദ്ധ്യക്ഷൻ സ്ഥാനത്യാഗം ചെയ്യുമ്പോൾ എന്താണ് സംഭവിക്കുന്നത് എന്ന് പരിശോധിക്കാം. സ്ഥാനത്യാഗ സന്നദ്ധത (രാജി) പ്രാബല്യത്തിൽ വരുന്നതോടെ മറ്റേതൊരു മെത്രാപ്പോലീത്തായേയും പോലെ മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തു നിന്നും റിട്ടയർ ചെയ്ത് ആ അധികാരത്തിൽ നിന്നും പൂർണ്ണമായും ഒഴിവാകുന്നു. അപ്പോൾതന്നെ നിയമാനുസൃതം തിരഞ്ഞെടുക്കപ്പെട്ട പിൻഗാമി മലങ്കര മെത്രാപ്പോലീത്താ ആയി മാറുന്നു. മുൻഗാമി കാതോലിക്കാ ആയി തുടരുന്നു. പക്ഷേ മലങ്കരയിലെ കാതോലിക്കാ, മലങ്കര മെത്രാപ്പോലീത്താ അദ്ധ്യക്ഷനായിരിക്കുന്ന സുന്നഹദോസിനാൽ നിയന്ത്രിക്കപ്പെടുന്ന വ്യക്തി ആയതിനാൽ പിന്നീട് കാതോലിക്കാ എന്ന നിലയിലുള്ള അധികാരങ്ങൾ ഉപയോഗിക്കണമെങ്കിൽ അത് പിൻഗാമിയുടെ (മലങ്കര മെത്രാപ്പോലീത്താ) നിയന്ത്രണത്തിനു വിധേയമായി മാത്രം ആയിരിക്കും.

പിൻഗാമിയെ കാതോലിക്കാ ആയി വാഴിക്കുന്നത് സഭയാണ്. പക്ഷേ ആ സമയത്ത് മുൻഗാമിയുടെ (അപ്പോൾ കാതോലിക്കാ മാത്രം) ഒരു സ്ഥാനവും എടുത്തു മാറ്റുന്നില്ല. അദ്ദേഹം അപ്പോഴും പിന്നീടും കാതോലിക്കാ തന്നെയാണ്. അതേ സമയം തന്നെ, മലങ്കരസഭയിൽ കാതോലിക്കായുടെ സ്ഥാനം പിൻഗാമിക്ക് (അപ്പോൾ മലങ്കര മെത്രാപ്പോലീത്താ) സഭ നൽകുകയാണ്. അതിനാൽ അന്നു മുതൽ സഭയാക്കായി കാതോലിക്കായുടെ ആത്മീയ അധികാരങ്ങൾ പ്രയോഗിക്കേണ്ടതും അതിനുള്ള നിർദ്ദേശം സഭ നൽകേണ്ടതും പുതിയ കാതോലിക്കായ്ക്കാണ്. മേല്പട്ടക്കാരെ വാഴിക്കുക, വി. മൂറോൻ കൂദാശ ചെയ്യുക എന്നീ അധികാരങ്ങൾ അപ്പോഴും മുൻഗാമിക്കു നിലനിൽക്കുന്നുണ്ട്. പക്ഷേ അതിന് നിയമപരമായി അത്യന്താപേക്ഷിതമായ നിർദ്ദേശം അദ്ദേഹത്തിനു നൽകാൻ തുടർന്നു സഭയ്ക്കാവില്ല. അതു കൂടാതെ അദ്ദേഹം ചെയ്യുന്ന അത്തരം കർമ്മങ്ങൾക്കു നിയമ സാധുതയുമില്ല. ഇക്കാരണത്താൽ ബനഡിക്ട് പതിനാറാമൻ മാർപാപ്പാ പിൻഗാമി ഫ്രാൻസിസ് മാർപാപ്പായോടു നടത്തിയതുപോലുള്ള വിധേയത്വ പ്രഖ്യാപനം സീനിയർ കാതോലിക്കാ പിൻഗാമിയോടു നടത്തേണ്ടതില്ല. കാരണം ഇരുവരും സഭയ്ക്കു വിധേയരാണ്.

മലങ്കരയിലെ ഏതൊരു മെത്രാനെയും പോലെ ലൗകിക (ഇടവക) ഭരണം ഒഴിഞ്ഞാൽ പിന്നീട് സഭാദ്ധ്യക്ഷനും മലങ്കരസഭയുടെ അത്യുന്നത അധികാരകേന്ദ്രമായ സുറിയാനി ക്രിസ്ത്യാനി അസോസിയേഷനിലും അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയിലും അംഗമല്ല. അതേസമയം അവർ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിൽ അംഗങ്ങളാണുതാനും. ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ നിരണം ഭദ്രാസനാധിപന്റെ സ്ഥാനം ഒഴിഞ്ഞശേഷവും ക്രമമായി പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് യോഗങ്ങളിൽ പങ്കെടുക്കുമായിരുന്നു. പക്ഷേ പിന്നീട് ഒരിക്കലും അസോസിയേഷനിലോ മാനേജിംഗ് കമ്മിറ്റിയിലോ പങ്കെടുത്തിട്ടുമില്ല. പ. ദിദിമോസ് പ്രഥമൻ വലിയ ബാവാ ഇപ്പോഴും നാമമാത്രമായെങ്കിലും പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് യോഗങ്ങളിൽ പങ്കെടുക്കുന്നുണ്ട്.

ഇതേ അടിസ്ഥാനത്തിൽത്തന്നെ പ. ദിദിമോസ് പ്രഥമൻ ബാവാ പിൻഗാമിയെ പ. ബസേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയനായി കാതോലിക്കാ സ്ഥാനത്തു വാഴിച്ചതിനെ വിശദീകരിക്കാം. സഭാ ഭരണഘടനപ്രകാരം കാതോലിക്കായെ സ്ഥാനാരോഹണം ചെയ്യേണ്ടത് മലങ്കരയിലെ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസാണ്. അതിന്റെ അദ്ധ്യക്ഷൻ കാതോലിക്കായുടെ അഭാവത്തിൽ സീനിയർ മെത്രാപ്പോലീത്തായുമാണ്. ഇവിടെ കാതോലിക്കായുടെ *അഭാവം* ഉണ്ടാകുന്നില്ല. കാരണം പ. ദിദിമോസ് പ്രഥമൻ ബാവാ അപ്പോഴും കാതോലിക്കാ തന്നെയാണ്. പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് അംഗവുമാണ്. പ്രായത്തിൽ കൂടിയ ആരെങ്കിലും ആ സുന്നഹദോസിൽ ഉണ്ടായാൽപോലും *കാതോലിക്കാ* എന്ന നിലയിൽ അദ്ദേഹം തന്നെയാണ് സീനിയർ മെത്രാപ്പോലീത്താ. മറ്റൊരു കാതോലിക്കാ നിലവിലില്ല താനും. എന്നാൽ സഭ (സീനിയർ ബാവായുടെ അദ്ധ്യക്ഷതയിലും പ്രധാന കാർമികത്വത്തിലും ആണെങ്കിൽപോലും) വേറൊരു കാതോലിക്കായെ നിയമാനുസൃതം വാഴിച്ചാൽ പിന്നീട് സീനിയർ ബാവായ്ക്ക് സുന്നഹദോസ് അദ്ധ്യക്ഷസ്ഥാനം തുടർന്ന് ഉപയോഗിക്കാനാവില്ല. എന്നാൽ വൈദിക സ്ഥാനമുറയിൽ അപ്പോഴും മുമ്പൻ *വലിയ ബാവാ* തന്നെയായിരിക്കും. ഇവിടെ ഇപ്പോൾ സംഭവിക്കുന്നതും അതാണ്.



സഭാദ്ധ്യക്ഷന്റെ ആത്മീയ-ലൗകിക അധികാരങ്ങളെ വ്യക്തമായി

വേർതിരിച്ചു കാണുന്ന ഇത്തരമൊരു സംവിധാനത്തെ ഗ്രീക്കോ-റോമൻ ക്രൈസ്തവ വിജ്ഞാനീയത്തിന് ഉൾക്കൊള്ളാനാവില്ല. അതിനാലാണ് റോമാ സാമ്രാജ്യത്തിൽ ജന്മമെടുത്ത ക്രൈസ്തവ സഭകൾ മുൻഗാമി യുടെ ജീവിതകാലത്ത് പിൻഗാമിയെ തിരഞ്ഞെടുക്കാത്തത്. അന്ത്യോ ഖ്യൻ സുറിയാനി സഭ എല്ലാക്കാലത്തും മുൻഗാമിയുടെ ജീവിതകാലത്ത് പിൻഗാമിയെ തിരഞ്ഞെടുക്കുന്നതിനേയും സഭാദ്ധ്യക്ഷൻ സ്ഥാനത്യാഗം ചെയ്യുന്നതിനേയും എതിർത്തുവന്നത് ഇക്കാരണത്താലാണ്. കോപ്റ്റിക് സഭയിൽ ഏതെങ്കിലും കാരണവശാൽ പോപ്പ് സ്ഥാനത്യാഗം ചെയ്താൽ അദ്ദേഹത്തിന്റെ അധികാരം നഷ്ടപ്പെടും. പക്ഷേ അദ്ദേഹത്തിന്റെ ജീവി തകാലം കഴിയുംവരെ മറ്റൊരു പോപ്പിനെ വാഴിക്കില്ല.

ബനഡിക്ട് പതിനാറാമൻ മാർപാപ്പാ സ്ഥാനത്യാഗം ചെയ്തപ്പോൾ ഉയർന്ന പല താത്വിക പ്രശ്നങ്ങൾക്കും ഇന്നും റോമൻ കത്തോലിക്കാ സഭയ്ക്ക് ഉത്തരം കണ്ടെത്താനായിട്ടില്ല. ഉദാഹരണത്തിന് *പോപ്പ് എമി റേറ്റ്സ്* ഇപ്പോൾ കോളജ് ഓഫ് കാർഡിനൽസിലെ അംഗമാണോ എന്ന ചോദ്യത്തിന് പെട്ടെന്നൊരുത്തരം തരാൻ റോമൻ കത്തോലിക്കാ സഭയ്ക്കു സാധിക്കുമെന്ന് തോന്നുന്നില്ല. റോമൻ കത്തോലിക്കാ സഭ യുടെ നിയമപ്രകാരം എല്ലാ കർദ്ദിനാൾമാരും ജിവിതാന്ത്യംവരെ കോളേജ് ഓഫ് കാർഡിനൽസിലെ അംഗമാണ്. നിശ്ചിത പ്രായം കഴിഞ്ഞാൽ പേപ്പൽ തിരഞ്ഞെടുപ്പിൽ വോട്ടവകാശം ഇല്ലെന്നു മാത്രം. ബനഡിക്ട് പതിനാറാമൻ മാർപാപ്പാ ഒരു കർദ്ദിനാളാണ്. എന്താണ് ഇന്ന് അദ്ദേഹ ത്തിന് ഈ സമിതിയിലെ സ്ഥാനം എന്ന് ആരും നിർണയിച്ചിട്ടില്ല.

ശക്തമായ നിയമ നിർമ്മാണ-വ്യാഖ്യാന സംവിധാനമുള്ള റോമൻ കത്തോലിക്കാ സഭ താമസംവിനാ ഇത്തരം ചോദ്യങ്ങൾക്കു ഉത്തരം കണ്ടത്തുമെന്നതു നിസംശയമാണ്. പോപ്പ് എമിറേറ്റ്സിന്റെ (*വലിയ ബാവാ*) സഭയിലെ സ്ഥാനം വ്യക്തമായി നിർണ്ണയിച്ചാൽ ഫ്രാൻസിസ് മാർപാപ്പായ്ക്കോ അദ്ദേഹത്തിന്റെ പിൻഗാമികൾക്കോ അടുത്ത പോപ്പിനെ വാഴിക്കുന്ന ചടങ്ങിൽ മുഖ്യകാർമികത്വം വഹിക്കുന്നതിനു തടസമൊന്നുമില്ല.

കാതോലിക്കാ, മലങ്കര മെത്രാപ്പോലീത്താ സ്ഥാനങ്ങൾ രണ്ടായി നിന്ന പ്പോൾ *ഇരട്ട അധികാരകേന്ദ്രത്തിന്റെ പ്രശ്നം* ചെറിയ തോതിലെങ്കിലും ഉടലെടുത്തു എന്നത് യാഥാർത്ഥ്യമാണ്. ഭാവിയിൽ അതു രൂക്ഷമാകാനും ഉയർന്ന സാദ്ധ്യത ഉണ്ടായിരുന്നു. ഇതു മറികടക്കാൻ മലങ്കര മെത്രാ പ്പോലീത്താ സ്ഥാനം ഇല്ലാതാക്കി ആ അധികാരങ്ങൾ കാതോലിക്കാ യിൽ ലയിപ്പിക്കണമെന്ന് പലരും നിർദ്ദേശിച്ചിരുന്നു. എന്നാൽ നസ്രാ ണിക്ക് മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തോടുള്ള വൈകാരിക ബന്ധവും, ആ സ്ഥാനം ഇല്ലാതാക്കിയാൽ സംഭവിക്കുന്ന ചരിത്ര-നൈയാ മിക പിന്തുടർച്ചയുടെ നഷ്ടവുമാണ് ഇരു സ്ഥാനവും നിലനിർത്തി രണ്ടും ഒരേ വ്യക്തി വഹിക്കത്തക്കവിധം നിയമം രൂപപ്പെടുത്താൻ സഭാ ഭരണഘടനാ ശില്പികളെ പ്രേരിപ്പിച്ചത്. അന്ന് ചിന്തിച്ച വിഷയമല്ലെ

ങ്കിലും മലങ്കരസഭാദ്ധ്യക്ഷന്റെ സ്ഥാനത്യാഗ പ്രക്രിയയെ അത് സുഗമമാക്കി.

മലങ്കര നസ്രാണികൾക്ക് അഭിമാനിക്കാം. 1909 മുതൽ 2010 വരെയുള്ള നൂറ്റൊന്നു വർഷം കൊണ്ട് മലങ്കരസഭാദ്ധ്യക്ഷന് സ്ഥാനത്യാഗം ചെയ്യാനും അതിനു ശേഷവും ബഹുമാന്യതയോടെ *വലിയ ബാവാ*യായി കഴിയാനും തക്കവിധം കീഴ്വഴക്കങ്ങൾ സൃഷ്ടിച്ചതിന്. റോമൻ കത്തോലിക്കാ സഭയ്ക്കും അഭിമാനിക്കാം. ഭരണസംവിധാനത്തെ അസ്വസ്ഥമാക്കുമെന്നറിഞ്ഞിട്ടും തന്റെ ശാരീരിക ബലഹീനതകൾ സഭാഭരണത്തെ പ്രതികൂലമായി ബാധിക്കും എന്നു കണ്ടപ്പോൾ ധീരമായി സ്ഥാനത്യാഗം ചെയ്തു മാതൃക കാട്ടിയ ബനഡിക്ട് പതിനാറാമൻ മാർപാപ്പായേക്കുറിച്ച്.

കർക്കശബുദ്ധിയും യാഥാസ്ഥിതികനുമെന്ന് മാർപാപ്പാ ആകുന്നതിനു മുമ്പു തന്നെ പ്രസിദ്ധിയാർജ്ജിച്ച ബനഡിക്ട് പതിനാറാമൻ മാർപാപ്പാ എന്ന ജോസഫ് കാർഡിനൽ റാറ്റ്സിംഗർ വ്യക്തി താല്പര്യങ്ങളില്ലാത്ത ഒരു യഥാർത്ഥ സഭാസ്നേഹിയാണ് എന്നാണ് തന്റെ രാജിയിലൂടെ തെളിയിച്ചത്. അദ്ദേഹത്തിന്റെ അഭിപ്രായങ്ങൾ നിരാകരിക്കുന്നവരും ഈ വസ്തുത അംഗീകരിച്ചേ തീരൂ.

(*നുഹ്റോ, പുത്തൻകാവു കത്തീഡ്രൽ, ഏപ്രിൽ 2013*)

# 19

# സഹായത്തിന്റെ ദൗത്യത്തിൽനിന്ന് അധികാരത്തിന്റെ അകത്തളത്തിലേയ്ക്ക്

**മ**ലങ്കരസഭയുടെ അന്ത്യോഖ്യാ ബന്ധം എന്നും പ്രശ്നകലുഷിത മായിരുന്നു എന്നാണ് പൊതുവേയുള്ള ധാരണ. എന്നാൽ മലങ്കരയുടെ അന്ത്യോഖ്യാ ബന്ധത്തിന്റെ ഉത്ഭവം, വളർച്ച, തളർച്ച എന്നിവയെപ്പറ്റി വിശദമായ പഠനം നടത്തുമ്പോൾ ഈ ധാരണ ശരിയല്ലെന്നാണ് മനസി ലാകുന്നത്. സമാധാനത്തിന്റെയും സംഘർഷത്തിന്റെയും കാലങ്ങൾ മാറിമാറി വന്നതായാണ് ചരിത്രം രേഖപ്പെടുത്തുന്നത്. മലങ്കരസഭയുടെ ഇന്നത്തെ പ്രശ്നങ്ങളുടെ അടിസ്ഥാനം മനസിലാക്കണമെങ്കിൽ അന്ത്യോഖ്യാ ബന്ധത്തിന്റെ പ്രാരംഭം മുതലുള്ള ചരിത്രം പരിശോധി ക്കേണ്ടിയിരിക്കുന്നു.

മലങ്കര-അന്ത്യോഖ്യാ ബന്ധത്തെപ്പറ്റി ഇതഃപര്യന്തം നടന്ന പഠന ങ്ങളിൽ രീതിശാസ്ത്രപരമായ ഒരു പാളിച്ച പറ്റിയിട്ടുണ്ട്. അത് വിഷയ വിഭജനം കൂടാതെ ഇരു സഭകളും തമ്മിലുള്ള ബന്ധത്തെപ്പറ്റി പഠനം നടത്തി എന്നതാണ്. പട്ടത്വം, വേദശാസ്ത്രം, സഭാവിജ്ഞാനീയം, ആരാ ധനാക്രമങ്ങൾ, അധികാരം എന്നിങ്ങനെ വിവിധ തലങ്ങൾ മലങ്കര- അന്ത്യോഖ്യാ ബന്ധത്തിനുണ്ട്. വ്യത്യസ്ത കാലത്തും സാഹചര്യങ്ങ ളിലുമാണ് ഇവ അവതരിപ്പിക്കപ്പെടുന്നത്. അവയുടെ അനന്തരഫലങ്ങളും വിഭിന്നമാണ്. അതിനാൽ അവയെ വേർതിരിച്ചുതന്നെ പഠനവിധേയമാ ക്കണം.

ചിലർ അവകാശപ്പെടുന്ന പതിനേഴാം നൂറ്റാണ്ടിനു മുമ്പുള്ള അന്ത്യോഖ്യാ ബന്ധം ചരിത്രപരമായി തെളിയിക്കാൻ പറ്റാത്ത ഒരു മിഥ്യ യാണ്. യാഥാർത്ഥ്യവുമായി പുലബന്ധം പോലുമില്ലെങ്കിലും അങ്ങ നെയും ഒരു ധാരണ പരന്നിട്ടുണ്ട്. അതിനുള്ള കാരണം പിന്നാലെ വിശ ദീകരിക്കാം. മലങ്കരയുടെ അന്ത്യോഖ്യൻ ബന്ധം ആരംഭിക്കുന്നത് പതി നേഴാം നൂറ്റാണ്ടിലാണ്. അത് ഒരു പരിധി വരെ യാദൃശ്ചികമായിരുന്നു എന്നതാണ് വാസ്തവം. അതിനു കാരണക്കാരാകട്ടെ റോമൻ കത്തോലി ക്കരും.

**ഉദയംപേരൂരിനു ശേഷം:** നസ്രാണികളുടെമേൽ റോമൻ കത്തോ ലിക്കാ ഭരണവും *കേഫായുടെ മാർഗ്ഗവും* അടിച്ചേൽപ്പിച്ച 1599-ലെ കുപ്ര സിദ്ധമായ ഉദയംപേരൂർ സുന്നഹദോസാണ് നസ്രാണികളുടെ പിൽക്കാല അപചയത്തിനു മുഴുവൻ കാരണഭൂതമായത്. മറ്റെല്ലാ പ്രതിബന്ധങ്ങ ളേയും മറികടക്കാനായെങ്കിലും *വ്യവസ്ഥാപിത പട്ടത്വം* എന്ന കടമ്പ സ്വയം കടക്കുവാൻ ഇതിനുശേഷം ഉടനെ നസ്രാണികൾക്കായില്ല. അറ ബിക്കടലിന്മേലുള്ള സമ്പൂർണ്ണ പോർട്ടുഗീസ് ആധിപത്യം മൂലം ഒരു

പൗരസ്ത്യ മെത്രാനും അക്കാലത്ത് കേരള തീരത്തെത്താനാവില്ലായിരുന്നു. എത്തുകയില്ലായെന്ന് റോമൻ കത്തോലിക്കർ ഉറപ്പാക്കിയിരുന്നു. അതിനാൽ പട്ടത്വത്തിനായി ലത്തീൻ മെത്രാന്മാരെ മാത്രം ആശ്രയിക്കേണ്ട ഗതികേട് നസ്രാണികൾക്കുണ്ടായി. അവരാകട്ടെ, നസ്രാണികളുടെമേലുള്ള അധിനിവേശം ഉറപ്പാക്കാൻ *പട്ടത്വം* മികച്ച ഒരു വിലപേശൽ സാമഗ്രിയായി ഉപയോഗിച്ചിരുന്നു.

ഈ പ്രതിസന്ധി മറികടക്കാൻ നസ്രാണികൾ തീവ്രമായി ആഗ്രഹിക്കുകയും പരിശ്രമിക്കുകയും ചെയ്തിരുന്നു. അപ്പോഴേയ്ക്കും തങ്ങൾക്ക് പൂർവിക ബന്ധമുണ്ടായിരുന്ന പേർഷ്യൻ സഭയിൽ ഒരു റോമൻ കത്തോലിക്കാ വിഭാഗം ഉണ്ടായതിനാൽ അവരുടെ സഹായം ലഭിക്കാനുള്ള സാദ്ധ്യത ഭാഗികമായിരുന്നു. അതിനാൽ ഒരു മേല്പട്ടക്കാരനെ ലഭ്യമാക്കാൻ പൗരസ്ത്യ സിംഹാസനങ്ങളായ അലക്സാണ്ട്രിയ, അന്ത്യോഖ്യാ, പേർഷ്യ എന്നീ സിംഹാസനങ്ങളുമായി ബന്ധപ്പെടുവാൻ നസ്രാണികൾ ശ്രമിച്ചുവന്നു. എന്നാൽ അറബിക്കടലിന്മേലുള്ള പോർട്ടുഗീസ് സമ്പൂർണ്ണാധിപത്യം മൂലം ഇവ എത്ര മാത്രം ഫലപ്രദമായി എന്നത് സംശയാസ്പദമാണ്.

നസ്രാണി-റോമൻ കത്തോലിക്കാ സംഘർഷം രൂക്ഷമാവുകയും ഒരു പൊട്ടിത്തെറി അനിവാര്യമാവുകയും ചെയ്ത സാഹചര്യത്തിലാണ് കേരളത്തിലേയ്ക്കു വന്ന മാർ അഹത്തള്ളാ എന്ന പൗരസ്ത്യ മെത്രാനെ റോമൻ കത്തോലിക്കർ തടവിലാക്കി കൊച്ചിയിൽ കൊണ്ടുവന്നതും രക്തസാക്ഷിയാക്കിയതും. 1653 ജനുവരി 3-ലെ *കൂനൻകുരിശു സത്യം* എന്ന യൂറോപ്യൻ ശക്തികൾക്കെതിരെയുള്ള മഹത്തായ ഒന്നാം ഇന്ത്യൻ സ്വാതന്ത്ര്യസമരം അതോടെ യാഥാർത്ഥ്യമായി. മാർ അഹത്തള്ളാ അനിവാര്യമായ ഈ സ്വാതന്ത്ര്യ പ്രഖ്യാപനത്തിന് ഒരു ത്വരകവുമായി.

**മാർ അഹത്തള്ളാ:** മാർ അഹത്തള്ളായുടെ വ്യക്തിത്വം ഒരിക്കലും സംശയാതീതമായി തെളിയിക്കപ്പെട്ടിട്ടില്ല. അദ്ദേഹം ഒരു പൗരസ്ത്യ മെത്രാനായിരുന്നു എന്ന കാര്യത്തിൽ ചരിത്രകാരന്മാർ ഏകാഭിപ്രായക്കാരാണ്. ചിലർ അദ്ദേഹത്തെ റോമാപാപ്പാ അയച്ചതാണെന്നു പറയുന്നു. മറ്റു ചിലർ അദ്ദേഹം അലക്സാണ്ട്രിയായിൽ നിന്നു വന്നുയെന്നു പറയുന്നു. ചിലർ അദ്ദേഹം അന്ത്യോഖ്യാ പാത്രിയർക്കീസ് മാർ ഇഗ്നാത്തിയോസ് തന്നെയായിരുന്നു എന്നു വിശ്വസിക്കുന്നു. പൊതുവെ അദ്ദേഹം *പാത്രിയർക്കീസ്* എന്ന നിലയിലാണ് നസ്രാണികളുടെ ഇടയിൽ കണക്കാക്കപ്പെടുന്നത്.

മാർ അഹത്തള്ളാ അന്ത്യോഖ്യയിലെ നിയമാനുസൃത പാത്രിയർക്കീസ് ആയിരുന്നു എന്ന വാദം തികച്ചും തെറ്റാണ്. കാരണം ഔദ്യോഗികപട്ടികപ്രകാരം അക്കാലത്തൊന്നും സുറിയാനി പാത്രിയർക്കീസുമാരാരും കാലം ചെയ്തിട്ടില്ല. ഇന്ത്യയിലേയ്ക്കും ചൈനയിലേയ്ക്കും നിയമിക്കപ്പെടുന്ന പേർഷ്യൻ മെത്രാന്മാർക്ക് *സ്ഥാനിക പാത്രിയർക്കീസ്*

എന്ന ബഹുമതി ഉണ്ടായിരിക്കാൻ സാദ്ധ്യതയുണ്ടെന്ന് ആന്റണി വള്ളവന്ത്ര അഭിപ്രായപ്പെടുന്നുണ്ട്. ക്രിസ്തുവർഷം 1500–ൽ പെഡ്രോ അൽവാറീസ് കബ്രാളിന്റെ കപ്പലിൽ വെനീസിലെത്തിയ ജോസഫ് കത്തനാരെ അവലംബിച്ചാണ് അദ്ദേഹം ഈ നിഗമനത്തിലെത്തുന്നത്. അതിനാൽ അക്കാലത്തെത്തുന്ന ഏതു പൗരസ്ത്യ മെത്രാനും *പാത്രിയർക്കീസ്* എന്നു വിശേഷിപ്പിക്കപ്പെട്ടിരിക്കാൻ സാദ്ധ്യതയുണ്ട്.

കൂനൻകുരിശു സത്യത്തെപ്പറ്റി ഗവേഷണം നടത്തിയ ഡോ. ജേക്കബ് കൊല്ലപറമ്പിൽ മാർ അഹത്തള്ളായേപ്പറ്റി വ്യത്യസ്തമായ ഒരു വിവരണം നൽകുന്നുണ്ട്. അതനുസരിച്ച് അദ്ദഹം സുറിയാനി സഭയിലെ മാർ ദീവന്നാസ്യോസ് എന്നു സ്ഥാനനാമമുള്ള ഒരു മേല്പട്ടക്കാരനായിരുന്നു. മുമ്പു നടന്ന പാത്രിയർക്കാ തിരഞ്ഞെടുപ്പിൽ അദ്ദേഹം സ്ഥാനാർത്ഥി ആയിരുന്നു. തിരഞ്ഞെടുപ്പിൽ പരാജിതനായ അദ്ദേഹം നാടുവിട്ടു റോമിലെത്തി റോമാ പാപ്പായെ കണ്ടു വിധേയത്വം പ്രഖ്യാപിച്ചു. മടങ്ങി ഈജിപ്തിലെത്തിയ അദ്ദേഹം റോമാ സഭയിൽ ചേർന്നതു മൂലം നാട്ടിലേയ്ക്കു പോകാൻ ഭയപ്പെട്ട് അവിടെ കഴിഞ്ഞു കൂടി. മലങ്കരയിൽ നിന്നും അയച്ച സഹായാഭ്യർത്ഥന കണ്ട് ഇവിടേയ്ക്കു പുറപ്പെട്ട് റോമൻ കത്തോലിക്കരുടെ പിടിയിലായി. ഡോ. ജേക്കബ് കൊല്ലപറമ്പിൽ നൽകുന്ന വിവരണം ഇതാണ്.

റോമിലെത്തിയ മാർ അഹത്തള്ളായെ ഒരു സുറിയാനി റോമൻ കത്തോലിക്കാ റീത്ത് സ്ഥാപിക്കാമെന്നുള്ള പ്രതീക്ഷയിൽ റോമാസഭ മാർ ഇഗ്നാത്തിയോസ് എന്ന സ്ഥാനപ്പേരോടെ ബദൽ പാത്രിയർക്കീസ് ആയി വാഴിച്ചിരിക്കാനുള്ള സാദ്ധ്യത ഏറെയാണ്. കാരണം മാർ ഇഗ്നാത്തിയോസ് എന്ന സ്ഥാനപ്പേരോടെ ഇന്ന് മദ്ധ്യ പൗരസ്ത്യദേശത്തുള്ള റോമാ–സുറിയാനി പാത്രിയർക്കേറ്റ് പിന്നീട് പതിനെട്ടാം നൂറ്റാണ്ടിന്റെ സൃഷ്ടിയാണ്. *മാറിയും മറിഞ്ഞും കളിക്കുക* എന്നത് മദ്ധ്യകാലം മുതലെങ്കിലും അന്ത്യോഖ്യൻ മെത്രാന്മാരുടെ സ്വഭാവവും.

ഈ വാദഗതി അംഗീകരിച്ചാൽ *പാത്രിയർക്കീസ്, മാർ ഇഗ്നാത്തിയോസ്, അലക്സാണ്ട്രിയാ, അന്ത്യോഖ്യാ* മുതലായി മാർ അഹത്തള്ളായുമായി ബന്ധപ്പെട്ട വ്യത്യസ്ത നസ്രാണി പാരമ്പര്യങ്ങൾ എല്ലാം പൊരുത്തപ്പെടും. ഒരു പക്ഷേ ഈജിപ്തിൽ പ്രവാസിയായി കഴിഞ്ഞിരുന്ന അദ്ദേഹത്തെ കോപ്റ്റിക് പോപ്പ് കേരളത്തിലേയ്ക്ക് അയച്ചതാവാനും മതി. അങ്ങനെയെങ്കിൽ മലങ്കരയുടെ അന്ത്യോഖ്യൻ ബന്ധം ആരംഭിക്കുന്നത് അവിടെയാണ് എന്നു വേണമെങ്കിൽ പറയാം.

**മാർത്തോമ്മാ മെത്രാൻ:** അടിച്ചേൽപ്പിച്ച റോമാ വിധേയത്വം ഉപേക്ഷിച്ചു എന്നതൊഴികെ മറ്റു യാതൊരു സഭാശാസ്ത്രപരമായ തിരുത്തൽ നടപടിയും 1653-ലെ വിഖ്യാതമായ കൂനൻകുരിശുസത്യം നടത്തിയില്ല. നൂറ്റാണ്ടുകളോളം വേദതലവനായി നസ്രാണികൾ അംഗീകരിച്ചിരുന്ന ബാഗ്ദാദിലെ കാതോലിക്കായെ നീക്കി പകരം റോമാപാപ്പായെ ആ

സ്ഥാനത്തു ഉദയംപേരൂർ സുന്നഹദോസ് സ്ഥാപിച്ചിരുന്നു. കൂനൻകുരിശു സത്യത്തോടെ അത്തരം കെട്ടുപാടുകൾ എല്ലാം ഒഴിവാക്കി നസ്രാണികൾ പൂർണ്ണ സ്വതന്ത്രരായി. 1654 ജനുവരി-മെയ് മാസങ്ങൾക്കിടയിൽ നടന്ന മലങ്കര പള്ളിയോഗങ്ങൾ പടിപടിയായി തോമ്മാ അർക്കദ്യക്കോനെ വേദതലവനായും, മെത്രാനായും തിരഞ്ഞെടുക്കുകയും, മറ്റൊരു മെത്രാന്റെ അഭാവത്തിൽ പന്ത്രണ്ടു പട്ടക്കാർ ചേർന്ന് അദ്ദേഹത്തെ മാർത്തോമ്മാ എപ്പിസ്ക്കോപ്പാ ആയി വാഴിക്കുകയും ചെയ്തു. ഇവയും, മൂന്നു വർഷത്തിലൊരിക്കൽ മാറ്റിനിയമിക്കാനുള്ള അധികാരം നിലനിർത്തിക്കൊണ്ട് അദ്ദേഹത്തിനു മലങ്കര പള്ളിയോഗം നാല് ഉപദേശകരെ നിയമിച്ച നടപടിയും സ്വതന്ത്രനില നിലനിർത്താൻ നസ്രാണികൾ പ്രതിജ്ഞാബദ്ധരായിരുന്നു എന്നു വ്യക്തമാക്കുന്നുണ്ട്.

**മാറിയ സഭാവിജ്ഞാനീയം:** *വ്യവസ്ഥാപിത പട്ടത്വം* എന്നതിൽ നസ്രാണികൾ പോർട്ടുഗീസ്-പൂർവ കാലത്തും ശ്രദ്ധാലുക്കളായിരുന്നുയെന്ന് ഇന്ത്യാക്കാരൻ ജോസഫ് കത്തനാർ 1500-ൽ വ്യക്തമാക്കുന്നുണ്ട്. പക്ഷേ അക്കാലത്ത് കൂദാശാദി കർമ്മങ്ങൾക്കുള്ള കത്തനാർ, ശെമ്മാശൻ എന്നീ പട്ടത്വ സ്ഥാനികളെ മാത്രമായിരുന്നു നസ്രാണികൾക്കാവശ്യം. ഒന്നര നൂറ്റാണ്ടു കാലത്തെ റോമൻ കത്തോലിക്കാ സഹവാസം ഈ കാഴ്ചപ്പാടിൽ വ്യതിയാനം വരുത്തി. മെത്രാനിൽ കേന്ദ്രീകരിച്ച അവരുടെ ഗ്രീക്കോ-റോമൻ സഭാവിജ്ഞാനീയം നസ്രാണികളുടെ ഇടയിലും പ്രചരിച്ചു. *സഭ* എന്ന അസ്തിത്വത്തിന് ഒരു മെത്രാന്റെ സ്ഥിരം സാന്നിദ്ധ്യം അനിവാര്യമാണെന്ന ധാരണ നസ്രാണികൾക്കുമുണ്ടായി. അത്തരമൊരു സാഹചര്യത്തിലാണ് ജാതിക്കുതലവനെ വേദതലവനായി അംഗീകരിച്ച് മെത്രാൻ സ്ഥാനത്തേയ്ക്ക് ഉയർത്തിയതും മാർത്തോമ്മാ മെത്രാന്മാരുടെ പരമ്പര തുടർന്ന് നിലനിന്നതും.

ആദ്യമൊക്കെ നിസാരമെന്നും തനിയെ കെട്ടടങ്ങുമെന്നും റോമൻ കത്തോലിക്കർ കരുതിയ നസ്രാണി വിപ്ലവം അപ്രകാരമല്ലെന്ന് അചിരേണ അവർക്കു ബോദ്ധ്യപ്പെട്ടു. എവിടെ പോയാലും അവർ പട്ടമേല്ക്കാൻ തന്നെ ആശ്രയിക്കേണ്ടി വരുമെന്ന ലത്തീൻ മെത്രാന്റെ അഹന്ത തകർന്നതോടെ പ്രതിരോധ പ്രവർത്തനങ്ങൾ നടത്താൻ റോം നിർബന്ധിതമായി. അതിന്റെ ഭാഗമായി ജസ്യൂട്ടുകളെ പിൻവലിച്ച് കർമ്മലീത്തരെ രംഗത്തിറക്കി. സാമദാനാദി ചതുരുപായങ്ങളും പ്രയോഗിച്ചിട്ടും കാര്യമായ നേട്ടമൊന്നും ഉണ്ടാക്കാൻ അവർക്കു കഴിഞ്ഞില്ല.

**പട്ടത്വം:** ഈ സാഹചര്യത്തിലാണ് മാർത്തോമ്മാ ഒന്നാമന്റെ പട്ടത്വത്തിന്റെ ക്രമരാഹിത്യത്തെപ്പറ്റി പ്രചണ്ഡമായ പ്രചരണം റോമൻ കത്തോലിക്കർ അഴിച്ചുവിട്ടത്. ഈ പ്രചരണ പരമ്പരയുടെ ഫലമായി അപ്പോഴേക്കും പ്രചാരത്തിലായിരുന്ന ഗ്രീക്കോ-റോമൻ സഭാവിജ്ഞാനീയം നസ്രാണിയുടെ ഉറച്ച നിലയിൽ വിള്ളലുണ്ടാക്കി എന്നത് യാഥാർത്ഥ്യമാണ്. ആ സാഹചര്യത്തിലാണ് മാർത്തോമ്മാ ഒന്നാമന്റെ സ്ഥാനസാധൂകരണത്തിന് ഒരു മെത്രാനെ ലഭിക്കാൻ പൗരസ്ത്യ സിംഹാ

സനങ്ങളുമായി ബന്ധപ്പെടുവാനുള്ള ശ്രമം നസ്രാണികൾ ഊർജ്ജിത മാക്കിയത്.

പക്ഷേ ഇത് ക്ഷിപ്രസാദ്ധ്യമായ ഒരു പ്രക്രിയ അല്ലായിരുന്നു. അപ്പോഴും അറബിക്കടലിന്റെമേലുള്ള നിയന്ത്രണം പോർട്ടുഗീസ് കര ങ്ങളിൽ തന്നെയായിരുന്നു. സാഹായാഭ്യർത്ഥനകൾ ലക്ഷ്യസ്ഥാനത്ത് എത്താതിരിക്കാനും ഏതെങ്കിലും മെത്രാൻ കേരളത്തിൽ കാൽകുത്താ തിരിക്കാനും അവർ ജാഗ്രത പാലിച്ചു. ഈ സാഹചര്യത്തിൽ ഒരു വ്യാഴ വട്ടത്തിനു ശേഷമാണ് 1665-ൽ യേറുശലേമിലെ സുറിയാനി പാത്രി യർക്കീസായ മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദ് കേരളത്തിലെത്തു ന്നത്. അദ്ദേഹം മാർത്തോമ്മാ ഒന്നാമന്റെ മേല്പട്ടസ്ഥാനം ക്രമപ്പെടു ത്തിയതോടെ ആ പ്രതിസന്ധി താൽക്കാലികമായെങ്കിലും അവസാനിച്ചു.

എന്തുകൊണ്ട് യേറുശലേമിലെ സുറിയാനി പാത്രിയർക്കീസ് കേരള ത്തിലെത്തി എന്നതിനു വ്യക്തമായ തെളിവൊന്നുമില്ല. അറബികൾ കടൽ വ്യാപാരത്തിൽ നിന്നും തുരത്തപ്പെട്ട സാഹചര്യത്തിലും സന്ദേശങ്ങൾ ക്കെതിരായ പോർട്ടുഗീസുകാരുടെ ജാഗ്രത മൂലവും മറ്റു മാർഗ്ഗങ്ങൾ അടഞ്ഞ സാഹചര്യത്തിൽ യേറുശലേമിലേയ്ക്കു തീർത്ഥയാത്ര പോയ ഏതെങ്കിലും യഹൂദനാവാം സഹായാഭ്യർത്ഥന അവിടെ എത്തിച്ചത് എന്നു ചിന്തിക്കുന്നതിൽ യുക്തിരാഹിത്യമില്ല.



ഏതായാലും മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദിന്റെ കേരളയാത്ര ഏകപക്ഷീയമായിരുന്നില്ല എന്നതു വ്യക്തമാണ്. ഇതിനെപ്പറ്റി അന്നത്തെ അന്ത്യോഖ്യാ പാത്രിയർക്കീസായിരുന്ന മാർ ഇഗ്നാത്തിയോസ് അബ്ദൽ മ്ശീഹാ പ്രഥമന് അറിവുണ്ടായിരുന്നു. അദ്ദേഹം മൂസലിൽ നിന്ന് ഗ്രീക്കു വർഷം 1996-ൽ (1685) തെശ്റിൻക്ദീം (ഒക്ടോബർ) 7-ാം തീയതി മലബാറിലെ വിശ്വാസികൾക്കായി അയച്ച കല്പന ഇതു ശരിവെയ്ക്കുന്നു. കല്പനയിലെ പ്രസക്ത ഭാഗങ്ങൾ:

*... നമ്മുടെ വാത്സല്യന്മാരും സഹോദരഗണവുമായവരെ; വിശുദ്ധ ചുംബനത്താൽ നിങ്ങളെ ആശീർവദിച്ചശേഷം നിങ്ങളോരോരുത്തരും അറിഞ്ഞിരിക്കേണ്ടതായി നാം പറയുന്നതെന്തെന്നാൽ, അബ്ദൽ ജലീൽ എന്ന ബഹുമാന്യനായ ഗ്രിഗോറിയോസ് ദൈവിക മഹാമനസ്ക്കതയിൽ നിന്നുള്ളവനായിരുന്നു. എന്തെന്നാൽ നിങ്ങൾക്കു തന്നത്താൻ വന്ദ്യരായ മെത്രാന്മാരെ നിയമിക്കുവാനോ വാഴിക്കുവാനോ സാദ്ധ്യമല്ലായിരുന്നു. പിന്നീട്, നിങ്ങൾക്ക് വീണ്ടും ആവശ്യമുണ്ടാകുകയും മൂന്നു പ്രാവശ്യം*

*നിങ്ങൾ നമ്മുടെ പേർക്ക് (ദൂതന്മാരെ?) അയക്കുകയും ചെയ്തു. മ്ശീഹാ യുടെ സ്നേഹത്തിൽ, നിങ്ങളുടെ അപേക്ഷയ്ക്ക് നാം വഴങ്ങി, നമ്മുടെ പിതാവായ യൽദോ പാത്രിയർക്കീസെന്ന നമ്മുടെ പിതാവ് മാർ ബസ്സേ ലിയോസിനെയും അദ്ദേഹത്തെ അനുയാത്ര ചെയ്യുന്നവരുമായ നമ്മുടെ പിതാക്കന്മാരെയും നിങ്ങളുടെ പക്കലേയ്ക്കയച്ചു. അവരെ നാം അയ ച്ചത് നിങ്ങളോടൊത്ത് താമസിക്കാനല്ല, പിന്നെയോ നിങ്ങളുടെ ആവ ശ്യങ്ങൾ നിറവേറ്റുന്നതിനും, നിങ്ങൾക്ക് ബഹുമാന്യരായ മെത്രാ ന്മാരെയും മെത്രാപ്പോലീത്തന്മാ രെയും വാഴിച്ചുതരുന്നതിനായിട്ടുമ ത്രേ. നിങ്ങളുടെ അപേക്ഷയെ നിവർത്തിച്ചതിനുശേഷം അവരെ നമ്മുടെ പക്കലേക്ക് തിരികെ അയ ക്കുക. നിങ്ങളോടൊത്ത് അവർ ദീർഘകാലം താമസിക്കണമെന്ന് നാം താല്പര്യപ്പെടുന്നില്ല. മൂന്നു വർഷത്തേക്കു മാത്രം. നാം നിങ്ങ ളുടെ അപേക്ഷയെ നിവർത്തിച്ചു തന്നതുപോലെ, നിങ്ങളും നിങ്ങളെ നാം ഭരമേല്പിച്ചിരിക്കുന്ന നിധിയെ തിരികെ ഏല്പിക്കേണ്ടതാകുന്നു. ...*



***സഹായത്തിന്റെ ദൗത്യം:*** തികച്ചും ക്രൈസ്തവമായ *സഹായത്തിന്റെ ദൗത്യ*മായിരുന്നു പതിനേഴാം നൂറ്റാണ്ടിൽ മലങ്കരയിലെത്തിയ അന്ത്യോ ഖ്യൻ മേല്പട്ടക്കാർക്കുണ്ടായിരുന്നതെന്ന് ഈ കല്പന വ്യക്തമാക്കുന്നു. അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ഈ ക്രൈസ്തവ ലക്ഷ്യത്തെ സാക്ഷീകരിക്കുന്ന ഈ കല്പന പ്രസ്പഷ്ടമാക്കുന്ന ഏതാനും ചില വസ്തുതകൾ കൂടിയുണ്ട്. അവ,

1. നസ്രാണികൾ ആവശ്യപ്പെട്ടിട്ടാണ് അന്ത്യോഖ്യാ പാത്രിയർക്കീസ് ഈ മേല്പട്ടക്കാരെ അയച്ചത്.

2. നസ്രാണികൾക്ക് മേല്പട്ടക്കാരെ വാഴിച്ചു പട്ടത്വ പ്രതിസന്ധി പരി ഹരിക്കാനാണ് അവർ അയക്കപ്പെട്ടിരിക്കുന്നത്.

3. അവർ ഇവിടെ താമസിക്കാനോ ഭരിക്കാനോ ഉദ്ദേശിക്കപ്പെട്ടിട്ടില്ല.

4. എത്രയും പെട്ടെന്ന് അവരെ മടക്കി അയയ്ക്കണം.

എന്നാൽ ഈ കല്പനയിലെ താത്പര്യമനുസരിച്ച് മാർ ഗ്രീഗോറി യോസ് അബ്ദൽ ജലീദ്, മാർ ബസേലിയോസ് യൽദോ, മാർ ഈവാനി യോസ് ഹദിയള്ള എന്നിവർക്ക് മടങ്ങിപ്പോകാനായില്ല. അതിന്റെ കാര ണങ്ങൾ പിന്നാലെ വ്യക്തമാക്കാം.

കേവലം പതിമൂന്നു ദിവസം മാത്രം കേരളത്തിൽ ജീവിച്ചിരുന്ന മാർ ബസേലിയോസ് യൽദോ മഫ്രിയാന തന്റെ നാളുകൾ എണ്ണപ്പെട്ടു എന്നു ബോദ്ധ്യമായതോടെ സഹയാത്രികനായ മാർ ഈവാനിയോസ് ഹദിയള്ള എപ്പിസ്കോപ്പായ്ക്ക് മേല്പട്ടസ്ഥാനം നൽകുവാനുള്ള അധികാരത്തോടെ സ്ഥാത്തിക്കോൻ നൽകി. ഈ അധികാരപത്രത്തിന്റ ബലത്തിൽ അതേ അധികാരത്തോടെ മാർ ഈവാനിയോസ് മാർത്തോമ്മാമാരെ വാഴിച്ചു. അവരും അതേ അധികാരത്താൽ തങ്ങളുടെ പിൻഗാമികളേയും പട്ടംകെട്ടി വന്നു.

**വേദശാസ്ത്രം:** 1653-ലെ കൂനൻകുരിശു സത്യം റോമൻ കത്തോലിക്കാ സഹവാസവും റോമാപാപ്പായുടെ അധികാരവും പരിത്യജിച്ചു എന്നതിലുപരി കാതലായ യാതൊരു വേദശാസ്ത്ര പരിവർത്തനവും ഉണ്ടാക്കിയില്ല. വ്യക്തമായ വേദശാസ്ത്ര - സഭാവിജ്ഞാനീയ നിർദ്ധാരണങ്ങൾ ഒന്നും കൂടാതെ തൽസ്ഥിതി തുടരുന്ന ഒരവസ്ഥയാണ് ഈ വിഷയത്തിൽ അന്നുണ്ടായിരുന്നത്. ഉദയംപേരൂർ സുന്നഹദോസ് കേരളത്തിൽ നടപ്പാക്കിയ ലത്തീൻവൽക്കരിച്ച കൽദായക്രമങ്ങൾ അതേപടി തുടർന്നു. മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദിന്റെ വി. കുർബാനയ്ക്ക് പുളിപ്പുള്ള അപ്പം ഉപയോഗിക്കണമെന്ന നിർദ്ദേശംപോലും നടപ്പിലായില്ല. ചുരുക്കത്തിൽ, മാർത്തോമ്മാ മെത്രാന്റെ ഒഴികെ മറ്റാരുടേയും അധികാരം അംഗീകരിക്കുന്നില്ല എന്ന വസ്തുത ഒഴിവാക്കിയാൽ 1599-1653 കാലത്തേക്കാൾ 1653-നു പിമ്പു നസ്രാണികൾക്ക് യാതൊരു സൈദ്ധാന്തിക വ്യതിചലനവും സംഭവിച്ചിരുന്നില്ല.

പക്ഷേ ഈ നിലയിൽ തുടരുക അസാദ്ധ്യമായിരുന്നു. റോമൻ കത്തോലിക്കാ സഭയുമായി നടന്നുവന്ന സൈദ്ധാന്തിക ബലപരീക്ഷണത്തിൽ വ്യക്തമായ ഒരു വേദശാസ്ത്രവും സഭാവിജ്ഞാനീയവും അനിവാര്യമായിരുന്നു. പല കാരണങ്ങൾ കൊണ്ടും പഴയ കൽദായ പാരമ്പര്യത്തിലേയ്ക്കുള്ള മടക്കം അസാദ്ധ്യവുമായിരുന്നു. ദേശീയപക്ഷ നസ്രാണികളെ *പട്ടവും പാരമ്പര്യവും പിന്തുടർച്ചയുമില്ലാത്ത നവീന വിഭാഗം* എന്നു റോമൻ കത്തോലിക്കർ നിരന്തരമായി അധിക്ഷേപിക്കുന്ന സാഹചര്യത്തിൽ ഒരു വേദശാസ്ത്ര - സഭാവിജ്ഞാനീയ അടിത്തറ അടിയന്തിരാവശ്യവും അനിവാര്യവുമായിരുന്നു.



ഈ സാഹചര്യത്തിന്റെ ഗൗരവം മനസിലാക്കിയ വ്യക്തിയായിരുന്നു മാർ ഈവാനിയോസ് ഹദിയള്ള എപ്പിസ്കോപ്പാ. 1665 മുതൽ ഇതഃപര്യന്തം കേരളത്തിലെത്തിയ അന്ത്യോഖ്യൻ മേല്പട്ടക്കാരുടെ

ഇടയിലെ ഏറ്റവും വലിയ പണ്ഡിതനായിരുന്നു അദ്ദേഹം. കൊച്ചീക്കോട്ട പോർട്ടുഗീസുകാർക്ക് നഷ്ടപ്പെട്ടതോടെ കായികമായ തലത്തിൽനിന്നും റോമൻ കത്തോലിക്കാ സമരമുഖം ബൗദ്ധികമായ തലത്തിലേയ്ക്കു മാറിയിരുന്നു. ഈ രംഗത്ത് അന്നത്തെ നസ്രാണികളുടെ ആയുധപ്പുര ഏതാണ്ട് ശൂന്യവുമായിരുന്നു. ഈ സാഹചര്യത്തിൽ കേവലം മേല്പട്ടം ക്രമീകരിച്ചതു കൊണ്ടു മാത്രം അവസാനിക്കുന്നതല്ല മലങ്കരയിലെ പ്രശ്നങ്ങൾ എന്ന് അദ്ദേഹത്തിന് അചിരേണ ബോദ്ധ്യമായി. പാത്രിയർക്കീസിന്റെ കല്പനയ്ക്ക് വിരുദ്ധമായി നാട്ടിലേയ്ക്കു മടങ്ങാതെ ജീവിതാന്ത്യംവരെ മാർ ഈവാനിയോസ് ഹദിയള്ള മലങ്കരയിൽ കഴിച്ചുകൂട്ടാനുള്ള കാരണം ഇതാവാം.

**ചെങ്ങന്നൂർ സുന്നഹദോസ്:** 1686-ൽ മാർത്തോമ്മാ രണ്ടാമൻ അപ്രതീക്ഷിതമായി കാലംചെയ്തതോടെ നസ്രാണികൾക്ക് താത്വികമായ ഒരടിത്തറ ഉണ്ടാക്കുവാനുള്ള അവസരം മാർ ഈവാനിയോസ് ഹദിയള്ളയ്ക്ക് കരഗതമായി. ആ വർഷം അദ്ദേഹം ചെങ്ങന്നൂരിൽ ഒരു മലങ്കര പള്ളിയോഗം വിളിച്ചുകൂട്ടി. പ. സഭ, പുത്രൻ തമ്പുരാന്റെ ആളത്വം, പ. റൂഹായുടെ പുറപ്പാട്, വി. കുർബാന, നോമ്പ് എന്നീ അഞ്ച് അടിസ്ഥാന ഓർത്തഡോക്സ് വിശ്വാസ സംഹിതകൾ നസ്രാണികളെക്കൊണ്ട് അംഗീകരിപ്പിച്ചു. നസ്രാണികൾക്ക് കാലപ്രവാഹത്തിലെന്നോ നഷ്ടപ്പെട്ട ഓർത്തഡോക്സിയുടെ പുനഃസ്ഥാപനമായിരുന്നു അന്ന് ചെങ്ങന്നൂരിൽ നടന്നത് എന്ന നിലയിൽ നസ്രാണി ചരിത്രത്തിലെ അതിപ്രധാന സംഭവങ്ങളിലൊന്നാണ് 1686-ലെ സുന്നഹദോസ്. വിശ്വാസ സംബന്ധിയായ അന്നത്തെ നിശ്ചയങ്ങൾ ഇന്നുവരെ ഭേദപ്പെടുത്തുകയോ ഉപേക്ഷിക്കുകയോ പുനർനിശ്ചയിക്കുകയോ ചെയ്തിട്ടില്ല എന്നതുതന്നെ അതിന്റെ പ്രാധാന്യത്തിന്റെ ഏറ്റവും വലിയ തെളിവാണ്.

ചെങ്ങന്നൂർ സുന്നഹദോസിന്റെ വിശ്വാസ സംഹിതയ്ക്കുപരിയായി ഇന്നുവരെ ഒരൊറ്റ വിശദീകരണം മാത്രമാണ് ഉണ്ടായിട്ടുള്ളത്. അത് 1836-ലെ *മാവേലിക്കര പടിയോല*യിലെ വി. ദൈവമാതാവിന്റെയും പരിശുദ്ധന്മാരുടെയും മദ്ധ്യസ്ഥതയേപ്പറ്റിയുള്ള വിശദീകരണമാണ്. 1686-ൽ പരിത്യജിക്കേണ്ടിയിരുന്ന റോമൻ കത്തോലിക്കാ, നെസ്തോറിയൻ വിശ്വാസങ്ങളിൽ ഇവ ഉണ്ടായിരുന്നതിനാൽ അന്നൊരു വിശദീകരണം ആവശ്യമായിരുന്നില്ല. പ്രൊട്ടസ്റ്റന്റുകാരുമായുള്ള സംഘർഷത്തിൽ മാത്രമാണ് അത്തരമൊരു വിശദീകരണത്തിനു പ്രസക്തിയുണ്ടായത്.

**സഭാവിജ്ഞാനീയം:** വിശ്വാസ സംഹിതയിൽ അടിസ്ഥാനമുറപ്പിച്ചെങ്കിലും നസ്രാണി പാരമ്പര്യങ്ങളിൽ കൈവയ്ക്കാൻ മാർ ഈവാനിയോസ് ഹദിയള്ള ശ്രമിച്ചില്ല. *എടത്തിലെ മര്യാദ* (നാട്ടുനടപ്പ് - പ്രാദേശിക പാരമ്പര്യം) അംഗീകരിച്ച വ്യക്തി എന്നു ഒരു നൂറ്റാണ്ടിനു ശേഷം പോലും ബഹുമാനപുരസരം വിശേഷിക്കപ്പെട്ട വ്യക്തിത്വമായിരുന്നു അദ്ദേഹത്തിന്റേത്. പക്ഷേ *പട്ടവും പാരമ്പര്യവും പിന്തുടർച്ചയുമില്ലാത്ത നവീന വിഭാഗം* എന്ന റോമൻ കത്തോലിക്കാ അധിക്ഷേപത്തിനു മറു

പടിയായി ക്രമാനുസൃത പട്ടത്വവും, വേദശാസ്ത്രവും മാത്രം പോരായിരുന്നു. ഒരു സഭാവിജ്ഞാനീയവും (Ecclesiology) അനിവാര്യമായിരുന്നു. അന്ത്യോഖ്യാ പാത്രിയർക്കീസിൽ കേന്ദ്രീകരിച്ച പാശ്ചാത്യ സുറിയാനി സഭാ വിജ്ഞാനീയം ഈ സ്ഥാനത്തു പ്രതിഷ്ഠിച്ച് ആ കടമ്പ കടക്കാനാണ് മാർ ഈവാനിയോസ് ഹദിയള്ള ശ്രമിച്ചത്.

*... കാതോലിക്കാപ്പള്ളി ശ്ലീഹന്മാരുടെ സഭക്കൂട്ടം ആകുന്നു. അല്ലാതെ സൊർണ്ണംകൊണ്ടും കല്ലുകൊണ്ടും മരംകൊണ്ടും ഒള്ളത കാതോലിക്കാപ്പള്ളിയെന്നു വിളിക്കുന്നില്ലാ. എന്നാൽ ചേർച്ചയാകപ്പെട്ട വിശ്വാസവും, വിശ്വാസം അവർക്കുള്ളയവരും, ശ്ലീഹന്മാർക്കടുത്ത കൽപനകളും, കംനോനാകളും ഭേദം കൂടാതെ കാക്കുന്നവരും, ഏറെഎങ്കിലും കുറെഎങ്കിലും യോഗമെന്ന അവരെ പേരു വിളിക്കുന്നു. ...* എന്നാണ് സാർവത്രിക സഭയ്ക്ക് മാർ ഈവാനിയോസ് ഹദിയള്ള *നിരണം ഗ്രന്ഥവരി*യിൽ വ്യാഖ്യാനം നൽകുന്നത്. അതേ സമയംതന്നെ ചെങ്ങന്നൂർ സുന്നഹദോസ് നിശ്ചയങ്ങൾ വിശദീകരിച്ചുകൊണ്ട് 1686–ൽ അദ്ദേഹമയയ്ക്കുന്ന പൊതുകല്പനയിൽ ഈ വിശദീകരണത്തിനായി വേദപുസ്തകമൊഴിച്ചാൽ പൂർണ്ണമായും അവലംബിക്കുന്നത് പാശ്ചാത്യ സുറിയാനി സഭയുടെ നിയമസംഹിതയായ ഹൂദായ കാനോനെയാണ്.

രണ്ടു കാരണംകൊണ്ട് അന്ത്യോഖ്യാ പാത്രിയർക്കീസിനെ വേദതലവനായി അംഗീകരിയ്ക്കാൻ ഈ ഘട്ടത്തിൽ നസ്രാണികൾക്ക് ബുദ്ധിമുട്ടുണ്ടായിരുന്നില്ല. ഒന്നാമതായി നൂറ്റാണ്ടുകളോളം വേദതലവനായിരുന്ന ബാഗ്ദാദിലെ കാതോലിക്കാ, *രണ്ടു നേരത്തെ നമസ്ക്കാരങ്ങളിലും കുർബാനകളിലും ഓർക്കപ്പെടുന്ന ഒരു ബഹുമാന്യ നാമം* എന്നതിലുപരി അവരുടെ നിത്യ ജീവിതത്തെ ബാധിക്കുന്ന ഒരു സ്ഥാനമൊന്നുമായിരുന്നില്ല. ഉദയംപേരൂർ സുന്നഹദോസ് *വേദതലവൻ*സ്ഥാനം റോമാ പാപ്പായ്ക്ക് കൈമാറ്റം ചെയ്യുകയും കൂനൻകുരിശു സത്യം അതു തിരിച്ചെടുക്കുകയും ചെയ്തു. ആ സ്ഥാനം അന്ത്യോഖ്യാ പാത്രിയർക്കീസിനു വകവെച്ചു കൊടുക്കുന്നതു കൊണ്ടു പ്രത്യേകിച്ചൊന്നും സംഭവിക്കാനില്ലെന്നു നസ്രാണിക്കറിയാമായിരുന്നു.

രണ്ടാമതായി, ബാഗ്ദാദിലെ കാതോലിക്കായുടെ സ്ഥാനത്ത് തിഗ്രീസിലെ മഫ്രിയാനായെ മാർ ഈവാനിയോസ് ഹദിയള്ള അവതരിപ്പിച്ചുയെന്ന് ... *മലയാളത്തുമേൽ അവന്റെ മുഷ്കരത്വം ആകുന്നുയെന്ന തേകറീസിന്റെ കാതോലിക്കായുടെ എടവകയിലുള്ളവരെങ്കിലും ...* എന്ന *നിരണം ഗ്രന്ഥവരി* പരാമർശനം സൂചന നൽകുന്നു. *ബാഗ്ദാദിലെ കാതോലിക്കാ – പാത്രിയർക്കീസ് എന്നു വിളിക്കപ്പെട്ട ഇന്ത്യയുടെ പേർഷ്യൻ മെത്രാൻ – അർക്കദ്യക്കോൻ* എന്ന പോർട്ടുഗീസ്പൂർവ്വ പട്ടത്വശ്രേണിയെ *അന്ത്യോഖ്യാ പാത്രിയർക്കീസ് (തിഗ്രീസിലെ കാതോലിക്കാ) മാർത്തോമ്മാ മെത്രാൻ* എന്നു തിരുത്തിയെഴുതുന്നതിൽ യാതൊരപാകതയും നസ്രാണികൾ ദർശിച്ചില്ല. പ്രത്യേകിച്ചു പൗരോഹിത്യപരമായ തങ്ങളുടെ ആവശ്യപൂർത്തീകരണത്തിനു സ്വദേശിയായ

മാർത്തോമ്മാ മെത്രാൻ ഉള്ളതിനാൽ മറ്റു രണ്ടു സ്ഥാനങ്ങളും അവർക്ക് അപ്രസക്തമായിരുന്നു. ഇത്തരമൊരു പുനർക്രമീകരണം ഒരു പുരാതന പാരമ്പര്യവുമായി ബന്ധിപ്പിക്കുന്നതിന്റെ മെച്ചവും തങ്ങൾക്ക് ലഭിക്കുമെന്ന് നസ്രാണി മനസിലാക്കി.

***അപ്പനുമല്ല ചിറ്റപ്പനുമല്ല...***: ഇതിന് അനുരൂപമാംവിധം ഭരണത്തിൽ ഇടപെടാതെ *ഗുരുവും ഉപദേശകനും* മാത്രമായാണ് മാർ ഈവാനിയോസ് ഹദിയള്ള പ്രവർത്തിച്ചത്. ഇത് നസ്രാണികൾക്കിടയിൽ മതിപ്പുളവാക്കിയെന്നു മാത്രമല്ല പുതിയ പൗരോഹിത്യ ശ്രേണിയുടെ പ്രായോഗികതയിൽ വിശ്വാസമുറയ്ക്കാനും ഹേതുവായി. പതിനെട്ടാം നൂറ്റാണ്ടിൽ ഈ സമവാക്യത്തിനു മാറ്റം വരുന്നുണ്ട്. അക്കാലം മുതൽ കേരളത്തിലെത്തുന്ന അന്ത്യോഖ്യൻ മെത്രാന്മാർ മലങ്കര സിംഹാസനത്തിന് അവകാശവാദം ഉന്നയിക്കുന്നതായാണ് കാണുന്നത്. വിജയിക്കാതെപോയ ഈ ഉദ്യമങ്ങൾക്കു പിന്നിൽ പല കാരണങ്ങളുണ്ടെങ്കിലും നസ്രാണികളുടെ തൊഴുത്തിൽകുത്താണ് ഈദൃശ്യ ശ്രമങ്ങൾക്കു പ്രോൽസാഹനം നൽകിയത്. എക്കാലത്തും മലങ്കര മെത്രാനെ എതിർക്കുന്ന ഒരു വിഭാഗം സഭയിലുണ്ടായിരുന്നു. വ്യക്തിപരമായ ഇഷ്ടാനിഷ്ടങ്ങളുടെ മാത്രം അടിസ്ഥാനത്തിൽ വ്യത്യസ്ത കാരണങ്ങളാൽ മലങ്കര മെത്രാനുമായി അഭിപ്രായ വ്യത്യാസമുള്ളവർ എന്നതിലുപരി ഇതൊരു ആദർശപരമായ ധ്രുവീകരണം ഒന്നും അല്ലായിരുന്നു. വിമതന്മാർ അതത് കാലത്ത് നാട്ടിലുള്ള വിദേശ മെത്രാന്മാരെ കൂട്ടുപിടിച്ച് മലങ്കര മെത്രാനെതിരെ കലാപമുയർത്തുക എന്നതായിരുന്നു രീതി. വിദേശ മെത്രാന്മാർ ഇത് തങ്ങളുടെ അധികാര സ്ഥാപനത്തിനുള്ള ഉപായമായി കരുതി പ്രവർത്തിച്ചു.

1598-നു ശേഷം ഇദംപ്രഥമമായി നസ്രാണികൾക്കിടയിൽ പ്രവർത്തിക്കാൻ സാധിച്ച നെസ്തോറിയൻ മെത്രാൻ മാർ ഗബ്രിയേലിന്റെ 1708-ലെ ആഗമനവുമായി ബന്ധപ്പെട്ട് ഇ. എം. ഫിലിപ്പ് വിവരിക്കുന്ന രസകരമായ ഒരു സംഭവം ഈ നിഗമനത്തെ ശരിവയ്ക്കുന്നുണ്ട്. ഒരു *ശീമബാവാ* കൊച്ചിയിലെത്തിയെന്നറിഞ്ഞ് അദ്ദേഹത്തെ സന്ധിക്കാൻ പോയ ഒരു വിമതനോട് മറ്റൊരു വിമതൻ, ആഗതൻ *ബാവ* (പിതാവ് - അപ്പൻ) യാണോ എന്നു ചോദിച്ചെന്നും, അതിനു മറുപടിയായി, *അപ്പനുമല്ല ചിറ്റപ്പനുമല്ല; പക്ഷേ ഇപ്പോഴത്തെ കാര്യത്തിന്* (മലങ്കര മെത്രാനെ എതിർക്കാൻ) *കൊള്ളാം* എന്നു പറഞ്ഞെന്നുമാണ് കഥ. ഈ പ്രതിലോമ നസ്രാണി മനോഭാവമാണ് പതിനെട്ട് - പത്തൊമ്പത് നൂറ്റാണ്ടുകളിൽ വിദേശ മെത്രാന്മാർ മുതലെടുത്തത്.

പതിനെട്ടാം നൂറ്റാണ്ടിന്റെ പ്രാരംഭത്തിൽ മാർ ഗബ്രിയേലിന്റെ ആഗമനം നസ്രാണി സമൂഹത്തെ പ്രശ്നകലുഷമാക്കിയതിന്റെ പിന്നിലെ മുഖ്യ കാരണവും മറ്റൊന്നല്ല. അതുകൊണ്ടാണ് *നിരണം ഗ്രന്ഥവരി* പ്രകാരം, ...*അയാൾക്കുള്ള വിശ്വാസം മിശിഹായിൽ രണ്ടു വർഗമെന്നും രണ്ടു ക്നൊമായെന്നും. ഹമ്മീറാകൊണ്ടും പത്തീറാകൊണ്ടും കുറുവാനയും അണെക്കും. സുറിയാനിക്കാരുടെ മര്യ്യാദപോലെ നോൻപ*

*കൈക്കൊള്ളും* എന്ന് ആയിട്ടും അദ്ദേഹത്തിന് അനുയായികളെ കിട്ടിയത്. അദ്ദേഹത്തിന്റെ കാലശേഷം ഈ ശീശ്മ അവസാനിച്ചെങ്കിലും നസ്രാണികളുടെ ഒരു വലിയ ബലഹീനത മാർ ഗബ്രിയേലിന്റെ നടപടികൾ മൂലം അവർക്ക് സ്വയം ബോദ്ധ്യപ്പെട്ടു. അത് തങ്ങളുടെ താത്വികമായ അടിത്തറയുടെ ദുർബലതയായിരുന്നു. 1686-ലെ ചെങ്ങന്നൂർ സുന്നഹദോസിനപ്പുറം തങ്ങളുടെ വേദശാസ്ത്ര നിലപാടിനെ വിശദീകരിക്കുവാൻ നസ്രാണികൾക്കായില്ല. മാറ്റമില്ലാതെ തുടർന്ന ലത്തീനീകരിച്ച കൽദായക്രമങ്ങളും ഈ പ്രതിസന്ധിക്ക് ആക്കം കൂട്ടി.

ഈ സാഹചര്യത്തിലാണ് പാശ്ചാത്യ സുറിയാനി ക്രമങ്ങളിൽ അവഗാഹമുള്ള ഗുരുക്കന്മാരെ അയച്ചുതരുവാൻ മാർത്തോമ്മാ നാലാമനും തുടർന്ന് അഞ്ചാമനും അന്ത്യോഖ്യാ പാത്രിയർക്കീസിനോട് അഭ്യർത്ഥിച്ചത്. പക്ഷേ തങ്ങളുടെ വേദതലവന്റെ പേരോ വിലാസമോ പോലും നസ്രാണികൾക്ക് അന്ന് അറിവുണ്ടായിരുന്നില്ല. അത്രമാത്രം സാങ്കല്പികമായിരുന്നു അന്ന് ആ ബന്ധം. ഏതാണ്ട് കാൽ നൂറ്റാണ്ടിനു ശേഷമാണ് പാത്രിയർക്കീസുമായി ബന്ധപ്പെടാൻ നസ്രാണികൾക്ക് സാധിച്ചത്.

അന്നത്തെ അന്ത്യോഖ്യാ പാത്രിയർക്കീസായ ഗീവർഗീസ് തൃതീയനാകട്ടെ, *സഹായത്തിന്റെ ദൗത്യം* എന്ന തന്റെ മുൻഗാമിയുടെ ലക്ഷ്യം വിസ്മരിച്ചുകൊണ്ട് അധിനിവേശത്തിന്റെ പോർമുനയുമായാണ് ഈയവസരത്തിൽ മുന്നിട്ടിറങ്ങിയത്. *മലയാളം മേഞ്ഞു ഭരിപ്പാനുള്ള* തന്ത്രങ്ങളാണ് ഇക്കാലം മുതൽ പാത്രിയർക്കീസന്മാർ ആവിഷ്ക്കരിച്ചു വന്നത്. അക്കാലത്ത് കേരളത്തിലെത്തിയെ അന്ത്യോഖ്യൻ മെത്രാന്മാരാകട്ടെ, തങ്ങൾക്ക് എന്തും ചെയ്യാവുന്ന പാത്രിയർക്കീസിന്റെ കോളനിയായിയാണ് മലങ്കരയെ കണ്ടത്. അക്കാലത്തു കേരളത്തിലെത്തിയ *വിഗ്രഹഭംഞ്ജകനായ* മാർ ഈവാനിയോസ് അരക്ചാഞ്ചിയും തുടർന്നുവന്ന മാർ ബസേലിയോസ് ശക്രള്ളാ മഫ്രിയാനാ പ്രഭൃതികളും തന്നിഷ്ടംപോലെ നസ്രാണികളുടെ *എടത്തിലെ മര്യാദ*യിൽ (സംസ്കാരത്തിൽ) കൈവെച്ചു. *കത്തങ്ങൾക്ക് തല ചിരപ്പിച്ചു പട്ടം കൊടുത്തത്* അതിലൊന്നു മാത്രം. ഇത് നീണ്ടുനിന്ന സംഘർഷങ്ങൾക്കു വഴിവെച്ചു.

**ഡച്ച് സ്വാധീനം:** പോർട്ടുഗീസ് - ബ്രിട്ടീഷ് കൊളോണിയൽ ശക്തികളിൽനിന്നും വ്യത്യസ്തരായി ഇന്ത്യയിലെ ഡച്ച് അധികാരികൾക്ക് മതപരമായ താല്പര്യങ്ങൾ ഇല്ലായിരുന്നു എന്നാണ് പൊതുവേയുള്ള ധാരണ. എന്നാൽ ഇത് പൂർണ്ണമായും ശരിയല്ല. നസ്രാണികളുടെ കാര്യത്തിൽ തലയിടാൻ ഡച്ചുകാർ ശ്രമിച്ചതിന് രേഖയുണ്ട്. തഞ്ചാവൂരിലെ ഡാനീഷ് മിഷൻ നസ്രാണികളുമായി ബന്ധപ്പെടുവാൻ വിഫലശ്രമം നടത്തിയിരുന്നു. അതിലുപരി, പതിനെട്ടാം നൂറ്റാണ്ടിൽ മലങ്കര - അന്ത്യോഖ്യൻ മെത്രാന്മാർ തമ്മിലുള്ള മൽസരത്തിൽ ഡച്ചുകാർ അന്ത്യോഖ്യൻ വിഭാഗത്തെ പിന്തുണച്ചിരുന്നു. കടുത്ത പ്രൊട്ടസ്റ്റന്റുകളായ ഡച്ചുകാർ റോമൻ കത്തോലിക്കരായ പോർട്ടുഗീസുകാരോട് രാഷ്ട്രീയമായും ശത്രു

തയിലായിരുന്നു. കേരളത്തിൽ നിന്നും *റോമാ മതത്തെ* തുരത്താൻ വിദേശികളായ അന്ത്യോഖ്യൻ മെത്രാന്മാരാണ് കൂടുതൽ അഭികാമ്യം എന്ന കണക്കുകൂട്ടലിലാണ് ഡച്ചുകാർ അവരെ പിന്താങ്ങിയത്. ഡച്ചുരേഖകൾപ്രകാരം *...അന്ത്യോഖ്യൻ മെത്രാന്മാർ റോമൻ കത്തോലിക്കർക്കെതിരെയുള്ള ഉത്തമമായ പ്രതിരോധ - പ്രചരണ ആയുധമായിരുന്നു...* . പരോക്ഷമായായണെങ്കിലും ഇത്തരത്തിൽ അവർക്ക് നൽകിയ പിന്തുണ മലങ്കര-അന്ത്യോഖ്യാ ബന്ധം വഷളാക്കാനാണ് വഴിവെച്ചത്.

**ആരാധനക്രമങ്ങൾ:** മലങ്കര-അന്ത്യോഖ്യാ ബന്ധത്തിൽ നിർണ്ണായക സ്വാധീനം ചെലുത്തിയ ഘടകമാണ് അന്ത്യോഖ്യൻ ആരാധനക്രമങ്ങളുടെ പ്രചരണം. മുകളിൽ പ്രസ്താവിച്ചതുപോലെ ലത്തിനീകരിക്കപ്പെട്ട കൽദായ ക്രമങ്ങളാണ് കൂനൻകുരിശിനു ശേഷവും മലങ്കരയിൽ ഉപയോഗിച്ചു വന്നത്. അവയ്ക്കു പകരം പാശ്ചാത്യ സുറിയാനി ക്രമങ്ങൾ പ്രചരിപ്പിക്കാനുള്ള മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദിന്റെ പരിശ്രമം വിജയം കണ്ടില്ലെന്നു മാത്രമല്ല, കടുത്ത എതിർപ്പു വിളിച്ചു വരുത്തുകയും ചെയ്തു എന്ന് ചരിത്രരേഖകൾ. അതിനാലാവണം മാർ ഈവാനിയോസ് ഹദിയള്ള ഇക്കാര്യത്തിൽ നിർബന്ധം പിടിക്കാതിരുന്നത്.

അതേസമയംതന്നെ മാർ ഈവാനിയോസ് ഹദിയള്ള പാശ്ചാത്യ സുറിയാനി ക്രമങ്ങളുടെ പ്രചരണത്തിനുള്ള അടിസ്ഥാനം സ്ഥാപിക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ ശിഷ്യന്മാരെ ഈ ക്രമം അഭ്യസിപ്പിക്കുകയും പകർപ്പുകളെഴുതി പ്രചരിപ്പിക്കുകയും ചെയ്തു. തുടർന്ന് അര നൂറ്റാണ്ടിനുശേഷം വന്ന മാർ ഈവാനിയോസ് അരക്ചാഞ്ചിയും മാർ ബസേലിയോസ് ശക്രള്ളാ മഫ്രിയാനാ പ്രഭൃതികളും ഈ പാതയിൽ ബഹുദൂരം മുമ്പോട്ടു പോയി.

സ്വാധീനം വർദ്ധിച്ചുകൊണ്ടിരുന്ന പാശ്ചാത്യ സുറിയാനി സഭാവിജ്ഞാനീയത്തിന്റെ അടിസ്ഥാനത്തിൽ കൽദായക്രമങ്ങൾ തുടരുന്നതിന്റെ പ്രസക്തി വിശദീകരിക്കാൻ വൈഷമ്യം നേരിട്ടെങ്കിലും അതിനെ പൂർണ്ണമായും നിർമ്മാർജ്ജനം ചെയ്യാൻ പതിനെട്ടാം നൂറ്റാണ്ടിനു കഴിഞ്ഞില്ല. അതേപോലെ നസ്രാണി സംസ്കൃതിയിലെ (വിശിഷ്യാ ആരാധനാ പാരമ്പര്യത്തിലെ) പ്രാദേശിക അംശങ്ങൾ അന്ത്യോഖ്യൻ മേല്പട്ടക്കാർക്ക് അസഹ്യമായിരുന്നു. ഇവയ്ക്കെതിരായും അനുകൂലവുമായ പരിശ്രമങ്ങളാണ് പതിനെട്ടാം നൂറ്റാണ്ടിൽ നസ്രാണികൾക്കിടയിൽ ഉടലെടുത്ത വിഭാഗീയതയുടെ താത്വിക അടിത്തറ എന്നു വേണമെങ്കിൽ പറയാം. അന്ത്യോഖ്യൻ മെത്രാന്മാരും അവരുടെ അനുയായികളും *പുത്തൻ ക്രമത്തിന്റെ* (പാശ്ചാത്യ സുറിയാനി) പ്രചാരകരായപ്പോൾ സ്വാഭാവികമായി മലങ്കര മെത്രാന്മാർ അതിനു വിരുദ്ധരായി.

പതിനെട്ടാം നൂറ്റാണ്ടിന്റെ അന്ത്യപാദമായപ്പോഴേയ്ക്കും അന്ത്യോഖ്യൻ ക്രമങ്ങളുടെ സ്വാധീനം നിർണായകമായി വർദ്ധിച്ചിരുന്നു. ഈ സാഹചര്യത്തിൽ 1769-ൽ മാവേലിക്കര കൂടിയ *മലങ്കര പള്ളിയോഗം*

ഒരു ഒത്തുതീർപ്പു വ്യവസ്ഥ രൂപപ്പെടുത്തി. *നിരണം ഗ്രന്ഥവരി*യിലെ പരാമർശനപ്രകാരം ... *പുത്തൻ ക്രമം നമസ്ക്കാരവും, പട്ടം കെട്ടുകയും, കാപ്പയിട്ടു കുറുവാന ചൊല്ലുകയും, പെൺകെട്ടും മാമോദിസായും പഴ യക്രമം നടന്നു കൊള്ളത്തക്കവണ്ണവും ഒരു പടിയോല എഴുതി. അതിൻ വണ്ണം നടന്നുവന്നു...* അതനുസരിച്ച് മാർത്തോമ്മാ ആറാമൻ എപ്പി സ്ക്കോപ്പാ പാശ്ചാത്യ സുറിയാനി പാരമ്പര്യപ്രകാരം *മാർ ദീവന്നാ സ്യോസ്* എന്ന പേരിൽ മെത്രാപ്പോലീത്തായായി സ്ഥാനാരോഹണം ചെയ്യുകയും ചെയ്തു.

ആറാം മാർത്തോമ്മായ്ക്കു ശേഷം *എടത്തിലെ മര്യാദ*യുടെ സംര ക്ഷകരായ മാർത്തോമ്മാ മെത്രാൻ പരമ്പര ദുർബലമായി. അതേ സമയം തന്നെ പാശ്ചാത്യ മെത്രാന്മാരായ മാർ ഗ്രീഗോറിയോസ് യൂഹാനോന്റെ ശിഷ്യനായ പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനും മാർ ഈവാനിയോസ് യൂഹാ നോന്റെ ശിഷ്യനായ കായംകുളം പീലിപ്പോസ് റമ്പാനും യഥാക്രമം വടക്കും തെക്കും പ്രബലരായി. അതിനാൽ അവർ ഇരുവരും നിർണ്ണാ യക സ്വാധീനം ചെലുത്തിയ 1809-ലെ *കണ്ടനാട് പടിയോല* കൽദായ ക്രമങ്ങളെ പൂർണ്ണമായും പരിത്യജിച്ച് ...*നമസ്കാരവും, കുറുബാനയും, മാമൊദിസായും, പെങ്കെട്ടും, യൽദായും, ദെനഹായും, ഒശാനയും, ദുഖ വെള്ളിയാഴ്ചയും, ക്യെംന്തായും, പെന്തിക്കുസ്തിയും - യാക്കൊബായ സുറിയാനിക്കാരുടെ ക്രമത്തി നടന്നുകൊൾകയും...* വേണമെന്ന് തീരു മാനിച്ചു. എന്നു മാത്രമല്ല, ആരാധനക്രമങ്ങളെ ഇപ്രകാരം ഏകീകരി യ്ക്കാൻ ... *പള്ളി മർയ്യാദകളു നടത്തെണ്ടുന്നതിന്ന, ആണ്ടു തക്കുസാ ക്രമം പെർത്തച്ച പൊസ്ഥകം, പള്ളിക്കാർയ്യത്തിൽനിന്ന വാങ്ങിച്ചുകൊൾ കയും...* വേണമെന്നും, ...*തെക്കും വടക്കും രണ്ടു പടുത്ത വീട്ടിൽ ഒരൊ മല്പാന്മാരെ ഇരുന്ന, പൈതങ്ങളെയും ശെമ്മാശൻന്മാരെയും പടിപ്പി യ്ക്കയും...* ചെയ്യണമെന്നും തീരുമാനിച്ചു. ഇതനുസരിച്ച് കോട്ടയത്ത് 1815-ൽ *പടിത്തവീട്* സ്ഥാപിക്കുകയും ചെയ്തു.

ഈ സംഭവ പരമ്പരകളുടെ ഫലമായി കൽദായ ക്രമങ്ങൾ ക്രമേണ അപ്രത്യക്ഷമായെങ്കിലും പൂർണ്ണമായും ഉപയോഗത്തിൽ നിന്നും മാറി യില്ല. 1876-ൽ പ. പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ ആഗമന കാലത്തും അവയിൽ പലതും നിലവിലുണ്ടായിരുന്നു. എന്നാൽ *എട ത്തിലെ മര്യാദ* എന്ന പ്രാദേശിക പാരമ്പര്യത്തിന്റെ കാര്യം വ്യത്യസ്ത മായിരുന്നു. അന്ത്യോഖ്യൻ മേല്പട്ടക്കാർ എത്ര കിണഞ്ഞു പരിശ്രമി ച്ചിട്ടും *എടത്തിലെ മര്യാദ*യെ നിർമ്മാർജ്ജനം ചെയ്യുവാൻ സാധിച്ചില്ല. പ. പത്രോസ് തൃതീയൻ പാത്രിയർക്കീസാകട്ടെ, ഒരു പടി കൂടി കടന്ന് നസ്രാണിയെ കെട്ടിലും മട്ടിലും അറബിയാക്കി മാറ്റി പ്രാദേശിക പാര മ്പര്യം ഇല്ലാതാക്കാനാണ് ശ്രമിച്ചത്. ആ ശ്രമവും പരാജയപ്പെട്ടു.

നസ്രാണികളുടെ ഇടയിലെ പ്രൊട്ടസ്റ്റന്റ് നവീകരണത്തിന്റെ ഉപജ്ഞാ താവ് എന്ന് ചിലർ വിശേഷിപ്പിക്കുന്ന പാലക്കുന്നത്ത് അബ്രഹാം മല്പാൻ യഥാർത്ഥത്തിൽ അന്ത്യോഖ്യൻ നവീകരണമാണ് നടത്തിയ

തെന്ന് ചില വർത്തമാനകാല ഗവേഷകർ ചൂണ്ടിക്കാട്ടുന്നുണ്ട്. *ആയിരാമാണ്ടു വന്ന അത്താനാസ്യോസ്* എന്നറിയപ്പെടുന്ന അന്ത്യോഖ്യൻ മേല്പട്ടക്കാരന്റെ സ്വാധീനവലയത്തിൽപ്പെട്ട പാലക്കുന്നത്ത് അബ്രഹാം മല്പാൻ അതിനനുസൃതമായ നിവർത്തികളാണ് ഇന്ന് ചിലർ *നവീകരണ പോർക്കളത്തിലെ കാഹളം* എന്നു പേരിട്ടുവിളിക്കുന്നതും അബ്രഹാം മല്പാൻ മുതൽപേർ ബ്രിട്ടീഷ് റസിഡന്റായ കേണൽ ഫ്രേസർക്ക് 1836 ചിങ്ങം 21-നു നൽകിയതുമായ ഹർജിയിൽ ആവശ്യപ്പെടുന്നത്.

പാശ്ചാത്യ സുറിയാനി ആരാധനക്രമങ്ങളും അന്ത്യോഖ്യൻ സഭാവിജ്ഞാനീയവുമാണ് പതിനെട്ട് - പത്തൊമ്പത് നൂറ്റാണ്ടുകളിലെ മലങ്കര-അന്ത്യോഖ്യാ അധികാര വടംവലിയുടെ പശ്ചാത്തലമായി പ്രവർത്തിച്ചത്. അതോടൊപ്പം മലങ്കരയിലെ അന്തഃഛിദ്രങ്ങളും.

***വേദതലവൻ:*** പിൽക്കാല നസ്രാണി ചരിത്രത്തിൽ വളരെ നിർണ്ണായകമായ ഒന്നാണ് അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ *വേദതലവൻ* സ്ഥാനം. പതിനേഴാം നൂറ്റാണ്ടിലെ മുകളിൽ പറഞ്ഞ *പട്ടവും പാരമ്പര്യവുമില്ലാത്തവർ* എന്ന റോമൻ കത്തോലിക്കാ ആരോപണങ്ങൾ മൂലം നസ്രാണികൾ അന്ത്യോഖ്യാ പാത്രിയർക്കീസിനെ വേദതലവനായി അംഗീകരിച്ചു എന്നത് ഒരു യാഥാർത്ഥ്യമാണ്. 1686-ലെ ചെങ്ങന്നൂർ സുന്നഹദോസും, 1754 ധനു 18-ലെ മാർത്തോമ്മാ അഞ്ചാമൻ-ശക്രള്ളാ മഫ്രിയാനാ സന്ധിയും ഇതിനു നിയമപരിവേഷം നൽകി. ഇതിന്റെ പ്രതിഫലനം പിൽക്കാല രേഖകളിൽ കാണാം. പതിനെട്ടാം നൂറ്റാണ്ടിൽ അലക്സാണ്ട്രിയൻ വേദശാസ്ത്രത്തിന് അനുരൂപമായി തിരുത്തലുകൾ വരുത്തിയ കൽദായ ക്രമങ്ങളിലും, ഇവിടെ പകർത്തി എഴുതപ്പെട്ട പാശ്ചാത്യ സുറിയാനി ക്രമങ്ങളിലും *ഇഗ്നാത്തിയോസ് പാത്രിയർക്കീസിനെ* സ്മരിക്കുന്നുണ്ട്. 1809-ലെ *കണ്ടനാട് പടിയോല* ആരംഭിക്കുന്നതുതന്നെ ....*ആദിയും അറുതിയും ഇല്ലാത്ത, കാതൽത്വം തിങ്ങപ്പെട്ട, ദെയ്വം തമ്പുരാന്റെ തിരുനാമത്താലെ, പട്ടാങ്ങപെട്ട വിശ്വാസത്തിന്റെ വർദ്ധിപ്പിന, തമ്പുരാന്റെ മനഗുണത്താലെ, നമ്മുടെ പരുഷയ്ക്ക നെറിവിനുടെ നിലയും ഒരുമ്പാടും ഉണ്ടാകുവാനും, അന്ത്യൊഖ്യായുടെ മാർ ഇഗ്നാത്തിയൊസ്സ പാത്രിയർക്കീസിന്റെ കൈവാഴ്ചയിൽ ഉള്ള, മലങ്കരെ എടവകയുടെ മാർത്തൊമ്മാ മെത്രാച്ചന്റെ കീഴവഴങ്ങപെട്ട സുറിയാനിക്കാററ...* എന്നാണ്. 1813-ൽ ബ്രിട്ടീഷ് റസിഡന്റയച്ച ചോദ്യാവലിയിലെ രണ്ടാം ചോദ്യത്തിന്റെ ഉത്തരമായി ...*അന്ത്യോഖ്യയുടെ മാറിഗ്നാത്തീയോസ് പാത്രിയർക്കീസിന്റെ മുഷ്ക്കരത്തത്തിന്റെ കീഴിലത്രെ മലയാളത്തിലെ ചട്ടവട്ടങ്ങൾ പ്രമാണിച്ച നടന്നിരിക്കുന്നത്....* എന്നാണ് എട്ടാം മാർത്തോമ്മാ രേഖപ്പെടുത്തിയിരിയ്ക്കുന്നത്. 1836-ലെ *മാവേലിക്കര പടിയോല* ആരംഭിക്കുന്ന ഭാഗത്ത് ...*അന്ത്യോഖ്യായുടെ പത്രോസിനടുത്ത സിംഹാസനത്തിൽ മുഷ്ക്കരപ്പെട്ടിരിക്കുന്ന ബാവാന്മാരുടെ ബാവായും തലവരുടെ തലവനുമായ മാർ ഇഗ്നാത്തിയോസ് പാത്രിയർക്കീസിന്റെ കൈവാഴ്ചയിൻകീൾ...* എന്നാണ് രേഖപ്പെടുത്തിയിരിക്കുന്നത്.

*പാത്രിയർക്കീസിന്റെ കൈവാഴ്ചയിൻകീഴ്* എന്നാൽ അന്ത്യോക്യാ പാത്രിയർക്കീസിന്റെയും അദ്ദേഹം അയയ്ക്കുന്ന മെത്രാന്മാരുടേയും ആത്മീയവും ലൗകികവുമായ സമ്പൂർണ്ണ അധികാരം എന്നാണ് അവർ വാദിച്ചത്. അതേസമയം അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ *വേദതലവൻ* സ്ഥാനത്തിന്റെ *മുഷ്ക്കരത്തത്തിന്റെ* വ്യാപ്തി കടലാസിൽ ഒതുങ്ങുന്നതാണെന്നു പതിനെട്ട് - പത്തൊമ്പത് നൂറ്റാണ്ടുകളിൽ നസ്രാണികൾ തെളിയിച്ചു. അഞ്ചും ആറും മാർത്തോമ്മാ മെത്രാന്മാർ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ അധികാരാവകാശവാദങ്ങളെ തരിമ്പും വകവെച്ചില്ല. പാത്രിയർക്കീസിന് കീഴ്വഴങ്ങാനോ പുനരഭിഷേകം പ്രാപിക്കാനോ അഞ്ചാം മാർത്തോമ്മാ മരണംവരെയും വിസമ്മതിച്ചു. മാത്രമല്ല, പാത്രിയർക്കീസിന്റെ സമ്മതം വാങ്ങാതെയും പരദേശ മെത്രാന്മാരെ സഹകരിപ്പിക്കാതെയും അദ്ദേഹം പിൻഗാമിയായി ...*കൊല്ലം 936-ാം മാണ്ടു മിഥുനമാസം 29-നു നിരണത്തു പള്ളിയിൽ വച്ച മാർത്തോമാ അപ്പസ്ക്കോപ്പാ ആയിട്ടു ചെറിയച്ചനെ* (മാർത്തോമ്മാ ആറാമനെ) *വാഴിക്കയും ചെയ്തു.* വലിയ മാർ ദീവന്നാസ്യോസും, പാത്രിയർക്കീസിന്റെ അനുവാദം വാങ്ങാതെ പിൻഗാമി മാത്തൻ റമ്പാനെ 1796-ൽ *മാർത്തോമ്മാ അപ്പസ്ക്കോപ്പാ ആയിട്ടു വാഴിക്കയും ചെയ്തു*... ഈ മേല്പട്ട സ്ഥാനാരോഹണങ്ങൾ പാത്രിയർക്കീസിന്റെ ആത്മീയ അധികാരത്തെപ്പറ്റിയുള്ള നസ്രാണിയുടെ നയം തികച്ചും വ്യക്തമാക്കുന്നുണ്ട്.

പിൽക്കാലത്ത് ചേപ്പാട്ട് മാർ ദീവന്നാസ്യോസ് നാലാമന്റെ കാലം വരെയും പാത്രിയർക്കീസിന്റെ ആത്മീയ അധികാരം കടലാസിൽ ഒതുക്കിയിരുന്നു. അന്ത്യോഖ്യയുടെ *മുഷ്ക്കരത്ത*വുമായി മലയാളം *മേഞ്ഞു ഭരിപ്പാനെത്തിയ* പരദേശി മെത്രാന്മാരെ അംഗീകരിക്കാൻ മലങ്കര മെത്രാന്മാർ തയാറായില്ല. ഭ്രാന്തനെന്നു വിശേഷിപ്പിക്കാവുന്ന ദീയസ്ക്കോറോസിനേയും ഭരിക്കുന്ന മെത്രാന്മാരെ *ചുവപ്പുകുപ്പായം ചുമപ്പിക്കാതെ ഊരിക്കു*മെന്നു വീമ്പിളക്കിയ *ആയിരാമാണ്ടു വന്ന അത്താനാസ്യോസി*നേയും നാടുകടത്തി. പിന്നാലെ വിവരിക്കുന്ന പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസിന്റെ മേല്പട്ട സ്ഥാനാരോഹണമാണ് അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ആത്മീയാധികാരം ഭാഗികമായെങ്കിലും യാഥാർത്ഥ്യമാക്കിയത്.

**അധികാരം:** മുകളിൽ പ്രതിപാദിച്ചതുപോലെ പതിനെട്ടാം നൂറ്റാണ്ടിന്റെ മദ്ധ്യത്തിൽ അന്ത്യോഖ്യായുടെ ഗീവർഗീസ് തൃതീയൻ പാത്രിയർക്കീസാണ് മലങ്കരയെ തന്റെ കോളനിയും ധനസ്രോതസും ആക്കി മാറ്റാൻ ശ്രമമാരംഭിച്ചത്. മലങ്കരയുടെമേൽ അധികാരമുറപ്പിക്കാനുള്ള വ്യക്തമായ പദ്ധതിയുമായാണ് മാർ ബസേലിയോസ് ശക്രള്ളായുടെ നേതൃത്വത്തിൽ മപ്രിയാനാ മുതൽ ശെമ്മാശു വരെയുള്ള സ്ഥാനികളടങ്ങുന്ന ഒരു വൈദികവൃന്ദത്തെ പാത്രിയർക്കീസ് 1751-ൽ മലങ്കരയിലേയ്ക്കയച്ചത്. പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിലുള്ള ഗ്രന്ഥങ്ങൾ, മദ്ബഹാ ഉപകരണങ്ങൾ, തിരുശേഷിപ്പുകൾ ഇവ കൂടാതെ ... *മലയാള*

*ത്തിൽ വാഴുന്ന മാർത്തോമ്മാൻ മെത്രാനെ മാർ ദിവന്നാസ്യോസു മെത്രാപൌലിത്താ ആയിട്ടു വാഴിക്കത്തക്കവണ്ണം സൌത്താത്തിക്കോനും, വടിയും, മുടിയും, സ്ലീവായും കൊടുത്താണ്* അവരെ അദ്ദേഹം യാത്രയാക്കിയത്. വ്യക്തമായ ലക്ഷ്യങ്ങൾ മാർ ബസേലിയോസ് ശക്രള്ളായ്ക്കു മുമ്പിലുണ്ടായിരുന്നു. വിവിധ രേഖകളുടെ അടിസ്ഥാനത്തിൽ നടത്തിയ പഠനങ്ങളിൽ നിന്നും അവയെ താഴെ പറയുംവിധം സംഗ്രഹിക്കാം.

1. മാർത്തോമ്മാ അഞ്ചാമന്റെ പട്ടം അസാധുവാണെന്നു പ്രഖ്യാപിച്ച് അദ്ദേഹത്തെ പുനരഭിഷേകം ചെയ്ത് വിധേയനാക്കുക.

2. ശീമ മെത്രാന്മാരുടെ നേരിട്ടുള്ള ഭരണത്തിന്റെ കീഴിൽ അന്ത്യോഖ്യാ പാത്രിയർക്കീസിനു വിധേയമായ ഒരു ഭരണസംവിധാനം രൂപപ്പെടുത്തുക.

3. ആരാധനക്രമങ്ങളും അനുഷ്ഠാനങ്ങളും പൂർണ്ണമായും പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിലാക്കുക.

4. അന്ത്യോഖ്യാ പാത്രിയർക്കീസിനു റിശീസാ പിരിച്ചയക്കാൻ സംവിധാനമുണ്ടാക്കുക.

ഗീവർഗീസ് തൃതീയൻ പാത്രിയർക്കീസ് മാർത്തോമ്മാ അഞ്ചാമന് 1749 ഓഗസ്റ്റ് 15-നും, 1753 ചിങ്ങം 25-നും എഴുതിയ കത്തുകളിൽ .... *അദ്ദേഹം* (ശക്രള്ളാ മഫ്രിയാനാ) *വിശ്വാസികൾ മുഴുവന്റെയും, പട്ടക്കാരുടെയും, ശെമ്മാശന്മാരുടെയും, പ്രധാന പുരോഹിതരുടെയും, മലബാറിലെ ഇടവക മുഴുവന്റെയും തലവനായിരിക്കും... എല്ലാ കാര്യങ്ങൾക്കുമുള്ള അധികാരം അദ്ദേഹത്തിനു നൽകിയിരിക്കുന്നു....* എന്നും ...*അദ്ദേഹത്തിന്റെ കല്പനകൾ അനുസരിക്കണമെന്നും...* ആവർത്തിച്ചു ആവശ്യപ്പെടുന്നത് ഈ അധിനിവേശ പദ്ധതിയുടെ പ്രകടമായ ബഹിർസ്ഫുരണമാണ്. *മാർതോമ്മാ മെത്രാൻ* എന്ന ദേശീയ സ്ഥാനനാമം മാറ്റി അന്ത്യോഖ്യാ പാത്രിയർക്കീസിന്റെയും തങ്ങളുടെയും കീഴിലുള്ള ഒരു മെത്രാൻ മാത്രമായി *മാർ ദിവന്നാസ്യോസ്* എന്ന പേരിൽ വാഴിക്കുക എന്നതായിരുന്നു 1751-ൽ വന്ന അന്തോഖ്യൻ മെത്രാന്മാരുടെ ഉദ്ദേശ്യം. അന്ത്യോഖ്യയുടെ ഗീവർഗീസ് പാത്രിയർക്കീസ്, അഞ്ചാം മാർത്തോമ്മായ്ക്ക് 1752 ചിങ്ങം 25-ന് അയച്ച കത്തിൽ, ദിവന്നാസ്യോസ് എന്ന പേരിൽ പുനരഭിഷേകം പ്രാപിക്കണമെന്നും അന്ത്യോഖ്യയുടെ അധികാരം സ്വീകരിക്കണമെന്നും ആവശ്യപ്പെട്ടിട്ടുണ്ട്. അതോടൊപ്പം കത്തുകളിലെ മാർ ബസേലിയോസ് ശക്രള്ളായെപ്പറ്റി ...*പാത്രിയർക്കാ ഭോഗങ്ങളുടെയും യറുശലേമിലെ വി. കബറിടത്തിലേക്കുള്ള ഭോഗങ്ങളുടെയും ശേഖരണത്തിന്റെ ചുമതല അദ്ദേഹത്തിനായിരിക്കും...* എന്ന ഭാഗം ധനശേഖരണം എന്ന ലക്ഷ്യം ഉറപ്പിക്കുന്നതാണ്.

പക്ഷേ ഇരുപതു വർഷത്തെ ഇവരുടെ അശ്രാന്ത പരിശ്രമത്തിനും മാർത്തോമ്മാ അഞ്ചാമനെയോ ആറാമനെയോ കീഴ്പ്പെടുത്താൻ പര്യാ

പ്തമായില്ല. അതേ സമയം *അപ്പനുമല്ല ചിറ്റപ്പനുമല്ല* വാദികളുടെ സാന്നിദ്ധ്യം പ്രശ്നം രൂക്ഷമായി നിലനിർത്തുകയും ചെയ്തു. ഇതിനിട യിൽ ശക്തമായ രാഷ്ട്രീയ ഇടപെടലുകളുടെ ഫലമായി ഒരു ഒത്തു തീർപ്പിന് ഇരുവിഭാഗവും തയാറായി. *മലങ്കര പള്ളിയോഗ*ത്തിന്റെ അംഗീ കാരത്തോടെ ശക്രുള്ളാ മഫ്രിയാനായും മാർത്തോമ്മാ അഞ്ചാമനും തമ്മിൽ 1754 ധനു 18-ന് ഒരു ഉടമ്പടി ഉണ്ടാക്കി. ഈ സന്ധിയിലെ പ്രധാന വ്യവസ്ഥകൾ: 1) മാർതോമ്മാ മെത്രാന്റെ അനുമതി കൂടാതെ ബസേലി യോസ് പട്ടക്കാരെയും ശെമ്മാശന്മാരെയും വാഴിച്ചുകൂട. 2) മാർതോമ്മാ എപ്പിസ്കോപ്പായുടെ *പട്ടക്കടലാസ്* കൂടാതെ ഒരാൾക്കും പട്ടം കൊടു ത്തുകൂടാ. 3) പട്ടം വെട്ടുകയും (മലങ്കരയിലെ നടപ്പ്) തൊപ്പി വയ്ക്കു കയും (പാശ്ചാത്യ സുറിയാനി രീതി) ചെയ്യുന്നവർക്ക് ആ രീതികൾ തുടരാവുന്നതാണ്. 4) മാർതോമ്മാ നാലാമൻ സ്വീകരിച്ചിരുന്ന വിശ്വാ സാചാരങ്ങൾ (മാർ ഈവാനിയോസ് ഹദിയള്ള നടപ്പാക്കിയത്) തുട രണം. 5) പകരം, അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ആത്മീയ അധി കാരം മാർത്തോമ്മാ അഞ്ചാമൻ അംഗീകരിച്ചു. എങ്കിലും 1754-ലെ സന്ധിക്കു ശേഷവും അന്ത്യോഖ്യൻ മെത്രാന്മാർ തങ്ങളുടെ അധിനി വേശ പ്രവർത്തനങ്ങൾ യഥേഷ്ടം തുടർന്നു എന്നതിനു രേഖകളുണ്ട്. പ്രതിസന്ധി തുടരുകയും ചെയ്തു.

ശക്രുള്ളാ മഫ്രിയാന കാലംചെയ്യുകയും, ഗ്രീഗോറിയോസ് യൂഹാ നോൻ ദുർബലനാവുകയും ചെയ്തതോടെ അനുരഞ്ജനത്തിനുള്ള വഴി തെളിഞ്ഞു. മാർത്തോമ്മാ ആറാമനും, ശക്രുള്ളാ സംഘത്തിലെ മൂന്നാ മനായ മാർ ഈവാനിയോസ് യൂഹാനോനുമാണ് ഇതിനു മുൻകൈയെ ടുത്തത്. വിരുദ്ധചേരികളുടെ വ്യത്യസ്ത രേഖകളായ *നിരണം ഗ്രന്ഥ വരി*യും യാക്കോബ് തൃതീയൻ പാത്രിയർക്കീസിന്റെ *ഇന്ത്യയിലെ സുറി യാനി സഭ* എന്ന കൃതിയും ഈ സംഭവത്തെപ്പറ്റി നൽകുന്ന വിവര ങ്ങൾ പരസ്പര പൂരകങ്ങളാണ്.

ശ്രദ്ധേയമായ മൂന്നു വസ്തുത കൾ ഈ വിവരണങ്ങളിലുണ്ട്. ഒന്നാ മതായി, വി. കുർബാന അടക്കം ഏതാനും പാശ്ചാത്യ സുറിയാനിക്ര മങ്ങൾ അംഗീകരിക്കണമെന്നു മാത്ര മാണ് മാർ ഈവാനിയോസിന്റെ ആവശ്യം. രണ്ടാമതായി, മാർ ത്തോമ്മാ ആറാമൻ തങ്ങളിൽ നിന്ന് പുനരഭിഷേകം പ്രാപിക്കണമെന്ന് മാർ ഈവാനിയോസ് ആവശ്യപ്പെടു ന്നില്ല. മൂന്നാമതായി, മാർ ഈവാനി യോസ് ഹദിയള്ളയെപ്പോലെ വിട്ടു വീഴ്ചകൾക്ക് മാർ ഈവാനിയോസ് യൂഹാനോനും തയ്യാറാകുന്നു. ഈ



വിവരണങ്ങളിൽ മാർ ഗ്രീഗോറിയോസിനെപ്പറ്റി പരാമർശനമില്ലെന്നുള്ളതും പ്രസക്തമാണ്.

ഈ ചർച്ചകളുടെ അടിസ്ഥാനത്തിൽ മാവേലിക്കര കൂടിയ *മലങ്കര പള്ളിയോഗം* ഒരു സമാധാന സന്ധിക്കു രേഖാരൂപം നൽകി. *നിരണം ഗ്രന്ഥവരി*യിലെ പരാമർശനപ്രകാരം ... *964-ാമാണ്ട് പുതിയകാവിൽ വച്ച പുത്തൻ ക്രമം നമസ്ക്കാരവും, പട്ടം കെട്ടുകയും കാപ്പയിട്ടു കുറുവാന ചൊല്ലുകയും, പെൺകെട്ടും മാമോദിസായും പഴയക്രമം നടന്നു കൊള്ളത്തക്കവണ്ണവും ഒരു പടിയോല എഴുതി. അതിൻവണ്ണം നടന്നുവന്നു.* ഇതിനെ തുടർന്ന് 1770 ഓഗസ്റ്റിൽ മാർ ദീവന്നാസ്യോസ് മാർ ഈവാനിയോസിന് ഒരു ഓലക്കരണം നൽകി. അതിൽ രണ്ടു കാര്യങ്ങൾ മാത്രമാണ് രേഖപ്പെടുത്തിയിരിക്കുന്നത്. അവ. 1. പാശ്ചാത്യ സുറിയാനി ക്രമത്തിൽ വി. കുർബാന അർപ്പിച്ചുകൊള്ളാം. 2. ഈവാനിയോസ് മെത്രാനും മറ്റുള്ളവർക്കും പ്രതിദിനം ഒരു പണം വീതം ചിലവിനു നൽകാം. ഇതിലും മാർ ഗ്രീഗോറിയോസിന്റെ പേരെടുത്തു പറഞ്ഞിട്ടില്ലായെന്നത് പ്രത്യേകം ശ്രദ്ധാർഹമാണ്. പാത്രിയർക്കീസിനു റിശീസായോ മറ്റു ഭോഗങ്ങളോ നൽകാനും വ്യവസ്ഥയില്ല. ഇതിനെ തുടർന്ന് *മലങ്കര പള്ളിയോഗം* മാർ ദീവന്നാസ്യോസിന്റെ സമ്പൂർണ്ണാധികാരം അംഗീകരിച്ച് *യോഗസാധനം* നൽകി. പരദേശി മെത്രാന്മാർ ഭരണത്തിൽ കൈകടത്താതെ ഒഴിഞ്ഞു നിൽക്കണം എന്നും, അതിനാണ് നിത്യചിലവു നൽകുന്നതെന്നും ഇതിൽനിന്നും വ്യക്തമാണ്. ഈ സംഭവ വികാസങ്ങളെപ്പറ്റി *നിരണം ഗ്രന്ഥവരി*യിലെ ...*ഉണ്ടായിരുന്ന പിണക്കങ്ങളൊക്കെയും തമ്പുരാന്റെ തിരുമനസ്സാലെ മാർത്തോമ്മാശ്ലീഹായുടെ വാഴ്വാലെയും തീർന്ന നിരപ്പായിട്ടും ഒവിയാലയും ഐമോസ്യത്താലയും നടന്നുവരുമ്പോൾ...* എന്ന പരാമർശനം സത്യമാണെന്ന് ഈ *യോഗസാധനം* തെളിയിക്കുന്നു.

നസ്രാണി സമൂഹത്തിന്റെ ഐക്യത്തിനുവേണ്ടി മാത്രമാണ് മാർ ത്തോമ്മാ ആറാമൻ ഒരു ഒത്തുതീർപ്പിനു തയാറായതും, മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് ഉയർത്തപ്പെടാൻ തയാറായതും എന്ന് അദ്ദേഹത്തിന്റെ പിൽക്കാല നടപടികൾ വ്യക്തമാക്കുന്നു. പാത്രിയർക്കീസിന്റെ അനുവാദമൊന്നും വാങ്ങാതെതന്നെ വലിയ മാർ ദീവന്നാസ്യോസ്, പിൻഗാമി മാത്തൻ റമ്പാനെ ... *മിശിഹാ കാലം 1796-ൽ കൊല്ലം 971-ാമാണ്ട മേടമാസം 24-നു പെരുനാൾക്കു ചെങ്ങന്നൂർ പള്ളിയിൽവച്ച... മാർ ത്തോമ്മാ അപ്പസ്ക്കോപ്പാ ആയിട്ടു വാഴിക്കയും ചെയ്തു.* പാത്രിയർക്കീസ് തനിക്കു നൽകിയ *മാർ ദിവന്നാസ്യോസ്* എന്ന സ്ഥാന നാമം അദ്ദേഹം പിൻഗാമിക്കു നൽകിയുമില്ല. ചുരുക്കത്തിൽ പാത്രിയർക്കീസ് ഉദ്ദേശിച്ച സമ്പൂർണ്ണ വിധേയത്വം ലഭ്യമായില്ല എന്നു വ്യക്തം.

ഈ നടപടികളെ തുടർന്ന് തന്റെ ജീവിതകാലം മുഴുവൻ മാർ ഈവാനിയോസ് യൂഹാനോൻ വാക്കു പാലിച്ചു. പിന്നീടൊരിക്കലും മാർതോമ്മാ മെത്രാന്റെ അധികാരത്തെ ചോദ്യം ചെയ്യാനോ ഭരണത്തിൽ കൈ കടത്താനോ അദ്ദേഹം ശ്രമിച്ചില്ല. എന്നാൽ ഭഗ്നാശനായ മാർ ഗ്രീഗോറി

യോസ് യൂഹാനോൻ അടങ്ങിയില്ല. ഒരു സമാന്തര ഭരണകൂടം സൃഷ്ടിക്കാൻ കാട്ടുമങ്ങാട്ട് കുര്യൻ കത്തനാർക്ക് മാർ കൂറിലോസ് എന്ന പേരിൽ അദ്ദേഹം മേല്പട്ടസ്ഥാനം നൽകി. പക്ഷേ ഇതു വെച്ചുപൊറുപ്പിക്കാൻ വലിയ മാർ ദീവന്നാസ്യോസ് തയാറായില്ല. മാർ കൂറിലോസിനെ തിരുവിതാംകൂറിൽ നിന്നും കൊച്ചിയിൽ നിന്നും തുരത്തി. തന്റെ അധികാരാതിർത്തിയിൽ കടന്നു വൈദികസ്ഥാനം നൽകിയതിന് അദ്ദേഹത്തിന്റെ അനുജനെക്കൊണ്ട് പിഴ കെട്ടിച്ചു. സ്ഥാനം ഏറ്റവരും ശിക്ഷ അനുഭവിച്ചു. ആ അദ്ധ്യായം അങ്ങനെ അവസാനിച്ചു.

**മാർ മാത്യൂസ് അത്താനാസ്യോസ്:** വിചിത്രമായ ഒരു വസ്തുത, മലങ്കരയിൽ ഏതെങ്കിലുംവിധത്തിലുള്ള അധികാരം അന്ത്യോഖ്യാ പാത്രിയർക്കീസിനുണ്ടെന്നു സ്ഥാപിക്കപ്പെട്ടത് പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസ് മൂലമാണ്. മലങ്കരയ്ക്ക് മറ്റൊരു മെത്രാന്റെ യാതൊരു ആവശ്യവുമില്ലാതിരിക്കെയാണ് അദ്ദേഹം സ്വന്ത താല്പര്യപ്രകാരം മാത്രം അന്ത്യോഖ്യാ പാത്രിയർക്കീസിനെ സമീപിക്കുന്നതും 1843-ൽ മേല്പട്ടക്കാരനായി തിരിച്ചെത്തുന്നതും. അന്ത്യോഖ്യാ പാത്രിയർക്കീസിനാൽ പട്ടം കെട്ടപ്പെട്ട മലങ്കരയിലെ ആദ്യ വ്യക്തിയായിരുന്നു അദ്ദേഹം. ജനങ്ങളുടെ തിരഞ്ഞെടുപ്പില്ലാത്ത മാർ മാത്യൂസ് അത്താനാസ്യോസിന് മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തിന് അവകാശവാദമുന്നയിക്കുവാൻ യാതൊരു അവകാശവുമില്ലായിരുന്നു. പക്ഷേ തന്നെ മലങ്കര മെത്രാനായി പാത്രിയർക്കീസ് നിയമിച്ചിട്ടുണ്ടന്നും, അതിനുള്ള അധികാരം അന്ത്യോഖ്യാ പാത്രിയർക്കീസിനാണെന്നും നിലവിലിരുന്ന പാരമ്പര്യത്തിനു കടകവിരുദ്ധമായി അദ്ദേഹം വാദിച്ചു. മലങ്കരയുടെമേൽ അധികാരമുറപ്പിക്കാൻ തക്കംപാർത്തിരുന്ന അന്ത്യോഖ്യാ പാത്രിയർക്കീസ്, മാർ യൂയാക്കീം കൂറിലോസെന്ന അന്ത്യോഖ്യൻ മെത്രാനെ ഈ സമയം കേരളത്തിലേയ്ക്കയച്ചു. അന്ന് മലങ്കര മെത്രാനായിരുന്ന ചേപ്പാട്ട് മാർ ദീവന്നാസ്യോസ് നാലാമൻ അധികാരമൊഴിയാൻ സന്നദ്ധത പ്രകടിപ്പിക്കുകയും മാർ അത്താനാസ്യോസും മാർ കൂറിലോസും ആ സ്ഥാനത്തിന് അവകാശവാദം ഉന്നയിക്കുകയും ചെയ്തതോടെ പ്രശ്നം സിവിൽ കോടതിയുടെ തീർപ്പിനു വിട്ടു.

മലങ്കര മെത്രാൻ സ്ഥാനത്തിന് മാർ അത്താനാസ്യോസും മാർ കൂറിലോസും ഉയർത്തിയ അവകാശവാദങ്ങൾ പരിഗണിച്ചത് തിരുവിതാംകൂർ സർക്കാർ നിയമിച്ച കൊല്ലം പഞ്ചായത്തു കോടതിയാണ്. ഇരു കക്ഷികളും തങ്ങളുടെ സ്ഥാനം അവകാശപ്പെട്ടത് *പാത്രിയർക്കീസിന്റെ നിയമനം* എന്നതിന്റെ അടിസ്ഥാനത്തിൽ മാത്രമായിരുന്നു. അതിനാൽ പാത്രിയർക്കീസിന് അതിന് അധികാരമുണ്ടോ എന്ന വിഷയം അവിടെ പരിഗണനയ്ക്കു വന്നില്ല. മറ്റൊരു വാദവും ഉയർത്താൻ ഇരു കക്ഷികൾക്കും ഉണ്ടായിരുന്നില്ല. മലങ്കര മെത്രാൻ ഒരു സ്വദേശി ആയിരിക്കണം എന്നതിനാൽ മാർ അത്താനാസ്യോസിന് അനുകൂലമായി വിധി പ്രസ്താവിച്ചു. ഈ വിധിയുടെ അടിസ്ഥാനത്തിൽ 1852 കർക്കിടകമാസം 15-നു

തിരുവിതാംകൂർ സർക്കാർ അദ്ദേഹത്തിനെ മലങ്കര മെത്രാപ്പോലീത്താ യായി നിയമിച്ചുകൊണ്ടുള്ള തിരുവെഴുത്തുവിളംബരം പുറപ്പെടുവിച്ചു. പതിവിനു വിപരീതമായി അതിൽ ... *അന്ത്യോഖ്യയിൽനിന്നും എഴുത്തും വാങ്ങിച്ചുകൊണ്ടു വന്നിരിക്കുന്ന* ... എന്നു ചേർത്തതോടെ മുൻ പതിവി ല്ലാത്ത അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ നിയമനാധികാരത്തിനു രേഖീയ പിൻബലമായി.

പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസിന് എതിർശക്തി യായി ഉയർന്നുവന്ന പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമന് ഒരേ സമയം രണ്ട് ശത്രുക്കളോട് ഏറ്റുമുട്ടേണ്ടി വന്നു. ഒന്നാമത് മാർ ദീവന്നാസ്യോസ് എന്ന ശത്രുവിന്റെ ശക്തി മനസിലാക്കിയ മാർ മാത്യൂസ് അത്താനാസ്യോസ് തന്നെ. രണ്ടാമത് കൊല്ലം പഞ്ചായത്തു കോടതി യിൽ പരാജയപ്പെട്ടിട്ടും മടങ്ങിപ്പോകാതെ *മുക്കാൽ പാത്രിയർക്കീസു ചമഞ്ഞ്* മലങ്കരയിൽ കറങ്ങിനടന്ന മാർ യൂയാക്കീം കൂറിലോസ്. മാർ ദീവന്നാസ്യോസിനെ നിലംതൊടിക്കാതിരിക്കാൻ മാർ അത്താനാസ്യോ സുമായി അവിശുദ്ധ കൂട്ടുകെട്ടുണ്ടാക്കാൻ പോലും മാർ കൂറിലോസ് മടിച്ചില്ല. അതിനാൽ സുഗമമായി പ്രവർത്തിക്കാനോ തന്ത്രങ്ങൾ രൂപീക രിയ്ക്കാനോ ആദ്യകാലത്ത് മാർ ദീവന്നാസ്യോസിനു സാധിച്ചില്ല. ഇതി ലൊക്കെ ഉപരിയായി, പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാ സ്യോസിനെ മലങ്കര മെത്രാനായി നിയമിച്ചുകൊണ്ടുള്ള തിരുവെഴുത്തു വിളംബരം *അഴിയാത്ത വേലിയും പൊളിയാത്ത കോട്ടയുമായി* അദ്ദേ ഹത്തിനു മുമ്പിൽ വഴിമുടക്കി നിന്നു.

പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസിന്റെ ബലഹീന വശം ഏകാധിപത്യപരമായ പ്രവർത്തനങ്ങളാണെന്ന വസ്തുത ചാണക്യബുദ്ധിയായ മാർ ദീവന്നാസ്യോസ് അഞ്ചാമൻ മനസിലാക്കി. അതേപോലെതന്നെ മാർ മാത്യൂസ് അത്താനാസ്യോസിനോ അദ്ദേഹം പിൻഗാമിയായി ഏകപക്ഷീയമായി വാഴിച്ച സ്വന്തം പിതൃസഹോദര പുത്രൻ പാലക്കുന്നത്ത് തോമസ് അത്താനാസ്യോസിനോ ജനങ്ങളുടെ തിരഞ്ഞെടുപ്പ് ഇല്ല എന്ന വസ്തുതയും അദ്ദേഹത്തിനറിയാമായിരുന്നു. തനിക്കും സമാന ദൗർബല്യമുണ്ടെന്ന വസ്തുതയും അദ്ദേഹം വിസ്മ രിച്ചില്ല. ഇവയെല്ലാം ഒറ്റയടിക്കു ആദായപ്പെടുത്തുക എന്ന ലക്ഷ്യത്തോ ടെയാണ് 1873-ൽ അദ്ദേഹം പരുമല സെമിനാരിയിൽ മലങ്കര പള്ളി യോഗം വിളിച്ചുകൂട്ടിയത്. അവിടെ വെച്ച് *മെത്രാന്മാരുടെ ഏകനായക ത്വത്തിന് എതിർശക്തിയായി* അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി രൂപീകരിച്ചു ജനഹിതം മാനിച്ചു. അതോടൊപ്പം അതിന്റെ പ്രസിഡന്റായി തന്നെ തിരഞ്ഞെടുത്തതോടെ *ജനങ്ങളുടെ തിരഞ്ഞെടുപ്പ്* എന്ന കട മ്പയും അദ്ദേഹം കടന്നു.

പക്ഷേ സാങ്കേതികമായി 1873-ലെ പരുമല യോഗത്തിനു നിയമസാധു തയില്ലായിരുന്നു. കാരണം മലങ്കര മെത്രാനു മാത്രമായിരുന്നു മലങ്കര പള്ളിയോഗം വിളിച്ചുകൂട്ടാനുള്ള അധികാരം. അതിനാൽ പരുമല യോഗ

നിശ്ചയം കോടതിയിൽ നിലനിൽക്കുകയില്ലായിരുന്നു. ഈ സാഹചര്യത്തിലാണ് അന്ത്യോഖ്യാ പാത്രിയർക്കീസിനെ മലങ്കരയിലേയ്ക്ക് ക്ഷണിക്കാൻ മാർ ദീവന്നാസ്യോസ് അഞ്ചാമൻ തീരുമാനിച്ചത്. അദ്ദേഹത്തിന്റെ അദ്ധ്യക്ഷതയിൽ ഒരു മലങ്കര പള്ളിയോഗം കൂടുക എന്നതായിരുന്നു ലക്ഷ്യം. പാത്രിയർക്കീസിന്റെ സ്ഥാനപതി എന്നവകാശപ്പെടുന്ന യൂയാക്കീം കൂറിലോസിനോ, അന്ത്യോഖ്യാ പാത്രിയർക്കീസിന് മലങ്കര മെത്രാനെ *ആക്കാനും നീക്കാനും* അധികാരമുണ്ടെന്നു വാദിച്ച് ആ സ്ഥാനം കരസ്ഥമാക്കിയ മാർ മാത്യൂസ് അത്താനാസ്യോസിനോ അത്തരമൊരു യോഗത്തെ എതിർക്കാനാവില്ലെന്നു മാർ ദീവന്നാസ്യോസ് അഞ്ചാമൻ മനസിലാക്കി. മാത്രമല്ല, ... *അന്ത്യോഖ്യയിൽനിന്നും എഴുത്തും വാങ്ങിച്ചുകൊണ്ടു വന്നിരിക്കുന്ന* ... എന്നു കാണിച്ചു നൽകിയ തിരുവെഴുത്തു വിളംബരം ആ സ്ഥാത്തിക്കോൻ നൽകിയ അന്ത്യോഖ്യാ പാത്രിയർക്കീസ് നേരിട്ടഭ്യർത്ഥിച്ചാൽ തിരുവിതാംകൂർ മഹാരാജാവ് പിൻവലിക്കുമെന്നും അദ്ദേഹം കണക്കു കൂട്ടി. അങ്ങനെ പത്രോസ് തൃതീയൻ പാത്രിയർക്കീസ് കേരളത്തിലെത്തി. ഇന്ത്യൻ മണ്ണിൽ കാൽ കുത്തുന്ന ആദ്യ അന്ത്യോഖ്യാ പാത്രിയർക്കീസാണ് അദ്ദേഹം.

മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ കണക്കുകൂട്ടൽ പിഴച്ചില്ല. തിരുവിതാംകൂർ രാജാവ് തിരുവെഴുത്തു വിളംബരം പിൻവലിച്ച് മലങ്കര മെത്രാൻ സ്ഥാനതർക്കം സിവിൽ കോടതികൾക്ക് വിധേയമാക്കി. 1876-ൽ മുളന്തുരുത്തി സുന്നഹദോസ് വിളിച്ചുകൂട്ടി പരുമല സുന്നഹദോസ് നിശ്ചയങ്ങൾ വീണ്ടും പാസാക്കുകയും അദ്ദേഹത്തെ പ്രസിഡന്റായി തിരഞ്ഞെടുക്കുകയും ചെയ്തു. പക്ഷേ അതിനപ്പുറം പാത്രിയർക്കീസിന്റെ സന്ദർശനം പുതിയൊരു അധികാര വടംവലിയുടെ ആരംഭമായിരുന്നു.

തുർക്കി സുൽത്താൻ ഫർമാൻ പിൻവലിക്കുന്നതുപോലെ തിരുവിതാംകൂർ രാജാവ് തിരുവെഴുത്തു വിളംബരം പിൻവലിച്ചാൽ അധികാരവും സ്വത്തും പണവുമെല്ലാം തന്റെ കൈയിലെത്തുമെന്നായിരുന്നു പാത്രിയർക്കീസിന്റെ ധാരണ. പക്ഷേ അതു തെറ്റാണെന്നും, തിരുവിതാംകൂർ ഒരു നിയമവിധേയമായ രാജ്യമാണെന്നും പത്രോസ് തൃതീയന് ഉടനടി മനസിലായി. ദീർഘമായ വ്യവഹാരങ്ങൾ വേണ്ടിവരുമെന്നും അതു ജയിച്ചാൽ തന്നെ അതിന്റെ പ്രയോജനം മാർ ദീവന്നാസ്യോസ് അഞ്ചാമനായിരിക്കുമെന്നും അദ്ദേഹം തിരിച്ചറിഞ്ഞു. തുടർന്ന് മറ്റു മാർഗ്ഗങ്ങളിലൂടെ തന്റെ അധികാരം ഉറപ്പിക്കാനായിരുന്നു സന്ദർശനത്തിന്റെ രണ്ടാം പകുതിയിൽ പാത്രിയർക്കീസിന്റെ ശ്രമം. അതിന്റെ ആദ്യപടിയായി 1876-ൽ മുളന്തുരുത്തി സുന്നഹദോസിൽ വീണ്ടും പാസാക്കിയ പരുമല നിശ്ചയങ്ങളുടെ ആദ്യഭാഗത്ത് അന്ത്യോഖ്യാ പാത്രിയർക്കീസിന് മലങ്കരസഭമേൽ മേലധികാരമുണ്ടെന്ന രീതിയിൽ ഒരു *പൊടിപ്പ്* പാത്രിയർക്കീസ് കൂട്ടിച്ചേർത്തു. ഇതിനു പ്രതിവിധിയായി, *അന്ത്യോഖ്യാ സിംഹാസനത്തുമ്മേൽ അവിടുത്തെ മജലീസിനും ഇവിടുത്തെ മജലീസിനും തുല്യ അവകാശവും സംബന്ധവുമാണെന്ന* ഒരു *തൊങ്ങൽ*

മുളന്തുരുത്തി കാനോനാകളുടെ അവസാനം കൂട്ടിച്ചേർത്ത് മാർ ദീവന്നാസ്യോസ് പാത്രിയർക്കീസിന്റെ *പൊടിപ്പിനെ* നിഷ്പ്രഭമാക്കി. മാനേജിംഗ് കമ്മിറ്റിയും മാർ ദീവന്നാസ്യോസും തനിക്ക് സമസ്താധികാരവും ഉഴിഞ്ഞുവെച്ച രജിസ്റ്റർ ഉടമ്പടി നൽകണമെന്ന് പാത്രിയർക്കീസ് കല്പിച്ചെങ്കിലും ഫലമുണ്ടായില്ല.

ഈ സാഹചര്യത്തിലാണ് പള്ളികളിൽ നിന്നും രജിസ്റ്റർ ഉടമ്പടി വാങ്ങാനും വിധേയത്വത്തിന്റെ രജിസ്റ്റർ ഉടമ്പടി വാങ്ങി മെത്രാന്മാരെ വാഴിക്കാനും ആരംഭിച്ചത്. മലങ്കരയെ തന്റെ നേരിട്ടുള്ള നിയന്ത്രണത്തിലാക്കുക എന്ന ലക്ഷ്യം നവമെത്രാന്മാർക്ക് നൽകിയ സ്ഥാത്തിക്കോനിൽ വ്യക്തമാകുന്നുണ്ട്. അവ:

1. എല്ലാ മേല്പട്ടക്കാരും പാത്രിയർക്കീസിന്റെ നേരിട്ടുള്ള അധികാരത്തിൻകീഴിലാണ്.

2. പാത്രിയർക്കീസിന്റെ കല്പനപ്രകാരം മാത്രം അവർ ഭരണം നടത്തുന്നു.



3. പാത്രിയർക്കീസിന് റീശീസാ എത്തിച്ചു കൊടുക്കുക എന്നതാണ് അവരുടെ മുഖ്യ ജോലി.

4. ഒരു കല്പന മൂലം പാത്രിയർക്കീസിന് അവരെ നീക്കം ചെയ്യാം.

5. ഇതിനെതിരെ കോടതിയെ സമീപിച്ചാൽ മെത്രാനെ മുടക്കാം.

ചുരുക്കത്തിൽ പാത്രിയർക്കീസിന്റെ 'നികുതി പിരിവുകാരൻ' എന്ന നില മാത്രമാണ് മെത്രാന്മാർക്ക് വകവെച്ചുകൊടുത്തത്. യാതൊരു സ്വാതന്ത്ര്യവുമില്ലാത്ത കേവലം അടിമകൾ. മലങ്കരയ്ക്ക് ഒരു പൊതു മേലധികാരി ഉള്ളതായി പാത്രിയർക്കീസ് കണക്കാക്കിയില്ല. മലങ്കര മെത്രാൻ എന്ന സ്ഥാനി ഉള്ളതായിപ്പോലും അംഗീകരിക്കാൻ പാത്രിയർക്കീസ് ഇത്തരുണത്തിൽ തയാറായില്ല. എന്നാൽ പിന്നീട് ആറു നവ മെത്രാന്മാരെയും തന്റെ അസിസ്റ്റന്റുമാരാക്കി സഭയ്ക്ക് പ്രയോജനപ്പെടുത്താൻ മാർ ദീവന്നാസ്യോസിനു സാധിച്ചു. കൂടുതൽ മെത്രാന്മാരെ വാഴിക്കാനുള്ള ശ്രമത്തിന് മാനേജിംഗ് കമ്മിറ്റി തടയിട്ടത് പാത്രിയർക്കീസിനേറ്റ ആദ്യ തിരിച്ചടിയായിരുന്നു.

എന്നാൽ പാത്രിയർക്കീസിന്റെ കൊളോണിയൽ മോഹങ്ങൾക്ക് യഥാർത്ഥ തിരിച്ചടി ലഭിച്ചത് 1889-ലെ റോയൽ കോടതി വിധിയിലാണ്. 1889 ജൂലൈ 12-ന് മാർ ദീവന്നാസ്യോസിന് അനുകൂലമായി അവസാനിച്ച സെമിനാരി കേസിന്റെ റോയൽ കോടതി വിധിയിൽ പാത്രിയർക്കീസിനു മലങ്കരയിൽ ലൗകികാധികാരം ഇല്ലെന്നും റിശീസ, പാത്രിയർക്കീസിനുള്ളതോ ഭരിക്കുന്ന മെത്രാനുള്ളതോ എന്നു പറയാനാവില്ലെന്നും, ജനങ്ങളുടെ തെരഞ്ഞെടുപ്പു കൂടാതെ വാഴിക്കപ്പെടുന്ന മെത്രാന്മാർക്ക് ഭരണാധികാരം ഇല്ലെന്നും നിശ്ചയിച്ചിരുന്നു. ഇത് മലങ്കരയിലെ പള്ളികളും സ്വത്തുക്കളും തനതു വകയെന്നു വിശ്വസിച്ചിരുന്ന പാത്രിയർക്കീസിനെ ഞെട്ടിച്ചു. ഈ പരാമർശനങ്ങൾക്കു പിന്നിൽ മാർ ദീവന്നാസ്യോസാണെന്ന് അദ്ദേഹം വിശ്വസിച്ചു. ഇതിനെ തുടർന്ന് 1892 നവംബർ ഏഴിന് മാർ ദീവന്നാസ്യോസ് കൊല്ലം, കൊച്ചി ഇടവകകളിലൊഴികെ മറ്റൊരിടത്തും പ്രവേശിക്കരുതെന്ന് വിലക്കിക്കൊണ്ട് പാത്രിയർക്കീസ് കല്പന അയച്ചു. ഈ കല്പനയിൽ മാർ ദീവന്നാസ്യോസിനെതിരായി അനേകം ആരോപണങ്ങൾ ഉന്നയിക്കുകയും അസോസിയേഷൻ പ്രസിഡന്റ് സ്ഥാനത്തുനിന്നും അദ്ദേഹത്തെ നീക്കുകയും ചെയ്തിരുന്നു.

ഈ കല്പനയെപ്പറ്റി ആലോചിക്കാൻ കൊ. വ. 1068 (1892) വൃശ്ചികം 13-ന് കോട്ടയത്തു സെമിനാരിയിൽ കൂടിയ മാനേജിംഗ് കമ്മിറ്റി താഴെ പറയുന്ന തീരുമാനങ്ങൾ എടുത്തു.

1. മാർ ദീവന്നാസ്യോസിനെപ്പറ്റിയുള്ള ആരോപണങ്ങൾ വ്യാജമാണ്.

2. അദ്ദേഹത്തെ പ്രസിഡന്റ് സ്ഥാനത്തുനിന്നു നീക്കാൻ സാദ്ധ്യമല്ല.

3. പാത്രിയർക്കീസ് ആവശ്യപ്പെട്ടപ്രകാരം ലൗകികാധികാരം സമ്മതിച്ച് ഉടമ്പടി കൊടുക്കാൻ മാനേജിംഗ് കമ്മിറ്റി തയ്യാറല്ല.

4. മാർ ദീവന്നാസ്യോസ് അസോസിയേഷൻ പ്രസിഡന്റ് എന്ന നിലയിൽ പൊതു മേലധികാരിയായിരിക്കും.

5. മലങ്കരയിൽ നിന്നും പാത്രിയർക്കീസിന് എത്തുന്ന പരാതികൾ മാനേജിംഗ് കമ്മിറ്റിയുടെ റിപ്പോർട്ടു പ്രകാരം മാത്രമേ തീരുമാനിക്കാവൂ.

പ. പരുമല തിരുമേനിയടക്കം അന്ന് ജീവിച്ചിരുന്ന എല്ലാ മെത്രാന്മാരും ഒപ്പുവെച്ച ഈ തീരുമാനം റോയൽ കോടതി വിധിയേക്കാൾ വലിയ പ്രഹരമാണ് പാത്രിയർക്കീസിന് ഏല്പിച്ചത്. ഒരു പടി കൂടി കടന്ന്, 1895 വൃശ്ചികം 10-ന് പ. പരുമല തിരുമേനിയെ *പൊതുവിനടുത്ത കാര്യങ്ങളിൽ പ്രസിഡന്റെറു മെത്രാപ്പോലീത്തായെ സഹായിക്കുന്നതിന്* മലങ്കര മെത്രാന്റെ അസിസ്റ്റന്റായി നിയമിച്ച് മാനേജിംഗ് കമ്മിറ്റി തങ്ങളുടെ അധികാരം ഉറപ്പിക്കുകയും, പാത്രിയർക്കീസിന്റെ വിഭജനവാദം അർത്ഥശങ്കക്കിടയില്ലാത്തവിധം തിരസ്ക്കരിക്കുകയും ചെയ്തു.

**കാതോലിക്കാ:** ഈ സംഭവ പരമ്പര മൂലം തന്റെ ആത്മീയ അധികാരത്തിന്റെ പരിധിയിൽ വരുന്ന മേല്പട്ടസ്ഥാനം, വി. മൂറോൻ എന്നിവ

വെച്ച് പാത്രിയർക്കീസ് ഭാവിയിൽ വിലപേശുമെന്ന് മാർ ദീവന്നാസ്യോസ് അഞ്ചാമനും സഭാനേതൃത്വവും മനസിലാക്കി. മാർ മാത്യൂസ് അത്താനാസ്യോസ് മലങ്കര മെത്രാൻ സ്ഥാനം ലഭിക്കാൻ പാത്രിയർക്കീസിന് അടിയറവെച്ചതും 1899-ലെ റോയൽ കോടതിവിധി മൂലം സ്ഥിരപ്പെട്ടതുമായ ഇത്തരം ആത്മീയ അധികാരങ്ങൾ മലങ്കരയിൽ മടക്കിക്കൊണ്ടുവരിക മാത്രമാണ് ഇതിനുള്ള ഏക പോംവഴി എന്നവർ മനസിലാക്കി.



പക്ഷേ ഇത് ഏകപക്ഷീയമായി ചെയ്യാവുന്ന ഒന്നല്ലായിരുന്നു. അതായത് പാത്രിയർക്കീസ് സ്വമേധയാ വിട്ടുനൽണം. മാത്രമല്ല നിലവിലുള്ള നിയമവ്യവസ്ഥയ്ക്കുള്ളിൽ നിന്നു മാത്രമേ അതു സാദ്ധ്യമാവൂ. അപ്പോഴേയ്ക്കും പാശ്ചാത്യ സുറിയാനി സഭാവിജ്ഞാനീയം മലങ്കരയിൽ ഉറച്ചിരുന്നു. അതിന്റെ അടിസ്ഥാന നിയമസംഹിതയായ ഹൂദായ കാനോൻ പ്രകാരം പാത്രിയർക്കീസ്, മഫ്രിയാനാ, മെത്രാപ്പോലീത്താ എന്നിവർക്കു മേല്പട്ടം കൊടുക്കുവാനും വി. മൂറോൻ കൂദാശ ചെയ്യുവാനും അധികാരമുണ്ടെങ്കിലും അന്ത്യോഖ്യാ സഭ നൂറ്റാണ്ടുകളായി മെത്രാപ്പോലീത്തന്മാരെ ഇതിനനുവദിക്കാറില്ല. ഈ സാഹചര്യത്തിലുണ്ടായിരുന്ന ഏക പോംവഴി മദ്ധ്യപൗരസ്ത്യ ദേശത്ത് അസ്തമിച്ചുപോയ മഫ്രിയാനാ സ്ഥാനം മലങ്കരയിൽ സ്ഥാപിക്കുക എന്നതായിരുന്നു. അതിനാലാണ് കോനാട്ട് മാത്തൻ മൽപ്പാൻ, ഇലഞ്ഞിക്കൽ ഇ. ജെ. ജോൺ വക്കീൽ തുടങ്ങിയവർ അതിനായി ശക്തമായി വാദിച്ചത്. പക്ഷേ അതു വിട്ടുകൊടുക്കാൻ പാത്രിയർക്കീസ് തയാറായില്ല.

പിന്നീട് 1912-ൽ അന്ത്യോഖ്യയുടെ പ. ഇഗ്നാത്തിയോസ് അബ്ദൽ മ്ശീഹാ ദ്വിതീയൻ പാത്രിയർക്കീസ് മലങ്കരയിലെത്തി പിന്തുടർച്ചാവകാശത്തോടെ കാതോലിക്കേറ്റ് സ്ഥാപിക്കുകയും പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസു മൂലവും 1889-ലെ റോയൽ കോടതി വിധി മൂലവും തനിക്ക് കരഗതമായ മലങ്കരയുടെ ആത്മീയ അധികാരം നിരുപാധികം മടക്കിനൽകുകയും ചെയ്തു. ഇതിന്റെ നൈയാമികത ശരിവെച്ചുകൊണ്ടാണ് സുപ്രീംകോടതി കാതോലിക്കാ വാഴ്ചയോടെ മലങ്കരമേലുള്ള പാത്രിയർക്കീസിന്റെ ആത്മീയ അധികാരം അസ്തമിക്കുന്ന അവസ്ഥയിൽ (Vanishing point) എത്തി എന്നും, ഒരു പാത്രിയർക്കീസ് നൽകിയ സ്ഥാനം മറ്റൊരു പാത്രിയർക്കീസിന് തിരിച്ചെടുക്കാനാവില്ലെന്നും തീർപ്പാക്കിയത്.

***മുടക്കും മുടിപ്പും:*** ഗീവർഗീസ് തൃതീയൻ മുതൽ പത്രോസ് തൃതീയൻ വരെയുള്ള പാത്രിയർക്കീസന്മാർ ശ്രമിച്ചു പരാജയപ്പെട്ടതും 1889 -ലെ റോയൽ കോടതി വിധി തടയിട്ടതുമായ മലങ്കരയുടെ ലൗകികാധികാരം പിടിച്ചെടുക്കുക എന്ന അജണ്ടയുമായാണ് അബ്ദുള്ളാ ദ്വിതീയൻ പാത്രിയർക്കീസ് കേരളത്തിലെത്തിയത്. പള്ളികളിൽനിന്നും രജിസ്റ്റർ ഉടമ്പടി വാങ്ങാനുള്ള ശ്രമം കേസുകളിലും കലഹത്തിലും സമാപിച്ചു. ലൗകികാധികാരം അടിയറ വയ്ക്കാൻ മാനേജിംഗ് കമ്മിറ്റിയും മലങ്കര മെത്രാപ്പോലീത്തായായ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ആറാമനും വിസമ്മതിച്ചു. ഇതിന്റെ പ്രതികാരമായി വ്യക്തവും നിലനിൽക്കുന്നതുമായ കാരണങ്ങൾ കൂടാതെയും സ്വാഭാവികനീതിക്കു വിരുദ്ധമായും മാർ ദീവന്നാസ്യോസ് ആറാമനെ അബ്ദുള്ള ദ്വിതീയൻ പാത്രിയർക്കീസ് 1911 ഇടവം 26-നു മുടക്കി. എന്നാൽ നിയമവിരുദ്ധമായ മുടക്കിനെ അംഗീകരിക്കാൻ മലങ്കര മെത്രാപ്പോലീത്തായോ മലങ്കരസഭയോ തയാറായില്ല. *അപ്പനുമല്ല ചിറ്റപ്പനുമല്ല രസതന്ത്രം* ഇവിടെയും കാര്യക്ഷമമായി പ്രവർത്തിച്ചിരുന്നതിനാൽ തിരുവിതാംകൂറിലും കൊച്ചിയിലും കേസുകളുടെ പരമ്പര ആരംഭിച്ചു. പാത്രിയർക്കീസിന്റെ പരമാധികാരം അഷ്ടബന്ധമിട്ട് ഉറപ്പിക്കുക എന്നതായിരുന്നു മുടക്കിന്റെയും തുടർന്നു നടന്ന കേസുകളുടേയും ആത്യന്തിക ലക്ഷ്യം. പക്ഷേ 1930-തോടെ കേസുകളുടെ പരമ്പര അവസാനിക്കുകയും പാത്രിയർക്കീസും സിൽബന്ധികളും പൂർണ്ണമായി പരാജയപ്പെടുകയും ചെയ്തു.

**രണ്ടാം സമരമുഖം:** 1934-ൽ പിൻഗാമിയെ തിരഞ്ഞെടുക്കുന്നതിനു മുമ്പ് മാർ ദീവന്നാസ്യോസ് ആറാമൻ മലങ്കര മെത്രാപ്പോലീത്താ കാലം ചെയ്തു. അതേ തുടർന്ന് അതേ വർഷം കോട്ടയം എം.ഡി. സെമിനാരിയിൽ ചേർന്ന മലങ്കര അസോസിയേഷൻ പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കായെ മലങ്കര മെത്രാപ്പോലീത്താ കൂടിയായി തിരഞ്ഞെടുക്കുകയും മലങ്കരസഭ ഭരണഘടന പാസാക്കുകയും ചെയ്തു. തുടർന്ന് കേസുകളുടെ രണ്ടാം ഘട്ടം ആരംഭിച്ചു. പാത്രിയർക്കീസിന്റെ പരമാധികാരം എന്ന ആത്യന്തിക ലക്ഷ്യത്തിനു തടസം നിൽക്കുന്ന കാതോലിക്കേറ്റ്, മലങ്കരസഭാ ഭരണഘടന എന്നിവയും ഇത്തവണ കേസിൽ പൊന്തിവന്നു. 1923-ൽ കേരളത്തിലെത്തി പാത്രിയർക്കാ പ്രതിനിധി എന്നവകാശപ്പെട്ട് മഞ്ഞനിക്കരയിൽ വാസം ഉറപ്പിച്ചിരുന്ന മാർ ഏലിയാസ് യൂലിയോസ് എന്ന അറബി മെത്രാനാണ് ഇത്തവണ കേസുകൾക്ക് നേതൃത്വം വഹിച്ചത്. നീതിന്യായവ്യവസ്ഥയുടെ പടവുകൾ കയറിക്കയറി 1958-ൽ ഇന്ത്യൻ സുപ്രീംകോടതി അന്തിമ വിധി പ്രഖ്യാപിച്ചു. അതനുസരിച്ച് കാതോലിക്കേറ്റ്, സഭാ ഭരണഘടന, മലങ്കര മെത്രാന്റെ തിരഞ്ഞെടുപ്പ് ഇവ സാധുവും നിലനിൽക്കുന്നതും എല്ലാവർക്കും ബാധകവുമായി. നിൽക്കക്കള്ളിയില്ലാതെ പാത്രിയർക്കീസ് വിഭാഗം അനുരഞ്ജനത്തിനു ശ്രമിക്കുകയും സഭ അതിനെ ഹൃദയപൂർവം സ്വീകരിക്കുകയും ചെയ്തു. ഇതിനെ തുടർന്ന് 1958 ഡിസംബർ 18-ന് പൗരസ്ത്യ കാതോലിക്കായെ നിരുപാധികം അംഗീകരിച്ചുകൊണ്ട്

അന്ത്യോഖ്യാ പാത്രിയർക്കീസും, *ഭരണഘടനയ്ക്കു വിധേയമായി പാത്രിയർക്കീസിനെ അംഗീകരിക്കുവാൻ പ്രസാദിച്ചുകൊണ്ട്* പൗരസ്ത്യ കാതോലിക്കായും കൽപ്പനകൾ കൈമാറി. സഭയിൽ സമാധാനം നിലവിൽ വന്നു.

**നിഴൽയുദ്ധം:** 1958-ലെ സുപ്രീംകോടതി വിധിയെ തുടർന്ന് പൗരസ്ത്യ കാതോലിക്കായെ നിരുപാധികം അംഗീകരിച്ചെങ്കിലും ലൗകികാധികാരത്തിനായി തന്റെ മുൻഗാമി ഗീവർഗീസ് തൃതീയൻ പതിനെട്ടാം നൂറ്റാണ്ടിൽ ആരംഭിച്ച യുദ്ധം അവസാനിപ്പിക്കാൻ പാത്രിയർക്കീസ് തയാറായില്ല. 1960-കളിൽ പാത്രിയർക്കീസ് സ്വയം വാദിയായി ഒരു പള്ളിക്ക് കേസു കൊടുത്തതും, യോജിച്ച സഭയിൽ കണ്ടനാടിന്റെ ജോയിന്റ് മെത്രാൻ മാത്രമായിരുന്ന പൗലൂസ് മാർ പീലക്സീനോസിന് തെക്കൻ ഭദ്രാസനങ്ങളുടെ മുഴുവൻ ചുമതല നൽകി കല്പന ഇറക്കിയതും, ഭരണഘടന സ്വീകരിക്കേണ്ടെന്നു ചില പള്ളികൾക്ക് കല്പന നൽകിയതും ഇതിന്റെ പ്രാരംഭ സൂചനകളായിരുന്നു. പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കായുടെ പിൻഗാമിയെ തിരഞ്ഞെടുക്കാനുള്ള അസോസിയേഷൻ യോഗം കോടതി വഴി തടയാൻ ശ്രമിച്ചത് മറ്റൊരു ഒളിപ്പോർ മുറയും.

1964-ൽ പ. ഔഗേൻ പ്രഥമൻ കാതോലിക്കായുടെ സ്ഥാനാരോഹണത്തിന് മലങ്കരസഭാ ഭരണഘടനയിലെ വകുപ്പുകളനുസരിച്ച് അന്ത്യോഖ്യാ പാത്രിയർക്കീസിനെ ക്ഷണിച്ചു. അതനുസരിച്ച് കേരളത്തിലെത്തിയ പാത്രിയർക്കീസ് 1964 മെയ് 22-നു നടക്കേണ്ട സ്ഥാനാരോഹണത്തിനു തൊട്ടുമുമ്പ് കാതോലിക്കാ സിംഹാസനം, മദ്ധ്യപൗരസ്ത്യ ദേശങ്ങളിലെ അധികാരം ഒഴിഞ്ഞുകൊടുക്കണമെന്ന് നാടകീയമായി ആവശ്യപ്പെട്ടു. വികസിച്ചുവരുന്ന ഗൾഫ് രാജ്യങ്ങളിൽ ഉണ്ടായതും ഉണ്ടാകാൻ പോകുന്നതുമായ പള്ളികളിലായിരുന്നു പാത്രിയർക്കീസിന്റെ കണ്ണ്. 1964 മെയ് 21-നു പഴയസെമിനാരിയിൽ പ. എപ്പിസ്കോപ്പൽ സുന്നഹദോസ് ചേർന്ന് മലങ്കരയിലെ സിംഹാസനം ഒരിക്കലും അധികാരം നടത്തിയിട്ടില്ലാത്ത മദ്ധ്യപൗരസ്ത്യ ദേശത്തേയ്ക്ക് അധികാരം വ്യാപിപ്പിക്കാൻ ഉദ്ദേശ്യമില്ലെന്നും, എന്നാൽ മലയാളികൾ ഉള്ളിടത്തെല്ലാം പള്ളി വെയ്ക്കാൻ മലങ്കരസഭയ്ക്ക് അധികാരമുണ്ടെന്നും വ്യക്തമാക്കി പാത്രിയർക്കീസിനെ അറിയിച്ചു.

**തനിയാവർത്തനം:** 1960-കളുടെ രണ്ടാം പകുതിയിൽ വീണ്ടും പ്രശ്നങ്ങൾ ഉരുണ്ടുകൂടാൻ തുടങ്ങി. പാത്രിയർക്കീസിന്റെ ലൗകികാധികാരമോഹം ഒരു വശത്തു നിൽക്കുമ്പോൾ മറുവശത്ത് പഴയ *അപ്പനുമല്ല ചിറ്റപ്പനുമല്ല* രസതന്ത്രവും ഇതിനു ത്വരകമായി. മലങ്കരസഭ മെത്രാൻ തിരഞ്ഞെടുപ്പിന് ഉയർന്ന മാനദണ്ഡങ്ങൾ നിശ്ചയിച്ചതോടെ ചുവന്ന കുപ്പായ മോഹം എന്നെന്നേയ്ക്കുമായി അവസാനിപ്പിക്കേണ്ടി വന്നവർ, സ്ഥാനമാനങ്ങൾ കരഗതമാകാതെ പോയവർ, മെത്രാനെ *പാഠം പഠിപ്പിക്കേണ്ടവർ*, വൈദിക പദവികൾ സ്വപ്നം കാണാൻ മാത്രം യോഗ്യതയുള്ളവർ മുതലായവർ ആ പാളയത്തിലേയ്ക്ക് ചേക്കേറി.

ഇന്ത്യയിലെ ബ്രിട്ടീഷ് ഭരണകാലത്ത് തിരുവിതാംകൂറും കൊച്ചിയും പോലുള്ള നാട്ടുരാജ്യങ്ങളിൽ റസിഡന്റായി ഒരു ബ്രിട്ടീഷുകാരനെ നിയമിക്കുമായിരുന്നു. ഇവർ നാട്ടുരാജാക്കന്മാരുടെ ഉപദേശകർ എന്നാണ് വെയ്പ് എങ്കിലും യഥാർത്ഥ ഭരണം കൈയാളിയിരുന്നത് റസിഡന്റുമാരായിരുന്നു. ഇതേമാതിരി ഒരു അറബി മെത്രാനെ *പാത്രിയർക്കാ പ്രതിനിധി (തഹലൂപ്പാ - ഡെലിഗേറ്റ്)* എന്ന സ്ഥാനത്ത് ഇവിടെ പ്രതിഷ്ഠിക്കുക എന്നത് ഗീവർഗീസ് തൃതീയൻ പാത്രിയർക്കീസിനു മുതലുള്ള സ്വപ്നമായിരുന്നു. *തഹലൂപ്പാ*യിൽക്കൂടി മലങ്കരയെ മേഞ്ഞു ഭരിക്കുകയും *പാത്രിയർക്കാ ഭോഗങ്ങൾ* തടസം കൂടാതെ അങ്ങോട്ട് ഒഴുക്കുകയും ചെയ്യുക എന്നതു തന്നെയായിരുന്നു പാത്രിയർക്കീസിന്റെ ആത്യന്തിക ലക്ഷ്യം. സമാന്തര ഭരണം എന്ന ലക്ഷ്യത്തോടെ ഒരു അറബി മെത്രാനെ ഡെലിഗേറ്റ് ആയി മലങ്കരയിലേയ്ക്ക് നിയോഗിച്ചതോടെ ഒളിപ്പോർ തുറന്ന യുദ്ധമായി മാറി. പ. മാർത്തോമ്മാ ശ്ലീഹായ്ക്ക് പട്ടത്വ നൽവരമില്ലെന്ന് പാത്രിയർക്കീസ് തന്റെ കുപ്രസിദ്ധമായ 203-ാം നമ്പർ കല്പനയിലൂടെ പ്രഖ്യാപിച്ചതോടെ സ്ഥിതിഗതികൾ സ്ഫോടനാത്മകമായി. അജ്ഞരായ ഒരു വിഭാഗം ജനങ്ങളുടെ പാത്രിയർക്കാ ഭക്തിയെ ഇവർ ചൂഷണം ചെയ്തു എന്നതാണ് യാഥാർത്ഥ്യം.

ഈദൃശ വിദ്ധ്വംസക പ്രവർത്തനങ്ങൾക്കെല്ലാം മകുടം ചാർത്തിക്കൊണ്ട് മലങ്കരസഭയുടെ അറിവും സമ്മതവും കൂടാതെ ആദ്യം മൂന്നു പേരെയും പിന്നീട് അനേകരേയും പാത്രിയർക്കീസ് മെത്രാന്മാരായി വാഴിച്ചു. അതോടെ കേസുകളുടെ പരമ്പര ആരംഭിച്ചു. അനേകം കടമ്പകൾ കടന്ന് 2002-ൽ സുപ്രീംകോടതി ഈ കേസിൽ അന്തിമവിധി പ്രഖ്യാപിച്ചു. 1958-ലെ സുപ്രീംകോടതി വിധി ശരിവച്ച വിധിന്യായത്തിൽ 1934-ലെ ഭരണഘടന നിലനിൽക്കുന്നതും എല്ലാവർക്കും ബാധകവുമാണെന്നും, കാതോലിക്കാ സ്ഥാപനത്തോടെ പാത്രിയർക്കീസിന്റെ ആത്മീയ അധികാരം ശൂന്യമാകുന്ന നിലയിലെത്തിയെന്നും കോടതി വിലയിരുത്തി. സഭൈക്യത്തിന് സുപ്രീംകോടതി തന്നെ മുൻകൈയെടുത്തു കോടതിയുടെ മേൽനോട്ടത്തിൽ പരുമലയിൽ 2002 മാർച്ച് 20-ന് മലങ്കര അസോസിയേഷൻ വിളിച്ചു കൂട്ടി. ഇതിനിടയിൽ അന്ത്യോഖ്യാ പാത്രിയർക്കീസും സമാധാന താത്പര്യം പ്രകടിപ്പിച്ചിരുന്നു.

**വർത്തമാനകാലം:** എന്നാൽ വിഘടിതവിഭാഗം പരുമല അസോസിയേഷൻ ബഹിഷ്ക്കരിച്ചു. പകരം സുപ്രീംകോടതിയുടെ ഐക്യശ്രമങ്ങളെ തകിടംമറിച്ചുകൊണ്ട് 2002-ൽ പുത്തൻകുരിശു കേന്ദ്രമാക്കി *ജാക്കൊബൈറ്റ് സിറിയൻ ക്രിസ്ത്യൻ ചർച്ച്* എന്നൊരു സൊസൈറ്റി രജിസ്റ്റർ ചെയ്തു മലങ്കരസഭയ്ക്ക് സ്വയം ഇതരരായി. പാത്രിയർക്കീസ് പരമാധികാരിയാണെന്നു പ്രഖ്യാപിക്കുന്നുണ്ടെങ്കിലും, മുൻ പാത്രിയർക്കീസുവിഭാഗത്തിലെ ഒരു ഭാഗം അതിനോടൊപ്പമുണ്ടെങ്കിലും 1971-1995 കാലത്തു നിലനിന്ന പാത്രിയർക്കീസു കക്ഷിയുടെ നൈയാമികമായോ ധാർമ്മികമായോ ഉള്ള പിന്തുടർച്ച ഇതിന് അവകാശപ്പെടാനാവില്ല. പല

കാരണങ്ങൾ കൊണ്ട് 1911 മുതൽ വിവിധ പേരുകളിൽ അറിയപ്പെട്ട പാത്രിയർക്കീസു കക്ഷികളുടേതുപോലെ യാതൊരു താത്വിക അടിത്തറയും ഈ വിശ്വാമിത്ര സൃഷ്ടിക്ക് ഇല്ലെന്നതാണ് അവയിൽ പ്രധാനം. 1911–1928 കാലത്ത് മുടക്കും പട്ടത്വ നൽവരവുമായിരുന്നു സൈദ്ധാന്തിക പ്രശ്നം. 1935–58–ൽ അത് ഭരണഘടനയുടെ സാധുത്വവും കാതോലിക്കേറ്റുമായി. 1971–95–ൽ മാർത്തോമ്മാ ശ്ലീഹായുടെ പട്ടത്വവും സിംഹാസനവുമായിരുന്നു വിഷയം എന്നു വേണമെങ്കിൽ പറയാം. ഈ കാലത്തിനിടയിൽ ഒരിക്കൽപ്പോലും ഓറിയന്റൽ സഭകളുടെ ഓർത്തഡോക്സ് വിശ്വാസത്തിൽ നിന്നും വ്യതിചലിക്കുന്നതിനെപ്പറ്റി പാത്രിയർക്കീസു കക്ഷി ചിന്തിച്ചിരുന്നില്ല.

എന്നാൽ ഇന്നത്തെ സംവിധാനത്തിന് അതൊന്നുമില്ല. റോമൻ കത്തോലിക്കാ സഭയുമായി വി. കുർബാന സംസർഗ്ഗം സ്ഥാപിക്കുകയും അതേസമയം പെന്തക്കോസ്തുകാരും ഇതര പ്രൊട്ടസ്റ്റന്റ് സഭകളുമായി *സഹകരണ* ചർച്ചകൾ നടത്തുകയും ചെയ്യുന്ന വിചിത്രമായ അവസരവാദ നിലപാടുകൾ മാത്രമാണ് ഇന്ന് ഈ നവീന സൃഷ്ടിക്കുള്ളത്. വെറുപ്പിന്റെ തത്വശാസ്ത്രമൊഴികെ മറ്റൊരു ആശയ അടിത്തറയും ഇവർക്കില്ല. അന്ത്യോഖ്യാ പാത്രിയർക്കീസിനെ ജനവഞ്ചനയ്ക്കുള്ള ഒരു മറയായി ഉയർത്തിക്കാട്ടുന്നു എന്നതൊഴികെ അദ്ദേഹത്തിന് ഈ പ്രസ്ഥാനത്തിന്റെ നടത്തിപ്പിൽ യാതൊരു സംബന്ധവുമില്ല.

1911 മുതൽ 1995 വരെ നിലനിന്ന പാത്രിയർക്കീസ് കക്ഷികൾ സഭയുടെ വിഭജനത്തേപ്പറ്റി ഒരിക്കലും ചിന്തിച്ചിട്ടു കൂടിയില്ല. തങ്ങളുടെ ആശയഗതിയ്ക്കും അധികാരത്തിനും കീഴിൽ മുഴുവൻ സഭയേയും കൊണ്ടുവരിക എന്നതായിരുന്നു അവരുടെ ലക്ഷ്യം. അത് അസാദ്ധ്യമായപ്പോൾ നിയമവ്യവസ്ഥയ്ക്ക് വിധേയപ്പെടുവാനും അവർ തയാറായി. എന്നാൽ പുത്തൻകുരിശു സൊസൈറ്റിയുടെ മുദ്രാവാക്യം വിഭജനമാണ്. ഭരണ–നിയമ സംവിധാനങ്ങൾ നിലവിലിരിക്കുന്നത് ഇഷ്ടപ്പെടാത്ത ഒരു പറ്റം സ്വാർത്ഥമോഹികൾ അതിനെ പ്രോൽസാഹിപ്പിക്കുന്നു. വിഭജനം ക്രൈസ്തവേതരമാണെന്നതൊന്നും ഇത്തരക്കാർക്ക് പ്രശ്നമല്ല. വെറുപ്പിന്റെ തത്വശാസ്ത്രം പ്രചരിപ്പിക്കുകയും, അക്രമവും നിയമധ്വംസനവും നിർബാധം നടത്തുകയും ചെയ്യുന്ന ഒരു സമൂഹത്തിനും ക്ഷണികമല്ലാതെ ദീർഘകാല നിലനിൽപ്പില്ലെന്ന ചരിത്രസത്യവും ഇവർ മനസിലാക്കുന്നില്ല. ഇന്നത്തെ നിലയിൽ നാമമാത്രമായെങ്കിലും പുത്തൻകുരിശു സൊസൈറ്റിയുടെ അധിപനെന്നു വിശേഷിപ്പിക്കപ്പെടുന്നത് ഒരു പുരാതന സിംഹാസനത്തിൽ ആരൂഢനായിരിക്കുന്ന അന്ത്യോഖ്യാ പാത്രിയർക്കീസു ബാവായ്ക്ക് അപമാനമാണ്.

പാത്രിയർക്കീസു കക്ഷിയുടെ പിന്തുടർച്ചക്കാർ എന്നു അവകാശപ്പെടുന്ന പുത്തൻകുരിശു സൊസൈറ്റിയെ ഒറ്റവാക്കിൽ വ്യാഖ്യാനിച്ചാൽ *എപ്പിസ്കോപ്പൽ തിണ്ടാട്ടം* (*epscopi vagantes*) എന്നു പറയേണ്ടി വരും. യാതൊരു മാനദണ്ഡവുമില്ലാതെ മെത്രാൻ, കോറി, കത്തനാർ ശെമ്മാശ്

മുതലായ വൈദിക സ്ഥാനികളെ സൃഷ്ടിക്കുന്ന ഒരു സംവിധാനം. അവർ കാട്ടിക്കൂട്ടുന്ന വിക്രിയകൾ ദൃശ്യ-അച്ചടി മാധ്യമദ്വാരാ പ്രചരിക്കുന്നതിൽ നിന്നും മറ്റൊരു നിഗമനത്തിലെത്താനാവില്ല.

**യാക്കോബായ:** വളരെയധികം തെറ്റിദ്ധരിക്കപ്പെട്ട ഒന്നാണ് ഒരു കാലത്ത് മലങ്കരസഭ അറിയപ്പെട്ടിരുന്ന *യാക്കോബായ* എന്ന പേര്. യാഥാർത്ഥത്തിൽ ഇത് ഓറിയന്റൽ സഭകൾക്ക് പൊതുവായി ലഭിച്ച ഒരു പരിഹാസപ്പേരാണ്. കൽക്കദോന്യ സുന്നഹദോസിനെ അംഗീകരിക്കാത്ത ഓറിയന്റൽ സഭകളെ വേദവിപരീതികളായാണ് കൽക്കദോൻ അനുകൂലികൾ കണക്കാക്കിയത്. അവർക്ക് നേതൃത്വം നൽകിയ യാക്കോബ് ബുർദ്ദാനായുമായി ബന്ധപ്പെടുത്തി അറിയോസുകാർ, നെസ്തോറിയർ എന്നതുപോലെ *യാക്കോബായ വേദവിപരീതികൾ* എന്ന കൽക്കദോൻ വിരുദ്ധരെ അവർ പ്രതിപാദിച്ചു. യൂറോപ്പിൽ ഈ പേരിലാണ് കോപ്റ്റിക്-അന്ത്യോഖ്യൻ സഭകൾ അറിയപ്പെട്ടത്.



മുകളിൽ സൂചിപ്പിച്ചതുപോലെ 1665-ൽ മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദ് മാർത്തോമ്മാ ഒന്നാമന്റെ മേല്പട്ടസ്ഥാനം ക്രമപ്പെടുത്തി. അതോടെ കൊച്ചിയിലെ ലത്തീൻ മെത്രാൻ നസ്രാണികളെ പിന്തുടർച്ചയും *പാരമ്പര്യവുമില്ലാത്ത നൂതന യാക്കോബായക്കാർ* എന്നു വിശേഷിപ്പിച്ചു. പക്ഷേ അന്ന് ഈ പേരിന് പ്രചാരം ലഭിച്ചില്ല. പത്തൊമ്പതാം നൂറ്റാണ്ടു വരെ *പുത്തൻകൂർ സുറിയാനിക്കാർ* എന്നു മാത്രമാണ് തിരുവിതാംകൂർ-കൊച്ചി സർക്കാർ രേഖകളിൽ നസ്രാണികളെ പ്രതിപാദിച്ചുവന്നിരുന്നത്. യൂറോപ്യൻ രേഖകളിൽ അപൂർവമായി *യാക്കോബായ* എന്നും. ഇതേ കാലത്തെ സുറിയാനി രേഖകളിൽ യഥാർത്ഥ നാമമായ *ഓർത്തോദോക്സോ* അഥവാ *ത്രൈസെശുബ്ഹോ* എന്നു മാത്രമാണ് പ്രതിപാദിക്കുന്നത്. ദൗർഭാഗ്യകരമെന്നു പറയാം, കഴിഞ്ഞ നൂറ്റാണ്ടുകളിൽ അന്ത്യോഖ്യൻ സഭ യാക്കോബായ എന്നത് സ്വന്തം സ്വത്വ പ്രകടനത്തിനു അപൂർവമായെങ്കിലും ഉപയോഗിച്ചിരുന്നു. പക്ഷേ ഇന്ന് അവർ *യാക്കോബായ* ഉപയോഗിക്കുന്നില്ല. *അന്ത്യോഖ്യൻ സിറിയക്ക് ഓർത്തഡോക്സ് സഭ* എന്നാണ് അവരുടെ ഔദ്യോഗിക നാമം.

യഥാർത്ഥത്തിൽ ബ്രിട്ടീഷുകാരാണ് *യാക്കോബായ* എന്ന പേരിന്

ഇത്രയും പ്രചാരം കൊടുത്തത്. കൽക്കദോന്യാ ഇതര വേദശാസ്ത്രം പിന്തുടരുന്നവർ *യാക്കോബായ* എന്നു മാത്രമാണ് അവരുടെ ശബ്ദ കോശത്തിൽ പരാമർശിക്കപ്പെട്ടിരുന്നത്. ആംഗ്ലിക്കൻ സഭയുടെ യൂറോപ്യൻ പശ്ചാത്തലവും റോമൻ കത്തോലിക്കാ മൂലവുമായിരുന്നു അതിനു കാരണം. പത്തൊമ്പതാം നൂറ്റാണ്ടിൽ അവരുമായുള്ള എഴു ത്തുകുത്തുകളിൽ *യാക്കോബായ* കടന്നുവരാൻ തുടങ്ങി. പാലക്കുന്നത്തു മാർ മാത്യൂസ് അത്താനാസ്യോസും പുലിക്കോട്ടിൽ മാർ ജോസഫ് ദീവ ന്നാസ്യോസ് അഞ്ചാമനും തമ്മിലുള്ള അധികാര വടംവലിയിൽ ഇത് സർവ്വസാധാരണമായി ഉപയോഗിച്ചു. അതോടെ യാക്കോബായയ്ക്ക് ഏതാണ്ടോരു ഔദ്യോഗിക ഛായ വന്നു. 1934-ലെ സഭാ ഭരണഘടന ഈ വിഷയം പ്രതിപാദിക്കുകയും *യാക്കോബായ* എന്ന പരിഹാസപ്പേ രിന് പകരം *ഓർത്തഡോക്സ്* എന്ന യഥാർത്ഥ നാമം പുനഃസ്ഥാപിക്കു കയും ചെയ്തു.

**ഉപസംഹാരം:** 1665-ൽ ക്രമാനുസൃത പട്ടത്വം എന്ന കടമ്പ കടക്കാ നാണ് അന്ത്യോഖ്യൻ സഭ സഹായത്തിന്റെ ദൗത്യവുമായി മലങ്കരയി ലെത്തിയത്. തുടർന്ന് ഓർത്തഡോക്സ് വിശ്വാസം പുനഃസ്ഥാപിക്കു വാനും ആരാധനക്രമങ്ങളുടെ ഏകീകരണത്തിനും അവരിൽ ചിലർ സഹായിച്ചു. പ. അബ്ദൽ മ്ശീഹാ പ്രഥമൻ പാത്രിയർക്കീസ് ആരം ഭിച്ച ഈ ദൗത്യം 1912-ൽ പ. അബ്ദൽ മ്ശീഹാ ദ്വിതീയൻ പാത്രിയർ ക്കീസ് മലങ്കരയിലെ കാതോലിക്കേറ്റ് സ്ഥാപനത്തിലൂടെ പൂർത്തീകരിച്ചു. ഇക്കാര്യങ്ങളിലൊക്കെ മലങ്കരസഭയ്ക്ക് അന്ത്യോഖ്യൻ സഭയോട് നന്ദിയും കടപ്പാടുമുണ്ട്. അതിനാലാണ് 1934-ലെ മലങ്കരസഭാ ഭരണ ഘടനയിൽ അന്ത്യോഖ്യാ പാത്രിയർക്കീസിന് *സമന്മാരിൽ മുമ്പൻ* എന്ന സ്ഥാനം നൽകിയിരിക്കുന്നതും പ്രാർത്ഥനകളിൽ ഓർക്കുന്നതും. അവ യൊന്നും ഭേദഗതി ചെയ്യുവാൻ മലങ്കരസഭ തയാറല്ല.

സമീപകാലത്ത് ചിലർ ഉയർത്തുന്ന ഒരു ചോദ്യമുണ്ട്. അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ അധികാരം വേണ്ടെങ്കിൽ അവിടെ നിന്നു സ്വീക രിച്ച പട്ടത്വചിഹ്നങ്ങളും വൈദിക വസ്ത്രവും മലങ്കരസഭയ്ക്ക് ഉപേക്ഷി ച്ചുകൂടേ? അജ്ഞതയിൽ നിന്നും ഉടലെടുത്ത ഈ ചോദ്യം തന്നെ ബാലി ശമാണ്. കാരണം, കൊടുക്കൽ വാങ്ങലുകൾ നടത്താത്ത ഒരു പ്രസ്ഥാ നവും (വിശിഷ്യാ സഭകൾ) ലോകത്തില്ല. അന്ത്യോഖ്യൻ സഭയുടെ വേദ ശാസ്ത്രംതന്നെ അലക്സാണ്ട്രിയൻ സഭയുടെ സംഭാവനയാണ്. അതി നാൽ അന്ത്യോഖ്യാ പാത്രിയർക്കീസ് കോപ്റ്റിക് പോപ്പിന്റെ മേലധി കാരം അംഗീകരിക്കുന്നുണ്ടോ? അവരുടെ സപ്ത കൂദാശകൾ എന്ന സങ്കല്പം റോമൻ കത്തോലിക്കാ സംഭാവനയും! 1947-ൽ ഇന്ത്യ ബ്രിട്ടീഷ് ആധിപത്യം അവസാനിപ്പിച്ച് അവരെ കെട്ടുകെട്ടിച്ചപ്പോൾ എന്തുകൊണ്ട് അവർ കൊണ്ടുവന്ന റെയിൽവേ, ഇലക്ട്രിസിറ്റി, ടെലിഫോൺ മുതലാ യവ ത്യജിച്ച് അവർക്ക് മടക്കിക്കൊടുത്തില്ല? തങ്ങളുടെ അടിമ മനഃസ്ഥി തിയ്ക്ക് പിൻബലം നൽകുവാൻ ഇത്തരം ചോദ്യം ഉന്നയിക്കുന്നവർ

ഇടുന്ന വെളുത്ത കമ്മീശ് പേർഷ്യൻ സഭയുടേയും, കാസക്ക് ആംഗ്ലിക്കൻ സഭയുടേയും പൈതൃകമുള്ളതാണെന്ന് അവർക്ക് അറിവില്ല!

മലങ്കരയിൽ അന്ത്യോഖ്യാ പാത്രിയർക്കീസിനെ ബഹുമാനിക്കുകയും ആദരിക്കുകയും ചെയ്യുന്ന അനേകരുണ്ട്. അവരെ തെറ്റിദ്ധരിപ്പിച്ചും അവരുടെ വികാരങ്ങളെ ചൂഷണം ചെയ്തുമാണ് വിഘടിത വിഭാഗം ഇന്നു നിലനിൽക്കുന്നത്. പാത്രിയർക്കീസിന് അർഹമായ ബഹുമാനം ലഭിക്കുന്ന സാഹചര്യത്തിൽ പുനരൈക്യത്തിന് അവർ എതിരുമല്ല. വിവര സാങ്കേതികവിദ്യ വികസിച്ച ഇക്കാലഘട്ടത്തിൽ പുത്തൻകുരിശു സൊസൈറ്റി അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ പേരുപയോഗിച്ചു നടത്തുന്ന കപടനാടകം ഇവർ തിരിച്ചറിഞ്ഞു വരികയാണ്. അത് അതിവേഗം വ്യാപിക്കും. അതോടെ വിഭജനവാദികൾ മലവെള്ളപ്പാച്ചിലിലെന്നപോലെ ഒലിച്ചുപോകും. അന്ന് മലങ്കരസഭ ഒന്നാകും. കാരണം വെറുപ്പിന്റെ തത്വശാസ്ത്രത്തിന് ദീർഘായുസില്ല.

(*ജോർജിയൻ മിറർ, ഏപ്രിൽ 2014*)

# 20

# നമുക്ക് പിതാക്കന്മാരുടെ കാലടികളെ പിന്തുടരാം

***സ്തു**തി ചൊവ്വാകപ്പെട്ട സത്യവിശ്വാസം* പാലിക്കുക എന്നാൽ വാക്കാലും പ്രവർത്തിയാലും സത്യവിശ്വാസം വെളിവാക്കിത്തന്ന പിതാക്കന്മാരുടെ പാത അണുവിടാതെ പിന്തുടരുക എന്നൊരു വശം കൂടി ആതിനുണ്ട്. അപ്പോസ്തോലിക കാലത്തോ, മൂന്നു പൊതു സുന്നഹദോസുകളുടെ കാലത്തോ ജീവിച്ചിരുന്നവരെ മാത്രമല്ല സഭാപിതാക്കന്മാരായി കണക്കാക്കുന്നത്. *സത്യവിശ്വാസത്തെ പാലിച്ച് നിലനിർത്തി നമുക്ക് ഏല്പിച്ചുതന്നവരായ* എല്ലാവരും സ്ഥലകാലാതീതമായി സഭാപിതാക്കന്മാരാണ്. *പിതാക്കന്മാരെപ്പറ്റിയുള്ള പഠനങ്ങൾ* (petristics) എന്ന വേദശാസ്ത്ര ശാഖ തന്നെ ഇവരെപ്പറ്റിയുള്ള പഠനത്തിനായി രൂപമെടുത്തതാണ്. മാതൃകായോഗ്യമായ പ്രവർത്തനമാണ് കാഴ്ചവെച്ചതെങ്കിൽ ഇവരിൽ മലങ്കര മെത്രാപ്പോലീത്താമാരും ഇന്ത്യയിലെത്തിയ അന്ത്യോഖ്യൻ മെത്രാന്മാരും ഉൾപ്പെടും. അവരിൽ ചിലരുടെ അനുകരണീയ യത്നങ്ങളെ നടപ്പിലാക്കി യഥാർത്ഥ ക്രൈസ്തവരാണ് നസ്രാണികൾ എന്നു തെളിയാക്കാനുള്ള അവസരം ഇപ്പോൾ സമാഗമമായിരിക്കുന്നു.

ക്രിസ്തുവിന്റെ ശരീരമായ മലങ്കരസഭയെ അനാവശ്യമായി വെട്ടിമുറിച്ച 1975-ലെ പിളർപ്പ് സഭാംഗങ്ങളിൽ ഭൂരിഭാഗത്തിനും വേദനാജനകമായ അനുഭവമാണെന്നതിൽ രണ്ടുപക്ഷമില്ല. ഈ മുറിവ് ഇല്ലാതാകണമെന്ന് *നിത്തലത്തെ രണ്ടുനേരത്തെ നമസ്ക്കാരത്തിലും കുറുവാനയിലും* പ്രാർത്ഥിക്കുന്ന അനേകായിരങ്ങൾ ഇരുപക്ഷത്തുമുണ്ട്. ഇന്ത്യയുടെ അത്യുന്നത നീതിപീഠമായ സുപ്രീംകോടതിയും ഈ മുറിവ് ഇല്ലാതാക്കണമെന്ന് നിർദ്ദേശിച്ചു. അതു സാധിതപ്രായമായില്ലെന്നു മാത്രമല്ല, ഈ മുറിവ് ശാശ്വതമായ ഒരു പിളർപ്പാക്കാനാണ് ഇന്ന് ശ്രമം നടക്കുന്നത്. ഇതിന് വിഭജനപ്രിയരായ രാഷ്ട്രീയ-ബിസിനസ് ലോബിയും, മദ്ധ്യസ്ഥവീരരായ ഉമ്മട്ടിപ്പണിക്കരുമാരും, തമ്മിൽത്തല്ലി തലകീറുമ്പോൾ ചിതറുന്ന രക്തത്തുള്ളികൾ നക്കിക്കുടിക്കാൻ നടക്കുന്ന കുറുക്കന്മാരും മാത്രമല്ല ഉത്തരവാദികൾ. തരംതാണ *ജനപ്രീതിയും* കൈയടിയും കിട്ടാൻ എന്തു വിഡ്ഢിത്വവും മാധ്യമദ്വാരാ എഴുന്നള്ളിക്കാൻ മടിക്കാത്ത ഇരുപക്ഷത്തുമുള്ള ചില വൈദികസ്ഥാനികളും ഇതിൽ ഉൾപ്പെടും എന്നത് നഗ്നസത്യമാണ്.

1975-ലെ പിളർപ്പിന്റെ ഹേതുക്കളും പിതൃത്വവും ഇനിയും അന്വേഷിക്കേണ്ടതില്ല. അവയെല്ലാം അപ്രസക്തമാണെന്ന് സുപ്രീംകോടതി തന്നെ പറഞ്ഞിട്ടുണ്ട്. പക്ഷേ സുപ്രീംകോടതിയുടെ നിർദ്ദേശപ്രകാരം 1995-ൽ ആരംഭിച്ച മുറിവുണക്കൽ പ്രക്രിയ എന്തുകൊണ്ടു പരാജയപ്പെട്ടു? ആരാ

ണതിനു പിമ്പിൽ എന്ന് അന്വേഷിക്കേണ്ടിയിരിക്കുന്നു. കുറ്റവാളിയെ കണ്ടെത്തി ശിക്ഷിക്കാനല്ല, മറിച്ച് അവയെ ഒഴിവാക്കി ആ പ്രക്രിയ യാഥാർത്ഥ്യമാക്കാനാണ്.

ഇവിടെയാണ് *പിതാക്കന്മാരുടെ കാലടികളെ പിന്തുടരുക* എന്ന ഓർത്തഡോക്സ് തത്വം പ്രസക്തമാകുന്നത്. മലങ്കരയിൽ സമാനമായ ഒരവസ്ഥ സംജാതമാകുകയും ഒരുപക്ഷേ ഇന്നത്തേക്കാൾ മോശമായ സാഹചര്യങ്ങളിലേയ്ക്ക് അതു വളരുകയും ചെയ്തപ്പോൾ അത്തരമൊരു വിപരീതാവസ്ഥ തരണം ചെയ്യുവാൻ അന്ന് പിതാക്കന്മാർ എന്തു ചെയ്തു എന്നും, അതിന്റെ ഗുണഫലം എന്തായിരുന്നു എന്നും മനസിലാക്കി, കാലികമായ പരിഷ്ക്കാരങ്ങളോടെ അവയെ നടപ്പിലാക്കുക എന്നതാണ് ഇന്ന് കരണീയം. സഭ നിർദ്ദേശിക്കുന്നതും അത്തരമൊരു നടപടിയാണ്. അതിന് രണ്ടര നൂറ്റാണ്ട് പിന്നോട്ട് പോകേണ്ടിയിരിക്കുന്നു. മലങ്കര മെത്രാപ്പോലീത്തായായ വലിയ മാർ ദീവന്നാസ്യോസും അന്ത്യോഖ്യൻ മെത്രാൻ മാർ ഈവാനിയോസ് യൂഹാനോനും 1770-ൽ സമാനമായ പ്രശ്നങ്ങൾ എപ്രകാരം പരിഹരിച്ചു എന്ന് പരിശോധിക്കുന്നത് ഇന്ന് തികച്ചും പ്രസക്തമാണ്.

മലങ്കരസഭയുടെ അന്ത്യോഖ്യൻ ബന്ധം ആരംഭിക്കുന്നത് 1665-ലാണ്. ആ വർഷമാണ് യേറുശലേമിലെ സുറിയാനി പാത്രിയർക്കീസ് പ. ഗ്രീഗോറിയോസ് അബ്ദൽ ജലീദ് കേരളത്തിലെത്തി മാർത്തോമ്മാ ഒന്നാമന്റെ മേല്പട്ടസ്ഥാനം ക്രമീകരിക്കുന്നത്. *സഹായത്തിന്റെ ദൗത്യവുമായി* (mission of help) യാണ് അദ്ദേഹം അന്ന് കേരളത്തിലെത്തിയത്. ഈ വസ്തുത അന്നത്തെ അന്ത്യോഖ്യാ പാത്രിയർക്കീസായ പ. ഇഗ്നാത്തിയോസ് അബ്ദൽ മ്ശീഹാ പ്രഥമൻ യൗനായ വർഷം 1996-ൽ (AD 1685) തെശ്റിൻക്ദീം (ഒക്ടോബർ) 7-ാം തീയതി മലബാറിലെ സഭയ്ക്കയച്ച കല്പനയിലെ ...*നാം പറയുന്നതെന്തെന്നാൽ, അബ്ദൽ ജലീൽ എന്ന ബഹുമാന്യനായ ഗ്രിഗോറിയോസ്, ദൈവീക മഹാമനസ്ക്കതയിൽ നിന്നുള്ളവനായിരുന്നു. എന്തെന്നാൽ നിങ്ങൾക്കു തന്നത്താൻ വന്ദ്യരായ മെത്രാന്മാരെ നിയമിക്കുവാനോ, വാഴിക്കുവാനോ സാദ്ധ്യമല്ലായിരുന്നു. പിന്നീട്, നിങ്ങൾക്ക് വീണ്ടും ആവശ്യമുണ്ടാകുകയും മൂന്നു പ്രാവശ്യം നിങ്ങൾ നമ്മുടെ പേർക്ക് (ദൂതന്മാരെ) അയക്കുകയും ചെയ്തു. മ്ശീഹായുടെ സ്നേഹത്തിൽ, നിങ്ങളുടെ അപേക്ഷയ്ക്ക് നാം വഴങ്ങി, നമ്മുടെ പിതാവായ യൽദോ പാത്രിയർക്കീസെന്ന നമ്മുടെ പിതാവ് മാർ ബസ്സേലിയോസിനെയും അദ്ദേഹത്തെ അനുയാത്ര ചെയ്യുന്നവരുമായ നമ്മുടെ പിതാക്കന്മാരെയും നിങ്ങളുടെ പക്കലേയ്ക്കയച്ചു. അവരെ നാം അയച്ചത് നിങ്ങളോടൊത്ത് താമസിക്കാനല്ല, പിന്നെയോ നിങ്ങളുടെ ആവശ്യങ്ങൾ നിറവേറ്റുന്നതിനും, നിങ്ങൾക്ക് ബഹുമാന്യരായ മെത്രാന്മാരെയും മെത്രാപ്പോലീത്തന്മാരെയും വാഴിച്ചുതരുന്നതിനായിട്ടുമത്രേ. നിങ്ങളുടെ അപേക്ഷയെ നിവർത്തിച്ചതിനു ശേഷം അവരെ നമ്മുടെ പക്കലേക്ക് തിരികെ അയക്കുക. നിങ്ങളോടൊത്ത് അവർ ദീർഘകാലം*

*താമസിക്കണമെന്ന് നാം താല്പര്യപ്പെടുന്നില്ല. മൂന്നു വർഷത്തേക്കു മാത്രം...* എന്ന ഭാഗം വ്യക്തമാക്കുന്നുണ്ട്.

മുക്കാൽ നൂറ്റാണ്ടു കഴിഞ്ഞപ്പോൾ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ *സഹായത്തിന്റെ ദൗത്യം* എന്ന മനോഭാവത്തിനു മാറ്റം വന്നു. അത് *അധിനിവേശത്തിന്റെ മുഷ്ക്കി*ലേയ്ക്കു മാറി. ഇതിന് പാത്രിയർക്കീസിനെ മാത്രം കുറ്റം പറഞ്ഞിട്ടു കാര്യമില്ല. സ്വകാര്യസിദ്ധിക്കായി ഏതു ചെകുത്താനെയും കൂട്ടുപിടിക്കുന്ന മാപ്പിളയുടെ സ്വഭാവവിശേഷത്തിനും ഇതിൽ കാര്യമായ പങ്കുണ്ട്. 1708-ൽ കേരളത്തിലെത്തി നെസ്തോറിയൻ വിശ്വാസവും റോമൻ കത്തോലിക്കാ വിശ്വാസവും തരംപോലെ സ്വീകരിച്ച് മാറിമാറിക്കളിച്ച മാർ ഗബ്രിയേൽ എന്ന പേർഷ്യൻ മെത്രാനും ഇവിടെ അനുയായികളുണ്ടായി എന്ന വസ്തുത ഇത് ശരിവയ്ക്കുന്നു. എന്തു കാരണത്താലായാലും ഈ അനുകൂലാവസ്ഥ മുതലെടുത്താണ് അന്നത്തെ അന്ത്യോഖ്യാ പാത്രിയർക്കീസ് മലങ്കരയുടെമേൽ അധികാരമുറപ്പിക്കാനുള്ള വ്യക്തമായ പദ്ധതിയുമായി മഫ്രിയാനാ മുതൽ ശെമ്മാശു വരെയുള്ള സ്ഥാനികളടങ്ങുന്ന ഒരു വൈദികവൃന്ദത്തെ പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിലുള്ള ഗ്രന്ഥങ്ങൾ, മദ്ബഹാ ഉപകരണങ്ങൾ, തിരുശേഷിപ്പുകൾ ഇവ കൂടാതെ ...*മലയാളത്തിൽ വാഴുന്ന മാർത്തോമ്മൻ മെത്രാനെ മാർ ദിവന്നസ്യോസു മെത്രാപൌലിത്താ ആയിട്ടു വാഴിക്കത്തക്കവണ്ണം സൌത്താത്തിക്കോനും, വടിയും, മുടിയും, സ്ലീവായും... (നിരണം ഗ്രന്ഥവരി*യുടെ ഭാഷ്യം*)* സഹിതം അയച്ചത്. അന്നത്തെ അന്ത്യോഖ്യാ പാത്രിയർക്കീസ് പ. ഇഗ്നാത്തിയോസ് ഗീവർഗീസ് തൃതീയൻ, മാർത്തോമ്മാ അഞ്ചാമന് 1749 ഓഗസ്റ്റ് 15-നും, 1753 ചിങ്ങം 25-നും എഴുതിയ കത്തുകളിൽ ....*അദ്ദേഹം* (ശക്രള്ള മഫ്രിയാന) *വിശ്വാസികൾ മുഴുവന്റെയും, പട്ടക്കാരുടെയും, ശെമ്മാശന്മാരുടെയും, പ്രധാന പുരോഹിതരുടെയും, മലബാറിലെ ഇടവക മുഴുവന്റെയും തലവനായിരിക്കും... എല്ലാ കാര്യങ്ങൾക്കുമുള്ള അധികാരം അദ്ദേഹത്തിനു നൽകിയിരിക്കുന്നു....* എന്നും ...*അദ്ദേഹത്തിന്റെ കല്പനകൾ അനുസരിക്കണമെന്നും...* ആവർത്തിച്ചു ആവശ്യപ്പെടുന്നത് ഈ അധിനിവേശ മോഹത്തിന്റെ പ്രകടമായ തെളിവാണ്. അതിനുമപ്പുറം, ... *പാത്രിയർക്കാ ഭോഗങ്ങളുടെയും യറുശലേമിലെ വി. കബറിടത്തിലേക്കുള്ള ഭോഗങ്ങളുടെയും ശേഖരണത്തിന്റെ ചുമതല അദ്ദേഹത്തിനായിരിക്കും...* എന്ന് യാക്കോബ് തൃതീയൻ പാത്രിയർക്കീസ്, സമകാലിക രേഖകളുടെ അടിസ്ഥാനത്തിൽ *ഇന്ത്യയിലെ സുറിയാനി സഭാ ചരിത്രത്തിൽ* രേഖപ്പെടുത്തുമ്പോൾ *ആത്മീയം* മാത്രമല്ല *ലൗകികവും* ശീമ മെത്രാന്മാരുടെ ഭരണത്തിലാക്കാനാണ് അന്ന് പാത്രിയർക്കീസ് ഉദ്ദേശിച്ചതെന്ന് വ്യക്തമാകുന്നു.

ഭീമമായ വില നൽകേണ്ടി വന്നെങ്കിലും ഇതു വകവെച്ചു കൊടുക്കുവാൻ അന്നത്ത മലങ്കര മെത്രാനായിരുന്ന മാർത്തോമ്മാ അഞ്ചാമൻ തയാറായില്ല. പക്ഷേ *അങ്ങുമിങ്ങും രണ്ടെജമാനന്മാരുള്ള* അന്നത്തെ അവസ്ഥ

സഭയ്ക്ക് ഗുരുതരമായ പരിക്കേൽപ്പിച്ചു. ഏതാണ്ട് ഇന്നത്തേതിനു സമാനമായ രീതിയിൽ സഭ പിളർന്നു നിൽക്കുമ്പോഴാണ് അദ്ദേഹം കാലം ചെയ്യുന്നതും പിൻഗാമിയായി മാർത്തോമ്മാ ആറാമൻ സ്ഥാനമേൽക്കുന്നതും. പിന്നീടു നടന്ന സംഭവങ്ങളാണ് ശ്രദ്ധേയം. സമകാലികമായ *നിരണം ഗ്രന്ഥവരി* ഈ സംഭവ പരമ്പര ഇപ്രകാരം വിവരിക്കുന്നു:

*...പരരാജ്യക്കാരുമായിട്ടുള്ള പിണക്കത്തിന, നമ്മിലുള്ള ആളുകൾ തന്നെ ശത്രുതയായിട്ടു തുടങ്ങിയിരിക്കയാൽ, ദ്രവ്യവും ആളാണ്മയും ഉള്ളവരാകകൊണ്ടു അവരെ ജയിച്ചു ഇസ്ഥാനം നിലനിർത്തിക്കൊള്ളുവാൻ പരാദീനമെന്നും, അങ്ങും ഇങ്ങും രണ്ട യജമാനന്മാർ കഴിവോളും നിരപ്പിനു സംഗതി വന്നില്ലെന്നും, പുത്തൻകുറ്റുംപിറത്തുള്ള ആളുകൾ തന്നെ രണ്ടു പകുതി ആയിട്ടുനിന്ന തമ്പുരാന്റെ മാർഗ്ഗത്തോടു മറുത്തു സിദ്ധാന്തമായിട്ടു നടപ്പാകകൊണ്ടും, പള്ളികളിലൊക്കെയും പല മര്യാദയും, മറുകൂറ്റുകാരുടെ പരിഹാസവും, ഇങ്ങനെ ആകയാൽ മാർഗ്ഗത്തിന് അഴിവു വരുമെന്നും ബോധജ്ഞാനപ്പെട്ട, അശ്ചൻ* (മാർത്തോമ്മാ ആറാമൻ) *നിശ്ചയിച്ച ഏതുപ്രകാരമെങ്കിലും നിരപ്പായിട്ടു നടക്കണമെന്നും, തമ്പുരാനിൽ ശരണപ്പെട്ട നിരൂപണ ഉറെച്ചു, സ്വഭാവക്കേടുള്ള ആളുകളെ നീക്കി, മാറിവാനിയോസ് അപ്പസ്ക്കോപ്പാ കല്ലിശേരി വന്നപ്പോൾ ചെങ്ങന്നൂനിന്നും കല്ലിച്ചേരി ചെന്നു. തമ്മിൽ കണ്ടുപറഞ്ഞ, ശത്രുക്കളുടെ വാക്കുകൾ രണ്ടു കൂട്ടക്കാരും നീക്കി ഏകോൽഭവിച്ചു. അശ്ചൻ ചെങ്ങന്നൂർക്ക പോരികയും ചെയ്തു. ഇതിനിടയിൽ ഉണ്ടായിരിക്കുന്ന കാർയ്യങ്ങൾ ഒക്കെയും എഴുതുവാൻ പെരികെ പരപ്പാകുന്നു...*

വലിയ മാർ ദീവന്നാസ്യോസിന്റെ സന്തത സഹചാരികളിലൊരാളും തീർച്ചയായും ആ പക്ഷപാതിത്വം പുലർത്തുന്ന വ്യക്തിയുമായ *നിരണം ഗ്രന്ഥവരി* കർത്താവിന്റെ വിവരണം ശരിവയ്ക്കുന്ന വിവരങ്ങളാണ് സുറിയാനി രേഖകളെ അവലംബിച്ച് യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് നൽകുന്നത്:

*...1768 സെപ്റ്റംബർ 11-ാം ഈവയാവാനിസ് യൂഹാനോൻ തെക്കൻ പ്രദേശത്തുള്ള ഒരു പള്ളിയിൽനിന്നും തോമാ ആറാമന് ഒരു കത്തയച്ചു. അതിൽ... ഞങ്ങളുടെ സ്വന്തനാട് വിട്ടശേഷം നിങ്ങളുടെയും വിശ്വാസികളായ ജനത്തിന്റെയും നന്മയും മാത്രമേ പരിചിന്തിച്ചിട്ടുള്ളു. കഴിഞ്ഞുപോയതിൽ ശ്രദ്ധപതിപ്പിക്കാതെ, തമ്മിൽ കാണുമ്പോൾ നമുക്ക് സംസാരിച്ച് പ്രവർത്തിക്കാം. ഞങ്ങൾ വടക്കൻ പ്രദേശങ്ങളിൽ ആയിരിക്കുമ്പോൾ ഞങ്ങളുമായി സമാധാനത്തിൽ കഴിയാൻ നിങ്ങൾ ആഗ്രഹിക്കുന്നതായി ഞങ്ങൾക്ക് അറിവു ലഭിച്ചു. ആയതിലേക്ക് വിശ്വാസികളിൽ ചിലരെ നിങ്ങൾ വിളിക്കുകയും, അവർ നാലു സുറിയാനി രീതികൾ സ്വീകരിക്കുവാൻ നിങ്ങളോട് അപേക്ഷിക്കുകയും ചെയ്തു. വിശ്വാസികളുടെ ഒരു യോഗം വിളിച്ചുകൂട്ടി അവിടെ ഇവയെപ്പറ്റി ആലോചിക്കാമെന്ന് നിങ്ങൾ മറുപടി പറഞ്ഞു. ആകയാൽ ഞങ്ങൾ കായംകുളത്തേക്ക് വേഗം വന്ന് വടക്കും തെക്കും നിന്നുമായി നിങ്ങൾ നിയോഗിച്ച പ്രതിനിധികളു*

*മായി കൂടിക്കാഴ്ച നടത്തി. അവർ ഈ നാലു രീതികൾ വ്യത്യാസപ്പെടുത്താൻ ബുദ്ധിമുട്ടാകുമെന്ന് പറകയും ചെയ്തു. ഈ നാലും വ്യത്യാസപ്പെടുത്താൻ പ്രയാസമെങ്കിൽ അവയിൽ മൂന്നെണ്ണം വേണ്ടെന്നു വെച്ച് വി. കുർബാനയെ സംബന്ധിക്കുന്ന ഒന്നിനോടു മാത്രം മുറുകെ പിടിക്കുവാൻ ഞങ്ങൾ ഉപദേശിക്കുകയും ചെയ്തു. മകനേ, ഞങ്ങൾ ഈ നാട്ടിൽ അപരിചിതരാണ്. ഞങ്ങളുടെ സഹോദരങ്ങളേയും ബന്ധുക്കളേയും സുഹൃത്തുക്കളെയും ഞങ്ങൾ ഉപേക്ഷിച്ചു. യഥാർത്ഥത്തിൽ ഞങ്ങൾക്ക് നിങ്ങൾ അവരേപ്പോലെയാണ്...*

തുടർന്ന് മാവേലിക്കര കൂടിയ *മലങ്കര പള്ളിയോഗം* ഒരു സമാധാന സന്ധിക്കു രേഖാരൂപം നൽകി. *നിരണം ഗ്രന്ഥവരി*യിലെ പരാമർശന പ്രകാരം 1769-ൽ *...പുതിയകാവിൽ വച്ച പുത്തൻക്രമം നമസ്ക്കാരവും, പട്ടം കെട്ടുകയും കാപ്പയിട്ടു കുറുവാന ചൊല്ലുകയും, പെൺകെട്ടും മാമോദിസായും പഴയക്രമം നടന്നുകൊള്ളത്തക്കവണ്ണവും ഒരു പടിയോല എഴുതി. അതിൻവണ്ണം നടന്നുവന്നു...* ഇതോടൊപ്പംതന്നെ *മലങ്കര പള്ളിയോഗം* വലിയ മാർ ദീവന്നാസ്യോസിന്റെ സമ്പൂർണ്ണാധികാരം അംഗീകരിച്ച് *യോഗസാധനം* നൽകി. ഇതിനെ തുടർന്ന് വലിയ മാർ ദീവന്നാസ്യോസും മാർ ഈവാനിയോസ് യൂഹാനോനും പരസ്പരം സഹകരിച്ച് പ്രവർത്തിച്ചു. മാർ ഈവാനിയോസ് യൂഹാനോൻ പിന്നീടൊരിക്കലും ഭരണത്തിൽ കൈകടത്താതെ ഗുരുവും ഉപദേശകനുമായി തുടർന്നു.

എന്നാൽ അന്നും ഇത്തരമൊരു ഒത്തുതീർപ്പിൽ ഭഗ്നാശരായ സ്ഥാനികളും സ്ഥാനമോഹികളും ഉണ്ടായിരുന്നു. അതിന്റെ പ്രതിഫലനമാണ് മാർ ഗ്രീഗോറിയോസ് യൂഹാനോൻ കാട്ടുമങ്ങാട്ട് റമ്പാനെ ബദൽ മെത്രാനായി പട്ടംകെട്ടിയത്. പക്ഷേ യോജിച്ച സഭയും വലിയ മാർ ദീവന്നാസ്യോസും മാർ ഈവാനിയോസ് യൂഹാനോനും ചേർന്ന് അദ്ദേഹത്തെ തിരുവിതാംകൂറിൽ നിന്നും കൊച്ചിയിൽ നിന്നും നാടുകടത്തി. അദ്ദേഹത്തിൽ നിന്നും നിയമരഹിതമായി പട്ടമേറ്റവർക്ക് ശിക്ഷയും നൽകി സഭയെ ഒന്നിച്ചു നിർത്തി.

*നിരണം ഗ്രന്ഥവരി*യുടെ ഭാഷയിൽ *...ഉണ്ടായിരുന്ന പിണക്കങ്ങളൊക്കെയും തമ്പുരാന്റെ തിരുമനസ്സാലെ മാർത്തോമ്മാശ്ലീഹായുടെ വാഴ്വാലെയും തീർന്ന നിരപ്പായിട്ടും ഒപിയാലയും ഐമോസ്യത്താലയും നടന്നുവരുമ്പോൾ...* നസ്രാണി സമൂഹത്തിനുണ്ടായ പുരോഗതി എത്ര വിപുലമായിരുന്നു എന്നു ചിന്തിക്കണം. വട്ടിപ്പണം, കണ്ടനാട് പടിയോല, മലയാളം വേദപുസ്തകം, സെമിനാരി ഒക്കെ ഈ കാലഘട്ടത്തിന്റെ സംഭാവനയാണ്. മാത്രമല്ല, *തുരത്തപ്പെട്ട* കാട്ടുമങ്ങാടന്റെ പിൻഗാമികളായ തൊഴിയൂർ മെത്രാന്മാർ മലങ്കരമെത്രാന്റെ *അനന്തരവൻ* സ്ഥാനിയായി മുഖ്യധാരയിലേയ്ക്കു ഇക്കാലത്ത് തിരികെ പ്രവേശിക്കുകയും ചെയ്തു.

ഈ സംഭവ പരമ്പരകളെപ്പറ്റി *നിരണം ഗ്രന്ഥവരി,* യാക്കൂബ് തൃതീ

യൻ പാത്രിയർക്കീസ് എന്നിവർ നൽകുന്ന വിവരങ്ങളെ താഴെ പറയും വിധം സംഗ്രഹിക്കാം.

1. വിദേശികളുമായുള്ള മൽസരമാണ് മുഖ്യ വിഷയം.

2. അതിനായി തമ്മിൽതല്ലുന്നത് നസ്രാണികളാണ്.

3. ഇത്തരത്തിൽ സഭയെ മുമ്പോട്ടുകൊണ്ടുപോകുക ബുദ്ധിമുട്ടാണ്.

4. മലങ്കരയിൽ രണ്ട് അധികാര സ്ഥാനങ്ങൾ നിലനിൽക്കുവോളം സമാധാനം സാദ്ധ്യമല്ല.

5. ഒരേ വിശ്വാസത്തിലുള്ളവർ രണ്ടു ഭാഗമായി പിരിഞ്ഞ് മൽസരിക്കുന്നത് ദൈവനിന്ദയാണ്.

6. ഈ മൽസരംകൊണ്ട് പള്ളികളിൽ പല നിയമങ്ങളാണ് നിലവിലിരിക്കുന്നത്.

7. ഈയവസ്ഥ മൂലം ഇതര ക്രൈസ്തവർ നസ്രാണികളെ പരിഹസിക്കുന്നു.

8. ഇപ്രകാരം പോയാൽ *മാർഗ്ഗം* (സഭ) ഇല്ലാതാകും.

ഇത്രയും യാഥാർത്ഥ്യം ബോദ്ധ്യമായതിനാലാണ് വലിയ മാർ ദീവന്നാസ്യോസ് എങ്ങനെയും സമാധാനമുണ്ടാക്കണമെന്ന് ദൈവത്തിൽ ആശ്രയിച്ചുകൊണ്ട് ദൃഢനിശ്ചയം ചെയ്തത്. ഇതിനെത്തുടർന്നാണ് അദ്ദേഹം മാർ ഈവാനിയോസ് യൂഹാനോനുമായി കൂടിക്കാഴ്ച നടത്തുന്നത്.

മാർ ഈവാനിയോസ് യൂഹാനോന് ഇക്കാര്യത്തിലുണ്ടായിരുന്ന നിലപാടും സമാനമായിരുന്നു. അവയെ ഇപ്രകാരം സംഗ്രഹിക്കാം.

1. കഴിഞ്ഞുപോയതിനെക്കുറിച്ച് ഇനി ചിന്തിക്കേണ്ടതില്ല.

2. ആരാധനാരീതി സംബന്ധിച്ച തന്റെ നാലു നിർദ്ദേശങ്ങൾ അംഗീകരിക്കണം.

3. അതു സാധ്യമല്ലെങ്കിൽ വി. കുർബാന സംബന്ധിച്ച ഒരു നിർദ്ദേശമെങ്കിലും അംഗീകരിക്കണം.

ഇവിടെ സ്വൽപ്പം വിശദീകരണം ആവശ്യമുള്ള രണ്ടു വസ്തുതകളുണ്ട്. ഒന്നാമതായി *മലയാളം അടച്ചുഭരിക്കാൻ* പാത്രിയർക്കീസിന്റെ സുസ്ഥാത്തിക്കോനുമായി വന്ന മാർ ബസേലിയോസ് ശക്രള്ളാ മഫ്രിയാനായുടെ സഹയാത്രികനായിരുന്നു മാർ ഈവാനിയോസ് യൂഹാനോൻ. അത്തരത്തിലുള്ള ഭരണാവകാശ വാദങ്ങളെല്ലാം അദ്ദേഹം ഇവിടെ ഉപേക്ഷിക്കുകയാണ്.

രണ്ടാമതായി 1599-ൽ ഉദയംപേരൂർ സുന്നഹദോസ് നടപ്പിലാക്കിയ ലത്തീനീകരിച്ച കൽദായ ക്രമങ്ങളാണ് 1770-ലും മലങ്കരയിൽ നടപ്പിലിരുന്നത്. അവ പാശ്ചാത്യ സുറിയാനി ക്രമങ്ങളാക്കാനുള്ള ശ്രമം കൂനൻ

കുരിശു സത്യത്തിനുശേഷം ഒരു നൂറ്റാണ്ടു കഴിഞ്ഞിട്ടും നടപ്പായിരുന്നില്ല. ഈ ക്രമീകരണമാണ് മാർ ഈവാനിയോസ് യൂഹാനോൻ സൂചിപ്പിക്കുന്നത്. അതിന്റെ അടിസ്ഥാനത്തിലാണ് *...പുത്തൻക്രമം നമസ്ക്കാരവും, പട്ടം കെട്ടുകയും കാപ്പയിട്ടു കുറുവാന ചൊല്ലുകയും, പെൺകെട്ടും മാമോദിസായും പഴയക്രമം നടന്നു കൊള്ളത്തക്കവണ്ണവും ഒരു പടിയോല എഴുതി*യത്.

ഈ പശ്ചാത്തലത്തിൽ ഐക്യം ഉണ്ടാക്കാനെടുത്ത നടപടികൾ താഴെ പറയുന്നവയാണ്.

1. എങ്ങനെയും സമാധാനം ഉണ്ടാക്കണമെന്ന് ദൈവത്തിൽ ആശ്രയിച്ച് ദൃഢനിശ്ചയം ചെയ്തു.

2. പൂർവകാലചെയ്തികളെ അവഗണിച്ചു.

3. സ്വഭാവദൂഷ്യ (വ്യക്തിതാൽപ്പര്യം) മുള്ളവരെ ഇരുവരും ഒഴിവാക്കി.

4. വലിയ മാർ ദീവന്നാസ്യോസും മാർ ഈവാനിയോസ് യൂഹാനോനും നേരിട്ട് ചർച്ച നടത്തി.

5. വിശദാംശങ്ങൾ ഇരു കൂട്ടരുടേയും പ്രതിനിധികൾ ചർച്ച ചെയ്തു.

6. (ഐക്യ) വിരോധികളുടെ തടസവാദങ്ങൾ തള്ളിക്കളഞ്ഞു.

7. ഇരുകൂട്ടരും ഐക്യപ്പെട്ടു ഒന്നായി.

8. *മലങ്കര പള്ളിയോഗം* വിളിച്ചുകൂട്ടി ഐക്യത്തിനു നിയമപരിരക്ഷ നൽകി *പടിയോല* എഴുതി.

9. യാഥാർത്ഥ്യമായ ഐക്യത്തിൽ ഇരുപക്ഷവും ഉറച്ചു നിന്നു.

കൂടുതൽ വിശദീകരണങ്ങളൊന്നും കൂടാതെ തന്നെ വ്യക്തമാകുന്ന ഒരു വസ്തുതയുണ്ട്. 1770-ലെ സ്ഥിതി തന്നെയാണ് ഇന്നും മലങ്കരയിൽ നിലവിലുള്ളത്. അതിനാൽ 1770-ലെ *ചികിൽസ* തന്നെ ഇന്നും ഫലിക്കും എന്നു തീർച്ചയാണ്. അതിലുമുപരി, 1770-നേക്കാൾ തികച്ചും അനുകൂലമായ പല ഘടകങ്ങളും ഇന്നുണ്ട്. അവ,

1. വിദേശികളുമായി ഇന്ന് മൽസരമില്ല. 1770-ലേതുപോലെ മെസപ്പെട്ടോമ്യൻ വംശജരാരും ഇന്ന് മലങ്കരയുടെ ഭരണാധികാരം അവകാശപ്പെട്ടുകൊണ്ട് കേരളത്തിലില്ല.

2. ആരാധനക്രമങ്ങളുടേയും സഭാവിജ്ഞാനീയത്തിന്റെയും കാര്യത്തിൽ ഇന്നൊരു തിരുത്തൽ ആവശ്യമില്ല. അന്ത്യോഖ്യൻ സഭയേക്കാൾ ഇന്ന് പാശ്ചാത്യ സുറിയാനി ക്രമങ്ങൾ സൂക്ഷ്മാംശത്തിൽ അനുവർത്തിക്കുന്നത് മലങ്കരസഭയാണ്. *പോപ്പിനേക്കാൾ വലിയ കത്തോലിക്കൻ* എന്നു പറഞ്ഞാലും തെറ്റില്ലാത്ത അവസ്ഥയാണ് ഇക്കാര്യത്തിൽ ഇന്നുള്ളത്. ആകെയുള്ളത് മാപ്പിളയുടെ തമ്മിൽത്തല്ലു മാത്രം.

പക്ഷേ 1770-ൽ നിലവിലുണ്ടായിരുന്ന പ്രതികൂല സാഹചര്യങ്ങൾ അതിനേക്കാൾ രൂക്ഷമായി ഇന്നും നിലവിലുണ്ടെന്നു വിസ്മരിച്ചു കൂടാ.

അന്ന് *ഭരിക്കുന്ന മെത്രാനെ മുട്ടുകുത്തിക്കുന്നതിലുള്ള* വ്യക്തിപരമായ ചാരിതാർത്ഥ്യവും, വേണ്ടപ്പെട്ടവർക്ക് *ദേശകുറി* കൂടാതെ കേവലം ഒരു കത്തനാർ സ്ഥാനവുംകൊണ്ട് തൃപ്തിപ്പെടുന്നതായിരുന്നു മാപ്പിളയുടെ *വിപ്ലവം*. പക്ഷേ 2014-ൽ സ്ഥിതി കുറച്ചുകൂടി വിശാലമാണ്. മൂന്നു മാല, ചുവന്ന കുപ്പായം, കോറി, കത്തനാർ, കമാണ്ടർ, ഷെവലിയാർ സ്ഥാനങ്ങൾ എന്നിവ മാത്രമല്ല, മലങ്കരസഭയെ സ്വന്തം *പാർലമെന്ററി വ്യാമോഹത്തിനുള്ള* ചവിട്ടുപടിയായും, സഭാ സ്വത്തുക്കളെ സ്വന്തം ബിസിനസ് ആവശ്യത്തിനുള്ള മൂലധനമായും കണക്കാക്കുന്ന ചില സഭാസ്ഥാനികളുടെ ആർത്തിയും *ഐമോസ്യ*പ്പെടുന്നതിന് തടസമായി നിൽക്കുന്നുണ്ട് എന്ന യാഥാർത്ഥ്യം വിസ്മരിച്ചു കൂടാ.

പക്ഷേ, ഈ പ്രതികൂല സാഹചര്യങ്ങളിലും 1770-ൽ വലിയ മാർ ദീവന്നാസ്യോസും മാർ ഈവാനിയോസ് യൂഹാനോനും അനുവർത്തിച്ച നടപടികൾ പിന്തുടർന്നാൽ ഐക്യം സുസാദ്ധ്യമാണ്. അന്ന് അവർ ... *ഏതുപ്രകാരമെങ്കിലും നിരപ്പായിട്ടു നടക്കണമെന്നു, തമ്പുരാനിൽ ശരണപ്പെട്ട നിരൂപണ ഉറെച്ചു, സ്വഭാവക്കേടുള്ള ആളുകളെ നീക്കി,... കഴിഞ്ഞുപോയതിൽ ശ്രദ്ധപതിപ്പിക്കാതെ,.... ശത്രുക്കളുടെ വാക്കുകൾ രണ്ടു കൂട്ടക്കാരും നീക്കി ഏകോൽഭവിച്ചു.* ഇന്ന് പ. മാർ പത്രോസ് ശ്ലീഹായുടെ സിംഹാസനത്തിൽ വാഴുന്ന പാത്രിയർക്കീസ് ബാവായും പ. മാർ ത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ വാഴുന്ന കാതോലിക്കാ ബാവായും 1770-ൽ മാർ ഈവാനിയോസ് യൂഹാനോൻ നിർദ്ദേശിച്ചതു പോലെ *തമ്മിൽ കാണുമ്പോൾ നമുക്ക് സംസാരിച്ച് പ്രവർത്തിക്കാം* എന്നു നിശ്ചയിച്ച് പ്രവർത്തിച്ചാൽ മലങ്കരസഭയുടെ ഐക്യം നിഷ്പ്രയാസമാണ്. അതോടൊപ്പം മുകളിൽ പറഞ്ഞ സ്വാർത്ഥമതികളായ ... *സ്വഭാവക്കേടുള്ള ആളുകളെ നീക്കി,... കഴിഞ്ഞുപോയതിൽ ശ്രദ്ധപതിപ്പിക്കാതെ,.... ശത്രുക്കളുടെ വാക്കുകൾ രണ്ടു കൂട്ടക്കാരും നീക്കി...* പ്രവർത്തിക്കാൻ ഇരുവരും തയാറാകണം. അങ്ങിനെ സംഭവിച്ചാൽ ...*ഉണ്ടായിരുന്ന പിണക്കങ്ങളൊക്കെയും തമ്പുരാന്റെ തിരുമനസ്സാലെ മാർത്തോമ്മാശ്ലീഹായുടെ വാഴ്വാലെയും തീർന്ന നിരപ്പായിട്ടും ഒപിയാലയും ഐമോസ്യത്താലെയും നടന്നുവരും...* എന്നത് നിസംശയമാണ്. അത് ആയാസകരമായ ഒരു പ്രവർത്തിയുമല്ല.

2017-ൽ നിലവിലുള്ള സഭാ സമിതികളുടേയും സ്ഥാനികളുടേയും കാലാവധി അവസാനിക്കും. അതിനു മുമ്പ് പാത്രിയർക്കീസ് ബാവായും കാതോലിക്കാ ബാവായും *ഐമോസ്യ*പ്പെടണം. 2002 മാർച്ച് 20-ന് സംഭവിക്കണമെന്ന് ബഹു. സുപ്രീംകോടതി ആഗ്രഹിച്ച *ഒരു സഭ, ഒരു ഭരണഘടന, ഒരു പാത്രിയർക്കീസ്, ഒരു കാതോലിക്കാ* എന്നത് 2017 മാർച്ച് 20-ന് കൂടുന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനിൽ സംഭവിക്കട്ടെ. അതിനായി *നിയുക്ത ശ്രേഷ്ഠ കാതോലിക്കാ, ശ്രേഷ്ഠ നിയുക്ത കാതോലിക്കാ*, മെത്രാൻ സ്ഥാനങ്ങളിലേയ്ക്ക് ഇക്കാലത്ത് തിരഞ്ഞെടുപ്പോ സ്ഥാനാരോഹണമോ ഇരുപക്ഷവും നടത്തരുത്. ഇക്കാ

ലത്ത് ഇരുകൂട്ടരും *...സ്വഭാവക്കേടുള്ള ആളുകളെ നീക്കി,... കഴിഞ്ഞു പോയതിൽ ശ്രദ്ധപതിപ്പിക്കാതെ,.... ശത്രുക്കളുടെ വാക്കുകൾ രണ്ടു കൂട്ടക്കാരും നീക്കി...* പ്രവർത്തിക്കണം. അങ്ങനെ *...ഉണ്ടായിരുന്ന പിണക്കങ്ങളൊക്കെയും തമ്പുരാന്റെ തിരുമനസ്സാലെയും മാർത്തോമ്മാശ്ലീഹായുടെ വാഴ്വാലെയും തീർന്ന നിരപ്പായിട്ടും ഒപിയാലയും ഐമോസ്യത്താലയും നടന്നുവരാൻ* നമുക്ക് പ്രാർത്ഥിക്കാം. പ്രവർത്തിക്കാം.

(*മലങ്കര ഓർത്തഡോക്സ് ടി.വി., ഏപ്രിൽ 2, 2014, ബഥേൽ പത്രിക, 2014 ഏപ്രിൽ*)

# 21

# 1889-ലെ റോയൽ കോടതിവിധി: ആഘോഷിക്കാൻ എന്തിരിക്കുന്നു?

മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസ് 1877-ൽ കാലംചെയ്തതിനെ തുടർന്ന് ആ സ്ഥാന ത്തിന്റെ പിന്തുടർച്ചാവകാശത്തപ്പറ്റി ഉണ്ടായ സിവിൽ വ്യവഹാരത്തിന്റെ അന്തിമവിധിയാണ് *1889-ലെ റോയൽകോർട്ടുവിധി* എന്ന് സഭാചരിത്ര ത്തിൽ സുവിദമായിരിക്കുന്നത്. *മലങ്കര മാർത്തോമ്മാ സഭ* എന്നു പിൽ ക്കാലത്ത് അറിയപ്പെട്ട *നവീകരണ സുറിയാനി സഭ*യുടെ സ്ഥാപനത്തിന് കാരണഭൂതമായ ഈ വ്യവഹാരം ആ അർത്ഥത്തിൽ മാത്രമല്ല, മറ്റു പല കാരണങ്ങളാലും പ്രാധാന്യം അർഹിക്കുന്നുണ്ട്.

1877 കർക്കിടകം 2-ന് പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാ സ്യോസ് കാലംചെയ്തു. തുടർന്ന്, തന്നെ മലങ്കര മെത്രാപ്പോലീത്താ യായി അംഗീകരിക്കണമെന്നും മാർ മാത്യൂസ് അത്താനാസ്യോസ് ഏക പക്ഷീയമായി മെത്രാനായി വാഴിക്കുകയും വിൽപ്പത്രപ്രകാരം മലങ്കര മെത്രാപ്പോലീത്തായായി നിയമിക്കുകയും ചെയ്ത പാലക്കുന്നത്ത് തോമസ് അത്താനാസ്യോസിന്റെ കൈവശമുള്ള മലങ്കരസഭാ സ്വത്തു ക്കളും മലങ്കര മെത്രാന്റെ സ്ഥാനചിഹ്നങ്ങളും തനിക്ക് കൈവശപ്പെടു ത്തിത്തരണമെന്നും പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ ആലപ്പുഴ ജില്ലാ കോടതിയിൽ കൊല്ലവർഷം 1054-ൽ O.S. 439 നമ്പറായി സിവിൽ വ്യവഹാരം ഫയൽ ചെയ്തു. ഈ വ്യവഹാരം വാദിക്ക് അനുകൂലമായി വിധിച്ചതിനെ തുടർന്ന് പ്രതികളായ പാലക്കു ന്നത്ത് തോമസ് അത്താനാസ്യോസ് മുതൽപേർ തിരുവിതാംകൂർ ഹൈക്കോടതിയിൽ 1059-ൽ A.S. 137 നമ്പർ അപ്പീൽ ബോധിപ്പിച്ചു. അപ്പീൽ തള്ളി മാർ ജോസഫ് ദീവന്നാസ്യോസിന് അനുകൂലമായ ആല പ്പുഴ ജില്ലാ കോടതി വിധി ഹൈക്കോടതി സ്ഥിരപ്പെടുത്തി.

ഈ വിധിക്കെതിരെ വീണ്ടും പാലക്കുന്നത്ത് തോമസ് അത്താനാ സ്യോസ് മുതൽപേർ തിരുവിതാംകൂർ റോയൽ കോടതിയിൽ 1061-ൽ മൂന്നാം നമ്പറായി അപ്പീൽ ഫയൽ ചെയ്തു. മഹാരാജാവിനു വേണ്ടി ജസ്റ്റീസുമാരായ കെ. കൃഷ്ണസ്വാമിറാവു, ഇ. ഓംസ്ബി, എ. സീതാരാ മയ്യർ എന്നിവർ വാദം കേട്ടു. കെ. കൃഷ്ണസ്വാമിറാവു, എ. സീതാരാമ യ്യർ എന്നിവർ അപ്പീൽ തള്ളിയും ഇ. ഓംസ്ബി തോമസ് അത്താനാ സ്യോസിന് അനുകൂലമായും വിധിയെഴുതി. 1064 മിഥുനം 30-ന് തിരു വിതാംകൂർ മഹാരാജാവ് ഭൂരിപക്ഷ ബഞ്ചിന്റെ തീരുമാനം അംഗീകരിച്ച് വിധി പ്രഖ്യാപിച്ചു. *1889-ലെ റോയൽ കോടതി വിധി* എന്ന് അറിയപ്പെ ടുന്നത് ഈ വിധിന്യായമാണ്.

*1889-ലെ റോയൽ കോടതി വിധി*യിൽ സ്ഥാപിക്കപ്പെട്ടത് പ്രധാന മായും താഴെ പറയുന്ന വസ്തുതകളാണ്.

1. മലങ്കര മെത്രാൻ സ്ഥാനത്തിന് ജനത്തിന്റെ തിരഞ്ഞെടുപ്പും അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കൈവയ്പ്പും അത്യന്താപേക്ഷിത മാണ്. അദ്ദേഹം ഒരു മലങ്കര സ്വദേശിയായിരിക്കണം.

2. മാർ ജോസഫ് ദീവന്നാസ്യോസിന് ഇവ രണ്ടും ഉള്ളതിനാലും തോമസ് അത്താനാസ്യോസിന് ഇവ രണ്ടും ഇല്ലാത്തതിനാലും പാല ക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസിന്റെ പിൻഗാമിയായ മല ങ്കര മെത്രാപ്പോലീത്താ അസൽ വാദി (മാർ ജോസഫ് ദീവന്നാസ്യോസ്) ആണ്.

3. അതിനാൽ മലങ്കരസഭാ സ്വത്തുക്കളും, പണവും, സ്ഥാനചിഹ്ന ങ്ങളും, കൊച്ചി പഞ്ചായത്തുവിധി പ്രകാരമുള്ള വസ്തുക്കളും അസൽ പ്രതി, മാർ ജോസഫ് ദീവന്നാസ്യോസിന് കൈമാറണം.

4. മലങ്കരയിൽ മേല്പട്ടം നൽകാനും മൂറോൻ കൂദാശ ചെയ്യാനുമുള്ള അധികാരം അന്ത്യോഖ്യാ പാത്രിയർക്കീസിനാണ്.

5. അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ മലങ്കരയിലെ അധികാരം ആത്മീയ വിഷയങ്ങളിൽ മാത്രം ഒതുങ്ങി നിൽക്കുന്നു. അദ്ദേഹത്തിന് ലൗകികഭരണത്തിൽ യാതൊരു സ്ഥാനവുമില്ല.

6. റിശീസാ പാത്രിയർക്കീസിനോ ഭരിക്കുന്ന മെത്രാനോ അവകാശ പ്പെട്ടത് എന്ന് ഖണ്ഡിതമായി പറയാനാവില്ല.

പാലക്കുന്നത്ത് തോമസ് അത്താനാസ്യോസും സഹചാരികളും സമ്പൂർണ്ണമായി പരാജയപ്പെട്ടു എന്നതും പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്ത് സ്ഥിരപ്പെട്ടു എന്നതുമൊഴികെ ആർക്കും അഘോഷിക്കാൻ ഒന്നും അവ ശേഷിപ്പിച്ച ഒരു സമ്പൂർണ്ണ വിജയം *റോയൽ കോടതി വിധി*യിലൂടെ ലഭിച്ചില്ല എന്നതാണ് യാഥാർത്ഥ്യം. അത് മനസിലാക്കണമെങ്കിൽ അന്ത്യോഖ്യാ പാത്രിയർക്കീസ്, മാർ ദീവന്നാസ്യോസ് അഞ്ചാമൻ, പാല ക്കുന്നത്ത് തോമസ് അത്താനാസ്യോസ് എന്നിവർ ഈ വിധിയിലൂടെ നേടാതെ പോയതെന്താണെന്നു മനസിലാക്കണം.

1875-77 വർഷങ്ങളിലെ തന്റെ മലങ്കര പര്യടനകാലത്തു തന്നെ മല ങ്കരയുടെ ലൗകികഭരണം കൈയടക്കാൻ പത്രോസ് തൃതീയൻ പാത്രി യർക്കീസ് ആവുംമട്ടു ശ്രമിച്ചിരുന്നു. 1876-ലെ രാജകീയ വിളംബരം മല ങ്കരയുടെ ആത്മീയവും ലൗകികവുമായ സർവാധികാരം തന്നിൽ നിക്ഷി പ്തമാക്കുമെന്ന് പാത്രിയർക്കീസ് പ്രതീക്ഷിച്ചു. പക്ഷേ മലങ്കര മെത്രാ പ്പോലീത്താ സ്ഥാനതർക്കം സിവിൽ കോടതിയിൽ തീർപ്പാക്കത്തക്ക വിധം പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസിനെ കോടതി

കൾക്കു വിധേയനാക്കുക മാത്രമാണ് രാജകീയ വിളംബരം ചെയ്തത്. ഇതിനെ തുടർന്ന് ഭഗ്നാശനായ പാത്രിയർക്കീസ് താൻ വാഴിച്ച ആറു നവ മെത്രാന്മാരുടെ കയ്യിൽനിന്നും സമ്പൂർണ വിധേയത്വത്തിന്റെ ഉടമ്പടി രജിസ്റ്റർ ചെയ്തു വാങ്ങി. ചില ഇടവകപ്പള്ളികളിൽ നിന്നും അത്തരം ഉടമ്പടി വാങ്ങാൻ പാത്രിയർക്കീസ് ശ്രമിച്ചു. പക്ഷേ മാർ ദീവന്നാസ്യോസ് അഞ്ചാമനോ മുളന്തുരുത്തി സുന്നഹദോസ് രൂപംകൊടുത്ത അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയോ ഇത്തരം രജിസ്റ്റർ ഉടമ്പടി നൽകാൻ തയാറായില്ല. തന്റെ മടക്കയാത്രക്കു ശേഷവും പാത്രിയർക്കീസ് ആവർത്തിച്ച് ആവശ്യപ്പെട്ടിട്ടും മാനേജിംഗ് കമ്മിറ്റി ഈ ആവശ്യം പരിഗണിച്ചില്ല.

ഈ നിലപാടിനെ ശരിവയ്ക്കുന്നതായിരുന്നു 1889 ജൂലൈ 12-ലെ റോയൽ കോടതി വിധി. ടി. വിധിയിൽ, പാത്രിയർക്കീസിനു മലങ്കരയിൽ ലൗകികാധികാരം ഇല്ലെന്നും, റിശീസാ പാത്രിയർക്കീസിനുള്ളതോ ഭരിക്കുന്ന മെത്രാനുള്ളതോ എന്നു പറയാനാവില്ലെന്നും, ജനങ്ങളുടെ തെരഞ്ഞെടുപ്പു കൂടാതെ വാഴിക്കപ്പെടുന്ന മെത്രാന്മാർക്ക് ഭരണാധികാരം ഇല്ലെന്നും നിശ്ചയിച്ചിരുന്നു. ഇത് മലങ്കരയിലെ പള്ളികളും സ്വത്തുക്കളും തനതു വകയെന്നു വിശ്വസിച്ചിരുന്ന പാത്രിയർക്കീസിനെ അക്ഷരാർത്ഥത്തിൽ ഞെട്ടിച്ചു. തന്റെ മലങ്കര പര്യടനകാലത്തടക്കം വിധേയത്വത്തിന്റെ ഉടമ്പടി നൽകുന്നതിന് വിസമ്മതിച്ചതിനാൽ ഈ പരാമർശനങ്ങൾക്കു പിന്നിലും മാർ ദീവന്നാസ്യോസ് അഞ്ചാമനാണെന്ന് പാത്രിയർക്കീസ് വിശ്വസിച്ചു. ഇതിനെ തുടർന്ന് ലൗകികാധികാരം മറ്റു മാർഗ്ഗങ്ങളിലൂടെ നേടിയെടുക്കാൻ അദ്ദേഹം ശ്രമമാരംഭിച്ചു. ഇതിന്റെ ഭാഗമായി 1892 നവംബർ ഏഴിന് മാർ ദീവന്നാസ്യോസ് കൊല്ലം, കൊച്ചി ഇടവകകളിലൊഴികെ മറ്റൊരിടത്തും പ്രവേശിക്കരുതെന്ന് വിലക്കിക്കൊണ്ട് പാത്രിയർക്കീസ് കല്പന അയച്ചു. ഈ കല്പനയിൽ മാർ ദീവന്നാസ്യോസിനെതിരായി അനേകം ആരോപണങ്ങൾ ഉന്നയിക്കുകയും അസോസിയേഷൻ പ്രസിഡന്റ് സ്ഥാനത്തുനിന്നും അദ്ദേഹത്തെ നീക്കുകയും ചെയ്തിരുന്നു.

ഈ കല്പനയെപ്പറ്റി ആലോചിക്കാൻ 1892-നു കൊല്ലവർഷം 1068 വൃശ്ചികം 13-ന് കോട്ടയത്തു സെമിനാരിയിൽ കൂടിയ മാനേജിംഗ് കമ്മിറ്റി താഴെ പറയുന്ന തീരുമാനങ്ങൾ എടുത്തു.

1. മാർ ദീവന്നാസ്യോസിനെപ്പറ്റിയുള്ള ആരോപണങ്ങൾ വ്യാജമാണ്.

2. അദ്ദേഹത്തെ പ്രസിഡന്റ് സ്ഥാനത്തുനിന്നു നീക്കാൻ സാദ്ധ്യമല്ല.

3. പാത്രിയർക്കീസ് ആവശ്യപ്പെട്ടപ്രകാരം ലൗകികാധികാരം സമ്മതിച്ച് ഉടമ്പടി കൊടുക്കാൻ മാനേജിംഗ് കമ്മിറ്റി തയ്യാറല്ല.

4. മാർ ദീവന്നാസ്യോസ് അസോസിയേഷൻ പ്രസിഡന്റ് എന്ന നിലയിൽ പൊതു മേലധികാരിയായിരിക്കും.

5. മലങ്കരയിൽ നിന്നും പാത്രിയർക്കീസിന് എത്തുന്ന പരാതികൾ മാനേജിംഗ് കമ്മിറ്റിയുടെ റിപ്പോർട്ടുപ്രകാരം മാത്രമേ തീരുമാനിക്കാവൂ.

താൻ വിധേയത്വത്തിന്റെ ഉടമ്പടി രജിസ്റ്റർ ചെയ്തു വാങ്ങിയവരിൽ പ. പരുമല തിരുമേനിയടക്കം അന്ന് ജീവിച്ചിരുന്ന എല്ലാ മെത്രാന്മാരും ഒപ്പുവെച്ച ഈ തീരുമാനം റോയൽ കോടതി വിധിയേക്കാൾ വലിയ പ്രഹരമാണ് പാത്രിയർക്കീസിന് ഏല്പിച്ചത്. ഈ തീരുമാനം മൂലം പാത്രിയർക്കീസിനുള്ളതായി വകവെച്ചിരുന്ന അപ്പീൽ അധികാരവും കൂടി ഫലത്തിൽ അസ്സോസിയേഷൻ മാനേജിംഗ് കമ്മിറ്റി തിരിച്ചെടുത്തു.

അസ്സോസിയേഷൻ മാനേജിംഗ് കമ്മിറ്റിയുടെ ഈ തീരുമാനം ഇല്ലെങ്കിൽപോലും *1889-ലെ റോയൽ കോടതി വിധി* മൂലം സ്ഥാപിക്കപ്പെട്ട തന്റെ ആത്മീയ അധികാരം ഉപയോഗിക്കുന്നതിന് പാത്രിയർക്കീസിന് പരിമിതികളുണ്ടായിരുന്നു. മലങ്കരയിൽ മെത്രാൻ സ്ഥാനത്തിന് അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കൈവയ്പ്പുപോലെതന്നെ ജനത്തിന്റെ തിരഞ്ഞെടുപ്പും അത്യന്താപേക്ഷിതമാണെന്ന വിധി മൂലം ഏകപക്ഷീയമായി മെത്രാന്മാരെ വാഴിക്കുക പാത്രിയർക്കീസിനു അസാദ്ധ്യമായി. 1876-ൽത്തന്നെ മെത്രാൻ വാഴ്ചയ്ക്കു തങ്ങളുടെ സമ്മതം ആവശ്യമാണെന്ന് മാനേജിംഗ് കമ്മിറ്റി പാത്രിയർക്കീസിനെ മുഖദാവിൽ അറിച്ചിയിരുന്നതാണെന്ന വസ്തുതയും ഇതോട് ചേർത്തു വായിക്കണം. മെത്രാൻ മലങ്കര സ്വദേശിയായിരിക്കണം എന്ന കൊല്ലം പഞ്ചായത്തു വിധി റോയൽ കോടതി ശരിവെച്ചതിനാൽ ഏതെങ്കിലും *ശീമബാവാ*യെ മലങ്കര *മേഞ്ഞു ഭരിപ്പാൻ* അയയ്ക്കുക എന്നതും നിയമവിരുദ്ധമായി.

തന്റെ മലങ്കര മെത്രാപ്പോലീത്താ സ്ഥാനം സ്ഥാപിച്ചു കിട്ടി എങ്കിലും മലങ്കരയുടെ സ്ഥാവര-ജംഗമ സ്വത്തുക്കൾ കൈവശം വന്നെങ്കിലും, മലങ്കരയുടെ ലൗകികാധികാരം മലങ്കരയിൽ മാത്രമാണെന്നു ഉറപ്പിച്ചു കിട്ടി എങ്കിലും മാർ ദീവന്നാസ്യോസ് അഞ്ചാമനും ദുഃഖിതനും ആശങ്കാകുലനുമായിരുന്നു. *1889-ലെ റോയൽ കോടതി വിധി*യെത്തുടർന്ന് പാലക്കുന്നത്ത് തോമസ് അത്താനാസ്യോസിന്റെ നേതൃത്വത്തിൽ ഒരു വിഭാഗം സഭ വിട്ടുപോവുകയും *നവീകരണ സുറിയാനി സഭ* എന്ന പേരിൽ പുതിയൊരു സഭ സ്ഥാപിക്കുകയും ചെയ്തു. ഒരിക്കലും സംഭവിക്കരുതെന്ന് മാർ ദീവന്നാസ്യോസ് അഞ്ചാമൻ ആഗ്രഹിച്ച ഒന്നായിരുന്നു ഇത്. നസ്രാണി സമൂഹത്തിലെ പിളർപ്പ് ഒഴിവാക്കാൻ പരമാവധി വിട്ടുവീഴ്ചകൾക്ക് അദ്ദേഹം തയാറായിരുന്നു. അദ്ദേഹം വിളിച്ചുചേർത്ത 1873-ലെ പരുമല സുന്നഹദോസിന്റെ ഒന്നാം നിശ്ചയംതന്നെ എതിർ വിഭാഗത്തെ അനുനയിപ്പിച്ച് ഒരുമിച്ച് കൊണ്ടുവരിക എന്നതായിരുന്നു.

1889-ൽ തിരുവിതാംകൂർ റോയൽ കോടതിയുടെ അന്തിമവിധി വരുന്നതിന് തൊട്ടു മുമ്പ് തിരുവിതാംകൂർ മഹാരാജാവ് ഒരു അനുരഞ്ജന ശ്രമം നടത്തി. റോയൽ കോടതി വിധി എന്താണെന്ന് അറിയാതെ തന്നെ, എതിർവിഭാഗം തലവൻ പാലക്കുന്നത്ത് തോമസ് അത്താനാസ്യോസ്

സത്യവിശ്വാസം സ്വീകരിക്കുന്നപക്ഷം അദ്ദേഹത്തിനായി താൻ മലങ്കര മെത്രാൻസ്ഥാനം ഒഴിഞ്ഞുകൊടുക്കാൻ തയ്യാറാണെന്ന് മാർ ദീവന്നാസ്യോസ് അഞ്ചാമൻ തിരുവിതാംകൂർ മഹാരാജാവിനെ അറിയിച്ചു. അപ്രതീക്ഷിതമായ ഈ ഹൃദയവിശാലത മഹാരാജാവിനെ സന്തോഷിപ്പിച്ചെങ്കിലും തോമസ് അത്താനാസ്യോസ് ഈ വാഗ്ദാനം നിരസിച്ചു. അതോടെ സഭയിൽ പിളർപ്പ് അനിവാര്യമായി. മാർ ദീവന്നാസ്യോസ് അഞ്ചാമനെ ഏറെ ദുഃഖിപ്പിച്ച ഒരു സംഭവമായിരുന്നു ഇത്.

*1889-ലെ റോയൽ കോടതി വിധി* മൂലം അന്ത്യോഖ്യാ പാത്രിയർക്കീസിനു കരഗതമായ ആത്മീയ അധികാരം മാർ ദീവന്നാസ്യോസ് അഞ്ചാമനെ ആശങ്കാകുലനാക്കി. പതിനെട്ടാം നൂറ്റാണ്ടിന്റെ മദ്ധ്യം മുതലുള്ള സംഭവപരമ്പര മൂലം തന്റെ ആത്മീയ അധികാരത്തിന്റെ പരിധിയിൽ വരുന്ന മേല്പട്ടസ്ഥാനം, വി. മൂറോൻ എന്നിവവെച്ച് പാത്രിയർക്കീസ് ഭാവിയിൽ വില പേശുമെന്ന് അദ്ദേഹത്തിനു വ്യക്തമായിരുന്നു. മലങ്കര സഭയിൽ ഇത്തരമൊരു ദുരവസ്ഥയ്ക്കു കാരണമായത് പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസിന്റെ അധികാരമോഹമായിരുന്നു.

മലങ്കര നസ്രാണികളുടെ ഭരണാധികാരം കൈക്കലാക്കാൻ പതിനെട്ടാം നൂറ്റാണ്ടിന്റെ മദ്ധ്യം മുതൽ അന്ത്യോഖ്യാ പാത്രിയർക്കീസുമാർ ശ്രമിച്ചു വന്നെങ്കിലും വിജയം വരിച്ചില്ല. 1843 വരെയുള്ള സ്ഥിതി ഇതായിരുന്നു. മലങ്കരയിൽ ഏതെങ്കിലുംവിധത്തിലുള്ള അധികാരം അന്ത്യോഖ്യാ പാത്രിയർക്കീസിനുണ്ടെന്നു സ്ഥാപിക്കപ്പെട്ടത് പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസ് മൂലമാണ്. മലങ്കരയ്ക്ക് മറ്റൊരു മെത്രാന്റെ യാതൊരു ആവശ്യവുമില്ലാതിരിക്കെയാണ് അദ്ദേഹം സ്വന്തതാല്പര്യപ്രകാരം മാത്രം അന്ത്യോഖ്യാ പാത്രിയർക്കീസിനെ സമീപിക്കുന്നതും 1843-ൽ മേല്പട്ടക്കാരനായി തിരിച്ചെത്തുന്നതും. അന്ത്യോഖ്യാ പാത്രിയർക്കീസിനാൽ പട്ടംകെട്ടപ്പെട്ട മലങ്കരയിലെ ആദ്യ വ്യക്തിയായിരുന്നു അദ്ദേഹം. ജനങ്ങളുടെ തിരഞ്ഞെടുപ്പില്ലാത്ത മാർ മാത്യൂസ് അത്താനാസ്യോസിന് മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തിന് അവകാശവാദമുന്നയിക്കുവാൻ യാതൊരു നൈയാമിക പിൻബലവും കീഴ്നടപ്പുമില്ലായിരുന്നു. പക്ഷേ, തന്നെ മലങ്കര മെത്രാനായി പാത്രിയർക്കീസ് നിയമിച്ചിട്ടുണ്ടെന്നും, അതിനുള്ള അധികാരം അന്ത്യോഖ്യാ പാത്രിയർക്കീസിനാണെന്നും നിലവിലിരുന്ന പാരമ്പര്യത്തിനു കടകവിരുദ്ധമായി അദ്ദേഹം വാദിച്ചു. മലങ്കരയുടെമേൽ അധികാരമുറപ്പിക്കാൻ തക്കംപാർത്തിരുന്ന അന്ത്യോഖ്യാ പാത്രിയർക്കീസ് ഈ സമയംനോക്കി മാർ യൂയാക്കീം കൂറിലോസെന്ന അന്ത്യോഖ്യൻ മെത്രാനെ കേരളത്തിലേയ്ക്കയച്ചു. അന്ന് മലങ്കര മെത്രാനായിരുന്ന ചേപ്പാട്ട് മാർ ദീവന്നാസ്യോസ് നാലാമൻ അധികാരമൊഴിയാൻ സന്നദ്ധത പ്രകടിപ്പിക്കുകയും മാർ അത്താനാസ്യോസും മാർ കൂറിലോസും ആ സ്ഥാനത്തിന് അവകാശവാദം ഉന്നയിക്കുകയും ചെയ്തതോടെ പ്രശ്നം സിവിൽ കോടതിയുടെ തീർപ്പിനു വിട്ടു.

മലങ്കര മെത്രാൻ സ്ഥാനത്തിന് മാർ അത്താനാസ്യോസും മാർ കൂറി

ലോസും ഉയർത്തിയ അവകാശവാദങ്ങൾ പരിഗണിച്ചത് തിരുവിതാംകൂർ സർക്കാർ നിയമിച്ച കൊല്ലം പഞ്ചായത്തു കോടതിയാണ്. ഇരു കക്ഷികളും തങ്ങളുടെ സ്ഥാനം അവകാശപ്പെട്ടത് *പാത്രിയർക്കീസിന്റെ നിയമനം* എന്നതിന്റെ അടിസ്ഥാനത്തിൽ മാത്രമായിരുന്നു. അതിനാൽ പാത്രിയർക്കീസിന് അതിന് അധികാരമുണ്ടോ എന്ന വിഷയം അവിടെ പരിഗണനയ്ക്കു വന്നില്ല. മറ്റൊരു വാദവും ഉയർത്താൻ ഇരു കക്ഷികൾക്കും ഉണ്ടായിരുന്നില്ല താനും. മലങ്കര മെത്രാൻ ഒരു സ്വദേശി ആയിരിക്കണം എന്നതിനാൽ മാർ അത്താനാസ്യോസിന് അനുകൂലമായി വിധി പ്രസ്താവിച്ചു. ഈ വിധിയുടെ അടിസ്ഥാനത്തിൽ 1852 കർക്കിടക മാസം 15-നു തിരുവിതാംകൂർ സർക്കാർ അദ്ദേഹത്തെ മലങ്കര മെത്രാപ്പോലീത്തായായി നിയമിച്ചുകൊണ്ടുള്ള തിരുവെഴുത്തുവിളംബരം പുറപ്പെടുവിച്ചു. പതിവിനു വിപരീതമായി അതിൽ *...അന്ത്യോഖ്യയിൽ നിന്നും എഴുത്തും വാങ്ങിച്ചുകൊണ്ടു വന്നിരിക്കുന്ന...* എന്നു ചേർത്തതോടെ മുൻ പതിവില്ലാത്ത അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ നിയമനാധികാരത്തിനു രേഖീയ പിൻബലമായി. ഇതാണ് 1889-ൽ റോയൽ കോടതി വിധിയിൽ സ്ഥിരപ്പെട്ടത്.

പാത്രിയർക്കീസിന്റെ *ആത്മീയ വിലപേശൽ* ഇല്ലാതാക്കേണ്ടത് അനിവാര്യമാണെന്നു മാർ ദീവന്നാസ്യോസ് അഞ്ചാമനു വ്യക്തമായിരുന്നെങ്കിലും അതു ക്ഷിപ്രസാദ്ധ്യമായിരുന്നില്ല എന്ന വസ്തുതയാണ് അദ്ദേഹത്തെ ആശങ്കാകുലനാക്കിയത്. മാർ മാത്യൂസ് അത്താനാസ്യോസ് മലങ്കര മെത്രാൻ സ്ഥാനം ലഭിക്കാൻ പാത്രിയർക്കീസിന് അടിയറവെച്ചതും 1899-ലെ റോയൽ കോടതിവിധി മൂലം സ്ഥിരപ്പെട്ടതുമായ ആത്മീയ അധികാരം മലങ്കരയിൽ മടക്കിക്കൊണ്ടുവരിക മാത്രമാണ് ഇതിനുള്ള ഏക പോംവഴി എന്നദ്ദേഹം മനസിലാക്കി. റോയൽ കോടതി വിധിയുടെ പശ്ചാത്തലത്തിൽ പാത്രിയർക്കീസ് സ്വമേധയാ വിട്ടുനൽകാതെ ഏകപക്ഷീയമായി ആത്മീയ അധികാരം മടക്കിക്കൊണ്ടുവരിക അസാദ്ധ്യമായിരുന്നു. നിയമദൃഷ്ട്യാ സാധുവാകണമെങ്കിൽ അപ്പോഴേയ്ക്കും മലങ്കരയിൽ ഉറച്ചിരുന്ന പാശ്ചാത്യ സുറിയാനി സഭാവിജ്ഞാനീയം എന്ന നിയമവ്യവസ്ഥയ്ക്കുള്ളിൽ നിന്നു മാത്രം വേണം ഈ തിരിച്ചുവരവ് നടത്താൻ. അന്ത്യോഖ്യൻ സഭയുടെ അടിസ്ഥാന നിയമസംഹിതയായ ഹൂദായ കാനോൻപ്രകാരം പാത്രിയർക്കീസ്, മഫ്രിയാനാ, മെത്രാപ്പോലീത്താ എന്നിവർക്കു മേല്പട്ടം കൊടുക്കുവാനും വി. മൂറോൻ കൂദാശ ചെയ്യുവാനും അധികാരമുണ്ടെങ്കിലും അന്ത്യോഖ്യാ സഭ നൂറ്റാണ്ടുകളായി മെത്രാപ്പോലീത്തന്മാരെ ഇതിനനുവദിക്കാറില്ല. അതിനാൽ മലങ്കര മെത്രാപ്പോലീത്തായ്ക്ക് ഈ അധികാരങ്ങൾ ഉപയോഗിക്കുവാനാവുമായിരുന്നില്ല. ഈ സാഹചര്യത്തിലുണ്ടായിരുന്ന ഏക പോംവഴി മദ്ധ്യപൗരസ്ത്യ ദേശത്ത് അസ്തമിച്ചുപോയ മഫ്രിയാനാ (കാതോലിക്കാ) സ്ഥാനം മലങ്കരയിൽ സ്ഥാപിക്കുക എന്നതായിരുന്നു.

മാർ ദീവന്നാസ്യോസ് അഞ്ചാമൻ ഇതിനായി പരിശ്രമിച്ചെങ്കിലും തന്റെ ജീവിതകാലത്ത് അത് സഫലമായില്ല. പക്ഷേ പിന്നീട് 1912-ൽ

അന്ത്യോഖ്യയുടെ പ. ഇഗ്നാത്തിയോസ് അബ്ദൽ മ്ശിഹാ ദ്വിതീയൻ പാത്രിയർക്കീസ് മലങ്കരയിലെത്തി പിന്തുടർച്ചാവകാശത്തോടെ കാതോലിക്കേറ്റ് സ്ഥാപിക്കുകയും പാലക്കുന്നതു മാർ മാത്യൂസ് അത്താനാസ്യോസു മൂലവും 1889-ലെ റോയൽ കോടതി വിധി മൂലവും തനിക്ക് കരഗതമായ മലങ്കരയുടെ ആത്മീയ അധികാരം നിരുപാധികം മടക്കി നൽകുകയും ചെയ്തു. 1889-ലെ റോയൽ കോടതി വിധി മുതൽ 1909 -ൽ താൻ കാലം ചെയ്യുന്നതു വരെ മാർ ദീവന്നാസ്യോസ് അഞ്ചാമനെ ആശങ്കയിലാഴ്ത്തിയ ഒന്നായിരുന്നു റോയൽ കോടതി വിധിയിലെ പാത്രിയർക്കീസിന്റെ അത്മീയ അധികാരം.

പിതൃസഹോദരപുത്രനായ പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസിനു പറ്റിയ രണ്ടു വീഴ്ചകളാണ് റോയൽ കോടതി വിധിയിൽ തോമസ് അത്താനാസ്യോസിനു വിനയായത്. ഒന്നാമതായി, അദ്ദേഹം സ്വസ്ഥാനമുറപ്പിക്കാൻ അന്ത്യോഖ്യാ പാത്രിയർക്കീസിനു മലങ്കരയുടെമേൽ ഇല്ലാത്ത അധികാരം ഉണ്ടെന്നു വകവെച്ചു കൊടുത്തു. രണ്ടാമത്, നാമമാത്രമായെങ്കിലും തോമസ് അത്താനാസ്യോസിന് ഒരു തിരഞ്ഞെടുപ്പ് നടത്താൻ (ജനത്തിന്റെ അംഗീകാരം വാങ്ങാൻ) അദ്ദേഹം തയാറായില്ല. 1870-നു കൊല്ലം 1045 മകരം 23-നു കോട്ടയത്തു സെമിനാരിയിൽ *മലങ്കര പള്ളിയോഗ*വും അതേ വർഷം മിഥുനം 22-നു *ആലോചനക്കൂട്ടവും* കൂടിയിരുന്നു എന്ന വസ്തുത ഈ ഉദാസീനതയുടെ ഗൗരവം വർദ്ധിപ്പിക്കുന്നു. ഇത് റോയൽ കോടതി വിധിയിലെ സമ്പൂർണ്ണ പരാജയത്തിനു കാരണമായി. ഇതോടൊപ്പം മഹാരാജാവിന്റെ അനുരഞ്ജനശ്രമത്തോടും മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ വാഗ്ദാനത്തോടും കാണിച്ച നിഷേധാത്മകമായ നിലപാട് ആത്യന്തികമായി 1889-ൽ പുതിയൊരു സഭ സ്ഥാപിച്ച് മലങ്കരസഭയിൽ നിന്നും പിരിഞ്ഞു പോകാൻ തോമസ് അത്താനാസ്യോസിനേയും അനുചരന്മാരെയും നിർബന്ധിതരാക്കി.

പിന്നീട് *മലങ്കര മാർത്തോമ്മാ സഭ* എന്നു നാമഭേദം വരുത്തിയ *നവീകരണ സുറിയാനി സഭ*യുടെ സ്ഥാപന കാലം മുതൽ റോയൽ കോടതിയിൽ തോമസ് അത്താനാസ്യോസിന് അനുകൂലമായ നിലപാടെടുത്ത ജസ്റ്റീസ് ഇ. ഓംസ്ബി എന്ന ബ്രിട്ടീഷ് ജഡ്ജിയുടെ വിധിയെ അവരിൽ ചിലർ പുകഴ്ത്തുന്നുണ്ട്. ഇത് തികച്ചും നിരർത്ഥകവും ബാലിശവുമായ കാഴ്ചപ്പാടാണ്. നീതിന്യായ വ്യവസ്ഥയിൽ ന്യായാധിപന്മാരുടെ ഭൂരിപക്ഷാഭിപ്രായമാണ് പ്രാബല്യത്തിൽ വരിക എന്ന് കേവലജ്ഞാനമുള്ള ആർക്കും അറിവുള്ളതാണ്. മലങ്കരസഭാ കേസിൽ 1995-ൽ സുപ്രീംകോടതിയിൽ പോലും ഇതു സംഭവിച്ചു. ഡിവിഷൻ ബഞ്ചിലെ പ്രിസൈഡിംഗ് ജഡ്ജി ജസ്റ്റീസ് ആർ. എം. സഹായ് ഒറ്റയ്ക്കും, ഇതര അംഗങ്ങളായ ജസ്റ്റീസ് ബി. പി. ജീവൻ റെഡ്ഡി, ജസ്റ്റീസ് സുഹാസ് സി. സെൻ എന്നിവർ സംയുക്തമായുമാണ് വിധിയെഴുതിയത്. ഇവയിൽ പരസ്പര വൈരുദ്ധ്യമുള്ള പോയിന്റുകളിൽ ഭൂരിപക്ഷ ബഞ്ചിന്റെ വിധിയാണ് പ്രാബല്യത്തിലെത്തിയത്.

മാത്രമല്ല, ആലപ്പുഴ ജില്ലാ കോടതി, തിരുവിതാംകൂർ ഹൈക്കോടതി, റോയൽ കോടതിയുടെ ഭൂരിപക്ഷ ബഞ്ച് എന്നിങ്ങനെ ഈ വ്യവഹാരം കടന്നുപോയ എല്ലാ തലങ്ങളിലും സമ്പൂർണ്ണ പരാജയം ഏറ്റുവാങ്ങിയ പാലക്കുന്നത്ത് തോമസ് അത്താനാസ്യോസിനോ കൂട്ടാളികൾക്കോ ജസ്റ്റീസ് ഇ. ഓംസ്ബിയുടെ ഒരു ഒറ്റപ്പെട്ട ന്യൂനപക്ഷവിധിയെ തങ്ങൾക്കുള്ള ന്യായീകരണമായി കാണാനാവില്ല. അക്കാലത്തെ *ഏക ക്രൈസ്തവ ജഡ്ജിയുടെ നീതിപൂർവമായ വിധി* എന്ന മട്ടിലൊക്കെയുള്ള ചില പരാമർശനങ്ങൾ ജസ്റ്റീസ് ഓംസ്ബിയുടെ വിധിയെപ്പറ്റി അക്കാലത്തുയർന്ന ചില ദുഃസൂചനകൾ ശരിവയ്ക്കുകയും ചെയ്യുന്നുണ്ട്.

പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസ് മലങ്കര മെത്രാൻ സ്ഥാനത്തെത്താൻ സ്വീകരിച്ച വക്രമാർഗ്ഗമാണ് 1889-ലെ റോയൽ കോടതി വിധിയിൽ അവസാനിച്ചത്. പക്ഷേ ഇതിനു കൊടുക്കേണ്ടി വന്ന വില ഭീമമായിരുന്നു. അടിയറ വെച്ച ആത്മീയ അധികാരം തിരിച്ചുകിട്ടാൻ കാൽ ശതാബ്ദം (1912 വരെ) മലങ്കരസഭയ്ക്കു പൊരുതേണ്ടി വന്നു. അതു നിലനിർത്താൻ ഇന്നും പൊരുതേണ്ടി വരുന്നു. പരാജിത വിഭാഗത്തിന് നസ്രാണികൾക്കിടയിൽ ഒരു പിളർപ്പു കൂടി ഉണ്ടാക്കി *മലങ്കര മാർത്തോമ്മാ സഭ* സ്ഥാപിച്ചു പിരിഞ്ഞുപോകേണ്ടി വന്നു. ഇതിൽ ആർക്ക് എന്ത് ആഘോഷിക്കാനിരിക്കുന്നു?

*(മാർത്തോമ്മൻ ടി.വി., ജൂലൈ 11, 2014, ബഥേൽ പത്രിക ജൂലൈ 2014)*

# 22

# ബഥനിയുടെ ഉദയവും മെത്രാന്റെ അസ്തമനവും

**സ്ഥാ**പകർ വിഭാവനം ചെയ്തതുപോലെ വളർന്നിരുന്നു എങ്കിൽ ഇന്ന് മലങ്കരസഭയുടെ സിരാകേന്ദ്രം (Nerve centre) ആകേണ്ടിയിരുന്ന സ്ഥാപനമാണ് റാന്നി പെരുനാട് ബഥനി ആശ്രമം. പക്ഷേ *ഉച്ചിയുറപ്പിച്ച കൈകൾ തന്നെ ഉദകക്രിയ നടത്തിയതോടെ* ആ മോഹം പൊലിഞ്ഞു. പക്ഷേ മട്ടയ്ക്കൽ അലക്സിയോസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്താ എന്ന ജാത്യാഭിമാനിയുടെ സമർപ്പണവും, ഒരു പരിധി വരെ വാശിയും, ബഥനിയെ ഒരു *ചാപിള്ള ആകാതെ* നിലനിർത്തി. നിലനിൽപ്പിനായുള്ള പോരാട്ടത്തിൽ ബഥനിക്ക് സ്ഥാപനലക്ഷ്യത്തിലേയ്ക്കു മുന്നേറാൻ സാധിക്കാഞ്ഞതിന് ആരെയും കുറ്റംപറഞ്ഞിട്ട് കാര്യമില്ല.

ബഥനി ആശ്രമത്തിന്റെ ചരിത്രവുമായി കെട്ടുപിണഞ്ഞു കിടക്കുന്ന ഒന്നാണ് ബഥനിയുടെ മെത്രാപ്പോലീത്താ ആയിരുന്ന പണിക്കരുവീട്ടിൽ ഗീവർഗീസ് മാർ ഈവാനിയോസിന്റേത്. പ്രചണ്ഡമായ പ്രചരണ കോലാഹലത്തിന്റെ പിൻബലത്തോടെ ബഥനിയുടെ ചരിത്രം അദ്ദേഹത്തിന്റെ ചരിത്രമായി ആണ് ഇന്ന് വരച്ചു കാട്ടപ്പെടുന്നത്. ബഥനിയുടെ സ്ഥാപകൻ പണിക്കരുവീട്ടിൽ ഗീവർഗീസ് മാർ ഈവാനിയോസ് ആണെന്നും, അതിന്റെ പുറകിലെ ബുദ്ധിയും അദ്ധ്വാനവും സ്രോതസും അദ്ദേഹം മാത്രം ആണെന്നുമാണ് ഇന്ന് പ്രചരിപ്പിക്കപ്പെടുന്നത്.

ഇതു തികച്ചും തെറ്റായ ഒരു ധാരണയാണ്. ബഥനി ആശ്രമം എന്നത് മാർ ഈവാനിയോസിന്റെ സൃഷ്ടി പോയിട്ട് ആശയം പോലുമല്ല. യഥാർത്ഥത്തിൽ ആധുനിക മലങ്കരസഭയ്ക്ക് ആത്മീയമായും ലൗകികമായും ഉള്ള അടിത്തറയിട്ട പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ നേരിട്ട ഒരു ഭരണപ്രതിസന്ധിയാണ് ബഥനി ആശ്രമത്തിന്റെ സ്ഥാപനത്തിനു വഴിതെളിച്ചത്. 1889-ലെ തിരുവിതാംകൂർ റോയൽ കോടതി വിധി പ്രകാരം അദ്ദേഹത്തിനു *ഭരിക്കാൻ* ലഭിച്ചത് പൂർവ്വാർജ്ജിതമായ പഴയ സെമിനാരി, വട്ടിപ്പണ പലിശ എന്നീ പൊതു മുതലുകൾ മാത്രമാണ്. പക്ഷേ മലങ്കരസഭയുടെ ഭാവി മുമ്പിൽകണ്ട് സെമിനാരികളും ദയറാകളും മുതൽ പത്രപ്രവർത്തനവും കായൽകൃഷിയും വരെ അദ്ദേഹത്തിലെ സംരംഭകൻ സമാരംഭിച്ചു. പക്ഷേ ഇവ മുമ്പോട്ടു കൊണ്ടുപോകുവാൻ ആവശ്യമായ മതിയായ മനുഷ്യ വിഭവശേഷി (manpower) യുടെ ദാരിദ്ര്യം അദ്ദേഹത്തെ ചെറുതായൊന്നുമല്ല വിഷമിപ്പിച്ചത്.

വൈദികർ ഇടവകകൾക്കായി പട്ടം ഏൽക്കുകയും അവിടെ നിന്നും ലഭിക്കുന്ന ക്ലിപ്തമല്ലാത്ത വരുമാനം കൊണ്ട് ഉപജീവിക്കുകയും

ചെയ്യുന്ന കാലമായിരുന്നു അന്ന്. അവരെ പൊതു സേവനത്തിലേയ്ക്ക് അടർത്തിയെടുക്കുക ഏതാണ്ട് അസാദ്ധ്യമായിരുന്നു. പുതിയ സംരംഭങ്ങൾ മാത്രമല്ല, തിരുവിതാംകോട്, തിരുവനന്തപുരം മുതലായ *വിദൂര* പള്ളികൾ പോലും നടത്തിക്കൊണ്ടുപോവുക അന്നു ദുഷ്ക്കരമായിരുന്നു. അഥവാ ആരെങ്കിലും അതിനു തയാറായാൽ അവർക്ക് മതിയായ പ്രതിഫലം പോയിട്ട് നിത്യവൃത്തിക്കുള്ള മാർഗ്ഗംപോലും നൽകാൻ അന്ന് സഭയുടെ കോശസ്ഥിതി അനുവദിച്ചിരുന്നില്ല താനും. സഭാ ഭരണത്തിൽ പരിമിതമായ *പൊതു മനുഷ്യരെ* വെച്ചുള്ള ഒരു ഞാണിന്മേല്ക്കളിയായിരുന്നു മാർ ദീവന്നാസ്യോസ് അഞ്ചാമന്റേത്. എങ്കിലും പൊതുസ്വത്തുക്കൾ സൃഷ്ടിച്ചു കൂട്ടുന്നതിൽ അദ്ദേഹം ഒരു കുറവും വരുത്തിയില്ല.

1902-ൽ നിരണം, കൊല്ലം, തുമ്പമൺ ഇടവകകളുടെ മെത്രാപ്പോലീത്തായും അസിസ്റ്റന്റ് മലങ്കര മെത്രാപ്പോലീത്തായുമായിരുന്ന പ. പരുമല തിരുമേനി കാലം ചെയ്തു. കോട്ടയം, അങ്കമാലി ഇടവകകളുടെ കടവിൽ മാർ അത്താനാസ്യോസ് രോഗിയുമായി. ഇതോടെ ഭരണപ്രതിസന്ധി രൂക്ഷമായി. അന്ന് ആകെയുള്ള അപൂർവം *പൊതു മനുഷ്യരിൽ* കല്ലാച്ചേരിൽ പുന്നൂസ് റമ്പാൻ പരുമലയിലും, കാരുചിറ ഗീവർഗീസ് റമ്പാൻ ആലുവാ തൃക്കുന്നത്ത് സെമിനാരിയിലും, കൊച്ചുപറമ്പിൽ പൗലൂസ് റമ്പാൻ വെട്ടിക്കൽ ദയറായിലും *തളയ്ക്കപ്പെട്ടു*. മലങ്കര മല്പാൻ വട്ടശ്ശേരിൽ ഗീവർഗീസ് കത്തനാർ, ഇടവഴിക്കൽ ഇ. എം. ഫിലിപ്പ് എന്നിങ്ങനെ കേവലം രണ്ട് വ്യക്തികൾ മാത്രമാണ് പൊതുസഭയുടെ പൂർണ്ണസമയ സേവനത്തിനായി പിന്നീട് മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ കൈവശമുണ്ടായിരുന്നത്.

ഈ സാഹചര്യത്തിലാണ് പൊതു സഭയുടെ കാര്യവിചാരകത്വത്തിന്റെ ഭാവിയെപ്പറ്റിയുള്ള തുറന്ന ചർച്ചകൾ ഉടലെടുത്തത്. പ. പരുമല തിരുമേനിയുടെ വിജാതീയ മിഷൻ, അൽവാറീസ് മാർ യൂലിയോസിന്റെ ലത്തീൻ റീത്ത് ഇവയുടെ നടത്തിപ്പും ഗൗരവമായ ചിന്തയ്ക്കു ഹേതുവായി. ഈ സാഹചര്യത്തിലാണ് മലങ്കരസഭയുടെ ഔദ്യോഗിക മുഖപ്പത്രമായ *ഇടവകപത്രിക*യിൽ സഭയുടെ ഭാവി നടത്തിപ്പിനെപ്പറ്റിയുള്ള ചർച്ചകൾ സജീവമായത്. പ്രതിഫലമൊന്നും കൂടാതെ, *കിട്ടുന്ന കഞ്ഞികൊണ്ടു തൃപ്തരാകുന്ന* കുറെ അവധൂതന്മാരെ കണ്ടെത്താതെ സഭ മുമ്പോട്ടു പോകില്ല എന്ന ധാരണയാണ് പൊതുവെ ഉരുത്തിരിഞ്ഞത്. അനുസരണവും ദാരിദ്ര്യവും വ്രതവാഗ്ദാനമാക്കിയ ഒരു സന്യാസസമൂഹത്തിന്റെ രൂപീകരണം എന്നതിലാണ് ഈ ചർച്ചകൾ ചെന്നു നിന്നത് എന്നു പറയാം.

ഇക്കാലത്ത് അതിദ്രുതമായി സംഭവിച്ചുകൊണ്ടിരുന്ന ഒരു സാമൂഹിക പരിവർത്തനത്തെക്കുറിച്ചും മാർ ദീവന്നാസ്യോസ് അഞ്ചാമനും പിൻഗാമി വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ആറാമനും തികച്ചും ബോധവാന്മാരായിരുന്നു. പരമ്പരാഗത സ്ഥാനങ്ങളും പൂർവ്വാർജ്ജിത സ്വത്തും നൽകുന്ന പ്രാമാണ്യത്തിന്റെ സ്ഥാനത്ത് സാങ്കേതിക - ഉന്നത വിദ്യാഭ്യാസവും

അതു നൽകുന്ന സാമൂഹിക-ഔദ്യോഗിക സ്ഥാനവും *ആഢ്യത്വമായി* ഇടംപിടിച്ചു വരികയായിരുന്നു. ഈ പരിവർത്തനത്തെ ഉൾക്കൊണ്ട് സഭയ്ക്ക് മുമ്പോട്ടു പോകണമെങ്കിൽ ആ നവപ്രമാണിവർഗ്ഗത്തോട് കിട പിടിക്കുന്നതരത്തിൽ ഉന്നത വിദ്യാഭ്യാസം നേടിയ നേതൃത്വനിര വളർന്നു വരണമെന്ന് മാർ ദീവന്നാസ്യോസ് അഞ്ചാമൻ മനസിലാക്കി. ഈ തിര ച്ചറിവിന്റെ ഫലമായാണ് പണിക്കരുവീട്ടിൽ പി. റ്റി. ഗീവർഗീസ് കത്ത നാർ, മട്ടയ്ക്കൽ ചാണ്ടി ശെമ്മാശൻ മുതലായവർ കൽക്കട്ടായിൽ ഉപരി പഠനത്തിനു പോയത്.

1909-12 കാലത്ത് മലങ്കരസഭയിലെ ഭരണപ്രതിസന്ധി രൂക്ഷമായി. ഇക്കാലത്ത് മലങ്കര മല്പാൻ വട്ടശ്ശേരിൽ ഗീവർഗീസ് കത്തനാർ മല ങ്കര മെത്രാപ്പോലീത്തായും, കൊച്ചുപറമ്പിൽ പൗലൂസ് റമ്പാൻ, കല്ലാ ച്ചേരിൽ പുന്നൂസ് റമ്പാൻ, കാരുചിറ ഗീവർഗീസ് റമ്പാൻ എന്നിവർ മേല്പട്ടക്കാരായും ഉയർത്തപ്പെടുകയും, ഇടവഴിക്കൽ ഇ. എം. ഫിലിപ്പ് റിട്ടയർ ചെയ്യുകയും ചെയ്തു. അതേ കാലത്തുതന്നെ തിരുവിതാംകൂർ - കൊച്ചി എന്നീ നാട്ടുരാജ്യങ്ങളുടെ സീമ ഭേദിച്ച് നസ്രാണി കുടിയേറ്റ ങ്ങൾക്ക് പ്രാരംഭം കുറിക്കുകയും ചെയ്തിരുന്നു. ഈ പ്രതിസന്ധി മറി കടക്കാൻ ഒരു സന്യാസ പ്രസ്ഥാനം ആരംഭിക്കുക എന്നത് അനിവാര്യ മായി. ബഥനിയുടെ സ്ഥാപന പശ്ചാത്തലം ഇതാണ്.

ഇനി പണിക്കരുവീട്ടിൽ പി. റ്റി. ഗീവർഗീസ് കത്തനാരുടെ മാത്രം ബുദ്ധിയും പണവുമാണ് ബഥനി സ്ഥാപനത്തിനു പിമ്പിലെന്ന വാദം പരിശോധിക്കാം. കുശാഗ്രബുദ്ധിയും കാനോൻ വിദഗ്ദനും പ. പരുമല തിരുമേനിയുടെ വൽസല ശിഷ്യനുമായ വട്ടശ്ശേരിൽ മാർ ദീവന്നാ സ്യോസ് ആറാമനായിരുന്നു അന്ന് മലങ്കര മെത്രാപ്പോലീത്താ. അദ്ദേ ഹത്തിന് ആലോചനക്കാരായി വൈദികരും അവൈദികരുമായ പ്രഗൽഭ രുടെ ഒരു വൻ നിര തന്നെ അന്നുണ്ടായിരുന്നു. അദ്ദേഹത്തിന്റെ അറിവും സമ്മതവും ആശീർവാദവും കൂടാതെ അന്ന് മലങ്കരയിൽ എന്തെങ്കിലും സംഭവിക്കുക എന്നത് അചിന്ത്യമായിരുന്നു. അദ്ദേഹത്തിന്റെയും അദ്ദേ ഹത്തിന്റെ കാര്യവിചാരകരുടേയും യാതൊരു ആലോചനയും നിർദ്ദേ ശങ്ങളും ബഥനി സ്ഥാപനത്തിനു പിന്നിൽ ഇല്ലായിരുന്നു എന്ന് ചിന്തി ക്കുക യുക്തിസഹജമല്ല. ഇവയോടൊപ്പം പ്രഗൽഭനും നസ്രാണികളുടെ ഇടയിൽ നിന്നും ആദ്യമായി എം.എ. പാസായ വ്യക്തിയുമായ പണിക്ക രുവീട്ടിൽ പി. റ്റി. ഗീവർഗീസ് കത്തനാരുടെ നിർദ്ദേശങ്ങളും തീർച്ചയായും പരിഗണിക്കപ്പെട്ടിരിക്കാം എന്നു മാത്രം. ബഥനി അംഗങ്ങളുടെ സന്യാസ വസ്ത്രം പോലും മലങ്കര മെത്രാപ്പോലീത്തായുടെ മുൻകൂർ അനുവാദ ത്തോടെയാണ് നടപ്പാക്കിയത് എന്ന് അദ്ദേഹം തന്നെ രേഖപ്പെടുത്തിയി ട്ടുണ്ട്.

ബഥനി ആശ്രമം സ്ഥാപിച്ച മുണ്ടൻമലയിൽ ആദ്യമായി കാൽ കുത്തി യതും താമസമാരംഭിച്ചതുംപോലും പണിക്കരുവീട്ടിൽ ഗീവർഗീസ് കത്ത നാരല്ല. മട്ടയ്ക്കൽ ശെമ്മാശനും ഉമ്മൻ മാസ്റ്ററും (പിന്നീട് ബർസ്കീപ്പാ

റമ്പാൻ) ആണ് അവിടെ ആദ്യം വാസമുറപ്പിച്ചത്. ബഥനിക്കുവേണ്ടി ആദ്യം കത്തനാരുപട്ടം കൊടുത്തതും മട്ടയ്ക്കൽ ശെമ്മാശന് (പിന്നീട് ആബോ മാർ അലക്സിയോസ് തേവോദോസ്യോസ് മെത്രാപ്പോലീത്താ) ആണ്. ഒരു വർഷത്തോളം കഴിഞ്ഞാണ് പണിക്കരുവീട്ടിൽ കത്തനാർ മുണ്ടൻമലയിൽ കാൽ കുത്തുന്നത്. പിന്നീട് പ്രാരംഭ അംഗങ്ങളിൽ സീനിയർ എന്ന നിലയിൽ അദ്ദേഹം ആദ്യ ആബോ ആയി നിയമിക്കപ്പെട്ടു എന്നു മാത്രം.

മലങ്കരസഭയ്ക്ക് കാര്യവിചാരകരെയും (administrative service) ബാഹ്യ കേരള മിഷന് സേവകരേയും പ്രദാനം ചെയ്യുക എന്ന ഉദ്ദേശ്യത്തോടെയാണ് മലങ്കരസഭ ബഥനി ആശ്രമം സ്ഥാപിച്ചത്. അല്ലാതെ മലങ്കരസഭയെ ഭരിക്കുവാൻ ആയിരുന്നില്ല. പണിക്കരുവീട്ടിൽ കത്തനാരെ ഒരിക്കലും മലങ്കരസഭയിലെ ഒരു മെത്രാപ്പോലീത്താ ആയി അസോസിയേഷൻ തിരഞ്ഞെടുത്തില്ല എന്നതു തന്നെയാണ് ഇതിനു തെളിവ്. താൻ ഏറ്റവും സ്നേഹിച്ച, വിശ്വാസം അർപ്പിച്ച, വ്യക്തി ആയിട്ടും പ. വട്ടശ്ശേരിൽ തിരുമേനി ഇതിനു യാതൊരു താൽപ്പര്യവും കാണിച്ചില്ല. 1889-ലെ റോയൽ കോടതി വിധി മൂലം ജനത്തിന്റെ തിരഞ്ഞെടുപ്പു കൂടാതെ മലങ്കരയിൽ ഒരു മെത്രാനും ഭരണം കിട്ടുകയില്ല. തുടർച്ചയായ വ്യവഹാരങ്ങളുടെ വിടവിൽ അസോസിയേഷൻ കൂടാൻ സാധിക്കുമ്പോൾ മെത്രാൻ സ്ഥാനത്തേയ്ക്കു യോഗ്യരെ തിരഞ്ഞെടുക്കുക, പിന്നീട് ആവശ്യാനുസൃതം അവരിൽ നിന്നും വാഴിക്കുക എന്ന പതിവ് നിലനിൽക്കുമ്പോഴാണ് ഒരിക്കൽപ്പോലും പണിക്കരുവീട്ടിൽ കത്തനാർ ആ സ്ഥാനത്തേയ്ക്കു പരാമർശിക്കപ്പെടാതെ പോയത് എന്നത് ഗൗരവമായിത്തന്നെ പരിഗണിക്കണം. അവൈദികരേയും ശെമ്മാശന്മാരെയും ഇപ്രകാരം തിരഞ്ഞെടുത്തിട്ടുണ്ടെന്നതും, അവരിൽ പലരും ഒരിക്കലും മേല്പട്ടസ്ഥാനം സ്വീകരിച്ചില്ലെന്നതും ഇതിനോടു ചേർത്തു വായിക്കണം. ഇതിൽ നിന്നെല്ലാം വ്യക്തമാകുന്നത്, പണിക്കരുവീട്ടിൽ കത്തനാരെ ബഥനിയുടെ ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാനായി വാഴിച്ചെങ്കിലും അദ്ദേഹം മലങ്കരസഭ ഭരിക്കണമെന്ന് ഒരിക്കലും സഭയോ മലങ്കര മെത്രാപ്പോലീത്തായോ ആഗ്രഹിച്ചിരുന്നില്ല എന്നാണ്. മലങ്കര മെത്രാപ്പോലീത്തായുടെയും പൊതുസഭയുടെയും പൂർണ്ണസമയ സേവകരും മിഷനറിമാരും മാത്രമായിരുന്നു ബഥനിയുടെ മെത്രാനും അംഗങ്ങളും.

ഇനി മാർ ഈവാനിയോസിന്റെ പണം ഉപയോഗിച്ചാണ് ബഥനി ആശ്രമം സ്ഥാപിച്ചത് എന്ന വാദം പരിഗണിക്കാം. മലങ്കരസഭയുടെ ചിലവിലാണ് അദ്ദേഹം പൂർണ്ണമായും ഉന്നത വിദ്യാഭ്യാസം നടത്തിയത്. അതിനാൽ ആ വിദ്യാഭ്യാസത്തിന്റെ ഫലം ബഥനിയുടെ വളർച്ചയ്ക്ക് ഉപയോഗിച്ചിട്ടുണ്ടെങ്കിൽ അതിനെ *സ്വന്ത സമ്പാദ്യം* എന്നു വിശേഷിപ്പിക്കാനാവില്ല. മലങ്കരസഭയ്ക്ക് ഒരു ആശ്രമം സ്ഥാപിക്കാൻ ഇലഞ്ഞിക്കൽ ഇ. ജെ. ജോൺ വക്കീൽ സംഭാവന നൽകിയ സ്ഥലമാണ് മുണ്ടൻമല. സമുദായം നൽകിയ കുറെ പണം ഒഴിവാക്കിയാൽ, 1920-കളിലെ സാമ്പ

ത്തിക മാന്ദ്യത്തിൽ നിന്നും കരകയറിയില്ലെങ്കിലും മുണ്ടു മുറുക്കിയുടുത്ത് നസ്രാണി നൽകിയ പിടിയരിയും ചില്ലിക്കാശും, ആബോ അലക്സിയോസ് നാടു തെണ്ടി പിരിച്ചുണ്ടാക്കിയ പണവുമാണ് ബഥനി ആശ്രമത്തിനു രൂപംനൽകിയത്.

സാമ്പത്തികകാര്യത്തിൽ മാർ ഈവാനിയോസ് ഒട്ടും വിശ്വസ്ഥനോ സുതാര്യത പുലർത്തുന്ന വ്യക്തിയോ ആയിരുന്നില്ല. ഈ വസ്തുത 1914-നു മുമ്പു തന്നെ ഇടവഴിക്കൽ ഇ. എം. ഫിലിപ്പ് സൂചിപ്പിച്ചിട്ടുണ്ട്. പിന്നീട് ആബോ അലക്സിയോസ് മലയായിൽ നിന്നും പിരിച്ചുകൊണ്ടുവന്ന പണവുമായി മറുകണ്ടം ചാടിയും, ബഥനിയിലെ ഇളകുന്ന വസ്തുക്കൾ മുഴുവൻ പൊതിഞ്ഞുകെട്ടി കൊല്ലത്തിനു കടത്തിയും, ബഥനി ആശ്രമവും സ്വത്തുക്കളും പിടിച്ചെടുക്കാൻ കോടതിവഴിയും ഗുണ്ടായിസം വഴിയും ശ്രമിച്ചും ഈ സൂചന ശരിയെന്നു അദ്ദേഹം പിൽക്കാലത്ത് തെളിയിച്ചു. താൽക്കാലികമായി കൈവശം ലഭിച്ച മലങ്കരസഭവക സ്കൂളുകളുടെ മാനേജർ സ്ഥാനം ഉപയോഗിച്ച് അവയെ റോമൻ കത്തോലിക്കാ സഭയുടേതാക്കാൻ നടത്തിയ ശ്രമങ്ങൾ കൊണ്ടെത്തിച്ച വ്യവഹാരങ്ങൾ അവസാനിച്ചത് അദ്ദേഹത്തിന്റെ കാലശേഷം 1960 -കളിലാണ്. ഇത്തരമൊരു വ്യക്തി സാമ്പത്തിക ഇടപാടുകളെക്കുറിച്ചു നടത്തുന്ന അവകാശവാദങ്ങൾ ഒരിക്കലും മുഖവിലയ്ക്കെടുക്കാനാവില്ല.

മലങ്കരസഭയിലെ ആദ്യ എം.എ. ക്കാരൻ കത്തനാർ എന്ന താരപരിവേഷവും, സഭയും മലങ്കര മെത്രാപ്പോലീത്തായും തനിക്കും ബഥനി പ്രസ്ഥാനത്തിനും നൽകുന്ന അകമഴിഞ്ഞ പിന്തുണയും തന്റെ വ്യക്തിപ്രാഭവം കൊണ്ടു മാത്രമാണെന്ന് മാർ ഈവാനിയോസ് വിശ്വസിച്ചെങ്കിൽ അത്ഭുതമില്ല. സ്വാഭാവികമായും 1928-ൽ രണ്ടാമത്തെ കാതോലിക്കാ അപ്രതീക്ഷിതമായി കാലം ചെയ്തപ്പോൾ ആ സ്ഥാനം ലഭിക്കുവാൻ തന്നേക്കാൾ യോഗ്യൻ മറ്റാരുമില്ലെന്നു അദ്ദേഹം *ഭ്രമിച്ചു വശായി.* പക്ഷേ പ്രശസ്തിയുടെ ഉച്ചകോടിയിൽ നിന്ന മാർ ഈവാനിയോസിനെ ഞെട്ടിച്ചുകൊണ്ട് അത്യുന്നത മഹാപുരോഹിത സ്ഥാനത്തേയ്ക്കു ഉയർത്തപ്പെട്ടത് അപ്രശസ്തനും തന്നേക്കാൾ അനേകപടി *അയോഗ്യനുമായ* കൊല്ലത്തിന്റെ കല്ലാശ്ശേരിൽ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായാണ്.



യഥാർത്ഥത്തിൽ 1929-ൽ പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയനെ

വാഴിക്കുമ്പോൾ കാതോലിക്കാ, മലങ്കര മെത്രാപ്പോലീത്താ അദ്ധ്യക്ഷനായിരിക്കുന്ന സുന്നഹദോസ് (അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി) തീരുമാനിക്കുന്നതനുസരിച്ചു മേല്പട്ടക്കാരെ വാഴിക്കാനും വി. മൂറോൻ കൂദാശ ചെയ്യുവാനും അധികാരമുള്ള ഒരു *നിയന്ത്രിത സ്ഥാനി* മാത്രം ആയിരുന്നു. അന്ന് മലങ്കരസഭയുടെ യഥാർത്ഥ ഭരണം മലങ്കര മെത്രാപ്പോലീത്തായുടെ കൈകളിലായിരുന്നു. പക്ഷേ, കാതോലിക്കാ സ്ഥാനം കരഗതമായാൽ കാലവിളംബമെന്യേ മലങ്കരസഭാ ഭരണം തന്റെ കൈകളിൽ പൂർണ്ണമായി എത്തുമെന്ന് മാർ ഈവാനിയോസിന് അറിവുണ്ടായിരുന്നു. ഇതിനു കാരണം ആസന്നമായ ഭരണഘടനാ നിർമ്മാണമായിരുന്നു.

1876-ലെ മുളന്തുരുത്തി സുന്നഹദോസ് നിശ്ചയങ്ങളാൽ മാത്രം ഭരിക്കപ്പെടുന്ന മലങ്കരസഭയ്ക്ക് വ്യവസ്ഥാപിതമായ ഒരു ഭരണഘടന ഉണ്ടാകണമെന്ന താല്പര്യം 1920-കളിൽതന്നെ മുള പൊട്ടിയിരുന്നു. അതിനുള്ള അണിയറനീക്കങ്ങൾ സജീവമായിരുന്നെങ്കിലും തുടരുന്ന വ്യവഹാര പരമ്പരകൾക്കിടയിൽ അന്ന് അത് അസാദ്ധ്യമായിരുന്നു. 1932-ൽ മാർ ദീവന്നാസ്യോസ് ആറാമൻ പ്രസിദ്ധീകരിച്ച മലങ്കരസഭാ ഭരണഘടനയുടെ നക്കലിൽ നിന്നും മാർ ഈവാനിയോസിന്റെ മോഹഭംഗത്തിന്റെ കാരണം വ്യക്തമാണ്. താഴെ പറയുന്നവയാണ് കാതോലിക്കാ സ്ഥാനത്തെപ്പറ്റിയുള്ള പ. വട്ടശ്ശേരിൽ തിരുമേനിയുടെ നിർദ്ദേശങ്ങൾ:

1. മലങ്കരസഭയുടെ തലവൻ കാതോലിക്കായായിരിക്കണം.

2. മലങ്കരമെത്രാന്റെ അധികാരങ്ങൾ കാതോലിക്കായിൽ ലയിപ്പിക്കണം.

3. നിയമതടസ്സമില്ലെങ്കിൽ താൻ അധികാരമൊഴിയാൻ തയാറാണ്.

4. തനിക്കുശേഷം മലങ്കരമെത്രാന്മാരെ തിരഞ്ഞെടുക്കരുത്.

5. ഏതെങ്കിലും നിയമപ്രശ്നങ്ങൾ മൂലം മലങ്കരമെത്രാൻ സ്ഥാനം നിലനിർത്തേണ്ടി വരുന്നപക്ഷം കാതോലിക്കായെത്തന്നെ മലങ്കരമെത്രാനാക്കണം.

ഈ നിർദ്ദേശങ്ങൾ 1928-നു മുമ്പു രൂപപ്പെട്ടില്ലെന്നോ അതിനെക്കുറിച്ച് മാർ ഈവാനിയോസിന് അറിവില്ലായിരുന്നു എന്നോ ചിന്തിക്കുന്നത് മൗഢ്യമായിരിക്കും. മാർ ദീവന്നാസ്യോസ് ആറാമന്റെ ഗംഭീരമായ വ്യക്തിത്വം മൂലം ഇത് നടപ്പിലാകുമെന്ന് മാർ ഈവാനിയോസിന് ഉറപ്പായിരുന്നു. ഇപ്പോൾ കാതോലിക്കാ ആയി വാഴിക്കപ്പെട്ടാൽ മാർ ദീവന്നാസ്യോസ് ആറാമന്റെ കാലശേഷമെങ്കിലും മലങ്കരസഭ പൂർണ്ണമായും തന്റെ ഹസ്തതലത്തിലെത്തുമെന്ന് മാർ ഈവാനിയോസ് കണക്കു കൂട്ടി എന്നു ചിന്തിക്കുന്നതിൽ തെറ്റില്ല. പ. വട്ടശ്ശേരിൽ തിരുമേനി വൃദ്ധനും രോഗിയുമായതിനാൽ ഇതിന് അധികം കാത്തിരിക്കേണ്ടി വരികയുമില്ല. പക്ഷേ തന്റെ പ്രതീക്ഷകളെ തകിടം മറിച്ചുകൊണ്ടാണ് താരതമ്യേന

ചെറുപ്പക്കാരനായ പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ സ്ഥാനത്തെത്തുന്നത്. പിന്നീട് 1934-ൽ അദ്ദേഹം മലങ്കരമെത്രാപ്പോലീത്തായുമായി.

*ബാഹ്യകേരള മിഷൻ* എന്ന ബഥനിയുടെ അടിസ്ഥാന ലക്ഷ്യപ്രാപ്തിക്കായി ഒരു ചെറുവിരൽ പോലും അനക്കാതെ വർഷങ്ങൾ കഴിച്ചുകൂട്ടിയിട്ട് *അനുസരണം, ദാരിദ്ര്യം* തുടങ്ങിയ വൃതവാഗ്ദാനങ്ങൾ കാറ്റിൽ പറത്തി മാതൃസഭയെ വഞ്ചിച്ച് റോമാ സഭയുടെയും തിരുവനന്തപുരത്തിന്റെയും സുഖശീതളിമയിൽ നിമജ്ജനായ മാർ ഈവാനിയോസിനു റോമാഭ്രമം മുമ്പുതന്നെ ഉണ്ടായിരുന്നെന്നും, മലങ്കരസഭയെ *സർവം സ്വഹ*യാക്കി അവിടേക്കു ചേക്കേറുവാൻ തക്കം പാർത്തിരിക്കുകയായിരുന്നു എന്നും ചിലർ ആരോപിക്കുന്നുണ്ട്. അതു വാസ്തവമെങ്കിൽ കാതോലിക്കാ സ്ഥാനം ലഭിക്കാതെ പോയത് തികച്ചും തലയ്ക്കേറ്റ അടി തന്നെയാണ്.

ഏതായാലും 1930 സെപ്റ്റംബർ 20-ന് കൊല്ലത്തെത്തി കൊല്ലം ലത്തീൻ രൂപതയുടെ ബിഷപ്പ് ഡോ. മറിയാ ബൻസിഗറിന്റെ മുമ്പിൽ *പാപ്പായെ വഴങ്ങി* മാർ ഈവാനിയോസ് റോമാസഭയിൽ ചേർന്നു. കൂടെ പോവാൻ ആത്മികമായും ശാരീരികമായും ബന്ധിക്കപ്പെട്ടിരുന്ന ബഥനിയിലെ ഏതാനും കന്യാസ്ത്രീകളും ദുർബലമനസ്കനായ ബഥനിയുടെ എപ്പിസ്ക്കോപ്പാ യാക്കോബ് മാർ തേയോഫിലോസുമാണ് ഉണ്ടായിരുന്നത് (ഈ വിശ്വാസ വഞ്ചനയുടെ ഭാരം താങ്ങാനാവാതെ മാർ തെയോഫിലോസ് *ദുർബല മനസ്കനായി*ത്തന്നെയാണ് ശിഷ്ട ജീവിതം നയിച്ചതും തിരുവല്ലാ രൂപത *ഭരിച്ചതും*). *അച്ചനും ശെമ്മാശനും മാനേജരും വണ്ടിയിൽ കയറിക്കൊള്ളുക. നമുക്കു കൊല്ലത്തിനു പോകാം* എന്ന മാർ ഈവാനിയോസിന്റെ ബഥനിയിലെ അവസാന വാചകങ്ങൾ പ്രാർത്ഥനയും തീക്ഷ്ണതയുമല്ല, വ്രതവാഗ്ദാനത്തിന്റെ നഗ്നമായ ദുരുപയോഗമാണ് ഈ പരിമിതാംഗങ്ങളെപ്പോലും റോമാ പാളയത്തിലെത്തിച്ചതെന്നു വ്യക്തമാക്കുന്നുണ്ട്. തന്റെ ഗംഭീരമായ വ്യക്തിത്വത്തിലും വാചകചടുലതയിലും ഭ്രമിച്ച് *വെള്ളത്തിലെത്തിരതള്ളിവരുമ്പോലെ* ലക്ഷം ലക്ഷം നസ്രാണികൾ (സാക്ഷാൽ സുറിയാനി ക്രിസ്ത്യാനികൾ) തന്റെ പിന്നാലെ റോമാ സഭയിലേയ്ക്ക് ഒഴുകുമെന്നാണ് 1930-ൽ റോമൻ കത്തോലിക്കാ സഭയിൽ ചേർന്നപ്പോൾ മാർ ഈവാനിയോസ് വീമ്പിളക്കിയത്. എന്നാൽ *(ലൗകികമായ) കടങ്ങളുടെ പരിഹാരത്തിനായി* പറ്റിക്കൂടിയ ഏതാനും വൈദികരും അപൂർവം മലങ്കര നസ്രാണികളുമല്ലാതെ *പാപങ്ങളുടെ മോചനത്തിനായി* പ്രതീക്ഷപോലെ ആയിരക്കണക്കിനു നസ്രാണികളൊന്നും മാർ ഈവാനിയോസിനെ പിന്തുടർന്ന് റോമാസഭയിൽ ചേക്കേറിയില്ല. തന്നോടല്ല, മലങ്കരസഭയോടാണ് നസ്രാണിക്ക് കൂറ് എന്ന് മാർ ഈവാനിയോസിന് തിരിച്ചറിവുണ്ടായത് അപ്പോഴാണ്.

മലങ്കരസഭ ആവശ്യപ്പെട്ടിട്ടാണ് താൻ റോമാ സഭയുമായി ബന്ധപ്പെട്ടതെന്നും പിന്നീട് അതിൽ നിന്നും പിന്മാറി മലങ്കരസഭയാണ് വഞ്ചിച്ച

തെന്നും മാർ ഈവാനിയോസ് അവകാശപ്പെടുന്നുണ്ട്. അതിലൊരു സുപ്രധാന യോഗത്തിൽ പ. ഗീവർഗീസ് പ്രഥമൻ കാതോലിക്കാ ബാവാ പങ്കെടുത്തെന്നും ചിലർ രേഖപ്പെടുത്തിയിട്ടുണ്ട്. 1892 മുതൽ 1928-ൽ താൻ കാലം ചെയ്യുന്നതിന് അഞ്ചു ദിവസം മുമ്പു വരെ സൂക്ഷ്മമായും കൃത്യമായും വിവരങ്ങൾ തന്റെ *സഭാജീവിത നാൾവഴി*യിൽ രേഖപ്പെടുത്തിയ പ. വാകത്താനത്തു ബാവാ, ഇത്തരമൊരു നീക്കത്തെക്കുറിച്ച് ഒരൊറ്റ അക്ഷരം പോലും സൂചിപ്പിച്ചിട്ടില്ല.

തനിക്ക് ലഭ്യമാകാതെ പോയ കാതോലിക്കാ സ്ഥാനം തുടർന്നും മാർ ഈവാനിയോസിനെ മോഹിപ്പിച്ചിരുന്നു. അതിനാലാണ് റോമാ സഭയിൽ ചേരുമ്പോൾ പല ബഹുമതികളും തനിക്ക് ആവശ്യപ്പെട്ട കൂട്ടത്തിൽ *കാതോലിക്കാ* സ്ഥാനവും അദ്ദേഹം ആവശ്യപ്പെട്ടത്. അതു നിരസിച്ചു കൊണ്ട് 1929 ഓഗസ്റ്റ് 5-നു റോം കൊടുത്ത മറുപടി താഴെ പറയുന്നതാണ്.

*...Thus for instance, if, as, above, one Bishop returns with a considerable part of his clergy and flock, the Holy See will be inclined to retain him under its own immediate jurisdiction. In further eventual organisation of hierarchy alone Catholic lines, their can, of course, be no question of a synodal form of episcopal government, nor can any hopes be entertained for the retention of a position or title like that of "Catholicos" which is not supported by a long-standing ecclesiastical tradition in Malabar.* (AAT, A 8/1929)...

ആഗ്രഹിച്ച കാതോലിക്കാ സ്ഥാനം നിഷേധിച്ചെന്നു മാത്രമല്ല, രണ്ടു വർഷത്തെ കാത്തിരിപ്പിനു ശേഷമാണ് 1932 ഫെബ്രുവരി 13-ന് റോമാ സഭ അദ്ദേഹത്തെ *പാസിസ്* എന്ന സ്ഥലത്തിന്റെ സ്ഥാനിക ആർച്ചുബിഷപ്പായി അംഗീകരിച്ചത്. നൽകിയ സ്ഥാനം *മലങ്കര മെത്രാപ്പോലീത്താ* അല്ല എന്നത് പ്രത്യേകം ശ്രദ്ധേയമാണ്. അതേവർഷം ജൂൺ 11-ന് പയസ് പതിനൊന്നാമൻ മാർപാപ്പാ *ക്രിസ്റ്റോ പാസ്റ്ററം പ്രിൻസിപ്പി* എന്ന ബൂളയിലൂടെ തിരുവനന്തപുരം അതിരൂപത സ്ഥാപിക്കുകയും മാർ ഈവാനിയോസിനെ മെത്രാപ്പോലീത്തൻ ആർച്ചുബിഷപ്പായി ഉയർത്തി അതിന്റെ അദ്ധ്യക്ഷനായി നിയമിക്കുകയും ചെയ്തു. മലങ്കരസഭയുടെ ആസ്ഥാനമായ കോട്ടയത്തോ, നസ്രാണി ഹൃദയഭൂമിയായ തിരുവല്ല-മാവേലിക്കര-ചെങ്ങന്നൂർ എന്നിവിടങ്ങളിലോ അതിരൂപത അനുവദിക്കാതെ *മരുന്നിനു മാത്രം* നസ്രാണിയുള്ള തിരുവനന്തപുരത്ത് അദ്ദേഹത്തെ റോം കുടിയിരുത്തി എന്ന വസ്തുത മാർ ഈവാനിയോസിന്റെ അനേകം അവകാശവാദങ്ങൾ പൊളിക്കുന്നതാണ്.

മാർ ഈവാനിയോസിനെ പ്രകീർത്തിക്കുന്ന ചില സ്തുതിവചനങ്ങളാണ് താഴെ കൊടുത്തിരിക്കുന്നത്.

1. റോമൻ കത്തോലിക്കാ സഭയിലെ മലങ്കര റീത്തിന്റെ സ്ഥാപകൻ.

2. *പുനരൈക്യത്തിന്റെ* ശില്പി.
3. ഭാരത ന്യൂമാൻ.
4. വിശ്വ മാനവൻ.

അദ്ദേഹത്തിന്റെ പിൻഗാമികൾ ഇന്ന് സ്വയം എടുത്തണിയുന്ന വിശേഷണങ്ങൾ ഇവിടെ പരിഗണിക്കുന്നില്ല. പക്ഷേ മുകളിൽ പറഞ്ഞ എല്ലാ അവകാശവാദങ്ങളും തെറ്റാണെന്ന് ഒറ്റവാക്കിൽ പറഞ്ഞിട്ട് അതിന്റെ വിശദാംശങ്ങളിലേയ്ക്കു കടക്കാം.

റോമൻ കത്തോലിക്കാ സഭയിലെ ഒരു പൗരസ്ത്യ റീത്ത് (rite) എന്നാൽ, റോമൻ കത്തോലിക്കാ വിശ്വാസമനുസരിച്ച് ഭേദപ്പെടുത്തിയ കുർബാന തക്സായും കൂദാശക്രമങ്ങളും വൈദിക വസ്ത്രങ്ങളും ഉപയോഗിക്കുവാനുള്ള അവകാശം മാത്രമാണ്. മറ്റ് സാമൂഹികാചാരങ്ങളും പാരമ്പര്യങ്ങളും റീത്ത് സ്ഥാപനത്തിന്റെ സമീപഭാവിയിൽത്തന്നെ ഇല്ലാതാക്കുമെന്നതിനാൽ അവ പരിഗണിക്കേണ്ട കാര്യമില്ല. മലങ്കര റീത്തുകാർക്ക് വൈദിക വിവാഹവും കമ്മീശും ഒറ്റ തലമുറകൊണ്ട് ഇല്ലായ്മ ചെയ്തതു ഇതിന് ഉദാഹരണമായി എടുത്താൽ മതി. ഉപരിപ്ലവമായ ഈ വേഷപ്പകർച്ച അജമോഷണത്തിന് (proselytisim) മദ്ധ്യകാലം മുതൽ റോമൻ കത്തോലിക്കാ സഭ ഉപയോഗിക്കുന്ന തന്ത്രമാണ്.

പതിനെട്ടാം നൂറ്റാണ്ടിന്റെ അന്ത്യം മുതൽ മലങ്കരസഭ ഉപയോഗിക്കുന്നത് അന്ത്യോഖ്യൻ കൂദാശക്രമങ്ങളും വസ്ത്രങ്ങളുമാണ്. ഇരുപതാം നൂറ്റാണ്ടിന്റെ പ്രാരംഭം മുതൽ ആരാധനാഭാഷ പാശ്ചാത്യ സുറിയാനിയിൽ നിന്നും മലയാളത്തിലേയ്ക്കു പരിവർത്തനപ്പെട്ടു തുടങ്ങി. ഇത് റോമൻ കത്തോലിക്കാ സഭയിൽ പ്രത്യേകമായി നിലനിർത്തുവാനുള്ള അംഗീകാരം റോം നൽകിയതിന്റെ ബഹുമതി മാർ ഈവാനിയോസിന് അവകാശപ്പെട്ടതല്ല. അതിനുത്തരവാദി ക്നാനായ കത്തോലിക്കരുടെ മെത്രാൻ മാർ അലക്സാണ്ടർ ചൂളപ്പറമ്പിലാണ്. ക്നാനായ സുറിയാനിക്കാരെ റോമൻ കത്തോലിക്കാ സഭയിലേയ്ക്ക് ആകർഷിക്കുവാൻ *മലങ്കര റീത്ത്* നല്ല ഒരു ആയുധമായിരിക്കുമെന്ന കാഴ്ചപ്പാടിൽ അദ്ദേഹം റോമിലേയ്ക്ക് അതിനായി അപേക്ഷ അയച്ചു. അതനുസരിച്ച് 1921 ജൂലൈ 5-ന് മലങ്കര റീത്ത് അനുവദിച്ചു. അക്കാലത്ത് റോമാ സഭയിൽ ചേർന്ന ക്നാനായക്കാർ ഇന്നും *മലങ്കര ഫൊറോനാ* എന്ന പേരിൽ പ്രത്യേക വിഭാഗമായും വ്യത്യസ്ത പള്ളികളായും കോട്ടയം ക്നാനായ അതിരൂപതയിൽ നിൽക്കുകയും, ഭേദപ്പെടുത്തിയ പാശ്ചാത്യ സുറിയാനിക്രമം ഉപയോഗിക്കുകയും ചെയ്യുന്നു.

അന്ന് ക്നാനായ സമുദായത്തിൽ നിന്നും റോമൻ കത്തോലിക്കാ സഭയിൽ ചേർന്ന ഒറ്റത്തൈയ്ക്കൽ തോമ്മാ കത്തനാർ പിന്നീട് മടങ്ങിയെത്തി മാർ ദീയസ്ക്കോറോസ് എന്ന പേരിൽ ക്നാനായ ഭദ്രാസനത്തിന്റെ ദ്വിതീയ മെത്രാപ്പോലീത്തായായി. പിന്നീട് വീണ്ടും റോമാ സഭയിൽ ചേർന്ന അദ്ദേഹത്തെയും *പുനരൈക്യത്തിന്റെ പുത്രൻ* എന്നാണ് വിശേഷിപ്പിക്കുന്നത്! മാർ അലക്സാണ്ടർ ചൂളപ്പറമ്പിലിന്റെ പിൻഗാമി,

സീറോ-മലബാർ റീത്തുകാരനായ മാർ തോമസ് തറയിൽ അന്ത്യോഖ്യൻ കാപ്പാ ധരിച്ച് *മലങ്കര റീത്തി*ൽ കുർബാന അർപ്പിച്ചിട്ടുണ്ട്. ചുരുക്കത്തിൽ പതിനൊന്നു വർഷം മുമ്പ് ക്നാനായക്കാർക്ക് അനുവദിച്ചു കിട്ടിയ *മലങ്കര റീത്ത്* ഉപയോഗിക്കാൻ റോം ദയാപൂർവം മാർ ഈവാനിയോസിനെ അനുവദിക്കുക മാത്രമാണ് 1932-ൽ ചെയ്തത്. 1930 സെപ്റ്റംബർ മുതൽ 1932 വരെ അദ്ദേഹം ഏതു ക്രമം ഉപയോഗിച്ചു എന്ന വസ്തുതയും ചിന്തനീയമാണ്.

ഇനി നസ്രാണികളെ റോമാ സഭയ്ക്ക് *ആദായപ്പെടുത്താൻ* ആരംഭിച്ച *പുനരൈക്യ പ്രസ്ഥാനത്തിന്റെ* ശില്പി എന്ന വിശേഷണം പരിഗണിക്കാം. പൗരസ്ത്യ സഭകളിൽ നിന്നും റോമൻ കത്തോലിക്കാ സഭയിലേയ്ക്കു അജമോഷണം നടത്തുന്നതിന് കേരളത്തിൽ സൃഷ്ടിച്ച നാമമാണ് *പുനരൈക്യം.* റോമൻ കത്തോലിക്കാ സഭയുടെ ഔദ്യോഗിക പദകോശത്തിൽ *പുനരൈക്യം* (reunion) എന്നൊരു പദമില്ല. പൗരസ്ത്യ സഭകളിൽ നിന്നും റോമൻ കത്തോലിക്കാ സഭയിൽ ചേരുന്നവർക്ക് വെറും *വരത്തർ* അഥവാ *Unionaites* (= *ചേർന്നവർ*) എന്നു മാത്രമാണ് യഥാർത്ഥ പദപ്രയോഗം. *പുനരൈക്യം* ആയാലും *ചേർന്നവർ* ആയാലും അതിന്റെ സ്ഥാപകൻ എന്ന ബഹുമതി മാർ ഈവാനിയോസിന് അർഹതപ്പെട്ടതല്ല. അത് അദ്ദേഹത്തെ *റോമാ വഴക്കിയ* കൊല്ലം രൂപതയുടെ ബിഷപ്പ് ഡോ. മറിയാ ബൻസിഗറിന് അവകാശപ്പെട്ടതാണ്. 1914-ൽ അദ്ദേഹം കറ്റാനത്ത് ആരംഭിച്ച മിഷൻ വഴിയും പുനലൂർ കേന്ദ്രമാക്കിയും കൊല്ലം രൂപത നടത്തിയ പ്രവർത്തനങ്ങൾ മൂലം മലങ്കരസഭയിലെ ഏതാനും വൈദികരും കുറച്ച് കുടുംബങ്ങളും റോമാ സഭയിൽ ചേർന്നു. 1955-ൽ ഇത്തരം ഒൻപത് വൈദികരും പതിനായിരത്തോളം ജനങ്ങളും കൊല്ലം രൂപതയിൽ ഉണ്ടായിരുന്നു. മാർ ഈവാനിയോസ് പോലും ഈ മിഷന്റെ സൃഷ്ടിയാണെന്ന് ആരെങ്കിലും വാദിച്ചാൽ അവരെ കുറ്റം പറഞ്ഞിട്ടു കാര്യമില്ല.

1955 ഏപ്രിൽ 29-ന് റോമാ പാപ്പായുടെ *മുൾട്ടാറും ഫിഡിലിയും...* എന്ന ബൂളാ വഴി കോട്ടയം ഒഴികെ ഇതര കത്തോലിക്കാ രൂപതകളിൽ ചേർന്ന മലങ്കര സഭാംഗങ്ങളെ തിരുവനന്തപുരം അതിരൂപതയ്ക്ക് വിട്ടുകൊടുത്തു. ഇന്ന് തിരുവനന്തപുരം അതിരൂപതയുടെ കീഴിലുള്ള പരിമിത സുറിയാനി ക്രിസ്ത്യാനി അംഗങ്ങളിൽ ഭൂരിപക്ഷവും താൻ റോമാ വഴങ്ങി കാൽ നൂറ്റാണ്ടിനു ശേഷം ഇപ്രകാരം റോം ദയാപൂർവം ദാനം ചെയ്തവരാണ്. അത്തരം പശ്ചാത്തലമുള്ള ഒരു പ്രസ്ഥാനത്തിന്റെ സ്ഥാപകൻ എന്ന് എങ്ങിനെ മാർ ഈവാനിയോസിനെ വിശേഷിപ്പിക്കും?

റോമാ സഭയിൽ ചേക്കേറിയ മാർ ഈവാനിയോസിനെ തിരുവനന്തപുരത്തു കുടിയിരുത്തിയതിനു പിമ്പിലും പരോക്ഷമായെങ്കിലും ബിഷപ്പ് ഡോ. മറിയാ ബൻസിഗറിന് പങ്കുണ്ട്. 19-ാം നൂറ്റാണ്ടിന്റെ മദ്ധ്യം മുതൽ റോമൻ കത്തോലിക്കാ സഭ ഇന്നത്തെ തിരുവനന്തപുരം, കന്യാകുമാരി ജില്ലകളിൽ ഫലപ്രദമായ സുവിശേഷ പ്രവർത്തനം നടത്തുന്നുണ്ടായി

രുന്നു. ഡോ. മറിയാ ബൻസിഗർ കൊല്ലം ബിഷപ്പായിരുന്ന കാലത്ത് ഈ പ്രവർത്തനം ഉച്ചകോടിയിലെത്തി. മുഖ്യമായും സ്പാനീഷ് മിഷന റിമാരുടെ പ്രവർത്തനം മൂലം ഈ ജില്ലകളിലെ നാടാർ, പരവർ, പുലയർ തുടങ്ങിയ സമുദായങ്ങളിൽപ്പെട്ട ആയിരക്കണക്കിനാളുകളാണ് അന്ന് റോമൻ കത്തോലിക്കാ സഭയിൽ ചേർന്നുകൊണ്ടിരുന്നത്. വിവിധ മിഷ നറി സമൂഹങ്ങൾ നടത്തിവന്ന ഈ പ്രവർത്തനത്തിലൂടെ ക്രൈസ്തവ രായവരെ കൊല്ലം രൂപതയിലാണ് ചേർത്തിരുന്നത്.

ഈ സുവിശേഷീകരണം കൊല്ലം രൂപതയ്ക്കു വഹിയ്ക്കാവുന്നതി ലധികമായി. അതിനെത്തുടർന്ന് കൊല്ലം രൂപതയെ വിഭജിച്ച് കൊല്ലം, തിരുവനന്തപുരം, കോട്ടാർ എന്നി ങ്ങനെ മൂന്നു രൂപതകളാക്കണമെന്ന് ഡോ. ബൻസിഗർ ശുപാർശ ചെയ്തു. ഇവയിൽ കോട്ടാർ രൂപത 1930-ൽ നിലവിൽ വന്നു. എന്നാൽ 1932-ൽ ബിഷപ്പ് ഡോ. ബൻസിഗ റിനെ, കൊല്ലം രൂപതയുടെ ചരിത്ര പ്രകാരം, അക്ഷരാർത്ഥത്തിൽ ഞെട്ടിച്ചുകൊണ്ട്, പ്രധാനസ്ഥലമായ തിരുവനന്തപുരത്ത് സീറോ-മലങ്കര അതിരൂപതയാണ് റോം അനുവദി ച്ചത്. ചരിത്രകാരനായ ഗിബ്ബണിന്റെ വാക്കുകളിൽ ... *Mar Ivanios's rejoicements were a little dampened by hearing Bishop Benziger give expression in the pulpit to the Carmelites' disappointment. In erecting this Archiepiscopal and Metrapolitan see in Trivandrum, he said, "His Holiness seems to have been conscious that some elder children who were not consulted might feel tempted to complain of preference."* ... എന്നായി രുന്നു ഡോ. ബൻസിഗറിന്റെ പ്രതികരണം. ഏതായാലും അദ്ദേഹത്തിന്റെ പ്രതിഷേധം ഫലിച്ചു. ഒരേ നഗര നാമത്തിൽ രണ്ടു രൂപത പാടില്ല എന്ന റോമാ സഭയുടെ പാരമ്പര്യം ലംഘിച്ചുകൊണ്ട് 1937-ൽ തിരുവനന്തപു രത്ത് ലത്തീൻ രൂപത കൂടി അനുവദിക്കാൻ റോം നിർബന്ധിതമായി.



രണ്ടു വർഷം കാത്തിരുന്നിട്ടും *ഒറ്റാലിൽ ഊപ്പ കയറുന്നില്ലെന്നുള്ള* യാഥാർത്ഥ്യം അറിയാൻ അന്നും റോമിന് മികച്ച സംവിധാനമുണ്ടായി രുന്നു. കയറാൻ നസ്രാണിക്ക് ഉദ്ദേശ്യമില്ലെന്നും ബോദ്ധ്യമായി. അതി നാൽ വന്നുകയറിയ മാർ ഈവാനിയോസിനെ ഡോ. ബൻസിഗർ ശുപാ ർശ ചെയ്ത തിരുവനന്തപുരം രൂപതയ്ക്കു പകരം ഒരു അതിരൂപത സൃഷ്ടിച്ച് അവിടെ കുടിയിരുത്തി എന്ന് ആരെങ്കിലും വാദിച്ചാൽ എതിർ

വാദം വിഷമകരമാണ്. തിരുവനന്തപുരം, കന്യാകുമാരി ജില്ലകളിൽ അക്കാലത്ത് റോമൻ കത്തോലിക്കാ മിഷനറിമാർ നടത്തിയ പ്രേഷിത പ്രവർത്തനത്തിന്റെ തീവ്രത മനസിലാക്കാൻ പരമ്പരാഗത നസ്രാണി ആവാസഭൂമി അവസാനിക്കുന്ന ആയൂരിന് (കൊട്ടാരക്കര) തെക്കുള്ള സീറോ - മലങ്കര ദേവാലയങ്ങളുടെ എണ്ണം മാത്രമെടുത്താൽ മതി. 1996-ൽ തിരുവനന്തപുരം സീറോ-മലങ്കര അതിരൂപത വിഭജിച്ച് മാർത്താണ്ഡം രൂപത സ്ഥാപിച്ചു. 1960-ൽ ഈ പ്രദേശത്ത് മിഷനറി പ്രവർത്തനം ആരംഭിച്ച സീറോ - മലബാർ സഭയ്ക്ക് 1996-ൽ തക്കല കേന്ദ്രമാക്കി പുതിയൊരു രൂപതയും നിലവിൽ വന്നു. വിശദീകരണം ആവശ്യമില്ലാത്ത ഈ വസ്തുതകൾ കൂടി ഇവിടെ പരിഗണിക്കണം.

1980-ൽ മാർ ഈവാനിയോസിന്റെ റോമാ പ്രവേശനത്തിന്റെ കനക ജൂബിലി ആഘോഷിച്ചപ്പോൾ അദ്ദേഹത്തിനു ചാർത്തിക്കൊടുത്ത ഒരു വിശേഷണമാണ് *ഭാരത ന്യൂമാൻ*. ഇംഗ്ലണ്ടിലെ പ്രശസ്തനായ കർദ്ദിനാൾ ജോൺ ഹെൻറി ന്യൂമാന് (1801-1890) സമനാണ് മാർ ഈവാനിയോസ് എന്നാണ് അർത്ഥമാക്കിയത്. പക്ഷേ കർദ്ദിനാൾ ന്യൂമാന്റെ ജീവചരിത്രം പരിശോധിച്ചാൽ മാർ ഈവാനിയോസിനെ യാതൊരു വിധത്തിലും അദ്ദേഹവുമായി താരതമ്യം ചെയ്യാനാവില്ല എന്ന യാഥാർത്ഥ്യം ബോദ്ധ്യപ്പെടും.



ഓക്സ്ഫഡ് പണ്ഡിതനും ചർച്ച് ഓഫ് ഇംഗ്ലണ്ടിലെ പട്ടക്കാരനും ആയിരുന്ന റവ. ന്യൂമാൻ, റോമൻ കത്തോലിക്കാ വിശ്വാസത്തിൽ ആകൃഷ്ടനായി 1845-ൽ റോമാസഭയിൽ ചേർന്നു. റോമൻ കത്തോലിക്കാ സഭ അദ്ദേഹത്തിന് മെത്രാൻ സ്ഥാനവും തുടർന്ന് കർദ്ദിനാൾ പദവിയും നൽകി. 2010-ൽ അദ്ദേഹത്തെ വാഴ്ത്തപ്പെട്ടവനായി പ്രഖ്യാപിച്ചു.



റോമൻ കത്തോലിക്കാ സഭയിൽ ചേർന്നു എന്നതൊഴികെ കർദ്ദിനാൾ ന്യൂമാനും മാർ ഈവാനിയോസും തമ്മിൽ താരതമ്യങ്ങളില്ല. റോമൻ

കത്തോലിക്കാ സഭയിൽ ചേരാൻ നിശ്ചയിച്ച അദ്ദേഹം 1843-ൽ ആംഗ്ലിക്കൻ സഭയിലേതടക്കം എല്ലാ ഔദ്യോഗിക സ്ഥാനങ്ങളും രാജി വെച്ച് പൊതുജീവിതത്തിൽ നിന്നും പിൻവാങ്ങി രണ്ടു വർഷം ചിലവഴിച്ച ശേഷമാണ് മതംമാറ്റം നടത്തിയത്. ആംഗ്ലിക്കൻ സഭയുടേയോ, ഓക്സ്ഫഡ് മൂവ്മെന്റിന്റെയോ ഏതെങ്കിലും സ്വത്തോ സമ്പാദ്യമോ അദ്ദേഹം കൂടെ കൊണ്ടുപോയില്ല. അവയുടെമേൽ അന്നോ പിൽക്കാലത്തോ എന്തെങ്കിലും അവകാശവാദം ഉന്നയിച്ചുമില്ല, കൈയേറാൻ ശ്രമിച്ചതുമില്ല. ആരെയും തന്നോടൊപ്പം മതപരിവർത്തനത്തിനു പ്രേരിപ്പിച്ചില്ല. തന്നോടൊപ്പം ആളു കൂട്ടാൻ തരംതാണ *പാൽപ്പൊടി സുവിശേഷം* പ്രയോഗിച്ചുമില്ല. ഏതെങ്കിലും സ്ഥാനത്തിനായി റോമുമായി അദ്ദേഹം വിലപേശിയില്ല. മാർ ഈവാനിയോസിനെ അത്തരത്തിലുള്ള കർദ്ദിനാൾ ന്യൂമാനോട് എങ്ങിനെ താരതമ്യപ്പെടുത്തും?

സമീപകാലത്ത് മാർ ഈവാനിയോസിനെ *വിശ്വമാനവൻ* എന്നു വിശേഷിപ്പിച്ചു കണ്ടു. ഇതിനെക്കുറിച്ചു കൂടുതൽ വിശദീകരണത്തിനു മുതിരുന്നില്ല. ആ പദത്തിന്റെ നിഘണ്ടുവിൻപടിയുള്ള അർത്ഥമാണോ പ്രയോഗാർത്ഥമാണോ ഉപയോഗിക്കുന്നത് എന്നൊരു സംശയം ഉദിക്കുന്നു. രണ്ടായാലും മഹാത്മാഗാന്ധി, മാർട്ടിൻ ലൂതർ കിംഗ് ഇവരൊക്കെ പിന്നീട് എന്തു ചെയ്യും?

അസാമാന്യ ബുദ്ധിശക്തിയുള്ള ഒരു വ്യക്തിയായിരുന്നു ബഥനിയുടെ ഗീവർഗീസ് മാർ ഈവാനിയോസ് എന്നതിൽ സംശയമില്ല. പക്ഷേ അദ്ദേഹത്തിനു രണ്ടു പ്രധാന തെറ്റുകൾ പറ്റി. ഒന്നാമത്, ബഥനിക്ക് നസ്രാണികൾ നൽകിയ പിന്തുണ തന്റെ വ്യക്തിപ്രാഭവം കൊണ്ടാണെന്നു തെറ്റിദ്ധരിച്ചു. അതിനാലാണ് മലങ്കരയുടെ സമ്പൂർണ്ണ നിയന്ത്രണം കൈപ്പിടിയിലൊതുക്കി റോമാ സഭയുടെ സുഖശീതളിമയിൽ ചേക്കേറുവാൻ ആഗ്രഹിക്കുകയും ശ്രമിക്കുകയും ചെയ്തത്. രണ്ടാമതായി, നസ്രാണികൾ തന്നെപ്പോലെ മാതൃസഭയെ വിറ്റു തിന്നുന്നവരാണെന്ന് കണക്കുകൂട്ടി. ഇതു രണ്ടും തെറ്റി. ഒന്നുമാകാതെ വഞ്ചനയുടെ പാപഭാരവും പേറി മാർ ഈവാനിയോസ് ഈ ലോകത്തിൽ നിന്നും കടന്നുപോയി.

താൻ മരിക്കുന്നതിന് ഏതാനും ദിവസം മുമ്പ് തന്നെ കാണാനെത്തിയ പൂർവകാല സുഹൃത്തും മലങ്കരസഭയിലെ കോട്ടയത്തിന്റെ സഹായ മെത്രാനുമായിരുന്ന പാറേട്ട് മാർ ഈവാനിയോസിന്റെ കൈ നിർബന്ധപൂർവം സ്വശിരസിൽ വെച്ച് ഓർത്തഡോക്സ് സഭയുടെ പാപമോചന പ്രാർത്ഥന മാർ ഈവാനിയോസ് സ്വയം ചൊല്ലി. അപ്പോൾ കബളിപ്പിക്കാൻ ശ്രമിച്ചത് സഭയേയോ അതോ അത്യുന്നത ന്യായാധിപനായ ദൈവത്തേയോ?

(*ഓർത്തഡോക്സ് ടാബ്ലോയിഡ്*, ഓഗസ്റ്റ് 2014)

# 23

# ഇറത്താഴിന്റെ പിമ്പിലും കൽക്കുരിശിനു മുമ്പിലും

**ദേ**വാലയങ്ങൾ ഉണ്ടായ കാലംമുതൽ അതിനു ചമയങ്ങളും വികസിച്ചു വന്നിട്ടുണ്ട്. പ്രാദേശിക പവിത്രതാ സങ്കൽപ്പമാണ് (concept of sacredness) ഇത്തരം അലങ്കാരങ്ങളുടെ രൂപീകരണത്തിൽ മുഖ്യപങ്കു വഹിക്കുന്നത്. അനുബന്ധ നിർമ്മിതികളുടെ കാര്യവും വിഭിന്നമല്ല. നിർമ്മാണ വസ്തുക്കളുടെയും സാങ്കേതികവിദ്യയുടേയും ലഭ്യത, സാമ്പത്തിക സ്ഥിതി എന്നിവയുടെ പശ്ചാത്തലത്തിൽ ഇവയിൽ കാലികമായ കൂടിച്ചേരലുകൾ ഉണ്ടാകാം.

മലങ്കര നസ്രാണികളുടെ ദേവാലയ ശിൽപ്പത്തിന്റെ അടിസ്ഥാന സങ്കൽപ്പം ലാളിത്യമായിരുന്നു. കേരളീയ പവിത്രതാ സങ്കൽപ്പം പൊതുവെ ലാളിത്യത്തിൽ പടുത്തുയർത്തിയതാണെന്നതാണ് ഇതിനു കാരണം. പൗരസ്ത്യ ക്രൈസ്തവ ദേവാലയങ്ങൾക്ക് അടിസ്ഥാന മാതൃകയായ യഹൂദരുടെ സിനഗോഗുകളും ലളിതമായ ആന്തരിക രൂപത്തോടു കൂടിയവയായിരുന്നു എന്നതും സ്വാധീനിച്ചേക്കാവുന്ന ഒരു ഘടകമാണ്. നസ്രാണികൾ പിൽക്കാലത്ത് ബന്ധം പുലർത്തിയ പേർഷ്യൻ സഭയും പ്രോൽസാഹിപ്പിച്ചിരുന്നത് രൂപരഹിതമായ ദേവാലയാന്തർഭാഗമാണ്.

വൈദികനു പെരുമാറാൻ മാത്രം ഇടയുള്ള ഒരു ഇടുങ്ങി ഇരുണ്ട ക്ഷേത്രമാതൃകയിലുള്ള ഗർഭഗൃഹം മാത്രമായിരുന്നു പോർട്ടുഗീസ് - പൂർവ കാലത്തുള്ള മിക്ക നസ്രാണി ദേവാലയങ്ങളും. ഇതിനു മുമ്പിൽ ഒരു തുറന്ന മണ്ഡപവും ഉണ്ടാകാം. 16-ാം നൂറ്റാണ്ടിൽ പൊളിച്ചു മാറ്റിയ പാലയൂർ പള്ളിയേപ്പറ്റി ജേക്കബ് ഫെനീഷ്യോ എന്ന ജസ്യൂട്ട് നൽകുന്ന വിവരണവും ഇന്നും നിലനിൽക്കുന്ന തിരുവിതാംകോട് തോമയാർ കോവിലും ഈ നിഗമനം ശരിവയ്ക്കുന്നു. ത്രോണാസായി ഉപയോഗിക്കുന്ന ഒരു ലളിതമായ മേശ മാത്രമായിരുന്നു മദ്ബഹായിലെ ചമയം. കേരളീയ പവിത്രതാ സങ്കൽപ്പത്തിനും പേർഷ്യൻ സഭയുടെ വി. കുർബാനയെപ്പറ്റിയുള്ള കാഴ്ചപ്പാടിനും ഇത് തികച്ചും അനുരൂപമായിരുന്നു താനും.

1498-ൽ ആരംഭിച്ച കേരളത്തിലെ പോർട്ടുഗീസ് അധിനിവേശം നസ്രാണിക്ക് ഭീമമായ സാമ്പത്തികനേട്ടം പ്രദാനം ചെയ്തു. 18-ാം നൂറ്റാണ്ടു വരെ നസ്രാണി ഗതിവിഗതികളെ നിയന്ത്രിച്ച കുരുമുളക് ധനശാസ്ത്രം (Pepper economy) അതിന്റെ ഉച്ചസ്ഥായിയിൽ എത്തിയത് ഇക്കാലത്താണ്. നിലവിലുള്ള അങ്ങാടികളുടെ വികസനത്തിനും പുതിയവയുടെ

സ്ഥാപനത്തിനും ഈ സാമ്പത്തിക വളർച്ച ഹേതുവായി. സ്വാഭാവിക മായും ഈ പുരോഗതി അവരുടെ ദേവാലയങ്ങളിലും പ്രതിഫലിച്ചു. ഇന്നുള്ള പഴയ ദേവാലയ നിർമിതികളിൽ തോമയാർകോവിൽ ഒഴികെ മറ്റുള്ളവ എല്ലാം 16–ാം നൂറ്റാണ്ടിൽ സ്ഥാപിച്ചവയോ പൊളിച്ചു പണിത വയോ ആണന്ന യാഥാർത്ഥ്യം ഈ സാമ്പത്തികോന്നമനത്തിന്റെ തെളി വാണ്.

പോർട്ടുഗീസ് അധിനിവേശം നസ്രാണിക്കു പ്രദാനം ചെയ്ത മറ്റൊരു പ്രധാന സംഗതി ജസ്യൂട്ട് മിഷനറിമാരുടെ സഹവാസമായിരുന്നു. 16–ാം നൂറ്റാണ്ടിന്റെ ആദ്യ പകുതിയിൽ നസ്രാണി – റോമൻ കത്തോലിക്കാ ബന്ധം താരതമ്യേന സംഘർഷരഹിതമായിരുന്നു. അതിനാൽ ജസ്യൂട്ട് മിഷനറിമാർക്ക് നസ്രാണി ദേവാലയ നിർമിതിയിൽ പ്രകടമായ സ്വാധീനം ചെലുത്താൻ സാധിച്ചു. 16–ാം നൂറ്റാണ്ടിലെ മുട്ടുചിറ ലിഖിതത്തിൽ നിന്നും ഈ സഹവാസം വ്യക്തമാകുന്നുണ്ട്. അക്കാലത്തെ നസ്രാണി ദേവാലയ സങ്കൽപ്പം റോമൻ കത്തോലിക്കാ സഭയുടെ പവിത്രതാ സങ്കൽപ്പമനു സരിച്ച് പൂർണ്ണമല്ലായിരുന്നു. അവയിൽ പാശ്ചാത്യ ചിന്തയ്ക്കനുരൂപമായ ഭേദഗതികൾ വരുത്തുവാൻ അവർ ശ്രമിച്ചു. ഇതിന്റെ ഫലമായി ദേവാ ലയ വാസ്തുവിദ്യയിൽ ജസ്യൂട്ട് മിഷനറിമാർ പ്രോൽസാഹിപ്പിച്ചിരുന്ന *ബാറോക്ക് ശൈലി* നസ്രാണികളേയും കാര്യമായി സ്വാധീനിച്ചു.

ഈ പശ്ചാത്തലത്തിലാണ് *ഇറത്താഴ്* നസ്രാണി ദേവാലയത്തി ലേയ്ക്ക് കടന്നുവരുന്നത്. *റിട്രോടാബുലം* (*retrotabulum*) എന്ന ലത്തീൻ പദത്തിന്റെ കേരളീയ തദ്ഭവമാണ് *ഇറത്താഴ്*. *ത്രോണോസിന്റെ പിൻ ഭാഗത്ത് മറയുടെ രൂപത്തിൽ തടിയിലൊ കല്ലിലോ കൊത്തിയോ വരഞ്ഞോ നിർമ്മിച്ച ചിത്രമോ രൂപമോ മൊസൈക്കോ ഉള്ളടക്കം ചെയ്ത ഒരു വാസ്തു നിർമ്മിതി* (*...an architectural feature set up at the back of an altar, and generally taking the form of a screen framing a picture, carved or sculptured work in wood or stone, or mosaic ...*) എന്നാണ് *ഇറ ത്താഴി*ന് വ്യാഖ്യാനം നൽകുന്നത്. ത്രോണോസിന്റെ പിന്നിലെ ഇത്തരം കലാസൃഷ്ടിക്ക് കുറഞ്ഞത് പതിനൊന്നാം നൂറ്റാണ്ടു വരെയെങ്കിലും പഴ ക്കമുണ്ട്. തിരുസ്വരൂപങ്ങളെ അംഗീകരിക്കുന്നില്ലെങ്കിലും ആംഗ്ലിക്കൻ സഭയും ഇറത്താഴിനെ പൂർണ്ണമായും നിരാകരിക്കുന്നില്ല. ബൈസന്റൈൻ ഓർത്തഡോക്സ് സഭകളുടെ ത്രോണോസിനു മുമ്പിലുള്ള *ഐക്കൺ വേലി* (*Iconostas*) യും ഇറത്താഴിന്റെ ഒരു വകഭേദമാണെന്നു പറയാം.

ഒരർത്ഥത്തിൽ മലങ്കരയിലെ എല്ലാ പള്ളികളിലും ഇന്ന് ഇറത്താഴ് ഉണ്ടെന്നതാണ് വാസ്തുത. ഇറത്താഴിന്റെ ... A *retable is a framed altar-piece, raised slightly above the back of the altar or communion table, on which are placed the cross, ceremonial candlesticks and other ornaments.* ... എന്ന നിർവചനം പരിഗണിച്ചാൽ ത്രോണോസിൽ സ്ലീബാ, മെഴുകു തിരി മുതലായവ വയ്ക്കുന്ന മൂന്നു പടികളും ഒരു തരം ഇറത്താഴാണ്. ഇന്ന് ത്രോണോസിന്റെ ചമയങ്ങളായി ഉപയോഗിക്കുന്ന അലംകൃത മെഴു

കുതിരിക്കാലുകൾ, റംശേത്തി, *മെസ്കിൻ സബിന* എന്നു പുനർ നാമ കരണം ചെയ്ത സക്രാരി ഇവയും പോർട്ടുഗീസ് സംഭാവനകളാണ്.

ഇതു കൂടാതെ മൂന്നു തരത്തിലാണ് ഇറത്താഴ് നസ്രാണികൾക്കിട യിൽ ഉപയോഗത്തിൽ വന്നത്. ഒന്നാമതായി, തടിയിൽ നിർമ്മിച്ച് ചിത്ര ങ്ങൾ ഉള്ളടക്കം ചെയ്തവ. മുളന്തുരുത്തി, പിറവം, കോട്ടയം വലിയ



പള്ളി തുടങ്ങിയ സ്ഥലങ്ങളിൽ ഇത് ഇന്നുമുണ്ട്. രണ്ടാമതായി, കിഴക്കേ ഭിത്തിയിൽ കുമ്മായത്തേപ്പിൽ തന്നെ രൂപപ്പെടുത്തിയത്. ഇതിൽ ചിത്ര ങ്ങൾ ഉണ്ടാവാനും ഇല്ലാതിരിക്കാനും സാദ്ധ്യതയുണ്ട്. ഇവയ്ക്ക് ദാരു നിർമ്മിതികളെ അപേക്ഷിച്ച് ശില്പചാതുര്യം കുറവാണ്. കുന്നംകുളം ആർത്താറ്റ് പള്ളിയിൽ ഇതിന്റെ മാതൃക ദർശിക്കാം. മൂന്നാമതായി, കിഴക്കേ ഭിത്തിയിൽ നേരിട്ട് ആലേഖനം ചെയ്തവ. ഏറ്റവും നല്ല ഉദാ ഹരണം കോട്ടയം ചെറിയപള്ളി.

നിർബന്ധം കൂടാതെ നസ്രാണി സ്വയം സ്വീകരിച്ച മദ്ബഹാ ചമയ മാണ് ഇറത്താഴ്. 1599-ലെ *ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനാ* കളിലോ 1606-ലെ *റോസിന്റെ നിയമാവലി*യിലോ ഇറത്താഴിനെപ്പറ്റി പരാ മർശനം ഇല്ലെന്നതു തന്നെ ഇതിനു തെളിവ്. അതുകൊണ്ടു കൂടിയാ വണം 1653-ലെ കൂനൻകുരിശു വിപ്ലവത്തേയും അനന്തര സംഭവങ്ങ ളേയും ഇറത്താഴ് അതിജീവിച്ചത്. മലങ്കരയിൽ സത്യവിശ്വാസം പുനഃ സ്ഥാപിച്ച 1686-ലെ ചെങ്ങന്നൂർ സുന്നഹദോസ്, റോമൻ കത്തോലിക്കർ അടിച്ചേൽപ്പിച്ച സ്വരൂപങ്ങളെ നിരാകരിച്ചെങ്കിലും ചിത്രങ്ങളുടെ ഉപ യോഗം അനുവദിച്ചു എന്നതും ഇതിനൊരു കാരണമാണ്. ക്രമേണ സ്വരൂ

പങ്ങൾ ഒഴിവാക്കപ്പെട്ടെങ്കിലും ഇറത്താഴ് നിലനിന്നു. പഴയ-പുതിയ നിയമ കഥകൾ, ക്രിസ്തുവിന്റെ ജീവിതം, ദൈവമാതാവ്, പരിശുദ്ധന്മാർ എന്നീ ഇറത്താഴ് ചിത്രീകരണങ്ങൾ സത്യവിശ്വാസികൾക്കും അംഗീകൃതമായിരുന്നു എന്നതാണ് കാരണം.

പക്ഷേ പതിനേഴാം നൂറ്റാണ്ടോടെ നസ്രാണികൾക്കിടയിൽ ഇറത്താഴിന്റെ നിർമ്മാണം നിലച്ചു. പുതിയ പള്ളികൾ ഉണ്ടായില്ല എന്നതു തന്നെ ഇതിനു മുഖ്യ കാരണം. വീണ്ടും ദേവാലയ നിർമ്മാണ-പുനർ നിർമ്മാണ പ്രവർത്തനങ്ങൾ സജീവമാകുന്ന പത്തൊമ്പതാം നൂറ്റാണ്ടിന്റെ മദ്ധ്യകാലത്ത് വിവിധ കാരണങ്ങളാൽ ഇറത്താഴ് ഒഴിവാക്കപ്പെട്ടു. പിന്നീട് ആ നൂറ്റാണ്ടിന്റെ അന്ത്യത്തോടെ മദ്ബഹാ ചമയമായി *കുദേശ്കുദിശിൻ* സ്ഥാനംപിടിക്കുകയും ചെയ്തു. ഒരു പക്ഷേ മദ്ധ്യകാലഘട്ടത്തിനു ശേഷം മലങ്കരയിൽ ആദ്യമായി ഒരു പൂർണ്ണ ഇറത്താഴ് നിർമ്മിക്കപ്പെടുന്നത് ഇന്ന് കങ്ങഴ പള്ളിയിലാകാനാണ് സാദ്ധ്യത.

മദ്ബഹായ്ക്കുള്ളിലെ മദ്ബഹാ എന്ന് *കുദേശ്കുദിശി*നെ വിശേഷിപ്പിക്കാം. ശുദ്ധതയുടെ ശുദ്ധസ്ഥലം എന്നാണ് ഈ സുറിയാനി പദത്തിന്റെ അർത്ഥം. വി. ത്രോണാസിന്റെ പദവി മുതൽ കിഴക്കോട്ടുള്ള ഭാഗം മറച്ച് തടികൊണ്ടുള്ള ഒരു കൊച്ചു മദ്ബഹാ - അതാണ് കൂദേശ് കുദിശിൻ. ഇതിൽ ത്രോണോസിനു മുകളിൽ ഒരു മേൽക്കൂര കാണും. ത്രോണോസിന്റെ മുമ്പിലുള്ള ഒരു വീതികുറഞ്ഞ ആർച്ചിലൂടെയായിരിക്കും വി. കുർബാന അർപ്പിക്കുന്ന പുരോഹിതനെ കാണുക. പുഷ്പങ്ങൾ, മുന്തിരിവള്ളി മുതലായവ കൂടാതെ വിവിധ ഗണങ്ങളിൽപ്പെട്ട മാലാഖമാരുടെ രൂപങ്ങളാണ് കൂദേശ്കുദിശിനിലെ അലങ്കാരപ്പണിയുടെ മുഖ്യഭാഗം. മുകളിൽ ഒരു കുരിശുമുണ്ടാകും. സ്വർണ്ണഗിൽറ്റ് ഇതിൽ നിർലോപം ഉപയോഗിച്ചിരിക്കും. എന്നാൽ കിഴക്കു ഭാഗത്തിന് കാര്യമായ കലാപ്രാധാന്യം കൂദേശ്കുദിശിൻ നൽകുന്നില്ല.

പൗരസ്ത്യ സുറിയാനി പാരമ്പര്യത്തിലും ത്രോണോസിന്റെ മുകൾ ഭാഗത്ത് ഒരു തട്ട് (Ceiling) ഉണ്ടായിരുന്നു. സുരക്ഷാപരമായ കാരണങ്ങളാൽ ഉപയോഗത്തിലെത്തിയ ഈ മച്ച് താങ്ങിനിർത്തുവാൻ തൂണുകളും ആവശ്യമായിരുന്നു. സ്വാഭാവികമായി അവ അലങ്കാരപണികൾക്ക് വിധേയമായി. 18-ാം നൂറ്റാണ്ടിന്റെ മദ്ധ്യകാലഘട്ടത്തിൽ കേരളം സന്ദർശിച്ച റവ. ജി. ബി. ഹൊവാർഡ് കായംകുളം പള്ളിയിലെ അതിമനോഹരമായ ഇത്തരമൊരു നിർമ്മിതിയുടെ വ്യക്തമായ ഒരു ചിത്രം നൽകുന്നുണ്ട്. അതേപോലെ പാശ്ചാത്യ സുറിയാനി സഭയിലും വികസിച്ച നിർമ്മിതിയാണ് ഇന്നത്തെ കൂദേശ്കുദിശിന്റെ പ്രാഗ്രൂപം. അന്ത്യോഖ്യൻ സഭയിൽ ഈ നിർമ്മിതി ഉണ്ടായിരുന്നതായി 1895-ൽ വിശുദ്ധ നാടു സന്ദർശിച്ച പ. പരുമല തിരുമേനി സാക്ഷിക്കുന്നുണ്ട്. വി. മത്തായിയുടെ ദയറായിലെ മദ്ബഹായിലും കൂദേശ്കുദിശിൻ ഉണ്ടായിരുന്നു. പക്ഷേ അവയുടെ തനിപ്പകർപ്പല്ല കേരളത്തിൽ പ്രചരിച്ചത്. 18-ാം നൂറ്റാണ്ടിന്റെ അന്ത്യപാദം മുതലാണ് കൂദേശ്കുദിശിനുകൾ മലങ്കരയിൽ നിർമ്മിച്ചു തുട

ങ്ങിയത്. 1890–1920 കാലത്ത് പ്രധാന പള്ളികളിൽ പലതിലും കൂദേശ്കുദി ശിൻ നിർമ്മിച്ച് കൂദാശ ചെയ്യപ്പെട്ടു. ലഭ്യമായ കൂദേശ്കുദിശിന്റെ വിവരണം, ദാരുശില്പവേലയിൽ അസാമാന്യപാടവം സിദ്ധിച്ച കേരളീയ ശില്പികളുടെ കൈയിൽ പൂർണവികാസം പ്രാപിക്കാൻ അധികകാലമെടുത്തില്ല. പരുമല സെമിനാരിയുടെ പൊളിച്ചുകളഞ്ഞ ചാപ്പൽ (ഇപ്പോൾ ആശുപത്രി ചാപ്പലിൽ പുനഃസ്ഥാപിച്ചിട്ടുള്ളത്), പഴയസെമിനാരി എന്നിവിടങ്ങളിലാണ് ഏറ്റവും മനോഹരമായ കൂദേശ്കുദിശിനുകൾ ഉള്ളത്.

21–ാം നൂറ്റാണ്ടിന്റെ നസ്രാണി ദേവാലയങ്ങളുടെ വലിപ്പത്തിൽ ഉണ്ടായ വർദ്ധനവ് പുതിയൊരു മദ്ബഹാ ചമയത്തെപ്പറ്റി ചിന്തിക്കേണ്ട സാഹചര്യമുണ്ടാക്കി. പള്ളികളുടെ വലിപ്പത്തിന് ആനുപാതികമായി മദ്ബഹായുടെ വലിപ്പവും ഉയരവും കൂടി. പക്ഷേ *വിട്ടുതുറന്നു കിടക്കുന്ന* മദ്ബഹാ, വി. കുർബാനയെക്കുറിച്ചുള്ള പൗരസ്ത്യ കാഴ്ചപ്പാടിന് വിരുദ്ധമാണ്. വിശുദ്ധ രഹസ്യങ്ങളുടെ ഗൂഡാത്മക (*റസലി* – Mystic) സ്വഭാവത്തിനു അത് ഭംഗം വരുത്തും. അതിനാൽ അത്തരം മദ്ബഹാകളോ, ഒന്നും മറയ്ക്കാത്ത ഇറത്താഴുപോലുമോ ഇവിടെ പര്യാപ്തമല്ല. ഗൂഢാത്മകത നിലനിർത്താനുതകുന്ന കൂദേശ്കുദിശിന്റെ വലിപ്പം ഒരു പരിധിയിലധികം വർദ്ധിപ്പിക്കാനാവില്ല. അപ്രകാരമൊരു നടപടി അതിന്റെ ലക്ഷ്യവും (Function) ഒതുക്കവും (Compactness) ഇല്ലാതാക്കും. വലിയൊരു മദ്ബഹായിൽ ആനുപാതികമല്ലാത്ത ചെറിയൊരു കൂദേശ്കുദിശിൻ തികച്ചും അഭംഗിയാണ്.

ഈ സാഹചര്യത്തിലാണ് കങ്ങഴപ്പള്ളിയിൽ പുതിയൊരു രൂപമാതൃക വികസിപ്പിച്ചെടുത്തത്. വലിയ മദ്ബഹാകൾക്ക് അനുരൂപമായ ഇറത്താഴും വി. കുർബാനയേക്കുറിച്ചുള്ള പൗരസ്ത്യ സങ്കൽപ്പം നിലനിർത്തുന്ന കൂദേശ്കുദിശിനും സമഞ്ജസിപ്പിച്ച് പുതിയൊരു മദ്ബഹാ ചമയം അവിടെ നിർമ്മിച്ചു. ക്രിസ്തുവിന്റെ ജീവിതം, പരിശുദ്ധന്മാർ ഇവരെ ചിത്രീകരിച്ച ഇറത്താഴും ത്രോണോസിനെ മൂടുന്ന കൂദേശ്കുദിശിനും തികച്ചും പൗരസ്ത്യമായ രീതിയിൽ മദ്ബഹായെ രൂപാന്തരപ്പെടുത്തി. വിവിധ സംസ്കാരങ്ങളെ സ്വാംശീകരിക്കുന്ന പുരാതന ക്രൈസ്തവ പാരമ്പര്യത്തിന്റെ പ്രകടനമാണ് ഈ നടപടി. നൂറ്റാണ്ടുകളിൽ ക്രിസ്തുമാർഗ്ഗം വളർന്നതും ഇപ്രകാരമാണ്. നസ്രാണികളുടെ കൊടിമരം തന്നെ ഇതിനു പ്രകടമായ ഉദാഹരണമാണ്.

കൊടിയടയാളം ക്രിസ്തുമതം ലോകമാസകലം ഉപയോഗിക്കുന്നുണ്ടെങ്കിലും *കൊടിയേറ്റ്* നസ്രാണിക്കു മാത്രം സ്വന്തമാണ്. അതിനാൽ അവരുടെ ദേവാലയ ധ്വജസ്തംഭങ്ങൾക്കും ഇതര ക്രൈസ്തവ താരതമ്യമില്ല. ബുദ്ധ മഹാപ്രസ്ഥാനം, നമ്പൂതിരി ക്ഷേത്രോൽസവങ്ങൾ, ദ്രാവിഡ *കാവ്* അനുഷ്ഠാനങ്ങൾ ഇവയിൽനിന്നും ക്രൈസ്തവമായ മാനത്തോടെ രൂപംകൊടുത്ത *പെരുന്നാൾ* എന്ന ആഘോഷമാണ് നസ്രാണിക്ക് കൊടിമരവും കൊടിയേറ്റും സമ്മാനിച്ചത്.

പാശ്ചാത്യ മാനദണ്ഡത്തിലെ *തിരുന്നാൾ* (feast) നസ്രാണിയുടെ പെരു

ന്നാളിൽ നിന്നും തികച്ചും വ്യത്യസ്തമാണ്. സാധാരണയായി പെരുന്നാളിൽ ഒരു തിരുന്നാൾ ഉൾപ്പെടുമെങ്കിലും എപ്പോഴും അങ്ങനെ ആകണമെന്നില്ല. (ഉദാ. കല്ലിട്ട പെരുന്നാൾ). പള്ളിപ്പെരുന്നാൾ തികച്ചും കേരളീയമായ ഉൽസവ പശ്ചാത്തലത്തിൽനിന്നു ഉടലെടുത്തതാണ്. അത് മറച്ചുവെയ്ക്കേണ്ട കാര്യമില്ല. ഇതിനെ ഇന്ത്യയിലെ ദേശീയ ക്രൈസ്തവതയുടെ ഒരു തനതു പ്രതീകമായി ധൈര്യപൂർവം കണക്കാക്കാം.

*മുളയിട്ട്* (നവധാന്യങ്ങൾ മുളപ്പിച്ച്), *കൂറയിട്ട്* (കൂറപവിത്രം - ധ്വജം - ആരോഹണം ചെയ്ത്), *പടഹാദി* (വാദ്യമേളങ്ങളോടെ) എന്നിങ്ങനെ മൂന്നു വിധത്തിലാണ് അനുഷ്ഠാനപരമായ കേരളീയ ഉൽസവങ്ങൾ ആരംഭിക്കുന്നത്. ഇവയിൽ *കൂറയിട്ട്* എന്ന കൊടിയേറ്റു രീതിയാണ് നസ്രാണി സ്വീകരിച്ചത്. *പടഹാദി* പൂർണ്ണമായും ഉപേക്ഷിച്ചെന്നു പറയാനുമാവില്ല. കാരണം കൊടിയേറ്റിനു ചെണ്ടമേളവും കതിനാവെടികളും ഇന്നും നിലനിൽക്കുന്നുണ്ട്. പൊതുവെ മുഖ്യദിനത്തിന് എട്ടു ദിവസം മുമ്പ് കൊടിയേറുക എന്നതാണ് നസ്രാണി വഴക്കം. അന്നു മുതൽ മുഖ്യ പെരുന്നാൾ വരെ പ്രഭാത-പ്രദോഷ സന്ധ്യകളിൽ വെടിവയ്ക്കുക എന്നതും പാരമ്പര്യമാണ്.

*സ്ഥിരം കൊടിമരം* എന്നത് കേരളത്തിലെ ഒരു പിൽക്കാല വികസനമാണ്. ഓരോ ഉൽസവത്തിനും അനുഷ്ഠാനപരമായി വെട്ടിയെടുത്ത കമുക് ആഘോഷമായി കൊണ്ടുവന്ന് സ്ഥാപിച്ച് കൊടിയേറ്റുക എന്നതായിരുന്നു പതിവ്. നസ്രാണിയും അനുവർത്തിച്ചിരുന്നത് ഈ പതിവാണ്. ലക്ഷണമൊത്ത കമുക് മുറിവായിൽ തേനൊഴിച്ച് നിലം തൊടാതെ മുറിച്ചെടുക്കും. ഇപ്രകാരം വെട്ടുന്നത് അതത് ദേവസ്ഥാനത്ത് (പള്ളിയായാലും) അവകാശമുള്ള മരയാശാരി ആയിരിക്കണമെന്ന് നിർബന്ധമാണ്. അവിടെ നിന്നും നിലംതൊടാതെ കൈകളിലേന്തി വാദ്യമേളങ്ങളുടെയും കതിനാവെടികളുടെയും അകമ്പടിയോടെ പള്ളിയിലെത്തിക്കും. തുടർന്ന് ആശാരി തന്നെ തല മുറിച്ച് തൊലി ചെത്തി മുകളിൽ മരക്കുരിശ് ഉറപ്പിക്കും. മാവില, കമുകിൻ പൂക്കുല ഇവ കൊണ്ട് അലങ്കരിച്ച കൊടിമരം പള്ളിനടയിൽ കുഴിച്ചിടും. നടയ്ക്കു നേരെ ഏതാനും സെന്റീമീറ്റർ ഇടതോ വലതോ മാറി എന്നതാണ് ശാസ്ത്രപ്രകാരം കൊടിമരത്തിന്റെ ഉത്തമസ്ഥാനം. ദേവസ്ഥാനത്തിന്റെ അളവുമായി ബന്ധപ്പെ



ടുത്തിയാണ് കൊടിമരത്തിന് ഉയരം നിശ്ചയിയ്ക്കുക. *കൊടിയേറ്റാൻ കത്തനാരു വേണം* എന്നതും ഇതിന്റെ അനുഷ്ഠാനപരതയിലേയ്ക്കാണ് വിരൽ ചൂണ്ടുന്നത്.

താൽക്കാലികമായ കമുകിൽനിന്നും സ്ഥിരം കൊടിമരത്തിലേയ്ക്കുള്ള പരിണാമമായിരുന്ന അടുത്തത്. കരിങ്കൽ തറയിൽ ലക്ഷണമൊത്ത ഒറ്റത്തടി തേക്കു ചെത്തിയെടുത്ത് സ്ഥാപിച്ച് അതിൽ ചെമ്പ്/പിത്തള *പറകൾ* ഇറക്കിയാണ് സ്ഥിരം കൊടിമരം നിർമ്മിച്ചിരുന്നത്. നൂറ്റാണ്ടുകൾ നിലനിൽക്കുന്ന ഇത്തരം കൊടിമരങ്ങളുടെ മുകളിൽ ക്ഷേത്രങ്ങളിലാണെങ്കിൽ അതത് ക്ഷേത്രത്തിലെ മുഖ്യ ദേവതയുടെ വാഹനമായ മൃഗം/പക്ഷിയും, നസ്രാണിപ്പള്ളിയിലാണെങ്കിൽ കുരിശുമാണ് സ്ഥാപിക്കുക. ഇടക്കാലത്ത് സ്റ്റീൽ പൈപ്പുകൾ കൊടിമരത്തിനായി ഉപയോഗിച്ചെങ്കിലും അവയ്ക്കു പകരം ഇന്നു പരമ്പരാഗതമായ ചെമ്പുപറയിലേയ്ക്ക് മടങ്ങിവരികയാണ്. മിക്ക ക്ഷേത്രങ്ങളിലും ഉള്ളിലെ തേക്കിന്റെ സ്ഥാനത്ത് ഇന്നു കോൺക്രീറ്റ് ഇടംപിടിച്ചെങ്കിലും മൊത്തത്തിൽ ഇതൊരു ശുഭലക്ഷണമാണ്.

പള്ളിക്കൊടിമരങ്ങളുടെ ഉയരത്തിന് ഇന്ന് പ്രത്യേക മാനദണ്ഡങ്ങളൊന്നും പൊതുവെ പാലിക്കുന്നില്ല. എന്നാൽ ഭൂമി, മണ്ണിൽനിന്നും മെനഞ്ഞ ആദിമനുഷനായ ആദാമിനേയും, മുകളിലെ കുരിശ് യേശുക്രിസ്തുവിനേയും പ്രതീകവൽക്കരിച്ച് ആദം മുതൽ യേശുക്രിസ്തു വരെയുള്ള തലമുറകളുടെ എണ്ണത്തിനു സമമായ ഖണ്ഡങ്ങൾ കൊടിമരത്തിന് വേണമെന്ന തോമസ് മാർ അത്താനാസ്യോസ് സീനിയർ മെത്രാപ്പോലീത്തായുടെ നിർദ്ദേശം തികച്ചും പരിഗണനാർഹമാണ്.

തടിയുടെ സ്ഥാനത്ത് കരിങ്കൽ ധ്വജസ്തംഭങ്ങൾ അതീവ വിരളമാണ്. നിർമ്മാണ വൈഷമ്യമാണ് ഇതിന് മുഖ്യ കാരണം. ഇത്രയും നീളം ലഭിക്കാൻ അപൂർവ പ്രത്യേകതകളുള്ള സവിശേഷയിനം കരിങ്കല്ലു വേണം. അതിനതിസാധാരണമായ സാങ്കേതിക വൈദഗ്ദ്യമുള്ളവർക്കു മാത്രമേ ഇതു കൊത്തിയെടുക്കാനും സ്ഥാപിക്കാനും സാധിക്കൂ. അവസാന നിമിഷംപോലും നിർമ്മാണ തകരാറു വരാൻ വളരെയധികം സാദ്ധ്യതയുണ്ട്. അത്തരം സാഹചര്യത്തിൽ അതുപേക്ഷിച്ച് പുതിയതു നിർമ്മിക്കുക മാത്രമാണ് ഏക പ്രതിവിധി. ഇത്തരം ക്ലിഷ്ടതകളിലാണ് ശിലാധ്വജസ്തംഭ നിർമ്മാണം പുരോഗമിക്കാതിരുന്നത്.

21-ാം നൂറ്റാണ്ടിന്റെ ആദ്യ ദശാബ്ദം വരെ തിരുവല്ല ശ്രീവല്ലഭ ക്ഷേത്രത്തിൽ മാത്രമായിരുന്നു കേരളത്തിൽ കരിങ്കൽ കൊടിമരം ഉണ്ടായിരുന്നത്. ഇന്ന് പ്രത്യേക മേൽപ്പുര നിർമ്മിച്ച് അതിനെ സംരക്ഷിക്കുന്നു. 2011-ൽ *തോമയാർ കോവിലെന്ന* തിരുവിതാംകോട് അരപ്പള്ളിയിൽ പൂർണ്ണമായ ശിലാധ്വജസ്തംഭം സ്ഥാപിച്ചു ചരിത്രം സൃഷ്ടിച്ചു. ഇതിൽ ആകൃഷ്ടനായ പ. ബസേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയൻ കാതോലിക്കാ 2012-ൽ ദേവലോകം കാതോലിക്കേറ്റ് അരമനയിലും കരിങ്കൽ

കൊടിമരം സ്ഥാപിച്ചു. ഇന്ന് അറിയപ്പെടുന്നത് ഈ മൂന്നു ശിലാധ്വജ സ്തംഭങ്ങൾ മാത്രമാണ്. നിർമ്മാണ പ്രക്രിയയുടെ സങ്കീർണ്ണത ഇന്നും കരിങ്കൽ കൊടിമരം ഭൂരിപക്ഷത്തിനും ഒരു പ്രഹേളികയായി അവസാനിക്കുകയാണ്. പക്ഷേ കൽക്കുരിശുകൾ നസ്രാണികൾ പരക്കെ ഉപയോഗിച്ചു വന്നിരുന്നു താനും.



നസ്രാണികൾക്ക് കൽക്കുരിശുകൾ ഉണ്ടായത് ഏതു കാലത്തെന്നു വ്യക്തമല്ല. പരന്ന കരിങ്കൽ പ്രതലത്തിൽ കൊത്തിയെടുത്തതും പേർഷ്യൻ കുരിശുകളെന്നു തെറ്റായി വിളിക്കപ്പെടുന്നതുമായ മാർത്തോമ്മാ കുരിശുകൾക്ക് ക്രിസ്തുവർഷം എട്ടാം ശതകം വരെയെങ്കിലും പഴക്കമുണ്ട്. പക്ഷേ അവയിൽ അപൂർവം ചിലതു മാത്രമാണ് ശേഷിക്കുന്നത്. ഇവ പ്രായേണ പള്ളികൾക്കുള്ളിലാണ് കാണപ്പെടുന്നത്.

എന്നാൽ പള്ളിക്കു പുറത്തു കാണുന്ന കരിങ്കൽ കുരിശുകൾക്ക് സവിശേഷമായ പ്രാധാന്യവും പ്രത്യേകതകളുമുണ്ട്. പള്ളികളേക്കാളുപരി നസ്രാണി അങ്ങാടിയുടെ സാന്നിദ്ധ്യമാണ് ഇത്തരം കൽക്കുരിശുകൾ പ്രതിനിധീകരിക്കുന്നത്. കോട്ടയം താഴത്തങ്ങാടിയിലെ മാർ ബഹനാം സഹദായുടെ നാമത്തിലുള്ള കൽക്കുരിശാണ് കോട്ടയത്തെ ആദ്യത്തെ *ക്രൈസ്തവ ദേവസ്ഥാനം* എന്നാണ് കരുതപ്പെടുന്നത്. കോട്ടയം വലിയപള്ളി സ്ഥാപിക്കപ്പെടുന്നത് അതിനു ശേഷമാണ്. ഓരോ ദേശങ്ങളിൽ വർത്തക വർഗ്ഗമായ നസ്രാണികൾ കുടിയേറി അങ്ങാടികൾ സ്ഥാപിച്ച് ആവാസമുറപ്പിക്കുമ്പോൾ അതിനെ പ്രതീകവൽക്കരിക്കേണ്ടത് അവരുടെ സാമ്പത്തികമായ ഒരു ആവശ്യകത കൂടിയായിരുന്നു. സത്യസന്ധവും രാജകീയ പരിരക്ഷയുള്ളതുമായ നസ്രാണി അങ്ങാടിയെ വിളംബരം ചെയ്യുന്ന *നഗരതോരണം* ആയിരുന്നു ആദ്യകാല കൽക്കുരിശുകൾ. അതിനാലാണ് അവ പള്ളി നടയ്ക്കുപകരം അങ്ങാടിയുടെ പ്രവേശനകവാടത്തിലോ കടവുകളിലോ സ്ഥിതിചെയ്യുന്നത്. പിൽക്കാലത്താണ് അവ പള്ളിനടയിൽ സ്ഥാനം പിടിച്ചു തുടങ്ങിയത്.

പോർട്ടുഗീസു കാലഘട്ടത്തിൽ ക്രിസ്തുവിന്റെ പീഡാനുഭവം പോലെയുള്ള പാശ്ചാത്യ പ്രതീകങ്ങൾ ഇത്തരം കൽക്കുരിശുകളുടെ പീഠങ്ങ

ളിൽ സ്ഥാനം പിടിച്ചെങ്കിലും ആദ്യകാല ക്രൈസ്തവ പ്രതീകങ്ങളായ മൽസ്യം, പതാകവഹിക്കുന്ന ആട്, മാർത്തോമ്മാ ശ്ലീഹായുടെ ഇന്ത്യൻ പ്രതീകമായ *ഇരട്ട മയിൽ* ഇവയായിരുന്നു കൽക്കുരിശുകളുടെ പീഠം അലങ്കരിച്ചിരുന്നത്. മാലാഖാമാരും അപൂർവമായിരുന്നില്ല. ഇവയേക്കാ ളൊക്കെ ഉപരി, ബുദ്ധസ്തൂപങ്ങളിൽനിന്നും സ്വാംശീകരിച്ച, കമഴ്ത്തി വെച്ച താമരയ്ക്കുള്ളിൽ (Inverted Lotus) കുരിശു നിൽക്കുന്നതുപോലെ യായിരുന്നു കൽക്കുരിശിന്റെ പീഠം കൊത്തിയെടുത്തിരുന്നത്. ഇത്തരം പീഠം തന്നെ നമ്പൂതിരി ക്ഷേത്രങ്ങളിലെ ബലിക്കല്ലും, ബുദ്ധചൈത്യ ങ്ങളിലെ സ്തൂപങ്ങളുമായി അത്ഭുതാവഹമായ സമാനത പുലർത്തുന്ന നിർമ്മിതികളാണ്.

കുറഞ്ഞത് മൂന്ന്, ലംബമായി (vertical) രണ്ടും തിരശ്ചീനമായി (horizontal) ഒന്നും, കരിങ്കൽ തുലാങ്ങൾ ഉപയോഗിച്ചാണ് ഇത്തരം കുരിശു കൾ നിർമ്മിക്കുന്നത്. മേലെഴുത്തു കൂടി ഉണ്ടെങ്കിൽ തിരശ്ചീനമായും രണ്ടു തുലാങ്ങൾ ഉണ്ടാകും. ലക്ഷണയുക്തമായ പ്രത്യേകയിനം ശില കൊണ്ടു മാത്രമേ ഇത്തരം തുലാങ്ങൾ നിർമ്മിക്കാനാവൂ. കേവലം ഭൂഗുരുത്വം (gravity) കൊണ്ടു മാത്രം തുലനം ചെയ്യപ്പെടുന്ന കൽക്കു രിശ് *ഉയർത്തുക* എന്നത് സങ്കീർണ്ണമായ ഒരു പ്രക്രിയയാണ്. അതു ചെരിയുകയോ വളയുകയോ ചെയ്യാൻ പാടില്ല. കൃത്യമായി ഉയർത്തിയ കുരിശ് പിന്നീട് ചെരിയുകയില്ല. വളയുന്ന പ്രശ്നവുമില്ല.

കുരിശിനും പീഠത്തിനും വ്യക്തമായ തച്ചുശാസ്ത്ര പരിമാണങ്ങളുണ്ട്. കേരളത്തിലെ ഏറ്റവും ഉയരം കൂടിയ കൽക്കുരിശ് കടുത്തുരുത്തിയിലും ഏറ്റവും മനോഹരം ചെങ്ങന്നൂരുമാണ്. ഒരുപക്ഷേ ഏറ്റവും പ്രശസ്തം കോട്ടയം പുത്തനങ്ങാടി കുരിശുപള്ളിക്കുള്ളിലേതും.

ലോകത്ത് ലഭ്യമായ എല്ലാ നല്ല മാതൃകകളെയും സ്വാംശീകരിച്ച് സ്വയം പുഷ്ടിപ്പെടുക എന്നതാണ് ഇന്ത്യൻ സംസ്കാരത്തിന്റെ കാതൽ. ഈ ഇന്ത്യൻ സംസ്കാരത്തിന്റെ ഭാഗമായ നസ്രാണിയും ഈ സമ്പു ഷ്ടീകരണ പ്രക്രിയയ്ക്ക് നിരന്തരം വിധേയമായിക്കൊണ്ടിരിക്കുകയാണ്. ദ്രാവിഡമായ ഉൽസവവും, *ആര്യമായ* ധ്വജസ്തംഭവും, ക്രൈസ്തവമായ അങ്ങാടിക്കുരിശും, ജസ്യൂട്ടുകൾ അവതരിപ്പിച്ച ഇറത്താഴും, അന്ത്യോ ഖ്യൻ സഭയുടെ കൂദേശ്കുദിശിനും നസ്രാണികൾ തനതായ രീതിയിൽ സ്വന്തമാക്കിയത് പൊതുവായ ഈ സാംസ്കാരിക സങ്കലനത്തിന്റെ ഭാഗ മായാണ്. അത് അവരുടെ പൈതൃകവുമാണ്.

നസ്രാണിയുടെ കാലാകാലങ്ങളിലെ സാമ്പത്തികോന്നമനം അവരുടെ ദേവാലയ നിർമ്മിതിയിൽ ശരിക്കും പ്രതിഫലിച്ചിട്ടുണ്ട്. പക്ഷേ പൈതൃ കങ്ങളെ തച്ചുടയ്ക്കുന്നതടക്കം പലപ്പോഴും അത് വഴിവിട്ടു പോയിട്ടു ണ്ടെന്നതും യാഥാർത്ഥ്യമാണ്. എങ്കിലും യഹോവ ഹഗ്ഗായി പ്രവാചക നോട് ... *ഈ ആലയം നശിച്ചു കിടക്കുമ്പോൾ നിങ്ങൾ മച്ചിട്ട മന്ദിരങ്ങ ളിൽ വസിക്കുകയാണോ?* ... (ഹഗ്ഗായി 1.4, *പശീത്താ*) എന്ന് ചോദിച്ചതു പോലെ ചോദ്യം ഉന്നയിക്കാൻ നസ്രാണി ഇടകൊടുത്തിട്ടില്ല. ദാവീദ്

രാജാവ് നാഥാൻ പ്രവാചകനോട് ... *ഇതാ ഞാൻ ദേവതാരുകൊണ്ടുള്ള അരമനയിൽ വസിക്കുന്നു. ദൈവത്തിന്റെ നിയമപെട്ടകമോ തിരശീല കൾക്കു കീഴെ ഇരിക്കുന്നു.* ... (1 ദിന. 17. 1, *പശീത്താ*) എന്നു വിലപി ക്കുന്നവരാണ് നസ്രാണികൾ. പുതിയ പള്ളികൾ ഉയർന്നുവരുന്നതിനും അവ മനോഹരമായി ചമയിക്കുന്നതിനും നസ്രാണി പണം വാരിയെറിയു ന്നത് ഈ പശ്ചാത്തലത്തിൽ വേണം വിലയിരുത്താൻ. പക്ഷേ അതോ ടൊപ്പം, ജ്ഞാനിയായ ശലോമോൻ പറയുന്ന ദേവാലയത്തിന്റെ ഉദ്ദേശ്യം പാലിക്കപ്പെടുന്നില്ലായെങ്കിലും (2. ദിന. 2. 4–7, *പശീത്താ*), അതു നിർമ്മി ക്കാൻ ... *ഞാൻ ആർ?* ... എന്ന ദൈവമുമ്പാകെയുള്ള തന്റെ നിസാരത മനസിലാക്കുന്നില്ലെങ്കിലും ഈ വ്യയം നിഷ്പ്രയോജനമാകും.

(*കങ്ങഴ സെന്റ് തോമസ് പള്ളി പുനർ നിർമ്മാണ സുവനീർ,* ഒക്ടോബർ 2014)

# 24

# ...ദൈവസുതർ നാം ആയിടുവാൻ...

***"ജീവിക്കാനുള്ള ഒരു ഉപകരണമാണ് വീട്"*** എന്ന് ഭവനത്തെ നിർവചിച്ചത് ലോകപ്രശസ്ത ഫ്രഞ്ച് വാസ്തുശില്പിയായ ലെ കർബ്യൂസിയാ ആണ്. ഈ മാനദണ്ഡമനുസരിച്ച് വി. കുർബാന അർപ്പിക്കാനുള്ള ഒരു ഉപകരണമാണ് പള്ളി.

ഈ ലേഖകന്റെ അതീവ പരിമിതമായ ജ്ഞാനമനുസരിച്ച് പൗരസ്ത്യ-പാശ്ചാത്യ വേദശാസ്ത്രങ്ങൾ തമ്മിൽ അടിസ്ഥാനപരമായ ഒരു ദർശന വൈജാത്യമുണ്ട്. അതനുസരിച്ച് പാശ്ചാത്യ വേദശാസ്ത്രം കേന്ദ്രീകരിച്ചിരിക്കുന്നത് ക്രിസ്തുവിന്റെ കുരിശുമരണത്തിലാണ്. മറിച്ച് പൗരസ്ത്യ വേദശാസ്ത്രമാകട്ടെ ഉയിർത്തെഴുന്നേൽപ്പിലും. അതിനാലാണ് ഉയിർപ്പ് പെരുന്നാളിന് പൗരസ്ത്യ സഭാപാരമ്പര്യത്തിൽ സമാനതയില്ലാത്ത അത്യുന്നത സ്ഥാനം ഉള്ളത്. *"ലോകത്തിൽ ഏറ്റവുമധികം പാശ്ചാത്യവൽക്കരിക്കപ്പെട്ട ഓർത്തഡോക്സ് സഭ"* എന്ന ദുഷ്പ്പേരു വഹിക്കുന്ന മലങ്കരസഭയിൽ ഇന്നിത് പ്രയോഗത്തിലില്ലെങ്കിലും ആരാധനാവൽസരവും കൂദാശകളും പ്രാർത്ഥനകളും എല്ലാം സഭാപരമായി ക്രമീകരിച്ചിരിക്കുന്നത് ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിൽ കേന്ദ്രീകരിച്ചാണ്. അതിനാലാണ് പൗരസ്ത്യ സഭകളിൽ ക്രൂശിതരൂപങ്ങളേക്കാൾ ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിന് വി. മദ്ബഹാ ചിത്രീകരണത്തിൽ മുൻതൂക്കം ലഭിച്ചതും. എട്ടാം ദിവസം മാർത്തോമ്മാ ശ്ലീഹായ്ക്കു പ്രത്യക്ഷപ്പെടുന്ന ക്രിസ്തുവിനേയും ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിന്റെ ഗണത്തിലാണ് പൗരസ്ത്യ പവിത്രകലാ സങ്കേതം ഉൾപ്പെടുത്തിയിരിക്കുന്നത്.

വി. കുർബാനയേക്കുറിച്ചുള്ള കാഴ്ചപ്പാടിലും വർത്തമാനകാല സാഹചര്യത്തിലെങ്കിലും ഈ പൗരസ്ത്യ-പാശ്ചാത്യ ദർശനവൈജാത്യമുണ്ട്. ലളിതമായ പാശ്ചാത്യ വേദശാസ്ത്രപ്രകാരം വി. കുർബാന, വൈദികൻ അർപ്പിക്കുന്ന ഒരു സ്വകാര്യ സംരംഭം മാത്രമാണ്. ജനം അതിൽ വെറും കാഴ്ചക്കാർ മാത്രം. അതിനാലാണ് *"കുർബാന കാണുക"* എന്ന പ്രയോഗം റോമൻ കത്തോലിക്കർ ഉപയോഗിക്കുന്നത്.

എന്നാൽ പൗരസ്ത്യ ദർശനത്തിൽ വി. കുർബാന ഒരു *"ഏകാംഗപ്രക്രിയ"* അല്ല. അത് സ്ഥലാതീതവും കാലാതീതവും ആണ്. ദൃശ്യസഭയും അദൃശ്യസഭയും അതിൽ സജീവ പങ്കാളിത്വം വഹിക്കുന്നു. ആദാം മുതലുള്ള സർവ മനുജകുലവും ഇതിൽ ഭാഗഭാക്കാണ്. സർവ ലോകത്തിനുംവേണ്ടി അവരോടൊപ്പം നിന്ന് മുഖ്യകാർമ്മികൻ വി. ബലി അർപ്പിക്കുന്നു. ദൃശ്യസഭയുടെ സാന്നിദ്ധ്യമില്ലാതെ വി. കുർബാന ഇല്ല. അതിനാലാണ്. കാർമ്മികൻ, പരികർമ്മി, സഭ ഇവയെ പ്രതിനിധീകരിച്ച് കുറഞ്ഞത് മൂന്ന്പേർ വി. കുർബാന അർപ്പിക്കാൻ അത്യന്താപേക്ഷിതമാണെന്ന് പൗരസ്ത്യ പാരമ്പര്യം അനുശാസിക്കുന്നത്.

അവിടെയും അവസാനിക്കുന്നില്ല. വി. കുർബാനയിൽ അദൃശ്യ സഭയുടെ അനുപേഷണീയ സാന്നിദ്ധ്യവുമുണ്ട്. സ്വർഗീയ മാലാഖമാരുടെ ലെഗിയോനുകളും സഹദേന്മാരും കാദീശന്മാരും, വാങ്ങിപ്പോയ പൂർവികരും അവിടെ സന്നിഹിതരാകുന്നു. മറുബാസാകൾ മാലാഖാമാരെയും 72 അറിയിപ്പുകാരേയും ദൃശ്യവത്കരിക്കുന്നു. ധൂപക്കുറ്റി ദൈവമാതാവ്, 12 ശ്ലീഹന്മാർ, ആദാം മുതൽ ഇതഃപര്യന്തമുള്ള തലമുറകൾ എന്നിവരേയും. പള്ളിയുടെ മദ്ധ്യത്തിലെ സ്ഥലം കിഴക്കു-പടിഞ്ഞാറ് ഒഴിച്ചിടുന്നത് വാങ്ങിപ്പോയവർക്കു വേണ്ടിയാണെന്നാണ് വിശ്വാസം.



പുരാതന ക്രൈസ്തവ പാരമ്പര്യമനുസരിച്ച് എല്ലാ പള്ളിയും ഓരോ മദ്ധ്യസ്ഥ പരിശുദ്ധന്മാരുടെ നാമത്തിലാണ് സ്ഥാപിക്കുന്നത്. അതുകൊണ്ട് മറ്റു പരിശുദ്ധന്മാർക്ക് അവിടെ പ്രസക്തിയില്ല എന്നല്ല. സത്യവിശ്വാസികൾക്ക് ഇഹത്തിലും പരത്തിലും പരിശുദ്ധന്മാരുടെ സംസർഗ്ഗം അത്യന്താപേക്ഷിതമാണ്. ഓർത്തഡോക്സ് ക്രിസ്ത്യാനികളുടെ ശവസംസ്ക്കാര ശുശ്രൂഷയിൽ തൈലം ഒഴിക്കുമ്പോൾ "... *പ്രയത്നങ്ങളിൽ നിന്നുള്ള വിശ്രമത്തിനും, യുദ്ധങ്ങളിൽനിന്നുള്ള സമാധാനത്തിനും, പരിശുദ്ധന്മാരോടുകൂടിയുള്ള ആനന്ദത്തിനും വേണ്ടി ഈ തൈലം ഒഴിക്കപ്പെടുന്നു. ...*" എന്നാണ് പ്രാർത്ഥിക്കുന്നത്. അതുതന്നെ ഇഹപരലോകങ്ങളിലെ പരിശുദ്ധ സംസർഗ്ഗം അത്യന്തം ശ്രേഷ്ഠമായ ഒരവസ്ഥയാണെന്നു വ്യക്തമാക്കുന്നു.

ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥതയെ ഇപ്രകാരം വിശദീകരിക്കുന്നു. "... *നമ്മുടെ സഭയിൽ സംഭവിച്ചിട്ടുള്ള വൻ കാര്യങ്ങളെല്ലാം തന്നെ നമ്മുടെ ബുദ്ധിശക്തി കൊണ്ടോ ഭരണവൈഭവംകൊണ്ടോ ആണെന്നു നമുക്ക് അവകാശപ്പെടാൻ നിവൃത്തിയില്ല. നമ്മുടെ നിലനില്പിനു തന്നെയും പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥത ഈടുറ്റ സഹായമാണ്. അവർ എല്ലായ്പോഴും നമുക്കുവേണ്ടി പ്രാർത്ഥിച്ചുകൊണ്ടിരിക്കുന്നു. ശാരീരിക പരാധീനതകൾക്ക് അവർ വശംവദരല്ല. ബലഹീനരായ നാം കുറെ സമയം അടുപ്പിച്ചു പ്രാർത്ഥിക്കുമ്പോഴേക്കും ക്ഷീണിക്കുന്നു. എന്നാൽ കടന്നുപോയവർ നിരന്തരം പ്രാർത്ഥിച്ചുകൊണ്ടിരിക്കുന്നു. അവരുടെ ആത്മവർദ്ധന പ്രാർത്ഥനയിലാണ്. ആകയാൽ പ്രാർത്ഥിക്കുന്നതിന് അവർക്കുള്ള കഴിവ്, ജീവിച്ചിരിക്കുന്നവരുടേതിനേക്കാൾ വളരെ മടങ്ങു കൂടുതലാണ്.*"

രക്തസാക്ഷികളായ സഹദേന്മാരെപ്പറ്റി പരാമർശിക്കുമ്പോൾ ഫാ. ഡോ. ബേബി വർഗീസ്, "... *സഹദേന്മാരോട് നാം പ്രാർത്ഥിക്കുകയല്ല,*

*അവരോട് നമുക്കു വേണ്ടി ദൈവത്തോട് പ്രാർത്ഥിക്കുവാൻ വിനയപുരസരം അപേക്ഷിക്കുകയാണ്. യാഗപീഠത്തിന്റെ കീഴിൽ ദൈവത്തോട് പ്രാർത്ഥിക്കുന്ന സഹദേന്മാരുടെ സമൂഹം (വെളി. 6:9-11), അവരുടെ സഭയിലെ അംഗങ്ങളായ ജീവനുള്ളവർക്കുവേണ്ടി പ്രാർത്ഥിക്കുകയില്ലെന്ന് ചിന്തിക്കുന്നത് വെളിപാട് പുസ്തകം നൽകുന്ന ചിത്രത്തിന് എതിരാണ്"* എന്നു വിലയിരുത്തുന്നു. ഇതെല്ലാം പരിശുദ്ധന്മാരുടെ സംസർഗ്ഗത്തിന്റെ അനിവാര്യതയാണ് ചൂണ്ടിക്കാണിക്കുന്നത്.

ദൃശ്യപ്രതീകങ്ങളും ചിത്രങ്ങളും ദ്വിമാന രൂപങ്ങൾ (Two dimensional images) പോലും പുരാതന സഭകൾക്ക് വർജ്ജ്യമല്ലായിരുന്നു. ചിത്രങ്ങൾക്കോ പ്രതീകങ്ങൾക്കോ ദിവ്യപരിവേഷം നൽകുകയല്ല, മറിച്ച്, അവയിലൂടെ അതത് പരിശുദ്ധന്മാരേയും അവരുടെ പിതാവായ ദൈവത്തെത്തന്നെയും ദർശിക്കുകയാണ്. ബലഹീനനായ മനുഷ്യന് പരിമിതികളുണ്ട് എന്ന് വി. പിതാക്കന്മാർക്ക് അറിയാമായിരുന്നു. അതിനാലാണ് ജനങ്ങൾക്ക് ഉയർന്ന ദൈവസാന്നിദ്ധ്യബോധമുണ്ടാകാൻ ബൈസന്റൈൻ, കോപ്റ്റിക്, എത്യോപ്യൻ, അർമേനിയൻ ദേവാലയങ്ങൾ പരിശുദ്ധന്മാരുടെ ചിത്രങ്ങൾകൊണ്ട് നിറച്ചത്. അന്ത്യോഖ്യൻ സുറിയാനി സഭയുടെ പള്ളികളിലെ ചിത്രങ്ങളും, മലങ്കരയിലെ പഴയപള്ളികളിലെ മദ്ബഹാ ചിത്രീകരണങ്ങളും ഇതേ ലക്ഷ്യത്തോടു കൂടിയതാണ്.

ഈ വിഷയത്തിൽ വ്യക്തമായ ഒരു ഓർത്തഡോക്സ് കാഴ്ചപ്പാട് ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് രേഖപ്പെടുത്തിയിട്ടുണ്ട്. "... *വചനം എന്നു പറയുമ്പോൾ അക്ഷരങ്ങൾ കൊണ്ടുണ്ടാക്കുന്ന വാക്കുകൾ മാത്രമാകണമെന്നില്ല. ... സഭാവിശ്വാസസംബന്ധമായും ആരാധനാ ജീവിത സംബന്ധമായും ഉള്ള കാര്യങ്ങൾ നമ്മുടെ ജനങ്ങളെ പഠിപ്പിക്കുന്നത് പ്രസംഗം കൊണ്ടു മാത്രം സാദ്ധ്യമല്ല. ദേവാലയത്തിന്റെ ശില്പം, അതിലുള്ള ചിത്രങ്ങൾ, മറ്റു ചിഹ്നരൂപങ്ങൾ, സംഗീതം എന്നിവ വചനംപോലെതന്നെ കാര്യക്ഷമമായ അദ്ധ്യയന മാധ്യമങ്ങളാണ്."* ഇതിനപ്പുറം ഈ വിഷയത്തിൽ ഒരു വിശദീകരണം ആവശ്യമില്ല.

റോമൻ കത്തോലിക്കാ സഭയിൽനിന്നും വിഭിന്നമായി അത്ഭുതപ്രവർത്തികൾ ചെയ്യുക എന്നതു മാത്രമല്ല ഒരാളെ പരിശുദ്ധനായി കണക്കാക്കുന്നതിന് ഓർത്തഡോക്സ് സഭകൾ മാനദണ്ഡമായെടുക്കുന്നത്. മറിച്ച് സഭയ്ക്കു നൽകിയ സവിശേഷ സംഭാവനകളാണ്. വേദശാസ്ത്രജ്ഞരും, സംഗീതജ്ഞരും, നിയമ നിർമ്മാതാക്കളും, സത്യവിശ്വാസം നിലനിർത്തിയവരും ഒക്കെ ഓർത്തഡോക്സ് പരിശുദ്ധരാണ്. എന്തിനേറെ!, വി. ത്രിത്വത്തിന്റെ വിഖ്യാതമായ ഐക്കൺ വരച്ച ആന്ദ്രെ റൂബ്ലെൻ എന്ന സന്യാസിയെ 1988-ൽ റഷ്യൻ ഓർത്തഡോക്സ് സഭ പരിശുദ്ധനായി പ്രഖ്യാപിച്ചു.

പരിശുദ്ധന്മാരുടെ ജീവിത സംഭവങ്ങൾ തന്നെ കാലാതീതങ്ങളായ പ്രവചനങ്ങളാണ്. പലപ്പോഴും അവ പ്രസക്തമാകുന്നത് സഹസ്രാബ്ദങ്ങൾക്ക് ശേഷമാകും. ഉദാഹരണത്തിന് കർത്താവിന്റെ മുന്നോടിയായ

വി. യോഹന്നാൻ സ്നാപകനെയെടുക്കാം. ദൈവപുത്രനെ ഉദരത്തിൽ വഹിച്ചുകൊണ്ട് വി. കന്യകമറിയാം യോഹന്നാൻ സ്നാപകന്റെ മാതാവായ ഏലിശുബായെ ഗർഭാവസ്ഥയിൽ സന്ദർശിച്ചു ഉപചാരമർപ്പിച്ചപ്പോൾ *"ഏലിസബേത്തിന്റെ ഉദരത്തിൽ പ്രജ സന്തോഷിച്ചു തുള്ളി"* (ലൂക്കോസ് 1.41 പശീത്താ). ഇന്ന് കടുത്ത സാമൂഹ്യപ്രശ്നമായി മാറിയിരിക്കുന്ന ഭ്രൂണഹത്യ, കൊലപാതകമാണെന്ന വ്യക്തമായ സന്ദേശമാണ് ഇതിലുള്ളത്. ഇത് പ്രസക്തമായത് ഇക്കാലത്തു മാത്രവും. അതേപോലെ ഇതര പരിശുദ്ധന്മാരുടേയും ജീവിതവും സന്ദേശവും പ്രസക്തമാകുന്നത് ഒരുപക്ഷേ നൂറ്റാണ്ടുകൾക്ക് ശേഷമാകാം.

സഭ ഔദ്യോഗികമായി പ്രഖ്യാപിക്കുന്നതു കൊണ്ടു മാത്രമല്ല ഒരാൾ പരിശുദ്ധനാകുന്നത്. ആദിമകാല പരിശുദ്ധരാരെയും ഔദ്യോഗികമായി പ്രഖ്യാപിച്ചിട്ടില്ല. എന്നു മാത്രമല്ല, ഇന്നും റോമൻ കത്തോലിക്കാ, റഷ്യൻ, മലങ്കര സഭകൾക്കു മാത്രമാണ് പരിശുദ്ധ പ്രഖ്യാപനത്തിന് വ്യക്തമായ നടപടിച്ചട്ടം ഉള്ളത്. എന്തു പ്രഖ്യാപനം നടത്തിയാലും ജനങ്ങളുടെ അംഗീകാരമാണ് പ്രധാനം. ഔദ്യോഗിക പ്രഖ്യാപനം എന്നത് ഒരു സാങ്കേതികത്വം മാത്രമാണ്. അത് ഒരാളുടെ പരിശുദ്ധപദവിയെ ആരും ദുരുപയോഗം ചെയ്യുകയോ കച്ചവടച്ചരക്കാക്കുകയോ ചെയ്യുന്നത് തടയാനുള്ള ഒരു നടപടി കൂടിയാണ്. ഇതുവരെ പരിശുദ്ധനായി ഔദ്യോഗിക പ്രഖ്യാപനം നടത്താത്ത പ. പാമ്പാടി തിരുമേനിയുടെ നാമത്തിൽ കുറഞ്ഞത് നാലു ത്രോണോസുകൾ ഇതുവരെ പൂർണ്ണ കൂദാശ നടത്തിയിട്ടുണ്ട്. കാരണം ജനം പരിശുദ്ധനായി അദ്ദേഹത്തെ അംഗീകരിച്ചു കഴിഞ്ഞു. അതിലാർക്കും തർക്കവുമില്ല.



ഏതു പരിശുദ്ധന്റെ മദ്ധ്യസ്ഥതയിൽ പള്ളി സ്ഥാപിച്ചാലും എല്ലാ പള്ളിയിലേയും വി. മദ്ബഹാ അടിസ്ഥാനപരമായി തമ്പുരാനെപ്പെറ്റമ്മയുടെ നാമത്തിലാണ് പ്രതിഷ്ഠിക്കുക. വി. ദൈവമാതാവിന് സഭയിലുള്ള അദ്വിതീയ സ്ഥാനമാണ് ഇതിനു കാരണം. *"കൃപ നിറഞ്ഞവളെ നിനക്കു സമാധാനം. ..."* എന്നാദിയായ ഗബ്രിയേൽ മാലാഖായുടെ സംബോധനയിൽ വി. കന്യകമറിയാമിന്റെ ജീവിതവും മഹത്വവും മുഴുവൻ അടങ്ങിയിരിക്കുന്നു. ദൈവപുത്രനെ തന്റെ ഉദരത്തിൽ വഹിച്ചവൾ എന്ന കാഴ്ചപ്പാടും ഈ പ്രതിഷ്ഠയ്ക്കു പിമ്പിലുണ്ട്. ഏലിശുബാ, "... *എന്റെ കർത്താവിന്റെ അമ്മ* ..." എന്നു



വി. മറിയാമിനെ സംബോധന ചെയ്തതും ഇതോടൊപ്പം കണക്കിലെടുക്കണം. തമ്പുരാനെപ്പെറ്റമ്മയുടെ "... *ഇപ്പോൾ മുതൽ സർവ്വ തലമുറകളും എന്നെ ഭാഗ്യവതി എന്നു കീർത്തിക്കും"* എന്ന പ്രവചനമാണ് ഇത്തരം പ്രതിഷ്ഠകളിലൂടെ തലമുറകളായി നിറവേറപ്പെടുന്നത്. സഭാ പഞ്ചാംഗത്തിൽ ജൂൺ 15-ന് *"ദൈവമാതാവിന്റെ നാമത്തിൽ ആദ്യം പള്ളി പണിതതിന്റെ പെരുന്നാൾ"* എന്നൊരു വിശേഷദിനം തന്നെയുണ്ട്.

ഉയിർത്തെഴുന്നേറ്റ ക്രീസ്തുവിനെ കാണാതെ വിശ്വസിക്കില്ല എന്നു ശഠിച്ചതിനാൽ *"സംശയാലുവായ തോമസ്"* എന്ന് മാർത്തോമ്മാ ശ്ലീഹാ വിശേഷിപ്പിക്കപ്പെടുന്നുണ്ട്. യഥാർത്ഥത്തിൽ *"എന്റെ കർത്താവും എന്റെ ദൈവവുമേ"* എന്ന പരമമായ വിശ്വാസസത്യം പ്രഖ്യാപിച്ച അദ്ദേഹം *"സുദൃഢനായ തോമസ്"* എന്ന വിശേഷണത്തിനാണ് കൂടുതൽ അർഹൻ. ഇന്ത്യയെ ആത്മാവിൽ ജനിപ്പിച്ച പിതാവാണ് മാർത്തോമ്മാ ശ്ലീഹാ. നസ്രാണികൾ ഈ കാഴ്ചപ്പാടോടെ തങ്ങൾ മാർത്തോമ്മായുടെ പിൻമുറക്കാരാണെന്ന് അഭിമാനിച്ചിരുന്നു. പോർട്ടുഗീസ് പൂർവകാലത്ത് "...*അവർ സെന്റ് തോമസിനെ ക്രിസ്തുവിനു സമമായി കാണുന്നു"* എന്ന് കേരളം സന്ദർശിച്ച വിദേശ സഞ്ചാരികളെക്കൊണ്ട് പറയിക്കത്തക്കവിധം അത്ര അഗാധമായിരുന്നു നസ്രാണികളുടെ തോമാവബോധം. അതിൽ തെറ്റൊന്നുമില്ല. കാരണം *"നിങ്ങൾക്ക് പിതാക്കന്മാർ ഏറെയില്ലല്ലോ"* (1 കോരി. 4.15 പശീത്താ). ബൈസന്റൈൻ സഭകൾ ഈസ്റ്ററിന് ശേഷം വരുന്ന പുതുഞായറാഴ്ചയെ ഈ മഹാ വിശ്വാസപ്രഖ്യാപനത്തെ അനുസ്മരിച്ച് "*തോമസ് സൺഡേ*" എന്ന പേരിലാണ് ആഘോഷിക്കുന്നത്.

പോർട്ടുഗീസ് പൂർവകാലത്ത് കർക്കിടകം 3 (പുതിയ കണക്കിൽ ജൂലൈ 3) ആയിരുന്നു മാർത്തോമ്മാശ്ലീഹായുടെ പെരുന്നാൾ ആയി നസ്രാണികൾ ആഘോഷിച്ചിരുന്നത്. "...*കർക്കിടകത്തിൽ തോമ്മായുടെ ഉൽസവം പ്രധാനം*" എന്ന് ഡോ. ഹെർമ്മൻ ഗുണ്ടർട്ട് രേഖപ്പെടുത്തുന്നു. പോർട്ടുഗീസുകാർ ഇത് റോമൻ കത്തോലിക്കാ പാരമ്പര്യമനുസരിച്ച് ഡിസംബർ 21-ലേയ്ക്കു മാറ്റി. റോമൻ കത്തോലിക്കാ സഭ 1969-ൽ തിരുന്നാൾ വി. ജറോം സൂചിപ്പിച്ചിരുന്ന ജൂലൈ 3-ലേയ്ക്കു മാറ്റി. എന്നാൽ ഓൾഡ് കത്തോലിക്കരും ആംഗ്ലിക്കൻ സഭയും ഇന്നും ഡിസംബർ 21-നാണ് മാർത്തോമ്മാശ്ലീഹായുടെ പെരുന്നാൾ ആയി പരിഗണി



ക്കുന്നത്. ബൈസന്റൈൻ സഭകൾ ജൂലിയൻ കലണ്ടർപ്രകാരം ഒക്ടോബർ 6-നും ഗ്രീഗോറിയൻ കലണ്ടറനുസരിച്ച് ഒക്ടോബർ 19-നും ആണ് മാർത്തോമ്മാശ്ലീഹായുടെ പെരുന്നാൾ ആഘോഷിക്കുന്നത്.

മലങ്കരയിൽ ഇന്ന് ജൂലൈ 3, ഡിസംബർ 21 എന്നീ രണ്ടു തീയതികളിലും മാർത്തോമ്മാശ്ലീഹായുടെ പെരുന്നാൾ ആഘോഷിക്കുന്നുണ്ട്. തമ്പുരാനെപ്പെറ്റമ്മയ്ക്ക് ജനുവരി, മെയ്, ഓഗസ്റ്റ് മാസങ്ങളിൽ പെരുന്നാൾ സഭ കൽപ്പിച്ചിട്ടുള്ള സ്ഥിതിക്ക് മലങ്കരയുടെ ആത്മീയ പിതാവായ മാർത്തോമ്മാശ്ലീഹായുടെ പെരുന്നാൾ പ്രതിവർഷം രണ്ടോ മൂന്നോ തവണ ആഘോഷിക്കുന്നതിൽ അസാംഗത്യമില്ല. കാരണം, "...*സുവിശേഷം മൂലം യേശുമ്ശീഹായിൽ നിങ്ങളെ ജനിപ്പിച്ചത് ഞാനാണ്*" (1 കോരി. 4.15 പശീത്താ).

പുരാതന കാലം മുതൽ *"ശ്ലീഹന്മാരിൽ മുമ്പന്മാരായ ഉന്നതപ്പെട്ട മാർ പത്രോസിന്റേയും മാർ പൗലൂസിന്റെയും"* ഓർമ്മ സംയുക്തമായി ജൂൺ 29-നാണ് ആഘോഷിക്കുന്നത്. അത് അവരുടെ രക്തസാക്ഷിത്വ ദിനമാണോ തിരുശേഷിപ്പുകൾ പുനഃസ്ഥാപിച്ച ദിനമാണോ എന്ന കാര്യത്തിൽ ചരിത്രകാരന്മാരിൽ ഏകാഭിപ്രായമില്ല. എന്തായാലും മലങ്കര സഭയ്ക്ക് ജൂൺ 29 മാറാനായ പെരുന്നാളാണ്.



ശ്ലീഹന്മാരിൽ മൂപ്പനായ മാർ പത്രോസിന്റേയും, അപ്പോസ്തോലന്മാരുടെ ഗണത്തിലേയ്ക്ക് *അകാലപ്രജ* പോലെ അവസാനം കടന്നുവന്ന മാർ പൗലൂസിന്റെയും ഓർമ്മ ഒരുമിച്ച് ആചരിക്കുവാൻ ക്രമീകരിച്ചിരിക്കുന്നത് ആലോചനാമൃതമാണ്. സഭാദ്ധ്യക്ഷന്മാർക്ക് വലിപ്പച്ചെറുപ്പമില്ല എന്നതിന് സഭാപിതാക്കന്മാർ ഏർപ്പെടുത്തിയ സൂചകമായി ഇതിനെ കണക്കാക്കാം. മാർ പത്രോസിന്റേയും മാർ പൗലൂസിന്റെയും

ഓർമ്മ *"ആൽഫയും ഒമേഗയും"* എന്നു പറയുന്നതുപോല ആദ്യാന്ത്യ സൂചകമാണെന്നും, അത് സർവ്വ ശ്ലീഹന്മാരേയും ഉൾപ്പെടുത്തി പറയുന്നതാണെന്നും ഒരു രസകരമായ വാദം ഉണ്ട്. അങ്ങനെയാണെങ്കിലും തെറ്റൊന്നുമില്ല. കാരണം അവരൊക്കെ സ്വയം *"ക്രിസ്തുവിൽ കൂട്ടുമൂപ്പൻ"* എന്നാണ് അഭിമാനിച്ചിരുന്നത്. അവരുടെ പ്രവർത്തനമൊന്നും സ്വയം പുകഴ്ചയ്ക്ക് ആയിരുന്നില്ല താനും.

പ. സഭ തിരഞ്ഞെടുത്ത് പ. ശ്ലീഹന്മാർ പട്ടംകെട്ടിയ ഏഴു ശെമ്മാശന്മാരിൽപ്പെട്ടവനാണ് മാർ സ്തേഫാനോസ്. ക്രിസ്തുമാർഗ്ഗത്തിലെ ആദ്യത്തെ രക്തസാക്ഷി ആയി ആണ് അദ്ദേഹത്തെ കണക്കാക്കുന്നത്.



ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് "... *പരിശുദ്ധന്മാരെ ആദരിക്കുകയും അവരുടെ മദ്ധ്യസ്ഥതയിൽ അഭയപ്പെടുകയും ചെയ്ക എന്നത് ആദിമസഭയിൽ, വി. സ്തേപ്പാനോസിന്റെ രക്തസാക്ഷിത്വത്തോടു കൂടിത്തന്നെ ആരംഭിച്ചതാണ്. വി. സ്തേപ്പാനോസിന്റെ ആത്മാവിനെ സ്വീകരിക്കാൻ കർത്താവായ യേശു, പിതാവായ ദൈവത്തിന്റെ വലത്തുഭാഗത്തു നിൽക്കുന്നതായിട്ടാണ് കണ്ടത്. സ്തേപ്പാനോസിന്റെ പ്രാർത്ഥന കർത്താവിന്റെ മദ്ധ്യസ്ഥതയോടു സംയോജിപ്പിക്കപ്പെടുകയാണുണ്ടായത്. സ്തേപ്പാനോസിന്റെ മൃതശരീരം ഭക്തിപൂർവ്വം അടക്കം ചെയ്യപ്പെട്ടു.* ..." എന്നിങ്ങനെ മാർ സ്തേഫാനോസിനെ അവതരിപ്പിക്കുന്നു. വേദപുസ്തകത്തിലെ ഇതര ഭാഗങ്ങളിൽ പിതാവിന്റെ വലത്തുഭാഗത്ത് ഇരിക്കുന്നതായി വർണ്ണിച്ചിട്ടുള്ള പുത്രൻ തമ്പുരാൻ അവിടെ നിൽക്കുന്നതായി ആണ് തന്റെ അന്ത്യ നിമിഷത്തിൽ മാർ സ്തേഫാനോസ് ദർശിക്കുന്നത്. തന്റെ രക്തസാക്ഷിയുടെ ആത്മാവിനെ സ്വീകരിക്കാൻ പുത്രൻതമ്പുരാൻ തന്റെ സിംഹാസനത്തിൽ നിന്നും എഴുന്നേറ്റു നിന്നു എന്നാണ് പ. ഗീവർഗീസ് ദ്വിതീയൻ ബാവാ ഇതിനു നൽകിയ വ്യാഖ്യാനം.

അന്ത്യോഖ്യയിലെ മൂന്നാമത്തെ സഭാദ്ധ്യക്ഷനായിരുന്നു മാർ ഇഗ്നാത്തിയോസ്. സുറിയാനി പാരമ്പര്യത്തിൽ *"അഗ്നിമയനായ ഇഗ്നാത്തിയോസ്"* (മാർ ഇഗ്നാത്തിയോസ് നൂറോനോ) എന്നാണ് അറിയപ്പെടുന്നത്. ഗ്രീക്കിൽ ദൈവത്താൽ വഹിക്കപ്പെട്ടവൻ എന്നും, ദൈവത്തെ വഹിച്ചവൻ എന്നും അർത്ഥമുള്ള *"തെയോഫോറോസ്"* എന്നാണ് ഇദ്ദേഹം പാശ്ചാത്യലോകത്ത് അറിയപ്പെടുന്നത്. യേശുക്രിസ്തു കൈകളിലേന്തിയ ശിശുവാണ് (മത്താ. 18.2, മർക്കോ. 9.36) ഇദ്ദേഹം എന്നൊരു പാര



മ്പര്യം ഉണ്ട്. ഇദ്ദേഹത്തെ അന്ത്യോഖ്യയിൽ നിന്നും ബന്ധനസ്ഥനാക്കി റോമിൽ കൊണ്ടുചെന്ന് സിംഹക്കൂട്ടിലെറിഞ്ഞ് വധിച്ചു. ഇദ്ദേഹത്തിന്റെ സപ്തലേഖനങ്ങൾ ആദിമ സഭാക്രമീകരണത്തിന് നൽകിയത് വിലപ്പെട്ട സംഭാവനകളാണ്. പ്രതിവർഷം ഡിസംബർ 20-ന് ആണ് ഇദ്ദേഹത്തിന്റെ ഓർമ്മ കൊണ്ടാടുന്നത്. ഇന്ന് അന്ത്യോഖ്യാ പാത്രിയർക്കീസുമാരുടെ സ്ഥാനനാമം മാർ ഇഗ്നാത്തിയോസ് എന്നാണ്.

കൈസറിയായിലെ മെത്രാനായിരുന്ന മാർ ബസേലിയോസ്, സഹോദരൻ നിസായിലെ മാർ ഗ്രീഗോറിയോസ്, സുഹൃത്തായ നാസിയാൻസിലെ മാർ ഗ്രീഗോറിയോസ് എന്നിവർ പൊതുവായി കപ്പദോക്യൻ പിതാക്കന്മാർ എന്നാണ് അറിയപ്പെടുന്നത്. മാർ ബസേലിയോസിന്റെ മൂത്ത സഹോദരിയും, സഹോദരന്മാരുടെ വിശ്വാസ മാർഗ്ഗദർശിനിയുമായ വി. മക്രീനയേയും കൂടി ചേർത്തെങ്കിലെ കപ്പദോക്യൻ പിതാക്കന്മാരുടെ ഗണം പൂർണ്ണമാവൂ. സഭാപാരമ്പര്യത്തിൽ അതുല്യമായ ഉന്നതസ്ഥാനമാണ് കപ്പദോക്യൻ പിതാക്കന്മാർക്കുള്ളത്.



സന്യാസ പ്രസ്ഥാനത്തിലും വേദശാസ്ത്ര ചിന്തയിലും സഭാഭരണരംഗത്തും തന്റെ പ്രാഗൽഭ്യം തെളിയിച്ച മാർ ബസേലിയോസ് *"വലിയ മാർ ബസേലിയോസ്"* എന്നാണ് അറിയപ്പെടുന്നത്. ഇന്ന് ഇന്ത്യയിലെ പൗരസ്ത്യ കാതോലിക്കാമാരുടെ സ്ഥാനനാമം മാർ ബസേലിയോസ് എന്നാണ്. അത്യുജ്ജ്വല വാഗ്മിയും വേദശാസ്ത്ര പണ്ഡിതനുമായ നാസിയാൻസിലെ ഗ്രീഗോറിയോസ് *"ദൈവശാസ്ത്രജ്ഞനായ മാർ ഗ്രീഗോറിയോസ്"* എന്നാണ് അറിയപ്പെടുന്നത്. ഇദ്ദേഹത്തിന്റെ നേതൃത്വത്തിലാണ് ക്രിസ്തുവർഷം 381-ലെ കുസ്തന്തീനോസ്പോലീസ് സുന്നഹദോസ് കൂടിയത്. *"നിസായുടെ നക്ഷത്രം"* എന്നാണ് മാർ ബസേലിയോസിന്റെ സഹോദരനായ നിസാ

യിലെ മാർ ഗ്രീഗോറിയോസ് അറിയപ്പെടുന്നത്. യോഗാത്മക ചൈതന്യത്തിന്റെ മൂർത്തഭാവമായിരുന്നു നല്ലൊരു വേദശാസ്ത്രജ്ഞൻ കൂടിയായിരുന്ന ഇദ്ദേഹം. ജനുവരി 1-നാണ് ഇവരുടെ ഓർമ്മ സംയുക്തമായി സഭ ആഘോഷിക്കുന്നത്.

നാലാം നൂറ്റാണ്ടിൽത്തന്നെ സഭയുടെ മിന്നും താരകമായി മാറിയ സഹദായാണ് കേവലം മൂന്നു വയസു മാത്രം പ്രായമുണ്ടായിരുന്ന മാർ കുറിയാക്കോസ്. അദ്ദേഹത്തിന്റെ അമ്മയായ യൂലിത്തിയേയാണ് ആദ്യം പീഡകർ പിടികൂടിയത്. മൂന്നു വയസുള്ള ഒരു പൈതൽ സമർത്ഥിക്കുന്നതാണ് സത്യ ദൈവം എന്ന അവരുടെ വാദം അംഗീകരിച്ച നാടുവാഴി തിരഞ്ഞപ്പോൾ അതിനു ലഭിച്ചത് അവരുടെ മകനായ മാർ കുറിയാക്കോസിനെയാണ്. ന്യായാധിപനോട് യുക്തിയുക്തമായി വാദപ്രതിവാദം നടത്തിയ മാർ കുറിയാക്കോസിന്റെ അന്തിമവാദം കേൾക്കാൻ പുത്രൻ തമ്പുരാൻ മാലാഖമാരുടെ ഗണങ്ങളോടൊപ്പം നേരിട്ട് എഴുന്നള്ളി, *"നിനക്കു ആവശ്യമുള്ളത് സകലവും ചോദിച്ചുകൊൾക"* എന്നു കല്പിച്ചു. അതിനു മറുപടിയായി ആ മൂന്നു വയസുകാരൻ നടത്തിയ ഒരു പ്രാർത്ഥനയുണ്ട്.



"... *എന്റെ ഓർമ്മ കഴിക്കയും ഞാൻ സാക്ഷിമരണം അനുഭവിച്ചിട്ടുള്ള സ്ഥലത്തു ഈ രാത്രി മുഴുവൻ ജാഗരണം ചെയ്യുകയും ചെയ്യുന്നവന് സ്വർഗത്തിൽ നല്ല പ്രതിഫലം നീ കൊടുക്കേണമേ. അവന്റെ ഭവനത്തെ നിന്റെ കൃപയാൽ നീ വാഴ്ത്തേണമേ. നിന്റെ നാമത്തിൽ സഹദേന്മാരുടെ ഭവനം പണിയുന്ന എല്ലാവന്റേയും സ്ഥലത്തു മനുഷ്യരിലും മൃഗങ്ങളിലുമുള്ള വസന്തയുണ്ടാകരുതേ. അപ്പത്തിന്റെ ക്ഷാമവും വെള്ളമില്ലായികയാലുള്ള ദാഹവും ദൈവഭയത്തിനു കുറവും ഉണ്ടാകരുതേ. പിശാചു അവിടെ പ്രവേശിക്കാതിരിക്കുകയും പിശാചുബാധിതർ അവിടെ പ്രവേശിച്ചാൽ ദുഷ്ടപിശാചു അവരിൽ നിന്നും ഒഴിഞ്ഞുപോകയും വീണ്ടും അവരിൽ പ്രവേശിക്കാതിരിക്കുകയും ചെയ്യേണമേ.* ..." മാർ കുറിയാക്കോസ് സഹദായും മാതാവായ മർത്ത യൂലീത്തിയും ജൂലൈ 15-ന് രക്തസാക്ഷിത്വം പ്രാപിച്ചു.

മൂന്നാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന ഗീവർഗീസ് എന്ന റോമൻ പടയാളി ക്രൈസ്തവ സഭയിലെ മാർ ഗീവർഗീസ് സഹദാ എന്ന പരിശുദ്ധനായ ചരിത്രം പ്രസിദ്ധമാണ്. ബൈസന്റൈൻ രാജ്യങ്ങളിൽ മാർ ഗീവർഗീസ്

സഹദാ പരിശുദ്ധന്മാരുടെ നിരയിൽ പ്രമുഖസ്ഥാനം അലങ്കരിക്കുന്നു. റോമൻ കത്തോലിക്കാ സഭ ഇരുപതാം നൂറ്റാണ്ടിൽ പരിശുദ്ധന്മാരുടെ പട്ടികയിൽ മാർ ഗീവർഗീസ് സഹദായുടെ സ്ഥാനം താഴേക്കിറക്കിയെങ്കിലും കേരളത്തിലെ റോമൻ കത്തോലിക്കരുടെ മനസ്സിൽ അദ്ദേഹം മുൻനിരയിൽത്തന്നെയാണ്. ഇന്നും പ്രൊട്ടസ്റ്റന്റ് രാജ്യമായ ഇംഗ്ലണ്ടിന്റെ കാവൽപിതാവാണ് മാർ ഗീവർഗീസ് സഹദാ. അവരുടെ നാണയമായ സ്വർണ പവനിൽ ഇന്നും അദ്ദേഹത്തിന്റെ ചിത്രം ആലേഖനം ചെയ്തിട്ടുണ്ട്. അതിന് *കുതിരപ്പവൻ* എന്ന പേര് മലയാളികളുടെ ഇടയിൽ ലഭിച്ചതു തന്നെ കുതിരപ്പുറത്തിരിക്കുന്ന സഹദായുടെ ചിത്രത്തിൽ നിന്നാണ്. കൂടാതെ റഷ്യ, ജോർജിയാ തുടങ്ങിയ രാജ്യങ്ങളുടേയും കാവൽ പുരുഷനാണ് മാർ ഗീവർഗീസ് സഹദാ. നസ്രാണിക്ക് *"പുണ്യാളച്ചനും."*

പൗരസ്ത്യ സുറിയാനിസഭാ പഞ്ചാംഗപ്രകാരം മാർ ഗീവർഗീസ് സഹദായുടെ പെരുന്നാൾ മേടം 24-ലും മറ്റു സഭകൾക്ക് മേടം 23-നുമായിരുന്നു എന്നത് മലങ്കരയിൽ ഒരു പ്രശ്നമായി. പത്തൊമ്പതാം നൂറ്റാണ്ടുവരെ ഈ പ്രശ്നം നിലനിന്നിരുന്നു. തൽക്കാലം രണ്ടു ദിവസവും പെരുന്നാളായി ആഘോഷിച്ചാണ് പതിനെട്ടും പത്തൊമ്പതും നൂറ്റാണ്ടുകളിൽ നസ്രാണികൾ പ്രശ്നം പരിഹരിച്ചത്. 1876-നു ശേഷം പെരുന്നാൾ പാശ്ചാത്യ സുറിയാനി രീതിയിൽ മേടം 23-നു മാത്രമായി. സഭാ പഞ്ചാംഗപ്രകാരം ഇപ്പോൾ ഏപ്രിൽ 23 ആണ് അദ്ദേഹത്തിന്റെ പെരുന്നാൾ എങ്കിലും പുതുപ്പള്ളി, ചന്ദനപ്പള്ളി തുടങ്ങിയ സ്ഥലങ്ങളിൽ ഇത് മെയ് 7, 8 തീയതികളിലാണ് ആഘോഷിക്കുന്നത്.



മലയാളികളെല്ലാം പുണ്യാളച്ചനെ പാമ്പുമായി ബന്ധപ്പെടുത്തിയാണ് കാണുന്നത്. പാമ്പുകളിൽ നിന്നും ക്ഷുദ്രജീവികളിൽ നിന്നുമുള്ള സംരക്ഷണം തേടിയാണ് പതിനായിരങ്ങൾ അദ്ദേഹത്തിന്റെ മദ്ധ്യസ്ഥതയിലെത്തുന്നത്. ഇത് തികച്ചും ഒരു മലയാളി സങ്കൽപ്പമാണ്. കാരണം ഐതിഹ്യങ്ങളിലെങ്ങും മാർ ഗീവർഗീസ് സഹദായെ പാമ്പുമായി ബന്ധിപ്പിക്കുന്നില്ല. ലോകത്ത് മറ്റൊരിടത്തും അത്തരമൊരു വിശ്വാസവുമില്ല. എന്തിന് കേരളത്തിലുപയോഗിക്കുന്ന ചിത്രങ്ങളിലും രൂപങ്ങളിലും പോലും ഐതിഹ്യപ്രകാരമുള്ള വ്യാളിയെയാണ് കാണുന്നത്. അവിടെയും പാമ്പില്ല.

മലയാളികളുടെ പൊതുവായ ഒരു പുരാതന സ്വഭാവമാണ് സർപ്പ ഭയം. നമ്പൂതിരിമതം സർപ്പകാവുകളും സർപ്പക്ഷേത്രങ്ങളുമുണ്ടാക്കി സർപ്പങ്ങളെ കുടിയിരുത്തി ആരാധിച്ചാണ് സർപ്പഭയത്തിൽ നിന്നും സർപ്പ ദോഷത്തിൽ നിന്നും രക്ഷ നേടിയത്. നസ്രാണിക്ക് അങ്ങനെയൊരാരാ ധന മതപരമായി സാദ്ധ്യമായിരുന്നില്ല. അവർ നേരെ മറുവശത്തേക്കു പോയി സർപ്പത്തെ ഒതുക്കാൻ പറ്റിയ ഒരു പരിശുദ്ധനെ കണ്ടെത്തി. സർപ്പങ്ങളിൽ കെങ്കേമനായ വ്യാളിയെ വധിച്ച മാർ ഗീവർഗീസ് സഹദാ അങ്ങനെ ക്രൈസ്തവതത്വങ്ങൾക്ക് അനുസൃതമായിത്തന്നെ നസ്രാണി യുടെ സർപ്പഭയം അകറ്റാനുള്ള മാർഗ്ഗമായി.

ക്രിസ്തുവർഷം നാലാം നൂറ്റാണ്ടിൽ പേർഷ്യയിൽ ജീവിച്ചിരുന്ന ഒരു രാജകുമാരനായിരുന്നു മാർ ബഹനാം. അദ്ദേഹത്തെപ്പറ്റിയുള്ള പാരമ്പര്യം ഇപ്രകാരം സംഗ്രഹിക്കാം. പേർഷ്യയിലെ രാജാവായിരുന്ന സെൻഹറിബിന്റെ പുത്രനായിരുന്നു ബഹനാം. അദ്ദേഹത്തിനു കുഷ്ഠ രോഗിണിയായ സാറ എന്നൊരു സഹോദരി ഉണ്ടായിരുന്നു. അനേക ചികിത്സകൾ ചെയ്തിട്ടും സാറാ യുടെ അസുഖം ഭേദമായില്ല. ഇവർ അഗ്ന്യാരാധകരായ സൊറവാസ്ട്രി യൻ മതത്തിൽപ്പെട്ടവരായിരുന്നു. അങ്ങനെയിരിക്കെ ഒരിക്കൽ ബഹനാം വനത്തിൽ വേട്ടയാടവെ ദയറായക്കാരനായ മാർ മത്തായി യുടെ വാസസ്ഥലത്തു ചെന്നു. അവിടെവെച്ച് അത്ഭുതപ്രവർത്തക നായ മാർ മത്തായിയുമായി പരിചയപ്പെടുകയും അദ്ദേഹത്തിൽ നിന്നു ക്രിസ്തീയ വിശ്വാസം സ്വീകരിക്കുകയും ചെയ്തു. തുടർന്ന് മാർ ബഹ നാമിന്റെ അപേക്ഷപ്രകാരം മാർ മത്തായി സഹോദരി സാറായെ സുഖ പ്പെടുത്തി. തുടർന്ന് സാറായും മാർ ബഹനാമിന്റെ അംഗരക്ഷകരായ നാല്പതു പടയാളികളും ക്രിസ്തുമതം സ്വീകരിച്ചു.



മക്കളുടെ മതത്യാഗത്തിൽ ക്ഷുഭിതനായ ബഹനാമിന്റെ പിതാവ് ബഹനാമിനെയും സാറായേയും നാല്പതു പടയാളികളെയും വധിച്ചു. തുടർന്ന് രാജാവ് കഠിന രോഗപീഢകളാൽ വലഞ്ഞു. ചികിത്സകൊണ്ട് ഭേദമാകാതെ വന്ന ഈ രോഗം ബഹനാമിനെയും കൂട്ടരെയും വധിച്ച സ്ഥലത്തു ചെന്ന് പ്രാർത്ഥിച്ചാൽ ശമിക്കുമെന്ന് ദർശനമുണ്ടായി. രാജാവ് അവിടെപ്പോയി പ്രാർത്ഥിക്കുകയും രോഗശമനം ലഭിക്കുകയും ചെയ്തു. തുടർന്ന് അദ്ദേഹവും കുടുംബവും ക്രിസ്തുമതം സ്വീകരിക്കുകയും മാർ ബഹനാമിന്റെ കബറിടവും ഗുരുവായ മാർ മത്തായിയുടെ ദയറായും

പണിയിക്കുകയും ചെയ്തു. മാർ മത്തായിയുടെ കാലശേഷം പിൻഗാമിയായ മാർ ഇസ്സഹാക്കാണ് ഈ ദയറാ പണിയിച്ചത്.

*"പിശാശുക്കളെ ഓടിക്കുന്ന സഹദാ"* എന്ന നിലയിലാണ് മലങ്കരയിൽ മാർ ബഹനാം സഹദാ അറിയപ്പെടുന്നത്. ദുഷ്ടാത്മാക്കളുടെ പീഡയിൽനിന്നും ബന്ധനത്തിൽനിന്നും മാർ ബഹനാമിന്റെ മദ്ധ്യസ്ഥത മോചനം നൽകുമെന്ന് അനുഭവസ്ഥർ സാക്ഷിക്കുന്നു. പഴയ കണക്കിന് ധനു 10 ആണ് മാർ ബഹനാമിന്റെയും മർത്ത സാറായുടേയും സഹചരരായ 40 സഹദേന്മാരുടേയും ഓർമ്മ. കലണ്ടർ പരിഷ്ക്കരണത്തിൽ ഇത് ഡിസംബർ 10 ആയി. എന്നാൽ മലങ്കരയിലെ ചില പള്ളികളിൽ ഇന്നും പഴയകണക്കിന് ധനു 10-ന് സമമായ ഡിസംബർ 23-നാണ് മാർ ബഹനാമിന്റെ പെരുന്നാൾ ആഘോഷിക്കുന്നത്.

മലങ്കര നസ്രാണികൾക്കു മാത്രം അവകാശപ്പെട്ട പരിശുദ്ധദ്വയമാണ് മാർ സാബോർ, മാർ അപ്രേം എന്നിവർ. കൊല്ലവർഷം ഒന്നാം നൂറ്റാണ്ടിന്റെ പ്രാരംഭത്തിൽ കേരളത്തിലെത്തിയ ബാഗ്ദാദിലെ മഹാനായ തീമോത്തി കാതോലിക്കാ അയച്ച പേർഷ്യൻ മിഷനറി മെത്രാന്മാരാണ് കേരളത്തിൽ ഇന്ന് *"കാദീശന്മാർ"* എന്നറിയപ്പെടുന്ന മാർ സാബോറും മാർ അപ്രോത്തും. ക്രിസ്തുവർഷം 841-ൽ *"തരിസാപ്പള്ളിച്ചെപ്പേട്"* വാങ്ങിയ മരുവാൻ സബ്രീശോയുമായ ബന്ധപ്പെട്ടാണ് ഇവരെക്കുറിച്ചുള്ള പാരമ്പര്യം. തന്റെ *"നസ്രാണികളുടെ പഴമ"*യിൽ ഡോ. ഹെർമ്മൻ ഗുണ്ടർട്ട് രേഖപ്പെടുത്തിയ പാരമ്പര്യം താഴെ പറയുംവിധമാണ്:

"... *കൊല്ലം ഒന്നു (ക്രി. 825) ശബൊർ, അപ്രോത്ത ഇങ്ങിനെ രണ്ടു മൂപ്പന്മാരും തവരിശൂ എന്ന കച്ചവടക്കാരന്റെ കൂട വന്നു എന്നു നസ്രാണികൾ ചൊല്ലുന്ന പാരമ്പര്യം. ഇവർ അന്നു നെസ്തോര്യ സഭകൾക്ക് അച്ചനായി വാഴുന്ന തിമൊതയൻ (ക്രി. 770 – 820) പല ദിക്കിലും സുവിശേഷം അറിയിപ്പാൻ അയച്ചവരുടെ കൂട്ടത്തിൽ ഉള്ളതായിരിക്കും. ഇതിന്നും കാലനിർണയം ഇല്ല. അവർ വന്ന സമയം ചിലർ മേൽപറഞ്ഞ കൊല്ലത്തിൽ 100 സംവൽസരം ചെർത്തു പറയുന്നു. ഇരുവരും വന്നിറങ്ങി കൊല്ലത്തു രാജാവിനെ കണ്ടു അവന്റെ സമ്മതം വരുത്തി ആകുന്നെടത്തോളം വിശ്വാസികൾക്ക ഉറപ്പുവരുത്തി പള്ളികളെ എടുപ്പിച്ചു. ഉദയമ്പേരൂർ മുതലായ നാടുകളിൽ നായന്മാരെ മറ്റും സഭയിൽ ചേർത്തു കൊള്ളുകയും ചെയ്തു. വേണാട്ടിൽ ഒക്കയും സത്യവേദം അറിയിപ്പാനും മനസുള്ളവരെ ഒക്കെ സ്നാനം*



*ചെയ്യിപ്പാനും അവർക്ക് രാജകൽപ്പന ആയപ്രകാരം പറയുന്നു. അവർ മരിച്ചുപോയതിന്റെ ശെഷം ചെയ്ത ഉപകാരങ്ങൾ മറക്കാതെ ഇരിക്കാൻ പള്ളികൾക്ക ഇരുവരുടെ നാമവും ഇട്ടു. ...*"

1498-ൽ റോമൻ കത്തോലിക്കർ കേരളത്തിൽ കാൽകുത്തുമ്പോൾ മാർത്തോമ്മാ ശ്ലീഹാ കഴിഞ്ഞാൽ നസ്രാണികളുടെ ഇടയിൽ എറ്റവും ആദരണീയരായ പരിശുദ്ധർ മാർ സാബോർ, മാർ അഫ്രോത്ത് എന്നി വരായിരുന്നു. 1559-ലെ കുപ്രസിദ്ധമായ ഉദയംപേരൂർ സുന്നഹദോസ് ഇവർ ഇരുവരേയും വേദവിപരീതികളായി തള്ളി. ഇവരുടെ നാമത്തി ലുള്ള പള്ളികൾ എല്ലാ പരിശുദ്ധന്മാരുടേയും (പൗരസ്ത്യ സുറിയാനി യിൽ *"കന്ദീശന്മാർ"*) പേരിലേയ്ക്കു മാറ്റി. ഇതുകൊണ്ടൊന്നും അവ രോടുള്ള നസ്രാണിയുടെ ആദരവ് അവസാനിക്കില്ല എന്നു ബോദ്ധ്യ മായ റോമൻ കത്തോലിക്കർ, ഇവർക്കു പകരം തങ്ങളുടെ യൂറോപ്യൻ ഇരട്ട പരിശുദ്ധരായ ഗർവാസീസ്, പ്രൊത്തോസിസ് എന്നിവരെ അവത രിപ്പിച്ചു. മാർ സാബോർ, മാർ അഫ്രോത്ത് എന്നിവരുടെ പെരുന്നാളായ മേടം 29-നു പകരം ലത്തീൻ പഞ്ചാംഗ പ്രകാരം സർവ പരിശുദ്ധന്മാരു ടേയും ഓർമ്മയായ വൃശ്ചികം 1 പെരുന്നാളായി ആഘോഷിക്കണമെന്നു ഉദയംപേരൂർ സുന്നഹദോസ് കല്പിച്ചു. 1653-ലെ കൂനൻകുരിശു സത്യ ത്തിനുശേഷം ഇവ *"കാദീശാ പള്ളികൾ"* എന്ന പേരിൽത്തന്നെ തുടർന്നും അറിയപ്പെട്ടു വരുന്നു. ഒരു നല്ല പരിധി വരെ പേർഷ്യൻ പിതാ ക്കളെ അംഗീകരിക്കാനുള്ള പിൽക്കാല അന്ത്യോഖ്യൻ വിമുഖത ഇതിനു കാരണമാണ്. എങ്കിലും അവ സകല പരിശുദ്ധന്മാർക്കു പകരം വീണ്ടും മാർ സാബോർ, മാർ അഫ്രോത്ത് എന്നിവരുടെ നാമത്തിലായി ഇന്നു പരിഗണിക്കപ്പെട്ടു വരുന്നു. അകപ്പറമ്പ് പള്ളിയാകട്ടെ, പുരാതനമായ മാർ സാബോർ, മാർ അഫ്രോത്ത് എന്ന നാമം തന്നെ പുനഃസ്ഥാപിച്ചു. 1663-നു ശേഷം റോമൻ കത്തോലിക്കർ കൈവശപ്പെടുത്തിയ ഉദയംപേ രൂർ അടക്കമുള്ള പള്ളികൾ *"കന്ദീശാ"* പള്ളികൾ എന്ന പേരിൽ ഇന്നും അറിയപ്പെടുന്നു. എന്നാൽ ഇന്നു മലങ്കരസഭയുടെ പഞ്ചാംഗത്തിൽ പുതിയ കണക്കിനു ഏപ്രിൽ 29-നു തന്നെയാണ് മാർ സാബോർ, മാർ അഫ്രോത്ത് എന്നിവരുടെ പെരുന്നാൾ ചേർത്തുവരുന്നത്.

1653-ൽ ചരിത്രപ്രസിദ്ധമായ കൂനൻകുരിശു സത്യത്തിലൂടെ നസ്രാ ണികൾ റോമാനുകം വലിച്ചെറിഞ്ഞു. സത്യവിശ്വാസം പുനഃസ്ഥാപിക്കു വാനായി ജാതിക്കു കത്തനാരായ തോമ്മാ അർക്കദ്യക്കോനെ മാർ ത്തോമ്മാ മെത്രാനായി വാഴിച്ചു. ഈ മേല്പട്ട വാഴ്ചയുടെ ക്രമരാ ഹിത്യം തീർക്കാൻ ഒരു മെത്രാന്റെ സാന്നിദ്ധ്യത്തിനായി എല്ലാ പൗരസ്ത്യ സിംഹാസനങ്ങളുമായും നസ്രാണികൾ ബന്ധപ്പെട്ടു. അതിൻ പ്രകാരം 1665-ൽ കേരളത്തിലെത്തിയ മേല്പട്ടക്കാരനാണ് യേറുശലേ മിലെ സുറിയാനി പാത്രിയർക്കീസ് മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദ്. അദ്ദേഹത്തെപ്പറ്റി യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് നൽ കുന്ന വിവരണം ഇപ്രകാരമാണ്:

*"... ഗ്രീഗോറിയോസ് അബ്ദൽ ജലീൽ മൂസലിൽ ജനിച്ചു. തന്റെ കാലത്തിലെ സഭാപിതാക്കന്മാരിൽ ഏറ്റവും പ്രാമുഖ്യമുള്ളവനായിരുന്നു ഇദ്ദേഹം. ശെമഓൻ പാത്രിയർക്കീസ് ഇദ്ദേഹത്തെ ആമീദിന്റെ (ഡയർബക്കർ) മെത്രാപ്പോലീത്തായായി, തിമോത്തിയോസ് എന്ന പേരിൽ വാഴിച്ച് കാലം ചെയ്ത് ഈസാ നുവായ്യിർ (Isa Nuwayyir) മെത്രാപ്പോലീത്തായിക്ക് പിൻഗാമിയാക്കി. പത്തു വർഷത്തിനുശേഷം യെറുശലേം സിംഹാസനത്തിലേക്ക് ഇദ്ദേഹത്തെ സ്ഥലംമാറ്റി. 1665-ൽ അബ്ദൽ മിശിഹാ ഒന്നാമൻ (1662-1686) മലബാറിലേയ്ക്ക് അയച്ചു. ശ്ലൈഹിക തീക്ഷ്ണതയോടുകൂടി തന്റെ ഭദ്രാസനത്തെ ഇദ്ദേഹം നയിച്ചു. സ്തുത്യർഹമായ നേട്ടങ്ങളോടു കൂടിയ ഫലപ്രദമായ ജീവിതം നയിച്ച ശേഷം 1671 ഏപ്രിൽ 14-ാം തീയതി തന്റെ നാഥന്റെ സന്നിധിയിലേക്ക് യാത്രയായി. പറവൂർ പള്ളിയിൽ കബറടക്കി. എല്ലാവിധ ബഹുമതികളോടുംകൂടെ ഇദ്ദേഹത്തിന്റെ ഓർമ്മ ആണ്ടുതോറും കൊണ്ടാടുന്നു. ..."*



മലയാള ഭാഷയിലെ ആദ്യ ചരിത്രഗ്രന്ഥമായ *നിരണം ഗ്രന്ഥവരി* ഇതിന്റെ പൂരണം നൽകുന്നുണ്ട്. *"... മിശിഹാക്കാലം 1665 ചെന്ന കൊല്ലം 849 ഒറശ്ലെമിന്റെ അഞ്ചാമത്തെ പാത്രിയാർക്കിസ മാർ ഗ്രീഗോറിയോസ മെത്രാപോലീത്താ വന്നു. വല്യ മാർത്തോമാ മെത്രാനെ ലോകരു കൂടി വാഴിച്ച പന്ത്രണ്ടാം സംവത്സരം ആകകൊണ്ടു ഇദ്ദേഹത്തിന്റെ കൈകളാലെ മാർത്തോമാൻ മെത്രാനെ അപ്പസ്കോപ്പാ ആയിട്ടു വാഴ്ച്ചയും തികച്ചു. ... മിശിഹാകാലം 1671 ചെന്ന കൊല്ലം 846 മാണ്ടു മേടമാസം 14-നു മാർ ഗ്രീഗോറിയോസ കാലംചെയ്തു പട്ടമനപ്പറവൂര പള്ളിയിൽ അടങ്ങി. ..."*

മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദിനെ സഭ പരിശുദ്ധനായി പ്രഖ്യാപിച്ചിട്ടില്ല. പക്ഷേ ചക്കുപള്ളത്തെ ഇടുക്കി ഭദ്രാസന അരമന ചാപ്പൽ അടക്കം അനേക ദേവാലയങ്ങൾ അദ്ദേഹത്തിന്റെ നാമത്തിൽ സ്ഥാപിതമായിട്ടുണ്ട്. അദ്ദേഹത്തിന്റെ സാന്നിദ്ധ്യം മലങ്കരയിൽ സത്യവിശ്വാസം പുനഃസ്ഥാപിച്ച് നിലനിർത്തുവാൻ അനുപേക്ഷണീയമായിരുന്നു എന്ന വസ്തുത മാത്രം മതി, ഓർത്തഡോക്സ് പാരമ്പര്യമനുസരിച്ച് അദ്ദേഹത്തെ പരിശുദ്ധനായി പരിഗണിക്കുവാൻ.

ഏതാണ്ട് സമാനമായ പശ്ചാത്തലമാണ് മാർ ബസേലിയോസ് യൽദോ മഫ്രിയാനായുടെ കാര്യത്തിലുമുള്ളത്. 1665-ൽ മാർ ഗ്രീഗോറി

യോസ് അബ്ദൽ ജലീദ് മലങ്കരയുടെ മേല്പട്ടസ്ഥാനം ക്രമീകരിച്ചിട്ടും പ്രശ്നങ്ങൾ അവസാനിച്ചില്ല. ഈ സാഹചര്യത്തിലാണ് മലങ്കരയുടെ അഭ്യർത്ഥന മാനിച്ച് അന്ത്യോഖ്യയുടെ പ. ഇഗ്നാത്തിയോസ് അബ്ദൽ മ്ശീഹാ പ്രഥമൻ പാത്രിയർക്കീസ്, പ. യൽദോ ബസേലിയോസ് മഫ്രിയാനായെ കേരളത്തിലേയ്ക്കയച്ചത്. കാരക്കേശിലെ ബാക്കുദായാദാ ഗ്രാമത്തിൽ ജനിച്ച ഇദ്ദേഹം മാർ ബഹനാമിന്റെ ദയറായിലെ സന്യാസിയായി. 1663-ൽ മഫ്രിയാനാ സ്ഥാനത്തേയ്ക്ക് ഉയർത്തപ്പെട്ടു. 1664-ൽ കേരളത്തിലേയ്ക്കു പുറപ്പെട്ടു. ഇടവഴിക്കൽ പീലിപ്പോസ് കത്തനാർ 1815-ൽ എഴുതിയ വിവരണപ്രകാരം "... *മേൽപറഞ്ഞ ആണ്ടു (1685) കന്നിമാസത്തിങ്കൽ യൽദായെന്നു പെരുള്ള മാർ ബസ്സെല്യൊസ മപ്പ്രിയാനാ ആകുന്ന കാതൊലിക്കായും നിനുവയെന്ന പട്ടണത്തിന്റെ മെല്പട്ടക്കാരനായിരുന്ന ഹാദായാ എന്നു കുഡുംഭപെരുള്ള മാർ യിവാനീസ അപ്പിസ്ക്കൊപ്പായും ഒരുമിച്ചു കൊതമങ്ങലത്തു വന്നു ചെരുകയും ചെയ്തു. അബ്ദമശിഹയെന്ന പെരുള്ള മാർ ഇഗ്നാത്തിയൊസ പാത്രിയർക്കീസിന്റെ കല്പനയാലെ ആയിരുന്നു ഈ ബാവാന്മാരു വന്നത. ഈ ബസ്സെല്യൊസ 13 ദിവസം ജീവിച്ചിരുന്നു കന്നി മാസം 19-നു കാലംചെയ്തു കൊതമങ്ങലത്തു ചെറിയപള്ളിയിൽ അടക്കുകയും ചെയ്തു.*"



കേരളത്തിൽ കേവലം 13 ദിവസം മാത്രം ജീവിച്ചിരുന്ന മാർ ബസേലിയോസ് യൽദോ മഫ്രിയാനാ മലങ്കരസഭയ്ക്ക് ശാരീരികമായി ഒന്നും ചെയ്തില്ല എന്നത് യാഥാർത്ഥ്യമാണ്. പക്ഷേ അത് അദ്ദേഹത്തിന്റെ സംഭാവനകളെ നിസാരവൽക്കരിക്കുന്നില്ല. "*...നഗരത്തിന്നൊരു കോട്ടകണക്കിസ്രായേലിൽ സ്ഥാപിച്ചാൻ യൗസേപ്പിന്ന സ്ഥികൾ മൂശാ...*" എന്ന് ശ്മീഹാ നമസ്ക്കാരത്തിലെ പരാമർശനം പോലെ അദ്ദേഹത്തിന്റെ തിരുശേഷിപ്പുകൾ മലങ്കരയിൽ സ്ഥിതിചെയ്യുന്നു എന്നതു മാത്രമല്ല ഇതിനു കാരണം. അദ്ദേഹത്തിന്റെ സഹചരനായിരുന്ന മാർ ഈവാനിയോസ് ഹദിയള്ള എപ്പിസ്ക്കോപ്പാ 1686-ൽ ചെങ്ങന്നൂരിൽ വിളിച്ചുകൂട്ടിയ സുന്നഹദോസാണ് നൂറ്റാണ്ടുകൾക്കു ശേഷം മലങ്കരയിൽ സത്യവിശ്വാസം പുനഃസ്ഥാപിച്ചത്. 1947 നവംബർ 2-ന് പ. പരുമല തിരുമേനിയോടൊപ്പം ഇദ്ദേഹത്തേയും പരിശുദ്ധനായി മലങ്കരസഭ പ്രഖ്യാപിച്ചു. ഒക്ടോബർ 3-നാണ് ഇദ്ദേഹത്തിന്റെ ഓർമ്മപ്പെരുന്നാൾ.

"*ബാല്യത്തിൽത്തന്നെ ദൈവത്തിനുവേണ്ടി സ്വയമർപ്പിച്ചു*" ജീവിച്ച

പരിശുദ്ധന്മാരാരും സഭാദ്ധ്യക്ഷസ്ഥാനങ്ങളിലേയ്ക്ക് സ്വയം കടന്നുവന്നവരല്ല. *"സഭയുടെ വളർച്ചയ്ക്കും കെട്ടുപണിക്കുമായി"* അവരെ പരിശുദ്ധ റൂഹാ സഭയിലൂടെ കണ്ടെത്തി അതത് സ്ഥാനങ്ങളിലാക്കുകയായിരുന്നു. ദാവീദ് രാജാവിനെ വാഴിക്കുവാൻ യഹോവാ ശമുവേൽ പ്രവാചകനോട് "... *കൊമ്പിൽ തൈലം നിറച്ചു പുറപ്പെടുക: ഞാൻ നിന്നെ ബേത്‌ലേഹേമ്യനായ ഇശ്ശായിയുടെ അടുക്കൽ അയയ്ക്കും: അവന്റെ മക്കളിൽ ഞാൻ ഒരു രാജാവിനെ കണ്ടിട്ടുണ്ട് ...*" (1 ശമു. 16.13 പശീത്താ) എന്നു കല്പിച്ചതുപോലെ കണ്ടെത്തി അഭിഷേകം ചെയ്ത് സ്ഥാനത്തിരുത്തിയവരാണ് പ. പരുമല തിരുമേനി, പ. വട്ടശ്ശേരിൽ തിരുമേനി, പ. പാമ്പാടി തിരുമേനി എന്നിവർ. തനിക്ക് മേല്പട്ടസ്ഥാനം നൽകാതിരിക്കാൻ ഒളിച്ചോടിയ ദൈവശാസ്ത്രജ്ഞനായ നാസിയാൻസിലെ മാർ ഗ്രീഗോറിയോസിനെപ്പോലെ അത്തരം സ്ഥാനങ്ങൾ സ്വീകരിക്കാൻ അവർ വിമുഖരുമായിരുന്നു. പക്ഷേ *"സഭയും പരിശുദ്ധ റൂഹായും വിളിച്ചപ്പോൾ"* അവരെല്ലാം അനുസരണയോടെ വഴങ്ങിയെന്നു മാത്രം.



പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസിൽ നിന്നും കത്തനാരുപട്ടവും യൂയാക്കീം മാർ കൂറിലോസിൽ നിന്നും കോർഎപ്പിസ്ക്കോപ്പാ സ്ഥാനവും സ്വീകരിച്ച് മുളന്തുരുത്തി പള്ളിയിലെ ഇടവകപ്പട്ടക്കാരനായി ഒതുങ്ങിക്കൂടിയിരുന്ന ചാത്തുരുത്തി ഗീവറുഗീസ് കോറിയിൽ ഭാവിയിലെ *"പ. പരുമല തിരുമേനി"*യെ ദർശിച്ചത് പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമനാണ്. അദ്ദേഹത്തെ റമ്പാനാക്കി വെട്ടിക്കൽ ദയാറാ സ്ഥാപിച്ചതും പിന്നീട് അദ്ദേഹം മെത്രാപ്പോലീത്താ ആയ ശേഷം അസിസ്റ്റന്റ് മലങ്കര മെത്രാപ്പോലീത്താ ആക്കിയതും ഈ ദർശനത്തിന്റെ ഫലമാണ്. സഭാദ്ധ്യക്ഷന്റെ കണക്കുകൂട്ടൽ പിഴച്ചില്ല. പ. പരുമല തിരുമേനി പ്രാർത്ഥനാ മനുഷ്യനും മികച്ച സഭാ ഭരണകർത്താവുമായി തിളങ്ങി. ഇന്നു നസ്രാണികളുടെ സ്വർഗ്ഗീയ മദ്ധ്യസ്ഥനും.

ഇതേപോലെ പ. പരുമല തിരുമേനി വഴി പ. റൂഹായുടെ കണ്ടെത്തലായിരുന്നു പ. വട്ടശ്ശേരിൽ തിരുമേനി. വൈദിക വിദ്യാഭ്യാസത്തിനായി തന്റടുത്തെത്തിയ ശാരീരിക ബലഹീനതയുള്ള മല്ലപ്പള്ളിക്കാരൻ ഗീവർഗീസ് ശെമ്മാശനിൽ ധിഷണാശാലിയായ ഒരു പണ്ഡിതനെ കണ്ടെത്തിയത് അദ്ദേഹമാണ്. പ. പരുമല തിരുമേനി ശെമ്മാശനെ പഠിപ്പിച്ച് പരുമല സെമിനാരിക്കായി പട്ടംകൊടുത്ത് അവിടെ മല്പാനാക്കി. തുടർന്ന്



സഭാവിജ്ഞാനീയ പാണ്ഡിത്യത്തിനുള്ള അത്യുന്നത ബഹുമതിയായ *"മലങ്കര മല്പാൻ"* സ്ഥാനവും ലഭിച്ച ഗീവർഗീസ് കത്തനാരുടെ ബഹുമുഖപ്രതിഭ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമന്റെ ശ്രദ്ധയിൽപ്പെട്ടതോടെ വട്ടശ്ശേരിൽ മല്പാൻ മലങ്കരയുടെ പൊതുഭരണ രംഗത്തേയ്ക്ക് നിയോഗിക്കപ്പെട്ടു. സഭയ്ക്കാവശ്യമുള്ള മനുഷ്യ വിഭവശേഷി കണ്ടെത്തുന്നതിൽ അതീവ പ്രാഗൽഭ്യമുള്ള മാർ ദീവന്നാസ്യോസ് അഞ്ചാമൻ, തനിക്കുശേഷം നസ്രാണിയെ വാഗ്ദത്ത കനാനിലേയ്ക്കു നയിക്കാൻ കരുത്തും ബുദ്ധിയുമുള്ള പിൻഗാമിയെ മലങ്കര മല്പാൻ വട്ടശ്ശേരിൽ ഗീവർഗീസ് കത്തനാരിൽ കണ്ടെത്തി മാർ ദീവന്നാസ്യോസ് ആറാമനായി വാഴിച്ച് മലങ്കര മെത്രാപ്പോലീത്തായ്ക്കടുത്ത പ. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിലിരുത്തി സഭയെ ഏൽപിച്ചുകൊടുത്തു. *"മരണനിഴൽ താഴ്വരയിലൂടെ"* കാൽ നൂറ്റാണ്ടുകാലം നസ്രാണികളെ നയിച്ച് ഉറപ്പുള്ള അടിസ്ഥാനമിട്ട ശേഷമാണ് 1934-ൽ ഇതര *"പരിശുദ്ധന്മാരോടുകൂടിയുള്ള ആനന്ദത്തിനു വേണ്ടി"* ഈ മഹാപരിശുദ്ധൻ വാങ്ങിപ്പോയത്.

പാമ്പാടി പള്ളിമുറ്റത്തെ ചാണകം വാരിമാറ്റുന്നതായി താൻ കണ്ട കുറിയാക്കോസ് എന്ന ഗ്രാമീണ ബാലനെ കർത്താവിന്റെ മുന്തിരിത്തോപ്പിലെ ശുശ്രൂഷകനായി വിളിച്ചടുപ്പിച്ചത് കടവിൽ മാർ അത്താനാസ്യോസ് ആയിരുന്നു. റമ്പാനായി പ്രാർത്ഥനയും ഉപവാസവുമായി പൊത്തമ്പുറംകുന്നിലെ പർണ്ണശാലയിൽ ഒതുങ്ങി കഴിഞ്ഞിരുന്ന ഈ താപസനിൽ ഒരു യോഗിയെ വി. സഭ ദർശിച്ചു. അങ്ങിനെയാണ് പ. പരുമല തിരുമേനിയുടെ *"ആത്മീയ പിൻഗാമിയായി"* അദ്ദേഹത്തിന്റെ വടിയും മുടിയും സ്ലീബായും *"ഗ്രീഗോറിയോസ്"* എന്ന സ്ഥാനനാമവും നൽകി



പാമ്പാടി കുറിയാക്കോസ് റമ്പാനെ 1929-ൽ മേൽപ്പട്ടസ്ഥാനത്തേക്കു യർത്തിയത്. സഭയുടെ കണക്കുകൂട്ടൽ തെറ്റിയില്ല. സ്വജീവിതകാലത്തു തന്നെ പ. പാമ്പാടി തിരുമേനി താൻ *"വിളിക്കപ്പെട്ട വിളിക്കു യോഗ്യനാണെന്നു"* തെളിയിച്ചു.

സഭയുടെ സമ്മർദ്ദവും സാഹചര്യങ്ങളുടെ അനിവാര്യതയും മൂലം അത്യുന്നത മഹാപുരോഹിത സ്ഥാനം സ്വീകരിക്കുകയും *"അഹറോന്റെ തളിർത്തവടി പിടിക്കുകയും"* ചെയ്തവരാണ് മലങ്കരയിലെ ബസേലിയോസ് കാതോലിക്കാമാർ. ഒഴിവാക്കപ്പെടുക അസാദ്ധ്യമായപ്പോഴാണ് അവർ പ. മാർത്തോമ്മാ ശ്ലീഹായുടെ പരിശുദ്ധ പൗരസ്ത്യ സിംഹാസനത്തിൽ ആരൂഢരായത്. "... *അങ്ങ് ഈ സ്ഥാനം സ്വീകരിച്ചില്ലെങ്കിൽ അതു ഈ സഭയോടു ചെയ്യുന്ന ഏറ്റവും വലിയ ദ്രോഹമായിരിക്കും ...*" എന്ന മലങ്കര മെത്രാപ്പോലീത്തായുടെ നിർബന്ധപൂർവമായ അപേക്ഷ മൂലം മാത്രമാണ് മലങ്കരയിലെ ഒന്നാം കാതോലിക്കാ അവസാനം സ്ഥാനമേൽക്കാൻ തലകുനിച്ചത്. ചരിത്രം പരിശോധിച്ചാൽ പിന്നീടും ഇതിനു സമാനമായ ചിത്രങ്ങളാണ് ലഭിക്കുക. അതത് കാലത്തിന് അനുയോജ്യരായ അത്യുന്നത മഹാപുരോഹിതരെ എഴുന്നേൽപ്പിച്ച് സ്ഥാനം ഏൽപ്പിച്ചുകൊടുക്കുന്ന പതിവ് മലങ്കരയിൽ ഇന്നും തുടരുന്നു.

ഓക്‌ലണ്ട് സെന്റ് ദീവന്നാസ്യോസ് ഓർത്തഡോക്സ് പള്ളി കൂദാശ ചെയ്യപ്പെടുമ്പോൾ *"സാക്ഷികളുടെ വലിയോരു സമൂഹമാണ്"* ചുറ്റും നിൽക്കുന്നത്. അവരിൽ തമ്പുരാനെപ്പെറ്റമ്മയുണ്ട്, പ. ശ്ലീഹന്മാരുണ്ട്, രക്തസാക്ഷികളുണ്ട്, പീഡിതരുണ്ട്, ത്യാഗികളുണ്ട്, പണ്ഡിതരുണ്ട്, ഭരണതന്ത്രജ്ഞരുണ്ട്, ശിശുക്കളുണ്ട്, മാതാക്കളുണ്ട്, സഹോദരീ-സഹോദരങ്ങളുണ്ട്, പടയാളികളുണ്ട്, വൈദികരുണ്ട്, സഭാദ്ധ്യക്ഷരുണ്ട്. ദേവാലയങ്ങൾക്കുള്ളിലെ ഇവരുടെയെല്ലാം ദൃശ്യപ്രതീകങ്ങൾ അവരുടെ നാഥനിലേയ്ക്ക് (ഉയർന്ന ദൈവസാന്നിദ്ധ്യ ബോധത്തിലേയ്ക്കാണ്) നയിക്കേണ്ടത്. ദൈവമാതാവിന്റേയും പരിശുദ്ധന്മാരുടേയും മദ്ധ്യസ്ഥതയും, വാങ്ങിപ്പോയവരുടെ സംസർഗവും നിരാകരിക്കുന്നവരാണ് തിരുശേഷിപ്പുകളേയും ദൃശ്യപ്രതീകങ്ങളേയും തിരസ്ക്കരിക്കുന്നത്. ഇത് സത്യവിശ്വാസത്തിനു വിരുദ്ധമാണ്. വിശിഷ്യാ, പരിശുദ്ധരേയും ദൃശ്യപ്രതീകങ്ങളേയും ഒരു നൂറ്റാണ്ടു മുമ്പ് തള്ളിപ്പറഞ്ഞ കേരളത്തിലെ ചില പ്രൊട്ടസ്റ്റന്റ് സഭകൾ അവയൊക്കെ പുനഃരാഗീരണം ചെയ്യാൻ തുടങ്ങിയ വർത്തമാനകാലത്ത്.

*(ഓക്‌ലണ്ട് സെന്റ് ദീവന്നാസ്യോസ് ഓർത്തഡോക്സ് പള്ളി കൂദാശ സ്മരണിക, 2015)*

# 25

# ഞാൻ എന്റെ പിതാക്കന്മാരുടെ വഴിയെ

**മാ**ർ കൂറിലോസ് അപ്രേം കരീം മെത്രാപ്പോലീത്താ അന്ത്യോഖ്യായുടെ പ. ഇഗ്നാത്തിയോസ് അപ്രേം ദ്വിതീയൻ കരീം പാത്രിയർക്കീസ് ആയി തിരഞ്ഞെടുക്കപ്പെട്ടപ്പോൾ മുതൽ അദ്ദേഹത്തിന്റെ പ്രസ്താവനകളും നടപടികളും മലങ്കരയിലെ ഐക്യപ്രേമികളെ ഒട്ടൊന്നുമല്ല ആവേശം കൊള്ളിച്ചത്. അദ്ദേഹം 2015 ഫെബ്രുവരിയിൽ കേരളം സന്ദർശിക്കാൻ തീരുമാനിച്ചതോടെ സമാധാനമോഹങ്ങൾ വാനോളമെത്തി. പാത്രിയർക്കീസ് കേരളം സന്ദർശിക്കുന്നത് ഐക്യം യാഥാർത്ഥ്യമാക്കാനാണെന്നു വരെ ധരിച്ചുവശായവരുണ്ട്. ഫെബ്രുവരി ആദ്യവാരത്തിലെ പാത്രിയർക്കാ സന്ദർശനത്തിന്റെ ആദ്യ പകുതിയിലെ അദ്ദേഹത്തിന്റെ പ്രസ്താവനകൾ ഈ പ്രതീക്ഷ നിലനിർത്തി. പക്ഷേ ഉത്തരാർദ്ധത്തിൽ അദ്ദേഹത്തിന്റേതായി പ്രചരിച്ച പ്രസ്താവനകൾ ഈ പ്രതീക്ഷയെ തല്ലിക്കെടുത്തി. കേരളത്തിലെ *കെട്ടുപാടുകൾ* അവസാനിച്ച് ഡൽഹിയിലെത്തിയപ്പോൾ അപ്രേം ദ്വിതീയൻ നടത്തിയ ഐക്യപ്രസ്താവന (*മലയാള മനോരമ, ഡൽഹി എഡിഷൻ, 19 ഫെബ്രുവരി 2015*), സമാധാനകാംക്ഷികളുടെ പ്രതീക്ഷയെ വീണ്ടും ഊതിക്കത്തിച്ചു. നല്ല ഫലത്തിനായി പ്രതീക്ഷിക്കാം.

എന്നാൽ ഈ കുറിപ്പിന്റെ വിഷയം ഇതല്ല. അപ്രേം ദ്വിതീയൻ പാത്രിയർക്കീസിന്റെ സന്ദർശന വിവരം ഔദ്യോഗികമായി അറിയിച്ചില്ലെങ്കിലും അദ്ദേഹത്തിന്റെ ഇന്ത്യാ സന്ദർശനം അത്യന്താപേക്ഷിതമായ മലങ്കര സഭാ സമാധാനത്തിന് കളമൊരുക്കുമെന്ന ശുഭാപ്തി വിശ്വാസത്തോടെ ഐക്യത്തിന്റെ ക്രൈസ്തവ അനിവാര്യത ചൂണ്ടിക്കാട്ടി പ. ബസേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയൻ പാത്രിയർക്കീസിന് 2015 ജനുവരി 17-ന് ഒരു കത്തയച്ചു. പരസ്യമാക്കാനുദ്ദേശമില്ലാതിരുന്ന ഈ കത്ത് മാധ്യമങ്ങൾക്കു *ചോർന്നുകിട്ടിയതിനു* പിമ്പിലെ കറുത്ത കൈകളെപ്പറ്റി ഇന്ന് ജനത്തിന് സാമാന്യജ്ഞാനമുണ്ട്.

പക്ഷേ തമ്മിൽത്തല്ലി ഇറ്റുവീഴുന്ന ചോരകുടിക്കാൻ കാത്തിരിക്കുന്നവരുടെ കണക്കുകൂട്ടൽ തെറ്റിച്ചുകൊണ്ട് ഭൂരിപക്ഷസമൂഹം പ. കാതോലിക്കാ ബാവായുടെ ഐക്യ ശ്രമത്തോടുള്ള അനുകൂല നിലപാടിനെ സ്വാഗതം ചെയ്തു. എങ്കിലും ഒരു അതിന്യൂനപക്ഷം പ. പിതാവ് ഇത്തരമൊരു കത്തയച്ചതിനെ വിമർശിച്ചു. മറ്റൊന്നും പറയാനില്ലാത്തതിനാൽ അദ്ദേഹത്തിന്റെ സ്ഥാനമാഹാത്മ്യത്തിന് ഈ കത്തു മൂലം കോട്ടംതട്ടി എന്ന വിചിത്രമായ കാരണമാണ് ഈ വിമർശനത്തെ സാധൂകരിക്കാൻ ഇവർ ഉയർത്തികാട്ടുന്നത്.

വാചകങ്ങളോ വാക്യഘടനയോ അല്ല ഇവിടെ പ്രശ്നം. അത് മാധ്യ

മങ്ങൾ പ്രസിദ്ധീകരിച്ച കത്തിൽ നിന്നും ആർക്കും മനസിലാക്കാം. ചുവന്ന മഷിയിലുള്ള മേലെഴുത്തും പ. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനവും ഒക്കെയുള്ള കത്തിനെപ്പറ്റി അത്തരം കുറ്റമൊന്നും പറ



യാനാവില്ല. അഥവാ, നാലു പതിറ്റാണ്ടായി തുടരുന്ന ഒരു പൈശാചിക സമരം ശാശ്വതമായി അവസാനിപ്പിക്കാൻ പ. പിതാവ് ഒരു കാൽ പിന്നോക്കം കുത്തിയാൽപോലും അതിലെന്താണു തെറ്റ്? കർത്താവ് തന്റെ ഗിരിപ്രഭാഷണത്തിൽ ...*സമാധാനം വരുത്തുന്നവർ ഭാഗ്യവാന്മാർ – അവർ ദൈവമക്കളെന്നു വിളിക്കപ്പെടും*... (മത്താ. 5.9 പ്ശീത്താ) എന്നാണ് പറഞ്ഞത്. അതിനെ ത്യജിച്ച് അത്യുന്നത മഹാപുരോഹിതൻ തല്ലാനും കൊല്ലാനുമാണോ ആഹ്വാനം ചെയ്യേണ്ടത്? അങ്ങിനെ ചെയ്യുന്നവർ കാണും. പക്ഷേ അവർ യഥാർത്ഥ മഹാപുരോഹിതരല്ല, അങ്ങിനെ ഭാവിക്കുന്നവർ മാത്രമാണ്. എന്നാൽ പ. പൗലൂസ് ദ്വിതീയൻ ദൈവത്തിന്റെ അത്യുന്നത മഹാപുരോഹിതനാണ്. അദ്ദേഹത്തിന് ആ സ്ഥാനത്തിരുന്ന് സമാധാനമല്ലാതെ *വാൾ* ഘോഷിക്കുവാൻ സാദ്ധ്യമല്ല. പ. പിതാവിന്റെ മഹത്വവും സ്ഥാനമഹിമയുമാണ് ഇത്തരമൊരു കത്തെഴുതുവാൻ അദ്ദേഹത്തെ ധൈര്യപ്പെടുത്തിയത് എന്നതാണ് യാഥാർത്ഥ്യം.

ചരിത്രത്തിലേയ്ക്കു കൂപ്പുകുത്തിയാൽ മലങ്കരയുടെ മഹാചാര്യൻ ഇത്തരത്തിൽ ഒരു നടപടി സ്വീകരിച്ചതിൽ പുതുമയൊന്നുമില്ലെന്നു വ്യക്തമാകും. പ. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഢനായ പ. പിതാവിന് അതേ സിംഹാസനസ്ഥരായിരുന്ന പൗരസ്ത്യ കാതോലിക്കാമാരും മലങ്കര മെത്രാപ്പോലീത്താമാരും ഗമിച്ച പാതകളിലൂടെ മാത്രമേ നടക്കാനാവൂ. അതിനാണ് അദ്ദേഹത്തെ അപ്പോസ്തോലിക പിന്തുടർച്ചയുടെ *തളിർത്ത വടി* പിടിപ്പിച്ചിരിക്കുന്നത്. മലങ്കരസഭ

യുടെ ഐക്യം നിലനിർത്താൻ *ഭൂമിയോളം താണുവീണ* ചരിത്രമാണ് മുൻഗാമികൾക്കുള്ളത്. ഏതാനും ഉദാഹരണങ്ങൾ മാത്രം ഇവിടെ ചൂണ്ടിക്കാട്ടാം.

മലങ്കരമെത്രാന്മാരിൽ ഏറ്റവും ശക്തനും ദീർഘവീക്ഷണമുള്ള വ്യക്തിയുമായിരുന്നു വലിയ മാർ ദീവന്നാസ്യോസ് എന്ന മാർത്തോമ്മാ ആറാമൻ. മുൻഗാമിയായ മാർത്തോമ്മാ അഞ്ചാമന്റെ കാലത്ത് അന്ത്യോഖ്യയുടെ ഗീവർഗീസ് തൃതീയൻ പാത്രിയർക്കീസ്, മഫ്രിയാനാ മുതൽ ശെമ്മാശൻ വരെയുള്ള വൈദിക സ്ഥാനികളുടെ ഒരു പൂർണ്ണസേനയെ അയച്ച് ആരംഭിച്ച മലങ്കര അധിനിവേശയുദ്ധം കൊടുമ്പിരികൊണ്ടു നിൽക്കുമ്പോഴാണ് മാർത്തോമ്മാ ആറാമൻ സ്ഥാനമേൽക്കുന്നത്. അദ്ദേഹം സ്ഥാനമേറ്റ പിറകെ ചെയ്ത സംഗതികൾ സമകാലിക രേഖയായ *നിരണം ഗ്രന്ഥവരി* വിവരിക്കുന്നത് *...പരരാജ്യക്കാരുമായിട്ടുള്ള പിണക്കത്തിന, നമ്മിലുള്ള ആളുകൾതന്നെ ശത്രുതയായിട്ടു തുടങ്ങിയിരിക്കയാൽ, ദ്രവ്യവും ആളാണ്മയും ഉള്ളവരാകകൊണ്ടു അവരെ ജയിച്ചു ഇസ്ഥാനം നിലനിർത്തിക്കൊള്ളുവാൻ പരാദീനമെന്നും, അങ്ങും ഇങ്ങും രണ്ട യജമാനന്മാർ കഴിവോളും നിരപ്പിനു സംഗതി വന്നില്ലെന്നും, പുത്തൻകൂറ്റുംപിറത്തുള്ള ആളുകൾ തന്നെ രണ്ടു പകുതി ആയിട്ടു നിന്ന തമ്പുരാന്റെ മാർഗ്ഗത്തോടു മറുത്തു സിദ്ധാന്തമായിട്ടു നടപ്പാകകൊണ്ടും, പള്ളികളിലൊക്കെയും പല മര്യാദയും, മറുകൂറ്റുകാരുടെ പരിഹാസവും, ഇങ്ങനെ ആകയാൽ മാർഗ്ഗത്തിന് അഴിവു വരുമെന്നും ബോധജ്ഞാനപ്പെട്ട, അശ്ചൻ* (മാർത്തോമ്മാ ആറാമൻ) *നിശ്ചയിച്ച. ഏതുപ്രകാരമെങ്കിലും നിരപ്പായിട്ടു നടക്കണമെന്നും, തമ്പുരാനിൽ ശരണപ്പെട്ട നിരൂപണ ഉറെച്ചു, സ്വഭാവക്കേടുള്ള ആളുകളെ നീക്കി, മാറിവാനിയോസ് അപ്പസ്ക്കോപ്പാ കല്ലിശേരി വന്നപ്പോൾ ചെങ്ങന്നൂനിന്നും കല്ലിച്ചേരി ചെന്നു. തമ്മിൽ കണ്ടുപറഞ്ഞ, ശത്രുക്കളുടെ വാക്കുകൾ രണ്ടു കൂട്ടക്കാരും നീക്കി ഏകോൽഭവിച്ചു. ...* എന്നാണ്.



പിന്നീട് ആധുനിക മലങ്കരസഭയ്ക്ക് ആത്മീയവും ലൗകികവുമായ അടിത്തറയിട്ട പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമനും ഈ പാത പിന്തുടർന്നു. 1873-ൽ താൻ വിളിച്ചുചേർത്ത പരുമല സുന്നഹദോസിലെ ഒന്നാം നിശ്ചയം തന്നെ ... *സർക്കാരിലെ അധികാര*

*ത്തൊടുകൂടെ, ഈ സഭയിൽ ഏതാനും പള്ളികളെ ഇപ്പൊൾ ഭരിച്ചു വരുന്ന മെത്രാപൌലീത്തായുടെപെരിൽ അനെക തെറ്റുകൾ ഉണ്ടന്നും, ... ആ ദെഹത്തിന്നു പകരം പാത്രിയർക്കീസു ബാവായാൽ നിയമിയ്ക്ക പെട്ടിരിയ്ക്കുന്ന മെത്രാപൌലീത്തായെ നമ്മുടെ മെത്രാപൌലീത്താ ആയി സ്വീകരിയ്ക്കെണ്ടത ന്യായമെന്നുകാണുന്ന സ്തിതിയ്ക്കു, യൊഗക്കാററു ഒരാളെ ത്യജിയ്ക്കയും മറ്റൊരാളെ സ്വീകരിയ്ക്കയും ചെയ്യുന്നതിന്നുമുമ്പിൽ, അങ്ങിനെ ഉടനടി ചെയ്യുന്നപക്ഷം, ഇപ്പൊൾ ഉള്ളതിലും വല്ല്യ കലഹങ്ങൾക്കും, അധികമായ അകൽച്ചകൾക്കും ഇടവരുമെന്ന ഊഹിയ്ക്കപ്പെടാകുന്നതാകകൊണ്ട, അങ്ങനെ വരാതിരിപ്പാൻവെണ്ടി, ഭിന്നിയ്ക്കപെട്ടിരിയ്ക്കുന്ന മെത്രാമ്മാരെയും, അവരുടെ പക്ഷക്കാരെയും, തമ്മിൽ യൊജിപ്പിയ്ക്കെണ്ടതിന്നു കഴിവുണ്ടൊ എന്നും, അല്പം കൂടെ താമസിയ്ക്കെണ്ടത യുക്തമല്ലയൊ എന്നും, ആലൊചിയ്ക്കെണ്ടത ന്യായമല്ലയൊ എന്നും തൊന്നുന്നു. ...* എന്നാണ്. അതു മാത്രമല്ല, ... *ഈ യൊഗം നിശ്ചയിയ്ക്കപെടുന്നവയെ സമ്മതിപ്പാനും മനസുണ്ടൊ എന്ന അറിവാൻ വെണ്ടി, ഒരു ഡെപ്പ്യുറ്റെഷ്യൻ അത്തനാസിയൊസ മെത്രാപൌലീത്തായുടെ അടുക്കൽ അയയ്ക്കുകയും ...* ചെയ്യണമെന്നും ടി. യോഗം നിശ്ചയിച്ചു. മാർ ദീവന്നാസ്യോസ് അഞ്ചാമൻ ഇരിപ്പാടം പോലുമില്ലാതെ ഉഴറിനടക്കുന്ന കാലത്താണ് ഈ നിശ്ചയം ഉണ്ടായത് എന്നു കൂടി ചിന്തിക്കണം.

പിന്നീട് 1889-ലെ റോയൽകോടതി വിധിക്കു തൊട്ടു മുമ്പ് മലങ്കര സഭയിലെ പിളർപ്പ് ഒഴിവാക്കാൻ വേണ്ടി തിരുവിതാംകൂർ മഹാരാജാവ് നടത്തിയ അനുരഞ്ജനശ്രമത്തിൽ പാലക്കുന്നത്ത് തോമസ് അത്താനാസ്യോസ് സത്യവിശ്വാസം പാലിക്കുമെന്ന് ഉറപ്പു നൽകിയാൽ താൻ അദ്ദേഹത്തിന് മലങ്കരമെത്രാൻ സ്ഥാനം ഒഴിഞ്ഞുകൊടുക്കാമെന്ന് മാർ ദീവന്നാസ്യോസ് അഞ്ചാമൻ അറിയിച്ചു. സ്വസ്ഥാന സംരക്ഷണമല്ല മറിച്ച്, സഭയുടെ ഐക്യമായിരുന്നു അദ്ദേഹത്തിനു പ്രധാനം.



ഇതേ പാത തന്നെയാണ് പിൻഗാമിയായ പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ആറാമനും പിന്തുടർന്നത്. മലങ്കരയുടെ സമഗ്രാധിപത്യത്തിനായി മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ കാലത്ത് അന്ത്യോഖ്യാ പാത്രിയർക്കീസ് ആരംഭിച്ച വടംവലി മാർ ദീവന്നാസ്യോസ് ആറാമന്റെ കാലത്തും രൂക്ഷമായി തുടർന്നു. അദ്ദേഹത്തിന്റെ അകാനോനികമായ മുടക്കിലാണ് ഇത് കൊണ്ടെത്തിച്ചത്.

അത്തരമൊരു നടപടി സഭയെ പിളർക്കും എന്ന് വ്യക്തമായി അറിയാമായിരുന്ന പ. മാർ ദീവന്നാസ്യോസ് ആറാമൻ, ... *മറ്റാരും അറിയാതെയും സർവ്വസാക്ഷിയും സർവ്വഹൃദയങ്ങളേയും പരിശോധന ചെയ്യുന്നവനുമാകുന്ന ദൈവം സാക്ഷിയായും ഞാൻ അദ്ദേഹത്തിന്റെ അടുക്കൽ എന്റെ അധികാരഭ്രമം കൊണ്ടല്ലെന്നും, എന്നെപ്പറ്റിയുള്ള വിരോധമാണെന്നിരുന്നാൽ ഞാൻ സർവ്വവുമൊഴിഞ്ഞുംവെച്ചുടനെ പിന്മാറാൻ തയാറാണെന്നും, സഭയുടെ നന്മയെ ഉദ്ദേശിച്ചു മാത്രമാണ് എന്റെ നിലയെന്നും, അതുകൊണ്ട് സഭയ്ക്ക് നാശം വരത്തക്കവണ്ണം യാതൊന്നും ചെയ്യരുതെന്നും, ഞാൻ പിന്മാറിക്കൊള്ളാമെന്നും ആറു പ്രാവശ്യം കാൽപിടിച്ചുകൊണ്ടു നിലവിളിച്ചു പറഞ്ഞു. ...*



1934-ൽ മാർ ദീവന്നാസ്യോസ് ആറാമൻ കാലം ചെയ്തതിനെ തുടർന്ന് സമാധാന സംസ്ഥാപന പ്രക്രിയയുടെ ഭാഗമായി, പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ അന്ത്യോഖ്യാ പാത്രിയർക്കീസ് ഇഗ്നാത്തിയോസ് അപ്രേം പ്രഥമൻ ബർസോമിനെ സന്ദർശിക്കാൻ അതേവർഷം സിറിയായിലെ ഹോംസിലേയ്ക്കു യാത്ര ചെയ്തു. സഹയാത്രികനായ ചെറിയമഠത്തിൽ സ്കറിയാ മല്പാന്റെ വാക്കുകളിൽ, ... *വയോവൃദ്ധനായ ബാവാ തിരുമേനി വാർദ്ധക്യത്തെയും വാതരോഗം നിമിത്തമുള്ള ക്ലേശത്തെയും വകവയ്ക്കാതെ ദുർഘടമായ ഈ യാത്രയ്ക്കു കാപ്പു കെട്ടിയത് സമാധാനത്തിന്റെ മനഃസ്ഥിതി ഒന്നുകൊണ്ടു മാത്രമായിരുന്നു. ...*

യാത്രാരംഭത്തിൽ പ. ഗീവർഗീസ് ദ്വിതീയൻ നടത്തിയ പ്രസംഗത്തിൽ തന്റെ മുൻഗാമികൾ ഐക്യം നിലനിർത്താൻ പുലർത്തിയ താഴ്മയാണ് താനും പിന്തുടരുന്നത് എന്നു വ്യക്തമാക്കി. ...*നമ്മുടെ സഭയിൽ സമാധാനമുണ്ടാകുവാൻ നാമെല്ലാം വളരെ ആഗ്രഹിക്കുന്നു. അതിനുവേണ്ടി ഒരു പരിശ്രമം കൂടെ നടത്തുന്നതിന് നാം ശീമയ്ക്കു പോകണമെന്ന് നിങ്ങളിൽ പലരും ആഗ്രഹിക്കയും അങ്ങനെ നമ്മോടപേക്ഷിക്കയും ചെയ്കയാലാണ് നാം ഈ യാത്രയ്ക്ക് ഒരുമ്പെട്ടത്. ആടുകൾക്കു വേണ്ടി കഷ്ടപ്പെടുന്നതിനും പ്രയാസപ്പെടുന്നതിനും ഇടയൻ ഒരുക്കമുള്ളവനായിരിക്കണമല്ലോ? ഈ ബോധ്യവും, സഭയെക്കുറിച്ചുള്ള സ്നേഹവുമാണ് നമ്മെ ഈ യാത്രയ്ക്കു കൂടുതൽ പ്രേരിപ്പിച്ചത്. എങ്ങനെയും സഭയിൽ സമാധാനമുണ്ടാകട്ടെ എന്നാണ് നമ്മുടെ അഭിലാഷം. നമ്മുടെ കാലം ചെയ്ത പിതാവ് സത്യത്തെ എങ്ങനെ അവസാനത്തോളം*

*മുറുകെ പിടിച്ചുവൊ അതുപോലെതന്നെ സത്യത്തോടു ചേർന്നുനിന്നു അതിൽ നിന്നകലാതെ പരിശ്രമിക്കണമെന്നാണ് അദ്ദേഹത്തിന്റെ ശിഷ്യന്മാരായ ഞങ്ങളും നിശ്ചയിച്ചിരിക്കുന്നത്.* ... എന്ന് അദ്ദേഹം വ്യക്തമാക്കി.

ഇങ്ങനെയൊക്കെയാണ് പ. ബസേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയന്റെ മുൻഗാമികൾ പ്രവർത്തിച്ചത്. അത്രയുമൊന്നും ഈയൊരു കത്തയച്ചതിലൂടെ പ. പിതാവ് താഴോട്ടിറങ്ങിയില്ലായെന്നു വേണമെങ്കിലും വിമർശിക്കാവുന്ന സാഹചര്യത്തിൽ അതിനെപ്പറ്റി വിപരീതാഭിപ്രായം പറയുന്നത് തികഞ്ഞ ചരിത്രാന്ധതയാണ്. കാരണം, ഈദൃശ്യ നടപടികളൊന്നും അവരുടെ ബലഹീനതയുടെ സൂചകങ്ങളല്ല. സഭയെ ഒരുമിച്ചു നിർത്താൻ നടത്തിയ വ്യക്തിപരമായ ത്യാഗങ്ങളുടെ ബാക്കിപത്രമാണ്.

തത്വങ്ങളെ ബലികഴിച്ചോ മലങ്കരയുടെ സ്വാതന്ത്ര്യം അടിയറവെച്ചോ അല്ല മുകളിൽ പ്രതിപാദിച്ച മലങ്കരസഭാദ്ധ്യക്ഷന്മാരാരും ഐക്യത്തിനായി സ്വയം ബലിയാകാൻ സന്നദ്ധരായത്. ഐക്യത്തിനായി മാർത്തോമ്മാ ആറാമൻ എപ്പിസ്ക്കോപ്പാ അന്ത്യോഖ്യൻ മെത്രാന്മാരാൽ മെത്രാപ്പോലീത്താ സ്ഥാനത്തേയ്ക്കുയർത്തപ്പെടുവാനും ആ പാരമ്പര്യത്തിൽ *മാർ ദീവന്നാസ്യോസ്* എന്ന സ്ഥാനനാമം സ്വീകരിക്കുവാനും തയാറായി. അതേസമയംതന്നെ പ്രതിദിനം ഒരു പണം വീതം ചിലവിനു പറ്റി വെറുതെയിരുന്നുകൊള്ളാമെന്നും മലങ്കരസഭാ ഭരണത്തിൽ കൈകടത്തില്ലെന്നും പരദേശി മെത്രാന്മാരിൽ നിന്നും ഉടമ്പടി എഴുതി വാങ്ങി. ഈ സംവിധാനത്തിൽ അതൃപ്തനായ പരദേശി മെത്രാൻ മാർ ഗ്രീഗോറിയോസ് യൂഹാനോൻ ബദൽ മലങ്കര മെത്രാനായി സൃഷ്ടിച്ച കാട്ടുമങ്ങാട്ടു മാർ കൂറിലോസിനെ തന്റെ അധികാര സീമയിൽ നിന്നും തുരത്തുന്നതിലും അദ്ദേഹത്തിൽ നിന്നും പട്ടം സ്വീകരിച്ചു സമാന്തര ഭരണത്തിനു കോപ്പുകൂട്ടിയവരെ ഒതുക്കുന്നതിലും വലിയ മാർ ദീവന്നാസ്യോസ് യാതൊരു വിട്ടുവീഴ്ചയും ചെയ്തില്ല.

സഭയിലെ പിളർപ്പ് ഒഴിവാക്കാൻ സ്ഥാനത്യാഗ സന്നദ്ധത വരെ പ്രകടിപ്പിച്ച മാർ ദീവന്നാസ്യോസ് അഞ്ചാമൻ അത് അസാദ്ധ്യമാണെന്നു ബോദ്ധ്യപ്പെട്ടതിൽപ്പിന്നെ യാതൊരു വിട്ടുവീഴ്ചയ്ക്കും തയാറായില്ല. കോടതിവഴി ഓരോ പള്ളിയും അന്യകൈവശത്തിലായിരുന്ന മലങ്കര മെത്രാനടുത്ത തന്റെ സ്ഥാനചിഹ്നങ്ങളും യാതൊരു ദാക്ഷിണ്യവും കൂടാതെ അദ്ദേഹം നടത്തിയെടുത്തു.

അക്ഷരാർത്ഥത്തിൽ *കാലുപിടിച്ച* പ. മാർ ദീവന്നാസ്യോസ് ആറാമനാകട്ടെ സഭയുടെ നിലനിൽപ്പിന് അത്യന്താപേക്ഷിതമായ നിബന്ധനകളോടെയാണ് സ്ഥാനത്യാഗ സന്നദ്ധത പ്രകടിപ്പിച്ചത്. നിയമാനുസൃതം തിരഞ്ഞെടുക്കപ്പെട്ട് വാഴിക്കപ്പെടുന്ന പിൻഗാമിക്കു മാത്രമേ അധികാരം കൈമാറൂ എന്നദ്ദേഹം വ്യക്തമാക്കിയിരുന്നു. എന്നു മാത്രമല്ല, അകാനോനികവും സ്വാഭാവിക നീതിക്കു നിരക്കാത്തതുമായ മുടക്ക് തന്നെ

ബാധിക്കില്ലെന്നു പ്രവർത്തിയിലൂടെ അദ്ദേഹം കാണിച്ചുകൊടുത്തു. മുടക്കിനുശേഷം ചുരുങ്ങിയ കാലത്തിനുള്ളിൽ കുന്നംകുളംകാരൻ കാക്കു ശെമ്മാശനു കത്തനാരുപട്ടം കൊടുക്കുകയും വികാരിയായി നിയമിക്കുകയും ചെയ്ത് താൻ അപ്പോഴും മേല്പട്ടക്കാരനും മലങ്കര മെത്രാപ്പോലീത്തായുമാണെന്നു തെളിയിക്കുകയാണ് അദ്ദേഹം ചെയ്തത്.

സമാധാന ദൗത്യവുമായി ഹോംസ് വരെ ചെന്ന പ. ഗീവർഗീസ് ദ്വിതീയനും യാത്രാരംഭത്തിൽ നൽകിയ ... *സത്യത്തെ അവഗണിച്ചുള്ള യാതൊരു തീരുമാനവും ഉണ്ടാകുന്നതല്ലാ.* ... എന്ന വാഗ്ദാനത്തിൽ നിന്നും പിന്നോക്കം പോയില്ല. പുനരായി പട്ടംഏൽക്കുകയോ കുറഞ്ഞത് ഒരു സ്ഥാനക്രമീകരണ ശുശ്രൂഷയെങ്കിലും നടത്തുകയോ ചെയ്യണമെന്ന നിബന്ധന അദ്ദേഹം പൂർണ്ണമായും തള്ളിക്കളഞ്ഞു. എന്നു മാത്രമല്ല, പിന്നീട് 1950-ലെ പരുമല പെരുന്നാളിന് *...സമാധാനത്തിനു വേണ്ടി എന്തു ത്യാഗവും സഹിക്കാൻ മാത്രമല്ല, സ്ഥാനം പോലും ഒഴിയാൻ നാം തയ്യാറാണ്. ഒരു സംഗതി കൂടി നിങ്ങളുടെ എല്ലാവരുടെയും അറിവിലേക്കായി നാം പ്രസ്താവിച്ചുകൊള്ളുന്നു. പാത്രിയർക്കീസിന്റെ കീഴിൽ ഒരു 'ഉമ്മാക്കി'യാണു കാതോലിക്കാ എന്നു പലരും തെറ്റിദ്ധരിക്കുന്നു. കിഴക്കിനടുത്ത കാതോലിക്കാ സിംഹാസനം പാത്രിയർക്കീസു സിംഹാസനത്തിനു തുല്യമാണ്. ഒന്ന് ഒന്നിനു മീതെയോ താഴെയോ അല്ല. ഇതാണു സത്യം.* ... എന്നു തുറന്നടിച്ചതും അദ്ദേഹം തന്നെയാണ്.



ഈ മുൻഗാമികൾ ഇരുന്ന പ. മാർത്തോമ്മാ ശ്ലീഹായുടെ മലങ്കര മെത്രാപ്പോലീത്തായുടേയും പൗരസ്ത്യ കാതോലിക്കായുടേയും സിംഹാസനത്തിലാണ് പ. ബസേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയൻ ഇന്ന് ഇരിക്കുന്നത്. അവർ നടന്ന പാതയിലൂടെയാണ് അദ്ദേഹം ഇക്കാര്യത്തിൽ നടന്നത്; നടക്കേണ്ടതും. അത് തെറ്റല്ല. അദ്ദേഹത്തിന്റെ മഹത്വം.

സഭാമാധ്യമങ്ങളുടെ താളുകൾ മുഴുവൻ പ. പിതാവിന്റെ ചിത്രങ്ങളും സ്തുതിവചനങ്ങളും നിറഞ്ഞുനിൽക്കുന്നതിലാണ് അദ്ദേഹത്തിന്റെ മഹത്വം കുടികൊള്ളുന്നത് എന്ന് വിശ്വസിക്കുന്ന അല്പന്മാർ ഇന്നുണ്ട് എന്ന് ഈ ലേഖകനറിയാം. ചിത്രങ്ങളും സ്തുതിവചനങ്ങളുമല്ല മറിച്ച്,

ഈദൃശ്യ പ്രവർത്തികളാണ് അദ്ദേഹത്തിന്റെ മഹത്വം നിർണ്ണയിക്കുന്നത്. ... *ആകെയാൽ അവയുടെ ഫലങ്ങളിൽ നിന്ന് നിങ്ങൾ അവരെ തിരിച്ചറിഞ്ഞുകൊള്ളണം...* (മത്താ. 7.20 പ്ശീത്താ) എന്നാണല്ലോ വൃക്ഷങ്ങളെപ്പറ്റിയുള്ള ദൈവവചനവും.

*(മലങ്കര ഓർത്തഡോക്സ് ടി.വി., 27 ഫെബ്രുവരി 2015)*

# 26

# *മേല്പട്ടക്കാർ, പട്ടക്കാരൊടു ശെമ്മാശന്മാർ...*

**അ**പ്പോസ്തോലന്മാരുടെ പരിമിതപരിധിക്കു പുറത്തേയ്ക്ക് ക്രിസ്തുമാർഗ്ഗം വികസിച്ചപ്പോഴാണ് സഭയിലെ വിവിധ ശുശ്രൂഷകൾക്കായി വിവിധ പട്ടത്വഗണങ്ങൾ രൂപംകൊണ്ടത്. അടിസ്ഥാനപരമായി മേല്പട്ടക്കാർ, പട്ടക്കാർ, ശെമ്മാശന്മാർ എന്നിങ്ങനെ ക്രൈസ്തവ പൗരോഹിത്യത്തിനു മൂന്നു തലങ്ങളാണുള്ളത്. ഇന്ന് ഇവയ്ക്കൊക്കെ പല ഉപവിഭാഗങ്ങളുണ്ടെങ്കിലും ഓരോ ഗണത്തിന്റെയും പട്ടത്വ നൽവരം ഒന്നു തന്നെയാണ്.

ശ്ലീഹന്മാരെല്ലാം മേല്പട്ടക്കാർ അഥവാ പാത്രിയർക്കീസുമാരാണ്. അവരുടെ തൊട്ടു പിൻഗാമികളായ തീമോത്തിയോസ്, മർക്കോസ്, ക്ലീമ്മീസ്, ഇഗ്നാത്തിയോസ്, ആദായി മുതലായവരെയും മേല്പട്ടക്കാരായാണ് പരിഗണിക്കുന്നത്. ആദ്യകാലത്ത് എല്ലാ ചെറു സഭകളുടേയും ഇടയൻ മെത്രാൻ തന്നെയായിരുന്നു. പിൽക്കാല ഭരണക്രമീകരണമാണ് എപ്പിസ്ക്കോപ്പാ, മെത്രാപ്പോലീത്താ, കാതോലിക്കാ/ പാത്രിയർക്കീസ് എന്നീ മേല്പട്ടപദവികൾ നിർവചിച്ചത്.



*ശെമ്മാശാ*ണ് രണ്ടാമതായി വി. സഭയിൽ സ്ഥാപിക്കപ്പെട്ട പൗരോഹിത്യസ്ഥാനം. സ്തേഫാനോസടക്കമുള്ള ശെമ്മാശന്മാരെ തിരഞ്ഞടുക്കുമ്പോൾ (അപ്പോസ്തോല പ്രവർത്തികൾ 6.1–6) ശ്ലീഹന്മാരുടെ ചുമതലയിൽ നിന്നും ഒരു ഭാഗം വികേന്ദ്രീകരിച്ച് അവരെ ഏൽപ്പിക്കുകയാണ്. ശ്ലീഹന്മാർ കൈവെച്ചാണ് ശെമ്മാശന്മാരെ അധികാരപ്പെടുത്തുന്നത് എന്നും ഈ ഭാഗത്തു കാണാം.

പട്ടക്കാർ അഥവാ കശ്ശീശന്മാരുടെ ഗണമാണ് അവസാനം രൂപപ്പെട്ടത്. ക്രിസ്തുമാർഗ്ഗം വളരുകയും, മേല്പട്ടക്കാരുടെ പ്രവർത്തനമേഖല

വിപുലമാവുകയും ചെയ്തപ്പോൾ ഓരോ ചെറുകൂട്ടായ്മകളിലേയ്ക്കും മേല്പട്ടക്കാരനാൽ നിയോഗിതനായ *ഉപസേനാനി*യാണ് കശ്ശീശാ എന്നു വിശേഷിപ്പിക്കാം. എപ്പിസ്ക്കോപ്പായിൽ നിക്ഷിപ്തമായ അപ്പോസ്തോലിക അധികാരങ്ങളിൽ പട്ടത്വത്തിന്റെ കൈമാറ്റമൊഴിക ഏതാണ്ട് എല്ലാ ചുമതലകളും (ജ്ഞാനസ്നാനപ്പെടുത്തി സഭാംഗമാക്കുക, ബലി അർപ്പിക്കുക, പാപം മോചിക്കുക) കശ്ശീശായ്ക്കും നൽകപ്പെട്ടിട്ടുണ്ട്. കോർ-എപ്പിസ്ക്കോപ്പാ എന്നത് കശ്ശീശാസ്ഥാനത്തിലെ ഒരു ബഹുമതി മാത്രമാണ്.



പട്ടക്കാരുടെ സ്ഥാനവസ്ത്രങ്ങൾ രൂപപ്പെട്ടത് ചരിത്രപരമായാണ്. അഹറോന്യ പാരമ്പര്യവും, ഗ്രീക്കോ-റോമൻ പൗരോഹിത്യ വസ്ത്രങ്ങളും ഇതിൽ നിർണ്ണായക സ്വാധീനം ചെലുത്തിയിട്ടുണ്ട്. ക്രിസ്തുവർഷം 313-ലെ മിലാൻ എഡിക്ടിന് ശേഷം റോമാ സാമ്രാജ്യത്തിലെ ക്രിസ്തുമതത്തിന് കേന്ദ്രീകൃത സ്വഭാവം ഉണ്ടായി. അതോടെ പൗരോഹിത്യ വസ്ത്രങ്ങളുടെ കാര്യത്തിലും ഏതാണ്ടൊരു സമാനത കൈവന്നു.

കശ്ശീശാമാർക്കും മെത്രാന്മാർക്കും വിപുലമായ സ്ഥാനവസ്ത്രങ്ങളുണ്ടെങ്കിലും ക്രൈസ്തവ പൗരോഹിത്യത്തിന്റെ അടിസ്ഥാന വസ്ത്രവിശേഷം ഊറാറാ (Stall) എന്ന നീണ്ട അംഗവസ്ത്രമാണ്. ശെമ്മാശൻ ഇത് ഇടതുതോളിൽ മുമ്പുപുറകായി ധരിക്കുന്നു. കശ്ശീശയാകുമ്പോൾ ഇത് കഴുത്തുവഴി മുമ്പോട്ടു ധരിക്കുന്നു. അത് കൂട്ടിത്തയ്ച്ചതാണ് ഇന്ന് അന്ത്യോഖ്യൻ - ബൈസന്റൈൻ പാരമ്പര്യങ്ങളിലെ പട്ടക്കാർ ധരിക്കുന്ന *ഖമനീഖ*. ലത്തീൻ, പേർഷ്യൻ, ആംഗ്ലിക്കൻ പാരമ്പര്യങ്ങളിൽ പട്ടക്കാർ ഇത് ഊറാറയായിത്തന്നെ ധരിക്കുമ്പോൾ എത്യോപ്യൻ സഭയിൽ ഇരു ഭാഗങ്ങളും കുടുക്കുകളിട്ട് പരസ്പരം ബന്ധിച്ച് ഖമനീഖ രൂപത്തിലാക്കുന്നു. മെത്രാന്മാരുടേയും അടിസ്ഥാന പൗരോഹിത്യവേഷം ഊറാറാ/ ഖമനിഖ തന്നെയാണ്.

യഥാർത്ഥ പൗരോഹിത്യശ്രേണി ആരംഭിക്കുന്നത് *മ്ശംശോനോ* അഥവാ പൂർണ്ണ ശെമ്മാശനിലാണ്. അവിടം മുതൽ മുകളിലേയ്ക്ക് കാതോലിക്കാ/ പാത്രിയർക്കീസ് വരെ *കൊഹ്നൈത്താ* എന്ന ശവ സംസ്ക്കാരക്രമമാണ് ഉപയോഗിക്കുന്നത് എന്നതുതന്നെ അവ പട്ടത്വ ശ്രേണിയുടെ ഭാഗമാണെന്നതു വ്യക്തമാക്കുന്നു. സുറിയാനി പാരമ്പര്യത്തിൽ *മ്ശംശോനോ*യ്ക്ക് താഴെ അനേകം ഉപശെമ്മാശ പദവികളുണ്ട്. ഹൂദായ കാനോൻ അവ്പ്പദ്യക്ക്നോ, കോറൂയോ, പ്സൽത്തോസ്, മൗമ്യോനോ എന്നീ ഉപശെമ്മാശ പദവികൾ സൂചിപ്പിക്കുന്നുണ്ട് (*ഹൂ*

*ദായ 7.8*) എങ്കിലും മലങ്കരസഭയിൽ അവ്പ്പദ്യക്ക്നോ, കോറൂയോ എന്നീ സ്ഥാനങ്ങൾ മാത്രമേ ഇപ്പോൾ നൽകാറുള്ളു. അതിൽത്തന്നെ ഇന്ന് കോറൂയോ അത്യപൂർവമായി മാത്രവും. അവ്പ്പദ്യക്ക്നോ, കോറൂയോ എന്നിവരുടെ ശവസംസ്കാരത്തിന് *കൊഹ്നൈത്താ* ക്രമമല്ല, പുരുഷന്മാരുടെ *ആനീദാ* ക്രമമാണ് ഉപയോഗിക്കുന്നത്. ഇതിൽനിന്നുതന്നെ ഇവർ യഥാർത്ഥ പൗരോഹിത്യശ്രേണിയുടെ ഭാഗമല്ലെന്നു വ്യക്തമാണ്.



സ്വർഗത്തിലെ മാലാഖമാരുടെ ഗണത്തിനു സദൃശ്യമാക്കി ചില പാരമ്പര്യത്തിൽ പൗരോഹിത്യത്തെ ഒൻപത് വൃന്ദമായി കണക്കാക്കാറുണ്ട്. അത് അന്ത്യോഖ്യൻ പാരമ്പര്യത്തിൽ യഥാക്രമം *കോറൂയോ,* അവ്പ്പദ്യക്ക്നോ, *മ്ശംശോനാ* എന്ന ശെമ്മാശ ഗണം. *കശ്ശീശ്ശാ, പേറദ്യൂത്താ, കോർ-എപ്പിസ്ക്കോപ്പാ* എന്ന പുരോഹിത ഗണം. *എപ്പിസ്ക്കോപ്പാ, മെത്രാപ്പോലീത്താ, കാതോലിക്കാ-പാത്രിയർക്കീസ്* എന്ന മഹാപുരോഹിത ഗണം എന്നിവയാണ്. ഇതിനു സമാനമായി പേർഷ്യൻ പാരമ്പര്യത്തിൽ പുരോഹിത ഗണം, *കശ്ശീശ്ശാ, കോർ-എപ്പിസ്ക്കോപ്പാ, അർക്കദ്യക്കോൻ* എന്ന രീതിയിലാണ് ക്രമീകരിച്ചിരിക്കുന്നത്.

എങ്കിലും *മൊത്തം എട്ടു പട്ടം* എന്ന സങ്കൽപ്പമാണ് ഇന്ന് സുറിയാനി സഭയിലുള്ളത്. എപ്പിസ്ക്കോപ്പാ - 8, കശ്ശീശാ - 7, മ്ശംശോനാ - 6, അവ്പ്പദ്യക്ക്നോ - 5, കോറൂയോ - 4 എന്നിങ്ങനെയാണ് അവരോഹണമായി പട്ടത്വശ്രേണിയിലെ സ്ഥാനം. മുമ്പ് പൂർണ്ണശെമ്മാശന് *ആറാം പട്ടക്കാരൻ* എന്ന് മലങ്കരയിൽ പറഞ്ഞു വന്നിരുന്നു.

സഭയും, തദ്വനുസൃതമായി ആരാധനക്രമങ്ങളും വികസിച്ചുവന്നപ്പോൾ അതിലെ ക്രിയാംശവുമായി ബന്ധപ്പെട്ടാണ് ഉപശെമ്മാശ പദവികൾ സഭയിൽ വികസിച്ചുവന്നത് എന്നത് അവരുടെ സ്ഥാനചിഹ്നങ്ങളിൽ നിന്നു തന്നെ വ്യക്തമാണ്. ഇന്ന് വി. കുർബാന കൊടുക്കാനും, ആവശ്യമെങ്കിൽ ഏവൻഗേല്യോൻ വായിക്കാനുമുള്ള അധികാരത്തിലൊഴികെ മ്ശംശോനോമാരും, അവ്പ്പദ്യക്ക്നോ മുതൽ മദ്ബഹാ ശുശ്രൂഷകൻ വരെയുള്ള ഉപ ശെമ്മാശ ശ്രേണിയും തമ്മിൽ പ്രായോഗികതലത്തിൽ ക്രിയാംശ വൈജാത്യങ്ങളൊന്നും ഇല്ല. മാറിയ സാഹചര്യങ്ങളും പ്രായോഗിക വൈഷമ്യങ്ങളുമാണ് ഇത്തരമൊരു ലളിതവൽക്കരണത്തിനു കാരണമായത്.



മുകളിൽ പറഞ്ഞതുപോലെ ഓരോ പട്ടത്വസ്ഥാനിക്കും സ്ഥാനത്തി നടുത്ത കർമ്മങ്ങൾ വി. കൂദാശകൾ അനുഷ്ടിക്കാനുണ്ട്. ഇത് ഇന്ന് പ്രായോഗികതലത്തിൽ നിവർത്തിക്കപ്പെടുന്നത് പട്ടംകൊട, വി. മൂറോൻ കൂദാശ എന്നീ കൂദാശകളിൽ മാത്രമാണ്. പട്ടമേൽക്കുമ്പോൾ ഓരോ സ്ഥാനാർത്ഥിക്കും കാർമ്മികൻ സ്ഥാനപ്രതീകങ്ങളായി നൽകുന്ന വസ്തുക്കൾ ക്രിയാംശത്തിൽ അവരുടെ ഉത്തരവാദിത്വവുമായി ബന്ധപ്പെട്ടതാണ്. അത് കോറൂയോ - *സങ്കീർത്തന പുസ്തകം*, അവ്പ്പദ്യക്ക്നോ - *കത്തിച്ച മെഴുകുതിരി*, മ്ശംശോനാ - *മറുബാസാ*, കശ്ശീശാ - *കത്തിച്ച ധുപക്കുറ്റി*, എപ്പിസ്ക്കോപ്പാ - *അംശവടി* എന്നിവയാണ്. സ്വന്തം പട്ടാഭിഷേകവേളയിൽ കശ്ശീശാ, കാർമ്മികൻ നൽകുന്ന ധുപക്കുറ്റിയിൽ സ്വയം കുന്തിരിക്കം ഇട്ട് ധൂപാർപ്പണം നടത്തുന്നതും, എപ്പിസ്ക്കോപ്പാ അംശവടി കൊണ്ട് ജനത്തെ അനുഗ്രഹിക്കുന്നതും ഇതിന്റെ വ്യക്തമായ തെളിവുകളാണ്. സിംഹാസനവും എപ്പിസ്ക്കോപ്പായുടെ സ്ഥാനചിഹ്നങ്ങളിൽ ഉൾപ്പെട്ടതാണോയെന്ന് സംശയമുണ്ട്.

ഇന്ന് പട്ടത്വ ശ്രേണിയുടെ ക്രിയാപരമായ (Rubrics) ദൗത്യങ്ങൾ മനസിലാക്കണമെങ്കിൽ വി. മൂറോൻ കൂദാശയുടെ ക്രമീകരണം പരിശോധിക്കണം. കത്തിച്ച മെഴുകുതിരി വഹിക്കുന്ന 12 അവ്പ്പദ്യക്ക്നോമാർ, മറുബാസ വഹിക്കുന്ന 12 മ്ശംശോനാമാർ, ധുപക്കുറ്റി വീശുന്ന 12 കശ്ശീശാമാർ എന്നിവർ മുഖ്യ കാർമ്മികനായ പ്രധാന മഹാപുരോഹിതനോടൊപ്പം വി. മൂറോൻ കൂദാശയ്ക്ക് വേണം. ഇതിൽ നീക്കുപോക്കുകളൊന്നും സുറിയാനി പാരമ്പര്യം അനുവദിക്കുന്നില്ല. രസകരമായ വസ്തുത, മൂറോൻ കൂദാശയുടെ ക്രമം അനുസരിച്ച് പ്രധാന മഹാപുരോഹിതനൊഴികെ ഇതര മേല്പട്ടക്കാർക്ക് ആ കർമ്മത്തിൽ ക്രിയാപരമായ ചുമതലകളും സ്ഥാനവുമില്ല എന്നതാണ്. വി. മൂറോൻ കൂദാശയിൽ പ്രധാന മഹാപുരോഹിതൻ കഴിഞ്ഞാൽ മുഖ്യമായ സ്ഥാനം അർക്കദ്യക്കോനാണ്. ഇതിനുപരി, അന്ത്യോഖ്യൻ പാരമ്പര്യത്തിൽ എല്ലാ പട്ടാഭിഷേകങ്ങളിലും അർക്കദ്യക്കോന് സുപ്രധാനമായ ചുമതലകളുണ്ട്.



ഇന്ന് ഏതെങ്കിലും ഒരു കത്തനാരെ അർക്കദ്യക്കോന്റെ ചുമതല വഹിക്കുവാൻ നിയോഗിക്കുകയാണ് പതിവ്. പക്ഷേ അന്ത്യോഖ്യൻ സഭയുടെ പാരമ്പര്യമനുസരിച്ച് പൂർണ്ണശെമ്മാശനെയാണ് അർക്കദ്യക്കോനായി നിയമിക്കുന്നത് (*ഹൂദായ 7.6.*). വ്യക്തമായ അധികാരങ്ങളും ചുമതലകളും ഇദ്ദേഹത്തിനു കാനോൻ നിർദ്ദേശിക്കുന്നുണ്ട്. സ്ഥാനചിഹ്നമായി രണ്ട് ഊറാറാ

ഒരേസമയം ധരിക്കുന്ന അർക്കദ്യക്കോന്റെ സ്ഥാനാരോഹണത്തിന് വ്യക്തമായ ഒരു ക്രമവും നിലവിലുണ്ട്. *ബേഥ്നഹറിലെ ആമീദ് പട്ടണക്കാരൻ ദയറായക്കാരനും കശ്ശീശയുമായ റാബാൻ അൻഫ്രേഗിന്റെ* പകർപ്പിൽ നിന്നും കിഴക്കിന്റെ മഹാനായ കാതോലിക്കാ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ഇത് മലയാളത്തിലേയ്ക്കു പരിഭാഷപ്പെടുത്തിയിട്ടുണ്ടെങ്കിലും ഈ രീതിയിൽ മലങ്കരയിൽ ആരെയും ഇതഃപര്യന്തം സ്ഥാനാരോഹണം ചെയ്തിട്ടില്ല.



വി. മൂറോൻ കൂദാശയുടെ അന്ത്യത്തിൽ സിംഹാസനത്തിൽ ഇരിക്കുന്ന പ്രധാന മഹാപുരോഹിതനോട് ഇടവകയ്ക്കുവേണ്ടി നന്ദി അർപ്പിക്കുന്ന ഹൃദയസ്പൃക്കായ ഒരു ഭാഗമുണ്ട്. അർക്കദ്യക്കോനാണ് ഇപ്രകാരം നന്ദി പറയേണ്ടത് എന്നു ക്രമപ്പുസ്തകം വ്യക്തമാക്കുന്നു. വി. മദ്ബഹായിലെ ശുശ്രൂഷാധികാരിയും, കൂദാശയിൽ പ്രധാന മഹാപുരോഹിതനും ജനത്തിനും ഇടയിലുള്ള മദ്ധ്യസ്ഥനും എന്ന നിലകളിൽ അർക്കദ്യക്കോനാണ് അതിനുള്ള അവകാശം. പകരം എപ്പിസ്ക്കോപ്പാമാരിൽ ഒരാൾ അത് ചൊല്ലുന്നത് പല കാരണങ്ങളാൽ യുക്തിരഹിതമാണ്.



1653 വരെ മലങ്കര നസ്രാണികളുടെ *ജാതിക്കു കത്തനാര*ന്മാരായിരുന്ന അർക്കദ്യക്കോന്മാർ, ശെമ്മാശന്മാരായിരുന്നു എന്നൊരു ധാരണ പരന്നിട്ടുണ്ട്. ഇത് തികച്ചും തെറ്റാണ്. അവർ *നൽവരത്തിൽ* കശ്ശീശാമാരാണ്. പേർഷ്യൻ പാരമ്പര്യപ്രകാരം പുരോഹിത (കശ്ശീശാ) സമൂഹത്തിലെ ഏറ്റവും ഉയർന്ന ഗണമാണ് അർക്കദ്യക്കോൻ. എപ്പിസ്ക്കോപ്പാ മുതൽ കാതോലിക്കാ വരെയുള്ള സ്ഥാനികൾക്ക് ഭരണ നിർവഹണത്തിന് അർക്കദ്യക്കോൻ ഉണ്ടായിരിക്കണമെന്ന് *മാർ മാറുഥായുടെ കാനോൻ* നിഷ്കർഷിക്കുന്നു. വിപുലമായ ഭരണാധികാരമുള്ള അവരുടെ സ്ഥാനാരോഹണത്തിന് പ്രത്യേകം *സ്യാമീനെ തക്സ*യും പേർഷ്യൻ സഭയിലുണ്ട്.

മലങ്കരയിൽ ഉപയോഗത്തിൽ ഇല്ലെ

ങ്കിലും സമകാലിക അർത്ഥത്തിൽ *സഞ്ചാര വികാരി*മാരുടെ സ്ഥാനമാണ് കോർ-എപ്പിസ്ക്കോപ്പാമാർക്കുള്ളത് എന്നു വിശാലമായി പറയാം. അവരുടെ ചുമതലകളെപ്പറ്റി ഹൂദായ കാനോൻ നിശബ്ദത പാലിക്കുന്നു എങ്കിലും, പേർഷ്യൻ സഭയിൽ ഇതു സംബന്ധിച്ച് വ്യക്തമായ നിയമങ്ങളുണ്ട്. അതനുസരിച്ച് ദയറാകളും, ഇടവകകളും ക്രമമായി സന്ദർശിച്ച് ഭരണ-സാമ്പത്തിക ക്രമീകരണങ്ങൾ നടത്തുക എന്നതാണ് കോർ-എപ്പിസ്ക്കോപ്പാമാരുടെ മുഖ്യ ചുമതല. ഇതേ ഉദ്ദേശ്യത്തോടെ മലങ്കരയിൽ *സഞ്ചാര വികാരി*മാരെ നിയമിക്കാൻ പത്തൊമ്പതാം നൂറ്റാണ്ടിൽ ശ്രമങ്ങൾ നടന്നെങ്കിലും വിജയം കണ്ടില്ല. അന്ത്യോഖ്യൻ-മലങ്കര സഭകളിൽ കോർ-എപ്പിസ്ക്കോപ്പാ ഇന്ന് കേവലം ഒരു ആലങ്കാരിക സ്ഥാനമാണ്. പേർഷ്യൻ സഭയിലെ കോർ-എപ്പിസ്ക്കോപ്പാ, അർക്കദ്യക്കോൻ സ്ഥാനികളുടെ കാര്യവും ഇന്ന് വിഭിന്നമല്ല.





സുറിയാനി പാരമ്പര്യത്തിൽ കാതോലിക്കാ/ പാത്രിയർക്കീസ് സ്ഥാനികളുടെ മാത്രം കൗദാശികവേഷത്തിന്റെ ഭാഗമാണ് ഇടക്കെട്ടിൽ നിന്നും തൂക്കിയിടുന്ന *ഏഫോദ്* എന്നും *സാക്രോ* എന്നും പേരുള്ള അംശവസ്ത്രം. പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ വരെയുള്ള കാതോലിക്കാമാർ ഇത് ഉപയോഗിച്ചിരുന്നതായി അറിയാം. അഹറോൻ *ഉറീം തുമ്മീം* എന്നീ കല്ലുകൾ സൂക്ഷിച്ചിരുന്ന സഞ്ചിയുടെ സൂചകമാണ് ഇത്. അത്യുന്നത മഹാപുരോഹിതന്റെ വിവേചനാധികാരത്തെയാണ് ഇത് പ്രതീകവല്ക്കരിക്കുന്നത്.

സ്ഥാനചിഹ്നങ്ങളുടെ ഭാഗമല്ലെങ്കിലും പട്ടംകൊട വേളയിൽ കശ്ശീശാമാർക്ക് കാർമ്മികൻ *ഐക്കൺ* നൽകുന്നതായി പഴയ പട്ടംകൊടപുസ്തകങ്ങളിൽ രേഖപ്പെടുത്തിയിട്ടുണ്ട്. അതേപോലെ നവ എപ്പിസ്ക്കോപ്പന്മാർക്ക് പരിശുദ്ധന്മാരുടെ തിരുശേഷിപ്പും നൽകും. മലങ്കരയിൽ ഈ രണ്ടു പതിവുമില്ല. പക്ഷേ 19-ാം നൂറ്റാണ്ടിൽ ശീമയിൽ പോയി പട്ടമേറ്റ മെത്രാന്മാർക്ക് തിരുശേഷിപ്പുകൾ ലഭിച്ചതായി രേഖയുണ്ട്.

വൈദികസ്ഥാനികളുടെ സ്ഥാനചിഹ്നങ്ങൾക്ക് ക്രിയാപരമായ അർത്ഥ

ങ്ങളുണ്ട്. സൂക്ഷ്മ നിരീക്ഷണത്തിൽ അവരുടെ പൗരോഹിത്യ ശുശ്രൂഷയുടെ അർത്ഥതലങ്ങളുമായി അതു അഭേദ്യമാംവിധം ബന്ധപ്പെട്ടിരിക്കുന്നതായി കാണാം. ഇടയപരിപാലനത്തിനായി അംശവടി സ്വീകരിക്കുന്ന എപ്പിസ്ക്കോപ്പാ മുതൽ, പാട്ടുകാരനായി സങ്കീർത്തന പുസ്തകം ലഭിക്കുന്ന കോറൂയോ വരെ അവയുടെ ആന്തരികാർത്ഥവും ഉത്തരവാദിത്വവും ഇന്നു മനസിലാക്കുന്നുണ്ടോ, അതോ വെറും അലങ്കാരങ്ങളായി അവ കൊണ്ടുനടക്കുകയാണോ എന്നത് ഉയരുന്ന ഒരു ചോദ്യമാണ്.

(*കവിയൂർ പള്ളി കൂദാശാ സ്മരണിക, 2015*)

# 27

# അർമീനിയൻ വംശഹത്യ

**2015** ഏപ്രിൽ 24-ന് അർമ്മീനിയൻ അപ്പോസ്തോലിക സഭ, 15 ലക്ഷം രക്തസാക്ഷികളെ പരിശുദ്ധന്മാരായി പ്രഖ്യാപിച്ചു. തുർക്കി സാമ്രാജ്യം 1915 ഏപ്രിൽ 24-ന് ആരംഭിച്ച വംശഹത്യയിൽ (Genocide) വധിക്കപ്പെട്ട സ്ത്രീകളും കുട്ടികളുമടങ്ങുന്ന അർമ്മീനിയൻ വംശജരെയാണ് രക്തസാക്ഷികളായ പരിശുദ്ധന്മാരായി പ്രഖ്യാപിച്ചത്.

*വംശീയമായോ, ജാതീയമായോ, മതപരമായോ, ദേശീയമായോ ആയ വ്യതിരിക്ത വ്യക്തിത്വമുള്ള ഒരു വിഭാഗത്തെ ക്രമാനുബന്ധമായ ഒരു* 




*പദ്ധതിയിലൂടെ ഒരു പൂർണ്ണമായോ അതിലെ ഭൂരിപക്ഷത്തെയോ തുടച്ചുനീക്കുന്ന പ്രക്രിയ* (the systematic destruction of all or a significant part of a racial, ethnic, religious or national group) എന്നാണ് *വംശഹത്യ* (Genocide) എന്നതിന് ഇന്ന് അന്തർദേശീയമായി അംഗീകരിച്ചിരിക്കുന്ന നിർവചനം. ഇത്തരം ഒരു *തുടച്ചുനീക്കൽ* പ്രക്രിയയാണ് ഓട്ടോമാൻ തുർക്കി സാമ്രാജ്യം 1915 കാലഘട്ടത്തിൽ അർമീനിയാക്കാർക്കെതിരെ നടത്തിയതെന്നാണ് അർമ്മീനിയൻ ഓർത്തഡോക്സ് സഭ കണക്കാക്കുന്നത്.

ലോകം അറിയുന്ന ഏറ്റവും വലിയ വംശവിച്ഛേദനം *ആര്യൻ ശുദ്ധ രക്ത സംരക്ഷണ*ത്തിനായി അഡോൾഫ് ഹിറ്റ്ലറുടെ നേതൃത്വത്തിൽ നാസി ജർമ്മനി നടത്തിയതാണ്. 55 ലക്ഷം മനുഷ്യ ജീവിതങ്ങളാണ് അന്ന് ഹോമിക്കപ്പെട്ടത്. യഹൂദ ഭൂരിപക്ഷം മാത്രമല്ല, ജിപ്സികൾ, പോളണ്ടുകാർ, ട്രാൻസ് കൊക്കോഷ്യൻ വംശജർ തുടങ്ങിയ *അധമ ജന്മങ്ങളും* അന്ന് ഗ്യാസ് ചേമ്പറുകളിലും ഇതര കൂട്ടകൊലപാതക കേന്ദ്രങ്ങളിലും എരിഞ്ഞടങ്ങി. അതിന് ഏതാണ്ട് കാൽ നൂറ്റാണ്ടു മുമ്പാണ് തുർക്കി സാമ്രാജ്യത്തിൽ അർമ്മീനിയൻ *വംശഹത്യ* അരങ്ങേറിയത്. രണ്ടാം ലോക മഹായുദ്ധത്തിൽ ജർമ്മനി പരാജയപ്പെട്ടതോടെ ഹോളോകാസ്റ്റ് (Holocaust) എന്ന ജൂത വംശവിച്ഛേദനത്തിന് യൂറോപ്പിൽ അന്ത്യമായി. ഒന്നാം ലോകമഹായുദ്ധത്തെ തുടർന്ന് തുർക്കി സാമ്രാജ്യത്തിന്റെ പതനവും, സോവിയറ്റ് യൂണിയന്റെ സ്ഥാപനവും, അർമ്മീനിയ അതിൽ അർമ്മീനിയൻ സോവിയറ്റ് സോഷ്യലിസ്റ്റ് റിപ്പബ്ലിക്കായി ചേർക്കപ്പെട്ടതുമാണ് ജന്മനാട്ടിൽനിന്നും അർമ്മീനിയാക്കാർ നിശേഷം തുടച്ചുനീക്കപ്പെടുന്ന അവസ്ഥ ഒഴിവാക്കിയത്.

വംശീയം, ജാതീയം, മതം, ദേശീയത എന്ന മാനദണ്ഡങ്ങൾ ഇന്നു കണക്കാക്കപ്പെടുന്നെങ്കിലും അടിസ്ഥാനപരമായി അധിനിവേശത്തിന്റെ സുസ്ഥിരതയ്ക്കുള്ള പ്രയത്നവും, അതിനായുള്ള ഏകസംസ്കാര (Monoculture) സ്ഥാപനയജ്ഞവുമാണ് വംശവിച്ഛേദനത്തിനു പിമ്പിലുള്ളത്. അധിനിവേശ ഭൂമിയിലെ വംശ-മത-ഭാഷാ വ്യക്തിത്വങ്ങളെ അടിച്ചമർത്തലിലൂടെ ഇല്ലായ്മ ചെയ്ത് കോയ്മയ്ക്കെതിരെയുള്ള ചെറുത്തുനിൽപ്പുകളെ ഉന്മൂലനം ചെയ്യുക എന്നതാണ് ഇതിന്റെ പൊതു സ്വഭാവം. പഴയനിയമകാലത്ത് ഇസ്രായേൽ കീഴടക്കിയ വിവിധ സാമ്രാജ്യങ്ങൾ, യെറുശലേം ദേവാലയം തകർത്തതും, യഹൂദരെ നാടുകടത്തിയതും അധിനിവേശം ശാശ്വതമാക്കുന്നതിനാണ്. ഈജിപ്തിൽ മേധാവിത്വം സ്ഥാപിച്ച അറബികൾ കോപ്റ്റിക് സംസ്കാരം, ഭാഷ, ക്രിസ്തുമതം ഇവയെ അടിച്ചമർത്തിയതും അധിനിവേശ പ്രതിരോധം ഒഴിവാക്കാനുള്ള പ്രക്രിയയുടെ ഭാഗമായിരുന്നു. മതപരമായി റോമൻ കത്തോലിക്കരും, വംശീയമായി സ്പാനിയാർഡുകളുമായിരുന്ന സ്പെയിനിലെ കാറ്റലോണിയൻ വിഭാഗത്തിന്റെ ഭാഷയും സംസ്കാരവും നൂറ്റാണ്ടുകളോളം സ്പാനീഷ് സാമ്രാജ്യം ഞെരിച്ചമർത്തിയതിനു പിന്നിലും സാമ്രാജ്യത്വത്തിന്റെ നിലനിൽപ്പായിരുന്നു അടിസ്ഥാന കാരണം. എന്തിന്? 1599-ലെ ഉദയംപേരൂർ സുന്നഹദോസു പോലും നസ്രാണികളെ പോർട്ടുഗീസ് സാമ്രാജ്യത്വത്തിനു കീഴിലാക്കാനുള്ള ഒരു ഏകസംസ്കാര സ്ഥാപന പ്രക്രിയയായിരുന്നു.

അധിനിവേശ സമൂഹത്തിന്റെ ഭാഷ, മതം മുതലായവ പ്രാദേശിക സമൂഹത്തിൽ അടിച്ചേൽപ്പിക്കുക എന്നതാണ് ഏകസംസ്കാര സ്ഥാപനത്തിന്റെ ആദ്യ പടി. അതു പരാജയപ്പെടുമ്പോൾ വംശഹത്യ ആരംഭിക്കുകയായി. അധിനിവേശ ഭൂമികയിലെ സ്വതന്ത്ര വ്യക്തിത്വമുള്ള ചെറു സമൂഹങ്ങളുടെ സാമ്പത്തിക ഭദ്രത തകർക്കുക എന്നതാണ് വംശവിച്ഛേദനത്തിന്റെ പ്രഥമഘട്ടം. തുടർന്ന് അവരെ ചിതറിയ്ക്കുകയും നാടുവിടാൻ നിർബന്ധിതരാക്കുകയും ചെയ്യും. അവസാനപടിയാണ് മുൻകൂട്ടി തയാറാക്കിയ പദ്ധതി അനുസരിച്ചുള്ള സമ്പൂർണ്ണ വംശഹത്യ. അധിനിവേശ ശക്തി ദുർബലമാകുംതോറും അധികാരം നിലനിർത്താൻ വേട്ടയുടെ തീവ്രതയും വർദ്ധിപ്പിച്ചു വരും. ഇരകൾ സമ്പന്നരെങ്കിൽ ഭരണകൂടം മാത്രമല്ല, അവരുടെ സമ്പത്തിൽ കണ്ണുവെച്ച പ്രാദേശിക സമൂഹങ്ങളും വംശഹത്യ ത്വരിതപ്പെടുത്തും. *മതാന്ധത* എന്നത് വംശവിച്ഛേദനത്തിന്റെ ഒരു ഘടകം മാത്രമാണ്. ഇരകൾ സാംസ്കാരിക യാഥാസ്ഥിതികത്വം പുലർത്തുന്നവരാണെങ്കിൽ വേട്ടയുടെ തീവ്രതയും രൂക്ഷമായിരിക്കും. വർത്തമാനകാലത്ത് ഇറാക്കിലെ യദിസി ന്യൂനപക്ഷത്തിനു സംഭവിച്ച ദുരന്തവും അതാണ്.

പത്തൊമ്പതാം നൂറ്റാണ്ടിന്റെ അന്ത്യത്തോടെ ഓട്ടോമാൻ തുർക്കി സാമ്രാജ്യം ജീർണ്ണതയുടെ പാരമ്യത്തിലെത്തി. *യൂറോപ്പിലെ രോഗി* എന്നു വിശേഷിപ്പിക്കപ്പെടുന്ന സ്ഥിതിവരെയെത്തി തുർക്കിയുടെ ദയനീയാവസ്ഥ. ദുർബലമായിക്കൊണ്ടിരുന്ന സാമ്രാജ്യത്തിലെ പ്രാദേശിക

സംസ്കൃതികൾ സ്വാതന്ത്ര്യത്തെപ്പറ്റി ചിന്തിച്ചു തുടങ്ങി. ഈ പശ്ചാത്ത ലത്തിലാണ് 1915 മുതൽ 1923 വരെ അർമ്മീനിയൻ കൂട്ടക്കൊല അര ങ്ങേറിയത്. 8 ലക്ഷത്തിനും 15 ലക്ഷത്തിനുമിടയിൽ അർമ്മീനിയാക്കാർ അക്കാലത്ത് നിർദ്ദയം വധിക്കപ്പെട്ടതായി കണക്കാക്കുന്നു.

കടുത്ത സാംസ്കാരികത്തനിമ നിലനിർത്തുന്നവരാണ് അർമ്മീനി യാക്കാർ. ഇന്നും ജനനത്തിലൂടെയും വിവാഹത്തിലൂടെയുമല്ലാതെ അർ മ്മീനിയൻ അപ്പോസ്തോലിക സഭയിൽ അംഗത്വം ലഭിക്കില്ല. നൂറ്റാണ്ടു കളായി ഒരു വർത്തക സമൂഹം എന്ന നിലയിൽ ലോകമെങ്ങും (പ്രത്യേ കിച്ച് ഏഷ്യയിൽ) കുടിയേറിയ അർമ്മീനിയർ സ്വന്തം ഭാഷയും മതവും സംരക്ഷിച്ചു. ഇന്ത്യയിലെ അർമ്മീനിയരുടെ ചരിത്രമെഴുതിയ ജേക്കബ് മെസറബ് സേത്ത് അത്തരമൊരു കുടിയേറ്റം കേരളത്തിലേയ്ക്കും നട ന്നതായി ചൂണ്ടിക്കാണിക്കുന്നുണ്ട്. ഇന്ന് പ്രാദേശിക തെളിവുകളൊന്നും അവശേഷിക്കാത്ത ഈ കുടിയേറ്റം, 4 – 11 നൂറ്റാണ്ടുകൾക്കിടയിൽ കേര ളത്തിലേയ്ക്കു നടന്ന പേർഷ്യൻ കുടിയേറ്റങ്ങൾ എന്നു വിശേഷിക്കപ്പെ ടുന്നതിൽ ഒന്നാണെന്നും, അവർ മലങ്കര നസ്രാണികളിൽ ലയിച്ചുപോയി രിക്കാമെന്നും വാദിക്കപ്പെടുന്നുണ്ട്.

സ്വന്തം നാട്ടിലും ഒരു *പുരോഗമനേച്ഛു സമൂഹം* (Enterprising community) എന്ന നിലയിൽ ഇതര സമുദായങ്ങളേക്കാൾ വിദ്യാഭ്യാസ ത്തിലും പുരോഗമന ചിന്തയിലും അർമ്മീനിയാക്കാർ വളരെ ഉയർന്ന നിലയിലായിരുന്നു. 15–16 നൂറ്റാണ്ടുകളിലാണ് അർമ്മീനിയ തുർക്കിയുടെ ഭരണത്തിലാകുന്നത്. തലസ്ഥാനമായ കോൺസ്റ്റാന്റിനോപ്പിളിലും പരി സരങ്ങളിലും ഭാഗിക സ്വയംഭരണവും തികച്ചും മോശമല്ലാത്ത ജീവിത സാഹചര്യങ്ങളും അർമ്മീനിയാക്കാർക്ക് ഉണ്ടായിരുന്നെങ്കിലും ഉൾനാടു കളിൽ സ്ഥിതി അതിദയനീയമായിരുന്നു. ദുർവഹമായ ജസിയാ എന്ന മതനികുതിയുടെ (poll tax) മാനദണ്ഡങ്ങളില്ലാതെയുള്ള പിരിവും പൗരാ വകാശങ്ങൾ നിഷേധിക്കപ്പെട്ട അടിമത്വവും ജീവിതം ദുസഹമാക്കി എന്നു ചുരുക്കിപ്പറയാം. ഗ്രീക്കു വംശജർ, യഹൂദർ, സുറിയാനിക്കാർ എന്നിവ രുടെ സ്ഥിതിയും വ്യത്യസ്തമല്ലായിരുന്നു.

പത്തൊമ്പതാം നൂറ്റാണ്ടിന്റെ ദ്വിതീയാർദ്ധത്തിൽ തുർക്കിയുടെ സ്ഥിതി പരുങ്ങലിലാകുന്നതനുസരിച്ച് ന്യൂനപക്ഷപീഡനവും ശക്തി പ്രാപിച്ചു വന്നു. ഇക്കാലത്ത് അർമ്മീനിയക്കാരോടൊപ്പം ഒരു ലക്ഷ ത്തോളം സുറിയാനിക്കാർ മാത്രം നിഷ്ഠൂരമായി വധിക്കപ്പെട്ടിരുന്നു. ഈ മൃഗീയ നരഹത്യകൾക്ക് ദൃക്സാക്ഷ്യം വഹിക്കേണ്ടിവന്ന ഹതഭാഗ്യ നാണ് അന്ത്യോഖ്യാ പാത്രിയർക്കീസ് പ. ഇഗ്നാത്തിയോസ് അബ്ദൽ മ്ശീഹാ ദ്വിതീയൻ.

തുർക്കിയാകട്ടെ, ഇക്കാലത്ത് യുദ്ധങ്ങളിൽ തുടർച്ചയായി പരാജയ പ്പെടുകയായിരുന്നു. 1877–78–ൽ റഷ്യയോടും 1912–ൽ ബാൾക്കൻ യുദ്ധ ത്തിലും പരാജയപ്പെട്ടു. അധിനിവേശ രാജ്യങ്ങൾ ഓരോന്നായി ഈ യുദ്ധ ങ്ങളിൽ തുർക്കിക്ക് നഷ്ടപ്പെട്ടു. 1914–ൽ തുർക്കി ഒന്നാം ലോകമഹാ

യുദ്ധത്തിൽ കക്ഷിയായി. ഇതേ കാലത്തു തന്നെ അർമ്മീനിയാക്കാരുടെ സ്വാതന്ത്ര്യാഭിലാഷവും വർദ്ധിച്ചു. അർമ്മീനിയൻ സ്വാതന്ത്ര്യവാഞ്ഛയെ റഷ്യ പിന്തുണയ്ക്കുമോ എന്ന ഭയവും ഓട്ടോമാൻ അധികാരികൾക്കുണ്ടായിരുന്നു. ഈ പശ്ചാത്തലത്തിലാണ് 1915-ൽ പൂർണ്ണ തോതിലുള്ള അർമ്മീനിയൻ വംശഹത്യ ആരംഭിച്ചത്.

*ചുവന്ന ഞായർ* എന്നറിയപ്പെടുന്ന 1915 ഏപ്രിൽ 24-നാണ് അർമ്മീനിയൻ വംശഹത്യയുടെ ആരംഭമായി കണക്കാക്കുന്നത്. 23-24 രാത്രി കോൺസ്റ്റാന്റിനോപ്പിളിലെ 250 അർമീനിയൻ ചിന്തകരേയും സമുദായ നേതാക്കളേയും തുർക്കി സർക്കാർ വളഞ്ഞുപിടിച്ച് തുറുങ്കിലടച്ചു. പിന്നീട് അവരെ നാടുകടത്തുകയോ വധിക്കുകയോ ചെയ്തു. അതോടെ പൂർണ്ണ തോതിലുള്ള ഭീകരമായ വംശഹത്യ ആരംഭിച്ചു. രണ്ടു മാർഗ്ഗങ്ങളാണ് ഇതിന് അവലംബിച്ചത്. ഒന്നാമതായി, ആരോഗ്യമുള്ള പുരുഷന്മാരെ വളഞ്ഞുപിടിച്ച് കൂട്ടക്കുരുതി നടത്തുകയോ, നിർബന്ധിത തൊഴിൽ ക്യാമ്പുകളിൽ കഠിനാദ്ധ്വാനം ചെയ്യിച്ചു കൊല്ലുകയോ ചെയ്യുക. രണ്ടാമതായി, സ്ത്രീകൾ, വൃദ്ധർ, കുട്ടികൾ ഇവരെ സിറിയൻ മരുഭൂമിയിലേയ്ക്ക് പട്ടാള അകമ്പടിയോടെ പലായനം ചെയ്യിക്കുക. ഭക്ഷണവും വെള്ളവുമില്ലാത്ത ഈ യാത്രികർ നിരന്തരമായ പീഡനം, പിടിച്ചുപറി, ബലാൽസംഗം ഇവയ്ക്കു വിധേയരായി. ലക്ഷക്കണക്കിനാണ് ഈ യാത്രയിൽ കൊല്ലപ്പെട്ടത്. 1923 വരെ ഇപ്രകാരം വധിക്കപ്പെട്ട അർമ്മീനിയാക്കാരുടെ സംഖ്യയാണ് 15 ലക്ഷം. അന്ന് രക്ഷപ്പെടാൻ സാധിച്ചവരാണ് ഇന്നത്തെ ഡയോസ്പോറാ അർമ്മീനിയാക്കാരിൽ ഭൂരിപക്ഷവും.





മുഖ്യമായും അർമ്മീനിയാക്കാർക്കെതിരായി തുർക്കി സാമ്രാജ്യത്തിൽ നടത്തിയ വംശഹത്യാ മാതൃകയാണ് പിന്നീട് അഡോൾഫ് ഹിറ്റ്ലറും നാസി ജർമ്മനിയും മാതൃകയാക്കിയത്. കൂടുതൽ *ശാസ്ത്രീയമായി* ആയിരുന്നു അവരത് നടത്തിയതെന്നു മാത്രം. പക്ഷേ ഇന്നും തുർക്കി സർക്കാർ അർമ്മീനിയൻ കൂട്ടക്കൊലയെ വംശഹത്യയായി അംഗീകരിച്ചിട്ടില്ല. *യുദ്ധനഷ്ടം* (Causality of war) മാത്രമാണ് അതെന്നാണ് അന്നുമിന്നും അവരുടെ നിലപാട്. മുസ്ലീങ്ങളടക്കം ഇതര ജനവിഭാഗങ്ങളും വധിക്കപ്പെട്ടിട്ടുണ്ടെന്നാണ് അവരുടെ ഭാഷ്യം. ശതാബ്ദിവേളയിൽ ലോകമെങ്ങുമുള്ള മുസ്ലീം മാധ്യമങ്ങളും ഇതേ നിലപാടിലാണ്. പക്ഷേ അർമ്മീനിയാക്കാർ തെളിവുകൾ നിരത്തി വംശഹത്യാ വാദം സാധൂകരിക്കുന്നു.

സാംസ്കാരിക അധിനിവേശവും ഏകസംസ്കാര സ്ഥാപന ശ്രമവുമാണ് വംശഹത്യയിൽ എത്തിച്ചേരുന്നത്. ഏക സംസ്കാര സ്ഥാപനത്തിനുള്ള വംശഹത്യകൾ ദീർഘകാലാടിസ്ഥാനത്തിൽ വിപരീത ഫലമാണ് ഉണ്ടാക്കുന്നത് എന്ന് വർത്തമാനകാല സംഭവങ്ങൾ തെളിയിക്കുന്നു. യഹൂദർ ശക്തമായ രാഷ്ട്രമായി. അർമീനിയാക്കാർ നിർഭയ സമൂഹമായി. നൂറ്റാണ്ടുകളായി സമ്മർദ്ദത്തിലായ കോപ്റ്റുകൾ, മരണത്തിനു മുമ്പിലും വിശ്വാസത്യാഗത്തിനു തയാറല്ല എന്ന പ്രഖ്യാപനമാണ് സമീപകാലത്ത് മതവിശ്വാസം ത്യജിക്കാൻ തയാറല്ലാതെ ശിരച്ഛേദം ചെയ്യപ്പെട്ട കോപ്റ്റിക് യുവാക്കളുടെ പ്രവർത്തിയിലൂടെ വിളംബരം ചെയ്യുന്നത്. ഏക സംസ്കാര സ്ഥാപനത്തിനും വംശവിച്ഛേദനത്തിനും പരോക്ഷമായെങ്കിലും തയാറെടുക്കുന്നവർ മനസിലാക്കേണ്ടതും അതു തന്നെയാണ്.

(*മലങ്കരസഭാ മാസിക,* മെയ് 2015)

# 28

# വിദ്യകൊണ്ടു ശക്തമായ പാമ്പാടി

കേരളത്തിലെതന്നെ വികസ്വര ഗ്രാമങ്ങളിൽ ഒന്നാണ് കോട്ടയം ജില്ലയിലെ പാമ്പാടി എന്നതിൽ രണ്ടുപക്ഷമില്ല. വിലസ്ഥിരത ഇല്ലാത്ത റബർ ഒഴികെ കാര്യമായ മറ്റ് വാണിജ്യവിളകളോ, ഇതര ഉല്പന്നങ്ങളോ, പ്രകൃതിസമ്പത്തോ, വിനോദസഞ്ചാര സാദ്ധ്യതകളോ ഇല്ലാത്ത പാമ്പാടി പക്ഷേ സാമ്പത്തികമായി മുമ്പിട്ടു നില്ക്കുന്ന ഒരു കേരളീയ ഗ്രാമമാണ്. ഇതര കേരളീയ ഗ്രാമങ്ങളേക്കാൾ അധികം വിദഗ്ദ – അർദ്ധവിദഗ്ദ (Skilled & Semi-skilled) തൊഴിലാളികളെ സൃഷ്ടിക്കുവാനും കയറ്റുമതി ചെയ്യാനും പാമ്പാടിക്കു സാധിക്കുന്നു എന്നതാണ് ഈ ഉയർച്ചയുടെ പിന്നിലെ യഥാർത്ഥ കാരണം. അസൂയാവഹമായ അത്തരമൊരവസ്ഥ സംജാതമായതിനു പിമ്പിൽ ഒരു ദീർഘചരിത്രമുണ്ട്.

തെക്കുംകൂർ രാജവംശത്തിന്റെ ആസ്ഥാനമായിരുന്ന വെന്നിമലക്കോട്ടയ്ക്ക് സമീപസ്ഥമായിരുന്നെങ്കിലും പാമ്പാടിക്ക് മദ്ധ്യകാലചരിത്രത്തിൽപ്പോലും ഇടംപിടിക്കാൻ കഴിഞ്ഞിട്ടില്ല. പതിനാറാം നൂറ്റാണ്ടിൽ പുതുപ്പള്ളി അങ്ങാടിക്കുണ്ടായ വളർച്ചയും പാമ്പാടിയെ സ്പർശിച്ചില്ല. പുരാതനക്ഷേത്രം, നമ്പൂതിരി ഇല്ലങ്ങൾ, അമ്പലവാസി കുടിയിരുപ്പുകൾ എന്നിവയുടെ അഭാവം ഈ വസ്തുത ശരിവയ്ക്കുന്നു. ചെറുവള്ളിക്കാവ് ക്ഷേത്രത്തിലെ പ്രതിഷ്ഠപോലും 1650–1700 കാലഘട്ടത്തിൽ മാത്രമാണ് നടന്നത് എന്നാണ് വായ്മൊഴി വഴക്കം (പ്രൊഫ. എൻ. ഇ. കേശവൻ നമ്പൂതിരി, *തെക്കുംകൂർ ചരിത്രവും പുരാവൃത്തവും*, കോട്ടയം, 2014, പുറം 152–3). കേരളത്തിലെ പാരമ്പര്യ ദേശസംജ്ഞയായ *കര* എന്ന അടിസ്ഥാനത്തിൽ പരിഗണിച്ചാൽ പാമ്പാടിയിൽ നെൽകൃഷിക്ക് അനുയോജ്യമായ പാടങ്ങൾ താരതമ്യേന വളരെ കുറവാണ്. നെൽകൃഷിയും അതിന്റെ പാട്ടവും അടിസ്ഥാനമാക്കിയുള്ള നമ്പൂതിരി–കേന്ദ്രീകൃത സാമൂഹ്യവ്യവസ്ഥ പാമ്പാടിയിൽ ഉടലെടുക്കാതെ പോയതിനു കാരണവും ഇതു തന്നെയാണ്. ഒരു അങ്ങാടി രൂപീകൃതമാവുന്നതിനുള്ള വാണിജ്യ-ഗതാഗത പ്രാധാന്യവും പാമ്പാടിക്ക് ഇല്ലായിരുന്നു. ഈ പശ്ചാത്തലത്തിൽനിന്നു പരിശോധിച്ചാൽ പാമ്പാടിയുടെ വികസനം കരകൃഷി അഥവാ നാണ്യവിളകളുടെ ഉത്പാദനത്തിൽ നിന്നാണെന്നു രേഖകളുടെ പിൻബലമില്ലാതെ തന്നെ മനസ്സിലാക്കാൻ സാധിക്കും.

പാമ്പാടിയെപ്പറ്റി ലഭ്യമായ ആദ്യ ലിഖിതരേഖ 1816–1821 കാലത്ത് ബ്രിട്ടീഷ് പട്ടാളത്തിലെ ലഫ്. വാർഡ്, ലഫ്. കോർണർ എന്നിവർ തിരുവിതാംകൂർ – കൊച്ചി രാജ്യങ്ങളിൽ നടത്തിയ വിശദമായ സർവേയുടെ റിപ്പോർട്ടാണ്. അതനുസരിച്ച്, പാമ്പാടിയുടെ സമീപസ്ഥമായ വിജയപുരം പ്രവൃത്തിയിലെ *...അമയന്നൂർ, തിരുവഞ്ചിയൂർ, അയർക്കുന്നം, ആര്യപാലം എന്നിവ (പ്രത്യേകിച്ചും ആദ്യത്തേത്) ഫലഭൂയിഷ്ടമായ താഴ്വര*

*കളിൽ അങ്ങിങ്ങായി കിടക്കുന്ന വലിയ നായർ ഗ്രാമങ്ങളാണ്.* ... ഇവർ തന്നെ പാമ്പാടി പ്രവൃത്തിയെ വിവരിക്കുന്നത് ... *പാമ്പാടി ഉപവിഭാഗം പൊതുവെ വലുതാണെങ്കിലും അതിൽ എട്ടു ഗ്രാമങ്ങളേ ഉള്ളു. ഓരോന്നും അത്യന്തം ദരിദ്രവുമാണ്. പാമ്പാടിയും കരപ്പുടയും മീനടവും മാത്രമേ അങ്ങനെയല്ലാതുള്ളു. അവ വിശാലമായി കിടക്കുന്നവയും, ധാരാളം കവുങ്ങുതോപ്പുകൾ ഉള്ളവയുമാണ്. ഈ പ്രവൃത്തിയിലെ പ്രധാന വിള ഇതാണ്. ഉയർന്ന പ്രദേശങ്ങളിൽ ഇതിന്റെ വിളവിന് ഉതകുന്ന സ്ഥലം ധാരാളമായുണ്ട്. പടിഞ്ഞാറൻ പ്രദേശങ്ങൾ അല്പം തുറസായിക്കിടക്കുന്നവയാണെങ്കിലും ഈ ഭൂഭാഗത്തിന്റെ ആകയുള്ള ഭാവം കാടുപിടിച്ചതാണ്.* ... ഇക്കാലത്താവണം പാമ്പാടി പ്രവൃത്തിക്കച്ചേരി പ്രവർത്തനം ആരംഭിച്ചത്.

പാമ്പാടി പ്രവൃത്തിയിലെ എട്ടു ഗ്രാമങ്ങളുടെ മൊത്തത്തിലുള്ള സ്ഥിതിവിവരക്കണക്കും ലഫ്. വാർഡും കോർണറും നൽകുന്നുണ്ട്. അതനുസരിച്ച് ആകെ വിസ്തീർണ്ണം – 13. 2. 1 ചതുരശ്ര മൈൽ. നെൽക്കൃഷിയുടെ വിസ്തീർണ്ണം – 1. 0. 2. ചതുരശ്ര മൈൽ. വീടുകളുടെ എണ്ണം – 458. ജനസംഖ്യ – 1,427. ഇവരിൽ നായന്മാർ – 557, ക്രിസ്ത്യാനികൾ – 317. ഇതിൽ പാമ്പാടിയുടെ മാത്രം കണക്ക് ലഭ്യമല്ലെങ്കിലും പ്രദേശത്തിന്റെ ഒരു ഏകദേശ ചിത്രം ലഭിക്കുന്നുണ്ട്.

ചുരുക്കത്തിൽ പാമ്പാടി പ്രവൃത്തിയുടെ മൊത്തത്തിലുള്ള *അത്യന്തം ദരിദ്ര*മായ അവസ്ഥയിൽനിന്നും പാമ്പാടി, കൂരോപ്പട, മീനടം പ്രദേശത്തെ ഉയർത്തി നിർത്തുന്നത് കമുകു കൃഷിയാണെന്നു വ്യക്തം. അതിനു ഈ പ്രദേശത്തെ നസ്രാണി കുടിയേറ്റവുമായി ബന്ധമുണ്ട്. ലഭ്യമായ വിവരങ്ങൾ വെച്ച് 1720–30 കാലം മുതൽ പരിമിതമായെങ്കിലും പാമ്പാടിയിൽ നസ്രാണി അധിവാസം ഉണ്ട്. പതിനേഴാം നൂറ്റാണ്ടിന്റെ അന്ത്യപാദം മുതൽ അങ്ങാടികളുടെ വളർച്ചയിൽ അനുഭവപ്പെട്ട മുരടിപ്പാണ് (Stagnation) നസ്രാണികളെ നാണ്യവിളകളുടെ കൃഷിയിലേയ്ക്കു തിരിച്ചതും, അതിനായി ഭൂമി തേടി പുതിയ ആവാസസ്ഥലങ്ങളിൽ അവർ എത്തിപ്പെട്ടതും. പാമ്പാടിയിലെ ആദ്യകാല നസ്രാണി കുടിയേറ്റവും ഇത്തരത്തിലാവാനേ വഴിയുള്ളു. പതിനെട്ടാം നൂറ്റാണ്ടിന്റെ മദ്ധ്യത്തിൽ സംഭവിച്ച തിരുവിതാംകൂറിന്റെ രൂപീകരണവും അനന്തര രാഷ്ട്രീയ പരിണാമങ്ങളും കേരളത്തിലെ നമ്പൂതിരി-കേന്ദ്രീകൃത സാമൂഹ്യവ്യവസ്ഥയെ തകർത്തു. അതോടെ *കുലധർമ്മ*ത്തിന്റെ പരിരക്ഷ നഷ്ടപ്പെട്ട നസ്രാണികൾക്ക് വ്യാപാരത്തിനുപരി ഇതര ജീവസന്ധാരണമാർഗ്ഗങ്ങൾ കണ്ടെത്തേണ്ടി വന്നു. സ്വാഭാവികമായും അവർ കൃഷിയിലേയ്ക്കു തിരിഞ്ഞു. 18–19 നൂറ്റാണ്ടുകളുടെ സന്ധിയിലെ നസ്രാണി കുടിയേറ്റങ്ങളുടെ പശ്ചാത്തലം ഈ സാമൂഹ്യ പരിണാമമാണ്.

അടയ്ക്ക നൂറ്റാണ്ടുകളായി ഇന്ത്യയിൽ ഒരു ഉപഭോഗവസ്തുവാണ്. അതിനെ ഒരു ഗൗരവമായ വാണിജ്യവിളയായി മാറ്റിയതിൽ ഡച്ചുകാർക്ക് വലിയൊരു പങ്കുണ്ട്. പതിനേഴാം നൂറ്റാണ്ടിന്റെ പകുതി മുതൽ തന്നെ

കേരളത്തിലെ അടയ്ക്ക അവർക്ക് പ്രധാനപ്പെട്ട ഒരു കയറ്റുമതിവസ്തു ആയിരുന്നു. കോഴിക്കോട്, കായംകുളം, പുറക്കാട് അങ്ങാടികളിൽ നിന്നു ശേഖരിക്കുന്ന അടയ്ക്ക, ഗുജറാത്ത്, കൊറോമണ്ഡൽ തീരം, മധുര, ശ്രീലങ്ക തുടങ്ങിയ സ്ഥലങ്ങളിൽ ഡച്ചുകാർ വിപണനം നടത്തി (Markus P. M. Vink, *The Encounters on the Opposite Coast: The Dutch East India Company and the Nayaka Satate of Madurai in the sevanteenth Century*, Leiden, 2015). കയറ്റുമതി വർദ്ധിച്ചതോടെ സ്വാഭാവികമായും അടയ്ക്കാ യുടെ ആവശ്യവും വർദ്ധിച്ചു. അങ്ങാടിബന്ധിതരായ നസ്രാണികൾക്ക് ഈ സുവർണ്ണാവസരത്തേക്കുറിച്ച് വ്യക്തമായ വ്യാപാരധാരണ ഉണ്ടാ യിരുന്നു. അതിനാൽ അവർ കമുകു കൃഷിയിലേയ്ക്കു തിരിഞ്ഞതിൽ അസ്വാഭാവികമായി ഒന്നുമില്ല.

തോട്ടകൃഷി നസ്രാണികൾക്ക് ഒരു നവസംരംഭം ആയിരുന്നില്ല. കൊളോണിയൽ-പൂർവ നസ്രാണികൾ കുരുമുളക്, തെങ്ങ് തോപ്പുക ളുടെ ഉടമകളായിരുന്നു എന്ന് സഞ്ചാരികൾ രേഖപ്പെടുത്തിയിട്ടുണ്ട്. ഇവ രണ്ടും വാണിജ്യ വിളകളാണ്. ഇത്തരം തോപ്പുകളെ അന്നത്തെ സംവി ധാനത്തിൽ *കൃഷി* എന്നു വിശേഷിപ്പിക്കാനാവില്ല. നസ്രാണികളുടെ കുല ധർമ്മമായ വ്യാപാരത്തിന്റെ ലംബസംയോജനമാണ് (Vertical intagration) നാണ്യവിളകൃഷി. നെൽവയലുകൾ അതീവ പരിമിതമായ പാമ്പാടിയി ലേയ്ക്കുള്ള നസ്രാണി കുടിയേറ്റം ആരംഭിക്കുന്നതു തീർച്ചയായും നാണ്യവിള - പ്രധാനമായും കമുക് - കൃഷിയുമായി ബന്ധപ്പെട്ടാണ്. ലഭ്യമായ വിവരങ്ങൾവെച്ച് പാമ്പാടി പ്രവൃത്തിയിൽ നസ്രാണി അധി വാസം ആരംഭിക്കുന്നതും ദീർഘകാലം വികസിക്കുന്നതും പാമ്പാടി, മീനടം, കൂരോപ്പട കരകളിലാണ്. പത്തൊമ്പതാം നൂറ്റാണ്ടിന്റെ പ്രാംഭ ത്തിൽ അവിടം ദാരിദ്യത്തിൽനിന്നും കരകയറിയതിന്റെ കാരണവും മറ്റൊന്നല്ല.

ഇവിടെ നമ്പൂതിരി-കേന്ദ്രീകൃത സമ്പദ്‌വ്യവസ്ഥ കാർഷിക അധി ഷ്ഠിതമല്ലായിരുന്നോ എന്ന ന്യായമായ ഒരു സംശയം ഉയർന്നു വരാം. ആ വ്യവസ്ഥിതിയിൽ ഉപജീവനത്തിനുള്ള ഭക്ഷ്യവിളകൾക്കാണ് പ്രാമുഖ്യം നൽകിയിരുന്നത്. കർഷക തൊഴിലാളികളും കർഷകരും മുതൽ ജന്മിയും കോയ്മയും വരെയുള്ളവരുടെ നിത്യവൃത്തിക്കപ്പുറം നമ്പൂതിരി-കേന്ദ്രീകൃത കാർഷിക സമ്പദ്‌വ്യവസ്ഥ എന്തെങ്കിലും ഉൽപ്പാ ദിപ്പിച്ചിരുന്നോ എന്നത് സംശയാസ്പദമാണ്. അതേസമയം നസ്രാണി കാർഷികവൃത്തി മിച്ചധനം ഉൽപ്പാദിപ്പിക്കുന്ന ഒരു വ്യവസായ പ്രക്രിയ യായിരുന്നു. കേരളത്തിലെ കൃഷിയുടെ *കേവല ഉപജീവനോപാധി* എന്ന സ്വഭാവമാണ് ഭേദപ്പെട്ട് ഇവിടെ ഒരു വ്യവസായമായി മാറുന്നത്. തങ്ങ ളുടെയും തങ്ങളുടെ തൊഴിലാളികളുടേയും ഉപജീവനത്തിനുള്ള ഭക്ഷ്യ ധാന്യം നസ്രാണികൾ കൃഷി ചെയ്തിരുന്നില്ല എന്നല്ല ഇതിനർത്ഥം. മുൻതൂക്കം വ്യാപാരമൂല്യമുള്ള വിളകൾക്കായിരുന്നു എന്നു മാത്രം. ഈ പരിണാമപ്രക്രിയ അനുബന്ധ തൊഴിൽക്കാരുടേയും ആശ്രിത ജാതിക

ളുടെയും ജീവിതനിലവാരം മെച്ചപ്പെടുത്തും. ആത്യന്തികമായി അത് പ്രദേശത്തെ പൊതുസമൂഹത്തിന്റെ സാമ്പത്തിക നിലവാരം മുഴുവനായും ഉയർത്തും. പാമ്പാടി, മീനടം, കൂരോപ്പട കരകളെ ഇതര പ്രദേശങ്ങളേക്കൾ മെച്ചപ്പെടുത്തിയത് ഈ സാമൂഹ്യ പ്രക്രിയയാണ്. ഇരുപതാം നൂറ്റാണ്ടിന്റെ പ്രഥമാർദ്ധത്തിൽ കമുക്, റബറിനു വഴിമാറിയെങ്കിലും ഇന്നും പാമ്പാടിയുടെ കാർഷിക സമ്പദ്‌വ്യവസ്ഥ തോട്ടവിളകളിൽ അധിഷ്ഠിതമാണ്.

പാമ്പാടിയുടെ വികസനത്തിനു സഹായിച്ച മറ്റൊരു ഘടകം ഗതാഗത സൗകര്യമാണ്. കൊടുരാറ് ഉത്ഭവിക്കുന്നത് പാമ്പാടിയിലാണെന്നും, ... *ഈ സ്ഥലം എല്ലായ്പ്പോഴും ബോട്ടുവഴി പ്രാപ്യമാണ്* ... എന്നും വാർഡും കോർണറും രേഖപ്പെടുത്തിയിരിക്കുന്നു. അക്കാലത്ത് പാമ്പാടിയിൽ *ഓര്* (ഉപ്പുവെള്ളം) കയറുമായിരുന്നെന്ന രസകരമായ വിവരവും സർവേ റിപ്പോർട്ടിലുണ്ട്. കൊടൂരാറിന്റെ തീരത്തു തന്നെയുള്ള പുതുപ്പള്ളി അങ്ങാടി സർവേക്കാലത്തും സജീവമാണ്. കോട്ടയത്തെ അങ്ങാടികളുടെ കാര്യവും വ്യത്യസ്തമല്ല. ചുരുക്കത്തിൽ പാമ്പാടിയിലെ വാണിജ്യ വിളകൾ പുതുപ്പള്ളി, കോട്ടയം, ചങ്ങനാശ്ശേരി, പുറക്കാട്, പിന്നീട് ആലപ്പുഴ എന്നീ വിപണികളിൽ എത്തിക്കാനുള്ള സുഗമമായ ജലപാത നിലവിലുണ്ടായിരുന്നതും പാമ്പാടിയുടെ വികസനത്തിനു അനുകൂല ഘടകങ്ങളായി.

ഗതാഗത രംഗത്ത് പാമ്പാടിക്കുണ്ടായ അടുത്ത കുതിച്ചുചാട്ടം കോട്ടയം മുതൽ മുണ്ടക്കയം വരെയുണ്ടായിരുന്ന നടപ്പാത കെ. കെ. റോഡായി വികസിച്ചതും കുമളിവരെ നീണ്ടതുമാണ്. 1861–1869 കാലത്താണ് കാളവണ്ടി ഗതാഗതത്തിനു അനുയോജ്യമായവിധത്തിൽ കോട്ടയം–കുമളി റോഡ് നിർമ്മിക്കുന്നത്. ഗതാഗത സൗകര്യം വർദ്ധിച്ചു എന്നതു മാത്രമല്ല, കോട്ടയത്തിനും അടുത്ത പഴയ അധിവാസ കേന്ദ്രമായ കാഞ്ഞിരപ്പള്ളിക്കും ഏതാണ്ട് മദ്ധ്യഭാഗത്തുള്ള പാമ്പാടി ഈ പാതയിലെ ഒരു പ്രധാന ഇടത്താവളമായി മാറി. കെ. കെ. റോഡ് പണിയുമ്പോൾ മേൽനോട്ടം വഹിച്ചിരുന്ന ബ്രിട്ടീഷ് ഉദ്യോഗസ്ഥർ കൂടാരമടിച്ചു താമസിച്ച സ്ഥലമാണ് ഇന്ന് പി.ഡബ്യ്യു.ഡി. ഓഫീസ് സ്ഥിതി ചെയ്യുന്ന *കൂടാരക്കുന്ന്*. റോഡുപണിക്കിടെ മരിച്ച തൊഴിലാളികളെ സംസ്കരിച്ച സ്ഥലമാണത്രെ കാളച്ചന്തയ്ക്കു സമീപമുള്ള *തെള്ളിച്ചുവട്*.

പാമ്പാടിയിൽ കുടിയേറിയ നസ്രാണികളെല്ലാം വൻകിട കൃഷിക്കാരായിരുന്നു എന്നു ധരിക്കേണ്ടതില്ല. വൻകിട വ്യാപാരികളും ചെറുകിട കച്ചവടക്കാരും അനുബന്ധ ആശ്രിതരും കാർഷിക മേഖലയിലേയ്ക്കു തിരിഞ്ഞപ്പോൾ സ്വാഭാവികമായും അത് വ്യത്യസ്ത തലങ്ങളിലും സാമ്പത്തിക നിലവാരത്തിലും ആയിരിക്കും. അതിനാൽ അവരിൽ വൻകിട – ഇടത്തരം – ചെറുകിട കർഷകരും, പാട്ടകൃഷിക്കാരും മുതൽ ഉഴിയവും വിരുത്തിയും വരെ സ്വീകരിച്ചവരും ഉണ്ടാകും. കാലപ്രവാഹത്തിൽ അവരിൽ പലരും നാമമാത്ര കർഷകരും തുടർന്ന് കർഷകത്തൊഴിലാളിക

ളുമായി മാറി. പക്ഷേ അതു പിൽക്കാല ചരിത്രമാണ്. മുഴുവൻ നസ്രാണികളും വാണിജ്യവൃത്തി പാടെ ഉപേക്ഷിച്ചുമില്ല.

പാമ്പാടിയിൽ നസ്രാണി കുടിയേറ്റം ആരംഭിച്ച് നൂറു വർഷങ്ങൾക്കു ശേഷം 1821-ലാണ് പാമ്പാടിപ്പള്ളി സ്ഥാപിതമാകുന്നത്. ഇത് വ്യക്തമാക്കുന്ന പല വസ്തുതകളുണ്ട്. ഒന്നാമതായി, പതിനെട്ടാം നൂറ്റാണ്ടിൽ പാമ്പാടിയിൽ അപൂർവം നസ്രാണി കുടുംബങ്ങളിലധികം ഉണ്ടായിരുന്നില്ല. അവർ അവരുടെ പൂർവിക അങ്ങാടി-ബന്ധിത പള്ളികളുമായി നാളീബന്ധം നാമമാത്രമായെങ്കിലും പുലർത്തിയിരുന്നു. രണ്ടാമതായി, പത്തൊമ്പതാം നൂറ്റാണ്ടിന്റെ പ്രാരംഭത്തിൽ ഒരു പള്ളിക്കും മാത്രം



നസ്രാണി ജനസംഖ്യ മീനടം, പാമ്പാടി, കൂരോപ്പട കരകളിലുണ്ടായി. ഇത് അങ്ങാടി-ബന്ധിത നസ്രാണി സാമൂഹിക വ്യവസ്ഥ കാർഷിക സാമൂഹിക വ്യവസ്ഥിതിയായി പരിവർത്തനം ചെയ്ത കാലഘട്ടമാണ്. മൂന്നാമതായി, തങ്ങളുടെ പൂർവിക ഇടവകകളുമായുള്ള ബന്ധം വിച്ഛേദിച്ച് സ്വതന്ത്ര ഇടവക സ്ഥാപിക്കത്തക്കവിധം പാമ്പാടിയിലെ നസ്രാണികളുടെ കാർഷിക സാമൂഹ്യ വ്യവസ്ഥിതി സ്വതന്ത്രനില കൈവരിച്ചു. ഇത് മലങ്കരയിലെങ്ങും അക്കാലത്ത് സംഭവിച്ച സാമൂഹിക പരിവർത്തനമാണ്. നാലാമതായി, അപ്പോഴേയ്ക്കും ഒരു പള്ളി വയ്ക്കാനും അത് സംരക്ഷിക്കുവാനുമുള്ള സാമ്പത്തികനിലയും ആത്മവിശ്വാസവും പാമ്പാടി നസ്രാണികൾക്ക് കരഗതമായി.

സുഗമമായ ഗതാഗതമാർഗ്ഗങ്ങളും അതു പ്രദാനംചെയ്ത ആധുനിക ലോകത്തേയ്ക്കുള്ള എത്തിനോട്ടവും പാമ്പാടിക്കാർക്ക് നവയുഗത്തിന്റെ അടിസ്ഥാനം ആധുനിക വിദ്യാഭ്യാസം ആണെന്ന് മനസ്സിലാക്കിക്കൊടുത്തു. അതിലേക്കുള്ള പ്രയാണത്തിൽ ചവിട്ടുപടിയായത് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീ

ത്തായുടെ വിദ്യാഭ്യാസവിപ്ലവമാണ്. *ഇടവകതോറും, കരതോറും, മുറി തോറും പള്ളിക്കൂടം* എന്ന ലക്ഷ്യത്തോടെ അദ്ദേഹം ഗ്രാമീണ സ്കൂളുകൾ സ്ഥാപിച്ചതിന്റെ അലകൾ പാമ്പാടിയിലുമെത്തി. പാമ്പാടി പള്ളിയിൽ നടന്നിരുന്ന കുടിപള്ളിക്കുടം കൊല്ലവർഷം 1054-ൽ (എ.ഡി. 1879) വികസിപ്പിച്ച് *പള്ളിവാതുക്കൽ സ്കൂൾ* എന്നറിയപ്പെടുന്ന എം.ഡി. എൽ.പി. സ്കൂൾ സ്ഥാപിച്ചു. പാമ്പാടിയിലെ ആദ്യ ആധുനിക വിദ്യാഭ്യാസ സ്ഥാപനമായ *പള്ളിവാതുക്കൽ സ്കൂൾ* ആണ് പാമ്പാടിക്കാർക്ക് ആധുനിക വിദ്യാഭ്യാസത്തിനുള്ള വഴിതുറന്നത്.

പാമ്പാടിയിലേയ്ക്ക് തങ്ങളുടെ മിഷൻ പ്രവർത്തനമേഖല വ്യാപിപ്പിച്ച സി.എം.എസ്. മിഷനറിമാർ ഏതാനും വർഷങ്ങൾക്കുള്ളിൽ രണ്ടു കിലോമീറ്റർ ചുറ്റളവിനുള്ളിൽ അഞ്ചു സ്കൂളുകൾ സ്ഥാപിച്ചു. അവയുടെ പ്രാദേശികമായ പേരുകൾ ഇന്നും വ്യക്തമാക്കുന്നതുപോലെ അധഃകൃത ജാതികളുടെ ആവാസ ഭൂമിയിലാണ് ഈ സ്കൂളുകൾ സ്ഥാപിതമായത്. അന്നത്തെ രൂക്ഷമായ ജാതിപ്രശ്നം മൂലം ഇതര ജാതികളിൽപ്പെട്ടവർക്ക് അവ ഉപയോഗിക്കുക ഏതാണ്ട് അസാദ്ധ്യമായിരുന്നു. അതിനാൽ പിന്നീട് പള്ളിവാതുക്കൽ സ്കൂളിൽ നിന്നു രണ്ടു കിലോമീറ്റർ മാറി ആലാമ്പള്ളിയിൽ സർക്കാർ സ്കൂൾ ഉണ്ടാകുന്നതുവരെ പ്രദേശത്തെ നസ്രാണി – നായർ കുട്ടികളുടെ ഏക ആശ്രയം പള്ളിവാതുക്കൽ സ്കൂൾ ആയിരുന്നു. ദശാബ്ദങ്ങൾക്കുശേഷം, കൂടുതൽ കൃത്യമായി പറഞ്ഞാൽ 1920-കളിലെ മഹാസാമ്പത്തിക മാന്ദ്യത്തിനു ശേഷമാണ്, ഇത്തരം സി.എം.എസ്. സ്കൂളുകൾ സാർവജനീനമാകുന്നത്. പക്ഷേ പാർശ്വവൽക്കരിക്കപ്പെട്ട സമൂഹങ്ങളുടെ ഇടയിൽ അവരുടെ പ്രവർത്തനം ഒരു പരിധി വരെയെങ്കിലും അവരെ മുഖ്യധാരയിലേയ്ക്കു കൊണ്ടുവരാൻ സഹായിച്ചു എന്ന വസ്തുത അംഗീകരിച്ചേ തീരൂ.

പള്ളിവാതുക്കൽ സ്കൂൾ നൽകിയ ആവേശം ഉപരിവിദ്യാഭ്യാസത്തിനു - ഇംഗ്ലീഷ് പ്രൈമറി - പാമ്പാടിയിലെ കുട്ടികളെ കോട്ടയത്ത് അയയ്ക്കാൻ പ്രചോദനമായി. പക്ഷേ കോട്ടയത്തു ബന്ധുവീടുകളോ ഹോസ്റ്റലിൽ നിർത്താൻ സാമ്പത്തികസ്ഥിതിയോ ഉള്ളവർക്കു മാത്രമായിരുന്നു ഇതു സാദ്ധ്യമായത്. 1920-21 കാലത്ത് ഹൈസ്കൂൾ വിദ്യാഭ്യാസത്തിനു കോട്ടയത്തെത്തിയ പാമ്പാടിയിലെ ജന്മിഗൃഹങ്ങളിൽപ്പെട്ട നസ്രാണികൾപോലും ബന്ധുഗൃഹങ്ങളിലാണ് താമസിച്ചിരുന്നത് എന്ന വസ്തുത പരിഗണിക്കണം. 1925-26 ആയപ്പോഴേയ്ക്കും പാമ്പാടിയിൽ നിന്നും തിരുവല്ലാ നിക്കോൾസൺ സ്കൂളിൽ പെൺകുട്ടികളെ വിട്ടു പഠിപ്പിക്കുന്ന നിലയായി.

പക്ഷേ ഇക്കാലത്തും ഇംഗ്ലീഷു വിദ്യാഭ്യാസത്തിനു കോട്ടയത്തെ ആശ്രയിക്കേണ്ട സാഹചര്യമാണ് പാമ്പാടിക്കുണ്ടായിരുന്നത്. തന്റെ സെമിനാരി വിദ്യാഭ്യാസകാലത്ത് പാമ്പാടിയിൽനിന്നും കോട്ടയത്തു പോയി പഠിക്കുന്നതിന്റെ ബുദ്ധിമുട്ട് ഭാഗികമായെങ്കിലും നേരിട്ടനുഭവിച്ച വ്യക്തിയാണ് പ. പാമ്പാടി തിരുമേനി. പാമ്പാടിയിൽ ഒരു ഇംഗ്ലീഷ്

സ്കൂളിന്റെ ആവശ്യകത അദ്ദേഹത്തിനു ബോദ്ധ്യമുണ്ടായിരുന്നു. പക്ഷേ അന്നത്തെ മലങ്കരസഭയിലേയും പാമ്പാടിയിലേയും സാഹചര്യങ്ങളിൽ ആ ഭാരിച്ച ഉത്തരവാദിത്വം ഏറ്റെടുക്കാൻ അദ്ദേഹത്തിനു സാദ്ധ്യമല്ലായിരുന്നു. പക്ഷേ അപ്രതീക്ഷിതമായെങ്കിലും പാമ്പാടിയുടെ *ഇംഗ്ലീഷ് സ്കൂൾ* എന്ന ആവശ്യം സാധിച്ചു കിട്ടി. പ. പാമ്പാടി തിരുമേനി *അപ്പാപ്പൻ* എന്നു സംബോധന ചെയ്യുകയും *എന്റെ കാരണവർ* എന്നു വിശേഷിപ്പിക്കുകയും ചെയ്തുവന്ന കരിങ്ങണാമറ്റത്തിൽ കൊച്ചുകോര പാമ്പാടിയിൽ ഒരു ഇംഗ്ലീഷ് സ്കൂൾ ആരംഭിക്കുവാൻ തീരുമാനിച്ചു. പ. പാമ്പാടി തിരുമേനിക്ക് 1929 ഫെബ്രുവരി 16-ന് മേൽപ്പട്ടസ്ഥാനം ലഭിച്ചതിലുള്ള സന്തോഷസൂചകമായി *മാർ ഗ്രീഗോറിയോസ് മെട്രാപ്പോലീറ്റൻ ഇംഗ്ലീഷ് മിഡിൽ സ്കൂൾ* എന്നാണ് പുതിയ സ്കൂൾ നാമകരണം ചെയ്യപ്പെട്ടത്. സ്കൂളിന് താൻ മേല്പട്ടസ്ഥാനമേറ്റതിന്റെ പന്ത്രണ്ടാം ദിവസം 1929 ഫെബ്രുവരി 28-ന് മൂന്നു നോയമ്പ് വീടുന്ന ദിവസം പ. പാമ്പാടി തിരുമേനി കല്ലിട്ടു. അതേവർഷം മെയ് 16-ന് പ. പാമ്പാടി തിരുമേനി തന്നെ വിദ്യാരംഭം കുറിച്ച് ജൂണിൽ പ്രവർത്തനം ആരംഭിച്ച ഈ സ്കൂൾ പിന്നീട് എം.ജി.എം. ഹൈസ്ക്കൂൾ ആയി ഉയർന്നു പാമ്പാടിയിൽ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന് അടിസ്ഥാനമിട്ടു. മെത്രാനായ ശേഷം പ. പാമ്പാടി



തിരുമേനി ആദ്യം ശിലാസ്ഥാപനം നടത്തിയത് എം.ജി.എം. സ്കൂളിനായിരുന്നു എന്നതും, അതിന്റെ നിർമ്മാണത്തിന്റെ ഓരോ പ്രതിസന്ധിഘട്ടത്തിലും അദ്ദേഹം നേരിട്ടു ഇടപെട്ടിരുന്നു എന്നതും ഈ വിഷയത്തിൽ അദ്ദേഹത്തിനുണ്ടായിരുന്ന താത്പര്യവും ഉൽകണ്ഠയും പ്രകടമാക്കുന്നുണ്ട്. ഇന്ന് പാമ്പാടിയിലും പരിസരത്തും അനേക ഉന്നത വിദ്യാഭ്യാസ സ്ഥാപനങ്ങൾ ഉണ്ട്. വർദ്ധിച്ച ഗതാഗത സൗകര്യം ഇതര ദേശ പഠനത്തിനും വഴിയൊരുക്കുന്നു. പക്ഷേ പള്ളിവാതുക്കൽ സ്കൂളും, എം.ജി.എം. ഹൈസ്ക്കൂളും ഇട്ട അടിസ്ഥാനമാണ് ഇന്ന് പാമ്പാടിയുടെ സമ്പത്ത് എന്നു പറയുന്നത് തികച്ചും വാസ്തവമാണ്.

കേരളത്തിന്റെ ഇന്നത്തെ സമ്പത്ത് (Asset) യഥാർത്ഥത്തിൽ പരിശീലനം സിദ്ധിച്ച മനുഷ്യവിഭവശേഷിയും (Skilled labour) അതിനുള്ള മുതൽമുടക്ക് (Investment) ആധുനിക വിദ്യാഭ്യാസവുമാണ്. കൊളോണിയൽ കാലത്ത് കരീബിയനിലും, ആഫ്രിക്കയിലും, ഓസ്ട്രേലേഷ്യൻ ദ്വീപുകളിലും, മലേഷ്യയിലുമൊക്കെ എത്തിപ്പെട്ട അവിദഗ്ദ തൊഴിലാളികളായ തമിഴർ, പഞ്ചാബികൾ, ഗുജറാത്തികൾ മുതലായവരുടേതു പോലുള്ള കുടുംബസമേതം മടങ്ങിവരാത്ത കുടിയേറ്റം (Exodus) അല്ല മലയാളികളുടേത്. ഇന്ത്യയിലെ ഗ്രാമാന്തരങ്ങളിൽ നിന്നും മഹനഗരങ്ങളിലേക്കു കുടിയേറിയവരുടെ വേരറ്റ - അന്യവൽക്കരിക്കപ്പെട്ട - നിലയിലുമല്ല മലയാളികൾ. ആദ്യം ഇന്ത്യയുടെ വിവിധ ഭാഗങ്ങളിലും പിന്നീട് ലോകമെങ്ങും മലയാളി എത്തിപ്പെട്ടത് വിദഗ്ദ-അർദ്ധവിദഗ്ദ തൊഴിൽക്കാരായി ആണ്. അല്ലെങ്കിൽ ആ നിലയിൽ എത്തിച്ചേരുവാനുള്ള അടിസ്ഥാന വിദ്യാഭ്യാസത്തോടെ ആയിരുന്നു. അത് മടങ്ങിവരാത്ത കുടിയേറ്റം അല്ലായിരുന്നു. മറിച്ച് മടങ്ങണമെന്ന തീവ്രപ്രതീക്ഷയോടെയുള്ള പ്രവാസം (Migration) മാത്രമായിരുന്നു. തൊഴിൽ ചെയ്യുന്നവർ (Earning members) മാത്രമാണ് മലയാളി പ്രവാസികളിൽ ബഹുഭൂരിപക്ഷവും. അതിനാൽ അവരുടെ മിച്ചധനം (Savings) ഭൂരിപക്ഷവും നിക്ഷേപിക്കപ്പെടുന്നതു സ്വന്തനാട്ടിൽ തന്നെയാണ്. ഇന്ന് സമസ്തമേഖലയിലും ഇതിന്റെ സാമ്പത്തികോന്നമനം ദൃശ്യമാണ്. വിദഗ്ദ-അർദ്ധവിദഗ്ദ തൊഴിലാളികൾ വിദേശത്തേക്ക് ചേക്കേറിയപ്പോൾ സ്വദേശത്തെ തൊഴിൽ സമ്മർദ്ദം കുറഞ്ഞു എന്ന അധികമാരും ശ്രദ്ധിക്കാത്ത മറ്റൊരു ഗുണവശവും ഇതിനുണ്ട്. ആധുനിക വിദ്യാഭ്യാസത്തിൽ *മുമ്പേ പറന്ന പക്ഷികൾ* എന്ന നിലയിൽ പാമ്പാടിക്ക് ഇക്കാര്യത്തിൽ വ്യക്തമായ മുൻകൈ നേടുവാനായി. ഇന്നത്തെ പാമ്പാടിയുടെ വളർച്ചയും സമ്പത്തും ഈ വിദ്യാഭ്യാസ നിക്ഷേപമാണ്. പാമ്പാടി വളരുന്നതും അതു മൂലം മാത്രമാണ്.

(*പാമ്പാടിയിലെ മുനിശ്രേഷ്ഠൻ*, എഡിറ്റർ: ജോയ്സ് തോട്ടയ്ക്കാട്, സോഫിയാ ബുക്സ്, കോട്ടയം, 2016)

# 29

# തരിസാപ്പള്ളി പട്ടയം വീണ്ടും പരിശോധിച്ചപ്പോൾ

**കേ**രള ചരിത്ര നിർമ്മിതിയിലെ സുപ്രധാനമായ ഒരു രേഖയാണ് തരിസാപ്പള്ളിപ്പട്ടയങ്ങൾ. ക്രിസ്തുവർഷം ഒൻപതാം നൂറ്റാണ്ടിൽ കൊല്ലത്തു സ്ഥാപിച്ച തരിസാപ്പള്ളിക്കും *പള്ളിയാർക്കും* ഭൂമിയും പ്രത്യേക അവകാശങ്ങളും വിടുപേറു കൊടുക്കുന്ന ദാനരേഖയാണിത്. *അയ്യനടികൾ തിരുവടികൾ മരുവാൻ സപ്പീറീശോയ്ക്ക് തെരിസാപ്പള്ളി ചെപ്പേട് നല്കി* എന്ന് ഹൈസ്കൂൾ ക്ലാസുകളിൽ പഠിക്കുന്നതിനപ്പുറം കുറഞ്ഞത് കഴിഞ്ഞ അര നൂറ്റാണ്ടിനിടെ യാതൊരു പഠനവും ഈ രേഖയെക്കുറിച്ച് നടത്തിയിട്ടില്ല.

സമീപകാലത്ത് ഇംഗ്ലണ്ടിലെ ഡി മോണ്ട്ഫോർട്ട് സർവകലാശാലയുടെ ഇന്ത്യാ സമുദ്ര വ്യാപാരവും വ്യാപാര ശൃംഖലയും എന്ന ബ്രഹത് പഠനപദ്ധതിയുടെ ഭാഗമായി ഡോ. എം. ആർ. രാഘവ വാര്യരും ഡോ.



കേശവൻ വെളുത്താട്ടും തരിസാപ്പള്ളിപ്പട്ടയങ്ങൾ വീണ്ടും പഠനവിധേയമാക്കി. സുപ്രധാനമായ രണ്ടു കണ്ടെത്തലുകളാണ് ഈ പഠനത്തിലൂടെ വെളിവായത്. അവ,

1. ഗോപിനാഥ റാവു മുതലുള്ള ചരിത്രകാരന്മാർ കരുതിയിരുന്നതുപോലെ രണ്ടു വ്യത്യസ്ത തരിസാപ്പള്ളിപ്പട്ടയങ്ങളുടെ ഭാഗങ്ങളല്ല ഇന്നു ശേഷിച്ചിരിക്കുന്നത്. ഒരു പൂർണ്ണ പട്ടയമാണ്.

2. പട്ടയത്തിന്റെ കാലം ക്രിസ്തുവർഷം 849 ആണെന്ന് സ്ഥിതീകരിച്ചു.

ഇതു കൂടാതെ ഉപ്പു കുറുക്കുന്ന *എരുവിയരുടെ* സാന്നിദ്ധ്യം പട്ടയത്തിൽ കണ്ടെത്തുകയും ചില വാക്കുകളുടെ സംശയങ്ങൾ ദുരീകരിക്കുകയും ചെയ്തു.

സുപ്രധാനമായ ഈ കണ്ടെത്തലുകളുടെ അടിസ്ഥാനത്തിൽ ഇവർ ഇരുവരും ചേർന്ന് രചിച്ച *തരിസാപ്പള്ളിപ്പട്ടയം* എന്ന ഗവേഷണ ഗ്രന്ഥം സാഹിത്യ പ്രവർത്തക സഹകരണ സംഘം 2013 ജൂലൈയിൽ പ്രസിദ്ധീകരിച്ചു. ഡോ. ഹെർമ്മൻ ഗുണ്ടർട്ട്, റ്റി. ഗോപിനാഥ റാവു, എ. സി. ബർണൽ മുതലായവർ മദ്രാസ് ജേർണൽ ഓഫ് സയൻസ് ആന്റ് ലിറ്ററേച്ചർ, കേരളാ സൊസൈറ്റി പേപ്പേഴ്സ്, ട്രാവൻകൂർ ആർക്കിയോളജിക്കൽ സീരീസ് മുതലായവയിൽ ഈ വിഷയത്തെപ്പറ്റി എഴുതിയ ലേഖനങ്ങളാണ് ഈ കൃതിയുടെ ആദ്യ ഭാഗം. രണ്ടാം ഭാഗത്ത് ഗ്രന്ഥകർത്താക്കളുടെ *മുൻപഠനങ്ങൾ, കൊല്ലവിഭൂതി, കൊല്ലം: ആവാസവ്യവസ്ഥ, തരിസാപ്പള്ളിപ്പട്ടയം: പാഠം, തരിസാപ്പള്ളിപ്പട്ടയം: വിവർത്തനം* എന്നീ ലേഖനങ്ങളാണ്. ഇവയോടൊപ്പം പട്ടയത്തിന്റെ എല്ലാ പുറങ്ങളുടേയും മനോഹരമായ കളർ ചിത്രങ്ങളുമുണ്ട്. *തരിസാപ്പള്ളിപ്പട്ടയം* എന്ന കൃതിയെ ആസ്പദമാക്കി അതിനു കേരള ചരിത്രനിർമ്മിതിയിലുള്ള സാദ്ധ്യതകളും പരിമിതികളും ചർച്ച ചെയ്യുകയാണിവിടെ. അതോടൊപ്പം ഗ്രന്ഥകർത്താക്കൾക്ക് അപരിചിതമായ ചില ചെപ്പേട് വിവരങ്ങൾ വിശദീകരിക്കുകയും ചെയ്യുന്നു.

കേരളചരിത്രത്തിന്റെ പുറവരമ്പത്ത് ഇരുത്തിയിരുന്ന നസ്രാണികളെ മടിച്ചു മടിച്ചാണെങ്കിലും മുഖ്യധാരയുടെ ഭാഗമായി അംഗീകരിക്കാൻ തയാറായി അഥവാ നിർബന്ധിതരായി എന്നതാണ് ഈ കൃതിയെ സംബന്ധിച്ച് ഈ ലേഖകൻ കാണുന്ന ഏറ്റവും വലിയ പ്രാധാന്യം. പക്ഷേ അവിടെയും *മുന്നം പള്ളിയാർ* യഹൂദരേയും പാഴ്സികളേയുംപോലെ ഇവിടെ കുടിയേറിയ ഒരു വിദേശ ജനവർഗ്ഗമാണ് എന്ന മുൻവിധിയിൽ നിന്നും ഗ്രന്ഥകർത്താക്കൾ പൂർണ്ണമായും വിമുക്തരായതായി തോന്നുന്നില്ല.

അടിസ്ഥാനപരമായി നസ്രാണികൾ അഥവാ സുറിയാനി ക്രിസ്ത്യാനികൾക്ക് ലഭിച്ചതാണ് തരിസാപ്പള്ളിപ്പട്ടയം. *തരിസാപ്പള്ളി ചെപ്പേടുകൾ* എന്ന പേരിലാണ് ഇത് അറിയപ്പെട്ടിരുന്നത്. ഇവ Syrian Christian copper plates എന്ന് പാശ്ചാത്യ രേഖകളിൽ അറിയപ്പെട്ടതുതന്നെ ഇതിൽ നിന്നാണ്. നസ്രാണികളുടെ ആദ്യത്തെ ലത്തീൻ മെത്രാനായ ഫ്രാൻസിസ് റോസിന്റെ വിവരണപ്രകാരം പതിനാറാം നൂറ്റാണ്ടിൽ നസ്രാണികളുടെ പേർഷ്യൻ മെത്രാനായ മാർ യാക്കോബ് ഇത് കൊച്ചീക്കോട്ടയിൽ പോർട്ടുഗീസുകാർക്ക് പണയംവെച്ചു. അത് കൈമറിഞ്ഞ് ബ്രിട്ടീഷുകാരുടെ കൈവശമെത്തി. പത്തൊമ്പതാം നൂറ്റാണ്ടിന്റെ പ്രാരംഭത്തിൽ തിരുവിതാംകൂറിലെ ബ്രിട്ടീഷ് റെസിഡന്റായിരുന്ന കേണൽ മക്കാളി കൊച്ചീക്കോട്ടയിൽ നിന്നും ഇതു കണ്ടെടുത്ത് അന്നത്തെ മലങ്കര മെത്രാനെ തിരിച്ചേൽപ്പിച്ചു. പക്ഷേ ക്നായിത്തൊമ്മൻ ചെപ്പേട് അപ്പോഴേയ്ക്കും നഷ്ടപ്പെട്ടിരുന്നു. 1877-ൽ മലങ്കര മെത്രാപ്പോലീത്താ മാർ മാത്യൂസ് അത്താനാസ്യോസ് കാലം ചെയ്യുന്നതുവരെ ഇത് മലങ്കര മെത്രാന്മാരുടെ കൈവശത്തിൽ അവരുടെ ആസ്ഥാനമായ കോട്ടയം

പഴയസെമിനാരിയിലാണ് സൂക്ഷിച്ചിരുന്നത്. ഡോ. ഹെർമ്മൻ ഗുണ്ടർട്ട് *തരിസാപ്പള്ളിപ്പട്ടയം* പൂർണ്ണരൂപത്തിൽ പരിശോധിക്കുന്നത് ഇക്കാലത്താണ്.

1836-ൽ *മാവേലിക്കര പടിയോല* വഴി ബ്രിട്ടീഷ് മിഷനറിമാരെ പഴയസെമിനാരിയിൽ നിന്നും പുറത്താക്കിയതിനെ തുടർന്ന് മലങ്കര നസ്രാണികളുടെ ഇതര സ്വത്തുക്കളോടൊപ്പം ചെപ്പേടുകളിന്മേലും മിഷനറിമാർ അവകാശവാദം ഉന്നയിച്ചു. ഈ തർക്ക പരിഹാരത്തിനായി തിരുവിതാംകൂർ സർക്കാർ നിയോഗിച്ച കൊച്ചി പഞ്ചായത്തു കോടതി 1840-ൽ ചെപ്പേടുകൾ മലങ്കര മെത്രാന്റെ കൈവശം ഇരിക്കേണ്ടതാകുന്നുവെന്നു വിധിച്ചു. 1877 വരെ ഈ നില തുടർന്നെങ്കിലും മാർ മാത്യൂസ് അത്താനാസ്യോസ് കാലം ചെയ്തതിനെ തുടർന്ന് വീരരാഘവപ്പട്ടയം എന്ന ഇരവികോർത്തൻ ചെപ്പേടും തരിസാപ്പള്ളിപ്പട്ടയവും അന്യകൈവശത്തിലായി. ഇതിനെ തുടർന്ന് മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ കോടതിയെ സമീപിച്ചു. 1889-ൽ തിരുവിതാംകൂർ റോയൽ കോടതി ചെപ്പേടുകൾ മലങ്കര മെത്രാപ്പോലീത്തായ്ക്ക് മടക്കി നൽകാൻ വിധിച്ചു. പക്ഷേ മാർ ദീവന്നാസ്യോസിന് വീരരാഘവപ്പട്ടയവും തരിസാപ്പള്ളിപ്പട്ടയത്തിന്റെ മൂന്നു തകിടുകളും മാത്രമാണ് കോടതി വഴി തിരികെ ലഭിച്ചത്. ഈ അവസ്ഥയിലാണ് ഗോപിനാഥറാവു പട്ടയം പരിശോധിച്ചതും, അതിന്റെ വ്യാഖ്യാനത്തിൽ തെറ്റുപറ്റാനിടയായതും. 2013 ഡിസംബർ 2-ന് ഡോ. എം. ആർ. രാഘവ വാര്യർ ദേവലോകം അരമനയിലെത്തി മലങ്കര മെത്രാപ്പോലീത്തായുടെ സൂക്ഷിപ്പിലുള്ള ചെപ്പേടുകൾ പരിശോധിച്ചാണ് ഗോപിനാഥ റാവുവിന് പറ്റിയ പ്രമാദത്തിന്റെ കാരണം കണ്ടെത്തിയത്.

എങ്കിൽപ്പോലും ഡോ. എം. ആർ. രാഘവ വാര്യരും ഡോ. കേശവൻ വെളുത്താട്ടും *തരിസാപ്പള്ളിപ്പട്ടയം* എന്ന കൃതിയുടെ രചനയിൽ ഗുരുതരമായ ഒരു വീഴ്ച വരുത്തിയിട്ടുണ്ട്. അത് കെ. എൻ. ഡാനിയേൽ (*The Copper Plates of St. Thomas Christians*, 1925), ഇസ്സഡ്. എം. പാറേട്ട് (*മലങ്കര നസ്രാണികൾ വാല്യം ഒന്ന്*, 1964, *മലങ്കര നസ്രാണികൾ - പദവിയും ജാത്യാചാരങ്ങളും*, 1965) ഇവ പരിഗണിച്ചില്ല എന്നതാണ്. ഈ മലയാളി രചനകൾ പരിഗണിക്കാതിരുന്നതും നസ്രാണി പാരമ്പര്യം പരിശോധിക്കാതിരുന്നതും പല മേഖലകളും ഈ കൃതിയിൽ ഇരുളടഞ്ഞതായി നിലനിൽക്കുവാൻ കാരണമായി.

ഉദാഹരണത്തിന് ഉപ്പുകുറുക്കുന്ന *എരുവിയരുടെ* സാന്നിദ്ധ്യം തെരിസാപ്പള്ളിയുമായി ബന്ധപ്പെടുത്തി ഗ്രന്ഥകാരന്മാർ കാണുമ്പോൾ, നസ്രാണികളുടെ ആശ്രിതജാതികളായി രേഖപ്പെടുത്തപ്പെട്ടിട്ടുള്ള *പതിനേഴിമ്പരിഷയിൽ*പ്പെട്ട *ഉരവാരൻ* ഇവർക്ക് അജ്ഞാതനാണ്. *മുന്നം പള്ളിയാർക്കു* എന്നിത്യാദി തരിസാപ്പള്ളിപ്പട്ടയത്തിനു മുമ്പ് ലഭിച്ച അവകാശങ്ങൾ സൂചിപ്പിക്കുമ്പോൾ അത് ക്നായിത്തൊമ്മൻ ചെപ്പേടാണോ എന്ന് സന്ദേഹം പ്രകടിപ്പിച്ച് അന്വേഷണം അവസാനിപ്പിക്കുന്നു. നസ്രാണി

കൾക്ക് മറ്റേതെങ്കിലും ശാസനം ലഭിച്ചോ എന്ന് അന്വേഷിക്കുന്നില്ല. അത് വീരരാഘവപ്പട്ടയം ആണോ എന്നു സംശയിക്കുന്നു പോലുമില്ല. ആയ് രാജ്യത്തിന്റെയും വേണാടിന്റെയും തലസ്ഥാനമായിരുന്ന തിരുവിതാം കോട്ടെ നസ്രാണികളും തങ്ങൾക്ക് സമാനമായ ഒരു പട്ടയം ലഭിച്ചതായി അവകാശപ്പെടുന്നുണ്ട്. ഒരു പക്ഷേ വീരരാഘവപ്പട്ടയം ക്രിസ്തുവർഷം പതിമൂന്നോ പതിനാലോ നൂറ്റാണ്ടിലേതു മാത്രമാണെന്ന ഇളംകുളം കുഞ്ഞൻപിള്ളയുടെ നിഗമനം മൂലമാകാം ആ സാദ്ധ്യത ഗ്രന്ഥകർത്താക്കൾ ഒഴിവാക്കിയത്.

എന്നാൽ വീരരാഘവപ്പട്ടയം നസ്രാണിക്കു ലഭിച്ചതാണെന്നുപോലും അംഗീകരിക്കാൻ വിമുഖത കാട്ടുന്ന ഇളംകുളം കുഞ്ഞൻപിള്ളയുടെ വാദങ്ങൾക്കു വിരുദ്ധമായി രേഖപ്പെടുത്തിയ പി. ശങ്കുണ്ണി മേനോൻ, വി. നാഗമയ്യ മുതലുള്ള ചരിത്രകാരന്മാരെ കണ്ണുമടച്ച് ഒഴിവാക്കുന്നത് ശരിയായ നടപടിയായി തോന്നുന്നില്ല. തകിടിന്റെ പഴക്കമോ ലിപികളുടെ ആധുനികതയോ കൊണ്ടു മാത്രം വീരരാഘവപ്പട്ടയത്തെ തമസ്ക്കരിക്കാനാവില്ല. കേരളത്തിലെ പതിവനുസരിച്ച് കാലപ്പഴക്കത്തിൽ ചെപ്പേടുകളും ഓലക്കരണങ്ങളും മാറി എഴുതുക പതിവാണ്. അത്തരം സാഹചര്യങ്ങളിൽ ലിപിയിലും ഭാഷയിൽപ്പോലും മാറ്റംവരാം. തരിസാപ്പള്ളിപ്പട്ടയത്തിലേയും ചില തകിടുകൾ മാറി എഴുതിയതായി സൂചനയുണ്ട്. ഈ ചെപ്പേടുകൾ പലതവണ പരിശോധിച്ച, വട്ടെഴുത്തും കോലെഴുത്തും നിശ്ചയമുണ്ടായിരുന്ന സഭാകവി സി. പി. ചാണ്ടി ഇത്തരമൊരു സാദ്ധ്യത കാൽ നൂറ്റാണ്ടു മുമ്പ് ഈ ലേഖകനോട് സൂചിപ്പിച്ചിട്ടുണ്ട്.

തരിസാപ്പള്ളിപ്പട്ടയത്തിലെ ...*വാരക്കോലും കപ്പാനും പൈഞ്ചകണ്ടിയും മുന്നം പെറ്റുടൈയന നാനും വിടുപെറാക* ... എന്ന് *പള്ളിയാർക്ക്* മുമ്പു ലഭിച്ചിരുന്ന അവകാശങ്ങൾ താനും വിട്ടുകൊടുക്കുന്നു എന്ന പരാമർശനം ഇവിടെ പരിഗണിക്കണം. *വാ(പാ)രക്കോൽ*, വെള്ളിക്കോൽ (Steelyard) എന്ന ഭാരം അറിയാനുള്ള ഉപകരണമാണെന്ന് ചരിത്രകാരന്മാർ ചൂണ്ടിക്കാണിക്കുന്നുണ്ട്. സമീപകാലംവരെ കേരളത്തിൽ ഉപയോഗിച്ചിരുന്ന, 250–300 കിലോഗ്രാം തൂക്കം വരുന്ന, ഭാരത്തിന്റെ ഒരു മാപകമായിരുന്നു *കണ്ടി* (കണ്ടിക്ക് മറ്റു പല അർത്ഥങ്ങളുമുണ്ട്). കൊല്ലത്തെ ചുങ്കസ്ഥലത്ത് അളവിന്റേയും തൂക്കത്തിന്റേയും അധികാരം നസ്രാണികൾക്കായിരുന്നുയെന്ന് 1348–ൽ ജോൺ ദ മരിഞ്ഞോളി രേഖപ്പെടുത്തുന്നുണ്ട്. 1504–ൽ കൊല്ലം സന്ദർശിച്ച പോർട്ടുഗീസ് വൈസ്രോയി അൽഫോൺസ് ദ ആൽബുക്കർക്കിനോട് കൊല്ലത്തെ അളവിന്റേയും തൂക്കത്തിന്റേയും അധികാരം തങ്ങൾക്കായിരുന്നു എന്നും, സമീപകാലത്ത് തങ്ങളിൽ ഒരാൾ ചെയ്ത തെറ്റിന് രാജാവ് അത് തിരിച്ചെടുത്തു എന്നും നസ്രാണികൾ അറിയിക്കുന്നുണ്ട്. ഈ സാഹചര്യത്തിൽ *വാരക്കോലും കപ്പാനും പൈഞ്ചകണ്ടിയും* അളവുതൂക്കങ്ങളുടെ അടിസ്ഥാന പ്രമാണങ്ങൾ (Standard measures) ആണന്നു കരുതുകയാകും യുക്തി.

ഇരവികോർത്തൻ ചെപ്പേട് അഥവാ വീരരാഘവപ്പട്ടയം അനുസരിച്ച്

*... പറകൊണ്ടളന്നു നിറകൊണ്ടു തൂക്കി നൂൽ കൊണ്ടു പാകി എണ്ണി ന്റെതിലും എടുക്കുന്നതിലും ഉപ്പിനൊടു ശർക്കരയൊടു കസ്തൂരിയൊടു വിളക്കെണ്ണയൊടു ഇടയിൽ ഉള്ളതു എപ്പേർപ്പെട്ടതിനും തരകും അതി നടുത്ത ചുങ്കമും കുടെ ... കുടുത്താം ...* എന്നാണ് ദത്തവാനു കിട്ടുന്ന അവകാശം. ഈ പശ്ചാത്തലത്തിൽ പരിഗണിക്കുമ്പോൾ കൊല്ലത്തെ തരിസാപ്പള്ളിക്കും *പള്ളിയാർക്കും* കൊല്ലം നഗരത്തിലെ അഥവാ തുറ മുഖത്തെ ഔദ്യോഗിക അളവുതൂക്കങ്ങളുടെ അധികാരമാണ് (Protector of standard weights and measures) തരിസാപ്പള്ളിപ്പട്ടയപ്രകാരം വീണ്ടും കൊടുക്കുന്നത് എന്ന് കാണാം. പിൽക്കാല രേഖകൾ ഇതു ശരി വയ്ക്കുന്നുണ്ട്.

ഇന്ന് ക്രൈസ്തവ-മുസ്ലിം ദേവാലയങ്ങളെ സൂചിപ്പിക്കാനാണ് *പള്ളി* എന്ന പദം മലയാളഭാഷയിൽ ഉപയോഗിക്കുന്നത്. എന്നാൽ പത്തൊ മ്പതാം നൂറ്റാണ്ടു വരെ ആരാധനാലയം കൂടാതെ പൊതു സഭയെ (സമൂഹം / Community) കുറിക്കാനും നസ്രാണികൾ *പള്ളി* എന്നുപയോ ഗിച്ചിരുന്നു. അതിനാൽ *പള്ളിയാർ* എന്ന പ്രയോഗത്തെ കൊല്ലത്തെ നസ്രാണി സമൂഹം എന്നു കരുതുന്നതാണ് കൂടുതൽ അർത്ഥപൂർണ്ണം. ഈ സമൂഹം പേർഷ്യൻ കുടിയേറ്റക്കാർ മാത്രം അടങ്ങുന്നതല്ല. ഇവ രിൽ തദ്ദേശീയ നസ്രാണികളുമുണ്ട്.

മരുവാൻ സപ്പറീശോ സ്ഥാപിച്ച കൊല്ലത്തെ പുതിയ അങ്ങാടി കേന്ദ്രീ കരിച്ചുള്ള വ്യാപാരത്തെപ്പറ്റി ഗ്രന്ഥകർത്താക്കൾ സൂചന മാത്രമാണ് നൽ കുന്നത്. നാടെങ്ങും ആവശ്യമുള്ള ഉപ്പ് കേരള കടൽത്തീരത്ത് ഉൽപ്പാ ദിപ്പിക്കുന്നത് തീർച്ചയായും വിപണനം ചെയ്യപ്പെടുന്നത് ഉൾനാടുകളി ലാണ്. അതേപോലെ അവിടെ ഉൽപ്പാദിപ്പിക്കുന്ന ഉണക്കമൽസ്യവും കയറും. ഇവയെല്ലാം വ്യാവസായിക ഉൽപ്പന്നങ്ങളാണ്. കുന്നംകുളം മുതൽ ചാത്തന്നൂർ വരെയുള്ള നസ്രാണി ഹൃദയഭൂമിയിലെ വ്യാവസാ യിക ഉൽപ്പന്നങ്ങളുടെ വ്യാപാരക്കുത്തക നസ്രാണികൾക്കായിരുന്നു യെന്ന് ഈ ലേഖകൻ തെളിയിച്ചിട്ടുണ്ട് (*നസ്രാണി സംസ്കാരം ദേശീ യത*, എം.ഒ.സി., കോട്ടയം, 2013). തെക്ക് തിരുവിതാംകോട്ട് ഈ അവ കാശം നസ്രാണികൾക്കായിരുന്നു എന്ന് ഇതര രേഖകളുണ്ട്. *തരിസാ പ്പള്ളിപ്പട്ടയം* എന്ന കൃതിയിൽ സൂചിപ്പിക്കുന്ന കള്ളിന്റെ മിച്ചോല്പാദനം ശർക്കര, ചാരായം എന്നീ വ്യാവസായിക ഉൽപ്പന്നങ്ങളായി സംസ്ക്കരി ക്കപ്പെട്ടാൽ അതു നസ്രാണി വ്യാപാരത്തിന് അനുരൂപമാകും. നസ്രാണി അങ്ങാടികളിൽ *ഹമാറാ* (മദ്യ) വ്യാപാരം ഉണ്ടായിരുന്നതായി *ഉദയം പേരൂർ സുന്നഹദോസിന്റെ കാനോനാ*കളും ആർച്ച്ബിഷപ്പ് മെനസീ സിന്റെ ചരിത്രകാരനായ അന്റോണിയോ ഗുവായോയും സാക്ഷിക്കു ന്നുണ്ട്.

കേരളത്തിൽ നിന്നുള്ള വിഭവങ്ങൾ (പ്രധാനമായും കുരുമുളക്) വാങ്ങി ക്കൊണ്ടുപോകാനാണ് പടിഞ്ഞാറു നിന്നുള്ള കപ്പലുകൾ കേരളതീരത്ത് എത്തിയത് എന്നതു ശരി തന്നെ. പക്ഷേ അതിനു സമാന്തരമായി ഒരു

ഇറക്കുമതിയും (Reciprocal trade) ഇതേ തുറമുഖങ്ങളിൽ നടന്നിരുന്നു. ... *ഉപ്പിനൊടു ശർക്കരയൊടു കസ്തൂരിയൊടു വിളക്കെണ്ണയൊടു* ... എന്ന വീരരാഘവപ്പട്ടയ വിവരണത്തിൽ ഇറക്കുമതി വിഭവമായ കസ്തൂരിയും ഉൾപ്പെടുന്നുണ്ട്. ചെമ്പ് രസം, തൂത്തനാകം, കറുത്തീയം മുതലായ ലോഹങ്ങളും, കർപ്പൂരം, കുങ്കുമം, പട്ട് തുടങ്ങിയവയും ഈ പട്ടികയിൽ ഉൾപ്പെടും. ഇവ ഉൾനാടുകളിലെത്തണം. അതേപോലെ തന്നെ കേരള ത്തിന്റെ ഉൾനാടുകളിൽ ഉൽപ്പാദിപ്പിക്കപ്പെടുന്ന കുരുമുളക് അടക്കമുള്ള കയറ്റുമതി വിഭവങ്ങൾ തുറമുഖങ്ങളിലുമെത്തണം. ഇതിനുണ്ടായിരുന്ന സംവിധാനം ഇവിടെ ചർച്ച ചെയ്തിട്ടില്ല.

കേരള തുറമുഖങ്ങളിൽ രൂപമെടുത്ത ക്രിസ്തുമാർഗ്ഗം ഉൾനാടുകളി ലേയ്ക്കു വ്യാപിച്ചത് കരമാർഗ്ഗവും ജലമാർഗ്ഗവുമുള്ള വ്യാപാരപാതക ളുടെ ഓരങ്ങളിൽ പുതിയ വാണിജ്യകേന്ദ്രങ്ങൾ സ്ഥാപിച്ചാണ്. അവ യാണ് പിന്നീട് അങ്ങാടികളും പള്ളികളും ആയി വികസിച്ചത്. ഓരോ തുറമുഖത്തിന്റെയും വ്യാപാരാഭിവൃദ്ധിയനുസരിച്ച് അവിടെ നിന്നാരംഭി ക്കുന്ന വ്യാപാരപാതകളിലെ നസ്രാണി സങ്കേതങ്ങളുടെ വികസന ത്തിന്റെ തീവ്രതയും വർദ്ധിക്കും. കയറ്റുമതിച്ചരക്കുകളുടെ ശേഖരണ ത്തിനും ഇറക്കുമതിച്ചരക്കുകളുടെ വിതരണത്തിനും വേറേ മാർഗ്ഗം ആരാ യേണ്ടതില്ല. തീരദേശ ഉൽപ്പന്നങ്ങൾ ഉൾനാടുകളിലെത്തുന്നതും ഇതേ മാർഗ്ഗത്തിലാണ്. ഇന്ത്യാ സമുദ്ര വ്യാപാരവും വ്യാപാര ശൃംഖലയും സംബന്ധിച്ചുള്ള പഠനത്തിൽ ഈ ഭാഗം പരിഗണിച്ചതായി കാണുന്നില്ല.

പരാമർശിത കൃതിയിലെ കൊല്ലം നഗരവും തുറമുഖവും തരിസാ പ്പള്ളി ശാസനകാലത്താണ് രൂപമെടുത്തതെന്നുള്ള പരാമർശനം പുനഃ പരിശോധിക്കണമെന്നാണ് ഈ ലേഖകന്റെ പക്ഷം. കാരണം ഒൻപതാം നൂറ്റാണ്ടിൽ ഒരു തുറമുഖമാകാൻ കൊല്ലത്തിനുണ്ടായിരുന്ന ഭൂമിശാസ്ത്ര പരമായ അനുകൂല ഘടകങ്ങൾ അതിനു നൂറ്റാണ്ടുകൾക്കു മുമ്പു മു തലേ അവിടെ ഉണ്ടായിരുന്നു. അതിനേക്കാളുപരി, കല്ലടയാറു വഴി കുള ത്തൂപ്പുഴ മുതലുള്ള ജലവ്യാപാരപാതയും, പാണ്ടിനാട്ടിൽ നിന്നും ആര്യ ങ്കാവ്, തുമ്പമൺ, കടമ്പനാട് വഴിയും കൊട്ടാരക്കര, കുണ്ടറ വഴിയു മുള്ള വ്യാപാര പാതകളും അവസാനിക്കുന്ന കൊല്ലത്ത് ഒൻപതാം നൂറ്റാ ണ്ടുവരെ ഒരു തുറമുഖം ഇല്ലായിരുന്നു എന്ന പരാമർശനം അവിശ്വസ നീയമാണ്. കൊല്ലത്തിന്റെ മാർത്തോമ്മാ പൈതൃകവും മുകളിൽ പറഞ്ഞ പാതകളിലെ പുരാതന നസ്രാണി കേന്ദ്രങ്ങളും ആര്യങ്കാവി ലേയും കുളത്തൂപ്പുഴയിലേയും അയ്യപ്പക്ഷേത്രങ്ങളുടെ സാന്നിദ്ധ്യവും അവഗണിച്ചാൽപ്പോലും കൊല്ലം അന്ന് മുസിരിസിനു സമാനമായ ഒരു തുറമുഖമല്ലായിരുന്നു എന്നു കരുതാനാവില്ല.

അതേപോലെ ഇന്നത്തെ കന്യാകുമാരി ജില്ലയിലുള്ള ആരുവാമൊ ഴിച്ചുരം വഴി പാണ്ടിനാട്ടിൽ നിന്നുമെത്തുന്ന വിഭവങ്ങൾ വിഴിഞ്ഞം തുറ മുഖം വഴിയാണ് കയറ്റുമതി ചെയ്തിരുന്നതെന്ന പ്രസ്താവനയും മുഖ വിലയ്ക്കെടുക്കാനാവില്ല. ആരുവാമൊഴിച്ചുരത്തിൽ നിന്നും പടിഞ്ഞാറോ

ട്ടുള്ള നേർപാതയിൽ പുരാതന രാജ്യതലസ്ഥാനവും വാണിജ്യകേന്ദ്ര വുമായ തിരുവിതാംകോടും, അതിനു സമീപം മുട്ടം, മണവാളക്കുറിച്ചി, കുളച്ചൽ എന്നീ തുറമുഖങ്ങളും ഉള്ളപ്പോൾ വീണ്ടും എഴുപതിലധികം കിലോമീറ്റർ കരമാർഗ്ഗം ചരക്കുകടത്തി വിഴിഞ്ഞത്തെത്തിച്ച് അവിടെ നിന്നും കയറ്റുമതി ചെയ്തു എന്നത് വിശ്വാസയോഗ്യമല്ല. അത്തരം രാഷ്ട്രീയ സാഹചര്യങ്ങളും അന്നില്ലായിരുന്നു. നസ്രാണി പാരമ്പര്യ ങ്ങൾ കേരളചരിത്രപഠനത്തിൽ പരിഗണിച്ചിരുന്നെങ്കിൽ ഇത്തരം പൊരു ത്തക്കേടുകൾ ഒഴിവാക്കാമായിരുന്നു.

യുക്തിസഹജമായി ചിന്തിച്ചാൽ പുതുതായി വന്ന പേർഷ്യൻ വർ ത്തക കുടിയേറ്റക്കാരുടെ സഹായത്തോടെ കൊല്ലത്തെ ഭരണാധികാരി അവിടുത്തെ തുറമുഖം പുനർ നിർമ്മിക്കുകയോ ആധുനികവൽക്കരിക്കു കയോ ചെയ്തു എന്നും, അവിടെ അന്തർദേശീയ നിലവാരമുള്ള ഒരു വ്യാപാരമേഖലയ്ക്ക് (Trade zone) രൂപംകൊടുക്കുകയും ചെയ്തു എന്നും കരുതുന്നതാണ് യാഥാർത്ഥ്യത്തോട് അടുത്തു നിൽക്കുന്നത്. കുടിയേ റ്റക്കാരുടെ അന്തർദേശീയ ബന്ധങ്ങളും നസ്രാണികളുടെ ആഭ്യന്തര വ്യാപാര ശൃംഖലയും സ്വരുമിപ്പിച്ചാൽ തന്റെ ഖജനാവിലെത്തുന്ന അധിക നികുതി *കൊല്ലം വാഴുന്നവർക്ക്* തീർച്ചയായും ഒരു പ്രചോദനമാകണം. ശാസ്ത്രീയവും ക്രമബദ്ധവുമായ ഒരു വ്യാപാരമേഖല യഹൂദർ അറ ബികൾ പേർഷ്യാക്കാർ തുടങ്ങിയ വർത്തകരേയും ആവേശം കൊള്ളി ച്ചിരിക്കണം. തരിസാപ്പള്ളിപ്പട്ടയത്തിൽ നസ്രാണികളേയും പേർഷ്യൻ കുടിയേറ്റക്കാരെയും പൊതുവായി ഉൾക്കൊള്ളുന്ന തരിസാപ്പള്ളിയേയും *പള്ളിയാരെയും* അളവുതൂക്കങ്ങളുടേയും നികുതിപിരിവിന്റെയും ചുമ തല ഏല്പ്പിക്കുന്നതും, വിവിധ ദേശക്കാർ അതിനു സാക്ഷി നിൽക്കു ന്നതും മറ്റൊന്നല്ല സൂചിപ്പിക്കുന്നത്.

തരിസാപ്പള്ളി എന്നതിലെ *തരിസ* എന്ന വാക്കിന്റെ പദനിഷ്പത്തി അന്വേഷിക്കുമ്പോഴും ഗ്രന്ഥകാരന്മാർ നസ്രാണി പാരമ്പര്യ നിരസന ത്തിന്റെ തിക്തഫലം അനുഭവിക്കുന്നുണ്ട്. ഉത്തര പേർഷ്യയിൽ നിലവി ലിരുന്ന സോഗ്ധിയൻ ഭാഷയിൽ ക്രിസ്തുമാർഗ്ഗക്കാർ *തരിസാ* എന്നാണ് അറിയപ്പെട്ടിരുന്നത് എന്ന സ്ഥിതീകരിക്കാത്ത ഒരു നിഗമനമാണ് ഗ്രന്ഥ കാരന്മാർ ചൂണ്ടിക്കാണിക്കുന്നത്. *ഭയം* എന്നർത്ഥമുള്ള *തർസക്ക്* എന്ന സോഗ്ധിയൻ വാക്കിൽ നിന്നാണ് *ദൈവഭയമുള്ളവർ* എന്ന അർത്ഥ ത്തിൽ *തരിസാ* എന്നു ക്രിസ്ത്യാനികൾ അറിയപ്പെട്ടത് എന്ന് ഇവർ ചൂണ്ടിക്കാട്ടുന്നു. സോഗ്ധിയൻ ഭാഷയും അക്ഷരമാലയും അരാമായ ഭാഷയിൽ നിന്നും രൂപമെടുത്തതാണെന്നും, പൗരസ്ത്യ-പാശ്ചാത്യ സുറി യാനികൾ അരമായ ഭാഷയുടെ പരിഷ്കൃത രൂപങ്ങളാണെന്ന വസ്തു തയും ഗ്രന്ഥകാരന്മാർക്ക് അജ്ഞാതമാണ്.

നസ്രാണി പാരമ്പര്യമനുസരിച്ച് *തരിസാ* എന്നത് *ത്രിസൈ ശുബ്ഹോ* എന്ന സുറിയാനി പദത്തിന്റെ പ്രാദേശിക തത്ഭവമാണ്. സത്യവിശ്വാസം (Orthodox) എന്നാണ് ഇതിന്റെ അർത്ഥം. തരിസാപ്പള്ളിയുടെ കാര്യ

ത്തിൽ ഈ വസ്തുത വ്യക്തമായി റ്റി. കെ. ജോസഫ് ചൂണ്ടിക്കാണിക്കുന്നുണ്ട്. ഇതിനു സമാനമായി ഇതേ കാലത്ത് ചൈനയിലെ നെസ്തോറിയൻ ക്രിസ്ത്യാനികൾ *താ-ചിൻ* (*T'chin*) എന്നറിയപ്പെട്ടിരുന്നുവെന്ന് തെളിവുസഹിതം ജോൺ സ്റ്റുവർട്ടും രേഖപ്പെടുത്തുന്നു. ഇക്കാലത്ത് ചൈന മുതൽ കേരളം വഴി ചെങ്കടൽ തീരം വരെ നീണ്ടുകിടന്ന നെസ്തോറിയൻ ക്രിസ്ത്യാനികളുടെ ഒരു തരിസാ വ്യാപാര ശൃംഖലയുടെ (*Tharissa network*) സാദ്ധ്യതയെപ്പറ്റി ഈ ലേഖകനും ചൂണ്ടിക്കാട്ടിയിട്ടുണ്ട് (*The Indian Way of Christianity, 2012*). പ്രത്യക്ഷമായ ഈ തെളിവുകളൊന്നും *തരിസാപ്പള്ളിപ്പട്ടയ*ത്തിന്റ ഗ്രന്ഥകാരന്മാർ പരിഗണിക്കുന്നില്ല.

ഇനി വാദത്തിനുവേണ്ടി പേർഷ്യയിലെ സോഗ്ധിയൻ ഭാഷയിൽ നിന്നാണ് *തരിസാ* എന്ന പദം രൂപമെടുത്തത് എന്ന് അംഗീകരിച്ചാലും നസ്രാണി പാരമ്പര്യത്തെ ഒഴിവാക്കാനാവില്ല. തരിസാപ്പള്ളി സ്ഥാപനത്തേയും അക്കാലത്തെ നസ്രാണികളുടെ പേർഷ്യൻ ബന്ധത്തെപ്പറ്റിയും ശക്തമായ പാരമ്പര്യങ്ങൾ നസ്രാണികൾക്കുണ്ട്. പത്തൊമ്പതാം നൂറ്റാണ്ടിൽ മാത്രം ലിഖിതരൂപത്തിലാക്കിയ വായ്മൊഴിവഴക്കങ്ങൾ മാത്രമാണ് ഇന്ന് ലഭ്യമെങ്കിലും അവയെ കേവലം ഐതിഹ്യങ്ങളായി തള്ളിക്കളയാനാകില്ല.

ഒൻപതാം നൂറ്റാണ്ടിൽ കൊല്ലത്തുണ്ടായ പേർഷ്യൻ കുടിയേറ്റത്തെപ്പറ്റി വ്യക്തമായ നസ്രാണി പാരമ്പര്യങ്ങളുണ്ട്. അവ പ്രകാരം മാർ സാബോർ, മാർ അഫ്രോത്ത് എന്നീ പേർഷ്യൻ മെത്രാന്മാരുടെ നേതൃത്വത്തിലാണ് ഈ കുടിയേറ്റം നടന്നത്. സാബോർ വേണമെങ്കിൽ *സബറീശോ*യും ആകാം. ചില ചരിത്രകാരന്മാരുടെ അഭിപ്രായപ്രകാരം നെസ്തോറിയൻ കാതോലിക്കാ മഹാനായ മാർ തീമോത്തി (ഗുണ്ടർട്ടിന്റെ ഭാഷയിൽ *നെസ്തോര്യർക്ക് അച്ചനായിരിക്കുന്ന തീമോത്തിയാൻ*) വിവിധ ഭാഗത്തേയ്ക്ക് അയച്ച മിഷനറി ബിഷപ്പുമാരിൽ പെട്ടവരായിരുന്നു അവർ. അവർ കൊല്ലത്തെത്തിയ കപ്പലിന്റെ ഉടമയുടെ പേരുപോലും നസ്രാണി പാരമ്പര്യത്തിലുണ്ട്. സുറിയാനി (പാശ്ചാത്യവും പൗരസ്ത്യവും) പാരമ്പര്യപ്രകാരം മെത്രാന്മാരെ സംബോധന ചെയ്യുന്ന പദങ്ങൾ കൂട്ടിച്ചേർത്താൽ സബറീശോ, *മാർ ആബൂൻ (ആബോ) സബറിശോ* എന്നു വരും. ഇത് *മരുവാൻസപ്പറീശോ* ആയി രൂപഭേദപ്പെടുവാൻ പ്രയാസമില്ല. ഇവ മുഖവിലയ്ക്കെടുക്കണം എന്നല്ല പരിഗണിക്കണം എന്നാണ് ഈ ലേഖകന്റെ വാദം. പക്ഷേ ശക്തമായ ചരിത്രസൂചനകൾ നൽകുന്ന ഇത്തരം പ്രാദേശിക പാരമ്പര്യങ്ങളെ പാടെ അവഗണിച്ചുകൊണ്ട് കേരളചരിത്രം സത്യസന്ധമായി രചിക്കുവാൻ സാദ്ധ്യമല്ല എന്നതിന്റെ പ്രകടമായ ഉദാഹരണമാണ് ഇവിടെ ദൃശ്യമാകുന്നത്. പത്തൊമ്പതാം നൂറ്റാണ്ടിൽ തരിസാപ്പള്ളിപ്പട്ടയം പഠിച്ച ഡോ. ഹെർമ്മൻ ഗുണ്ടർട്ട് തന്നെയാണ് ഈ *നസ്രാണി പഴമ*യുടെ ഭൂരിഭാഗവും രേഖപ്പെടുത്തിയത് എന്നതും ഇവിടെ പ്രസ്താവ്യമാണ്.

*തേവരും എണ്ണവിളക്കും ക്രിസ്ത്യൻ ആരാധനാ സമ്പ്രദായത്തിന്റെ*



*ഭാഗമല്ലെന്നിരിക്കെ* ... എന്നു ഗ്രന്ഥകർത്താക്കൾ രേഖപ്പെടുത്തുമ്പോൾ ക്രിസ്തുമതത്തിന്റെ പാശ്ചാത്യഭാഷ്യമാണ് അവർക്കു മുമ്പിലുള്ളതെന്ന് വ്യക്തമാകുന്നു. എണ്ണയും എണ്ണവിളക്കും പാശ്ചാത്യ ക്രിസ്തുമതത്തിനു സമാന്തരമായോ ഒരു പക്ഷേ അതിനേക്കാൾ മുമ്പോ കേരളത്തിൽ വളർന്ന നസ്രാണി മാർഗ്ഗമെന്ന തദ്ദേശീയ ക്രിസ്തുമാർഗ്ഗത്തിന്റെ അപരിതാജ്യമായ ഭാഗമാണ് അന്നും ഇന്നും. തേവരും ദേവനുമൊക്കെ *മുത്തപ്പനേയും മുത്തിയേയും* സ്വന്തമായിക്കണ്ട നസ്രാണി പവിത്രതാ സങ്കൽപ്പത്തിന്റെ ഭാഗവും. അതേസമയം ഈ പ്രാദേശിക സംസ്കൃതിയെ ഇല്ലാതാക്കാനാണ് ഉദയംപേരൂർ സുന്നഹദോസ് ശ്രമിച്ചതെന്ന ഗ്രന്ഥകാരന്മാരുടെ നിരീക്ഷണം അക്ഷരംപ്രതി ശരിയും.

ഇവിടെ ഈ ലേഖകൻ രണ്ടു സംശയങ്ങൾ ഉന്നയിക്കട്ടെ. ഒന്നാമതായി, പ്രാദേശിക പാരമ്പര്യത്തെ അവഗണിച്ച് യൂറോപ്യരുടെ വിശകലനങ്ങൾക്കു പ്രാമുഖ്യം കൊടുത്ത ഡോ. എം. ആർ. രാഘവ വാര്യർ, അദ്ദേഹം തന്നെ ചൂണ്ടിക്കാട്ടിയ *ഓറിയന്റലിസത്തിന്റെ മുഷ്ക്കിൽ* (*നിരണം ഗ്രന്ഥവരി,* 2000) വീണുപോയോ? രണ്ടാമതായി, കേരള ചരിത്രത്തെപ്പറ്റി ഇളംകുളം കുഞ്ഞൻപിള്ളയുടെ അഭിപ്രായങ്ങൾ അപ്രമാദിത്വമുള്ള *പൊളിയാത്ത വേലിയും ഇളകാത്ത കോട്ടയുമാണോ?*

പതിനാറാം നൂറ്റാണ്ടു വരെയുള്ള ലോകഗതി (World order) ഇന്ത്യാസമുദ്ര വ്യാപാരത്തെ കേന്ദ്രീകരിച്ചുള്ളതായിരുന്നു എന്നാണ് വയ്പ്പ്.

അതാകട്ടെ കേരളത്തിലെ കുരുമുളകു തേടിയുള്ള കപ്പലുകളും കടൽ മാർഗ്ഗങ്ങളും മുഖ്യപങ്കു വഹിക്കുന്നതും. പക്ഷേ കുരുമുളകും ഇതര സുഗന്ധവ്യഞ്ജനങ്ങളും ഉൾനാടുകളിൽ നിന്ന് (Hinter lands) കേരള തുറമുഖങ്ങളിലെത്തുന്ന സംവിധാനം (Trade system) പഠനവിധേമാ ക്കാതെ ഇന്ത്യാ സമുദ്ര വ്യാപാരവും വ്യാപാര ശൃംഖലയും സംബന്ധി ച്ചുള്ള പഠനം പൂർണ്ണമാകുകയില്ല. അത്തരമൊരു പഠനത്തിൽ നസ്രാ ണികളുടെ അസ്തിത്വം അവഗണിക്കുവാനുമാവില്ല. പക്ഷേ ആ മാർഗ്ഗ ത്തിൽ ഒരു പഠനവും ഇതുവരെ ആരംഭിച്ചതായി അറിവില്ല.

ഇതൊന്നും ഡോ. എം. ആർ. രാഘവ വാര്യരും ഡോ. കേശവൻ വെളുത്താട്ടും നടത്തിയ തരിസാപ്പള്ളിപ്പട്ടയ പഠനത്തിന്റെ പ്രാധാന്യം ഇല്ലാതാക്കുന്നില്ല. പക്ഷേ അക്കാലത്തെ കേരളത്തിലെ ആഭ്യന്തര വ്യാപാര ശൃംഖല, തരിസാപ്പള്ളിയുടേയും പള്ളിയാരുടേയും ഘടന, നസ്രാണി പാരമ്പര്യങ്ങളും ഇതര സൂചനകളും തമ്മിലുള്ള പൊരുത്തം ഇവയും പഠനവിധേയമാക്കേണ്ടിയിരിക്കുന്നു. ഇതിനു മുൻകൈയെടു ക്കേണ്ടത് നസ്രാണികൾ തന്നെയാണ്. കാരണം, കേരളചരിത്ര നിർമ്മി തിയിൽ *മതേതര ചരിത്രകാരന്മാർ* നസ്രാണികളെ പുറവരമ്പത്തിരുത്തു ന്നതുപോലെ കുറ്റകരമാണ് നസ്രാണികൾ തങ്ങളുടെ ചരിത്രത്തെ മുഖ്യ ധാരയിൽ നിന്ന് ഒഴിവാക്കി നിർത്തുന്നതും.

(*മലങ്കരസഭാ മാസിക, ജനുവരി 2014*)

# 30

# ഇമ്മാതിരി ലേഖനവും ഇനി വേണ്ട

**മാ**തൃഭൂമി ആഴ്ചപ്പതിപ്പിന്റെ 2013 ഡിസംബർ 22–28 ലക്കത്തിൽ *ഇമ്മാതിരി ചരിത്രവും പുസ്തകവും ഇനി വേണ്ട!* എന്ന പേരിൽ പ്രൊഫ. എം. ജി. എസ്. നാരായണൻ എഴുതിയ ലേഖനമാണ് ഈ കുറിപ്പിനാധാരം. പട്ടണം അഥവാ മുസിരിസ് അഥവാ മഹോദയപുരം പുരാവസ്തു പര്യവേഷണവുമായി ബന്ധപ്പെട്ട് കേരള സർക്കാർ പുറത്തിറക്കിയ *മുസിരിസ് (Muziris)* എന്ന ഒരു ഇംഗ്ലീഷ് പുസ്തകത്തെ വിമർശിച്ച് എഴുതിയതാണ് പ്രസ്തുത ലേഖനം. കേരള ചരിത്ര രചനയിലെ *മുടിചൂടാ മന്നനാണ്* പ്രൊഫ. എം. ജി. എസ്. നാരായണൻ എന്നാണു ചിലരുടെ വയ്പ്. അതോ, അദ്ദേഹം ചോദ്യം ചെയ്യുന്ന പ്രസ്താവിത പര്യവേഷണത്തിന്റെ ശാസ്ത്രീയതയോ അശാസ്ത്രീയതയോ അല്ല ഇവിടെ പരിചിന്തനം ചെയ്യുന്നത്. മുസിരിസ് പ്രൊജക്ടിനെ നിസാരവൽക്കരിക്കാൻ അദ്ദേഹം അസ്ഥാനത്തു വലിച്ചിഴയ്ക്കുന്ന അബദ്ധപ്പഞ്ചാംഗങ്ങളാണ് ഇവിടെ പരാമർശിക്കുന്നത്. പ്രസ്തുത ലേഖനത്തിൽ ഈ കുറിപ്പിന് ആധാരമായ പരാമർശനങ്ങൾ താഴെ പറയുന്നവയാണ്.

*... മുസിരിസ് നിസ്തുലമാണ്; കാരണം ഇന്ത്യയിലെ ഒന്നാമത്തെ ചർച്ചും ഒന്നാമത്തെ മോസ്കും ഏറ്റവും പഴക്കമുള്ള യൂറോപ്യൻ മോണുമെന്റും അവിടെയാണ് (പുറം 2). കൂട്ടത്തിൽ മുസരിസ് എന്നറിയപ്പെടുന്ന പ്രദേശം പുരാവസ്തുപരമായ കണ്ടുപിടിത്തങ്ങളിൽ പെട്ടെന്നു പ്രശസ്തിയാർജ്ജിച്ചു എന്നു കൂടി എഴുതി വച്ചിട്ടുണ്ട് (പുറം 2)...*



*... ഒന്നാമത്തെ ചർച്ച് എന്നു പറയുന്നത് സെന്റ് തോമസിന്റെ പേരിലുള്ള ചർച്ചാവണം. അതൊരു കെട്ടുകഥയാണ്. തോമസ് അപ്പോസ്തലൻ ജീവിച്ചിരിക്കാവുന്ന ക്രിസ്തു ഒന്നാം ശതകത്തിൽ ക്രിസ്തുമതത്തിന് പള്ളിയോ കുരിശടയാളമോ ഉണ്ടായിരുന്നില്ല. കെട്ടിച്ചമച്ച കഥയിൽ പറയുന്നപോലെ ഒന്നാം നൂറ്റാണ്ടിൽ ഇവിടെ ബ്രാഹ്മണ നേതൃത്വമോ ചേരമാൻ പെരുമാളോ ഉണ്ടായിരുന്നില്ല. ചേരമാൻ പെരുമാൾ എന്ന സ്ഥാനപ്പേരുള്ള കേരള രാജാക്കന്മാരുടെ ഭരണം ആരംഭിക്കുന്നത് ക്രിസ്തുവർഷം ഒമ്പതാം നൂറ്റാണ്ടിൽ ആണെന്ന് പ്രൊഫസർ ഇളംകുളം സംശയാതീതമായ പുരാലേഖ്യത്തെളിവുകളോടെ വ്യക്തമാക്കിയതാണ്; പിന്നീട് ഞാനും എന്റെ സഹപ്രവർത്തകരായ ഗവേഷകരും വിദ്യാർത്ഥി*

*കളും സ്ഥിരീകരിച്ചതുമാണ്. ബ്രാഹ്മണസങ്കേതങ്ങൾ കൊടുങ്ങല്ലൂർ കേന്ദ്രമായ ചേരമാൻ പെരുമാക്കളുടെ കാലത്തു മാത്രമാണുണ്ടാവുന്നത്. അപ്പോൾ ഐതിഹ്യത്തിൽ ഉള്ളപോലെ തോമസ് അപ്പോസ്തലൻ ചേരമാൻ പെരുമാളെയും ബ്രാഹ്മണരായ ഉപദേശകരെയും മതം മാറ്റിയെങ്കിൽ അപ്പോസ്തലൻ എട്ടു നൂറ്റാണ്ടുകൾ വരെ ജീവിച്ചിരുന്നിരിക്കണം.! ...*

*... വത്തിക്കാൻ സർവ്വകലാശാല ഡോക്ടറേറ്റ് ബിരുദം നൽകി ആദരിച്ച ഒരു പ്രബന്ധത്തിൽ കേരളീയനായ ബെനഡിക്ട് വടക്കേടത്തിൽ അപ്പോസ്തലൻ തോമസ്സിനെക്കുറിച്ച് വിശദമായ പഠനം രേഖപ്പെടുത്തിയിട്ടുണ്ട്. സമകാലികമായോ അതിനടുത്തതായോ ഉള്ള ഒരു പ്രമാണവും അപ്പോസ്തലൻ കേരളത്തിൽ വന്നതായി കാണിക്കുന്നില്ല എന്നാണ് അദ്ദേഹം പറയുന്നത്. തമിഴ്-സംസ്കൃതം-സിറിയക്ക്-ഗ്രീക്ക്-റോമൻ സാഹിത്യപ്രമാണങ്ങളും പുരാവസ്തു റിപ്പോർട്ടുകളും നാണയങ്ങളും വിസ്തരിച്ചു പഠിച്ചശേഷമുള്ള സമഗ്രമായ ചരിത്രമാണ് ബിഷപ്പ് കാഴ്ച വെച്ചിട്ടുള്ളത് (Origin of Christanity in India, Media House, 2012). എങ്കിലും പ്രബലമായ ഐതിഹ്യത്തെ മാനിക്കണം എന്ന ഒരു ചിന്തയും കൂടി അദ്ദേഹം പുസ്തകാവസാനത്തിൽ ചേർത്തിരിക്കുന്നു. ഐതിഹ്യം പരിശോധിച്ചപ്പോൾ ക്രിസ്തു വർഷം പതിനഞ്ചാം നൂറ്റാണ്ടിന്റെ അവസാനത്തിൽ പോർച്ചുഗീസ് നാവികർ എത്തുന്നതിനു മുമ്പുള്ള ഒരു ഐതിഹ്യരേഖയും കാണാനായില്ല. പള്ളിപ്പാട്ടുകളും റമ്പാൻപാട്ടുകളും എല്ലാം ആധുനിക മലയാളത്തിൽ സൃഷ്ടിച്ചതാണ്. മാത്രമല്ല, പോർച്ചുഗീസ് വൈദികർ 1599-ൽ വിളിച്ചുകൂട്ടിയ ഉദയമ്പേരൂർ പള്ളിയിലെ സുന്നഹദോസിൽ (Synod of Diamper) പങ്കെടുത്ത സിറിയൻ ക്രിസ്ത്യൻ പുരോഹിതന്മാർ പോലും അപ്പോസ്തലൻ കേരളത്തിൽ വന്നതായി അവകാശപ്പെടുന്നില്ല. സിറിയൻ ക്രിസ്ത്യാനികളെ തോമസ് ക്രിസ്ത്യാനികൾ എന്ന് വിളിച്ചുവന്നത് അപ്പോസ്തലൻ സിറിയൻ പ്രദേശത്ത് വച്ചു മാർഗ്ഗം കൂട്ടിയ ക്രിസ്ത്യാനികളുടെ പിൻതലമുറക്കാർ എന്ന ഒരർത്ഥത്തിൽ ആകാനേ വഴിയുള്ളൂ. ...*

മാതൃഭൂമി വാരികയുടെ പതിനൊന്ന് പേജുകൾ അപഹരിക്കുന്ന ഈ ലേഖനത്തിൽ *മുസിരിസ് നിസ്തുലമാണ്; കാരണം ഇന്ത്യയിലെ ഒന്നാമത്തെ ചർച്ചും* ... എന്നിത്യാദിയുള്ള ഗ്രന്ഥപരാമർശനത്തെ *കെട്ടുകഥ* എന്ന് എം. ജി. എസ്. നാരായണൻ തള്ളുകയാണ്. ക്രിസ്തുവർഷം ആദ്യ നൂറ്റാണ്ടുകളിൽ ലോകത്തൊരിടത്തും പള്ളി ഇല്ലായിരുന്നു എന്ന നിഗമനമാണ് ഇതിനു പിന്തുണയായി ചൂണ്ടിക്കാട്ടുന്നത്. അതേപോലെ ഹിജറാ ആദ്യ നൂറ്റാണ്ടിൽ കേരളത്തിൽ മുസ്ലീം ആരാധനാലയം ഉണ്ടായി എന്നതിനേയും അദ്ദേഹം ചോദ്യം ചെയ്യുന്നു. ഇതിന്റെ ന്യായാന്യായങ്ങളിലേയ്ക്ക് ഇപ്പോൾ കടക്കുന്നില്ല. ഒന്നു മാത്രം, ക്രിസ്തുവർഷം 313-ലെ മിലാൻ എഡിക്ടു വരെ റോമാസാമ്രാജ്യത്തിൽ മതപീഡനം മൂലം ക്രിസ്ത്യൻ പള്ളികൾ ഇല്ലായിരുന്നു എന്ന വാദംപോലും സമീപ

കാലത്ത് ചില പുരാവസ്തു ശാസ്ത്രജ്ഞർ ചോദ്യം ചെയ്തിട്ടുണ്ട്. ഇത് എം.ജി.എസിന് അറിവില്ലായിരിക്കും.

ഇന്ന് ക്രൈസ്തവ-മുസ്ലീം ദേവാലയങ്ങളെ സൂചിപ്പിക്കാനാണ് *പള്ളി* എന്ന പദം മലയാളഭാഷയിൽ ഉപയോഗിക്കുന്നത്. എന്നാൽ പത്തൊമ്പതാം നൂറ്റാണ്ടുവരെ ആരാധനാലയം കൂടാതെ പൊതുസഭയെ - സമൂഹം (Community) - കുറിക്കാനും നസ്രാണികൾ *പള്ളി* എന്നുപയോഗിച്ചിരുന്നു. ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനാകളിലെ *ശുദ്ധമാന റോമാപ്പള്ളി, നിരണം ഗ്രന്ഥവരി*യിലെ *കാതോലിക്കാപ്പള്ളി റോമാപ്പള്ളിയല്ല* മുതലായ പ്രയോഗങ്ങൾ തന്നെ ഉദാഹരണം. ക്രിസ്തുവർഷം ഒന്നാം നൂറ്റാണ്ടിൽ കേരളത്തിൽ ബ്രാഹ്മണർ ഇല്ലായിരുന്നു എന്ന് എം. ജി. എസ്. നാരായണൻ വാദിക്കുമ്പോൾ, നസ്രാണി പാരമ്പര്യത്തിൽ *ബ്രാഹ്മണർ* എന്നു വിവക്ഷിക്കുന്നതു ബുദ്ധമതത്തിലെ *ശ്രമണകർ* ആകാമെന്നു ഗുണ്ടർട്ട് ചൂണ്ടിക്കാട്ടിയിട്ടുണ്ടെന്ന വസ്തുത മറച്ചു വയ്ക്കുന്നു.

*സുറിയാനി ക്രിസ്ത്യാനികൾ* എന്ന സംജ്ഞ പതിനെട്ടാം നൂറ്റാണ്ടിന്റെ പ്രാരംഭത്തിൽ കൊച്ചിയിലെ ഡച്ചു ഗവർണർ മോയൻസ് നൽകിയതാണ്. നവക്രൈസ്തവരേയും പൂർവിക ക്രിസ്ത്യാനികളേയും തിരിച്ചറിയേണ്ട ഭരണപരമായ ആവശ്യം മൂലമാണ് ഇരുകൂട്ടരുടേയും ആരാധനാ ഭാഷയുടെ അടിസ്ഥാനത്തിൽ ഇത്തരമൊരു നാമകരണം ഡച്ച് അധികാരികൾ നടത്തിയത്. അതിൽ വിദേശ വംശീയതയുടെ യാതൊരു ഘടകവുമില്ല. അതിനു മുമ്പ് അത്തരം ഒരു പദപ്രയോഗവും ഒരിടത്തുമില്ല. കേരളത്തിലെ കൊളോണിയൽപൂർവ ക്രൈസ്തവർ *നസ്രാണികൾ* എന്നാണ് സ്വയം വിശേഷിപ്പിച്ചിരുന്നത്. നസറായനായ യേശുവിന്റെ അനുയായികൾ എന്ന അർത്ഥത്തിൽ സെമിറ്റിക്ക് ഭാഷകളിൽ രൂപമെടുത്തതാണ് *നസ്രാ* അഥവാ *നസ്രാണി* എന്ന പദം. ബൈബിളിൽത്തന്നെ സൂചിപ്പിക്കുന്ന *ക്രിസ്ത്യാനി* എന്ന പദം പോലും അവർക്ക് അന്യമായിരുന്നു. അവരെ *സെന്റ് തോമസ് ക്രിസ്ത്യാനികൾ* അഥവാ *മാർത്തോമ്മാ ക്രിസ്ത്യാനികൾ* എന്നു വിശേഷിപ്പിച്ചത് പാശ്ചാത്യരാണ്. തങ്ങളുടെ മാർഗ്ഗസ്ഥാപകനായ സെന്റ് തോമസിനോട് (അവരുപയോഗിച്ചിരുന്ന ആരാധനാ ഭാഷയായ സുറിയാനിയിൽ മാർ തോമാ ശ്ലീഹാ) ഉള്ള അതിരുകടന്ന ബഹുമാനമായിരുന്നു അതിനു കാരണം. 1302-ൽ ഇന്ത്യ സന്ദർശിച്ച ഫ്രയർ ജോർഡാൻ ... *അവർ തോമസ് അപ്പോസ്തോലനെ ക്രിസ്തുവിനു തുല്യമായി കാണുന്നു... (... Nay, they believe Saint Thomas the great to be Christ. ....)* എന്നു വിശേഷിപ്പിക്കുവാൻ തക്കവണ്ണം കഠിനമായിരുന്നു നസ്രാണികളുടെ *തോമാവബോധം* (St. Thomas Consciousness).

കേരളത്തിലെ കൊളോണിയൽപൂർവ്വ ക്രൈസ്തവർക്ക് സെന്റ് തോമസ് പൈതൃകം ഇല്ലായെന്നു സ്ഥാപിക്കാനാണ് എം. ജി. എസ്. തീവ്രശ്രമം നടത്തുന്നത്. ക്രിസ്തുവർഷം മൂന്നാം നൂറ്റാണ്ടിലെ *തോമ*

*സിന്റെ നടപടികൾ* (*Acta Thoma*) വായ്മൊഴി വഴക്കമെന്നു വിധിച്ച് മാറ്റിവെച്ചാലും അത്തരമൊരു ഐതിഹ്യം അന്ന് നിലവിലുണ്ടായിരുന്നു എന്ന വസ്തുതയുടെ പ്രാധാന്യം കുറച്ചു കാണാനാവില്ല. എന്നാൽ കേരളവുമായി ഒരു ബന്ധവുമില്ലാത്ത ഒൻപതാം നൂറ്റാണ്ടിന്റെ പ്രാരംഭ കാലത്തെ *ആംഗ്ലോ-സാക്സൺ ക്രോണിക്കിളിൽ* ഇംഗ്ലണ്ടിലെ ആൽഫ്രഡ് രാജാവ് ഇന്ത്യയിലെ സെന്റ് തോമസ് കബറിടത്തിലേയ്ക്ക് നേർച്ച കൊടുത്തയച്ചു എന്ന പരാമർശനത്തെ അപ്രകാരം തള്ളിക്കളയാനാവില്ല.

രേഖാധിഷ്ഠിത ചരിത്രരചനയിൽ മാത്രം വിശ്വസിക്കുന്ന എം. ജി. എസ്. ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനാകൾ, അന്റോണിയോ ഗുവയോയുടെ *ജൊർണാഡാ*, ക്രിസ്തുവർഷം 1500-ലെ ഇന്ത്യാക്കാരൻ ജോസഫിന്റെ വിവരണങ്ങൾ എന്നീ കേരളത്തിൽ ലഭ്യമായ മൂലരേഖകൾ പോലും കണ്ടിട്ടില്ല എന്നാണ് ഈ ലേഖനത്തിലൂടെ സമ്മതിക്കുന്നത്.

1599-ലെ കുപ്രസിദ്ധമായ ഉദയംപേരൂർ സുന്നഹദോസിൽ കേരള ക്രൈസ്തവ പുരോഹിതർ (നസ്രാണി പുരോഹിതർ *കത്തനാർ* എന്നാണ് അന്നും ഇന്നും കേരള സമൂഹത്തിൽ അറിയപ്പെടുന്നത്. *പാതിരി* എന്നല്ല.) മാത്രമല്ല അവൈദികരും ഉൾപ്പെട്ടിരുന്നു. നിയമവിരുദ്ധമായും ബലപ്രയോഗത്തിലൂടേയും ഗോവയിലെ റോമൻ കത്തോലിക്കാ ആർച്ചുബിഷപ്പും പോർട്ടുഗീസ് ഗവർണറുമായിരുന്ന അലക്സീസ് ദ മെനേസീസ് വിളിച്ചുകൂട്ടിയ ഉദയംപേരൂർ സുന്നഹദോസെന്ന മലങ്കര പള്ളിയോഗത്തിൽ ഈ പൂർവിക പാരമ്പര്യം പാലിച്ചിരുന്നു. കൊച്ചി രാജാവിന്റെ പടയും പോർട്ടുഗീസ് പട്ടാളവും വട്ടയണിയിട്ടുനിന്ന് മുമ്പുകൂട്ടി എഴുതി തയാറാക്കിക്കൊണ്ടുവന്ന നിശ്ചയങ്ങൾ വായിച്ചെന്നുവരുത്തി അംഗീകരിച്ചതായി പ്രഖ്യാപിച്ച ഈ സമ്മേളനത്തിൽ നസ്രാണികൾക്ക് വാ തുറക്കാൻ സാധിച്ചോ എന്ന ചോദ്യമാണ് ആദ്യം ഉന്നയിക്കേണ്ടത്.

എങ്കിൽപ്പോലും നസ്രാണിയുടെ തോമാവബോധം അവിടെ പൊട്ടിത്തെറിച്ചു എന്ന് ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനാകൾ തന്നെ വ്യക്തമാക്കുന്നു. രണ്ടാം മൌത്വാ. രണ്ടാം യൊഗവിശാരം. ഏഴാം കാനോനായിൽ *ശെമവോൻ കെപ്പാടെയും* (മാർ പത്രോസ് ശ്ലീഹാ) *മർത്തൊമ്മാടെയും* (മാർ തോമാ ശ്ലീഹാ) *വഴിപാടും മാർഗ്ഗവും രണ്ട* ... എന്ന പ്രയോഗം സൂചിപ്പിക്കുന്നത് ഇതാണ്. ഇതേ കാലത്തുതന്നെ റോമാ സഭയെ പ്രതിനിധാനം ചെയ്യുന്ന മാർ പത്രോസ് ശ്ലീഹായേയും തങ്ങളെ പ്രതിനിധീകരിക്കുന്ന മാർത്തോമ്മാ ശ്ലീഹായേയും കഥാപാത്രങ്ങളാക്കി പാലയൂരെ നസ്രാണികൾ വാദപ്രതിവാദരൂപത്തിൽ ഒരു പ്രഹസനം ഉണ്ടാക്കി പലയിടത്തും അവതരിപ്പിച്ചതായി മെനേസീസിന്റെ ചരിത്രകാരനായ അന്റോണിയോ ഗുവയോയും രേഖപ്പെടുത്തിയിട്ടുണ്ട്. തന്റെ തട്ടകമായ ഇന്ത്യയിൽ മാർ പത്രോസ് ശ്ലീഹാ, അതായത് റോമാ സഭ, കടന്നുകയറുന്നതായി മാർ തോമാ ശ്ലീഹാ പരാതിപ്പെടുന്നതായാണ്

പ്രഹസനം ആരംഭിക്കുന്നത്. പോർച്ചുഗീസുകാരോട് ഇതിൽപ്പരം ഈ വിഷയം വ്യക്തമാക്കേണ്ടതുണ്ടോ?

പുറകോട്ടു പോയാൽ ക്രിസ്തുവർഷം 1500-ൽ പെഡ്രോ അൽവാറീസ് കബ്രാളിന്റെ കപ്പലിൽ വെനീസിലെത്തിയ *ഇന്ത്യാക്കാരൻ ജോസഫ്* എന്നറിയപ്പെടുന്ന നസ്രാണി കത്തനാർ നൽകിയ വിവരണങ്ങൾ ആ നൂറ്റാണ്ടിൽത്തന്നെ യൂറോപ്പിൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്. നസ്രാണികളുടെ മാർത്തോമ്മൻ പൈതൃകത്തെപ്പറ്റി അദ്ദേഹം നൽകുന്ന വിവരങ്ങൾ തോമാവബോധത്തിന്റെ ശക്തമായ സൂചനകളാണ്. നസ്രാണികളുടെ ആഘോഷങ്ങളേപ്പറ്റി പറയുമ്പോൾ *...They observe the octave of*




Title page of *Paesi* 1508 (Cf. p. 303, 1.2.5. p. 16. 1.1.1. p. 5).

*Easter with more festivity than any other, for they affirm that on that day St. Thomas, about whom they are very zealous, put his hand in the side of our Lord and recognized he was not a phantom. ...* F¶pw, *...And, the first day of July is celebrated with great solemnity by Christians as well as by the gentiles in memory of St. Thomas ...* എന്നും അദ്ദേഹം വ്യക്തമാക്കുന്നു. ഇതു നസ്രാണിയുടെ തോമാവബോധത്തിന്റെ ബഹിർസ്ഫുരണമല്ലെങ്കിൽ പിന്നെന്താണ്? നസ്രാണിയുടെ മാത്രമല്ല; അന്നത്തെ മൊത്തം കേരളീയ സമൂഹത്തിന്റെ തോമാവബോധത്തിന്റെ പ്രകടനം ഈ വരികളിൽ കാണാം. അദ്ദേഹം തന്നെ ... *In that city (Milapar) there is the much venarated Church of St. Thomas the Apstole, and this Church is comparable with the Church od St. Peter and St. Paul in Venice. In it rests the body of St. Thomas, which is evident form the countless miracles there.* ... എന്നു പറയുന്നതിനേക്കാൾ മാർത്തോമ്മാശ്ലീഹാ ഇന്ത്യയിൽ വന്നിരുന്നു എന്നു കൊളോണിയൽപൂർവ നസ്രാണികൾ വിശ്വസിച്ചിരുന്നു എന്നതിനു കൂടുതൽ തെളിവുകൾ ആവശ്യമുണ്ടോ?

വീണ്ടും പുറകോട്ടു പോയാൽ 1301-ൽ *ഷിംഗള* (ചെങ്ങലയഴി) നഗരത്തിൽ വെച്ച് പകർത്തിയെഴുതിയ ഒരു സുറിയാനി ഗ്രന്ഥത്തിന്റെ (VAT SYR. 22) പകർപ്പെഴുത്തു വിവരണത്തിൽ (Colophon) കാണുന്ന ... *This holy book was written in the royal, renowned, and famous city of Shingala in Malabar, in the country of India ... in the time of bishop Mar Jacob, Metropolitan and director of the holy see of the Apostle Saint Thomas, that is to say, our director and the director of all the holy Church of Christian India ...* ഭാഗവും ഒരു തെളിവല്ലായിരിക്കും!

ഭൗതികമായ തെളിവുകളുടെ അടിസ്ഥാനത്തിൽ മാത്രം ചരിത്രരചന നിർവഹിക്കണം എന്ന ന്യൂട്ടോണിയൻ സിദ്ധാന്തം പിന്തുടരുന്നു എന്നവകാശപ്പെടുന്ന എം. ജി. എസ്. നാരായണൻ ഇവയുടെയൊക്കെ നേരെ കണ്ണടച്ചിട്ടാണ് ചില തിരുനാൾ നോട്ടീസുകളും അമ്മൂമ്മക്കഥകളും ആധികാരിക നസ്രാണി ചരിത്രമാണെന്ന വ്യാജേന അവതരിപ്പിച്ച് അവയുടെ അടിസ്ഥാനത്തിൽ നസ്രാണികളുടെ മാർത്തോമ്മാ പൈതൃകത്തെ നിരാകരിക്കുന്നത്!

എം. ജി. എസ്. പരാമർശിക്കുന്ന റമ്പാൻപാട്ട് ആദ്യം അവതരിപ്പിച്ചത് ഒരു നൂറ്റാണ്ടു മുമ്പ് ഫാ. ക.നി.മൂ.സ. ബെർണാഡ് എന്ന റോമൻ കത്തോലിക്കാ പുരോഹിതനാണ്. ടി. കെ. ജോസഫ് അതിന്റെ ആധികാരികതയിൽ അതിനടുത്ത കാലത്തുതന്നെ സംശയം പ്രകടിപ്പിച്ചു. റമ്പാൻപാട്ട് സമീപകാല കെട്ടുകഥയാണെന്നു തുറന്നടിച്ചത് പതിനായിരത്തിലധികം പേജിൽ നസ്രാണി ചരിത്രമെഴുതിയ ഇസഡ്. എം. പാറേട്ടാണ്. വിവരമുള്ള നസ്രാണി ചരിത്രകാരന്മാർ തന്നെ തള്ളിക്കളഞ്ഞ റമ്പാൻപാട്ടിനെ ആധികാരികമായെടുത്താണ് എം. ജി. എസ്. നാരായണൻ ഇവിടെ തന്റെ നിഗമനങ്ങൾ കരുപ്പിടിപ്പിക്കുന്നത്. എന്നാൽ ... *It is*

*not reasonable to hope that the visit of Saint Thomas could be proved by certified records in the archives of government; nor is it right to think that the transactions should, if true, be recorded in stone or copper. Saint Thomas came to India to preach Christianity, not to create historical evidences....* എന്നു രേഖപ്പെടുത്തിയത് കേരളത്തിലെ വർഗ്ഗസമര ചരിത്രകാരന്മാരോ വർഗ്ഗീയ ചരിത്രകാരന്മാരോ അല്ല; തിരുവിതാംകൂർ സ്റ്റേറ്റ് മാനുവൽ കർത്താവായ സദസ്യതിലകൻ ടി. കെ വേലുപ്പിള്ളയാണ്.

ഒരു സംശയം കൂടി ഉന്നയിക്കട്ടെ, ശ്രീബുദ്ധനും ശങ്കരാചാര്യരും ജീവിച്ചിരുന്നു എന്നതിന് യാതൊരു വർത്തമാനകാല രേഖകളുമില്ല. ശ്രീബുദ്ധന്റെ കാലശേഷം മൂന്നു നൂറ്റാണ്ടിനു ശേഷമാണ് അദ്ദേഹത്തെപ്പറ്റി ഒരു രേഖാ പരാമർശനം ഉണ്ടാകുന്നത്. ശങ്കരാചാര്യരുടെ കാര്യത്തിൽ അതുമില്ല. അവരിരുവരുടേയും അസ്തിത്വം അംഗീകരിക്കുന്ന എം. ജി. എസിനെപ്പോലുള്ളവർ അവ സ്വീകാര്യമാകുന്ന മാനദണ്ഡം ഉപേക്ഷിച്ച് സെന്റ് തോമസ് പൈതൃകത്തിന്റെ കാര്യത്തിൽ വ്യത്യസ്തമായ ഒരു സരണി സ്വീകരിക്കുകയും വാശിപിടിക്കുകയും ചെയ്യുന്നതിന്റെ പിന്നിലെ ചേതോവികാരം എന്തെന്നു വ്യക്തമാക്കണം.

തരിസാപ്പള്ളിപ്പട്ടയം നിലവിലുള്ളതുമൂലം മാത്രം ക്രിസ്തുവർഷം ഒൻപതാം നൂറ്റാണ്ടിൽ കേരളത്തിൽ ക്രിസ്ത്യാനികളുണ്ടായിരുന്നതായി എം. ജി. എസ്. ഞരങ്ങി സമ്മതിക്കുന്നു. പക്ഷേ അത് വിദേശ ജനവർഗ്ഗമാണ്! അതിലും ദയനീയമാണ് മുസ്ലീങ്ങളുടെ സ്ഥിതി. തരിസാപ്പള്ളിപ്പട്ടയത്തിൽ ചില അറബികൾ സാക്ഷി നിന്നതുമൂലം അവർ അന്നു കേരളത്തിലെത്തിയെന്നു സമ്മതിക്കാൻ നിർബന്ധിതനാകുന്ന എം. ജി. എസ്., പക്ഷേ പന്ത്രണ്ടാം ശതകംവരെ അവർ ഇവിടെ ഒരു നമസ്ക്കാരപ്പായപോലും വിരിച്ചതായി അംഗീകരിക്കുന്നില്ല. അക്കാലത്ത് ഇവിടെ നാട്ടു മുസ്ലീങ്ങളുമില്ല!



ഒരു ന്യായമായ സംശയം ഉന്നയിക്കട്ടെ? നസ്രാണിയെ പരദേശിയായും മുസ്ലീങ്ങളെ മൈസൂർ ആക്രമണത്തിന്റെ ഉല്പന്നമായും നമ്പൂതിരിയെ അധിനിവേശ ശക്തിയായും തള്ളിക്കളഞ്ഞ് *...നമ്മെശ്ശകാരമൊരുപാടുകഴിച്ച്* ... പിന്നെന്തു കേരള ചരിത്രമാണ് എം. ജി. എസ്. നാരായണൻ രചിക്കുവാൻ പോകുന്നത്? കൊടുങ്ങല്ലൂർ ഇന്നുള്ള റോമൻ കത്തോലിക്കാ പള്ളി ഒരു സ്മാരകം എന്നുള്ളതിലധികം അതിന്റെ നിർമ്മാതാക്കൾ പോലും അവകാശപ്പെടുന്നുണ്ടെന്നു തോന്നുന്നില്ല. പിന്നെന്തിനു എം. ജി. എസ്. രോഷം കൊള്ളുന്നു?

പട്ടണം പര്യവേഷണത്തിന്റെ പിന്നിൽ സ്ഥാപിത താല്പര്യങ്ങളും ഗൂഢാലോചനയുമുണ്ടെന്ന് എം. ജി. എസ്. നാരായണൻ ആരോപിക്കുന്നു. അതേസമയം, മുസിരിസ് പ്രോജക്ടിനെ കണ്ണുമടച്ച് എതിർക്കുന്നതിന്റെ പിമ്പിലും, ആ എതിർപ്പിന്റെ മറവിൽ കേരളത്തിന്റെ ക്രൈസ്തവ-മുസ്ലീം പൈതൃകത്തെ തമസ്കരിക്കുന്നതിന്റെ പിമ്പിലും എം. ജി. എസിന് സ്വാർത്ഥ താല്പര്യങ്ങളും നിഗൂഢ ലക്ഷ്യങ്ങളുമുണ്ടെന്ന് ആരെങ്കിലും ആരോപിച്ചാൽ അവരെ കുറ്റം പറയാനാവില്ല. പ്രത്യേകിച്ചും കേരളത്തെപ്പറ്റി രേഖാധിഷ്ഠിത (*Epigraphic*) ചരിത്രത്തിൽ ഗവേഷണം നടത്തുന്നു എന്നവകാശപ്പെടുന്ന എം. ജി. എസ്. നാരായണൻ മുമ്പിലുള്ള രേഖകളെ തമസ്ക്കരിച്ച് കേരള ക്രൈസ്തവർ പോർട്ടുഗീസ് റോമൻ കത്തോലിക്കരുടെ സൃഷ്ടിയെന്നു സ്ഥാപിക്കാൻ ശ്രമിക്കുന്ന ഒരു റോമൻ കത്തോലിക്കാ പാതിരിയുടെ വത്തിക്കാൻ തിസീസിന്റെ മാത്രം അടിസ്ഥാനത്തിൽ ആ ശ്രമം നടത്തുമ്പോൾ. മറിച്ചുള്ള പ്രബന്ധങ്ങൾക്കും റോമിൽനിന്നും ഡോക്ടറേറ്റ് നൽകിയിട്ടുണ്ട് എന്ന വസ്തുതയും അദ്ദേഹം പരിഗണിക്കുന്നില്ല.

*അസ്ഥാനത്തുള്ളതാണ് അശ്ലീലം* എന്ന കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാന്റെ നിർവചനം സ്വീകരിച്ചാൽ എം. ജി. എസ്. നാരായണന്റെ *ഇമ്മാതിരി ചരിത്രവും പുസ്തകവും ഇനി വേണ്ട!* എന്ന ലേഖനത്തിലെ ക്രിസ്ത്യൻ-മുസ്ലീം നിരസനം അശ്ലീലമാണ്. കാരണം ആ ലേഖനത്തിൽ അത്തരം പരാമർശനങ്ങൾ അസ്ഥാനത്താണ്. മുസിരിസ് പ്രോജക്ടിനെ എതിർക്കാനും വിമർശിക്കാനും എം. ജി. എസ്. നാരായണന് സ്വാതന്ത്ര്യമുണ്ട്. പക്ഷേ അതിന്റെ മറവിൽ അനാവശ്യ ഒളിയമ്പുകൾ തൊടുത്തുവിടുമ്പോൾ അദ്ദേഹത്തിന്റെ ഉദ്ദേശ്യശുദ്ധി ചോദ്യം ചെയ്യപ്പെടുന്നു. ചരിത്രത്തിനുനേരേ കണ്ണടച്ച് ഇരുട്ടാക്കുമ്പോൾ അദ്ദേഹത്തിലെ ചരിത്രകാരന്റെ സുതാര്യതയും നഷ്ടമാകുന്നു. ഈ വിമർശനങ്ങൾക്കു പിന്നിൽ അദ്ദേഹത്തിനു ചില നിഗൂഢലക്ഷ്യങ്ങളുണ്ടെന്നു വ്യക്തമാകുന്നു.

(*മലങ്കരസഭാ മാസിക,* മാർച്ച് 2014)

# 31

# പാമ്പാടി തിരുമേനി: വിരിക്കൂട്ടം പോലൊരു ജീവിതം

**സാ**ധാരണക്കാരനായി ജനിച്ചു. സാധാരണ വിദ്യാഭ്യാസം നേടി. സാധാരണക്കാരനായി ജീവിച്ചു. സാധാരണക്കാരനെപ്പോലെ മരിച്ചു. ഒരു അസാധാരണവ്യക്തിയുടെ ജീവിതരേഖ ഇത്തരം ഏതാനും *സാധാരണ*കളിലൊതുങ്ങുന്നു. പ. സഭ, കുറിയാക്കോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ എന്ന നാമം നൽകിയിട്ടും, ജനം *പാമ്പാടി തിരുമേനി* എന്നു മാത്രം ജീവിതകാലത്തും പിന്നീടും സംബോധന ചെയ്ത അനന്യസാധാരണനാണ് ആ വ്യക്തി.

### *ഇടയനും കാട്ടത്തിപ്പഴം പെറുക്കുന്നവനും*

പാമ്പാടി പള്ളിമുറ്റത്തുനിന്ന് *ഒരു പാട്ട ചാണകം* വാരി തെങ്ങിൻ ചുവട്ടിലിടുന്നതായി കണ്ട സാധാരണ ഗ്രാമീണബാലനിൽ ഒരു കാര്യവിചാരകന്റെ ഉദയം ദർശിച്ച കോട്ടയം, അങ്കമാലി ഇടവകകളുടെ കടവിൽ പൗലൂസ് മാർ അത്താനാസ്യോസിനെ അത്തരമൊരു നിഗമനത്തിലേയ്ക്കു നയിച്ചത് അദ്ദേഹത്തിന്റെ മഹാപൗരോഹിത്യം പ്രദാനം ചെയ്ത *പ്രവചനവരം* മാത്രമായിരുന്നില്ല, ഒരു കർഷകന്റെ പ്രായോഗികബുദ്ധി കൂടിയായിരുന്നു. കാള, പശു മുതലായവയുടെ ഒരു കൂട്ടം വിസർജ്യത്തിനാണ് *ഒരു പാട്ട ചാണകം* എന്നു ഗ്രാമ്യഭാഷയിൽ പറയുന്നത്. കാളവണ്ടികൾ സർവസാധാരണമായിരുന്ന കാലത്ത് പാതമദ്ധ്യേ പോലും ഇത് ധാരാളമായി കാണാമായിരുന്നു. ഗ്രാമീണകർഷകർ പൊതുസ്ഥലത്ത് ഇതു കണ്ടാലുടൻ വാരി അടുത്ത തെങ്ങിൻചോട്ടിൽ നിക്ഷേപിക്കും. അതിന് സമീപസ്ഥപുരയിടം തന്റേതാകണമെന്നില്ല. ഏതാനും ദശവർഷങ്ങൾക്കു മുമ്പ് നാട്ടിൻപുറങ്ങളിൽ പഴയ തലമുറയിലെ കർഷകജന്മിമാർ പോലും ഇപ്രകാരം ചെയ്യുന്നത് ഈ ലേഖകൻ കണ്ടിട്ടുണ്ട്.

ഈ നടപടിക്ക് രണ്ട് സദുദ്ദേശ്യങ്ങളുണ്ട്. ഒന്നാമതായി, അത് വഴിയാത്രക്കാരുടെ കാലിൽ പറ്റരുത്. രണ്ടാമതായി, അത് ഉപയോഗശൂന്യമാകാതെ ആരുടെയെങ്കിലും കൃഷിക്ക് പ്രയോജനപ്പെടണം. തലമുറകൾ കൈമാറിയെത്തിയ ഈ കാർഷികസംസ്കൃതിയുടെ പശ്ചാത്തലം അറിയാവുന്നതിനാലാണ് പാമ്പാടി പള്ളിമുറ്റത്ത് സമാനപ്രവൃത്തി ചെയ്ത പേഴമറ്റത്ത് കുറിയാക്കോസെന്ന കർഷകബാലനിൽ സഭയുടെ ഭാവി കാര്യവിചാരകനെ കടവിൽ മാർ അത്താനാസ്യോസ് തിരിച്ചറിഞ്ഞത്. കർഷകസംസ്കാരം സ്വാംശീകരിച്ച, അത് പ്രവൃത്തിപഥത്തിലെത്തിക്കാൻ മടി കാണിക്കാത്ത, കഠിനാദ്ധ്വാനികളെയാണ് സഭയ്ക്കാവശ്യം

എന്ന് അദ്ദേഹം തിരിച്ചറിഞ്ഞു. പേഴമറ്റത്ത് കുറിയാക്കോസിന്റെ *പാമ്പാടി തിരുമേനി*യിലേയ്ക്കുള്ള പ്രയാണം അവിടെ ആരംഭിച്ചു.

> *ഞാൻ പ്രവാചകനല്ല, പ്രവാചകശിഷ്യനുമല്ല, ഇടയനും കാട്ടത്തിപ്പഴം പെറുക്കുന്നവനുമത്രേ. ഞാൻ ആടുകളെ മേയിച്ചുകൊണ്ടിരിക്കുമ്പോൾ കർത്താവ് എന്നെ പിടിച്ചു. നീ ചെന്ന് എന്റെ ജനമായ ഇസ്രായേലിനോടു പ്രവചിക്കുക എന്ന് കർത്താവ് എന്നോടു കല്പിച്ചു* (ആമോസ് 7:14–15 പ്ശീത്താ).



### *പക്ഷി ഒരു കൂടിനെയും...*

പഴയസെമിനാരിയിലെ വൈദിക വിദ്യാഭ്യാസാനന്തരം പാമ്പാടിയിലേയ്ക്കു മടങ്ങിയ കുറിയാക്കോസ് ശെമ്മാശൻ സന്യാസം സ്വയം സ്വീകരിച്ചതാണ്. അത് ആരും അടിച്ചേൽപ്പിച്ചതല്ല, പ്രലോഭനമോ നൈരാശ്യമോ മൂലം സംഭവിച്ചതുമല്ല. പാമ്പാടി പള്ളിയുടെ നാലു ചുമരുകൾക്കുള്ളിൽ ഒതുങ്ങിക്കൂടാനല്ലാതെ മറ്റൊന്നും ആഗ്രഹിക്കാത്ത അദ്ദേഹത്തെ, മേൽസ്ഥാനമോഹങ്ങളുമല്ല സന്യാസജീവിതത്തിലേയ്ക്കു നയിച്ചത്. അതിനാൽത്തന്നെ അദ്ദേഹം വിവാഹിതവൈദികരെയും ഗൃഹസ്ഥാശ്രമം അനുഷ്ഠിക്കുന്നവരെയും ഒരിക്കലും വെറുക്കുകയോ രണ്ടാം തരക്കാരായി കണക്കാക്കുകയോ ചെയ്തില്ല. തന്റെ ഗുരുവായ പ. വട്ടശ്ശേരിൽ തിരുമേനി *ഏറ്റവും വലിയ കപടഭക്തി* എന്നു വിശേഷിപ്പിച്ച *അതിഭക്തിപ്രകടനവും* ഉണ്ടായില്ല.

ഒരു ദയറായോ സന്യാസപ്രസ്ഥാനമോ പ. പാമ്പാടി തിരുമേനി ഒരിക്കലും കെട്ടിപ്പടുക്കുകയോ അതിനായി പരിശ്രമിക്കുകയോ ചെയ്തില്ല. താൻ വസിച്ചിരുന്ന സ്വന്തം ഇടവകയായ പാമ്പാടി പള്ളിയിൽ നിന്നും ഇറങ്ങിപ്പോകാൻ നിർബന്ധിതനായി. സന്യാസിവൈദികൻ എന്ന നിലയിൽ സ്വഗൃഹവാസം നിഷിദ്ധം. ...

*റമ്പാച്ചന്റെ ആവശ്യങ്ങൾ മുട്ടുകൂടാതെ നടത്തണമെന്നു തിരുമേനി* ... ശട്ടംകെട്ടിയിരുന്നെങ്കിലും ആകെയുള്ള പൊതുസ്ഥലമായ പഴയ സെമിനാരിയിൽ മലങ്കര മെത്രാപ്പോലീത്തായുടെ താമസംപോലും സന്നിഗ്ദ്ധാവസ്ഥയിൽ. ഒരു കിടപ്പാടം കണ്ടെത്തുക എന്നത് അനിവാര്യമായി. ഈ സാഹചര്യത്തിലാണ് തന്റെ ബാല്യകാല ഗുരുവായ മഠത്തിൽ രാമൻപിള്ള ആശാന്റെ വാഗ്ദാനം സ്വീകരിച്ച് പൊത്തൻപുറം കുന്നിൽ വാസമുറപ്പിച്ചത്.

ഒരു ഇടവകപ്പള്ളി അല്ലാത്തതിനാലും ദയറായക്കാരന്റെ വാസഗൃഹമാകയാലും അതിനു *ദയറാ* എന്ന നാമം സിദ്ധിച്ചു. പഠനാർത്ഥമെത്തുന്ന ശിഷ്യന്മാർ മാത്രമായിരുന്നു കാലാകാലങ്ങളിലെ സഹതാമസക്കാർ. സഹായികളൊക്കെ സമീപസ്ഥരായ ഗൃഹസ്ഥാശ്രമികൾ. പി. സി. യോഹന്നാൻ റമ്പാൻ പൊത്തൻപുറത്തു എത്തുന്നതുവരെ *തിരുമേനിയുടെ പൊട്ടൻ* മാത്രമായിരുന്നു അവിടത്തെ സ്ഥിരസഹവാസി. ഇവരൊഴികെ സ്ഥിരഅന്തേവാസികളോ, ആശ്രമമോ, ആശ്രമനിയമങ്ങളോ ഉണ്ടായില്ല. ഉണ്ടാക്കാൻ അദ്ദേഹം ആഗ്രഹിച്ചുമില്ല. ദയറാ പുരയിടത്തിൽ അക്കാലത്ത് ഏറ്റവും ലാഭകരമായ വാണിജ്യവിള - റബർ - വെച്ചു പിടിപ്പിക്കുന്നതിലോ അതിന്റെ ആദായം ദയറായ്ക്കു ലഭിക്കുന്നതിലോ അക്രൈസ്തവമായൊന്നും അദ്ദേഹം കണ്ടില്ല.

തിരുമേനിയുടെ ജീവിതകാലത്ത് സ്വയംപുകഴ്ത്തലിന്റെ വരട്ടുസന്യാസത്തിന്റെയും, മനുഷ്യനെ ദൈവത്തിൽ നിന്നകറ്റുന്ന കപടഭക്തിപ്രകടനത്തിന്റെയും, അതിനായി അടിച്ചേൽപ്പിക്കുന്ന അനാവശ്യ നിയന്ത്രണങ്ങളുടെയും വേദി ആയിരുന്നില്ല പാമ്പാടി മാർ കുറിയാക്കോസ് ദയറാ. അവയ്ക്കായി അത് ഒരിക്കലും ഉദ്ദേശിക്കപ്പെട്ടിരുന്നുമില്ല. മറിച്ച്, മാർ കുറിയാക്കോസ് സഹദായുടെ മദ്ധ്യസ്ഥതയിൽ അദ്ദേഹത്തിന്റെ തിരുശേഷിപ്പ് പ്രതിഷ്ഠിച്ച ദേവാലയവും, അവിടത്തെ ശുശ്രൂഷകനും ദൈവത്തിന്റെ അഭിഷിക്തനുമായ പാമ്പാടി തിരുമേനിയുടെ വാസഗേഹവും, സർവജനത്തിന്റെയും അഭയസ്ഥാനവുമായിരുന്നു പാമ്പാടി ദയറാ. അല്ലാതെ വിലക്കുകളുടെ ഒരു കേന്ദ്രമായിരുന്നില്ല.

ഒരു ജനകീയ സ്ഥാപനമായിരുന്നു പാമ്പാടി ദയറാ. 1917 മേടം 11 മുതൽ 22 വരെ മാർ കുറിയാക്കോസ് ദയറായിൽ താമസിച്ച വാകത്താനം ഗീവർഗീസ് മാർ പീലക്സീനോസ് മെത്രാപ്പോലീത്താ (പിന്നീട് പ. ബസേലിയോസ് ഗീവർഗീസ് പ്രഥമൻ കാതോലിക്കാ) ... *പാമ്പാടിയിലെ ജനങ്ങളും നിത്യവും വരികയും പല വിഭവങ്ങൾ കാഴ്ചയായി കൊണ്ടുവരികയും ചെയ്തിരുന്നു. ദയറായിരിക്കുന്നത് ഒരു നല്ല കാഴ്ചയുള്ള സ്ഥലത്തും കൃഷിക്ക് ഫലപുഷ്ടിയുള്ളതും ആകുന്നു.* ... എന്ന് ഈ ജനകീയസ്ഥാപനത്തെ വിശേഷിപ്പിക്കുന്നു. ... *പാമ്പാടി ദയറായിൽ താമസിക്കുമ്പോൾ എല്ലാ സംഗതികളും റമ്പാച്ചൻ ഭംഗിയായി നടത്തി*... എന്ന് അവിടത്തെ ജനനായകനെയും.

*പക്ഷി ഒരു കൂടിനെയും ചെങ്ങാലി ഒരു വാസസ്ഥല ത്തെയും കണ്ടെത്തി. എന്റെ രാജാവും എന്റെ ബലവുമായ കർത്താവേ! അവ നിന്റെ ബലിപീഠത്തിനരികെ കുഞ്ഞുങ്ങളെ വളർത്തി* (സങ്കീ. 84:3. പ്ശീത്താ).

***ദിവ്യജ്ഞാനം ശ്രദ്ധിച്ചുകൊണ്ട്...***

തനിക്കു ലഭിച്ച പരിമിതമായ പ്രാഥമിക വിദ്യാഭ്യാസവും പഴയസെമി നാരിയിൽ മഹാഗുരുക്കന്മാർ നൽകിയ വൈദികവിദ്യാഭ്യാസവും ഒരു ഉത്തമ വൈദികനാവശ്യമായ പരിശീലനത്തിനുപരി ഒരു മല്പാനാവ ശ്യമായ സുറിയാനി പാണ്ഡിത്യവും ദൈവികജ്ഞാനവും അദ്ദേഹത്തിനു നൽകി. ഇത് മറ്റുള്ളവർക്ക് പകർന്നുകൊടുക്കുന്നതിന് അദ്ദേഹം ഉപാ ധികളും പരിമിതികളും വച്ചില്ല. പഴയസെമിനാരിയിലും പാമ്പാടി ദയറാ യിലും ഭാവിവൈദികരെ പരിശീലിപ്പിച്ചു. ശിക്ഷണത്തിൽ യാതൊരു ദാക്ഷിണ്യവും ഇല്ലായിരുന്നുവെന്ന് ശിഷ്യന്മാർ. .... *ഈ കത്തനാരെ റമ്പാ ച്ചന്റെ അടുക്കൽ താമസിപ്പിച്ച് ആവശ്യമുള്ളത് പഠിപ്പിക്കണമെന്ന് പാമ്പാടി റമ്പാച്ചന് എഴുതി അയയ്ക്കുകയും ചെയ്തു.* ... എന്ന് രണ്ടാം കാതോലിക്കാ പ. ബസേലിയോസ് ഗീവർഗീസ് പ്രഥമൻ രേഖപ്പെടുത്തു മ്പോൾ അത് പ. പാമ്പാടി തിരുമേനിയിലെ *മൽപ്പാന്* സഭ നൽകിയ അംഗീകാരമായി കാണണം.

ലളിതജീവിതവുമായി തന്റെ പരിമിത ചുറ്റുപാടിൽ സന്തോഷ ത്തോടെ ഒതുങ്ങിക്കൂടിയെങ്കിലും അസൂയയിൽ നിന്നുണ്ടായ ശത്രുത യ്ക്ക് പ. പാമ്പാടി തിരുമേനിയും വിധേയനായിരുന്നു. ജനമനസ്സിൽ അദ്ദേ ഹമുറപ്പിച്ച ഉദാത്തസ്ഥാനമായിരുന്നു അതിനു കാരണം. ഈ അസൂയ യാണ് 1934-ൽ സമാധാനദൗത്യവുമായി സിറിയയിലെ ഹോംസിൽ തന്നെ സന്ദർശിച്ച പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ യോട് അന്ത്യോഖ്യാ പാത്രിയർക്കീസ് പ. ഇഗ്നാത്തിയോസ് അപ്രേം പ്രഥ മൻ ബർസോമിന്റെ *ഗ്രീഗോറിയോസിനെ എന്തിനു കൊള്ളാം?* എന്ന ചോദ്യത്തിൽ കലാശിച്ചത്. അതിന് മാർ ഗീവർഗീസ് ദ്വിതീയന്റെ *പരു മലെ കാലം ചെയ്ത മാർ ഗ്രീഗോറിയോസിനു ശേഷം ഇത്ര പരിശുദ്ധ നായ ഒരാൾ ആ ദേശത്തുണ്ടായിട്ടില്ല* എന്ന മറുപടി കൊണ്ടും പാത്രി യർക്കീസ് തൃപ്തനായില്ല. വീണ്ടും *അദ്ദേഹത്തിനു വല്ലതും അറിയാമോ?* എന്ന ചോദ്യമുയർന്നപ്പോൾ സ്വപാണ്ഡിത്യംകൊണ്ടു പണ്ഡിതനായ അപ്രേം പ്രഥമൻ പാത്രിയർക്കീസിനെ *ഞെട്ടിച്ച* മാർ ഗീവർഗീസ് ദ്വിതീ യൻ, *എനിക്കറിയാവുന്നതെല്ലാം അദ്ദേഹത്തിനും അറിയാം* എന്നു തുറ ന്നടിച്ചതോടെ പാത്രിയർക്കീസ് അടങ്ങി. പക്ഷേ, മലങ്കരയിലെ *കോജാ മാർ* അടങ്ങിയില്ല. 1956 വരെ സമാധാന ആലോചകളിലെല്ലാം ചിലർ *കുറിയാക്കോസിനെ (അല്ലെങ്കിൽ ഗ്രീഗോറിയോസിനെ) എന്തു വന്നാലും കോട്ടയം ഭരിപ്പിക്കില്ല* എന്നു വാശി പിടിച്ചതിനു പിമ്പിൽ ആ അസൂയ മാത്രമായിരുന്നു. ഇതൊന്നും സ്വർഗസ്ഥനായ പിതാവിൽ മാത്രം മനസ്സു

വച്ച പ. പാമ്പാടി തിരുമേനിയെ ബാധിച്ചില്ല. 1965-ൽ കാലം ചെയ്യുന്ന തുവരെ അദ്ദേഹം കോട്ടയത്തിന്റെ മെത്രാനായി തുടർന്നു.

*നീ പൂർണ്ണഹൃദയത്തോടെ ദൈവത്തിൽ വിശ്വസിച്ചാശ്രയിക്കുക; നിന്റെ സ്വന്തവിജ്ഞാനത്തിൽ അഹങ്കരിക്കരുത്* (സദൃശ്യവാക്യങ്ങൾ 3:5. പ്ശീത്താ).

**ഏലിയാവിന്റെ പുതപ്പ്**

1912-ൽ ഒന്നാം കാതോലിക്കായുടെ വാഴ്ചയ്ക്കു ശേഷം അദ്ദേഹം ആദ്യം നടത്തുന്ന അത്യുന്നത മഹാപുരോഹിതകർമ്മം പാമ്പാടി റമ്പാന്റെ മേല്പട്ട വാഴ്ചയാകണമെന്ന് പ. വട്ടശ്ശേരിൽ തിരുമേനി ആഗ്രഹിച്ചിരുന്നു. പക്ഷേ *പ്രായപൂർത്തി ആയില്ലെന്ന* സാങ്കേതികത്വത്തിൽ റമ്പാച്ചൻ പട്ടമേൽക്കാതെ ഒഴിഞ്ഞുമാറി (ഹൂദായ കാനോൻ അനുസരിച്ച് പട്ടമേല്ക്കാൻ 30 വയസു പൂർത്തിയാകണം). വീണ്ടും 1925 മേടം 17-നു നിരണത്തു പള്ളിയിൽ രണ്ടാം കാതോലിക്കാ വാഴ്ചയ്ക്കു ശേഷം ഉച്ച കഴിഞ്ഞ് 3 മണിക്ക് ചേർന്ന യോഗം *പാമ്പാടി റമ്പാച്ചനെ* മേല്പട്ട സ്ഥാനത്തേയ്ക്കു തിരഞ്ഞെടുത്തു. 1929 ഫെബ്രുവരി 15-ന് പൗരസ്ത്യ കാതോലിക്കാ സ്ഥാനത്ത് സിംഹാസനാരൂഢനായ പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ പിറ്റേന്ന് കുറിയാക്കോസ് റമ്പാനെ മേല്പട്ടസ്ഥാനത്തേക്കുയർത്തി.

ഇടവകപ്പള്ളി വികാരിയായി ഭരണപടുവായോ, വാക്ധോരണി കൊണ്ടു സുവിശേഷപ്രാസംഗികനായോ, പൊതുവിന്റെ ആളായി കാര്യവിചാരകത്വശേഷിയോ തെളിയിക്കാത്ത, പ്രാർത്ഥനയും വൈദികാദ്ധ്യാപനവുമായി പൊത്തൻപുറത്ത് കഴിഞ്ഞിരുന്ന, അപൂർവം വൈദികചടങ്ങുകൾക്കു മാത്രം ആ കുന്നിൽനിന്ന് അവരോഹണം ചെയ്യുന്ന *സാധുവിന്* പ്രശ്നസങ്കീർണ്ണമായ അന്നത്തെ മലങ്കരസഭയിൽ എന്തു ചെയ്യാനാവുമെന്ന് ആരും സന്ദേഹിച്ചില്ല. കാരണം, ഒരു പ്രത്യേക കാര്യത്തിന് *ഈ കഴുതയെ ദൈവത്തിന് ആവശ്യമുണ്ടായിരുന്നു*. അതിനാലാണ്, സമകാലിക രേഖകളനുസരിച്ച്, അദ്ദേഹത്തെ പ. പരുമല തിരുമേനിയുടെ *വടിയും മുടിയും സ്ലീബായും ഗ്രീഗോറിയോസ് എന്ന സ്ഥാനനാമവും* കൊടുത്ത് *ആത്മിക പിന്തുടർച്ചക്കാരനായി* വാഴിച്ചത്. ആ ലക്ഷ്യം സാധിച്ചു എന്നതിന് പാമ്പാടി ദയറായിൽ സൂക്ഷിച്ചിരിക്കുന്ന *നിരണത്തിന്റെ ഗ്രീഗോറിയോസ് ഗീവർഗീസ് മെത്രാപ്പോലീത്താ* എന്ന് സുറിയാനിയിൽ കൊത്തിയ വെള്ളി അംശവടിയല്ല, പ. പാമ്പാടി തിരുമേനിയുടെ ജീവിതമാണ് സാക്ഷി.

*... മോശ അഹറോന്റെ വസ്ത്രം ഊരി അവന്റെ മകൻ എലിയാസാറിനെ ധരിപ്പിച്ചു.* ... (സംഖ്യ 20:28. പ്ശീത്താ).

***അല്പത്തിൽ വിശ്വസ്തൻ....***

കാര്യവിചാരകശേഷിയോ ധനവിനിമയ പാടവമോ പ. പാമ്പാടി

തിരുമേനിയെ *തൊട്ടുതീണ്ടിയിരുന്നില്ലെന്ന്* അദ്ദേഹവുമായി ബന്ധപ്പെട്ട വർക്കറിയാം. ഇന്നതെന്ന് അറിഞ്ഞുകൊണ്ടുതന്നെ തന്റെ ഗുരുവും മല ങ്കര മെത്രാപ്പോലീത്തായുമായ പ. വട്ടശ്ശേരിൽ തിരുമേനി, തന്റെ മെത്രാൻ സ്ഥാനാരോഹണവേളയിൽ നൽകിയ സ്വർണ്ണമോതിരം മറ്റൊരാൾക്ക് സമ്മാനിച്ച വ്യക്തിയാണ് പ. പാമ്പാടി തിരുമേനി (ലഭിച്ചയാൾ അത് താമസമെന്യേ മടക്കി നൽകി). എങ്കിലും 35 വർഷം പ്രശ്നബഹുല മായ കോട്ടയം ഭദ്രാസനം അദ്ദേഹം വിജയകരമായി നയിച്ചു. കാരണം ദൈവാശ്രയം. സഹായിയായി പാറേട്ട് മാർ ഈവാനിയോസിനെ സഭ നിയമിച്ചതോടെ ഭരണഭാരം അദ്ദേഹത്തെ സന്തോഷപൂർവം ഏല്പിച്ച് *പ്രയത്നങ്ങളിൽ നിന്നും വിശ്രമിച്ചു.*

പ. പാമ്പാടി തിരുമേനിയുടെ ഭൗതിക *ഭരണശേഷി*യെപ്പറ്റി വ്യക്ത മായ *ധാരണ* ഉണ്ടായിരുന്നെങ്കിലും പ. സഭ അദ്ദേഹത്തിന്റെ കാര്യവിചാ രകത്വത്തിൽ വിശ്വസിച്ചു. കരുത്തനായ പ. വട്ടശ്ശേരിൽ തിരുമേനി നയി ച്ചിരുന്ന സഭാനൗകയുടെ ചുക്കാൻ അപ്രതീക്ഷിതമായി ഏറ്റുവാങ്ങേ ണ്ടിവന്ന പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ, ഹ്രസ്വവും ദീർഘ വുമായ തന്റെ യാത്രാവേളകളിൽ തന്റെ ആസ്ഥാനമായ പഴയസെമി നാരിയുടെ ചുമതല ഏൽപ്പിച്ച് അവിടെ താമസിപ്പിച്ചിരുന്നത് പ. പാമ്പാടി തിരുമേനിയെ ആയിരുന്നു. അതിനുമുപരി, ആദ്യത്തെ കാതോലിക്കാ നിധി സംഭരണ കമ്മിറ്റിയുടെ പ്രസിഡന്റായി സഭ നിയോഗിച്ചത് ഇഹ ലോകസമ്പാദ്യങ്ങളിൽ നിസംഗനായ അദ്ദേഹത്തെ ആയിരുന്നു! ഇവി ടെയൊന്നും *താൻ ആത്മീയനാണ്, ലോകം എനിക്കു യോഗ്യമല്ല*, എന്നൊന്നും പറഞ്ഞ് അദ്ദേഹം മാറിനിന്നില്ല. സഭ ഏൽപ്പിച്ച ചുമതല കൾ എല്ലാം കൃത്യമായി നിർവഹിച്ചു. സാന്നിദ്ധ്യം ആവശ്യപ്പെട്ടിട ത്തെല്ലാം അദ്ദേഹം സന്നിഹിതനായി. റാവുസാഹിബ് ഒ. എം. ചെറി യാന്റെ ഭാഷയിൽ, അപ്പോഴും മനസ്സ് *സ്വർഗസ്ഥനായ തന്റെ പിതാവിന്റെ സന്നിധിയിലായിരുന്നു* എന്നു മാത്രം. സഭയ്ക്കാവശ്യവും അതായിരുന്നു.

> ... *നിങ്ങളുടേത് അല്ലാത്തതിൽ നിങ്ങൾ വിശ്വസ്തരായി കാണപ്പെട്ടില്ലെങ്കിൽ നിങ്ങളുടേത് നിങ്ങൾക്ക് ആരു തരും?...*
> (ലൂക്കോസ് 16:12. പ്ശീത്താ).

### *ഗുരുത്വം* നൽകിയ അനുഗ്രഹങ്ങൾ

ചെറുപ്പത്തിൽ *നാലക്ഷരം പഠിപ്പിച്ച* മഠത്തിൽ രാമൻപിള്ള ആശാ നോടുള്ള ഭക്തിയും ബഹുമാനവും അദ്ദേഹം കഥാവശേഷനായ ശേഷവും, സ്വന്തം ഓർമ്മ ഏതാണ്ട് പൂർണ്ണമായി നശിച്ചിട്ടും, അഭംഗുരം തുടർന്നു. ഇത് സുവിദിതമായ ചരിത്രമാണ്. ആധുനികതലമുറയ്ക്ക് കേവലം ക്ലാസുമുറിയിലൊതുങ്ങുന്ന അദ്ധ്യാപക-വിദ്യാർത്ഥി ബന്ധത്തി നതീതമായ ഋഷിപ്രോക്ത ഗുരുശിഷ്യബന്ധം തികച്ചും അന്യവും അചി ന്ത്യവുമാണ്. തലമുറകളിലേയ്ക്കു നീളുന്ന അത്തരം ബന്ധത്തിന്റെ ചരിത്ര സാക്ഷ്യമാണ് പ. പാമ്പാടി തിരുമേനിയും മഠത്തിലാശാനും തമ്മി ലുണ്ടായിരുന്നത്. ഗുരുകുലവും ഗുരുവും ശിഷ്യനും ഗുരുപത്നിയും ഗുരു

പുത്രരും ചരിത്രത്താളുകളിൽ നിന്ന് എഴുന്നേറ്റ് വരുന്നതു കാണാൻ ഇവരുടെ ബന്ധം പഠനവിധേയമാക്കിയാൽ മതി.

പ. വട്ടശ്ശേരിൽ തിരുമേനി, പ. പാമ്പാടി തിരുമേനിക്ക് വെറും ഗുരുവും മേൽസ്ഥാനിയും മാത്രമായിരുന്നില്ല. അതിലൊക്കെ ഉപരി, നിർവചിക്കാനാവാത്ത എന്തോ ആയിരുന്നു. അതേപോലെ തന്നെയായിരുന്നു തിരിച്ചും. പ്രഗത്ഭരും പണ്ഡിതരും ശേഷിമാന്മാരുമടങ്ങുന്ന തന്റെ ശിഷ്യഗണത്തിൽ അതിലൊക്കെ ഉയർന്ന സവിശേഷമായ സ്ഥാനമാണ് പ. വട്ടശ്ശേരിൽ തിരുമേനി അതിസാധാരണക്കാരനായ *പാമ്പാടി റമ്പാച്ചന്* നൽകിയിരുന്നത്. ഒരു പക്ഷേ തന്റെ ഗുരുവായ പ. പരുമല തിരുമേനിയുടെ *ആത്മബീജം* ശിഷ്യനിൽ അദ്ദേഹം അന്നേ ദർശിച്ചിരിക്കാം. സഭാസംഘർഷം സ്ഫോടനാത്മക അവസ്ഥയിൽ നിൽക്കുന്ന കൊല്ലവർഷം 1087 ധനു 27-ലെ (1912 ജനുവരി) പാമ്പാടി റമ്പാച്ചന്റെ ഡയറിക്കുറിപ്പിൽ ... *പഴയസെമിനാരിയിലെത്തി. തിരുമേനിയുമായി പല കാര്യങ്ങളും സംസാരിച്ചു. തിരുമനസ്സുകൊണ്ടു തട്ടുള്ള ഒരു മുറിയിൽ താമസിക്കുന്നെങ്കിൽ അതിന്റെ ഒരു മൂലയിൽ റമ്പാച്ചനും ഒരു മൂലയിൽ തിരുമേനിയും താമസിക്കാം. ഒരു തുടം വെള്ളമെനിക്കെങ്കിൽ പകുതി റമ്പാച്ചനും എന്നു തിരുമേനി കല്പിച്ചു.* ... എന്ന ഹൃദയത്തിൽത്തട്ടിയുള്ള വചനങ്ങൾ രേഖപ്പെടുത്തത്തക്കവിധം അത്ര അഗാധമായിരുന്നു അവരുടെ ആത്മബന്ധം.

മഠത്തിലാശാന്റെ മുമ്പിൽ ഒരിക്കലും ഇരിക്കാത്ത പ. പാമ്പാടി തിരുമേനി, പ. വട്ടശ്ശേരിൽ തിരുമേനിയുടെ മുമ്പിൽ ഇരുന്നിട്ടില്ല എന്ന് പറയാനാവില്ല. കാരണം, മഠത്തിലാശാന്റെ കൈയിലില്ലാത്ത *ഇരിക്കാൻ കല്പിക്കുക* എന്ന ഒരായുധം പ. വട്ടശ്ശേരിൽ തിരുമേനിയുടെ കൈവശമുണ്ടായിരുന്നു. ശിഷ്യൻ അനുസരണക്കേടു കാട്ടുകയുമില്ല. പക്ഷേ, പ. വട്ടശ്ശേരിൽ തിരുമേനിയുടെ മുമ്പിൽ തന്റെ കാര്യവിചാരകത്വ ചിഹ്നം ഒരിക്കലും അദ്ദേഹം പ്രദർശിപ്പിച്ചിട്ടില്ല. അക്കാലത്ത് മെത്രാന്മാരും മൂപ്പച്ചന്മാരും *താക്കോലും തൂവാലയും* കൊണ്ടുനടക്കുക പതിവായിരുന്നു. പള്ളിയുടെയും പെട്ടിപെട്ടകങ്ങളുടെയും താക്കോലുകൾ ഒരു വെളുത്ത തൂവാലയിൽ കെട്ടി തോളിലിടുകയോ കൈയിൽ പിടിക്കുകയോ ചെയ്യുന്നത് മുഖ്യമായും ഒരു കാര്യവിചാരകത്വ ചിഹ്നമായിരുന്നു. *പൂട്ടും കെട്ടുമില്ലാത്ത* പ. പാമ്പാടി തിരുമേനിക്കും ഉണ്ടായിരുന്നു ഒരു *താക്കോലും തൂവാലയും*. എപ്പോഴും കൈവശം വയ്ക്കുന്ന ഇത് പ. വട്ടശ്ശേരിൽ തിരുമേനിയെ സന്ദർശിക്കാൻ പഴയസെമിനാരി നാലുകെട്ടിന്റെ നട കയറുമ്പോൾ കൂടെയുള്ള ശെമ്മാശനെയോ ശിഷ്യനെയോ ഏല്പിക്കും. തിരിച്ചിറങ്ങുമ്പോൾ വാങ്ങും. അവിടെ കേവലം വിനീത ശിഷ്യൻ. കാര്യവിചാരകത്വം പുറത്തു മാത്രം.

*... എനിക്ക് അറിവ് കുറവാണ്. മനുഷ്യർക്കുള്ള വിശേഷ ജ്ഞാനം എന്നിലില്ല. ജ്ഞാനം എന്തെന്ന് എനിക്കറിഞ്ഞു കൂട.*

*വിശുദ്ധന്മാരുടെ വിജ്ഞാനം ഞാൻ അഭ്യസിച്ചിട്ടില്ല. എന്നോട് പറഞ്ഞാലും!* ... (സദൃശ്യവാക്യങ്ങൾ 30:2-3 പ്ശീത്താ).

***വാങ്ങുന്നതിനേക്കാൾ കൊടുക്കുന്നത്...***

സ്വന്തമായി ഒന്നുമില്ലായിരുന്നു. പക്ഷേ കൊടുത്തത് വാരിക്കോരി. ഒന്നിനോടും മോഹവുമില്ലായിരുന്നു. പക്ഷേ തനിക്കു നൽകിയ ആരോടും ഒന്നും വേണ്ടെന്നു പറഞ്ഞില്ല. പക്ഷേ തനിക്കു കിട്ടുന്നതിനേക്കാൾ വേഗത്തിൽ അവ ആവശ്യക്കാരുടെ കൈയിലെത്തി. *കൊടുക്കുക* എന്നത് ജീവിതവ്രതമാക്കിയ പ. പാമ്പാടി തിരുമേനി നൽകിയതെല്ലാം തനിക്കു ലഭിച്ചതു മാത്രമല്ല, താൻ വിലമതിച്ചതുമായിരുന്നു.

പ. വാകത്താനത്തു ബാവാ (അന്നു റമ്പാൻ), 1911 വൃശ്ചികം 9-ന് ... *പാമ്പാടി പള്ളിയിലേക്ക് പോകയും ... അപ്പോൾ അവിടുത്തെ റമ്പാച്ചൻ അവിടെ ഉണ്ടായിരുന്നു. അദ്ദേഹം കഥാനായകനു സുറിയാനി നാലു സുവിശേഷങ്ങൾ അടങ്ങിയ ഒരു പുസ്തകം ഓർമ്മക്കായിട്ടു കൊടുക്കയും ചെയ്തു.* ... എന്നു രേഖപ്പെടുത്തുന്നുണ്ട്. പ. പാമ്പാടി തിരുമേനിയുടെ ഡയറിയിലെ ... *8 - വാകത്താനത്തെ റമ്പാച്ചൻ വന്നിരുന്നു. ... 10 - റമ്പാച്ചന് ഒരു ഏവൻഗേലി സമ്മാനിച്ചു.* .... എന്നീ പരാമർശനങ്ങൾ ഇതു ശരിവയ്ക്കുന്നു. ഈ സമ്മാനത്തിന് പ. പാമ്പാടി തിരുമേനി കൽപ്പിച്ചിരുന്ന വിലയറിയണമെങ്കിൽ അദ്ദേഹത്തിന്റെ സ്വന്തം ഡയറിയിലെ 1912 മിഥുനം 30-ലെ ... *സ്വന്തം കൈപ്പടയിൽ എഴുതിയ നമസ്കാരപുസ്തകം ബയന്റു ചെയ്തു കിട്ടി. വളരെ പ്രയത്നിച്ചുണ്ടാക്കിയ ഈ പുസ്തകം കണ്ടിട്ടും കണ്ടിട്ടും കൊതി അടങ്ങുന്നില്ല.* ... എന്ന പരാമർശനവുമായി ചേർത്തു വായിക്കണം. വീണ്ടും പൗരസ്ത്യ കാതോലിക്കാ ആയി വാഴിക്കപ്പെട്ട ശേഷം പ. വാകത്താനത്തു ബാവാ ... *1927 മീനം 11-നു പാമ്പാടി റമ്പാച്ചൻ വള്ളിക്കാട്ടു പള്ളിയിൽ വന്നു തിരിച്ചു പോയി. ഒരു വിരിയും മറ്റു സാമാനങ്ങളും കൊണ്ടുവരുകയും ചെയ്തു.* ... എന്നും രേഖപ്പെടുത്തുന്നുണ്ട്. കൃത്യമായി നാളാഗമം സൂക്ഷിച്ച പ. വാകത്താനത്തു ബാവാ രേഖപ്പെടുത്തിയത് ഇത്രയും. *ഇടതുകൈ ചെയ്യുന്നത് വലതുകൈ അറിയരുതെന്നു* നിർബന്ധമുള്ള പ. പാമ്പാടി തിരുമേനിയുടെ രേഖപ്പെടുത്താത്ത സമ്മാനങ്ങൾ എത്ര മാത്രം?

... *പൊന്നും വെള്ളിയും എനിക്കില്ല. എനിക്കുള്ളത് ഞാൻ നിനക്കു തരാം.* ... (പ്രക്സീസ് 3:6. പ്ശീത്താ).

**നല്ല ശമര്യാക്കാരൻ**

പ. പാമ്പാടി തിരുമേനിയിലൂടെ അദ്ദേഹത്തിന്റെ ഇഹലോകജീവിതകാലത്തും പിന്നീടും നടന്ന അനേകം അത്ഭുതപ്രവൃത്തികൾ രേഖപ്പെടുത്തിയിട്ടുണ്ട്. വരമൊഴിയിൽ എത്താത്തവയിലൊന്ന് ഒരു നല്ല ശമര്യാക്കാരന്റെ സാക്ഷ്യമാണ്. പശു വളർത്തലിൽ ഉപജീവനമാർഗ്ഗം കണ്ടെത്തിയ ഒരു സാധാരണ കർഷക കുടുംബം. അവരെ ദുര്യോഗങ്ങൾ നിരന്തരം വേട്ടയാടിത്തുടങ്ങി. പശു ചാകുക, കറവ വറ്റുക, കിടാവ് ചാകുക,

ഗർഭം അലസുക ... ഇവയൊക്കെ നിത്യ സംഭവമായി. ജീവിതം വഴി മുട്ടി. ദുരാത്മശക്തിയാണെന്ന് നാട്ടുകാർ വിധിയെഴുതി. വീട്ടിലെ വല്യമ്മ പാമ്പാടി ദയറായിൽ ചെന്ന് സങ്കടം ഉണർത്തിച്ചു. ദിവസം നിശ്ചയിച്ച് പ. പാമ്പാടി തിരുമേനി ആ സാധു കുടുംബത്തിലെത്തി പ്രാർത്ഥിച്ചു. യാത്ര പറയുന്ന അവസരത്തിൽ ഗൃഹനാഥനോട് അടുത്ത ഞായറാഴ്ച ദയറായിലെത്താൻ കല്പിച്ചു.

അടുത്ത ഞായറാഴ്ച അവിടെയെത്തിയ ഗൃഹനാഥന് വി. കുർബാന കഴിഞ്ഞപ്പോൾ പ. പാമ്പാടി തിരുമേനി കറവയുള്ള ഒന്നാന്തരം ഒരു പശുവിനെയും കിടാവിനെയും നൽകി, കൊണ്ടുപോയി വളർത്തി ജീവിക്കുവാൻ കല്പിച്ചു. ജീവസന്ധാരണമാർഗ്ഗം അടഞ്ഞിരുന്ന ആ കുടുംബത്തിൽ നിന്ന് അതിനുശേഷം തിരുമേനി കാലം ചെയ്യുന്നതുവരെ വീഴ്ച കൂടാതെ എല്ലാ ഞായറാഴ്ചയും ഒരു കുപ്പി പാലുമായി ഒരാൾ ദയറായിലെത്തുമായിരുന്നു. പിന്നീട് അവരുടെ *തുരുത്തിയിലെ മാവ് കുറഞ്ഞില്ല* എന്നാണതിനർത്ഥം. ഇന്നും അവരുടെ നാലാം തലമുറക്കാർ പ്രതിബന്ധങ്ങളില്ലാതെ ഗോപാലനം കൊണ്ട് ഉപജീവിക്കുന്നു.

> ... *പിറ്റേ പ്രഭാതത്തിൽ അയാൾ സത്രക്കാരനെ രണ്ടു ദീനോറോ എല്പിച്ചിട്ട് അയാളോട് – ഇവന്റെ കാര്യത്തിൽ ശ്രദ്ധിക്കേണം. കൂടുതലെന്തെങ്കിലും നിങ്ങൾ ചെലവാക്കുന്നുവെങ്കിൽ ഞാൻ തിരിച്ചുവരുമ്പോൾ തന്നുകൊള്ളാം.* ... (ലൂക്കോ. 10:35. പ്ശീത്താ).

**സുവിശേഷകൻ**

ഒട്ടും പ്രസംഗപടുവല്ലാത്ത, ഇടയധർമ്മ പരിപാലനത്തിനു മാത്രം തന്റെ പർണ്ണശാലയിൽ നിന്നു പുറത്തിറങ്ങിയിരുന്ന പ. പാമ്പാടി തിരുമേനിയെ ഒരു മേൽത്തരം സുവിശേഷകൻ എന്നു വിശേഷിപ്പിച്ചാൽ മിക്കവരും നെറ്റി ചുളിക്കും. പക്ഷേ വേദവിധി അനുസരിച്ചും പുരാതന ക്രൈസ്തവ പാരമ്പര്യമനുസരിച്ചും വ്യാഖ്യാനിച്ചാൽ അദ്ദേഹം അത് ആയിരുന്നു. ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് എഴുതുന്നു:

... *ദേവാലയത്തോടു ചെർന്നുള്ള മുറികളിൽ പരദേശികളെ താമസിപ്പിച്ച് അവരെ സ്വീകരിച്ച് ശുശ്രൂഷിക്കുന്നതിനുള്ള സൗകര്യങ്ങളും പ്രധാന സ്ഥലത്തെ ദേവാലയങ്ങളിൽ ചെയ്തിരുന്നു. ഇപ്രകാരം Hospitality-യുടെ പ്രതീകം ആയിത്തീർന്ന മുറികളിൽ രോഗികൾക്ക് അത്യാവശ്യത്തിനുള്ള മരുന്നുകൾ നൽകിയും, അവർക്ക് താമസത്തിനു വേണ്ട അത്യാവശ്യമായ സാഹചര്യങ്ങൾ സന്നദ്ധമാക്കിയും ആരംഭകാലഘട്ടത്തിൽ Hospital -ൽ എന്ന പോലെ ചികിത്സാസൗകര്യങ്ങളും ഏർപ്പെടുത്തിയിരുന്നു. Hospital എന്ന വാക്കു തന്നെ Hospitality എന്നതിൽ നിന്നും രൂപംകൊണ്ടിട്ടുള്ളതാണ്. ആരാധന പോലെതന്നെ അതിഥി സൽക്കാരത്തിന്റെയും ആതുര ശുശ്രൂഷയുടെയും കേന്ദ്രങ്ങളായി പുരാതന ദേവാലയങ്ങൾ പരിലസിച്ചിരുന്നു. കപ്പദോക്യൻ പിതാക്കന്മാരുടെ (ബസേലി*

*യോസ് – ഗ്രീഗോറിയോസ് പിതാക്കന്മാർ) കാലഘട്ടമായ നാലാം നൂറ്റാണ്ടിൽ ദേവാലയത്തോട് ചേർന്ന് പണികഴിപ്പിച്ചിട്ടുള്ള മുറികളിൽ ഇപ്രകാരമുള്ള ശുശ്രൂഷകൾക്ക് വളരെയധികം പ്രാധാന്യം നൽകിയിരുന്നതായും കാണുന്നു.* ... പ. പാമ്പാടി തിരുമേനിയുടെ ജീവിതം അറിഞ്ഞിട്ടുള്ളവർക്ക് ഇനിയൊരു വിശദീകരണം ആവശ്യമില്ല.

> *... പീഡിതരോട് സുവിശേഷം ഘോഷിക്കുവാൻ കർത്താവ് എന്നെ അഭിഷേകം ചെയ്തിരിക്കുകയാൽ ദൈവമായ കർത്താവിന്റെ ആത്മാവ് എന്റെമേൽ ഇരിക്കുന്നു. ഹൃദയം തകർന്നവരെ മുറി കെട്ടി സുഖപ്പെടുത്തുവാനും തടവുകാർക്ക് വിടുതലും ബദ്ധന്മാർക്ക് സ്വാതന്ത്ര്യവും പ്രസംഗിപ്പാനും, കർത്താവിന്റെ പ്രസാദവർഷവും നമ്മുടെ ദൈവത്തിന്റെ രക്ഷാദിവസവും പ്രസിദ്ധമാക്കാനും ദുഃഖിതരെയെല്ലാം ആശ്വസിപ്പിപ്പാനും സെഹിയോനിലെ ദുഃഖിതർക്ക് വെണ്ണീറിനു പകരം മഹത്ത്വവും ദുഃഖത്തിനു പകരം ആനന്ദതൈലവും സങ്കടമുള്ള മനസ്സിനു പകരം സ്തുതി എന്ന മേലങ്കിയും കൊടുപ്പാനും അവൻ എന്നെ അയച്ചിരിക്കുന്നു. ...* (ഏശായ 61:1–2 പ്ശീത്താ).

### *ദൈവപുരുഷൻ ദേശത്തു കൂടി കടന്നുപോയപ്പോൾ...*

താൻ *ബലഹീനനും പാപിയുമാണെന്നും,* നിസാരനായ മനുഷ്യനാണെന്നും ഉറച്ചു വിശ്വസിക്കുമ്പോഴും തന്നിൽ നിക്ഷിപ്തമായ പൗരോഹിത്യ അധികാരത്തെക്കുറിച്ചും അതിന്റെ ശക്തിയെക്കുറിച്ചും പ. പാമ്പാടി തിരുമേനിക്ക് വ്യക്തമായ ബോദ്ധ്യം ഉണ്ടായിരുന്നു. അദ്ദേഹം ഒരു വീട്ടിലെ *ചാത്തനേറ്* അവസാനിപ്പിച്ച സംഭവത്തിന് എഴുതപ്പെടാത്ത ഒരു ഭാഗമുണ്ട്. ടി. ഭവനത്തിലേയ്ക്ക് തിരുമേനി എഴുന്നള്ളിയപ്പോൾ, മെത്രാന്മാരെ സ്വീകരിക്കാനുള്ള നസ്രാണി പാരമ്പര്യപ്രകാരം കാർ നിർത്തുന്നിടം മുതൽ ആ വീടിന്റെ വരാന്ത വരെ ഇടവഴി മുഴുവൻ ഈന്തൽപട്ടകൾ വിരിച്ചിരുന്നു. അതിലൂടെ നടന്നെത്തിയ പ. പാമ്പാടി തിരുമേനി, പുരയിടത്തിന്റെ അതിർത്തിക്കുള്ളിലെത്തിയപ്പോൾ ഈന്തൽ പട്ടയിൽ നിന്നു മാറി അവിടെ നിന്നു. ചെരുപ്പിനുള്ളിൽ നിന്നും കാൽ വെളിയിലെടുത്ത് മണ്ണിൽ ചവുട്ടി. നിരന്തരമായി തുടർന്നിരുന്ന *ചാത്തനേറ്* ആ വിനാഴികയിൽ പിടിച്ചുകെട്ടിയപോലെ അവസാനിച്ചു. അതിനു ശേഷമാണ് വീട്ടിൽ പ്രവേശിച്ച് പ്രാർത്ഥിച്ചത്. ഭവനങ്ങളിലെ സമാന പ്രശ്നങ്ങൾ ഒഴിവാക്കിയ മറ്റു പല സന്ദർഭങ്ങളിലും ആ പുരയിടങ്ങളിൽ തന്റെ നഗ്നപാദങ്ങളാൽ സ്പർശിച്ചതായി വായ്മൊഴി വഴക്കങ്ങളുണ്ട്.

> *... ശെമഓൻ വഴിയിലൂടെ വരുമ്പോൾ, അദ്ദേഹത്തിന്റെ നിഴൽ എങ്കിലും അവരുടെ മേൽ വീഴുവാൻ തക്കവണ്ണം രോഗികളെ കട്ടിലുകളിൽ തെരുവുകളിൽ കൊണ്ടുവന്നു കിടത്തിയിരുന്നു. ...* (പ്രക്സീസ് 5:15. പ്ശീത്താ).

### പരദേശിയും പ്രവാസിയും

ഇഹലോകത്തിൽ താൻ *പ്രവാസിയും പരദേശി*യുമാണെന്ന ബോധമാണ് പതിനേഴു വർഷത്തോളം തനിക്കായി താൻ പണി കഴിപ്പിച്ച കബറിനു മുകളിൽ കട്ടിലിട്ടിരുന്നു പ്രാർത്ഥിക്കാൻ പ. പാമ്പാടി തിരുമേനിയെ പ്രേരിപ്പിച്ചത്. അതിനാൽത്തന്നെ ഇഹലോകത്തിൽ സമ്പാദ്യങ്ങളോ സ്മാരകങ്ങളോ സ്ഥാപിക്കാനോ സ്മാരകശിലകൾ ശേഷിപ്പിക്കാനോ അദ്ദേഹം ശ്രമിച്ചില്ല. തന്റേതെന്നു പറയാവുന്ന ഏക ഭൗതികസമ്പാദ്യം - പാമ്പാടി മാർ കുറിയാക്കോസ് ദയറാ എന്ന തന്റെ ഭൗതികവാസഗേഹം - നിരുപാധികം സഭയ്ക്കു നൽകിയ ശേഷമാണ് അദ്ദേഹം കടന്നുപോയത്.

1929 ഫെബ്രുവരി 16-ന് മേൽപ്പട്ടസ്ഥാനമേറ്റ ശേഷം പ. പാമ്പാടി തിരുമേനി ആദ്യമായി ശിലാസ്ഥാപനം നടത്തിയത് താൻ *അപ്പാപ്പൻ* എന്നു സംബോധന ചെയ്യുകയും *എന്റെ കാരണവർ* എന്നു വിശേഷിപ്പിക്കുകയും ചെയ്തുവന്ന കരിങ്ങണാമറ്റത്തിൽ കൊച്ചുകോര പാമ്പാടിയിൽ ആരംഭിച്ച സ്കൂളിനാണ്. പേര് *മാർ ഗ്രീഗോറിയോസ് മെട്രാപ്പോലീറ്റൻ ഇംഗ്ലീഷ് മിഡിൽ സ്കൂൾ* (പിന്നീട് എം.ജി.എം. ഹൈസ്ക്കൂൾ.) പ. പാമ്പാടി തിരുമേനിയുടെ 30 അടിയന്തിരത്തിന് *മാർ ഗ്രീഗോറിയോസ് മെമ്മോറിയൽ അഭയഭവനും* ദയറാപരിസരത്ത് പ്രവർത്തനം ആരംഭിച്ചു. മേല്പട്ടസ്ഥാനത്തിന്റെ പ്രാരംഭത്തിലും അന്ത്യത്തിലുമായി സ്ഥാപിക്കപ്പെട്ട ഇവ രണ്ടും മാത്രമാണ് അക്കാലത്ത് പ. പാമ്പാടി തിരുമേനിയുമായി ബന്ധപ്പെട്ട് ആരംഭമിട്ട സ്ഥാപനങ്ങൾ. സ്ഥാപകർ ഇതരരാണെങ്കിലും അവ തന്റെ മുഖ്യ ഇഹലോക താത്പര്യങ്ങളെ - വിദ്യാഭ്യാസം, അഗതി പരിചരണം - ലക്ഷീകരിക്കുന്നവയായത് യാദൃച്ഛികം മാത്രമാണെന്നു പറയാനാവില്ല.

> *... നല്ല പേര് സമ്പത്തിനേക്കാൾ വിശിഷ്ടമാണ്. കാരുണ്യം പൊന്നിനെക്കാളും വെള്ളിയെക്കാളും മഹത്തരമാകുന്നു. ...* (സദൃശ്യവാക്യങ്ങൾ 22:1. പ്ശീത്താ).

### *ഞാൻ ശാരോനിലെ പുഷ്പമാകുന്നു...*

പ. ബസേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയൻ ... *നമ്മുടെ സഭയിൽ ദേശത്തിന്റെ പേരു ചേർത്തുവച്ചു രണ്ട് മഹാപരിശുദ്ധ ന്മാരെയാണ് നാം പലപ്പോഴും പറയാറുള്ളത്. പരിശുദ്ധ പരുമല തിരുമേനിയും പരിശുദ്ധ പാമ്പാടി തിരുമേനിയും ... അത് എന്താണ് സൂചിപ്പിക്കുന്നത് എന്ന് ചോദിച്ചാൽ പാമ്പാടി തിരുമേനി ഈ ദേശത്ത് താമസിക്കുന്ന നാനാജാതിമതസ്ഥരായ എല്ലാവരുടെയും തിരുമേനിയാണ് എന്ന സങ്കല്പം കൊണ്ടാണ്. ...* എന്ന് വിവരിക്കുമ്പോൾ അതിലുള്ളത് പ്രാദേശിക സങ്കുചിതത്വമല്ല. പാമ്പാടി പേഴമറ്റത്ത് കുറിയാക്കോസ് എന്ന കറിയാച്ചൻ *പൊതുവിന്റെ ആളാകുവാൻ* ഒരിക്കലും ആഗ്രഹിക്കുകയോ അതിനായി പരിശ്രമിക്കുകയോ ചെയ്തില്ല. സ്വന്തം ആഗ്രഹത്തിനു വിരു

ദ്ധമായി അദ്ദേഹത്തിനു പൗരോഹിത്യസ്ഥാനങ്ങൾ നൽകിയത് പ. സഭയാണ്. അപ്പോഴൊക്കെയും അദ്ദേഹം ക്രമാനുസൃണമായി പാമ്പാടി ശെമ്മാശനും പാമ്പാടി റമ്പാച്ചനും പാമ്പാടി തിരുമേനിയും മാത്രമായിരുന്നു. പ. പരുമല തിരുമേനിയുടെ ആത്മീയ പിന്തുടർച്ചയും കോട്ടയത്തിന്റെ മെത്രാപ്പോലീത്തായുമടക്കമുള്ള ചുമതലകൾ പ. സഭ അദ്ദേഹത്തിന് ഏല്പിച്ചുകൊടുത്തു. തന്നാലാവുംവിധം അദ്ദേഹം അവയെല്ലാം ഭംഗിയായി നിവർത്തിച്ചു. എങ്കിലും ഉള്ളിന്റെയുള്ളിൽ പാമ്പാടി മാർ യോഹന്നാൻ മാംദാനായുടെ പള്ളിയിലെ ഒരു എളിയ ശുശ്രൂഷകൻ മാത്രമായിരുന്നു അദ്ദേഹം. സാഹചര്യം അതിനനുവദിക്കാതെ വന്നപ്പോൾ തനിക്കു സ്വതന്ത്രമായി ചരിക്കാവുന്ന പാമ്പാടിയിലെ മാർ കുറിയാക്കോസ് സഹദായുടെ പള്ളിയുടെ പരിചാരകനായി. അതായിരുന്നു അദ്ദേഹത്തിന്റെ ലോകം. അതിനുപരിയായ ലോകം പ. സഭ കാട്ടിയപ്പോൾ അവിടം സന്ദർശിച്ചു. ഏൽപ്പിച്ച ദൗത്യങ്ങൾ പൂർത്തിയായപ്പോൾ തന്റെ ദേവാലയത്തിന്റെ പ്രാകാരത്തിലേയ്ക്കു മടങ്ങി.

പേഴമറ്റത്ത് കുറിയാക്കോസ്, പ. പാമ്പാടി തിരുമേനിയായി വളർന്നപ്പോൾ മുമ്പു കണ്ട മുഖങ്ങൾ മറന്നില്ല. ഓർമ്മക്കുറവിലും തിരക്കിയത് മുൻകാല സുഹൃത്തുക്കളെ. അവസാനം കത്തനാരുപട്ടം കൊടുത്തത് തന്റെ ശുശ്രൂഷകൻ പി. സി. യോഹന്നാൻ ശെമ്മാശന്. 1964 ജൂൺ 9-ന് അന്ത്യമായി യാത്രാമൊഴി ചൊല്ലിയത് 1899 ഫെബ്രുവരി 5-ന് തന്നോടൊപ്പം ശെമ്മാശുപട്ടം ഏറ്റ സഹപാഠിയും ആജീവനാന്ത സുഹൃത്തുമായ പാമ്പാടിക്കണ്ടത്തിൽ ഒ. സി. കുറിയാക്കോസ് കത്തനാർക്ക്. അവസാനം പങ്കെടുത്ത പൊതുചടങ്ങ് 1965 ജനുവരി 3-ന് പാമ്പാടി പള്ളിമേടയുടെ കൂദാശയും ഉദ്ഘാടനവും.

പാമ്പാടിക്കാർ അദ്ദേഹത്തെ നെഞ്ചിലേറ്റി എന്നതിനേക്കാൾ മേൽസ്ഥാനങ്ങൾ ലഭിച്ചതുകൊണ്ട് അദ്ദേഹം ഒരിക്കലും സ്വസമൂഹത്തിൽ നിന്ന് സ്വയം അന്യവൽക്കരിച്ചില്ല എന്നതാണ് കൂടുതൽ ശരി. ഒരു ദയറായക്കാരനോ മെത്രാനോ ആകുന്നത് വരേണ്യവർഗ്ഗമായി മാറി സമൂഹത്തിൽ നിന്ന് അകലാനോ, ആ സ്ഥാനത്തിന്റെ സ്വാധീനമുപയോഗിച്ച് ജനത്തെ പീഡിപ്പിക്കാനോ ഉള്ള മാർഗ്ഗമായി അദ്ദേഹം കണ്ടില്ല. അതാണ് അദ്ദേഹത്തെ പാമ്പാടി തിരുമേനിയായി നിലനിർത്തിയത്.

> *... ഞാൻ കർത്താവിനോടൊരു കാര്യം യാചിച്ചു. ഞാൻ അന്വേഷിക്കുന്നതും അതു തന്നെയാകുന്നു. എന്റെ ആയുഷ്കാലമൊക്കെയും കർത്താവിന്റെ ഭവനത്തിൽ വസിച്ച്, കർത്താവിന്റെ സൗന്ദര്യത്തെ കണ്ട്, തന്റെ ആലയകാര്യം ക്രമീകരിക്കണമെന്നുള്ളതാകുന്നു. ...* (സങ്കീ. 27:4. പ്ശീത്താ).

**വിരിക്കൂട്ടം പോലൊരു ജീവിതം**

സുറിയാനി പാരമ്പര്യത്തിൽ, വി. കുർബാന അർപ്പിക്കാൻ തബ്ലൈത്താ മേൽ ഒന്നിനു മുകളിൽ ഒന്നായി വിരിക്കുന്ന മൂന്നു ഖണ്ഡം

ശീലകൾക്ക് പൊതുവായി പറയുന്ന പേരാണ് *വിരിക്കൂട്ടം*. വിരിക്കൂട്ടത്തിനു മുകളിലാണ് കാസാ പീലാസാകൾ വയ്ക്കുക. ഇന്ന് ഇത് കൂട്ടിത്തൈയ്ക്കുകയാണെങ്കിലും മുമ്പ് മൂന്നും മൂന്നു വ്യത്യസ്ത ഖണ്ഡങ്ങൾ തന്നെയായിരുന്നു (പ. പാമ്പാടി തിരുമേനി ഉപയോഗിച്ചിരുന്ന മൂന്നു കഷണങ്ങളായിത്തന്നെയുള്ള ഒരു വിരിക്കൂട്ടം പുതുപ്പള്ളി പള്ളി വക കൈതമറ്റം മാർ ഗ്രീഗോറിയോസ് ചാപ്പലിൽ ഇപ്പോഴും ഉപയോഗിക്കുന്നുണ്ട്). ഇവയിൽ ഏറ്റവും അടിയിൽ ചുവന്ന ശീലയാണ്. അത് പ്രപഞ്ചത്തെ സൂചിപ്പിക്കുന്നു. അതിനുള്ളിൽ ഭൂമി/പ്രകൃതിയെ കുറിക്കുന്ന പച്ച. ഏറ്റവും ഉള്ളിൽ സഭയുടെ പ്രതീകമായ വെള്ള.

മുകളിൽ വി. തിരുശരീരരക്തങ്ങൾ വയ്ക്കുമ്പോൾ മാത്രം മഹത്ത്വീകരിക്കപ്പെടുന്ന സർവ്വപ്രപഞ്ച പ്രതീകമായ വിരിക്കൂട്ടം പോലെയായിരുന്നു പ. പാമ്പാടി തിരുമേനിയുടെ ജീവിതം. പ്രശംസിക്കാൻ ഒന്നുമില്ലാത്ത ഒരു സാധാരണ മനുഷ്യനായിരുന്നു അദ്ദേഹം. പക്ഷേ *ദൈവത്തിന്റെ ബലിപീഠത്തിലേയ്ക്കും, എന്റെ പൈതൽപ്രായത്തെ സന്തോഷിപ്പിക്കുന്ന ദൈവത്തിന്റെ അടുക്കലേയ്ക്കും* (സങ്കീ. 43:4. പ്ശീത്താ) വന്നപ്പോൾ അദ്ദേഹം വിശുദ്ധീകരിക്കപ്പെട്ടു. ആചാര്യത്വവും ഇടയത്വവും അദ്ദേഹത്തിൽ നിക്ഷിപ്തമായി. അതോടെ അദ്ദേഹം *അഖിലാണ്ഡത്തെ വഹിച്ചവനെ വഹിക്കുന്ന* വിരിക്കൂട്ടമായി. സഭയും പ്രകൃതിയും സർവലോകവും പ്രപഞ്ചവും അദ്ദേഹത്തിന് സ്വന്തമായിരുന്നു. ... *നിന്റെ ആലയശുശ്രൂഷയെയും നിന്റെ മഹത്ത്വത്തിൻ വാസസ്ഥലത്തെയും ...* (സങ്കീ. 26:8. പ്ശീത്താ) മാത്രമാണ് അദ്ദേഹം സ്നേഹിച്ചത്. നോമ്പുകളിൽ അസസ്യഭക്ഷണങ്ങളോടൊപ്പം ഇഷ്ടവിഭവമായ മുരിങ്ങക്കായയും ഉപേക്ഷിക്കുന്ന അദ്ദേഹത്തിന്റെ കൊല്ലവർഷം 1087 തുലാം 18-ലെ ... *40 ദിവസത്തേക്ക് ഒരു നോമ്പ് എടുക്കാൻ തീരുമാനിച്ചതനുസരിച്ച് ഇന്നേ ദിവസം ആരംഭിച്ചു.* ... എന്ന ഡയറിക്കുറിപ്പ് അതിന്റെ ഒരു നിസാര ഭാഗം മാത്രം. അതിനിടയിൽത്തന്നെ വൃശ്ചികം 29-ന് *കല്ലൂപ്പാറ സ്വദേശി ഒരു ഹിന്ദു സന്യാസി വന്നു താമസിക്കുന്നു. അയാൾ ഒരു ഭക്തനും ജ്ഞാനമുള്ളവനുമാണെന്നു തോന്നുന്നു.* ... എന്നെഴുതുമ്പോൾ തെളിയുന്നത് അദ്ദേഹത്തിന്റെ സാർവജനീനത്വം. വീണ്ടും ... *ആലാംപള്ളി സ്കൂളിന്റെ പണിക്കു 4 രൂപാ കൊടുത്തു* എന്നും, ചിങ്ങം 30-ന് ... *മുറിമറ്റത്തു തിരുമേനിയെ മപ്രിയാനായായി വാഴിക്കുന്നതു സംബന്ധിച്ച് സെമിനാരിയിലുള്ള ശെമ്മാശന്മാർക്കും മറ്റും ഒരു കാപ്പി നടത്തി. എല്ലാവർക്കും തൃപ്തിയായി.* ... എന്നുമുള്ള ഡയറിക്കുറിപ്പുകളിൽ തെളിവാകുന്നത് യഥാക്രമം അദ്ദേഹത്തിലെ മനുഷ്യസ്നേഹവും സഭാസ്നേഹവും.



*മാനവസേവ മാധവസേവ*യെന്നു കണ്ട പ. പാമ്പാടി തിരുമേനിയുടെ മനുഷ്യസേവനവും ഒരു സഭാശുശ്രൂഷയും കൂദാശാനുഭവവും ആയിരുന്നു. *ഇരുകാലിമൃഗങ്ങളിൽ* ഒതുങ്ങുന്നതായിരുന്നില്ല അദ്ദേഹത്തിന്റെ പ്രപഞ്ചം. അദ്ദേഹം വിളിച്ചാൽ വരുന്ന പ്രാവുകളും, സ്വന്തം കുട്ടിയെ കൊണ്ടുവന്നു കാണിച്ച പട്ടിക്ക് സദ്യ നടത്തിയ പ. പാമ്പാടി തിരുമേനിയും ഒരേ ദൈവസൃഷ്ടിയുടെ ഭാഗം. മഠത്തിലാശാന്റെ പൗത്രൻ പ്രൊഫ. രാമകൃഷ്ണന്റെ വാക്കുകളിൽ ... *ഞാൻ പറഞ്ഞു, ഇന്നലെ കൊറിയയിൽ 500 പേർ ഒറ്റയടിക്കു കൊല്ലപ്പെട്ടു. 'എന്റെ കർത്താവേ' എന്നു വിളിച്ചുകൊണ്ട് അദ്ദേഹം അവിടെയിരുന്നു. താങ്ങാനാവാത്ത വേദനയോടെ വീണ്ടും ദൈവത്തെ വിളിച്ചു. ഞാനമ്പരന്നുപോയി. 'കൊറിയയിൽ ആളു ചത്തതിനു നമുക്കെന്താ' എന്നായിരുന്നു എന്റെ ഭാവം. മറ്റുള്ളവരുടെ സന്തോഷം തന്റെ സന്തോഷമായും മറ്റുള്ളവരുടെ ദുഃഖം തന്റെ ദുഖമായും കാണാൻ സാധാരണക്കാരനു സാധ്യമല്ല. മനുഷ്യസ്നേഹികളായ മഹാന്മാർക്കേ കഴിയൂ.* ... എന്നു വിവരിക്കുന്ന സീമാതീതമായ സമസ്യഷ്ടി സ്നേഹമായിരുന്നു പ. പാമ്പാടി തിരുമേനിക്ക് ഉണ്ടായിരുന്നത്. അത്തരം ദൈവപുരുഷൻ അപേക്ഷിച്ചപ്പോൾ സൃഷ്ടികളുടെ ഉടയവൻ ആകാശത്തിന്റെ കിളിവാതിലുകളെ തുറന്ന് മഴ പെയ്യിച്ചതിലും, കാലാവസ്ഥയെ നിയന്ത്രിച്ചതിലും, പകർച്ചവ്യാധിയെ അമർച്ച ചെയ്തതിലും, ഭൂതങ്ങളെ പുറത്താക്കിയതിലും അത്ഭുതത്തിന് അവകാശമില്ല.

സഭയെയും പ്രകൃതിയെയും പ്രപഞ്ചത്തെയും സ്വാംശീകരിച്ച വിശുദ്ധിയുടെ വിരിക്കൂട്ടമായിരുന്നു പ. പാമ്പാടി തിരുമേനി. ലോകാധിപതിയെ വഹിക്കുന്നതിൽ മാത്രം അദ്ദേഹം സായൂജ്യം കണ്ടെത്തി. നിസാര വസ്ത്രഖണ്ഡങ്ങളായ *വിരിക്കൂട്ടം* പോലെ അദ്ദേഹം അതിലൂടെ മഹത്വവൽക്കരിക്കപ്പെട്ടു. അതേസമയം അദ്ദേഹം ഒരു മനുഷ്യൻ മാത്രമായിരുന്നു. ഒരു സാധാരണ മനുഷ്യനിൽ നിന്നു ദൈവപുരുഷനിലേയ്ക്കുള്ള വളർച്ചയാണ് പ. പാമ്പാടി തിരുമേനിയുടെ ജീവിതം. അതിനെ താരതമ്യപ്പെടുത്താവുന്നത് ശീലക്കഷണങ്ങളിൽ നിന്നു പ്രപഞ്ചപ്രതീകമായ വിരിക്കൂട്ടത്തിലേയ്ക്കുള്ള പരിവർത്തനത്തോട്. അതിനു ഹേതുവായത് ദൈവത്തെ വഹിച്ചു എന്നതും.

> *... അപ്പോൾ ഞാൻ പറഞ്ഞു. എനിക്കു കഷ്ടം. ഞാൻ പരവശനായിരിക്കുന്നു. എന്തെന്നാൽ ഞാൻ അശുദ്ധ മനുഷ്യൻ. അശുദ്ധ അധരങ്ങളുള്ള ജനമദ്ധ്യേ ഞാൻ വസിക്കുന്നു. ബലവാനായ ദൈവമായ രാജാവിനെ എന്റെ കണ്ണുകൾ കണ്ടല്ലോ എന്നു ഞാൻ പറഞ്ഞു. ആ ശ്രോപ്പേന്മാരിൽ ഒരുവൻ എന്റെ അടുക്കലേയ്ക്കു പറന്നുവന്നു. അയാൾ ബലിപീഠത്തിൽ നിന്ന് തന്റെ കൈയിലെ കൊടിൽ കൊണ്ട് ഒരു തീക്കനൽ എടുത്ത് എന്റെ വായിൽ തൊടുവിച്ച് എന്നോട് ഇത് നിന്റെ അകൃത്യം നീക്കുവാനും നിന്റെ പാപങ്ങളുടെ പരിഹാരത്തിനുമായിട്ട് നിന്റെ അധരങ്ങളെ സ്പർശിക്കുന്നു എന്നു പറഞ്ഞു. ...* (ഏശായ 6:5–7 പ്ശീത്താ).

(*പ. പാമ്പാടി തിരുമേനി, വിശുദ്ധിയുടെ വിരിക്കൂട്ടം*, 2016)

# 32

# ആ മോഹം *തട്ടിൻപുറത്ത്* ഇരിക്കുമോ?

**കോ**ട്ടയം ഇടവകയുടെ നി. വ. ദി. ശ്രീ. ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ കടന്നുപോയപ്പോൾ മലങ്കരസഭയിലെ ഒരു സവിശേഷ കാലഘട്ടത്തിന്റെ അവസാന കണ്ണികളിലൊന്നു കൂടി മറയുകയായിരുന്നു. വൃക്ഷങ്ങളും ചെടികളും പൂക്കളും അതിരിട്ട തന്റെ ദയറായിലെ കബറിൽ ആ ഭൗതിക ശരീരം മറയപ്പെട്ടപ്പോൾ *പറുദീസായിൽ ആദ്യ മനുഷ്യനായ ആദാം കൂടാരമടിച്ച അതേ സ്ഥാനത്ത്* തന്റെ വിശ്രമമാരംഭിക്കുകയും, തുടരുന്ന സ്വർഗ്ഗീയ ബലിയിൽ തന്റെ സഹകാർമ്മികത്വം ആരംഭിക്കുകയും ചെയ്തു.

സ്മര്യപുരുഷന്റെ ആഗ്രഹപ്രകാരം തികച്ചും ലളിതമായി അദ്ദേഹത്തിന്റെ മരണാനന്തര കർമ്മങ്ങൾ നടത്താൻ സഭ പരമാവധി ശ്രമിച്ചു എന്നത് എടുത്തു പറയേണ്ട വസ്തുതയാണ്. എങ്കിലും അദ്ദേഹം എന്നും വെറുത്തിരുന്ന ധൂർത്തിനും അനാവശ്യ ചിലവുകൾക്കും യാതൊരു കുറവുമില്ലായിരുന്നു എന്നും ഖേദപൂർവം പറയേണ്ടിയിരിക്കുന്നു. പ്രകൃതിയെ നശിപ്പിക്കുന്ന ഫ്ളക്സുകൾ നാടെങ്ങും നിറച്ചു. ഓരോന്നിനും പതിനായിരക്കണക്കിനു രൂപാ ചിലവു വരുന്ന പത്രപ്പരസ്യങ്ങൾ തുടരെ പ്രസിദ്ധീകരിച്ചു. നൂറു കണക്കിനു രൂപാ വിലയുള്ള പൂച്ചെണ്ടുകൾ കൊണ്ട് തട്ടിൻപുറം കുന്ന് നിറച്ചു. എന്തിന്? സ്വയം പ്രദർശനത്തിന്. അനാർഭാട വിടവാങ്ങലിന്റെ മാറ്റുകുറച്ച നടപടികളായിരുന്നു ഇവ.



സഭാകേന്ദ്രം ഇക്കാര്യത്തിൽ തികച്ചും നിരപരാധിയാണ്. പക്ഷേ ഒന്നു മനസിലാക്കണം. കയ്യിൽ കിട്ടിയതും കടം വാങ്ങിയതും മുഴുവൻ ജീവിതകാലത്ത് പഠന-ചികിൽസാ ചിലവുകൾക്കായി വിതരണം ചെയ്ത ഒരു മഹത് വ്യക്തിത്വത്തിന്റെ പേരിലാണ് ഇവയെല്ലാം ചെയ്തത്. ഒരു പ്രകൃതിസ്നേഹിയുടെ പേരിൽ നിർമ്മിച്ച പരിസ്ഥിതി സംഹാരകമായ ഫ്ളക്സുകളെപ്പറ്റി ഒന്നും പ്രത്യേകിച്ചു പറയേണ്ടതില്ല.

ഒരു പൂച്ചെണ്ടിന്റെ വിലയുണ്ടെങ്കിൽ പല രോഗികൾക്കും ഒരു മാസത്തെ മരുന്നിനു തികഞ്ഞേനേ. പരസ്യത്തിന് ചിലവാക്കിയ പണം തിരുമേനിയുടെ പേരിൽ ഒരോ സ്കോളർഷിപ്പാക്കി മാറ്റിയിരുന്നെങ്കിൽ അവയിലോരോന്നും ഉപയോഗിച്ച് ഒരു കുട്ടിയുടെ ഒരു വർഷത്തെ പഠനച്ചിലവു വഹിക്കാമായിരുന്നു. അത് അദ്ദേഹത്തിനു താൽപര്യമുള്ള ഒരു നിത്യസ്മാരകവുമായേനേ. കണ്ണു തുറന്നു ചിന്തിക്കണം.

ഒരു ഫാനിന്റെ ശീതളിമയിൽ ആശ്വാസം കണ്ടത്തുകയും, നിശബ്ദതയെ സ്നേഹിക്കുകയും, വൈദ്യുതി ലാഭിക്കാൻ സൗരോർജ്ജത്തെ ആശ്രയിക്കുകയുമാണ് പ്രകൃതിസ്നേഹിയായ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ ചെയ്തത്. പക്ഷേ ആദ്ദേഹത്തിന്റെ വാൽസല്യ ശിഷ്യരെന്ന് സ്വയം അവകാശപ്പെടുന്ന പലരും *തിരുമനസു കൽപിച്ച* ചിലവുചുരുക്കലിന്റെ പേരിൽ ഇടവകക്കാരെ തമ്മിലടിപ്പിക്കുകയും, മൽസരബുദ്ധിയോടെ പള്ളികൾ അനാവശ്യമായി എയർകണ്ടീഷൻ ചെയ്യുകയും, ചെവി തകർക്കുന്ന ചിലവേറിയ സൗണ്ട് സിസ്റ്റം കൊണ്ട് പള്ളികൾ നിറയ്ക്കുകയുമാണ് ചെയ്തത്. ഒരു പൂച്ചെടിപോലും പള്ളിപ്പറമ്പിൽ വെച്ചുപിടിപ്പിക്കാൻ തയാറാകാത്ത ഈ മഹാന്മാരിൽ നിന്നും ഇത്തരം സ്വയം പ്രദർശന സാമഗ്രികളല്ലാതെ മറ്റെന്തെങ്കിലും ഉണ്ടായിരുന്നെങ്കിൽ അതാകുമായിരുന്നു അൽഭുതം.

സാംഗത്യവശാൽ ഇവ സൂചിപ്പിച്ചു എന്നു മാത്രമേയുള്ളു. ഇതൊന്നുമല്ല ഈ കുറിപ്പിനു ആധാരം. മാർ ഈവാനിയോസ് മെത്രാപ്പോലീത്തായ്ക്ക് ഒരു സ്വപ്നമുണ്ടായിരുന്നു. മലങ്കരസഭയ്ക്ക് ശാശ്വതമായ പ്രയോജനം ചെയ്യുന്ന ഒരു സ്വപ്നം. ഞാലിയാകുഴി മാർ ബസേലിയോസ് ദയറാ കേന്ദ്രീകരിച്ച് മലങ്കരസഭയ്ക്ക് ഒരു സ്ഥിരം ധ്യാനകേന്ദ്രം ഉണ്ടാക്കുക എന്നതായിരുന്നു ആ സ്വപ്നം. പൗരസ്ത്യ ആദ്ധ്യാത്മികതയും ഓർത്തഡോക്സ് പാരമ്പര്യവും അടിസ്ഥാനമാക്കി ഏതാനും ദിവസങ്ങളോ ഒരാഴ്ചയോ നീണ്ടു നിൽക്കുന്ന ധ്യാനങ്ങൾ സ്ഥിരമായി സംഘടിപ്പിക്കുക. വി. കുർബാനയും, യാമ നമസ്കാരങ്ങളും, മൗനപ്രാർത്ഥനകളും, വേദപഠനവുമൊക്കെ ചേർത്ത മനഃശാന്തി നൽകുന്ന ഒരു *മാനസിക-ആത്മീയ കായകല്പ ചികിൽസ*. അതായിരുന്നു അദ്ദേഹത്തിന്റെ സ്വപ്നം.

ഇത്തരമൊരു കേന്ദ്രം ഇന്ന് മലങ്കരസഭയ്ക്ക് അത്യന്താപേക്ഷിതമാണ്. ഏതെങ്കിലും സഭാസ്ഥാപനത്തിൽ ഒറ്റയ്ക്കും കുടുംബമായും ഏതാനും ദിവസങ്ങളോ ഒരാഴ്ചയോ ഏകാന്തമായോ, പ്രാർത്ഥനാ ചക്രത്തിലോ കഴിയാൻ ആഗ്രഹിക്കുന്ന നൂറുകണക്കിനു ആളുകൾ ഇന്നുണ്ട്. പരുമലയും മറ്റു ചില സ്ഥലങ്ങളിലും ധ്യാനകേന്ദ്രങ്ങളുണ്ടെങ്കിലും അവിടുത്തെ തിരക്കും ബഹളവും അവർക്കു മനഃശാന്തി നൽകുന്നില്ല. ഫലം; *ഈ മലയിലും ആ മലയിലുമുള്ള* ധ്യാനകേന്ദ്രങ്ങൾ തേടി ഇവർ പോകുന്നു.

നഗരത്തിരക്കുകളിൽ നിന്നകന്ന് കാനനഭംഗി വഴിഞ്ഞൊഴുകുന്ന *തട്ടിൻപുറംകുന്ന്* പോലെ ഇതിന് അനുയോജ്യമായ മറ്റൊരു സ്ഥലവും ഇന്ന് മലങ്കരസഭയ്ക്കില്ല. വ്യാപാര-വിദ്യാഭ്യാസ സ്ഥാപനങ്ങളോ ഗതാഗതത്തിരക്കോ തട്ടിൻപുറത്തിന്റെ ശാന്തത ഭംഞ്ജിക്കുന്നില്ല. എന്നാൽ അവിടെ മതിയായ ഗതാഗത സൗകര്യം ഉണ്ടു താനും. വെള്ളവും വെളിച്ചവും മാലിന്യ നിർമ്മാർജ്ജനവുമടക്കം എല്ലാ സൗകര്യങ്ങളും മാർ ഈവാനിയോസ് മെത്രാപ്പോലീത്താ അവിടെ ഏർപ്പെടുത്തിയിട്ടുണ്ട്. ഒരു സ്ഥാപനം തുടങ്ങുകയേ വേണ്ടൂ.

ദയറായോടു ചേർന്നുള്ള സണ്ടേസ്കൂൾ അസോസിയേഷൻ വക വിശാലമായ കെട്ടിടം കൂടി ഈ ആവശ്യത്തിന് ഉപയോഗിക്കാം എന്ന ദ്ദേഹം കണക്കു കൂട്ടിയിരുന്നു. സണ്ടേസ്കൂൾ വിദ്യാർത്ഥികൾ *കോളം വെട്ടിച്ച്* കാശുണ്ടാക്കി പണിത ഈ കെട്ടിടം ഇന്ന് ഉപയോഗശൂന്യമായി കിടക്കുകയാണ്. മതിയായ താമസ സൗകര്യം അവിടെയുണ്ട്. ഇതു കൂടി ലഭ്യമായാൽ യാതൊരു പുതിയ നിർമ്മിതിയും കൂടാതെ ധ്യാനകേന്ദ്രം ആരംഭിക്കാം. ഒരു വർഷത്തിലേറെയായി അദ്ദേഹം കൊണ്ടുനടക്കുന്ന സ്വപ്നം അതായിരുന്നു.

ഭൗതിക സമ്പാദ്യങ്ങൾ ഇല്ലായിരുന്ന മാർ ഈവാനിയോസ് മെത്രാപ്പോലീത്താ മിക്കവാറും വിൽപ്പത്രമോ അന്ത്യ കല്പനയോ എഴുതിയിട്ടുണ്ടാവില്ല. പക്ഷേ പൗരസ്ത്യ ആത്മീയതയുടെ അഗാധതലങ്ങളിലും നിശബ്ദതയുടെ സൗന്ദര്യത്തിലും നിമഗ്നനായിരുന്ന അദ്ദേഹം *ആത്മാക്കളെ നേടാൻ* ഈ ധ്യാനകേന്ദ്രത്തിനു സാധിക്കുമെന്നു ദർശിച്ചിരുന്നു.

കാര്യമായ മുതൽമുടക്കു കൂടാതെയും സമയം നഷ്ടപ്പെടുത്താതെയും മാർ ബസേലിയോസ് ദയറായിൽ മലങ്കരസഭയുടെ നവോത്ഥാന കേന്ദ്രം ആരംഭിക്കാം. പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് അതിനുള്ള പദ്ധതികൾ അടിയന്തിരമായി ആവിഷ്ക്കരിച്ച് പ. പിതാവിന്റെ നിയന്ത്രണത്തിൽ സഭയുടെ ഒരു പൊതു സ്ഥാപനമായി ധ്യാനകേന്ദ്രം ഉടൻ ആരംഭിക്കണം. കൃത്യമായ ദിനചര്യയും നിയന്ത്രണവുമുള്ള ത്രിദിന-സപ്തദിന ധ്യാനങ്ങൾ എല്ലാ മാസവും അവിടെ ഉണ്ടാവണം. യോഗ്യതയുള്ളവരെ മാത്രം അതിനു നേതൃത്വം നൽകാൻ നിയോഗിക്കണം. ഏകാന്ത ധ്യാനത്തിനു ആഗ്രഹിക്കുന്നവർക്ക് അതിനുള്ള അവസരവും ഉണ്ടാക്കണം. മാർ ഈവാനിയോസ് മെത്രാപ്പോലീത്തായ്ക്കു നിർമ്മിക്കാവുന്ന ഏറ്റവും വലുതും ഉചിതവുമായ സ്മാരകം അതായിരിക്കും. എന്തു വന്നാലും തട്ടിൻപുറംകുന്നിന്റെ സൗന്ദര്യവും ശാന്തതയും ഭംഞ്ജിക്കരുത്. തീർച്ചയായും അതദ്ദേഹത്തിന് ഇഷ്ടമാവില്ല.

(*കാതോലിക്കേറ്റ് ന്യൂസ് ഓൺലൈൻ, ഏപ്രിൽ 16, 2013*)

# 33

# വമ്പന്റെ പിമ്പേ വന്നവൻ

***വ**മ്പന്റെ പിമ്പേ വന്നവൻ* എന്നൊരു ശൈലിയുണ്ട്. പ്രഗല്ഭരും പ്രശസ്തരുമായവരുടെ പിൻഗാമികളുടെ ദുര്യോഗത്തെപ്പറ്റിയാണ് ഈ പരാമർശനം. മുൻഗാമിയുടെ പ്രശസ്തിയുടെ വെള്ളിവെളിച്ചത്തിൽ എത്ര സമർത്ഥനും സ്വയം തിളങ്ങാൻ ബുദ്ധിമുട്ടാണെന്നു കാലം തെളിയിച്ച വസ്തുതയാണ്. ലോകചരിത്രം മുഴുവനും ഈ ചൊല്ലിനെ സാധൂകരിക്കുന്ന തെളിവുകളുണ്ട്. മറിച്ചു സംഭവിക്കണമെങ്കിൽ പിൻഗാമി മുൻഗാമിയേക്കാൾ പ്രഗല്ഭനായിരിക്കണം.

കോട്ടയം ഭദ്രാസനത്തിൽ പ്രഗല്ഭരുടെ ഒരു പരമ്പര മാത്രമാണ് മെത്രാപ്പോലീത്തന്മാരായി വാണിട്ടുള്ളത്. *വിഭജിച്ചു ഭരിക്കുക* എന്ന തന്ത്രവുമായി 1876–ൽ പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് ഏകപക്ഷീയമായി മലങ്കരയെ കോട്ടയമടക്കം ഏഴു ഭദ്രാസനങ്ങളായി വിഭജിച്ചു. അന്ന് കോട്ടയം ഭദ്രാസന മെത്രാപ്പോലീത്തായായി അദ്ദേഹം പരിഗണിച്ചത് തന്നോടൊപ്പം വന്ന പരദേശിയായ അബ്ദുള്ളാ മാർ ഗ്രീഗോറിയോസിനെ ആയിരുന്നു. പക്ഷേ പിന്നീട് അബ്ദുള്ളാ ദ്വിതീയൻ എന്ന പേരിൽ അന്ത്യോഖ്യാ പാത്രിയർക്കീസായ അദ്ദേഹത്തിന് പത്രോസ് പാത്രിയർക്കീസ് ആവശ്യപ്പെട്ട *തലവരിപ്പണം* നൽകാൻ സാധിക്കാത്തതിനാൽ കോട്ടയം ഭദ്രാസനം ലഭിച്ചില്ല. പകരം കൊല്ലത്തിനായി വാഴിക്കപ്പെട്ട കടവിൽ പൗലൂസ് മാർ അത്താനാസ്യോസിനെ കോട്ടയത്തിനു നിയമിച്ചു സ്ഥാത്തിക്കോൻ കൊടുത്തു. *വിഭജിച്ചു ഭരിക്കുക* എന്ന പാത്രിയർക്കീസിന്റെ തന്ത്രം പ്രഗൽഭനായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്താ *പൊളിച്ചടുക്കി* ആറു നവ മെത്രാന്മാരേയും തന്റെ സഹായികളാക്കിയെന്നതു പിൽക്കാല ചരിത്രം.

പിന്നീട് അങ്കമാലിയുടെ കൂടി ചുമതല ലഭിച്ച കടവിൽ പൗലൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ അതീവ പ്രഗല്ഭനും കർമ്മനിരതനുമായിരുന്നു. അദ്ദേഹത്തിന്റെ കാലത്താണ് കോട്ടയം ഭദ്രാസനത്തിലെ ഇന്നുള്ള പ്രമുഖ പള്ളികളിൽ ഭൂരിപക്ഷവും സ്ഥാപിക്കപ്പെട്ടത്. അവയുടെ നിർമ്മാണത്തിനു അദ്ദേഹം നേരിട്ടുതന്നെ നേതൃത്വം നൽകി. പിന്നീട് *വടക്ക് ഒരു പൊതുസ്ഥലം* എന്ന ലക്ഷ്യത്തോടെ ആലുവാ തൃക്കുന്നത്തു സെമിനാരി പൂർത്തീകരിക്കുവാൻ അദ്ദേഹം കഠിനാദ്ധ്വാനം ചെയ്തു.

*വിജാതീയ മിഷനിൽ* അതീവ തൽപ്പരനായിരുന്ന കടവിൽ മാർ അത്താനാസ്യോസാണ് മലങ്കരസഭയുടെ പ്രഗൽഭരായ പിൽക്കാല പിതാക്കന്മാരിൽ പലരേയും വൈദിക പദവിയിലേയ്ക്കുയർത്തിയത്. മലങ്കരയിലെ രണ്ടും മൂന്നും നാലും കാതോലിക്കാമാരായ പ. വാകത്താനത്തു



ബാവാ, പ. കല്ലാശ്ശേരി ബാവാ, പ. ഔഗേൻ ബാവാ എന്നിവരും, പ. പാമ്പാടി തിരുമേനി, കുറ്റിക്കാട്ടിൽ മാർ അത്താനാസ്യോസ്, പാറേട്ട് മാർ ഈവാനിയോസ് എന്നിവരും അദ്ദേഹം പൗരോഹിത്യ പദവിയേലേയ്ക്കുയർത്തിയവരിൽ ചിലർ മാത്രമാണ്. യഥാർത്ഥത്തിൽ പേഴമറ്റത്ത് കുറിയാക്കോസെന്ന സാധാരണ ഗ്രാമീണ ബാലനെ *കണ്ടെത്തി* പ. പാമ്പാടി തിരുമേനിയായുള്ള വളർച്ചയ്ക്ക് അടിസ്ഥാനമിട്ടത് കടവിൽ മാർ അത്താനാസ്യോസാണ്.

കോറൂയോ മുതൽ കശ്ശീശാവരെയുള്ള പട്ടങ്ങളും റമ്പാൻ സ്ഥാനവും സ്വയം നൽകി തൃക്കുന്നത്തു സെമിനാരിയിൽ തന്റെ പിൻഗാമിയായി കടവിൽ മാർ അത്താനാസ്യോസ് നിയമിച്ച വാകത്താനം കാരുചിറ ഗീവർഗീസ് റമ്പാനാണ് മാർ പീലക്സീനോസ് മെത്രാപ്പോലീത്താ എന്ന പേരിൽ കോട്ടയത്തിന്റെ അടുത്ത സാരഥിയായത്. കടവിൽ മാർ അത്താനാസ്യോസിന്റെ സെക്രട്ടറി, തൃക്കുന്നത്തു സെമിനാരിയുടെ കൈകാര്യകർത്താവ് എന്നീ നിലകളിൽ കഴിവു തെളിയിച്ച വ്യക്തിയായിരുന്നു ഗീവർഗീസ് റമ്പാൻ. ഗ്രന്ഥകാരൻ, കലാകാരൻ എന്നീ നിലകളിൽ പ്രാഗൽഭ്യം തെളിയിച്ച അദ്ദേഹം സ്കൂളുകൾ, റോഡുകൾ മുതലായവയുടെ നിർമ്മാണത്തിൽ പ്രത്യേക ശ്രദ്ധ പതിപ്പിച്ച ഒരു സാമൂഹിക പരിഷ്ക്കർത്താവ് കൂടിയായിരുന്നു. *ദേവാലയങ്ങൾ നിർമിച്ചത് മതി. ഇനി വേണ്ടത് വിദ്യാലയങ്ങൾ* എന്നുപദേശിച്ച ശ്രീനാരായണ ഗുരുവിനെപ്പോലെ *വെള്ളിക്കുരിശല്ല പള്ളിക്കൂടമാണ് ഇപ്പോൾ ആവശ്യം* എന്നു പള്ളിക്കാരോട് കൽപ്പിച്ച ക്രാന്തദർശിയായിരുന്നു മാർ പീലക്സീനോസ് മെത്രാപ്പോലീത്താ.



*നമുക്കും നിങ്ങൾക്കും പ്രിയങ്കരൻ* എന്നു പ. പരുമല തിരുമേനി വിശേഷിപ്പിച്ച കാരുചിറ ഗീവർഗീസ് റമ്പാനെ മെത്രാപ്പോലീത്താ സ്ഥാനത്തേയ്ക്കും തുടർന്ന് പ. ബസേലിയോസ് ഗീവർഗീസ് പ്രഥമൻ എന്ന പേരിൽ കാതോലിക്കാ സ്ഥാനത്തേയ്ക്കും ഉയർത്തുവാൻ സഭയ്ക്ക് രണ്ടാമതൊന്നു ആലോചിക്കേണ്ടിയിരുന്നില്ല. കാരണം അദ്ദേഹം അപ്പോഴേയ്ക്കും *അല്പത്തിലും അധികത്തിലും വിശ്വസ്ഥനും* മഹത്വ

കാംക്ഷയില്ലാത്തവനുമാണെന്നു തെളിയിച്ചു കഴിഞ്ഞിരുന്നു. കടവിൽ മാർ അത്താനാസ്യോസിന്റെ വിൽപ്പത്രപ്രകാരം തനിക്കു ലഭിച്ച തൃക്കുന്നത്തു സെമിനാരിയുടെ അധികാരിസ്ഥാനം ഉപേക്ഷിച്ച് അതിന്റെ മുതലും കണക്കും മലങ്കര മെത്രാപ്പോലീത്തായെ ഏൽപ്പിച്ച് വാകത്താനം വള്ളിക്കാട്ടു ദയറായിൽ ഒതുങ്ങിക്കൂടുകയാണ് ഗീവർഗീസ് റമ്പാൻ ചെയ്തത്. കാതോലിക്കാ സ്ഥാനം ഏറ്റശേഷം അദ്ദേഹം ആദ്യം ചെയ്ത നടപടി കണ്ണംചിറ കവലയിൽ നിന്നും *കാതോലിക്കേറ്റ് സിംഹാസന പ്പള്ളി* എന്നു പുനർ നാമകരണം ചെയ്ത വള്ളിക്കാട്ടു ദയറായിലേയ്ക്കുള്ള വഴി സഞ്ചാരയോഗ്യമാക്കുകയായിരുന്നു. കാതോലിക്കാ എന്ന നിലയിലുള്ള തന്റെ ചുരുങ്ങിയ ഭരണകാലത്ത് അനാരോഗ്യം വകവയ്ക്കാതെ മലങ്കര ഒട്ടാകെ സഞ്ചരിച്ച് തന്റെ ആടുകളെ അനുഗ്രഹിച്ച അദ്ദേഹത്തിന്റെ കലാപാടവവും ചരിത്ര - വേദശാസ്ത്ര പാണ്ഡിത്യവുമാണ് ഇന്ന് പൗരസ്ത്യ കാതോലിക്കാമാർ ഉപയോഗിക്കുന്ന അംശവടി അടക്കമുള്ള സ്ഥാനചിഹ്നങ്ങൾ രൂപപ്പെടുത്തിയത്.

പ. പരുമല തിരുമേനിയുടെ *വടിയും മുടിയും സ്ലീബായും മാർ ഗ്രീഗോറിയോസ് എന്ന സ്ഥാനനാമവും നൽകി അദ്ദേഹത്തിന്റെ ആത്മീയ പിൻഗാമിയായി* പ. സഭ വാഴിച്ച കുറിയാക്കോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ എന്ന പ. പാമ്പാടി തിരുമേനിയായിരുന്നു കോട്ടയത്തിന്റെ അടുത്ത ഇടയൻ. സാധാരണ വിദ്യാഭ്യാസം മാത്രമുള്ള, ഭരണപടുവല്ലാത്ത ഒരു സാധാരണ ഗ്രാമീണനും ലളിത മനസ്കനായ സന്യാസിയും മാത്രമായിരുന്നു അദ്ദേഹം എന്നത് സുവിദിതമാണ്. പക്ഷേ *എനിക്കറിയാവുന്നതെല്ലാം അദ്ദേഹത്തിനുമറിയാം. പരുമല പിതാവിന്റെ ആത്മബീജം അദ്ദേഹത്തിലുണ്ട്.* എന്ന് പ. ഗീവർഗീസ് ദ്വിതീയൻ ബാവാ അന്ത്യോഖ്യായുടെ പ. അപ്രേം പ്രഥമൻ പാത്രിയർക്കീസിനോട് സാക്ഷ്യപ്പെടുത്തിയ പ. പാമ്പാടി തിരുമേനി, തന്നെ എന്തിനു വാഴിച്ചുവോ ആ ലക്ഷ്യം സാർത്ഥകമാക്കി. ഒരു പ്രാർത്ഥനാമനുഷ്യനും പരിശുദ്ധനുമെന്ന് തന്റെ ജീവിതകാലത്തു തന്നെ അദ്ദേഹം തെളിയിച്ചു.



പൊത്തമ്പുറം കുന്നിന്റെ ശാന്തതയിൽ സ്വർഗസ്ഥനായ പിതാവുമായി സംവേദിക്കുമ്പോഴും തന്റെ ഇടയനടുത്ത കർമ്മങ്ങളും സഭ ഏൽപ്പിച്ച കർത്തവ്യങ്ങളും അദ്ദേഹം മറന്നില്ല. തന്റെ സാന്നിദ്ധ്യം ആവശ്യമുള്ളിടത്തെല്ലാം അദ്ദേഹം ഉണ്ടായിരുന്നു. അതിലുപരി, *അവനോടുകൂടി മരിപ്പാൻ നാമും പോക* എന്നു പറഞ്ഞ മലങ്കരസഭാ സ്ഥാപകനായ മാർ

ത്തോമ്മാ ശ്ലീഹായേപ്പോലെ കുന്നംകുളത്തെ പ്ലേഗു ബാധിതരുടെ ഇടയിലേയ്ക്കു കടന്നുചെല്ലുവാനും അദ്ദേഹം മടിച്ചില്ല. ലൗകിക സമ്പാദ്യങ്ങൾ ഇല്ലാതിരുന്ന പ. പാമ്പാടി തിരുമേനിയേയാണ് 1935–ലെ ആദ്യ *കാതോലിക്കാ നിധി* സംഭരണത്തിന്റെ അദ്ധ്യക്ഷനായി സഭ നിശ്ചയിച്ചത്. ആ കർത്തവ്യം അദ്ദേഹം ഭംഗിയായി പൂർത്തീകരിച്ചു. *കാതോലിക്കേറ്റിന്റെ നിധി* എന്ന് റാവു സാഹിബ് ഒ. എം. ചെറിയാൻ പ. പാമ്പാടി തിരുമേനിയെ വിശേഷിപ്പിച്ചത് അക്കാലത്താണ്.

മലങ്കര മെത്രാപ്പോലീത്താമാരായിരുന്ന പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ, പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ആറാമൻ എന്നിവരുടെ വിശ്വസ്ഥനായിരുന്ന പുതുപ്പള്ളി വല്യപാറേട്ടു കൊച്ചു മാത്തുവിന്റെ മകനായി പിറന്നുവീണ മാത്യൂസാണ് പിന്നീട് കോട്ടയം ഭദ്രാസനത്തെ നയിച്ച മാത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ. ചെറുപ്പംമുതൽ സഭാ ഭരണവുമായി സജീവമായി ബന്ധപ്പെട്ടിരുന്ന ഇദ്ദേഹത്തിനു മ്ശംശോനോ സ്ഥാനം നൽകിയത് പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ആറാമന് മേല്പട്ട സ്ഥാനം നൽകിയ വേളയിൽ യേറുശലേമിലെ വി. മർക്കോസിന്റെ മാളികയിൽ വെച്ചാണ്.



സഭാ ഭരണത്തിന്റെ അത്യുന്നത ശ്രേണിയിൽ വ്യവഹരിക്കുമ്പോഴും പ്രഗത്ഭ ഭരണാധികാരി എന്നു പേരെടുത്തപ്പോഴും മേല്പട്ട സ്ഥാനം ഏൽക്കുന്നതിന് മാത്യൂസ് കത്തനാർ വിമുഖനായിരുന്നു. ശെമ്മാശനായിരുന്നപ്പോൾ കാതോലിക്കാ സ്ഥാനത്തേയ്ക്കു വിളിക്കപ്പെടുകയും രണ്ടു പ്രാവശ്യം മെത്രാനായി തിരഞ്ഞെടുക്കപ്പെടുകയും ചെയ്തെങ്കിലും അദ്ദേഹം വഴങ്ങിയില്ല. അവസാനം വൃദ്ധനായ ശേഷമാണ് അദ്ദേഹം മേല്പട്ടസ്ഥാനം സ്വീകരിച്ചത്. അത് തന്റെ ഗുരുവായ പ. വട്ടശ്ശേരിൽ തിരുമേനിയുടെ ആഗ്രഹപൂർത്തീകരണത്തിനു മാത്രമായിരുന്നെന്ന് അദ്ദേഹം വ്യക്തമാക്കിയിട്ടുണ്ട്.

മേല്പട്ടസ്ഥാനമേറ്റപ്പോൾ മുതൽ പ. പാമ്പാടി തിരുമേനി കാലം ചെയ്യുന്നതു വരെ പാറേട്ട് മാർ ഈവാനിയോസ് അദ്ദേഹത്തിന്റെ അസിസ്റ്റന്റും തുടർന്ന് കോട്ടയത്തിന്റെ മെത്രാപ്പോലീത്തായുമായി. സഹായ മെത്രാപ്പോലീത്താ ആയപ്പോൾത്തന്നെ കോട്ടയം ഭദ്രാസന ഭരണം പ. പാമ്പാടി തിരുമേനി പാറേട്ടു മെത്രാച്ചനു വിട്ടുകൊടുത്തു. മലങ്കര സഭാ ഭരണത്തിലും നിർണായക സ്വാധീനമുണ്ടായിരുന്ന പാറേട്ട് മാർ ഈവാനിയോസിനു ഇത് അയത്നലളിതമായ ഒരു പ്രക്രിയയായിരുന്നു. ഭീമ

മായ കുടുംബസ്വത്തിനു ഉടമയായിരുന്ന അദ്ദേഹത്തിനു പണം ഒരു പ്രശ്നവുമല്ലായിരുന്നു.

ഈ മഹാരഥന്മാരുടെ പിൻഗാമിയായി ആണ് ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ കോട്ടയം ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്താ സ്ഥാനത്തേയ്ക്കു നിയോഗിക്കപ്പെടുന്നത്. *വമ്പന്റെ പിമ്പേ വന്നവൻ* എന്ന ബലഹീനത തികച്ചും പ്രകടമാകുന്ന മുൻഗാമികളുടെ നിരയിലേയ്ക്ക് അദ്ദേഹം കടന്നുവന്നത് ബലഹീനതകളുടേയും ദൗർബല്യങ്ങളുടേയും സമാഹാരവുമായിട്ടാണ്. ഈ പരിമിതികളുടേയും അവയുടെ പരിണിതഫലങ്ങളുടേയും അടിസ്ഥാനത്തിൽ വേണം കാൽ നൂറ്റാണ്ടിലധികം നീണ്ട അദ്ദേഹത്തിന്റെ ഭദ്രാസന ഭരണത്തെ വിലയിരുത്തുവാൻ.

ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ ഭദ്രാസന ഭരണം പ്രശ്നസങ്കീർണ്ണവും സംഘർഷഭരിതവുമായിരുന്നു എന്നത് ഒരു രഹസ്യമല്ല. ഭരണകാര്യത്തിൽ അനേകം ആരോപണങ്ങൾക്ക് അദ്ദേഹം വിധേയനായി എന്നതും യാഥാർത്ഥ്യമാണ്. മുകളിൽ പറഞ്ഞ ബലഹീനതകളും ദൗർബല്യങ്ങളുമായിരുന്നു ഇവയുടെ രണ്ടു കാരണങ്ങളിൽ ഒന്ന്. അവയെ ആദ്യം പ്രതിപാദിക്കാം.

മാർത്തോമ്മാ സഭാംഗങ്ങളായ മാതാപിതാക്കളുടെ പുത്രനായി കേരളത്തിനു പുറത്താണ് അദ്ദേഹം ജനിച്ചത്. ബാല്യ-കൗമാര ജീവിതവും വിദ്യാഭ്യാസവും *മരുന്നിനു മാത്രം* നസ്രാണികളുള്ള കൊല്ലത്ത്. ഇവയാണ് ഒന്നാമത്തെ ബലഹീനത. അതോടൊപ്പം ഏതാണ്ട് പൂർണ്ണ *പുസ്തകപ്പുഴു* ആയിരുന്നു എന്നതും അദ്ദേഹത്തിനു നസ്രാണി സംസ്കൃതിയിൽ അടിസ്ഥാനവും പ്രായോഗികജ്ഞാനവുമില്ലാതാക്കി. ഓക്സ്ഫഡിലെ ദീർഘകാല പഠനവും അവിടെ കൗളി ഫാദേഴ്സ് എന്ന *മിണ്ടാമഠത്തിലെ* താമസവും അദ്ദേഹത്തെ പൗരസ്ത്യ ആദ്ധ്യാത്മികതയുടെ ഉയർന്ന തലങ്ങളിലെത്തിച്ചെങ്കിലും അത് കേരളത്തിലെ നാട്ടുനടപ്പിനേക്കുറിച്ച് അദ്ദേഹത്തെ തികച്ചും അജ്ഞനാക്കി.

കേരളത്തിൽ മടങ്ങിയെത്തിയത് പഴയസെമിനാരി അദ്ധ്യാപകനായി ആണ്. കാരാപ്പുഴ മാർ ഗ്രീഗോറിയോസ് ചാപ്പൽ എന്ന നഗര ദേവാലയത്തിലൊഴികെ മറ്റൊരിടത്തും വൈദികനായി സേവനമനുഷ്ടിക്കാത്ത കെ. ജി ജോർജ് റമ്പാന് ഇടവക ഭരണത്തേപ്പറ്റി യാതൊരു ഗ്രാഹ്യമോ പരിശീലനമോ ലഭിച്ചില്ല. ഇവയോടൊപ്പംതന്നെ ഗ്രാമീണ ഇടവകപ്പള്ളികളിൽ സേവനമനുഷ്ടിച്ചില്ല എന്നതിനാൽ *നസ്രാണി മാർഗ്ഗ*ത്തിന്റെ പ്രാദേശിക സാംസ്കാരിക സങ്കലനത്തെപ്പറ്റി അദ്ദേഹത്തിനു യാതൊരറിവുമില്ലായിരുന്നു. ആദ്ധ്യാത്മികതയേയും സഭാ ജീവിതത്തേയും പറ്റി ഉന്നതസ്വപ്നങ്ങൾ വെച്ചുപുലർത്തിയിരുന്ന കെ. ജി ജോർജ് റമ്പാന് നിഷ്ക്കളങ്ക സന്യാസിമാർക്ക് സാധാരണ സംഭവിക്കുന്നതുപോലെ അവയുടെ പ്രായോഗികവശത്തെപ്പറ്റി യാതൊരു ധാരണയും ഇല്ലായിരുന്നു.

ഉന്നതമായ ആദർശങ്ങൾ വെച്ചു പുലർത്തിയപ്പോഴും അവ പ്രകടമാ

ക്കുന്നതിൽ ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ തികഞ്ഞ പരാജയമായിരുന്നു. പ്രസംഗപടുവല്ലാത്ത അദ്ദേഹത്തിനു അത്ഭുതകരമായി ഭേദപ്പെട്ട ഗുരുതര രോഗം സമ്മാനിച്ച പതിഞ്ഞ ശബ്ദവും *പറഞ്ഞു ഫലിപ്പിക്കുന്നതിനു* തടസമായി നിന്നു. പിന്നീടുണ്ടായ ആരോപണങ്ങളിൽ ഭൂരിഭാഗവും ഈ ആശയവിനിമയ പ്രതിസന്ധിയിൽ നിന്നും ഉടലെടുത്തതാണ്.

പണ ദൗർലഭ്യവും സാമ്പത്തിക വിനിമയത്തിലുള്ള കഴിവില്ലായ്മയുമായിരുന്നു അദ്ദേഹത്തിന്റെ അടുത്ത ദൗർബല്യം. അതോടൊപ്പം അതിരറ്റ ആശ്രിത വാൽസല്യവും കൂടിച്ചേർന്നപ്പോൾ അദ്ദേഹം ഒരു സാമ്പത്തിക പരാജയമായതിൽ അത്ഭുതമില്ല. ഈ ബലഹീനതകളോടെയായിരുന്നു ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ കോട്ടയം ഭദ്രാസന ഭരണം ഏറ്റെടുത്തത്.



സാമ്പത്തിക വിനിമയത്തിലുള്ള കഴിവില്ലായ്മ അവസാനകാലം വരെ അദ്ദേഹത്തോടൊപ്പമുണ്ടായിരുന്നു എങ്കിലും ആ രംഗത്ത് സുതാര്യത എല്ലാ തലത്തിലും വേണമെന്ന് അദ്ദേഹത്തിനു നിർബന്ധമുണ്ടായിരുന്നു. എല്ലാ രംഗത്തേയും ധൂർത്തിനേയും ആർഭാടത്തേയും വെറുക്കുകയും എതിർക്കുകയും ചെയ്ത മാർ ഈവാനിയോസ് മെത്രാപ്പോലീത്താ അതേ സമയംതന്നെ ഗുണപരമായ ധനവിനിയോഗത്തെ പ്രോൽസാഹിപ്പിക്കുകയും ചെയ്തു. തനിക്കു ലഭിച്ചതും പലപ്പോഴും കടം വാങ്ങിയും വിദ്യാഭ്യാസ - ചികിൽസാ - ഭവന നിർമ്മാണ സഹായം വാരിക്കോരികൊടുത്തു. ഇടവക പള്ളികളും അപ്രകാരം ചെയ്യണമെന്നായിരുന്നു അദ്ദേഹത്തിന്റെ നിലപാട്. അതേ സമയംതന്നെ കോട്ടയം ഭദ്രാസനത്തിലെ ചെറുതും വലുതുമായ ഏതാണ്ട് എല്ലാ പള്ളികളും പുതുക്കി പണിതത് അദ്ദേഹത്തിന്റെ കാലത്താണ്. അതിനെ അദ്ദേഹം പ്രോൽസാഹിപ്പിച്ചു. പക്ഷേ ആ രംഗത്തെ അനാവശ്യ ധൂർത്തിനേയും ആർഭാടത്തേയും അദ്ദേഹം നഖശിഖാന്തം എതിർത്തിരുന്നു. പക്ഷേ ഈ നിലപാട് എത്രമാത്രം പ്രായോഗികതലത്തിലെത്തി എന്നത് ഓരോ പള്ളികളായി വിശകലനം ചെയ്തു കണ്ടുപിടിക്കേണ്ടിയിരിക്കുന്നു.

എല്ലാ പള്ളികളും അവയുടെ പരിസരങ്ങളും വൃത്തിയായി സൂക്ഷിക്കണമെന്നും, പള്ളിപ്പരിസരത്ത് പൂച്ചെടികളും വൃക്ഷങ്ങളും വെച്ചു പിടിപ്പിക്കണമെന്നും അദ്ദേഹത്തിന്റെ ആഗ്രഹമായിരുന്നു. പള്ളിപ്പരിസരത്ത്

വ്യാപകമായ *തൈൽകൃഷി* ഒഴികെ മറ്റൊന്നും കാര്യമായി നടന്നില്ല എന്ന യാഥാർത്ഥ്യം അദ്ദേഹത്തെ എന്നും വേദനിപ്പിച്ചിരുന്നു.

ഓർത്തഡോക്സിയിലും പൗരസ്ത്യ ആദ്ധ്യാത്മികതയിലും സുറിയാനി പാരമ്പര്യത്തിലെ സഭാനുഷ്ടാനങ്ങളിലും ആകൃഷ്ടനായി സഭയിലേയ്ക്കും സന്യാസത്തിലേയ്ക്കും വന്ന മാർ ഈവാനിയോസ് മെത്രാപ്പോലീത്തായ്ക്ക് അവയോടുള്ള പ്രതിപത്തി കോട്ടയം ഭദ്രാസനത്തിൽ ഗുണപരമായ മാറ്റങ്ങളുണ്ടാക്കി. എല്ലാ പള്ളികളിലുംതന്നെ വലിയ നോമ്പിൽ സന്ധ്യാനമസ്ക്കാരം ആരംഭിച്ചു എന്നതും, നോമ്പുകളിൽ പള്ളികളും ഭവനങ്ങളും കേന്ദ്രീകരിച്ച് പ്രാർത്ഥനാ സംഗമങ്ങൾ ആരംഭിച്ചു എന്നതും അവയിൽ ചിലതു മാത്രമാണ്.

രണ്ടാമത്തെ ബലഹീനത വിശദീകരിക്കുന്നതിനു മുമ്പായി അദ്ദേഹത്തിന്റെ ഭരണ പരാജയങ്ങളെ വിലയിരുത്തേണ്ടിയിരിക്കുന്നു. മുകളിൽ പറഞ്ഞ ദൗർബല്യങ്ങളുടെ അടിസ്ഥാനത്തിൽ വേണം അത്തരമൊരു വിശകലനം നടത്തേണ്ടത്. ബലഹീനതകളേയും പരാജയങ്ങളേയും അദ്ദേഹത്തിന്റെ കുറ്റമോ കുറവോ ആയി കണക്കാക്കരുത്. കാരണം മനുഷ്യരായി ജനിച്ചവർക്കെല്ലാമുള്ളതാണിവ എന്നു സഭാപിതാക്കന്മാർ പഠിപ്പിക്കുന്നു.

ഓർത്തഡോക്സ് സഭയുടെ ദിവ്യമായ കൂദാശകളിലും നിർമ്മലമായ വിശ്വാസത്തിലും ആകൃഷ്ടനായാണ് കെ. ജി ജോർജ് മലങ്കര സഭയിൽ അംഗമായത്. ഓക്സ്ഫഡിലെ പഠനവും കൗളി ഫാദേഴ്സിനോടൊപ്പമുള്ള വാസവും അദ്ദേഹത്തെ ആദ്ധ്യാത്മികതയിലും ദയറാ ജിവിതത്തിലും ഉന്നതതലങ്ങളിലെത്തിച്ചു. മാരകരോഗത്തിൽ നിന്നുള്ള അത്ഭുത വിടുതലും അതിലെ പരിശുദ്ധന്മാരുടെ സാന്നിദ്ധ്യവും ഈ ദൈവാവബോധം രൂഢമൂലമാക്കി. കൂദാശകളിലും പൗരസ്ത്യ ആദ്ധ്യാത്മികതയിലും അധിഷ്ഠിതമായ മൗണ്ട് ആതോസ് പോലുള്ള ഒരു ഓർത്തഡോക്സ് ദയറാ എന്ന സ്വപ്നം അദ്ദേഹം വെച്ചു പുലർത്തിയിരുന്നു.

ഈ സ്വപ്ന സാക്ഷാത്കാരം എന്ന ലക്ഷ്യത്തോടെ തന്റെ ഭരണാരംഭകാലത്ത് വൈദിക തിരഞ്ഞെടുപ്പു നടത്തി എന്നതാണ് ഒന്നാമത്തെ ഭരണ പരാജയം. ലോകത്തിന്റെ കാപട്യങ്ങളെക്കുറിച്ച് പരിമിതജ്ഞാനം മാത്രമുണ്ടായിരുന്ന അദ്ദേഹം പലരും പറഞ്ഞതു വിശ്വസിച്ചു അവരെ സെമിനാരിയിലയച്ചു. പഠനം കഴിഞ്ഞിറങ്ങുമ്പോൾ, പുരോഹിതൻ *സത്യം ചെയ്തിട്ടു ചേതം വന്നാലും മാറാത്തവൻ* ആയിരിക്കണമെന്ന പട്ടംകൊട തക്സയിലെ പ്രമാണം അവർ കാറ്റിൽ പറത്തി. അക്കൂട്ടത്തിൽ *കോട്ടയം ഭദ്രാസനത്തിൽ ഞാനും തിരുമേനീം മാത്രമേ പരിശുദ്ധരുള്ളു* എന്നു പറയാൻ തക്ക ഔദ്ധത്യമുള്ള ചിലരുണ്ടായി എന്നു മാത്രമല്ല, അസത്യം പറയാൻ തയാറാകാതിരുന്ന യോഗ്യരായ പലരും പുറത്തായി എന്നതുമായിരുന്നു ഇതിന്റെ ഫലം. ദയറാ രൂപീകൃതമായുമില്ല. വൈകിയാണെങ്കിലും താൻ കബളിപ്പിക്കപ്പെടുകയാണെന്ന യാഥാർത്ഥ്യം അദ്ദേഹം മനസിലാക്കി ആദ്യ നയം ഉപേക്ഷിച്ച ശേഷമാണ്

മാർ ബസേലിയോസ് ദയറായിൽ സ്ഥിരം അംഗങ്ങളുണ്ടായത് എന്നതാണ് രസകരമായ വസ്തുത.

ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ ഭരണാരംഭകാലത്തെ ഏറ്റവും വലിയ പ്രശ്നം ഇടവകപള്ളികളുടെ ഭരണം സംബന്ധിച്ചായിരുന്നു. വലിയ പള്ളികൾ നിറഞ്ഞ ഒരു വലിയ ഭദ്രാസനം എന്ന നിലയിൽ കോട്ടയത്ത് എല്ലാക്കാലത്തും ഭരണ പ്രശ്നങ്ങൾ ഉണ്ടായിരുന്നു. പ. പാമ്പാടി തിരുമേനിയോടുള്ള ഭയംകൊണ്ട് അക്കാലത്ത് ഒതുങ്ങിനിന്ന പ്രശ്നങ്ങൾ പിന്നീട് പാറേട്ടു മെത്രാച്ചനും തുടർന്ന് പ. വട്ടക്കുന്നേൽ ബാവായും *നയഭയം* കാണിച്ചാണ് പരിഹരിച്ചിരുന്നത്. താരതമ്യേന ചെറുപ്പക്കാരനും മിതഭാഷിയുമായ ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ കാലത്ത് ഇവ മറനീക്കി പുറത്തു വന്നു എന്നത് യാഥാർത്ഥ്യമാണ്. അദ്ദേഹത്തിനു ഭരണപരിചയമോ നിയമ പരിജ്ഞാനമോ ഇല്ലായിരുന്നു എന്നതും വസ്തുതയാണ്.

ഓരോ ഇടവകപ്പള്ളികളിലേയും പ്രശ്നങ്ങൾ വ്യത്യസ്തമായിരിക്കും. ഒരേ പള്ളിയിൽത്തന്നെ വ്യത്യസ്ത കാലഘട്ടങ്ങളിലുണ്ടാകുന്ന പ്രശ്നങ്ങളും വിഭിന്നമാണ്. ഇവ ഓരോന്നും പഠിച്ച് അനുയോജ്യമായ തീരുമാനങ്ങളെടുക്കുക എന്നതാണ് ഭരണാധിപന്റെ കർത്തവ്യം. പ്രശ്ന പരിഹാരത്തിനായി വികാരിയെ മാറ്റുക, പുതിയ കൈക്കാരനേയും ഭരണ സമിതിയേയും തിരഞ്ഞെടുക്കുക, ശിക്ഷണ നടപടികൾ സ്വീകരിക്കുക, അറ്റകൈയ്ക്ക് നിയമ നടപടികൾ സ്വീകരിക്കുക തുടങ്ങിയ അനേകം മാർഗ്ഗങ്ങൾ ആവശ്യാനുസരണം ഉപയോഗിക്കാറുമുണ്ട്. ഭരണപരിചയമില്ലാത്ത, ശബ്ദത്തേയും ആൾക്കൂട്ടത്തേയും ഒഴിവാക്കുന്ന, മാർ ഈവാനിയോസ് മെത്രാപ്പോലീത്താ ഇത്തരം സാഹചര്യങ്ങൾ കൈകാര്യം ചെയ്യുന്നതിൽ പരാജയപ്പെട്ടു. പകരം ഭരണസമിതികൾ പിരിച്ചു വിട്ടു അഡ്മിനിസ്ട്രേറ്റർ ഭരണം ഏർപ്പെടുത്തി. ഇത് സ്വയം എടുത്ത തീരുമാനമാണെങ്കിലും പരപ്രേരണ മൂലമാണെങ്കിലും കേസിലും വഴക്കിലുമാണ് കൊണ്ടെത്തിച്ചത്.

ഇവിടെയാണ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ *ഭരണ പരാജയത്തിന്റെ* രണ്ടാമത്തെ കാരണം പ്രസക്തമാകുന്നത്. ഇത്തരം സാഹചര്യങ്ങളിൽ ഇടവക മെത്രാപ്പോലീത്തായ്ക്ക് യുക്തമായ ഉപദേശം നൽകുകയും സഹായിക്കുകയും ചെയ്യാൻ കടപ്പെട്ടവർ ഇവിടെ നിശബ്ദത പാലിച്ചു. എന്നു മാത്രമല്ല, *നശിച്ച ഭരണഘടന*, പൊതുയോഗം, കൈക്കാരൻ, ഭരണ സമിതി മുതലായ *ശല്യങ്ങളിൽ* നിന്നും രക്ഷപ്പെട്ട് അഡ്മിനിസ്ട്രേറ്റർ ഭരണത്തിന്റെ സുഖശീതളിമയിൽ മയങ്ങാനുള്ള സുവർണ്ണാവസരമായി അവരിൽ പലരും ഇതിനെ കണ്ടു. നിയമപരമായ വിഷയങ്ങളിൽ അദ്ദേഹത്തെ ഉപദേശിക്കുവാൻ പ്രതിഫലം പറ്റിക്കൊണ്ടിരുന്ന ചില നിയമജ്ഞരും തെറ്റായ ഉപദേശം നൽകി അദ്ദേഹത്തെ കുഴിയിൽ ചാടിച്ചു. കാലം നൽകുന്ന പാഠങ്ങൾ ഉൾക്കൊണ്ട് അദ്ദേഹം പിൽക്കാലത്ത് ഇത്തരം നടപടികളിൽ നിന്നു പിൻമാറുകയും പ്രശ്നങ്ങൾ

പഠിച്ചു നടപടി എടുത്തു തുടങ്ങുകയും ചെയ്തു. അതോടെ കോട്ടയം ഭദ്രാസനവും ഏതാണ്ട് ശാന്തമായി.

ഉപദേശം നൽകുകയും സഹായിക്കുകയും ചെയ്യാൻ ബാദ്ധ്യതയുള്ളവർ അതു ചെയ്യുകയും തിരുത്തുകയും ചെയ്തില്ല എന്നതു തന്നെയാണ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ *ഭരണ പരാജയത്തിന്റെ* രണ്ടാമത്തെ കാരണം. മെത്രാന്മാർ ഉപദേശത്തിനും തിരുത്തലിനും അതീതരല്ല. ഇവ ചെയ്യുക എന്നതു മലങ്കരയിൽ പുതുമയുമല്ല. 1653-ൽ ആദ്യ തദ്ദേശീയ മെത്രാനായി മഹാനായ മാർത്തോമ്മാ ഒന്നാമനെ തിരഞ്ഞെടുത്ത അതേ *മലങ്കര പള്ളിയോഗം* തന്നെയാണ് അദ്ദേഹത്തിനു മൂന്നു വർഷത്തെ കാലാവധിയിൽ നാലു കത്തനാർമാരെ ആലോചനക്കാരായി നിയമിച്ചത്. 1809-ൽ കണ്ടനാട്ടു കൂടിയ *മലങ്കര പള്ളിയോഗം* കായംകുളം ഫീലിപ്പോസു റമ്പാനേയും പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനേയും മാർത്തോമ്മാ എട്ടാമന്റെ കാര്യവിചാരകരായി നിയമിച്ചു. പ്രഗത്ഭ മലങ്കര മെത്രാപ്പോലീത്താമാരായ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമനും പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ആറാമനും വൈദികരും അവൈദികരുമായ ഉപദേശകർ ഉണ്ടായിരുന്നു. എന്തിനധികം, പ. പാമ്പാടി തിരുമേനിക്കും ഉപദേശകരും, കൈകാര്യ കർത്താക്കളും, പ്രശ്ന പരിഹാരകരുമായി നഷ്കാമകർമ്മം അനുഷ്ടിക്കുന്ന വൈദികരും അവൈദികരുമുണ്ടായിരുന്നു.

*രാജാവ് നഗ്നനാണ്* എന്നു ചൂണ്ടിക്കാണിക്കുന്നത് രാജാവിനോടു ചെയ്യുന്ന ഏറ്റവും വലിയ ഉപകാരമാണ്. പകരം യാഥാർത്ഥ്യം മനസിലാക്കാതെ നഗ്നനായി നടന്ന് അപഹാസ്യനാകാൻ അദ്ദേഹത്തെ വിടുന്നത് രാജസ്നേഹമല്ല. ഇടവക മെത്രാപ്പോലീത്തായ്ക്ക് തെറ്റു പറ്റാം. അപ്പോൾ അത് തിരുത്തുന്നത് അദ്ദേഹത്തോടുള്ള കടപ്പാടാണ്. അതിനു പകരം ജനത്തിനു മുമ്പിൽ അദ്ദേഹത്തെ അപഹാസ്യനാക്കാനും അദ്ദേഹം കഴിവുകെട്ട ഒരു ഭരണാധികാരിയാണെന്നു മുദ്രയടിക്കാനുമാണ് *തിരുത്തൽ ശക്തികൾ* ശ്രമിച്ചത്. ലക്ഷ്യം - തങ്ങളുടെ സ്ഥാനമാനങ്ങളും അധികാരവും ഉറപ്പിക്കുക. അവസാനകാലത്തുപോലും ഇത്തരം വിരുദ്ധ ശക്തികളിൽനിന്നും അദ്ദേഹത്തിനു പൂർണ്ണമോചനം ലഭിച്ചിരുന്നില്ല.

ഏതാണ്ട് സമാനമായ സാഹചര്യങ്ങൾ തന്നെയാണ് അദ്ദേഹത്തിന്റെ ഏറെ വിവാദങ്ങളുണ്ടാക്കിയ പ്രസ്താവനകളുടെ നിജസ്ഥിതിയിലുമുള്ളത്. ആദ്യം സൂചിപ്പിച്ചതുപോലെ നസ്രാണി സംസ്കൃതിയിൽ അദ്ദേഹം അപരിചിതനായിരുന്നു. തീവ്രവസന്യാസത്വത്തിന്റെ ആവേശവും ഇതോടൊപ്പം ചേർന്നു. സഭ *ഓർത്തഡോക്സിയിൽ നിന്നും* അകന്നു പോകുന്നു എന്ന കാഴ്ചപ്പാടോടെ പാരമ്പര്യ സംസ്കൃതിയുടെ പല അംശങ്ങളേയും അദ്ദേഹം എതിർത്തു. ദേശീയതയുടെ അംശങ്ങൾ ഓർത്തഡോക്സ് ക്രൈസ്തവ വിരുദ്ധമല്ലെന്നും, പൂർവ പിതാക്കന്മാർ അവയെ അംഗീകരിച്ചിരുന്നു എന്നും അദ്ദേഹത്തെ പറഞ്ഞു മനസിലാ

ക്കുന്നതിനു പകരം അദ്ദേഹം പറഞ്ഞതും പറയാത്തതും അടിച്ചേൽപ്പിച്ച് ഇടവകക്കാരെ തമ്മിലടിപ്പിക്കാനാണ് ചിലർ ശ്രമിച്ചത്.

ഏറെ വിവാദമുണ്ടാക്കിയ പെരുന്നാൾ ചടങ്ങുകളുടെ നിരോധനമാണ് മുകളിൽ പ്രതിപാദിച്ചത്. ഇവിടെയും കാലം അദ്ദേഹത്തെ യാഥാർത്ഥ്യം ബോദ്ധ്യപ്പെടുത്തി. അതോടെ തന്റെ വിവാദ നടപടികളിൽ നിന്ന് അദ്ദേഹം പിന്മാറി. പിന്നീടൊരിക്കലും പെരുന്നാൾ ചടങ്ങുകൾക്ക് അദ്ദേഹം എതിരു നിന്നില്ല. *രാജാവിനേക്കാൾ വലിയ രാജഭക്തിയോടെ* പെരുന്നാൾ നിരോധനം നടപ്പാക്കാനിറങ്ങിയവർ; മുക്കിനുമുക്കിനുള്ള കൺവൻഷനുകൾക്കും ഗായകസംഘങ്ങൾക്കും ചെവിതുളയ്ക്കുന്ന സൗണ്ട് സിസ്റ്റങ്ങൾക്കും അദ്ദേഹം എതിരായിരുന്നു എന്ന യാഥാർത്ഥ്യം സൗകര്യപൂർവം തമസ്ക്കരിച്ചു.

പറഞ്ഞാൽ മനസിലാകാത്ത വ്യക്തിയോ കേൾക്കാൻ വിസമ്മതി യ്ക്കുന്ന സ്വഭാവിയോ ആയിരുന്നില്ല മാർ ഈവാനിയോസ് മെത്രാപ്പോ ലീത്താ. ലഭ്യമാക്കിയ വിവരങ്ങളുടെ അടിസ്ഥാനത്തിൽ എടുത്ത തെറ്റായ തീരുമാനങ്ങൾ യഥാർത്ഥ വസ്തുതകളും കാര്യത്തിന്റെ ഗൗര വവും ബോദ്ധ്യപ്പെടുത്തിയാൽ അടിയന്തിരമായിത്തന്നെ തിരുത്തുവാൻ അദ്ദേഹം തയാറായിരുന്നു എന്നതിന് ഈ ലേഖകൻ സാക്ഷിയാണ്. പക്ഷേ അപ്രകാരം തിരുത്തുന്നതിനു പകരം *എരിതീയിൽ എണ്ണ ഒഴി ക്കുന്നതിനാണ്* ഉത്തരവാദിത്വപ്പെട്ടവർ ശ്രമിച്ചത്.

രണ്ട് ഉദാഹരണങ്ങൾ ഇതിന് ചൂണ്ടിക്കാട്ടാം. ഒന്നാമതായി ഒരു പ്രമുഖ പള്ളിയിലെ പെരുന്നാളിനോടനുബന്ധിച്ചുണ്ടായ പ്രശ്നങ്ങൾ സംബ ന്ധിച്ച് അദ്ദേഹം ഇടവക മാനേജിംഗ് കമ്മിറ്റി വിളിച്ചുകൂട്ടി. അദ്ദേഹം നാട്ടിലില്ലാതിരുന്നപ്പോഴാണ് സംഭവം നടന്നത്. സംഭവത്തിന്റെ വിശദാം ശങ്ങൾ ശരിയായി പഠിച്ച ശേഷമാണ് അദ്ദേഹം യോഗത്തിനെത്തിയത്. ഇടവകക്കാർക്കെതിരായി ഒരക്ഷരംപോലും അദ്ദേഹം പറഞ്ഞില്ല. പക്ഷേ സ്ഥലത്തുണ്ടായിരുന്ന ഒരു ഉത്തരവാദിത്വപ്പെട്ട വ്യക്തി ചെണ്ടകൊട്ടു ന്നത് *അയ്യപ്പൻ തിന്തകത്തോം സ്വാമി തിന്തകത്തോം* എന്ന് അയ്യപ്പ സ്തുതി യാണെന്നും, അക്രൈസ്തവമായ അത് ക്രിസ്ത്യാനിയ്ക്കു നിഷിദ്ധമാണെന്നും പറഞ്ഞ് അവിടുത്തെ സൗഹൃദപരമായ അന്തരീക്ഷം തകർക്കാൻ ശ്രമിച്ചു. കമ്മിറ്റിയംഗങ്ങളിൽ ഒരാൾ മെത്രാപ്പോ ലീത്തായുടെ സാന്നിദ്ധ്യത്തിൽത്തന്നെ *അത് ...ൻ കേട്ടതിന്റെ കുഴപ്പമാ. ഞങ്ങൾ കേട്ടത് കർത്താവ് തിന്ത കത്തോം. യേശു തിന്തകത്തോം എന്നാണ്* എന്ന് തിരിച്ചടിച്ചു. പൊട്ടിത്തെ റിക്കുമെന്നു പ്രതീക്ഷിച്ച ഈ അവസ



രത്തിൽ ഒരക്ഷരം പറയാതെ അദ്ദേഹം അടുത്ത വിഷയത്തിലേയ്ക്കു കടക്കുകയായിരുന്നു.

ചെണ്ടക്കാരെ അദ്ദേഹത്തിന് ഇഷ്ടമായിരുന്നു എന്നതാണ് രസകരമായ വസ്തുത. ... *അവർ (ചെണ്ടക്കാർ) കുറിച്ച് കുറീം തൊട്ട് നല്ല വെള്ള മുണ്ടുമുടുത്തേ കൊട്ടാൻ വരൂ. അവർക്കു ഭക്തിയുണ്ട്. ബാന്റുകാർ അങ്ങനെയല്ല. മഹാ വൃത്തികെട്ടവരാ. പോരെങ്കിൽ റാസായ്ക്ക് സിനിമാപാട്ടും പാടും.* ... എന്ന് അദ്ദേഹം ഒരിയ്ക്കലെങ്കിലും പരസ്യമായി പറഞ്ഞിട്ടുണ്ട്.

രണ്ടാമത്തെ ഉദാഹരണം പുതുപ്പള്ളിയിലെ കോഴിനേർച്ചയുമായി ബന്ധപ്പെട്ടതാണ്. നൂറ്റാണ്ടുകളായി പുതുപ്പള്ളിപ്പെരുന്നാളിന് അപ്പത്തോടൊപ്പം കോഴിയിറച്ചി നേർച്ചയായി നൽകും. ഇതു മൃഗബലിയാണെന്ന് ആരോ മെത്രാപ്പോലീത്തായെ തെറ്റിദ്ധരിപ്പിച്ചു. പള്ളികളിൽ നിഷിദ്ധമായ രക്തചൊരിച്ചിൽ എന്ന നിലയിൽ മെത്രാപ്പോലീത്താ ഇത് നിരോധിച്ചു. പുതുപ്പള്ളിയിലെ കോഴിയിറച്ചി ഒരു ഭക്ഷണ പദാർത്ഥം മാത്രമാണെന്നും, ഇപ്പോൾ അത് പാകം ചെയ്യുന്നത് പുറം കരാറുകാരാണെന്നും പള്ളിപ്പരിസരത്തല്ലെന്നും ആരും അദ്ദേഹത്തെ ബോദ്ധ്യപ്പെടുത്തിയില്ല. പകരം മെത്രാപ്പോലീത്തായേയും പുതുപ്പള്ളിക്കാരെയും തമ്മിൽത്തല്ലിക്കാനാണ് ശ്രമിച്ചത്. ഉദ്ദേശ്യം വ്യക്തം.

സദ്യകൾക്കോ അടിയന്തിരങ്ങൾക്കോ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ എതിരായിരുന്നില്ല. പ. വട്ടക്കുന്നേൽ ബാവായുടെ അടിയന്തിരത്തിന് ഒന്നാം പന്തിയിൽ ഒന്നാമതിരുന്ന് സദ്യയുണ്ടത് അദ്ദേഹമായിരുന്നു (തൊട്ടടുത്ത് രണ്ടാമതിരുന്നത് കോട്ടയം ജില്ലാ കലക്ടർ പി. എച്ച്. കുര്യൻ ഐ.എ.എസ്.). മൽസ്യമാംസ സഹിതമായ നസ്രാണി സദ്യയോടു കൂടിയാണ് തന്റെ സ്വന്തം മാതാവിന്റെ നാൽപ്പതടിയന്തിരം അദ്ദേഹം ദയറായിൽ വെച്ചു നടത്തിയത്. പുതുപ്പള്ളിയിലെ കോഴിനേർച്ചയുടെ യാഥാർത്ഥ്യം മെത്രാപ്പോലീത്തായെ ആരെങ്കിലും സയുക്തികം ബോദ്ധ്യപ്പെടുത്തിയിരുന്നെങ്കിൽ ഒരു ആശയക്കുഴപ്പവും ദൗർഭാഗ്യകരമായ തുടർ സംഭവങ്ങളും ഒഴിവാക്കാമായിരുന്നു. ചെയ്യേണ്ടവർ ആരും ഒരിക്കലും അതു ചെയ്തില്ല.

ആശയ വിനിമയത്തിലുള്ള മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ അപര്യാപ്തത തന്റെ കാഴ്ച്ചപ്പാടുകളെ അതിന്റെ അന്തഃസത്തയിൽ ആടുകളിലെത്തിക്കുന്നതിന് തടസമായി നിന്നു. അനേകം ഉദാഹരണങ്ങൾ ഇതിനുപോൽബലകങ്ങളായി ചൂണ്ടിക്കാട്ടാം. ഓർത്തഡോക്സിയിലെ അപചയവും വി. കുർബാന അടക്കമുള്ള കൂദാശകൾക്കു സംഭവിച്ച ച്യുതിയുമാണ് അദ്ദേഹത്തിന്റെ ഇത്തരം ആശയങ്ങൾക്കു പിന്നിലെന്ന അടിസ്ഥാന വസ്തുത മനസിലാക്കി വേണം ആ പ്രസ്താവനകളെ സമീപിക്കാൻ.

മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ വിവാദ പ്രസ്താവന

കളിൽ ഒന്ന് ദുഃഖവെള്ളിയാഴ്ച കഞ്ഞി, അതിനുള്ള ചട്ടി എന്നിവയേപ്പറ്റിയാണ്. പള്ളിയിൽ ദുഃഖവെള്ളിയാഴ്ച നമസ്ക്കാരം നടക്കുമ്പോൾ പുരുഷന്മാർ മുഴുവൻ കഞ്ഞിവെയ്ക്കാൻ പോവുകയാണെന്ന് ഒരു തെറ്റിദ്ധാരണ അദ്ദേഹത്തിനുണ്ടായി. ഇതു ശരിയോ എന്നദ്ദേഹം പരിശോധിച്ചു കാണില്ല. അത് അദ്ദേഹത്തിന്റെ ഭാഗത്തെ വീഴ്ച. പക്ഷേ അദ്ദേഹത്തിന്റെ പ്രതികരണം യഥാർത്ഥത്തിൽ നമസ്ക്കാരം ഒഴിവാക്കി കഞ്ഞി വയ്ക്കാൻ പോകുന്നവരെപ്പറ്റിയായിരുന്നു. അതാരും മനസിലാക്കിയില്ല.

കഞ്ഞിച്ചട്ടിയെപ്പറ്റിയുള്ള പ്രതികരണം യഥാർത്ഥത്തിൽ പള്ളികളിലെ കുർബാനക്രമ ദാരിദ്ര്യത്തെപ്പറ്റിയായിരുന്നു. *കുർബാനക്രമം വാങ്ങാൻ കാശില്ല, ആണ്ടിലൊരിക്കൽ ഉപയോഗിക്കാനുള്ള കഞ്ഞിച്ചട്ടിക്കു മുടക്കാനുണ്ട്* എന്ന സമീപനത്തെയാണ് അദ്ദേഹം വിമർശിച്ചത്. ഒരു പള്ളിയിൽ വി. കുർബാനാനന്തരം തന്റെ പതിവു ചോദ്യങ്ങൾ ചോദിച്ചു. *ഇവിടെ എത്ര ചട്ടിയുണ്ട്*. ചോദ്യം മുൻകൂട്ടി പ്രതീക്ഷിച്ച സ്വൽപ്പം തന്റേടിയായ വികാരി പറഞ്ഞു. *എല്ലാർക്കും കഞ്ഞി കുടിക്കാനുണ്ട്*. അടുത്ത ചോദ്യം. *എത്ര കുർബാനക്രമമുണ്ട്*. വി. കുർബാന കഴിഞ്ഞ് പള്ളിമദ്ധ്യത്തിലെ മേശകളിൽ കുന്നുപോലെ കൂട്ടിയിരുന്ന കുർബാനക്രമം ചൂണ്ടിക്കാട്ടി വീണ്ടും വികാരി പറഞ്ഞു. *ദാ ഇത്രേമുണ്ട്*. നോക്കി. കണ്ടു. തൃപ്തിയായി. പിന്നെ ആ പള്ളിയിൽ ഈ വിഷയത്തെപ്പറ്റി ഒറ്റ അക്ഷരം മിണ്ടിയില്ല.

യഥാർത്ഥത്തിൽ പെരുന്നാൾ ചടങ്ങുകളേപ്പറ്റി അദ്ദേഹത്തിനുണ്ടായിരുന്ന കാഴ്ച്ചപ്പാടും ഇതു തന്നെയല്ലേ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. കാരണം, ഒരു പള്ളിക്കാര്യത്തിൽ നിന്നു നിർമ്മിച്ചു കൊടുത്ത ഭവനം കൂദാശ ചെയ്ത് താക്കോൽ കൈമാറിയത് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ ആയിരുന്നു. സമീപകാലത്ത് *സ്വൽപ്പം പെരുന്നാൾ വിഷയം* ഉണ്ടാക്കിയ ഒരു പള്ളിയാണ്. ഏതാനും ആഴ്ചകൾക്കുള്ളിൽ മറ്റൊരു പള്ളിയിൽ അദ്ദേഹം .... *(ഇന്ന) പള്ളിക്കാർ ചെണ്ടേം കൊട്ടും വെടീം വെക്കും പാവപ്പെട്ടൊന് വീടും വെച്ചു കൊടുക്കും. എല്ലാരും എന്റടുത്തു വന്ന് വീടു വയ്ക്കാൻ കാശു വാങ്ങും. പിന്നെ എന്തായെന്നു പോലും എന്നോടു പറയില്ല. അവരെന്നോട് കാശോന്നും ചോദിച്ചില്ല. പക്ഷേ എന്നെ വിളിച്ചാണ് കൂദാശ ചെയ്യിച്ചത്. നല്ല ഒന്നാന്തരം വീട്. അവരെന്തെങ്കിലും ചെയ്തോട്ടെ. നിങ്ങളും അവരെക്കണ്ടു പഠിക്ക്* ... എന്നു തുറന്നടിച്ചു. *കഞ്ഞിച്ചട്ടി* വിഷയത്തിലെ മനോഭാവം തന്നെയാണ് ഇവിടെയും അദ്ദേഹത്തിനുണ്ടായിരുന്നത് എന്നതു വ്യക്തമാണ്.

ഓർത്തഡോക്സിയിൽ ആകൃഷ്ടനായി മലങ്കര സഭയിലേയ്ക്കു വന്ന മാർ ഈവാനിയോസ് മെത്രാപ്പോലീത്താ വി. കൂദാശകളിലെ പങ്കാളിത്വം, ജീവകാരുണ്യ പ്രവർത്തനങ്ങൾ മുതലായ കടമകൾ മറന്ന് ആഘോഷാർഭാടങ്ങളിലും പ്രകടനാത്മക പ്രവർത്തനങ്ങളിലും ശ്രദ്ധയൂന്നി സഭാജീവിതത്തിന് അപചയം വന്നപ്പോൾ അവയെ തിരുത്തുവാനുള്ള ശ്രമമാണ് നടത്തിയത്. ആശയവിനിമയത്തിലുള്ള തന്റെ പരിമിതി മൂലം അത്

യഥാവിധി സംവേദിക്കുവാൻ അദ്ദേഹത്തിനു സാധിച്ചില്ല. അദ്ദേഹത്തിന്റെ ആശയങ്ങൾ ജനങ്ങളിലെത്തിക്കേണ്ടവർ അതു ചെയ്യാതെ അദ്ദേഹത്തെ ജനമദ്ധ്യത്തിൽ അപഹാസ്യനാക്കുംവിധം പ്രവർത്തിച്ചു. യഥാർത്ഥത്തിൽ സംഭവിച്ചത് ഇതാണ്.

മറ്റൊരു വിവാദ പ്രസ്താവനയാണ് അയ്യപ്പന്മാരെപ്പറ്റിയുള്ളത്. *ക്രിസ്ത്യാനിയുടെ പ്രദക്ഷിണവും പദയാത്രകളും വണ്ടിക്കാളയെ അടിച്ചോണ്ടു പോകുന്നതുപോലെയാണെന്നും അതിനേക്കാൾ തനിക്കിഷ്ടം ശബരിമലയ്ക്കു പോകുന്ന അയ്യപ്പൻമാരെയാണെന്നും* അദ്ദേഹം ഒരിക്കൽ പ്രസ്താവിച്ചു. യഥാർത്ഥത്തിൽ വ്രതമെടുത്ത് കുളിച്ച് ശുദ്ധരായി കുറിയുംതൊട്ട് കറുത്ത മുണ്ടുമുടുത്ത് ഇരുമുടിക്കെട്ടും ശരണം വിളിയുമായി പോകുന്ന അയ്യപ്പന്മാരുടെ വ്രതനിഷ്ഠയും അച്ചടക്കവും, നസ്രാണിയുടെ തീർത്ഥയാത്രകളിലെ ക്രമരാഹിത്യവും അച്ചടക്കമില്ലായ്മയും തമ്മിൽ താരതമ്യം ചെയ്യുക മാത്രമാണ് അദ്ദേഹം ചെയ്തത്. ഇത് അദ്ദേഹം തന്നെ വ്യക്തമാക്കിയതാണ്. ഇവ രണ്ടും ഒരിക്കലെങ്കിലും കണ്ടിട്ടുള്ളവർക്ക് ഈ നിരീക്ഷണം സത്യമാണെന്ന് ബോദ്ധ്യമാകും. ഈ നിരീക്ഷണത്തിനനുസൃതമായി തീർത്ഥയാത്രകൾ ക്രമീകരിക്കുന്നതിനു പകരം, മെത്രാപ്പോലീത്താ എതിരാണെന്ന വ്യാജേന പരുമല പദയാത്രകൾ നിർത്തലാക്കാനാണ് തൽപ്പരകക്ഷികൾ ശ്രമിച്ചത്. അദ്ദേഹത്തിന്റെ യഥാർത്ഥ ആശയം ജനം അറിഞ്ഞുമില്ല.

വ്യക്തിപരമായി എതിർപ്പുണ്ടെങ്കിലും, പലപ്പോഴും വിട്ടുനിൽക്കുമെങ്കിലും സഭയുടെ പൊതുവായ തീരുമാനപ്രകാരം നടത്തുന്ന പൊതുചടങ്ങുകളോട് അദ്ദേഹം ആത്മാർത്ഥമായി സഹകരിച്ചിരുന്നു. കോട്ടയത്തെ മഹാസമ്മേളനം, കാതോലിക്കേറ്റ് ശതാബ്ദി എന്നിവ വിജയിപ്പിക്കാൻ കർശന നിർദ്ദേശം നൽകിയതു തന്നെ ഉദാഹരണം. കൃത്യമായി പ്രതിവർഷം കാതോലിക്കാ ദിനപ്പിരിവു കൊടുത്തു തുടങ്ങിയ ആദ്യ മേല്പട്ടക്കാരനും മാർ ഈവാനിയോസ് മെത്രാപ്പോലീത്താ ആയിരുന്നു. സഭയിൽ *എങ്ങനെയും സമാധാനമുണ്ടാക്കുക* എന്ന ലക്ഷ്യം അദ്ദേഹത്തിനു തീർത്തും ഇല്ലായിരുന്നു. മലങ്കരസഭയുടെ അഖണ്ഡത അദ്ദേഹത്തിന്റെയും ആശയമായിരുന്നു. അദ്ദേഹം ജീവിതത്തിൽ നടത്തിയ ഏക പത്രസമ്മേളനം ഏതാനും വർഷം മുമ്പ് മണർകാടുപള്ളി വിഷയവുമായ ബന്ധപ്പെട്ടായിരുന്നു. ആദ്യം എടുത്ത നിലപാടിൽ നിന്നും സഭ പിന്നോക്കം പോയില്ലായിരുന്നുവെങ്കിൽ പറഞ്ഞതുപോലെ പ്രവർത്തിക്കുന്ന സ്വഭാവമുള്ള മാർ ഈവാനിയോസ് മെത്രാപ്പോലീത്താ ആ പത്രസമ്മേളനത്തിൽ പ്രകടിപ്പിച്ച ശക്തമായ നിലപാട് പ്രാവർത്തികമാക്കുമായിരുന്നെന്ന് നിസംശയമാണ്.

ആദ്യം സൂചിപ്പിച്ചതുപോലെ അടിസ്ഥാനപരമായ പല ബലഹീനതകളും മാർ ഈവാനിയോസ് മെത്രാപ്പോലീത്താ ഭരണമേറ്റെടുക്കുമ്പോൾ അദ്ദേഹത്തിന് ഉണ്ടായിരുന്നു. ഭരണരംഗത്ത് പല പാളിച്ചകളും പറ്റിയിട്ടുമുണ്ട്. പക്ഷേ അവയൊന്നും അദ്ദേഹത്തിന്റെ കുറവുകളായി കണ

ക്കാക്കാനാവില്ല. അവ മറച്ചു വയ്ക്കേണ്ട ആവശ്യവുമില്ല. കാരണം അവ അദ്ദേഹത്തിന്റെ മഹത്വത്തിൽ കറ പുരട്ടുന്നില്ല. അദ്ദേഹത്തിന്റെ മുൻഗാമികളായ വമ്പന്മാരിലും - പ. പാമ്പാടി തിരുമേനി അടക്കം - ഇവയല്ലെങ്കിൽ മറ്റു വിധത്തിൽ കുറവുകൾ ഉണ്ടായിരുന്നു. മാർ ഈവാനിയോസ് മെത്രാപ്പോലീത്തായെപ്പറ്റി ഒരു ഓർത്തഡോക്സുകാരൻ എന്ന നിലയിൽ *ഇതാ കളങ്കമില്ലാത്ത സാക്ഷാൽ ഇസ്രായേല്യൻ* എന്നു നിസംശയം പറയാം.

പക്ഷേ മുൻഗാമികൾക്കില്ലാതിരുന്ന ഒരു ഗതികേട് അദ്ദേഹത്തിനുണ്ടാക്കി എന്ന് അമർഷപൂർവം തന്നെ പറയേണ്ടിയിരിക്കുന്നു. അത് ജനങ്ങളെ അദ്ദേഹത്തിൽനിന്ന് ചിലർ അകറ്റിനിർത്തി എന്നതാണ്. പൂക്കളേയും വൃക്ഷങ്ങളേയും സർവ പ്രകൃതിയേയും സ്നേഹിച്ച, കുട്ടികളേയും ജീവജാലങ്ങളേയും താലോലിച്ച, ഫലിതം പറയുകയും അവ ആസ്വദിക്കുകയും ചെയ്ത, തുറന്നു ചിരിക്കുന്ന മാർ ഈവാനിയോസ് മെത്രാപ്പോലീത്തായെ ഒരു *ഭീകര ജീവി*യായി ചിലർ ചിത്രീകരിച്ചു. അദ്ദേഹം സാധാരണജനങ്ങൾക്ക് അഗമ്യനാണെന്ന് പറഞ്ഞു പരത്തി. അദ്ദേഹത്തിന്റെ ആശയങ്ങൾ വികലമായി പ്രചരിപ്പിച്ചു. സന്ദർശകരെ സ്വീകരിക്കില്ലെന്ന ധാരണ പരത്തി. ഫലം, അദ്ദേഹത്തിന്റെ യഥാർത്ഥ ചിത്രം ഭൂരിപക്ഷത്തിനും ലഭ്യമല്ലാതാക്കി. അതു ചെയ്തവരെ കാലം വിധിക്കട്ടെ.

ന്യായമായി ഉണ്ടാകാവുന്ന രണ്ട് സംശയങ്ങൾക്കു കൂടി ഉത്തരം നൽകി ഈ ലേഖനം അവസാനിപ്പിക്കാം. ഒന്നാമതായി, ഒരു വ്യക്തിയെപ്പറ്റിയുള്ള സ്മരണികയിൽ അദ്ദേഹത്തിന്റെ ബലഹീനതകളേയും വീഴ്ചകളേയും പറ്റിയുള്ള വിശകലനത്തിന്റെ സാംഗത്യം. ഉത്തരം - ശക്തിയും ബലഹീതകളും ചേർന്നവരാണ് എല്ലാ മനുഷ്യരും. ഇവ രണ്ടും വിശകലനം ചെയ്താലേ ആ വ്യക്തിത്വത്തെപ്പറ്റി വ്യക്തമായ ഒരു ചിത്രം ലഭിക്കൂ. മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ കാര്യത്തിൽ ജീവിതകാലത്തു തന്നെ വികലമായി പ്രചരിപ്പിക്കപ്പെട്ടവയാണ് അദ്ദേഹത്തിന്റെ ആശയങ്ങൾ. ഇനി അത്തരം പ്രചരണം വർദ്ധിക്കുകയേ ഉള്ളു. അതിനാൽ വസ്തുതകളുടെ ഒരു യഥാതഥ ലിഖിത രേഖ അത്യന്താപേക്ഷിതമാണ്.

രണ്ടാമത്, ഇത്തരം ഒരു വിമർശന ലേഖനമെഴുതാൻ ഈ ലേഖകനുള്ള യോഗ്യത. ഇതിനു പല ഉത്തരങ്ങളുണ്ട് പ്രധാനമായ ഏതാനും ചിലതു മാത്രം സൂചിപ്പിക്കാം. ഒന്ന്, ഈ ലേഖകന്റെ എട്ടാം വയസു മുതൽ നാലു പതിറ്റാണ്ടു നീണ്ട വളരെ അടുത്ത വ്യക്തിബന്ധം. രണ്ട്, കോട്ടയം ഭദ്രസനത്തിലുണ്ടായ പ്രശ്നങ്ങളേപ്പറ്റി ലേഖകനുള്ള വ്യക്തിപരവും സമഗ്രവുമായ അറിവ്. മൂന്ന്, അദ്ദേഹത്തിന്റെ ജീവിതകാലത്ത് എതിരഭിപ്രായം മുഖത്തു നോക്കി പറഞ്ഞിട്ടുണ്ടെന്ന അഭിമാനം.

പലരും പ്രചരിപ്പിക്കുന്നതുപോലെ അഭിപ്രായഭിന്നത തുറന്ന് പറയുന്നവരോട് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായ്ക്ക് യാതൊരു

വിരോധവും ഇല്ലായിരുന്നു. അതിന്റെ ഏറ്റവും വലിയ തെളിവ് ഇപ്പോഴത്തെ പ. പിതാവ് പ. ബസേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയൻ. പലപ്പോഴും പരസ്യമായിത്തന്നെ എതിരഭിപ്രായം പ്രകടിപ്പിച്ചിട്ടുള്ള പ. പിതാവിനോട് അദ്ദേഹത്തിനുണ്ടായിരുന്ന വാൽസല്യം സീമാതീതമായിരുന്നു. രണ്ടാമത്, ഈ ലേഖകൻ. കാതോലിക്കേറ്റ് ശതാബ്ദി വിളംബര റാലിയുടെ സമാപനത്തെപ്പറ്റിയുള്ള ആലോചനായോഗത്തിൽ അദ്ധ്യക്ഷത വഹിച്ച മാർ ഈവാനിയോസ് മെത്രാപ്പോലീത്താ ഭദ്രാസന സെക്രട്ടറിയെ അടുത്തു വിളിച്ച് *അവിടെ അവൻ* (ഈ ലേഖകൻ) *മാത്രം പ്രസംഗിച്ചാൽ മതി* എന്നു കല്പിച്ചു. ഭദ്രാസന സെക്രട്ടറി ഇതു യോഗത്തിൽ പരസ്യമായി പറയുകയും പരിപാടിയിൽ ഉൾപ്പെടുത്തുകയും ചെയ്തു. 2012 നവംബറിൽ പുതുപ്പള്ളിയിൽ നടന്ന സമാപന സമ്മേളനത്തിൽ മെത്രാപ്പോലീത്താ ആദ്യവസാനം പങ്കെടുക്കുകയും പ്രസംഗശേഷം ലേഖകനെ അഭിനന്ദിക്കുകയും ചെയ്തു. അതിനു മുമ്പും പിമ്പും ഈ ലേഖകന്റെ പ്രസംഗം അദ്ദേഹം കേട്ടിട്ടില്ലെന്നതാണ് രസകരം. ഇതേ യോഗത്തിലെ തന്റെ അദ്ധ്യക്ഷപ്രസംഗത്തിൽ ശതാബ്ദിയാഘോഷങ്ങളുടെ സാമ്പത്തിക കാര്യങ്ങളിലെ സുതാര്യതയില്ലായ്മയെ പരസ്യമായി വിമർശിക്കാനും അദ്ദേഹം മടിച്ചില്ല.

പ. വാകത്താനത്തു ബാവാ മലങ്കരയിലെ സന്യാസി വൈദികരെ വിശേഷിപ്പിച്ചത് ... *ഇവർ കാടുകളിലും മലകളിലും ഭൂമിയുടെ പിളർപ്പുകളിലും ഉഴന്നു വലഞ്ഞു. ലോകം അവർക്കു യോഗ്യമായിരുന്നില്ല* ... (എബ്രാ. 11.38) എന്നാണ്. മാർ ഈവാനിയോസ് മെത്രാപ്പോലീത്തായെപ്പറ്റി ഇപ്പോഴത്തെ പ. പിതാവ് ഏതാനും വർഷം മുമ്പ് ... *തിരുമേനി ചരിക്കുന്നത് ആദ്ധ്യാത്മികതയുടെ വളരെ ഉയർന്ന തലത്തിലാണ്. അതിനേക്കാൾ അനേകം പടി താഴെയാണ് ഞങ്ങളൊക്കെ. അതിനാൽ തിരുമനസിലെ ചിന്താസരണി പൂർണ്ണമായി ഉൾക്കൊള്ളാൻ ഞങ്ങൾക്കു കഴിവില്ല* ... എന്ന് അദ്ദേഹത്തിന്റെ സാന്നിദ്ധ്യത്തിൽതന്നെ പ്രസ്താവിച്ചു. കൂട്ടിവായിച്ചാൽ ഇവ രണ്ടിനും വ്യാഖ്യാനം ആവശ്യമില്ല.

കോട്ടയത്തിന്റെ അഞ്ചാമത്തെ ഇടയനായ നി. വ. ദി. ശ്രീ. ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ തന്റെ മുൻഗാമികളെപ്പോലെ ഒരു വമ്പനായിരുന്നു. അത് തന്റേതായ വ്യത്യസ്ത ശൈലിയിലായിരുന്നു എന്നു മാത്രം. ആറാമത്തെ ഇടയനിലും പ്രതീഷിക്കുന്നത് ഒരു വമ്പനെയാണ്. മുൻഗാമികളുടെ പരാജയങ്ങളിൽ നിന്ന് പാഠം ഉൾക്കൊള്ളുന്ന മറ്റൊരു വമ്പനെ. അതിൽ കുറഞ്ഞ ആരും കോട്ടയത്ത് വിജയിക്കില്ല.

*(വിശുദ്ധിയുടെ ഒരു ഹരിതകാലം, സമാഹാരം, മെയ് 2013)*

# 34

# *നീ ഭാഗ്യവാൻ, നിനക്കു നന്മ വരും*

**മ**ലങ്കരയുടെ വലിയ ബാവാ, മോറാൻ മാർ ബസേലിയോസ് മാർ ത്തോമ്മാ ദിദിമോസ് പ്രഥമൻ, 2014 മെയ് 27-ന് ... *മരിച്ച് തന്റെ ജന ത്തോടു ചേർന്നപ്പോൾ* അദ്ദേഹത്തിന്റെ ഭൗതികജീവിതത്തെ ഏറ്റവും ഭംഗിയായി വിശേഷിപ്പിക്കാനാവുന്നത് *ഭാഗ്യവാൻ* എന്നാണ്. സൗമ്യനും മിതഭാഷിയുമായ അദ്ദേഹത്തിന്റെ ജീവിതം ആദിമദ്ധ്യാന്തം ഭാഗ്യങ്ങ ളുടെ ഒരു പരമ്പരയായിരുന്നു എന്ന് ആ ജീവിതം വിശകലനം ചെയ്യുന്ന ആർക്കും മനസിലാകും.

നന്നേ ചെറുപ്രായത്തിൽ യുഗപ്രാഭവനായ തോമ്മാ മാർ ദീവന്നാ സ്യോസ് മെത്രാപ്പോലീത്തായാൽ സന്യാസ ജീവിതത്തിലേയ്ക്കു വിളി ക്കപ്പെട്ടു എന്നതും, ആ ക്ഷണം ദൈവവിളിയായി കണക്കാക്കി സ്വീക രിച്ചതും ഒന്നാമത്തെ ഭാഗ്യം. അവിടെ നിന്നുമാണ് ആരുമറിയാത്ത തോമ്മാച്ചൻ സർവ്വാദരണീയനായ വലിയ ബാവായായി വളർന്നത്.

മലങ്കരയിലെ ഒന്നാം കാതോലിക്കായുടെ ജന്മനാടായ കോലഞ്ചേരി യിൽവെച്ച് മേല്പട്ട സ്ഥാനത്തേയ്ക്ക് ഉയർത്തപ്പെട്ടു എന്നതൊരു യാദൃ ച്ഛികതയാകാം. എന്നാൽ അന്ന് അഭിഷേകം ചെയ്യപ്പെട്ടവരിൽ ചെറിയ വനായ തോമസ് മാർ തീമോത്തിയോസിന് ഒന്നാം കാതോലിക്കായുടെ അംശവടി സ്ഥാനചിഹ്നമായി ലഭിച്ചു എന്നതിനെ ഒരു ദൈവനിയോഗമാ യിത്തന്നെ കണക്കാക്കണം.

വിശാലവും അതേസമയം വിഭവദരിദ്രവുമായ മലബാർ ഭദ്രാസനത്തി ലേയ്ക്കു നിയോഗിക്കപ്പെട്ടെന്നതും ഒരു ഭാഗ്യം തന്നെയായിരുന്നു. മുള യിരിക്കൽ പൗലൂസ് മാർ സേവേറിയോസും മൂക്കഞ്ചേരിൽ പത്രോസ് മാർ ഒസ്താത്തിയോസും തുടങ്ങിവെച്ച പരിമിതമായ അടിസ്ഥാനത്തിൽ സുദൃഢമായ മലബാർ ഭദ്രാസനം പണിതുയർത്താനായി എന്നതിനപ്പുറം മലങ്കരയിലെ ഏറ്റവും കാര്യക്ഷമമായി ഭരിക്കപ്പെടുന്ന ഭദ്രാസനമായി മലബാറിനെ രൂപപ്പെടുത്താൻ അദ്ദേഹത്തിന്റെ കഴിവുകൾ വിനിയോ ഗിക്കാൻ ഈ നിയോഗം ഹേതുവായി. *പത്രോസും പൗലൂസും ഇട്ടിരുന്ന ലളിതമായ അടിസ്ഥാനത്തിൽ തോമ്മാ പണിത* മലബാർ ഭദ്രാസനം തന്റെ കാലത്തു തന്നെ രണ്ടര (മലബാർ, സുൽത്താൻ ബത്തേരി, ബ്രഹ്മ വാറിന്റെ പകുതി) ഭദ്രാസനങ്ങളായി വളരുന്നതു കാണാനും അദ്ദേഹ ത്തിനു ഭാഗ്യമുണ്ടായി.

പ. മാർത്തോമ്മാശ്ലീഹായുടെ പൗരസ്ത്യ സിംഹാസനത്തിലേയ്ക്ക് പ. സഭ മുഖാന്തിരം പരിശുദ്ധ റൂഹാ വിളിച്ചടുപ്പിച്ചത് ഭാഗ്യമായി കണ

ക്കാക്കേണ്ടതില്ല. പക്ഷേ 2005 ഒക്ടോബർ 31-ന് തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായെ പ. മാർത്തോമ്മാശ്ലീഹായുടെ പൗരസ്ത്യ സിംഹാസനത്തിൽ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ആയി പരുമല സെമിനാരിയിൽ വെച്ച് വാഴിച്ചപ്പോൾ മറ്റൊരു ഭാഗ്യവും അദ്ദേഹത്തെ തേടിയെത്തി. അന്ന് മുൻഗാമി പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ അവിടെ നേരിട്ടെത്തി അത്യുന്നത മഹാപുരോഹിതനടുത്ത *അഹറോന്റെ തളിർത്ത വടി* കൈമാറിയപ്പോൾ മലങ്കര സഭാചരിത്രത്തിൽ അതൊരു വിസ്മയക്കാഴ്ചയായി. പേരിലെ *തോമ്മായുടെ* ഇരട്ടിപ്പ് ഒഴിവാക്കാൻ *ദിദിമോസ്* എന്ന നാമം സ്വീകരിച്ചത് മറ്റൊരപൂർവത. തൃശൂരിന്റെ യൂഹാനോൻ മാർ മിലിത്തോസ് മെത്രാപ്പോലീത്തായാണ് ഈ നാമ പരിണാമം നിർദ്ദേശിച്ചതെന്ന് പരസ്യമായി അംഗീകരിക്കാൻ തയാറായത് അദ്ദേഹത്തിന്റെ മഹത്വം.



2005 ഒക്ടോബർ 30-ന് തന്റെ 85-ാം ജന്മദിനത്തിൽ മലങ്കര മെത്രാപ്പോലീത്താ സ്ഥാനമേറ്റ പ. പിതാവ്, 2010 ഒക്ടോബർ 30-ന് തന്റെ തൊണ്ണൂറാം ജന്മദിനത്തിൽ ആ ചുമതല പിൻഗാമിക്ക് കൈമാറി. കേവലം അഞ്ചു വർഷത്തെ പ്രധാന മഹാപുരോഹിതസ്ഥാനം പ. ദിദിമോസ് പ്രഥമന് ഭാഗ്യങ്ങളുടെ പരമ്പര സമ്മാനിച്ചു എന്നതിലുപരി, അത് മലങ്കര സഭയിൽ സമൂലമായ മാറ്റങ്ങൾക്ക് തുടക്കം കുറിച്ചു. ഭാഗ്യങ്ങളുടെ പരമ്പര ആദ്യമായി മുൻഗാമിയാൽ വാഴിക്കപ്പെട്ട കാതോലിക്കാ എന്നതിൽ തുടങ്ങുന്നു. അവസാനനിമിഷം ഒഴിവായ കോടതി നടപടികൾ മൂലം താൻ അദ്ധ്യക്ഷനായ ആദ്യ മലങ്കര അസോസ്സിയേഷൻ നിശ്ചിത ദിവസം തന്നെ നടത്തുവാൻ സാധിച്ചത് അടുത്ത ഭാഗ്യം. പിൻഗാമിയേയും രണ്ടു കൂട്ടു ട്രസ്റ്റികളെയും പതിനാല് മെത്രാന്മാരെയും തിരഞ്ഞെടുക്കാനുള്ള അപൂർവഭാഗ്യവും അദ്ദേഹത്തിന് ലഭിച്ചു. കാതോലിക്കാമാർക്കിടയിൽ പതിനാല് മെത്രാന്മാരെ വാഴിച്ചു സർവകാല റിക്കാർഡിടാൻ സാധിച്ച അദ്ദേഹം ഒരേസമയം ഏഴുപേരെ വാഴിച്ച്, ഒരുമിച്ച് വാഴിക്കുന്നവരുടെ എണ്ണത്തിലും റിക്കാർഡിട്ടു എന്നത് തികച്ചും ഒരു ഭാഗ്യം തന്നെയാണ്. ദശാബ്ദങ്ങൾക്കു ശേഷമാണ് രണ്ടു പ്രാവശ്യവും ലക്ഷ്യമിട്ടയത്ര മെത്രാൻ സ്ഥാനാർത്ഥികൾ ജയിച്ചുവന്നത് എന്നതും ഒരു റിക്കാർഡാണ്. ആദ്യമായി പിൻഗാമിയെ സ്വയം വാഴിച്ച് ഭേദിക്കാനാവാത്ത മറ്റൊരു റിക്കാർഡു കൂടിയിട്ടാണ് അദ്ദേഹം വിരമിച്ചത്.

2006-ൽ നെസ്തോറിയൻ കാതോലിക്കാ മാർ ദിൻഹാ നാലാമനുമായി ചിക്കാഗോയിൽ വെച്ച് സമ്മേളിച്ചതും ഒരു ഭാഗ്യമായി കണക്കാക്കണം. നൂറ്റാണ്ടുകൾക്ക് ശേഷമാണ് പ. മാർത്തോമ്മാശ്ലീഹായുടെ പൗരസ്ത്യ സിംഹാസനം പങ്കുവയ്ക്കുന്ന ഇരു കാതോലിക്കാമാരും തമ്മിൽ കൂടിക്കാണുന്നത്.

അല്പശബ്ദനും മിതഭാഷിയുമായ പ. ദിദിമോസ് പ്രഥമന്റെ അഞ്ചു വർഷത്തെ ഭരണം കേവലം ഭാഗ്യങ്ങളിൽ ഒതുങ്ങി നിൽക്കുന്നതല്ല. *സഭയുടെ ഭിത്തിയെ ബലവത്താക്കുക* എന്ന തന്റെ അടിസ്ഥാന ദൗത്യം ലക്ഷ്യപ്രാപ്തിയിലെത്തിക്കാൻ സമഗ്രമായ അഴിച്ചുപണിയാണ് അദ്ദേഹം ആവിഷ്ക്കരിച്ചത്. സ്ത്രീപക്ഷവാദികൾപോലും അവഗണിച്ച സ്ത്രീകളോടുള്ള സഭയിലെ വിവേചനം അവസാനിപ്പിക്കാൻ അദ്ദേഹം ആരംഭമിട്ടു. കൂട്ടുട്രസ്റ്റികളെയും മെത്രാന്മാരെയും തിരഞ്ഞെടുക്കാൻ രണ്ടു പ്രാവശ്യം വരണാധികാരിയായി ഒരു വനിതയ്ക്ക് *പൂർണ്ണ പുരുഷ ലോകമായ* മലങ്കര അസോസ്സിയേഷനിൽ പ്രവേശനം നൽകിക്കൊണ്ട് അദ്ദേഹം തന്റെ നയം വ്യക്തമാക്കി. തുടർന്ന് വനിതകൾക്ക് പള്ളി പൊതുയോഗങ്ങളിൽ വോട്ടവകാശമില്ലാത്ത അംഗത്വം നല്കി സമ്പൂർണ്ണ ജനാധിപത്യത്തിലേയ്ക്ക് ആദ്യ ചുവടുവെച്ചു. പിന്നീട് അതു പൂർണ്ണ അംഗത്വമായി സ്ഥിരപ്പെടുത്തി ഭരണഘടന ഭേദഗതി ചെയ്തതോടെ നൂറ്റാണ്ടുകൾ നീണ്ട ഒരു വിവേചനത്തിന് അന്ത്യം കുറിച്ചു. ഇന്ന് വനിതകൾ പള്ളിക്കമ്മിറ്റിക്കാരും സെക്രട്ടറിയും കൈക്കാരനുമാകുന്നത് പതിവുകാഴ്ച. അതിനേക്കാളുപരി, സ്ത്രീസാന്നിദ്ധ്യം ഉണ്ടായതോടെ പള്ളി പൊതുയോഗങ്ങളിലെ ബഹളവും അരാജകത്വവും ഏതാണ്ട് പൂർണ്ണമായി അവസാനിച്ചു എന്നത് വർത്തമാനകാല യാഥാർത്ഥ്യം. ഗുണപരമായ ഈ പരിവർത്തനത്തിൽ പലരും അസ്വസ്ഥരാണെന്നതു പരമാർത്ഥവും. പരിപൂർണ്ണ സന്യാസിയായ പ. ദിദിമോസ് പ്രഥമന് സന്യാസത്തിന്റെ വരട്ടു തത്വശാസ്ത്രമല്ല, ഇന്ത്യൻ സന്യാസിമാരുടെ പ്രായോഗിക ജ്ഞാനവും യാഥാർത്ഥ്യബോധവുമാണ് ഇവിടെ മാർഗ്ഗദർശനമായത്.

യഥാർത്ഥത്തിൽ സഭയുടെ ശുദ്ധീകരണം - *കാദീശ്ല് ഈത്തോ* - ആണ് പ. ദിദിമോസ് പ്രഥമൻ ലക്ഷ്യമിട്ടത്. *സ്വഭാവക്കേടുള്ളവരേയും* പതിറ്റാണ്ടുകളായി സഭാസ്ഥാനങ്ങളിൽ കെട്ടിപ്പിടിച്ചു കിടന്നവരേയും തൂത്തെറിഞ്ഞുകൊണ്ടാണ് ഈ പ്രകിയ ആരംഭിച്ചത്. കൂട്ടത്തിൽ കനത്ത പ്രതിഫലം പറ്റി ദുരുപദേശം നൽകി സഭയെ വഴിതെറ്റിച്ചുകൊണ്ടിരുന്ന നിയമജ്ഞരും പുറത്തായി. മെത്രാൻ തിരഞ്ഞെടുപ്പിന് മാനദണ്ഡവും പെരുമാറ്റചട്ടവും രൂപീകരിച്ചു കർശനമായി നടപ്പാക്കിയത് അച്ചടക്കം മടക്കിക്കൊണ്ടുവരുക എന്ന ലക്ഷ്യത്തോടെയായിരുന്നു. ആ കണ്ണുകളിൽ ജ്വലിച്ച താപസാഗ്നിക്കു മുമ്പിൽ സഭയുടെ അച്ചടക്കം മെല്ലെ മടങ്ങിവരാൻ തുടങ്ങി. പക്ഷേ അദ്ദേഹം നിർത്തിയിടത്തുനിന്ന് ഈ വിഷയത്തിൽ സഭ മുന്നേറിയോ പിന്മാറിയോ എന്ന് ഉറക്കെ ചിന്തിക്കേണ്ടിയിരിക്കുന്നു.

2008 നവംബറിൽ മുന്നൊരുക്കമൊന്നും കൂടാതെ കേവലം ഒരു കല്പനയുടെ മാത്രം അടിസ്ഥാനത്തിൽ കോട്ടയം മഹാസമ്മേളനത്തിന് പതിനായിരങ്ങൾ അച്ചടക്കത്തോടെ അണിനിരന്നപ്പോൾ അത് പ. സിംഹാസനത്തോടുള്ള വിധേയത്വം മാത്രമല്ലായിരുന്നു. പ. ദിദിമോസ് പ്രഥമന്റെ പ്രകടനപരമല്ലാത്ത പ്രവർത്തനത്തിന്റെയും നിഷ്ഠയുള്ള തപഃശ്ചര്യയുടേയും അംഗീകാരവും, അദ്ദേഹം തുടങ്ങിവെച്ച *കാദീശ്ല് ഈത്തോ* യോടുള്ള നസ്രാണിയുടെ യോജിപ്പിന്റെ പ്രകടനവുമായിരുന്നു.

മലങ്കര അസോസ്സിയേഷന് പാരമ്പര്യപ്രകാരമുള്ള മലങ്കര മെത്രാന്റെ അംശവസ്ത്രം ധരിക്കുന്ന പതിവ് പുനഃസ്ഥാപിച്ചതിലൂടെ താൻ നസ്രാണി പാരമ്പര്യത്തിന്റെ കാവൽക്കാരനാണെന്ന് പ. ദിദിമോസ് പ്രഥമൻ തെളിയിച്ചു. ആത്മീയ അച്ചടക്കം ദൃഢപ്പെടുത്തുമ്പോൾത്തന്നെ തന്നെ ഉത്തരവാദിത്വപ്പെടുത്തിയിട്ടുള്ള മലങ്കരസഭയുടെ ഭൗതിക സ്വത്തുക്കളും സുരക്ഷിതമാക്കുന്നതിൽ അദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചു. ഇതിൽ ഒരു വിട്ടുവീഴ്ചയ്ക്കും അദ്ദേഹം തയാറായിരുന്നില്ല. ഇന്ത്യയുടെ ദേശീയ ചരിത്ര പൈതൃകങ്ങളിൽ ഒന്നായ തിരുവിതാംകോട് അരപ്പള്ളി എന്നറിയപ്പെടുന്ന തോമയാർ കോവിലിനെ മലങ്കരസഭയുടെ പൊതുസ്വത്തും തീർത്ഥാടനകേന്ദ്രവുമായി മാറ്റിയെടുക്കാൻ സാധിച്ചത് അവയിലൊന്നു മാത്രം.

യഥാർത്ഥ അവധൂതനും സ്വയപ്രകടനത്തിൽ താൽപ്പര്യരഹിതനും ആയിരുന്ന പ. ദിദിമോസ് പ്രഥമന് 2010 നവംബർ 1-ന് പരുമല സെമിനാരിയിൽ വെച്ച് പതറാത്ത ശബ്ദത്തിൽ *...സ്വർഗരാജ്യത്തിന്റെ താക്കോൽ ഞാൻ നിനക്കു തരുന്നു* എന്നു പറഞ്ഞു പിൻഗാമിക്ക് അധികാരം കൈമാറാൻ യാതൊരു പ്രയാസവും ഉണ്ടായില്ല. യാചിക്കാതെ ലഭിച്ചത് ചോദിക്കാതെ കൊടുത്തു ദേവലോകത്തിന്റെ ശാന്തതയിലെ തന്റെ പതിവു പ്രാർത്ഥനാ യാമങ്ങളിലേയ്ക്കു മാത്രമായി പിൻമാറിയപ്പോഴും ആ താപസശ്രേഷ്ഠന് ഭാവഭേദമൊന്നുമുണ്ടായില്ല.



മഹാത്മാഗാന്ധിയുടെ *എന്റെ ജീവിതമാണ് എന്റെ സന്ദേശം* എന്ന ആത്മവിശ്വാസം പ. ദിദിമോസ് പ്രഥമനെപ്പോലെ വാക്കിനും പ്രവർത്തിക്കും ഭേദമില്ലാത്ത അപൂർവം വ്യക്തികൾക്കു മാത്രമേ ആവർത്തിക്കാനാവൂ. മൂന്നു വർഷത്തിലധികമായി പൊതുരംഗത്തു നിന്നും പൂർണ്ണമായും വിട്ടുനിന്ന പ. ദിദിമോസ് പ്രഥമനെ യാത്രയാക്കാൻ ദേവലോകം മുതൽ പത്തനാപുരം വരെ തടിച്ചുകൂടിയ ജനം, അദ്ദേഹത്തെ ലോകം എത്രമാത്രം സ്നേഹിക്കുന്നു എന്നു തെളിയിച്ചു. അത് അദ്ദേഹത്തിന്റെ ജീവിതം എന്ന സന്ദേശത്തിനുള്ള അംഗീകാരമായിരുന്നു. തട്ടുപൊളി



പ്പൻ വാചക കസർത്തുകളും സോഷ്യൽ മീഡിയാകളിലെ സ്വയം പ്രദർശനവും കൂടാതെ പ്രവർത്തനവും ജീവിതവും കൊണ്ട് നേടുന്ന അംഗീകാരം കാലത്തിനു മായ്ക്കാവുന്ന ക്ഷണികമായതല്ലെന്നു പ. പിതാവ് തന്റെ അന്ത്യയാത്രയിലും തെളിയിച്ചു. കൂട്ടത്തിൽ കൃത്രിമ മാർഗ്ഗങ്ങളിലൂടെ ജനപ്രീതി സൃഷ്ടിക്കുവാൻ ശ്രമിക്കുന്നവർക്ക് തനിക്കു സ്വതഃസിദ്ധമായ ശൈലിയിൽ ഒരു നിശബ്ദ താക്കീതും.

സങ്കീർത്തനത്തിൽ പറയുന്നു - *കർത്താവിനെ ഭയപ്പെട്ട് തന്റെ ഊടുവഴികളിൽ നടക്കുന്ന എല്ലാവർക്കും ഭാഗ്യം. മനുഷ്യാ! നിന്റെ കൈകളുടെ അദ്ധ്വാനം നീ ഭക്ഷിക്കുമ്പോൾ നിനക്കു ഭാഗ്യം. നിന്റെ ആത്മാവിന് നന്മയുണ്ടാകുകയും ചെയ്യും* (സങ്കീ. 127 - പെശീത്താ). അതാണ് മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ.

*(ഷാർജ ഗ്രീഗോറിയൻ ന്യൂസ് ബുള്ളറ്റിൻ സ്പെഷ്യൽ, 27 ജൂൺ 2014)*

# 35

# ആർക്കും വേണ്ടാത്ത ഒരു ശതോത്തര ജൂബിലി

**പ.** പൗലൂസ് ശ്ലീഹാ സ്വയം *അകാല പ്രജ* എന്നാണ് വിശേഷിപ്പിച്ചത്. കർത്താവിനോടൊപ്പം നടന്ന് അദ്ദേഹത്തിന്റെ പരസ്യ ശുശ്രൂഷയ്ക്കും കഷ്ടാനുഭവത്തിനും മരണത്തിനും ഉയിർപ്പിനും സാക്ഷ്യം വഹിച്ച പന്തിരുവരേക്കാൾ വളരെ താമസിച്ച് – അവയ്ക്കെല്ലാം ശേഷം – അപ്പോസ്തോലന്മാരുടെ ഗണത്തിലേയ്ക്കുയർന്ന വ്യക്തി എന്ന നിലയിലാണ് ഈ വിശേഷണം പ. പൗലൂസ് ശ്ലീഹാ സ്വയം എടുത്തണിഞ്ഞത്. പക്ഷേ മറ്റുള്ള അപ്പോസ്തോലന്മാരേക്കാൾ ഉപരിയായി തീക്ഷ്ണതയോടെ സുവിശേഷം അറിയിച്ച പ. പൗലൂസ് ശ്ലീഹാ ആ വിശേഷണത്തിന് പാത്രമാണോ എന്നത് ചിന്തനീയമാണ്.

പ. പൗലൂസ് ശ്ലീഹായേപ്പോലെ *അകാല പ്രജ*യായി സത്യവിശ്വാസത്തിലേയ്ക്കു കടന്നുവന്ന് രണ്ട് സഹസ്രാബ്ദകാലത്തെ മാർത്തോമ്മാ പൈതൃകം അവകാശപ്പെടുന്ന നസ്രാണികളേക്കാൾ തീവ്രതയോടെ വിശ്വാസപ്രഘോഷണം നടത്തിയ പുണ്യാത്മാവാണ് ഇന്ത്യാ–ഗോവാ –സിലോൺ ഇടവകകളുടെ അന്റോണിയോ ഫ്രാൻസിസ്കോ സേവ്യർ അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ. ഗോവയിലെ സ്വാതന്ത്ര്യസമര നേതാവും, സാമൂഹ്യ പരിഷ്ക്കർത്താവും ഇന്ത്യയുടെ ദേശീയ ക്രൈസ്തവതയുടെ പ്രചാരകനുമായിരുന്ന അദ്ദേഹത്തിന് മലങ്കരസഭ മേല്പട്ട സ്ഥാനം നൽകിയിട്ട് 2014 ജൂലൈ 29–ന് 125 വർഷം തികയുകയാണ്.



ആഘോഷങ്ങളും ആരവങ്ങളുമില്ലാതെ – ആരോരുമറിയാതെ – ഈ മഹാസംഭവത്തിന്റെ ശതോത്തര ജൂബിലി കടന്നുപോകുന്നത് തികച്ചും പ്രതിഷേധാർഹമാണ്. ഒരു വ്യക്തിയുടെ മേല്പട്ട സ്ഥാനാരോഹണം എന്നതിനേക്കാൾ ഒരു മഹാസംഭവത്തിന്റെ പ്രാരംഭമാണ് 1889 ജൂലൈ 29–ന് പഴയസെമിനാരി ചാപ്പലിൽ സംഭവിച്ചത്. മലങ്കരസഭയുടെ ലത്തീൻ മിഷന് അടിസ്ഥാനമിട്ട അന്നത്തെ മേല്പട്ട വാഴ്ചയെക്കുറിച്ചും അതിലേയ്ക്കു നയിച്ച സംഭവ

ങ്ങളെക്കുറിച്ചും സമകാലിക രേഖയായ *ഇടവഴിക്കൽ ക്രോണിക്കിളിലെ* പരാമർശനമാണ് താഴെ ഉദ്ധരിക്കുന്നത്.

*... സിലോൺ ദ്വീപിലും ഗൊവയിലും ഇന്ത്യായുടെ മറ്റു പല ഭാഗത്തും പൊർത്തുഗൽ രാജാവിന്റെ കീഴായി നടന്നുവരുന്ന പാദ്രവാദ എന്ന റോമ്മാസഭക്കാരുടെ മേലധികാരം മിക്ക സ്തലങ്ങളിലും പൊർത്തുഗലിൽനിന്നു എടുത്ത റൊമ്മാപാപ്പായ്ക്ക നെരിട്ടു കീഴ്പെടുത്തിയ്ക്കെ മ്മെൽപറഞ്ഞ സ്തലങ്ങളിലുള്ള റൊമ്മാ ക്രിസ്ത്യാനികളിൽ വളരെ പെർ പാപ്പായൊടു മൽസരിക്കയും, അവരുടെ കൂട്ടത്തിൽ ഒരുവനായിരിക്കുന്ന ഗൊവക്കാരൻ അന്തൊണിയൊസ പ്രാൻസിസ്കോസ ശവുരിയാർ അൽവാറിസ (Antonio Francisco Xavier Alvares) എന്ന പാദ്രി അവരിൽ പ്രധാനിയായി തുനിഞ്ഞിറങ്ങി റൊമ്മാവഴക്കം വിട്ടു അന്ത്യോഖ്യയുടെ സ്തുതി ചൊവ്വാകപ്പെട്ട യാക്കോബായ സഭയിൽ ചെരാമെന്നു സമ്മതിച്ചു മലയാളത്തിന്റെ മാർ ദീവന്നാസ്യോസ മെത്രാപ്പൊലിത്തയൊടു അപേക്ഷിക്കയാൽ ശുദ്ധമുള്ള അന്ത്യോഖ്യാ പാത്രിയർക്കീസു ബാവാ തിരുമനസിലേക്കു എഴുതി അയച്ചു അനുവാദം വരുത്തുകയും, അൽവാറിസ പാദ്രിയുടെ കൂടെയുള്ള നാലു ശെമ്മാശന്മാർക്കു 1889-മാണ്ട മെയിമാസം 13-നുയ്ക്കു 1064 മെടം 31-നു ഞായറാഴ്ച സിമ്മനാരി പള്ളിക്കൽവച്ചു മാർ ദീവന്നാസ്യോസ മെത്രാപ്പൊലിത്തായുടെ അനുവാദപ്രകാരം നിരണം ഇടവകയുടെ മാർ ഗ്രീഗൊറിയൊസ മെത്രാപ്പോലീത്താ ശെമ്മാശു പട്ടം കൊടുക്കയും, അടുത്ത തിങ്കളാഴ്ച അവർക്കു ടി. ദെഹംതന്നെ കത്തനാർ പട്ടം കൊടുക്കുകയും ചെയ്തു. പട്ടം ഏറ്റവരിൽ ഒരുവനെ കാളിയാമ്പൂർ എന്ന സ്തലത്തേയ്ക്കും മറ്റുള്ളവരെ സീലോനിലെയ്ക്കും അയക്കുന്നു. പട്ടം ഏറ്റവരുടെ പെർ Louis Mariono Loareo എന്നും, Damico Loamillo Lopes എന്നും, Joseph Xavier Botelho എന്നും, Antonio Arisides Archanjo de Souze എന്നും ആകുന്നു. ...*



*... മെൽ 92-ാം വകുപ്പിൽ വിവരിച്ചിരിക്കുന്ന ഗൊവക്കാരൻ അന്തൊണിയൊസ പ്രാൻസിസ്കോസ ശവുരിയാർ അൽവാറിസ പാദ്രിയെ മെത്രാനായി വാഴിക്കണമെന്നു അന്തയൊഖ്യയുടെ മൂന്നാമത്തെ പത്രോസെന്ന ഇഗ്നാത്യോസ പാത്രിയർക്കീസുബാവാ അനുവദിച്ചു 1889 മാണ്ടു മകര മാസത്തിൽ എഴുതിയ കല്പനപ്രകാരം 1889 ജൂലൈ മാസം 27-*

*നുയ്ക്കു 1064 കർക്കിടകം 13നു ശനിയാഴ്ച നിരണം ഇടവകയുടെ മാർ ഗ്രീഗൊറിയൊസ മെത്രാപ്പോലീത്തായാൽ ടി. അൽവാറിസു പാദ്രിയെ കൊട്ടയത്തു സെമിനാരിപള്ളിക്കൽവെച്ച റമ്പാനായി പട്ടംകെട്ടുകയും, പിന്നീടു ടി. ആണ്ടു ജൂലയിമാസം 29-നുക്കു 1064 കർക്കിടകം 15-നു തിങ്കളാഴ്ച സിമ്മനാരി പള്ളിക്കൽവെച്ചു മെത്രാപ്പൊലീത്തായായി വാഴിക്കയും ചെയ്തു. മെത്രാൻപട്ടം കൊടുക്കുമ്പോൾ കൊട്ടയം ഇടവകയുടെ മാർ പൌലൂസ അത്താനാസ്യോസു മെത്രാപ്പൊലീത്തായും കണ്ടനാടു ഇടവകയുടെ മാർ പൌലൂസ ഠരംവാനിയൊസു മെത്രാപ്പൊലീത്തായും സഹായികളായിരിക്കുകയും ചെയ്തു. അൽവാറിസു പാദ്രിയെ സിലോൺ, ഗൊവ, ഇന്ത്യ മുതലായ സ്തലങ്ങളുടെ മെത്രാപ്പൊലീത്തായായിട്ടു യൂലിയൊസ എന്ന നാമത്തിൽ വാഴിച്ചിരിക്കുന്നു. അൽവാറിസു പാദ്രിയുടെ ഇപ്പോഴത്തെ പെർ അന്തൊണിയൊസ പ്രാൻസിസ്കോസ സ്കേവിയാർ അൽവാറിസ യൂലിയൊസ മെത്രാപ്പൊലീത്താ എന്നാകുന്നു. ഇയാൾ ഗൊവ സംസ്താനത്തു വെർനാ എന്ന സ്തലത്തു യൌസെപ്പ ബാപ്തീസ്കാ അൽവാറീസ എന്ന ആളിന്റെ മകനാകുന്നു....*

മലങ്കരസഭയ്ക്ക് അപ്രതീക്ഷിതമായി ലഭിച്ച ഈ സുവർണാവസരം എങ്ങിനെ കൈകാര്യം ചെയ്തെന്നും, അതിന്റെ ഫലം എന്തായിരുന്നു എന്നും ഒരു ദശാബ്ദത്തിനു ശേഷം പ. പരുമല തിരുമേനി 1899-ൽ അന്ത്യോഖ്യാ പാത്രിയർക്കീസിന് അയച്ച സുറിയാനി കത്തിൽ നിന്നും വ്യക്തമാകുന്നുണ്ട്.

*... ആബൂൻ യൂലിയോസ് അൽവാറിസ് ഇപ്പോൾ കൊളംബോയിലാണ്. അദ്ദേഹം പ്രസംഗവേലയിൽ നിന്നും ഇതുവരെ വിരമിച്ചിട്ടില്ല. ചിലപ്പോൾ കൊളംബോയിലും, ചിലപ്പോൾ ഗോവയിലും, ചിലപ്പോൾ മാന്നാറിലും, ചിലപ്പോൾ പനജിയിലും (വേല നടത്തുന്നു). ഇപ്രകാരം ഇൻഡ്യയിലും ഇൻഡ്യക്കു പുറത്തും, എല്ലാ സ്ഥലങ്ങളിലും അദ്ദേഹം പോവുകയും ശിഷ്യന്മാരെ അയയ്ക്കുകയും ചെയ്യുന്നുണ്ട്. അദ്ദേഹത്തിന്റെയും, ശിഷ്യന്മാരുടെയും ജോലി കൂടുതലും കത്തോലിക്കരുടെ ഇടയിലാണ്; പക്ഷേ, വളരെ അധികം പണം ആവശ്യപ്പെടുന്നുണ്ട്. പണത്തിന്റെ കുറവു കാരണം അദ്ദേഹത്തിന്റെ വേല അദ്ദേഹം വിചാരിക്കും പോലെ നടക്കുന്നില്ല. അദ്ദേഹവും ശിഷ്യന്മാരും നിരന്തരം ഞങ്ങളിൽ നിന്നും കാശ് ആവശ്യപ്പെടുന്നുണ്ട്. ഞങ്ങൾ എവിടെനിന്ന് അവർക്ക് കൊടുക്കും; അദ്ദേഹത്തേക്കാൾ അധികം ഞങ്ങൾ കാശിന് ആവശ്യക്കാരാണ്. എന്നാൽ ഞങ്ങളുടെ ഇല്ലായ്മയിൽ നിന്നും കുറേശ്ശെ, കുറേശ്ശെ അവരുടെ നിലനില്പിനായി ഞങ്ങൾ സഹായിക്കുന്നുണ്ട്. സ്വന്ത ശത്രുക്കളുടെ പീഡയിലും വലിയ ഞെരുക്കത്തിലും അമേരിക്കയിൽ കഴിയുന്ന തിമോത്തിയോസ് റെനി വിലാത്തിയുടെ (കാര്യവും) അപ്രകാരം തന്നെ. എന്നാൽ ഇതുവരെയും നമ്മുടെ സത്യവിശ്വാസം ഒട്ടും ശിഥിലമായി പോകാതെ അവിടെയുള്ള തന്റെ എതിരാളികളോട് പോരാടിക്കൊണ്ടിരിക്കുന്നു. ജനങ്ങളും പള്ളികളും ക്രമേണ ലഭിക്കുന്ന*

*തായും, വർദ്ധിപ്പിച്ചു വരുന്നതായും വാർത്തകൾ മാത്രമേ ഇവിടെ ലഭിക്കുന്നുള്ളു. നാളുകളായിട്ട് അദ്ദേഹത്തിൽ നിന്നും കത്തുകൾ ഒന്നും ഞങ്ങൾക്കു ലഭിക്കുന്നില്ല. ഒരു പക്ഷേ, അദ്ദേഹത്തിന്റെ പേരിലുള്ള കത്തുകൾ എതിരാളികൾ വഴിയിൽവച്ച് എടുക്കുന്നതാകാം; ചിലർ അങ്ങിനെ പറയുന്നുണ്ട്. ഞാൻ എത്ര കത്തുകൾ അദ്ദേഹത്തിന് അയച്ചു, മറുപടി ലഭിച്ചില്ല. ഇനി മുതൽ ആവശ്യമായ സൂത്രപ്പണികൾ ചെയ്യേണ്ടത് അദ്ദേഹത്തിന് അനിവാര്യമായിരിക്കുന്നു. ...* (പരിഭാഷ - ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്).

നസ്രാണിമാർഗ്ഗത്തിലേയ്ക്കു കടന്നുവന്ന അൽവാറിസ് മാർ യൂലിയൊസ് മെത്രാപ്പൊലീത്താ അതിവിശാലമായ മേഖലയിലാണ് തന്റെ പ്രവർത്തനം വ്യാപിപ്പിച്ചത്. ഗുജറാത്തിലെ കച്ച് മുതൽ ശ്രീലങ്കയിലെ കൊളംബോ വരെ ഇന്നത്തെ ദക്ഷിണേന്ത്യയിലെ ഏതാണ്ട് എല്ലാ സംസ്ഥാനങ്ങളിലും അദ്ദേഹം മിഷനറി സഭകൾ സ്ഥാപിച്ചു. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമനും പ. പരുമല തിരുമേനിയും റോമൻ കത്തോലിക്കർക്ക് സത്യവിശ്വാസത്തിലേയ്ക്കു കടന്നുവരാനുള്ള വാതിൽ ആയിട്ടാണ് അൽവാറിസ് മാർ യൂലിയൊസ് മെത്രാപ്പൊലീത്തായുടെ പ്രവർത്തനങ്ങളെ കണക്കാക്കിയത്. അതിനായി ഇത്തരം *നവ നസ്രാണികളെ* പ്രത്യേക ലത്തീൻ റീത്തായിത്തന്നെ നിലനിർത്തി. 1895-ൽ കൊച്ചിയിലെ നസ്രത്തിലും കോട്ടയത്തിനടുത്ത് ചിറക്കടവിലും നസ്രാണി മാർഗ്ഗത്തിലേയ്ക്കു വന്ന റോമൻ കത്തോലിക്കരെ അൽവാറിസ് മാർ യൂലിയൊസ് മെത്രാപ്പൊലീത്തായുടെ ഭരണസീമയിലാക്കിയത് ഈ ലക്ഷ്യത്തോടെയായിരുന്നു.

അൽവാറിസ് മാർ യൂലിയൊസ് മെത്രാപ്പൊലീത്തായുടെ പ്രവർത്തന മേഖല ഇന്ത്യൻ ഉപഭൂഖണ്ഡത്തിൽ ഒതുങ്ങിയില്ല. അതിന്റെ വ്യാപ്തി വർദ്ധിച്ചതിന്റെ പ്രാരംഭം കാരുചിറ ഗീവർഗീസ് ശെമ്മാശന്റെ - പിന്നീട് മലങ്കരയിലെ രണ്ടാം കാതോലിക്കാ - ദൃക്സാക്ഷി വിവരണത്തിൽ നിന്നും:

*... അമേരിക്കൻ ഐക്യനാടുകളിലെ വിസക്കൊൻസിൻ കെവാനി നഗരത്തിലെ ജനങ്ങൾ റൊമാ മതവിശ്വാസത്തെ ഉപേക്ഷിച്ചു അന്ത്യോക്യാ സഭയോട ചേരുവാൻ ആഗ്രഹിച്ചപ്പോൾ അവരെ ഭരിച്ചുകൊള്ളുന്നതിന് ഒരു മെത്രാപ്പോലീത്താ ആവശ്യപ്പെട്ടതിനാൽ അവരുടെ പട്ടക്കാരനായ റേനി വിലാത്തി എന്ന പാദ്രി മലങ്കര ഇടവകയുടെ മാർ ദിവന്നാസ്യോസു മെത്രാനൊടും ഇൻഡ്യ സിലോൻ ഗോവ ഇടവകയുടെ മാർ യൂലിയോസ മെത്രാപ്പോലീത്തായോടും വിവരം അറിയിച്ചതിനാൽ, അവർ പാത്രിയർക്കീസു ബാവാ തിരുമനസിലേക്ക് അപേക്ഷ അയച്ച് റെനി വിലാത്തിയെ മെത്രാനായി വാഴിക്കുന്നതിന കല്പന വരുത്തുകയും, അദ്ദേഹം കൊളംബിൽ എത്തി താമസിയ്ക്കുകയും ചെയ്യുമ്പോൾ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായും മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്തായും മാർ യൂലിയോസ അൽവാറീസ മെത്രാപ്പോലീത്തായും കൂടെ കോട്ടയത്ത*

*സിമ്മനാരിയിൽ നിന്നും ക്രിസ്താബ്ദം 1892 കൊല്ലം 1067 ഇടവം 3 നു ഞായറാഴ്ച രാത്രി 12 മണിയ്ക്ക യാത്ര പുറപ്പെട്ടു. ...14 നു സ്വർഗാരോഹണപ്പെരുന്നാളായിരുന്നു. റെനി വിലാത്തി പാദ്രിക്ക ഗ്രീഗൊറിയോസ മെത്രാപ്പോലീത്താ കുർബാന ചൊല്ലി റമ്പത്വം കൊടുത്തു. ...*

*... 17 നു അൽവാറീസ മെത്രാച്ചൻ കുർബാനക്കായി ഒരുങ്ങുകയും, ശേഷം തിരുമേനികളും കൂടെയുള്ളവരും പ്രാർത്ഥന കഴിഞ്ഞശേഷം സുറിയാനി മര്യാദപ്രകാരമുള്ള ക്രമങ്ങൾ കഴിക്കയും പാത്രിയർക്കീസ ബാവായുടെ കല്പന വായിക്കയും മറ്റും ചെയ്ത്, റെനി വിലാത്തിക്ക് മൂന്നു പേരും കൂടി കൈവച്ച തീമൊഥയൊസെന്ന സ്ഥാനപ്പേർ കൊടുത്തു അമോലോഗിയ വായിച്ച് ഒപ്പുവച്ച വാങ്ങിച്ചു. ...*

ഖേദപൂർവം പറയട്ടെ, അപ്രതീക്ഷിതമായി കരഗതമായ ഈ സുവർണ്ണാവസരം വിനിയോഗിക്കുവാൻ മലങ്കരസഭയ്ക്കു കഴിഞ്ഞില്ല. ബ്രഹ്മവാർ ഒഴികെയുള്ള ലത്തീൻ മിഷൻ മുഴുവനും മലങ്കരസഭയ്ക്ക് നഷ്ടപ്പെട്ടു. ഇതിനു റോമൻ കത്തോലിക്കാ സഭയുടെ *പ്രൊപ്പഗാന്തായു*ടെ കാര്യക്ഷമതയെ മാത്രം കുറ്റം പറഞ്ഞിട്ടു കാര്യമില്ല. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമനും, പ. പരുമല തിരുമേനിക്കും, പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ആറാമനും, പ. ഗീവർഗീസ് ദ്വിതീയൻ ബാവായ്ക്കും ഉണ്ടായിരുന്ന യാഥാർത്ഥ്യബോധവും വിശാലമനസ്കതയും മറ്റുള്ളവർക്ക് ഇല്ലാതെപോയി എന്നതാണ് ഈ ശോഷണത്തിനു പ്രധാന കാരണം എന്ന് അംഗീകരിച്ചേ തീരൂ. മലങ്കരസഭയുടെ തന്നെ നാടാർ - ഹിന്ദി മിഷനുകളേയും, ഡോ. അജേഷ് ഫിലിപ്പിനെപ്പോലുള്ള വർത്തമാനകാല ഗവേഷകർ കണ്ടെത്തിയ *അൽവാറിസ് മാർ യൂലിയൊസ് മിഷന്റെ* ബാക്കിപത്രങ്ങളേയും അവരുടെ സ്വത്വത്തെ അംഗീകരിച്ചുകൊണ്ട് ഉൾക്കൊള്ളാൻ കാട്ടുന്ന വിമുഖത ഇന്നും നിലനിൽക്കുന്ന ഈ സങ്കുചിതത്വത്തിന്റെ തെളിവാണ്.



അന്റോണിയോ ഫ്രാൻസിസ്കോ സേവ്യർ അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ 1923 സെപ്റ്റംബർ 23-നു ഗോവയിൽ വെച്ചു കാലം ചെയ്തു. പീഡിപ്പിക്കപ്പെടുകയും തടവിലാക്കപ്പെടുകയും അപമാനിക്കപ്പെടുകയും ചെയ്തിട്ടും നിന്ദയിലും ദാരിദ്ര്യത്തിലും കാലം കഴിക്കേണ്ടി വന്നിട്ടും, ആ മഹാത്മാവ് തന്റെ വിശ്വാസമോ സ്വദേശാഭിമാനമോ കൈവെടിയാൻ തയാറായില്ല. റോമൻ കത്തോലിക്കാ വൈദിക

രിൽ നിന്നും *അന്ത്യകൂദാശ*യോ ശവസംസ്കാരമോ സ്വീകരിക്കാൻ വിസമ്മതിച്ചുകൊണ്ട് ആ *മൗദ്യാനോ* - പീഡിതൻ - ഇഹലോകവാസം വെടിഞ്ഞു. ഗോവയിലെ മുൻസിപ്പൽ സെമിത്തേരിയിൽ അദ്ദേഹത്തെ ജനം കബറടക്കി. തച്ചിൽ മാത്തു തരകനെ മുൻനിർത്തി റോമൻ കത്തോലിക്കർ നരകിപ്പിച്ച വലിയ മാർ ദിവന്നാസ്യോസോ, മർദ്ദനമേറ്റോടിയ പ. ഔഗേൻ പ്രഥമൻ ബാവായോ പോലും അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായെപ്പോലെ പീഡിപ്പിക്കപ്പെട്ടില്ലെന്ന് നിസംശയം പറയാം.

മലങ്കരസഭയുടെ ലത്തീൻ മിഷന്റെയും അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ മേല്പട്ട സ്ഥാനാരോഹണത്തിന്റെയും 125-ാം വാർഷികം ആരവങ്ങളില്ലാതെ കടന്നുപോകുമ്പോൾ സഭ ചെയ്യേണ്ട ഒന്നുണ്ട്. തന്റെ ദൈവത്തിനും രാജ്യത്തിനും വിശ്വാസത്തിനുമായി ജീവിതം ബലിയർപ്പിച്ച ആ പുണ്യാത്മാവിനെ പരിശുദ്ധനായി പ്രഖ്യാപിക്കുക. ഒന്നേകാൽ നൂറ്റാണ്ടിലെ കൃതഘ്നതയ്ക്കുള്ള ഏക പരിഹാരമാണത്. അതോടൊപ്പം സാംസ്ക്കാരിക സങ്കുചിതത്വം അവസാനിപ്പിക്കുക. *നവനസ്രാണിക*ളുടെ സ്വത്വം നിലനിർത്താൻ അവർക്ക് അവകാശമുണ്ടെന്ന് അംഗീകരിക്കുക. അവരെ തുറന്ന മനസോടെ സത്യവിശ്വാസത്തിലേയ്ക്ക് സ്വീകരിക്കുക. കോടികൾ മുടക്കുന്ന മന്ദിരത്തേക്കാൾ അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായ്ക്ക് ഉചിതമായ സ്മാരകം അതായിരിക്കും.

(*മലങ്കരസഭാ മാസിക*, ജൂലൈ 2014)

# 36

# ഒരു ചിത്രത്തിന്റെ പഞ്ച രജത ജൂബിലി: കഥാപാത്രത്തിന്റെ ചരമശതാബ്ദിയും

**മ**ലങ്കര നസ്രാണികളുടെ ജാതിക്കുതലവന്മാരിൽ സമാനതകളില്ലാത്ത വ്യക്തിത്വമായിരുന്നു പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്തായുടേത്. നസ്രാണി പരിഷയെ വാഗ്ദത്ത കനാനിലേയ്ക്കു നയിച്ച ആ മഹാനുഭാവന്റെ കരങ്ങൾ കായൽകൃഷി മുതൽ പത്രപ്രവർത്തനം വരെ നീണ്ടത് മലങ്കരസഭയ്ക്ക് ഉറച്ച ഒരു അടിസ്ഥാനം ഉണ്ടാക്കുവാനുള്ള ദീർഘകാല പദ്ധതിയുടെ ഭാഗമായി ആയിരുന്നു.

മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ *കുന്നംകുളം വ്യാപാരദൃഷ്ടി* പതിഞ്ഞ മറ്റൊരു സുപ്രധാന മേഖല മനുഷ്യവിഭവശേഷിയുടെ കണ്ടെത്തലും അതിന്റെ ഫലപ്രദമായ വിനിയോഗവുമായിരുന്നു. അതിൽ അദ്ദേഹം അത്യധികം വിജയിക്കുകയും ചെയ്തു. മുളന്തുരുത്തിപള്ളിയിലെ ഒരു സാധാരണ ഇടവകപ്പട്ടക്കാരനായ *...നമ്മുടെ ചാത്തുരുത്തിൽ കോറി ഗീവറുഗീസു കത്തനാരെ ...* കണ്ടെത്തി മലങ്കരയുടെ ആത്മീയ ശക്തി സ്രോതസായ പ. പരുമല തിരുമേനിയായി വളർത്തിയതും, പരുമല സെമിനാരി അദ്ധ്യാപകനായിരുന്ന മലങ്കര മല്പാൻ വട്ടശേരിൽ ഗീവർഗീസു കത്തനാരുടെ അനിതരസാധാരണമായ കഴിവുകൾ തിരിച്ചറിഞ്ഞ് അദ്ദേഹത്തെ സഭയുടെ മുഖ്യധാരയിലേയ്ക്കു കൊണ്ടുവന്ന് തന്റെ ശക്തനായ പിൻഗാമിയായ പ. വട്ടശേരിൽ തിരുമേനിയായി രൂപാന്തരപ്പെടുത്തിയതും ഇതിന്റെ അറിയപ്പെടുന്ന രണ്ടു ഉദാഹരണങ്ങളാണ്. മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ ഇവയുടെ അത്ര തന്നെ പ്രാധാന്യമുള്ള മറ്റൊരു കണ്ടെത്തലായിരുന്നു ഇടവഴിക്കൽ മാത്തു പോത്തൻ എന്ന ഇ. എം. ഫിലിപ്പ്.

ക്നാനായ സമുദായ അംഗവും കോട്ടയം വലിയപള്ളി വികാരിയും പഴയസെമിനാരിയിലെ ആദ്യ വിദ്യാർത്ഥിയും സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് രണ്ടാമൻ മലങ്കര മെത്രാപ്പോലീത്തായുടെ സെക്രട്ടറിയും ശെമ്മാശനുമായിരുന്ന ഇടവഴിക്കൽ ഉമക്കാണ്ട ചെറിയാൻ പീലിപ്പോസു കത്തനാരുടെ മൂത്തപുത്രൻ മാത്തുവിന്റെയും പള്ളം തൈപ്പറമ്പു അച്ചാമ്പിളയുടേയും ഏക സന്താനമായി കൊല്ല വർഷം 1033 മകരം പതിനഞ്ചിനു (1857) ജനിച്ചു. വിവിധ ആശാന്മാരുടെ കീഴിലെ പ്രാഥമിക വിദ്യാഭ്യാസത്തിനു ശേഷം 1869-ൽ സി.എം. എസ്. കോളജിൽ വിദ്യാഭ്യാസം ആരംഭിച്ചു. കൊല്ലവർഷം 1050 (1875) ഇടവം നാലിനു തുരുത്തിക്കാട്ട് കണ്ടല്ലുമണ്ണിൽ കുരുവിളയുടെ മകൾ കുഞ്ഞച്ചുവിനെ വിവാഹം ചെയ്തു. 1876-ൽ ഫസ്റ്റ്ക്ലാസോടെ മെട്രിക്കു

ലേഷൻ ജയിച്ചു. 1057 (1882) –ൽ മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ വ്യവഹാര കാര്യസ്ഥനായി പൂർണ്ണസമയ സമുദായ സേവനത്തിൽ പ്രവേശിച്ചു. തുടർന്ന് (1883) അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി സെക്രട്ടറിയായി. അതോടൊപ്പം സഭയുടെ അനേക ഇതര ചുമതലകളും വഹിച്ചു. അബ്ദുള്ളാ പാത്രിയർക്കീസിന്റെ ഇടപെടൽ മൂലം സഭ പിളർപ്പിലേയ്ക്കു നീങ്ങിയതോടെ 1910–ൽ മലങ്കര മെത്രാപ്പോലീത്താ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ആറാമനു രാജി സമർപ്പിച്ചു സഭാ സേവനത്തിൽ നിന്നും പിരിഞ്ഞു. 1914–നു കൊല്ലവർഷം 1090 ചിങ്ങം 9 (1914 ഓഗസ്റ്റ് 25)–ന് നിര്യാണം പ്രാപിച്ചു കോട്ടയം വലിയപള്ളിയിൽ കബറടക്കി. ഇ. എം. ഫിലിപ്പിന്റെ ജീവിതരേഖ ചുരുക്കത്തിൽ ഇത്രയുമാണ്.

എന്നാൽ ഈ ലഘുവിവരണത്തിൽ ഒതുങ്ങുന്നതല്ല ഇ. എം. ഫിലിപ്പിന്റെ വ്യക്തിത്വവും സംഭാവനകളും. വ്യക്തിയല്ല അതൊരു പ്രതിഭാസമായിരുന്നു എന്നു പറഞ്ഞാലും അതിൽ തെറ്റില്ല. ഇരുപത്തിനാലാം വയസിൽ സമുദായ സേവനത്തിൽ പ്രവേശിച്ച *പോത്തച്ചൻ* തന്നെ ഏൽപ്പിച്ചതും സ്വയം ഏറ്റെടുത്തതുമായ സകല ഉത്തരവാദിത്വങ്ങളും അനന്യസാധാരണമായ സൂക്ഷ്മതയോടെ വിജയകരമായി പൂർത്തീകരിച്ച ഒരു അതുല്യ പ്രതിഭയായിരുന്നു. വ്യവഹാര കാര്യസ്ഥൻ അസോസിയേഷൻ സെക്രട്ടറിയായി മാറിയത് ഇതിനിടയിലെ ഒരു സ്വാഭാവിക പരിവർത്തനം മാത്രമായിരുന്നു. മാർ ദീവന്നാസ്യോസ് അഞ്ചാമൻ എന്തിനുവേണ്ടി പൊരുതിയോ, ഏതു പോരാട്ടത്തിൽ താൻ അദ്ദേഹത്തിന്റെ സഹായിയായി പങ്കുചേർന്നോ, ആ യുദ്ധത്തിന്റെ വിജയത്തിനായി പത്രാധിപർ, ഗ്രന്ഥകാരൻ എന്നിങ്ങനെ പല വേഷവും ഇ. എം. ഫിലിപ്പിനു കെട്ടേണ്ടിവന്നു. കെട്ടിയ എല്ലാ വേഷവും ആത്മാർത്ഥതയോടെ നന്നായി ആടിത്തിമിർത്താണ് അദ്ദേഹം അരങ്ങൊഴിഞ്ഞത്.



ഇ. എം. ഫിലിപ്പിന്റെ സമുദായ സേവനത്തിനു വ്യക്തമായും രണ്ടു കാലഘട്ടങ്ങളുണ്ട്. 1882 മുതൽ 1889–ലെ റോയൽ കോടതി വിധി വരെയുള്ള *ദുരിതകാലം* ആണ് അവയിൽ ഒന്നാമത്തേത്. കിടപ്പാടം പോയിട്ട് ഇരിപ്പിടം പോലും ഇല്ലാതെ *പട്ടിണിയും പരിവട്ടവുമായി* ദിനംകഴിയുന്ന സഭാദ്ധ്യക്ഷന്റെ വ്യവഹാര കാര്യസ്ഥന്റെ സ്ഥിതി ചിന്ത്യം. ആലപ്പുഴയിൽ കേസിനായി താമസിക്കുമ്പോൾ മെത്രാപ്പോലീത്തായുടെ അംശവടിയും മോതിരവും പണയം

വെച്ച് നിത്യവൃത്തി കഴിയേണ്ടി വന്ന സമയമുണ്ട്. അതിനുമപ്പുറം ... *ഈ ഉപവാസം വല്ല നോമ്പിലുമായിരുന്നെങ്കിൽ ആത്മഗതിയേലും കിട്ടിയേനെ* എന്നു വിശന്നു പൊരിയുന്ന ചെറുപ്പക്കാരനായ ഇ. എം. ഫിലിപ്പിന്റെ ആത്മഗതവും, അതു കേട്ട് സമാനസ്ഥിതിയിൽ അടുത്ത മുറിയിൽ കഴിയുന്ന മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ കണ്ണിൽ പൊടിഞ്ഞ കണ്ണുനീരും ആ കാലഘട്ടത്തിന്റെ പരിശ്ഛേദമാണ്.

1886-ൽ സെമിനാരി കേസിന്റെ ഹൈക്കോടതി വിധി വന്നതോടെ സ്ഥിതിഗതികൾക്ക് അല്പ വ്യത്യാസം വന്നു. ഈ വിധിയുടെ അടിസ്ഥാനത്തിൽ വിധിനടത്തു ഹർജി ഫയൽ ചെയ്തു. അക്കൊല്ലം മിഥുനത്തിൽ ആലപ്പുഴ ജില്ലാകോടതി വിധിനടത്തു അനുവദിച്ചു ഉത്തരവായി. തുടർന്ന് ഇ. എം. ഫിലിപ്പിന്റെ വാക്കുകളിൽ ... *ആ ഉത്തരവിൻപ്രകാരം ആമ്മ്യൻ കോട്ടയത്തു വന്നപ്പോൾ സെമിനാരി കെട്ടിടങ്ങൾ പൂട്ടിക്കാണുകയാൽ വിവരം കോർട്ടിലേയ്ക്കു റിപ്പോർട്ടു ചെയ്തതിൽ കൊല്ലനെ വരുത്തി തുറപ്പിക്കാൻ ആമ്മ്യന്റെ പേർക്കും വേണ്ട സഹായങ്ങൾ ചെയ്തുകൊടുക്കാൻ മജിസ്രേട്ടിന്റെയും പോലീസ് ഇൻസ്പക്ടരുടേയും പേർക്കും കോർട്ടിൽനിന്നും ഉത്തരവു വന്നു. അതിൻപ്രകാരം സെമിനാരിയുടെ പൂട്ടുകൾ എടുപ്പിച്ചു നടത്തിതരികയും സുറിയാനി കണക്കിൽ കർക്കിടകം 3-നു മാർ തോമ്മാ ശ്ലീഹായുടെ ദുക്ക്റാന ദിവസം മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായും മാർ ശെമവോൻ അത്താനാസ്യോസ് ബാവായും അവിടെ പ്രവേശിക്കുകയും ചെയ്തു.* ...

ഇ. എം. ഫിലിപ്പിന്റെ വിവരണത്തെ ശരിവയ്ക്കുന്നതാണ് സെമിനാരി വിധി നടത്തിനെക്കുറിച്ച് കാരുചിറ ഗീവർഗീസ് ശെമ്മാശന്റെ ദൃക്സാക്ഷി വിവരണം. ... *ഇതിനിടയിൽ മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായും മാർ ശെമഓൻ അത്തനാസ്യോസ് ബാവായും കോട്ടയത്ത് പുത്തനങ്ങാടി കുരിശു പള്ളിയിൽ നീങ്ങിയിരിക്കുമ്പോൾ ഗീവറുഗീസു ശെമ്മാശു തിരുമേനികളെ കാൺമാനായി കുരിശുപള്ളിയിൽ എത്തി അനുഗ്രഹം വാങ്ങി അവിടെ താമസിച്ചു. പിറ്റെ ദിവസമായ കർക്കടകം 3-ന് സിമ്മനാരി വ്യവഹാരം ബാവാ കക്ഷികൾക്ക് ഗുണമായി വിധി ഉണ്ടായതിനാൽ വിധി നടത്തി സിമ്മനാരി കൈവശപ്പെടുത്തുന്നതിനായി തിരുമേനികൾ കുരിശുപള്ളിയിൽ നിന്ന് പുറപ്പെട്ട് പുത്തൻപള്ളിയിൽ കേറി പ്രാർത്ഥനയും കഴിച്ച് താഴത്തങ്ങാടി വഴിയായി സിമ്മനാരിയിൽ എത്തി. അന്ന് വലിയ വെള്ളപ്പൊക്കമായിരുന്നതിനാൽ ബോട്ട് സിമ്മനാരിയുടെ പടിഞ്ഞാറെ മിറ്റത്ത് അടുത്തു. ഗീവറുഗീസു ശെമ്മാശു തിരുമേനികളോട് കൂടെ സിമ്മനാരിയിലേക്ക് പോയി. സിമ്മനാരി മുഴുവൻ പൂട്ടി ഇട്ടിരിക്കുകയായിരുന്നു. ആദ്യമേ പടിഞ്ഞാറെ വലിയ വാതിലിന്റെ പൂട്ട് തല്ലിച്ചു. പിന്നീട് പള്ളിയുടേതും തല്ലിച്ചു. പള്ളിയുടെ ത്രോണോസിങ്കലും കബറിങ്കലും പ്രാർത്ഥനകൾ കഴിച്ചു. തിരുമേനികൾ പടിഞ്ഞാറെ കെട്ടിന്റെ തെക്കും വടക്കുമുള്ള വലിയ ഹോൾ മുറികളിൽ താമസിക്കയും ചെയ്തു. ടി. മാസം 4-ന് വാകത്താനത്ത് നിന്നും മാർ അത്താനാസ്യോസ് മെത്രാ*

*പ്പോലീത്തായും സിമ്മനാരിയിൽ വന്നു താമസം തുടങ്ങി.* ... എന്ന് അദ്ദേഹം രേഖപ്പെടുത്തിയിട്ടുണ്ട്.

സെമിനാരി കൈവശം കിട്ടിയതോടെ ഇരിപ്പിടമായെങ്കിലും അലച്ചി ലിനും അദ്ധ്വാനത്തിനും കുറവു വന്നില്ല. സെമിനാരിക്കേസിന്റെ റോയൽ കോടതിയിലെ അപ്പീൽ, അതിന്റെ വിധിനടത്തിന്റെ തുടർച്ച, കോട്ടയം ചെറിയപള്ളിക്കേസ്, ഓരോ പള്ളിക്കും കേസ്; ഇങ്ങനെ വ്യവഹാര പര മ്പര തുടർന്നുകൊണ്ടിരുന്നു. ഇവയ്ക്ക് ഒരു ശമനം വന്നത് 1905–ൽ ആർ ത്താറ്റു പള്ളിക്കേസിലെ കൊച്ചി റോയൽകോർട്ടു വിധിയോടെയാണ്. മാർ ദീവന്നാസ്യോസ് അഞ്ചാമനു വേണ്ടി ഈ കേസുകളെല്ലാം *ഏക ഹസ്തനായി* നടത്തി വിജയത്തിലെത്തിച്ചത് ഇ. എം. ഫിലിപ്പായിരുന്നു.

കേവലം സെമിനാരി കൈവശം കിട്ടിയതുകൊണ്ടോ മലങ്കര മെത്രാ പ്പോലീത്താ സ്ഥാനം അംഗീകരിക്കപ്പെട്ടതുകൊണ്ടോ അടങ്ങിയിരിക്കാൻ മാർ ദീവന്നാസ്യോസ് അഞ്ചാമൻ തയാറല്ലായിരുന്നു. അദ്ദേഹത്തിലെ സംരംഭകൻ പുതിയ പുതിയ പ്രസ്ഥാനങ്ങളിൽ കൈ വെച്ചപ്പോൾ അവ യുടെ എല്ലാം തന്നെ നടത്തിപ്പിന്റെ ഭാരം ഇ. എം. ഫിലിപ്പിന്റെ ചുമലി ലായി. നാടെങ്ങും ആരംഭിച്ച സ്കൂളുകളുടെ ചുമതലയും അദ്ദേഹത്തെ ഏൽപ്പിച്ചു. അതീവ വിജയമായി കലാശിച്ച എം. ഡി. സെമിനാരി ഷോഡ തിയുടെ ചുമതലയും ഇ. എം. ഫിലിപ്പിനായിരുന്നു. ഇവയിൽ ഏറ്റവും ദുഷ്ക്കരം *ഇടവകപത്രിക*യുടെ നടത്തിപ്പായിരുന്നു.

അക്ഷരത്തിന്റെ ശക്തിയെപ്പറ്റി തികഞ്ഞ ബോദ്ധ്യമുണ്ടായിരുന്ന മാർ ദീവന്നാസ്യോസ് അഞ്ചാമൻ 1892–ൽ *മലങ്കര ഇടവക പത്രിക* എന്ന പേരിൽ സഭാവാർത്തകൾക്കായി ഒരു മാസിക ആരംഭിച്ചു. ക്ഷണേന തന്നെ അതിന്റെ പത്രാധിപത്യവും ഇ. എം. ഫിലിപ്പിനെ ഏൽപ്പിച്ചു. 1889–ൽ റോയൽ കോർട്ടു വിധിയെത്തുടർന്ന് പാലക്കുന്നത്ത് തോമസ് അത്താനാസ്യോസും സഹചരരും സ്ഥാപിച്ച *നവീകരണ സുറിയാനി സഭ*യും, അവരെ പിന്തുണയ്ക്കുന്ന ആംഗ്ലിക്കൻ പ്രൊട്ടസ്റ്റന്റുകളും അവ രുടെ യുദ്ധം ഇക്കാലമായപ്പോഴേയ്ക്കും ബൗദ്ധിക തലത്തിലേയ്ക്കു മാറ്റി യിരുന്നു. സി.എം.എസ്. മിഷനറിമാരുടെ *മലയാളമിത്രം* എന്ന പ്രസി ദ്ധീകരണത്തിൽ ആരംഭിച്ച വാക്പയറ്റ് പിന്നീട് *നവീകരണ സുറിയാനി സഭ* ആരംഭിച്ച *മലങ്കര സഭാ താരക* ഏറ്റെടുത്തു. ഇതിനെ പ്രതിരോധി ക്കുക എന്ന ഭാരിച്ച കർത്തവ്യമാണ് *മലങ്കര ഇടവകപത്രിക*യിൽ വന്നു ചേർന്നത്. ഈ കർത്തവ്യം ഇടവകപത്രിക ഭംഗിയായി നിർവഹിച്ചു. ചുരുക്കി പറഞ്ഞാൽ, മുഖലേഖനം മുതൽ, പഠനങ്ങളും അന്തർദേശീയ -പ്രാദേശിക വാർത്തകളും വാദപ്രതിവാദത്തിനുള്ള മറുപടിയും എഴു തിയുണ്ടാക്കുന്നതും എഡിറ്റു ചെയ്യുന്നതും ഏതാണ്ട് പൂർണ്ണമായി ത്തന്നെ ഇ. എം. ഫിലിപ്പായിരുന്നു. കനത്ത അദ്ധ്വാനഭാരത്തിനിടയിലും സ്തുത്യർഹമാംവിധം തന്നെ ആ കർത്തവ്യം അദ്ദേഹം നിർവഹിച്ചു എന്ന് *മലങ്കര ഇടവകപത്രിക* പരിശോധിക്കുന്ന ആർക്കും ബോദ്ധ്യ മാകും.

പൂർണ്ണസമയ സമുദായ സേവനത്തിൽ നിന്നും താൻ വിടുതൽ പ്രാപിച്ചതിനെപ്പറ്റി ഇ. എം. ഫിലിപ്പ് തന്റെ ആത്മകഥയിൽ ... *(കൊല്ലവർഷം) 1085 വൃശ്ചിക മാസത്തിൽ കോട്ടയത്തു കൂടിയ പൊതുയോഗം കലങ്ങിപ്പിരിയുകയും, ബാവായും കൊച്ചു ദീവന്നാസ്യോസ് മെത്രാപ്പോലീത്തായും തമ്മിൽ രസമില്ലാതാകയും, ... സമുദായ കാര്യങ്ങൾ കുഴപ്പത്തിലാവുകയും ചെയ്തപ്പോൾ ഈവക തർക്കങ്ങളിൽ പങ്കുപിടിക്കാൻ എനിക്ക് ഒട്ടുംതന്നെ സന്തോഷമില്ലായിരുന്നു. "സ്വരം നന്നായിരിക്കുമ്പോൾത്തന്നെ പാട്ട് നിർത്തണം" എന്നുള്ള പഴഞ്ചൊല്ലിൻപ്രകാരം 1085 മേടത്തിൽ ഞാൻ സെക്രട്ടറി സ്ഥാനം രാജിവെച്ചൊഴിഞ്ഞു.* ... എന്നു രേഖപ്പെടുത്തിയിട്ടുണ്ട്. ഇത് സത്യമാണെങ്കിലും പൂർണമായ സത്യം ഇവിടെ അനാവൃതമായിട്ടില്ല എന്നതാണ് വാസ്തവം. അദ്ദേഹത്തെ യഥാർത്ഥത്തിൽ നസ്രാണി സമൂഹത്തിന്റെ മുഖ്യധാരാ പ്രവർത്തനങ്ങളിൽ നിന്നും അകറ്റിയത് അബ്ദുള്ളാ ദ്വിതീയൻ പാത്രിയർക്കീസിന്റെ അവസരവാദപരമായ നിലപാടുകളായിരുന്നു.

ഇന്ത്യയിലേയ്ക്കുള്ള യാത്രാമദ്ധ്യേ ഇംഗ്ലണ്ടിലെത്തിയ അബ്ദുള്ളാ പാത്രിയർക്കീസ് അവിടുത്തെ Church Family Newspaper എന്ന പത്രത്തിനനുവദിച്ച അഭിമുഖമാണ് ഇ. എം. ഫിലിപ്പിനെ ആദ്യം വിഷമവൃത്തത്തിലാക്കിയത്. ബ്രിട്ടീഷുകാരുടെ പ്രീതി പിടിച്ചുപറ്റാനുള്ള ശ്രമത്തിന്റെ ഭാഗമായി സുറിയാനി സഭയുടെ അടിസ്ഥാന വിശ്വാസങ്ങളിൽപ്പെട്ട ദൈവമാതാവിനോടും പരിശുദ്ധന്മാരോടുമുള്ള സംസർഗം, മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥന എന്നിവയെ തള്ളിപ്പറയുകയും ആംഗ്ലിക്കൻ സഭയുടേയും സുറിയാനി സഭയുടേയും വിശ്വാസം ഒന്നാണെന്നു പാത്രിയർക്കീസ് തട്ടിവിടുകയും ചെയ്തു. ഇത് നവീകരണ സുറിയാനി സഭയുടെ മുഖപത്രമായ *മലങ്കരസഭാ താരക* ആഘോഷിച്ചത് അദ്ദേഹത്തെ ഞെട്ടിച്ചു. പതിനെട്ടു വർഷക്കാലം *ഇടവകപത്രിക*യിലൂടെ താൻ എന്തിനൊക്കെവേണ്ടി പൊരുതിയോ അതെല്ലാം വെറും ജലരേഖയാക്കി മാറ്റിക്കൊണ്ട് താൻ *വേദതലവനായി* കണക്കാക്കുന്ന അന്ത്യോഖ്യാ പാത്രിയർക്കീസ് നടത്തിയ പ്രസ്താവന ഇ. എം. ഫിലിപ്പിനെ സ്തംഭിപ്പിച്ചു എന്നു പറയുന്നതിലും തെറ്റില്ല. ഈ വാർത്തയുടെ നിജസ്ഥിതി ആരാഞ്ഞുകൊണ്ടും നിഷേധക്കുറിപ്പു പ്രസിദ്ധപ്പെടുത്തണമെന്നും കാണിച്ച് പാത്രിയർക്കീസിനും, ഇംഗ്ലണ്ടിൽ മലങ്കരസഭയുടെ പ്രതിനിധിയായ ഡോ. ബാബായ്ക്കും നേരിട്ടും മലങ്കര മെത്രാപ്പോലീത്താ, സ്ലീബാ മാർ ഒസ്താത്തിയോസ് എന്നിവർ വഴിയും അഭ്യർത്ഥിച്ചിട്ടും അബ്ദുള്ളാ പാത്രിയർക്കീസ് അതിനു തയാറായില്ല. ഇത് ഇ. എം. ഫിലിപ്പിനെ തികച്ചും നിരാശനാക്കി. അതിനെ തുടർന്ന് കൊല്ലവർഷം 1084 മകരത്തിൽ (1909) അദ്ദേഹം *ഇടവകപത്രിക*യുടെ പത്രാധിപർ സ്ഥാനം രാജി വെച്ചു.

മലങ്കരയുടെ ലൗകികാധികാരം എന്ന സ്വപ്നമായി നടക്കുന്ന അബ്ദുള്ളാ പാത്രിയർക്കീസിന്റെ അധികാരഭ്രമം സഭയെ കേസുകളി

ലേയ്ക്കും വിഭാഗീയതകളിലേയ്ക്കും നയിക്കുമെന്ന് 1882 മുതൽ 1905 വരെ മലങ്കരസഭയുടെ വ്യവഹാര കാര്യസ്ഥനായിരുന്ന അദ്ദേഹത്തിനു ഉത്തമ ബോദ്ധ്യമുണ്ടായിരുന്നു. 1911 മാർച്ച് 3-ന് ഇലഞ്ഞിക്കൽ ഇ. ജെ. ജോൺ വക്കീലിന് അയച്ച കത്തിൽ ഇതിനെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ കാഴ്ചപ്പാടുകൾ വിവരിച്ചിട്ടുണ്ട്. ... *Litigations will certainly ensure. Mar Ath: is likely to made president in the room of Mar Dio. He is a strong Patriarchan ...* (*കേസുകൾ ഉറപ്പാണ്. മാർ അത്താനാസ്യോസിനെ മാർ ദീവന്നാസ്യോസിന്റെ സ്ഥാനത്ത് പ്രസിഡന്റായി നിയമിക്കും. അദ്ദേഹം ഒരു കടുത്ത പാത്രിയർക്കീസുകാരനാണ്.*) എന്ന് അദ്ദേഹം ആ കത്തിൽ ദീർഘദർശനം ചെയ്യുന്നുണ്ട്.

ഇത്തരമൊരു ദുഃരവസ്ഥ മലങ്കരസഭയ്ക്ക് ഉണ്ടാകരുതെന്നു ഇ. എം. ഫിലിപ്പിന് അതിയായ ആഗ്രഹമുണ്ടായിരുന്നു. അതിനുള്ള ഉത്തമ മാർഗ്ഗം *ഒന്നും ചെയ്യാൻ അനുവദിക്കാതെ പാത്രിയർക്കീസിനെ മടക്കി അയക്കുക* (*... Therefore, the best thing is to send the Patrtiarch without doing anything. ...*) എന്നതാണെന്ന് അദ്ദേഹം ജോൺ വക്കീലിനെ പ്രസ്തുത കത്തിൽ ഉപദേശിച്ചു. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമനോട് പ. പത്രോസ് തൃതീയൻ പാത്രീയർക്കീസ് മുടക്കുമെന്ന ഭീഷണിയോടെ *ശൽമൂസ* ആവശ്യപ്പെട്ട കാര്യവും, അതിനെ മാർ ദീവന്നാസ്യോസ് തുറന്നടിച്ച് നിഷേധിച്ചതും, അതു കേട്ടുംകൊണ്ട് പാത്രിയർക്കീസ് ചുമ്മാ മടങ്ങിപ്പോയതും (*... The late Patriarch demanded iÂaqk from late Mar Dionysius, and even threatened him to excommunicate him, but Mar D: flatly refused and the Patriarch returned home without doing anything. ...*) ഓർമ്മപ്പെടുത്തിയശേഷം ഇപ്പോഴത്തെ പ്രതിസന്ധിയിൽ നിന്നും കരകയറുവാനുള്ള മാർഗ്ഗവും അദ്ദേഹം ജോൺ വക്കീലിനു ചൂണ്ടിക്കാണിച്ചു കൊടുക്കുന്നുണ്ട്. ... *അതേപോലെ ഈ പാത്രിയർക്കീസിനേയും കൈകാര്യം ചെയ്യണം. എനിക്കു തോന്നുന്നത് നിങ്ങളുടെ ദന്ത അംശവടിയും പരുമല നിന്ന് ഭീമമായ ഒരു തുകയും നൽകിയാൽ ഇതു സാധിക്കുമെന്നാണ് ...* (*... Similarly this Patriarch also should be induced to do so. This I think can be done present of your ivory staff and a large sum from Parumalai. ...*) എന്ന ഇ. എം. ഫിലിപ്പിന്റെ ഉപദേശം പക്ഷേ ഫലിച്ചില്ല.

വംശീയ വൈജാത്യം പുലർത്തുന്ന ക്നാനായ സമുദായത്തിൽപ്പെട്ട വ്യക്തിയായിട്ടും മലങ്കരസഭ പിളരുന്നത് അദ്ദേഹത്തിന് അചിന്ത്യമായിരുന്നു. ആലപ്പുഴ ജില്ലാക്കോടതിയിൽ മാർ ദീവന്നാസ്യോസ് അഞ്ചാമന് ലഭിച്ച ആദ്യ ജയം മുതൽ ഇ. എം. ഫിലിപ്പിനെ വേട്ടയാടിക്കൊണ്ടിരുന്ന *അച്ചായന്മാരുടെ* വംശീയ സ്പർദ്ധയും അസൂയയും, പുതുതായി ക്നാനായ ഭദ്രാസനം രൂപീകരിച്ച് പിതൃസഹോദരനായ ഇടവഴിക്കൽ ഗീവറുഗീസ് കത്തനാരെ മേല്പട്ടക്കാരനാക്കി അതിന്റെ മെത്രാനാക്കാ

മെന്ന അബ്ദുള്ളാ പാത്രിയർക്കീസിന്റെ വാഗ്ദാനം മനസില്ലാമനസോടെ സ്വീകരിക്കുവാൻ അദ്ദേഹത്തെ നിർബന്ധിതനാക്കി. പക്ഷേ ഈ സാഹചര്യത്തിലും പാത്രിയർക്കീസിന്റെ കെണിയിൽ വീഴുവാനോ മലങ്കര മെത്രാപ്പോലീത്താ വട്ടശേരിൽ മാർ ദീവന്നാസ്യോസ് ആറാമനെ തള്ളിപ്പറയാനോ മലങ്കരസഭാ വിഭജനത്തിന് അസോസിയേഷൻ സെക്രട്ടറി എന്ന നിലയിൽ കരു ആകുവാനോ ഇ. എം. ഫിലിപ്പ് തയാറായില്ല. വടകര പള്ളിയിൽ വെച്ച് കൊല്ലവർഷം 1085 ചിങ്ങം 15 (1910 ഓഗസ്റ്റ് 28) നു ഇടവഴിക്കൽ ഗീവർഗീസ് മാർ സേവേറിയോസിനെ വാഴിക്കുന്നതിന് തൊട്ടു മുമ്പ് ചിങ്ങം 9-ന് അദ്ദേഹം മലങ്കര മെത്രാപ്പോലീത്താ വട്ടശ്ശേരിൽ മാർ ദീവന്നാസിയോസ് ആറാമന് അയച്ച കത്ത് ഇതിനു ശക്തമായ തെളിവാണ്. പ്രസ്തുത കത്തിന്റെ പൂർണ്ണരൂപം:

*... ഞാൻ ഇന്നലെ ഇവിടെ വന്നപ്പോൾ വടക്കുനിന്ന് എന്റെ പേർക്ക് ഒരു കമ്പി പുലയൻകാട്ടിൽ അച്ചന്റേതായി വന്നിട്ടുണ്ടായിരുന്നു. അതിലെക്കാര്യം ഞാൻ വെള്ളിയാഴ്ച തന്നെ വടകര എത്തണമെന്നു ബാവാ നിർബന്ധമായി കല്പിച്ചിരിക്കുന്നു എന്നാണ്. അതിന്റെ ഉദ്ദേശം എന്നെ സാക്ഷി നിർത്തണമെന്നുള്ളതാണെന്നു തീർച്ചയാണ്. അതിനാൽ എന്നെ അകപ്പെടുത്തണമെന്നുള്ള മനപ്പൂർവ്വം ഉണ്ടെന്നു വ്യക്തമായിരിക്കുന്നു. ഏതായാലും പോകാതിരിപ്പാൻ പാടില്ല.*

*ഞാൻ ഒഴിയാൻ കഴിയുന്നതു നോക്കും. ഏതായാലും നിവൃത്തിയില്ലാതെ വന്നാൽ എന്തു വേണ്ടു എന്നറിയുന്നില്ല. എന്നെ അകപ്പെടുത്തുന്നപക്ഷം അസോസിയേഷൻ സെക്രട്ടറി എന്ന നിലയിൽ അകപ്പെടുത്താതിരിപ്പാൻ മുൻകരുതലായി ഒരു രാജി ഹർജി തിരുമനസിലെ കയ്യിൽ സൂക്ഷിപ്പാൻ ഇതു സഹിതം അയക്കുന്നു. ആവശ്യപ്പെട്ടാൽ ഇതു പ്രയോഗിക്കാം. ഇതിന്റെ പകർപ്പു ഞാൻ കൊണ്ടുപോകുന്നുണ്ട്. എന്നെ ഉൾപ്പെടുത്തിയാൽ വിചാരിക്കുന്ന ഫലമില്ലെന്നു കാണിപ്പാൻ പകർപ്പ് ഉപയോഗപ്പെടുത്താമെന്നു വിചാരിക്കുന്നു.*

*ഒരു കാര്യം തിരുമനസുകൊണ്ട് ഉറപ്പായി വിശ്വസിച്ചുകൊള്ളണം. അതായതു തിരുമനസിലേക്കെതിരായി വല്ലതും പ്രവർത്തിക്കണമെന്നോ പൊതു സമുദായത്തിൽനിന്നും വേർതിരിയണമെന്നോ ഉദ്ദേശമില്ല. ഞങ്ങളെ പ്രത്യേക ഇടവകയായിട്ടു ബാവാ തിരിക്കുകയാണെങ്കിൽ നിരണം, തുമ്പമൺ എന്നിങ്ങനെ പോലെ ഇതും മലങ്കര മഹാ ഇടവകയുടെ ഉപ ഇടവകയായിട്ടും അസോസ്യേഷനിൽ ബന്ധിച്ചും ഇരിക്കണമെന്നുമല്ലാതെ മറ്റ് ഉദ്ദേശമൊന്നുമില്ലെന്ന് തീർച്ചയായി വിശ്വസിച്ചുകൊള്ളണം....*

ഈ സംഭവപരമ്പരകളുടെ അന്ത്യത്തിലാണ് ആത്മകഥയിൽ വിവരിച്ചതുപോലെ ഇ. എം. ഫിലിപ്പ് മലങ്കരസഭയുടെ മുഖ്യധാരയിൽ നിന്നും പൂർണ്ണമായും സ്വയം വിമുക്തനാകുന്നത്. അതിനുശേഷം സ്വന്തം ഇടവകയ്ക്കു പുറത്ത് യാതൊരു സമുദായ പ്രവർത്തനത്തിലും അദ്ദേഹം ഉൾപ്പെട്ടില്ല. പിന്നീട് ആലുവായിൽ പാത്രിയർക്കീസ് വിളിച്ചുകൂട്ടിയ

ബദൽ മലങ്കര അസോസിയേഷനിൽ പിതൃസഹോദരൻ മെത്രാനായി പങ്കെടുത്തെങ്കിലും അദ്ദേഹം പങ്കെടുക്കാൻ വിസമ്മതിച്ചു.

തിരുവിതാംകൂർ സർക്കാർ സർവീസിൽ ഹെഡ്മാസ്റ്ററായുള്ള നിയമന ഉത്തരവ് കൈയിലിരിക്കെയാണ് ഇ. എം. ഫിലിപ്പ് അതുപേക്ഷിച്ച് മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ അഭ്യർത്ഥന മാനിച്ച് വ്യവഹാര കാര്യസ്ഥനായി മുഴുവൻ സമയ സമുദായ സേവനത്തിന് ഇറങ്ങുന്നത്. ഉറപ്പു നൽകിയ പ്രതിമാസ ശമ്പളമോ പലപ്പോഴായി വാഗ്ദാനം ചെയ്ത സമ്മാനങ്ങളോ പൂർണ്ണമായി നൽകുവാൻ മാർ ദീവന്നാസ്യോസ് അഞ്ചാമനു



സാധിച്ചില്ല. *എന്നും ധനികനും എന്നും ദരിദ്രനുമായിരുന്ന* അദ്ദേഹത്തിന്റെ സാമ്പത്തിക പ്രതിസന്ധിയായിരുന്നു അതിന്റെ മുഖ്യ കാരണം. അതോടൊപ്പം സമുദായ സേവനാരംഭകാലംതൊട്ടു പോത്തച്ചനെ വിടാതെ പിന്തുടർന്ന *അച്ചായന്മാരുടെ* ശത്രുതയും ഒരു കാരണമായിട്ടുണ്ടെന്നു പറയാതെ വയ്യ. പക്ഷേ 28 വർഷങ്ങൾക്കുശേഷം തികച്ചും സന്നിഗ്ദമായ ഘട്ടത്തിൽ സ്വയം പിന്മാറുന്നതു വരെ പരാതി കൂടാതെ ഏല്പിച്ചതും അതിലധികവും ജോലി സ്തുത്യർഹമായി ഇ. എം. ഫിലിപ്പ് ചെയ്തു. തനിക്കു വേണ്ടത് മുട്ടുകൂടാതെ ദൈവം അത്ഭുതകരമായി തന്നു എന്ന് ആത്മകഥയിൽ അനുസ്മരിക്കുകയും ചെയ്തു.

പക്ഷേ സാമ്പത്തിക സമ്മാനങ്ങൾക്ക് അതീതമായി *നമുക്ക് എത്രയും പ്രിയപ്പെട്ട ഇടവഴിക്കൽ പോത്തച്ചനെ* അനശ്വരനാക്കാൻ തക്ക ഒരു സംഗതി മാർ ദീവന്നാസ്യോസ് അഞ്ചാമൻ ഇതിനിടയിൽ ചെയ്തു. 1889-ൽ റോയൽ കോടതിവിധിയിലൂടെ നേടിയ ഉജ്വല വിജയത്തെതുടർന്ന് മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ ഒരു എണ്ണഛായാ ചിത്രം രാജാ രവിവർമ്മയെക്കൊണ്ട് വരപ്പിക്കുവാൻ തീരുമാനിച്ചു. ചിത്ര രചനയ്ക്കു *പോസു ചെയ്യുവാൻ* തിരുവനന്തപുരത്തെത്തിയ മെത്രാപ്പോലീത്താ കൂട്ടത്തിൽ കാര്യം പറയാതെ ഇ. എം. ഫിലിപ്പിനേയും കൂട്ടി. 1889 ജൂലൈ 12-നു ഉണ്ടായ റോയൽ കോടതി വിധിയിലെ വിജയം സംബന്ധിച്ച ടെലഗ്രാം ഇ. എം. ഫിലിപ്പ് മാർ ദീവന്നാസ്യോസ് അഞ്ചാമനെ പഴയ സെമിനാരിയിൽ വെച്ചു വായിച്ചു കേൾപ്പിക്കുന്ന രീതിയിലാണ് അദ്ദേഹം ചിത്രം വിഭാവനം ചെയ്തത്. തന്മയത്വത്തോടെ *ചിത്രമെഴുത്തു തമ്പുരാൻ* അതു ക്യാൻവാസിലേയ്ക്കു പകർത്തി. പൂർത്തിയായ ചിത്രം പഴയസെമിനാരിയിലെ *കമ്മട്ടി മാളിക*യിൽ അന്നുമുതൽ ഇ. എം. ഫിലിപ്പ് എന്ന സമുദായസ്നേഹിയുടെ കൂടി ശ്വാശ്വത സ്മാരകമായി സ്ഥാനം പിടിച്ചിരിക്കുന്നു. കാലത്തിനു മായ്ക്കാനാവാത്ത സ്മാരകം.

ശകാരവും ശത്രുതയും അല്ലാതെ സാമ്പത്തികവും സാമൂഹികവും രാഷ്ട്രീയവുമായ നേട്ടങ്ങളൊന്നും സ്ഥാനം മൂലം ലഭ്യമല്ലാതിരുന്ന കാലത്ത് മലങ്കര അസോസിയേഷൻ സെക്രട്ടറി എന്ന നിലയിൽ ദീർഘകാലം (1883 ഡിസംബർ 29 - 1910 ഏപ്രിൽ) വിശ്വസ്ഥ സേവനം അനുഷ്ടിച്ച് എക്കാലത്തേയ്ക്കുമുള്ള മാതൃക ശേഷിപ്പിച്ച വ്യക്തിയാണ് ഇ. എം. ഫിലിപ്പ്. റോയൽ കോടതി വിധിയ്ക്കും രവിവർമ്മ ചിത്രത്തിനും 125 വയസു തികയുന്ന, ഇടവഴിക്കൽ ഇ. എം. ഫിലിപ്പ് എന്ന നിഷ്കാമ കർമ്മിയുടെ ചരമ ശതാബ്ദിയായ, 2014-ൽ ഉയരുന്ന രണ്ടു പ്രസക്തമായ ചോദ്യങ്ങളുണ്ട്. ഒന്നാമത്, എന്തുകൊണ്ട് ഇ. എം. ഫിലിപ്പിനേപ്പോലെയുള്ള സമുദായ സ്നേഹികളും സ്വാർത്ഥരഹിതരും കഠിനാദ്ധ്വാനികളുമായ അൽമായ നേതാക്കൾ ഇന്ന് സഭയിൽ ഉണ്ടാകുന്നില്ല? രണ്ടാമതായി, അദ്ദേഹത്തിനുണ്ടായിരുന്ന *ഏക സഭ* എന്ന ഉദാത്തമായ കാഴ്ചപ്പാട് എന്തുകൊണ്ട് ഇന്നത്തെ സമുദായ പ്രമാണികൾക്ക് നഷ്ടപ്പെട്ടു? ഉറക്കെ ചിന്തിക്കേണ്ടിയിരിക്കുന്നു.

പ. ബസേലിയോസ് ഗീവർഗീസ് പ്രഥമൻ കാതോലിക്കാ ബാവായുടെ *സഭാജീവിത നാൾവഴി*യിലെ ചരമക്കുറിപ്പ് ഉദ്ധരിച്ച് ഈ ലേഖനം അവസാനിപ്പിക്കാം. ... (കൊല്ലവർഷം) *1090 – 1914 ചിങ്ങ മാസം ... 11–ന് തിങ്കളാഴ്ച അസ്തമിച്ച് പ്രസിദ്ധനായ ഇടവഴിക്കൽ ഇ. എം. ഫിലിപ്പോസ് മരിച്ചു. ഇയാൾ വലിയ മെത്രാച്ചന്റെ സിക്രട്ടറിയും കാര്യസ്ഥനും ഇടവകപത്രികയുടെ പത്രാധിപരും സമുദായം വക പല വ്യവഹാരങ്ങൾ നടത്തിയവനും സമുദായത്തിന്റെ ഒരു വലിയ തൂണുമായിരുന്നു. ഇയാളുടെ മരണം സുറിയാനി സമുദായത്തിന് ഒരു വലിയ നഷ്ടം തന്നെ. ...*

(*ബഥേൽ പത്രിക*, ഓഗസ്റ്റ് 2014)

# 37
# അക്ഷരത്തിന്റെ വിലയറിഞ്ഞ അക്ഷരസ്നേഹി

**നി.** വ. ദി. ശ്രീ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായെപ്പറ്റി ദീപ്തമായ സ്മരണകളും ഹൃദയസ്പർശിയായ അനുഭവങ്ങളും പങ്കുവയ്ക്കാൻ അനേകായിരങ്ങളുണ്ട്. ഒരു പക്ഷേ അദ്ദേഹത്തെ നേരിട്ടറിയുന്നവരേക്കാൾ ആ ക്രൈസ്തവ സ്നേഹത്തിന്റെ കരസ്പർശം അറിഞ്ഞ അജ്ഞാതരായ അമുഖരാവും എണ്ണത്തിൽ കൂടി നിൽക്കുക. അവരുടെ മനസിലുയരുന്ന നന്ദിയുടെ സ്തോത്രങ്ങളാണ് ആയിരം അക്ഷരത്താളുകളേക്കാൾ വാചാലമാവുക. പക്ഷേ വരുംതലമുറയ്ക്കായി ആ സ്മരണകൾ കോറിയിടേണ്ടത് ചരിത്രനീതി തന്നെയാണ്. ആ പ്രക്രിയയിൽ മറ്റാരും രേഖപ്പെടുത്തില്ലായെന്ന് ഏതാണ്ട് ഉറപ്പുള്ള മൂന്നു വസ്തുതകൾ മാത്രമാണ് അദ്ദേഹത്തെപ്പറ്റി ഇവിടെ രേഖപ്പെടുത്തുന്നത്.

ഒന്നാമതായി, അദ്ദേഹം അക്ഷരത്തിന്റെ - വചനത്തിന്റെ - വിലയറിഞ്ഞ വ്യക്തിയായിരുന്നു. തനിക്കു ലഭിച്ച താലന്ത് പ്രസംഗരൂപത്തിലും ലിഖിതരൂപത്തിലും മാർ ഒസ്താത്തിയോസ് തന്റെ മരണംവരെയും സമൂഹത്തിലേയ്ക്കു പകർന്നുകൊണ്ടിരുന്നു എന്നത് സുവദിതമാണ്. തന്റെ സഭയുടെ നിർമലമായ സത്യവിശ്വാസത്തിനെതിരായി എവിടെങ്കിലും പ്രചരണമുയർന്നാൽ വ്യക്തിബന്ധങ്ങൾപോലും നോക്കാതെ അവയെ നിർദ്ദയം *വെട്ടിനിരത്തി.* പ്രോട്ടസ്റ്റന്റായാലും റോമൻ കത്തോലിക്കാ റീത്തായാലും അവയുടെ *കൂമ്പടയ്ക്കുവാൻ* തന്റെ പരിശുദ്ധാത്മദാനമായ വേദജ്ഞാനം നിർലോഭം ഉപയോഗിച്ചു. സത്യവിശ്വാസം *വാക്കാലും ലിഖിതത്താലും* ജീവിതകാലം മുഴുവൻ അദ്ദേഹം സംരക്ഷിച്ചു എന്നത് പ്രത്യേകം എടുത്തുപറയേണ്ടതായിട്ടില്ല.



എന്നാൽ ഇത്തരം പ്രവർത്തനങ്ങൾക്കു പിറകിലെ അദ്ധ്വാനവും വ്യയവും സംബന്ധിച്ച് അദ്ദേഹത്തിന് തികഞ്ഞ ബോദ്ധ്യമുണ്ടായിരുന്നു. ഇക്കാര്യത്തിൽ ഈ ലേഖകന്റെ

വ്യക്തിപരമായ അനുഭവം തന്നെ സാക്ഷി. 2000-ൽ ഈ ലേഖകൻ എഡിറ്റു ചെയ്ത് പ്രസിദ്ധീകരിച്ച *നിരണം ഗ്രന്ഥവരി*യുടെ ഒരു കോപ്പി പഴയസെമിനാരിയിൽ വെച്ച് തിരുമേനിക്കു സമ്മാനിച്ചു. അദ്ദേഹം അത് തിരിച്ചു മറിച്ചും നോക്കി. തുറന്നു വായിക്കുവാൻ ശ്രമിച്ചു. അന്ന് അദ്ദേഹത്തിനു രൂക്ഷമായ കാഴ്ചക്കുറവുള്ള കാലമാണ്. സാമ്പത്തിക പരിമിതി മൂലം *നിരണം ഗ്രന്ഥവരി*യുടെ അക്ഷരങ്ങളും താരതമ്യേനെ ചെറുതാണ്. വായിച്ചറിയാനുള്ള അദ്ദേഹത്തിന്റെ ശ്രമം പരാജയപ്പെട്ടു എങ്കിലും വിവരം ചോദിച്ചറിഞ്ഞു. അതിനുശേഷം, *കുഞ്ഞേ, എനിക്കിതു വായിക്കാൻ സാദ്ധ്യമല്ല. എന്നാലും എനിക്കീ പുസ്തകം വേണം. സുവിശേഷാലയത്തിലെ ലൈബ്രറിക്ക് ഇത് ആവശ്യമുണ്ട്. എന്താ ഇതിനു വില?* എന്നു തിരക്കി. വില വേണ്ടെന്നും സമ്മാനമാണെന്നും ഈ ലേഖകൻ അറിയിച്ചപ്പോൾ, *അതു പറ്റില്ല ഒരു പുസ്തകം പ്രസിദ്ധീകരിക്കുന്നതിന്റെ ബുദ്ധിമുട്ടും ചിലവും എനിക്കറിയാം. നീ ഇതിന്റെ വില വാങ്ങിയേ പറ്റൂ* എന്നു തീർത്തു പറഞ്ഞു വില കേട്ട് അപ്പോൾത്തന്നെ ആ തുകയും തന്നു. *ഓസിൽ കിട്ടിയാൽ ആസിഡും കുടിക്കുന്ന* നസ്രാണിയുടെ ഇടയിൽ വേറിട്ട ഒരു (ഏക) അനുഭവം.

രണ്ടാമതായി, സാമാന്യദൃഷ്ടിയാ സഭയോട് പകയും വിദ്വേഷവും ഉണ്ടാകേണ്ട ഒരു *ദുരനുഭവം* (മാനുഷികദൃഷ്ട്യാ) മാർ ഒസ്താത്തിയോസിനുണ്ടായി. മലങ്കര അസോസിയേഷൻ തിരഞ്ഞെടുത്തിട്ടും അദ്ദേഹത്തിന് ഒരിക്കൽ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് മേല്പട്ടസ്ഥാനം നിഷേധിച്ചു. സഭാഭരണഘടനയനുസരിച്ച് പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന് ഈ അധികാരമുണ്ടെങ്കിലും സാധാരണ മനുഷ്യരെ പ്രകോപിതനാക്കാനും *വിദ്ധ്വംസക പ്രവർത്തനങ്ങളിലേയ്ക്കു* തിരിക്കാനും ഇതു ധാരാളം മതി. പക്ഷേ ഒരിക്കലും അദ്ദേഹം ഈ സംഭവം പിന്നീട് പരാമർശിച്ചിട്ടില്ല. എന്നു മാത്രമല്ല, തന്നിൽ നിക്ഷിപ്തമായ ചുമതലകളിൽ പൂർവാധികം ഊർജ്ജസ്വലനായി വ്യാപൃതനാവുകയായിരുന്നു ഇതിനു ശേഷം അദ്ദേഹം ചെയ്തത്. ഏതാനും വർഷങ്ങൾക്കു ശേഷം സഭ അദ്ദേഹത്തെ മേല്പട്ടസ്ഥാനത്തേക്കുയർത്തി എന്നതു വേറെ കാര്യം. മലങ്കരസഭയുടെ ഇതഃപര്യന്തമുള്ള ചരിത്രത്തിൽ മേല്പട്ടസ്ഥാനത്തേയ്ക്കു തിരഞ്ഞെടുത്തിട്ടു സ്വയം സ്ഥാനമേൽക്കാൻ വിസമ്മതിച്ചതല്ലാതെ നിഷേധിക്കപ്പെട്ട സംഭവം ഇല്ലെന്നും, അദ്ദേഹത്തോടൊപ്പം മേല്പട്ടസ്ഥാനം നിഷേധിക്കപ്പെട്ട വ്യക്തി ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ആണെന്നും ഇതിനോട് ചേർത്തു വായിക്കണം. ഒരു പക്ഷേ വിശ്വാസ തീക്ഷ്ണനായ മാർ ഒസ്താത്തിയോസ്, സഭയുടെ അപ്പോസ്തോലിക മേലധികാരം പ്രകടമാക്കുവാൻ സഭയ്ക്ക് ദൈവം നൽകിയ അവസരമായി ഇതിനെ കരുതി എന്നു ചിന്തിക്കുന്നതിലും തെറ്റില്ല.

മൂന്നാമതായി, മഹാപുരോഹിതരിൽ മുമ്പനായ അഹറോന്റെ മരണത്തെപ്പറ്റിയുള്ള പഴയനിയമ ഭാഗത്ത്, അഹറോന്റെ അന്ത്യ സമയത്ത്

അദ്ദേഹത്തിന്റെ മഹാപുരോഹിതനടുത്ത അങ്കി ഊരി പുത്രനായ എല യാസറിനെ ധരിപ്പിച്ച് പിൻഗാമിയായി വാഴിച്ചു എന്നു രേഖപ്പെടുത്തിയി ട്ടുണ്ട്. മേല്പട്ട സ്ഥാനചിഹ്നങ്ങളിലെ ഈ പിന്തുടർച്ച മലങ്കരസഭ എന്നും വിലമതിച്ചിട്ടുണ്ട്. 1929-ൽ പ. പാമ്പാടി തിരുമേനിയെ വാഴിച്ചത് പ. പരു മല തിരുമേനിയുടെ *വടിയും മുടിയും സ്ലീബായും സ്ഥാനനാമവും നൽകി അദ്ദേഹത്തിന്റെ ആത്മീയ പിന്തുടർച്ചാവകാശിയായി* ആയിരുന്നുവെന്ന് അക്കാലത്തു തന്നെ പ്രസിദ്ധമായിരുന്നു. ഈ വിശ്വാസം ശരിയെന്ന് കാലം തെളിയിച്ചു.

ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായ്ക്കും ഇത്ത രമൊരു പിൻഗാമിത്വം ഉണ്ടെന്നു മിക്കവർക്കും അറിയില്ല. അദ്ദേഹത്തെ മേല്പട്ടക്കാരനാക്കി വാഴിച്ചപ്പോൾ സഭ നൽകിയത് ഒന്നാം കാതോലി ക്കായുടെ അംശവടിയാണ്. മുറിമറ്റത്തിൽ പൗലൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ ഉപയോഗിച്ചിരുന്ന ഒറ്റപ്പത്തിയുള്ള പാമ്പില്ലാത്ത *തളിർ ത്തവടി* തന്നെയാണ് അദ്ദേഹം പ. ബസേലിയോസ് പൗലൂസ് പ്രഥമൻ കാതോലിക്കാ എന്ന നിലയിലും ഉപയോഗിച്ചത് (പൗരസ്ത്യ കാതോലി ക്കാമാർ ഇന്നുപയോഗിക്കുന്ന ഇരട്ടപ്പത്തിയുള്ള *അഹറോന്റെ തളിർത്ത വടി* രൂപകല്പന ചെയ്ത് പണിയിച്ചത് രണ്ടാം കാതോലിക്കാ പ. ബസേ ലിയോസ് ഗീവർഗീസ് പ്രഥമനാണ്). ഈ അംശവടി പിന്നീട് മൂക്കഞ്ചേ രിൽ പത്രോസ് മാർ ഒസ്താത്തിയോസിനും തുടർന്ന് തോമസ് മാർ തീമോത്തിയോസിനും (കാലംചെയ്ത വലിയ ബാവാ) സഭ സ്ഥാനചിഹ്ന മായി നൽകി. അതേ അംശവടിയും പ. വട്ടശ്ശേരിൽ തിരുമേനിയുടെ സ്ലീബായുമാണ് ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ യ്ക്കു സ്ഥാനാരോഹണവേളയിൽ സ്ഥാനചിഹ്നമായി സഭ നൽകിയത്. അതിന്റെ ഫലം എന്തെന്നതിന് വിശദീകരണത്തിന്റെ ആവശ്യമില്ല. തന്റെ ജീവിതാവസാനം വരെ ഇവ രണ്ടും സൂക്ഷിച്ച മാർ ഒസ്താത്തിയോസ് അതേ മാതൃകയിലാണ് തന്റെ മരംകൊണ്ടുള്ള അംശവടി രൂപപ്പെടുത്തി യത്.

ഇന്ന് ഉയർന്നുവരുന്ന പ്രസക്തമായ ഒരു ചോദ്യമുണ്ട്. ഓരോ കൈമറി ഞ്ഞപ്പോഴും ആ കൈകളെ കൂടുതൽ കൂടുതൽ ശക്തമാക്കിയ ഇടയന ടുത്ത ഈ വടി ഇനി ഏതു കൈകൾ കൈയാളും? അത്തരമൊരു കൈയ്ക്കു മാത്രമേ ഗീവർഗീസ് മാർ ഒസ്താത്തിയോസിന്റെ പിൻഗാമി യാകാൻ സാധിക്കൂ.

(*മലങ്കരയുടെ സ്നേഹദൂതൻ*, 2014)

# 38

# ദൈവത്തോടും സ്വന്ത രാജ്യത്തോടും

**പൗ**രസ്ത്യ ദർശനമനുസരിച്ച് ക്രിസ്തുമാർഗ്ഗം പ്രസംഗിക്കുന്നതിലുപരി പ്രവർത്തിക്കാനുള്ളതാണ്. പാശ്ചാത്യ ദർശനം സുവിശേഷത്തെ പ്രസംഗിക്കാനും പ്രചരിപ്പിക്കാനുമുള്ള ഒന്നായി കാണുമ്പോൾ, അതിൽ നിന്നും വിഭിന്നമായി സ്വന്ത ജീവിതത്തിൽ അനുവർത്തിക്കേണ്ട ഒരു ജീവിതചര്യയായാണ് പൗരസ്ത്യർ ദൈവവചനത്തെ കണക്കാക്കുന്നത്. *ഈ ചെറിയവരിൽ ഒരുവന് നിങ്ങൾ ചെയ്യുന്നതെല്ലാം എനിക്കാകുന്നു ചെയ്യുന്നത്* എന്ന ക്രിസ്തു വചനമാണ് ഈ കാഴ്ചപ്പാടിന്റെ ഒരു പിൻബലം. ഇത് അക്ഷരംപ്രതി പാലിച്ച ഒരു മഹത് വ്യക്തിത്വമാണ് 1923 സെപ്റ്റംബർ 23-നു കാലം ചെയ്ത അന്റോണിയോ ഫ്രാൻസിസ്കോ സേവ്യർ അൽവാറിസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ.

ഗോവയിൽ റോമൻ കത്തോലിക്കനായി പിറന്ന്, പാശ്ചാത്യ പാരമ്പര്യത്തിലുള്ള റോമൻ കത്തോലിക്കാ സെമിനാരിയിൽ പഠിച്ച് വൈദികനായ പാദ്രെ അൽവാറീസിനെ ആത്യന്തികമായി നിയന്ത്രിച്ചിരുന്നത് തന്റെ പൗരസ്ത്യ സ്വത്വമാണ് എന്ന് അദ്ദേഹത്തിന്റെ ജീവിതാന്ത്യം വരെയുള്ള പ്രവർത്തനം സാക്ഷിക്കുന്നു. ഇന്ത്യയുടെ ദേശീയ ക്രൈസ്തവികതയായ മലങ്കരസഭയിലേയ്ക്കുള്ള അദ്ദേഹത്തിന്റെ പരിവർത്തനം ഈ പൗരസ്ത്യ സ്വത്വബോധത്തിന്റെ സ്വാഭാവികമായ ഒരു പരിണാമം മാത്രമാണ്. അതിലും എത്രയോ ഉപരിയായി തന്റെ ജീവിതം മുഴുവൻ വിട്ടുവീഴ്ചയില്ലാതെ *പ്രവർത്തി കൂടാതെ വിശ്വാസവും - അതു മാത്രമാകുമ്പോൾ - നിർജ്ജീവമാകുന്നു* എന്ന യാക്കോബ് ശ്ലീഹായുടെ (യാക്കോബ് 2 - 17 പ്ശീത്താ) ക്രൈസ്തവികതയേക്കുറിച്ചുള്ള നിർദ്ധാരണം പ്രവർത്തിപഥത്തിലെത്തിച്ച് ഈ പൗരസ്ത്യ ദർശനത്തെ സ്വാർത്ഥീകരിച്ചു.



പണ്ഡിതനും ഗ്രന്ഥകാരനും പത്രപ്രവർത്തകനുമായ പാദ്രെ അൽവാറീസ് തന്റെ കഴിവുകൾ മുഴുവൻ വിനിയോഗിച്ചത് സമൂഹത്തിൽ പാർശ്വവൽക്കരിക്കപ്പെട്ടവർക്കു വേണ്ടിയായിരുന്നു. രോഗികളെ പരിചരിക്കുക മാത്രമല്ല, രോഗങ്ങൾക്കു പ്രതിവിധി തിരഞ്ഞു പിടിക്കുകയും രോഗം

വരാതെയും പകരാതെയും ഇരിക്കാനുള്ള മാർഗ്ഗം പ്രചരിപ്പിക്കുകയും ചെയ്ത പാദ്രെ അൽവാറീസ് യഥാർത്ഥ *"പ്രവാചക ധർമ്മ"*മാണ് അനുഷ്ഠിച്ചതെന്നതിന് രണ്ടു പക്ഷമില്ല.

പാദ്രെ അൽവാറീസ് അഥവാ അന്റോണിയോ ഫ്രാൻസിസ്കോ സേവ്യർ അൽവാറിസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ ജീവിതത്തേയും പ്രവർത്തനത്തേയും വിശദീകരിക്കുവാൻ യശയ്യാ പ്രവചനം 61-ാം അദ്ധ്യായം 1 - 4 വാക്യങ്ങൾ മതി. *എളിയവരോടു സദ്വർത്തമാനം ഘോഷിപ്പാൻ യഹോവാ എന്നെ അഭിഷേകം ചെയ്തിരിക്കകൊണ്ടു യഹോവയായ കർത്താവിന്റെ ആത്മാവ് എന്റെമേൽ ഇരിക്കുന്നു. ഹൃദയം തകർന്നവരെ മുറികെട്ടുവാനും, തടവുകാർക്ക് വിടുതലും, ബദ്ധന്മാർക്കു സ്വാതന്ത്ര്യവും അറിയിപ്പാനും, യഹോവയുടെ പ്രസാദവർഷവും നമ്മുടെ ദൈവത്തിന്റെ പ്രതികാര ദിവസവും പ്രസിദ്ധമാക്കുവാനും, ദുഃഖിതന്മാരെയൊക്കെയും ആശ്വസിപ്പിപ്പാനും, സീയോനിലെ ദുഃഖിതന്മാർക്കു വെണ്ണീറിനു പകരം അലങ്കാരമാലയും, ദുഃഖത്തിനു പകരം ആനന്ദതൈലവും, വിഷണ്ണമനസിനുപകരം സ്തുതി എന്ന മേലാടയും കൊടുപ്പാനും അവൻ എന്നെ അയച്ചിരിക്കുന്നു.* എന്ന പ്രവചനത്തിനപ്പുറം അദ്ദേഹത്തിന്റെ ജീവിതത്തെ വർണ്ണിക്കാൻ വാക്കുകൾ അനാവശ്യമാണ്. ഇവയെല്ലാം അൽവാറിസ് മാർ യൂലിയോസ് അക്ഷരംപ്രതി പാലിച്ചിരുന്നുയെന്ന് അദ്ദേഹത്തിന്റെ ജീവചരിത്രം പരിശോധിക്കുന്ന ആർക്കും വ്യക്തമാകും.

റോമൻ കത്തോലിക്കാ സഭയിലെ *പാദ്രവദോ - പ്രോപ്പഗാന്താ* വിവാദമാണ് പാദ്രെ അൽവാറീസിനെ മലങ്കരസഭയുമായി അടുപ്പിച്ചത് എന്നത് യാഥാർത്ഥ്യമാണ്. പക്ഷേ അതിന്റെ പുറകിൽ ഒരു ദേശീയതയുടെ പശ്ചാത്തലം ഉണ്ടായിരുന്നു എന്ന വസ്തുത പൊതുവെ അജ്ഞാതമാണ്. പോർച്ചുഗീസ് സാമ്രാജ്യത്തിലെ അവിഭാജ്യവും തുല്യഅവകാശമുള്ളതുമായ ഒരു പ്രവിശ്യയായിരുന്നു ഗോവാ അന്ന്. പതിനഞ്ചാം നൂറ്റാണ്ടിന്റെ മദ്ധ്യത്തിൽ ആരംഭിച്ചതും 1514-ൽ ലിയോ പത്താമൻ മാർപ്പാപ്പാ ഔദ്യോഗികമാക്കിയതുമായ ഒരു കരാറായിരുന്നു പാദ്രവദോ. ഇതനുസരിച്ച് പോർച്ചുഗീസ് സാമ്രാജ്യത്തിലെ റോമൻ കത്തോലിക്കാ ദേവാലയങ്ങളുടെ ഭരണം പോർച്ചുഗീസ് രാജാവിൽ നിക്ഷിപ്തമായിരുന്നു. ഇതിൽ പോർച്ചുഗീസ് സാമ്രാജ്യത്തിലെ മെത്രാന്മാരുടെ നിയമനവും ഉൾപ്പെട്ടിരുന്നു. പക്ഷേ പതിനേഴാം നൂറ്റാണ്ടു മുതൽതന്നെ മെത്രാന്മാരുടെ നിയമനം റോം നേരിട്ടു നിയന്ത്രിക്കാനുള്ള ശ്രമം ആരംഭിച്ചു. രാജഭക്തരായ പോർച്ചുഗീസുകാരെ സംബന്ധിച്ചിടത്തോളം തങ്ങളുടെ രാജ്യത്തെ മെത്രാൻ നിയമനപ്രക്രിയയിൽ നിന്നും പോർച്ചുഗീസ് രാജാവിനെ ഒഴിവാക്കുന്നത് തങ്ങളുടെ ദേശീയതയോടുള്ള വെല്ലുവിളിയായിരുന്നു. ദേശീയ സ്വാതന്ത്ര്യത്തിലുള്ള കൈകടത്തൽ എന്ന നിലയിൽ സ്വാഭാവികമായും അവർ അതിനെ എതിർത്തു. പത്തൊമ്പതാം നൂറ്റാണ്ടിന്റെ അന്ത്യത്തോടെ ഈ വടംവലി രൂക്ഷമായി. പോർച്ചുഗീസ് ദേശീയതയെ പ്രതിനിധീകരിക്കുന്ന പാദ്രവാദോയെ പരിത്യജിച്ച് റോമാ സിംഹാസ

നത്തെ പ്രതിനിധീകരിക്കുന്ന പ്രൊപ്പഗാന്തായെ അംഗീകരിക്കാത്തവർക്ക് പട്ടം ലഭിക്കുക പോലുമില്ലാത്ത സാഹചര്യം ഉരുത്തിരിഞ്ഞു. ഗോവയിലും ഇതിന്റെ അലയടികൾ ഉയർന്നു. അന്ന് പോർച്ചുഗലിന്റെ ഒരു പ്രവിശ്യ ആയിരുന്ന ഗോവയെ സംബന്ധിച്ചും പാദ്രവാദോയുടെ നിരസനം ദേശീയതയോടുള്ള വെല്ലുവിളിയായിരുന്നു.

ഈ പശ്ചാത്തലത്തിലാണ് വൈദികാദ്ധ്യാപകൻ കൂടിയായ പാദ്രെ അൽവാറീസ് ദേശീയതയേപ്പറ്റി കൂടുതൽ ആഴത്തിൽ ചിന്തിച്ചത്. താൻ പിന്തുടരുന്ന ഗോവയിലെ പോർച്ചുഗീസ് ദേശീയത അടിച്ചേൽപ്പിച്ചതാണെന്നും, അതിനും പിന്നിൽ തന്റെ സ്വത്വം ഇന്ത്യൻ ദേശീയതയാണെന്നും അദ്ദേഹം തിരിച്ചറിഞ്ഞു. ഇതിനെ തുടർന്ന് ഇന്ത്യയുടെ ദേശീയ ക്രൈസ്തവികത തേടിയുള്ള അന്വേഷണമാണ് അദ്ദേഹത്തെ മലങ്കരസഭയിൽ കൊണ്ടെത്തിച്ചത്. ക്രിസ്തു ശിഷ്യനായ മാർ തോമ്മാ ശ്ലീഹാ ആരംഭമിട്ട മലങ്കരസഭയാണ് യഥാർത്ഥ ഇന്ത്യൻ ക്രിസ്തുമാർഗ്ഗമെന്ന് അദ്ദേഹം തിരിച്ചറിഞ്ഞു. അതിനാലാണ് അധിനിവേശ ക്രിസ്തുമതം വെടിഞ്ഞ് അദ്ദേഹം നസ്രാണി മാർഗ്ഗത്തെ ആശ്ലേഷിച്ചത്.

1889 ജൂലൈ 29-ന് കോട്ടയം പഴയസെമിനാരിയിൽ വെച്ച് പാദ്രെ അൽവാറീസിനെ ഇന്ത്യാ, ഗോവാ, സിലോൺ ഇടവകകളുടെ അന്റോണിയോ ഫ്രാൻസിസ്കോ സേവ്യർ അൽവാറിസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായായി പട്ടംകെട്ടിയപ്പോൾ ഇന്ത്യയിലെ റോമൻ കത്തോലിക്കർക്ക് സത്യവിശ്വാസത്തിലേയ്ക്കും ദേശീയ ക്രൈസ്തവികതയിലേയ്ക്കും കടന്നുവരാനുള്ള വാതിൽ ആയിട്ടാണ് മുഖ്യ കാർമ്മികനായ പ. പരുമല തിരുമേനിയും സഭാദ്ധ്യക്ഷനായ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്തായും അതിനെ കണക്കാക്കിയത്. ഈ കാഴ്ചപ്പാട് യഥായോഗ്യം പാലിച്ച് അൽവാറിസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ അതിവിശാലമായ മേഖലയിൽ തന്റെ പ്രവർത്തനം വ്യാപിപ്പിച്ചു. ഗുജറാത്തിലെ കച്ച് മുതൽ ഇന്ത്യയുടെ പശ്ചിമ-പൂർവ തീരങ്ങളിലും ശ്രീലങ്കയിലെ കൊളംബോയിലും അങ്ങേയറ്റം ബർമ്മ വരെയും അദ്ദേഹം മിഷനറി സഭകൾ സ്ഥാപിച്ചു. ആഭ്യന്തരമായ അനേകം നിസഹായ അവസ്ഥകൾ മലങ്കരസഭയിൽ നിലവിലുണ്ടായിരുന്നെങ്കിലും അവയെ നിലനിർത്താൻ മലങ്കരസഭയ്ക്ക് സാധിക്കാതിരുന്നത് *ഇന്ത്യയുടെ ഒരു ദേശീയ ദുരന്തമായി* മാത്രമേ കണക്കാക്കാനാവൂ.



ജാതി-മത-വംശീയ-രാഷ്ട്രീയ പരിഗണന വെച്ചല്ല മലങ്കര ഓർത്തഡോക്സ് സഭയിൽ പരിശുദ്ധരെ പ്രഖ്യാപിക്കുന്നത്. അതിനാൽ മലങ്കരസഭയിൽ പരിശുദ്ധ പ്രഖ്യാപനം സാവധാനവും വിരളവും ആയി മാത്രം നടക്കുന്ന ഒരു പ്രക്രിയയാണ്. അൽവാറിസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ ആസന്നഭാവിയിൽ പരിശുദ്ധന്മാരുടെ നിരയിലേയ്ക്ക് ഉയർത്തപ്പെടും എന്നത് നിസംശയമാണ്. പക്ഷേ അത് അത്യസാധാരണമായ ഒരു മുഹൂർത്തമായിരിക്കും. കാരണം ഇന്ത്യയുടെ ഒരു ദേശീയ സ്വാതന്ത്ര്യ സമര നേതാവ് ക്രൈസ്തവ പരിശുദ്ധന്മാരുടെ നിരയിലേയ്ക്ക് ഉയർത്തപ്പെടുക എന്നത് ചരിത്രത്തിൽ ഒരു പക്ഷേ ഒരിക്കൽ മാത്രം സംഭവിക്കുന്ന ഒന്നായിരിക്കും. ആ പുണ്യദിനത്തിനായി കാത്തിരിക്കാം.




(*ഗോവാ മലയാളം വാർത്ത,*
സെപ്റ്റംബർ 2014)

# 39

# പെരിനാടിന്റെ പെരുമ: മലനാടിന്റെ മഹിമ

സന്യാസത്തെക്കുറിച്ചുള്ള ഇന്ത്യൻ സങ്കൽപ്പം *സംർവംഗപരിത്യാഗിയായ പ്രാർത്ഥനാ മനുഷ്യൻ* എന്നു മാത്രമല്ല. അത്തരക്കാരും അവരിൽ ഉണ്ടായിരിക്കുമെന്നു മാത്രം. യഥാർത്ഥ ഇന്ത്യൻ സന്യാസം വിവക്ഷിക്കുന്നത് നിഷ്ഠകളോടെ പരമേശ്വരനുമായി നിരന്തര സംസർഗത്തിൽ കഴിയുകയും, അതേസമയം തന്റെ സഹായവും സേവനവും സിദ്ധിയും ആവശ്യമായി വരുമ്പോൾ ജനങ്ങളുടെ ഇടയിലേയ്ക്ക് ഇറങ്ങിച്ചെന്ന് അവരെ സേവിക്കുകയും ചെയ്യുന്നവൻ എന്നാണ്. *മാനവസേവ മാധവസേവ*യെന്നു കണക്കാക്കുന്നവരാണ് യാഥാർത്ഥ ഋഷിമാർ. ലോകം ഉണർന്നിരിക്കുമ്പോൾ ലോകത്തിനായി പ്രവർത്തിക്കുകയും, ലോകം ഉറങ്ങുമ്പോൾ ലോകത്തിനായി പ്രാർത്ഥിക്കുകയും ചെയ്ത പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ഈ മാനദണ്ഡമനുസരിച്ച് തികഞ്ഞ ഋഷിയാണ്. ഇന്ന്, *പ്രയത്നങ്ങളിൽ നിന്നുള്ള വിശ്രമത്തിനും, യുദ്ധങ്ങളിൽനിന്നുള്ള സമാധാനത്തിനും, പരിശുദ്ധന്മാരോടുകൂടിയുള്ള ആനന്ദത്തിനും വേണ്ടി* ഇഹലോകം വിട്ട് സ്വർഗസ്ഥനായ തന്റെ പിതാവിന്റെ സന്നിധിയിലെത്തിയപ്പോൾ ആ പ. പിതാവ് ഈ ലോകത്തിനുവേണ്ടി പൂർണസമയവും പ്രാർത്ഥിക്കുന്നു; ഈ ജനത്തിനുവേണ്ടി മദ്ധ്യസ്ഥത യാചിക്കുന്നു എന്നത് നിസംശയമാണ്.

വീട്ടിലെ സാഹചര്യവും സ്വപിതാവിന്റെ ആഗ്രഹവുമനുസരിച്ചായിരുന്നെങ്കിൽ പുതുശ്ശേരിയഴികത്ത് പുത്തൻവീട്ടിൽ ഇടിക്കുളയുടെ മൂത്ത പുത്രനായ മാത്യൂസ്, കൊപ്രാക്കച്ചവടവും നെൽകൃഷിയുമുള്ള ഒരു *കൊച്ചുണ്ണൂണ്ണി മാപ്പിള* അല്ലെങ്കിൽ *മാത്യൂസ് മുതലാളി* എന്ന ഗൃഹസ്ഥൻ മാത്രമായി പെരിനാടിന്റെ നാലതിരുകൾക്കുള്ളിൽ അവസാനിക്കുമായിരുന്നു. എന്നാൽ ദൈവാനുഗ്രഹം അദ്ദേഹത്തെ പെരിനാട്ടു പള്ളിയോഗ തീരുമാനമായി തേടിയെത്തി. തങ്ങളുടെ ഇടവകപ്പട്ടക്കാരനായി അവർ മാത്യൂസിനെ തിരഞ്ഞെടുത്തത് അംഗീകരിക്കാൻ പിതാവ് നിർബന്ധിതനായി. ആ പരിവർത്തനം മാത്യൂസിനെ എത്തിച്ചത് ഇന്ത്യൻ ക്രൈസ്തവരുടെ തലവനായ പൗരസ്ത്യ കാതോലിക്കാ എന്ന പ. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിലാണ്.

അന്ത്യനിമിഷം വരെയും *വിളിച്ചവൻ വിശ്വസ്ഥനാണ്* എന്ന് തന്നെ പൗരോഹിത്യത്തിലേയ്ക്കും സന്യാസത്തിലേയ്ക്കും വിളിച്ചടുപ്പിച്ച അത്യുന്നതനെപ്പറ്റി ഉറച്ചു വിശ്വസിച്ചിരുന്ന പ. മാത്യൂസ് ദ്വിതീയൻ മലങ്കരസഭയുടെ മഹാചാര്യനായി – നസ്രാണി ജാത്യാഭിമാനത്തിന്റെ കാവൽഭടനായി – വളർന്നത് അദ്ദേഹത്തിനു തിരിച്ചുണ്ടായിരുന്ന ഈ

വിശ്വസ്ഥത മൂലമായിരുന്നു. *വിളിക്കപ്പെട്ട വിളിക്കു യോഗ്യമാകുന്ന പ്രകാരം* ജീവിച്ചതിനാലാണ് തൊണ്ണൂറ്റിഒന്നാം വയസിലും വി. കുർബാന അർപ്പിക്കുവാനും മഹാപുരോഹിതനടുത്ത കർമ്മങ്ങൾ നിർവഹിക്കുവാനും സാദ്ധ്യമായത്.

പുത്തൻകാവിൽ കൊച്ചുതിരുമേനിയുടെ പരിശീലനം, കൽക്കട്ടാ ബിഷപ്സ് കോളജിലെ അഭ്യസനം, പട്ടിണിയുടെ പരിവട്ടമായ ഓതറ ദയറായിലെ ജീവിതം, ഇടവക വികാരിത്വം, സെമിനാരി അദ്ധ്യാപനം, ധ്യാനപ്രസംഗയാത്രകൾ, *ആറുകാലിപ്പള്ളി*കളുടെ കേന്ദ്രമായ കൊല്ലത്തിന്റെ സഹായമെത്രാനും മെത്രാപ്പോലീത്തായുമായുള്ള ദീർഘകാല സേവനം ഇവയെല്ലാം *പുതുശ്ശേരിയഴികത്ത് പുത്തൻവീട്ടിൽ ഇടിക്കുള മകൻ കൊച്ചുണ്ണൂണ്ണി*യെ മലങ്കരയുടെ മഹാചാര്യനായി വളർത്തുന്നതിൽ നിർണ്ണായക പങ്കുവഹിച്ച ഘടകങ്ങളാണ്. ഈ കഠിന പരീക്ഷണങ്ങൾ കേരളത്തിനു സമ്മാനിച്ചത് ഓർത്തഡോക്സ് വിശ്വാസത്തിന്റെ ഉൾക്കരുത്തും, ഭാരതീയ സന്യാസത്തിന്റെ ഔന്നത്യവും, മലയാളികളുടെ സാർവജനീന സമഭാവനയും, നസ്രാണി പൈതൃകത്തിന്റെ ആത്മാഭിമാനവും സമന്വയിച്ച ഒരു വലിയ പിതാവിനെ. കുറേക്കൂടി സൂക്ഷ്മമായി നിരീക്ഷിച്ചാൽ ഒരു യഥാർത്ഥ ഋഷിയെ.



തന്റെ വൈദിക സേവനാരംഭത്തിൽ ദാരിദ്ര്യവും, അദ്ധ്വാനവും അസുഖങ്ങളും നിറഞ്ഞ പത്തു വർഷത്തെ ഓതറ ദയറാവാസത്തിലാരംഭിച്ച പ്രതികൂലതകളാണ് പ. പിതാവിനെ *പ്രവർത്തിക്കുന്ന സന്യാസി*യായി രൂപാന്തരപ്പെടുത്തിയത് എന്നു നിർണയിക്കുന്നതിൽ അപാകതയില്ല. *ദാവീദു മുഖാന്തിരം പരിശുദ്ധ റൂഹാ പാടി* എന്നു പറയുന്നതിൽ പരിശുദ്ധറൂഹായ്ക്ക് ജനങ്ങളിൽ വ്യാപരിക്കുവാൻ ഒരു മാധ്യമമായി ദാവീദുണ്ട്. അതുപോലെ, മനുഷ്യൻ പ്രവർത്തിച്ചാലല്ലാതെ അവിടെ ദൈവാത്മാവ് വ്യാപരിക്കുകയില്ല എന്നു പ. പിതാവ് മനസിലാക്കിത്തന്നെയാണ് *പ്രവർത്തിക്കുന്ന സന്യാസി*യായി സ്വയം ക്രമീകരിച്ചത്. ഇതിലൂടെ അദ്ദേഹം പൊളിച്ചെഴുതിയത് ഇരുപതാം നൂറ്റാണ്ടിന്റെ രണ്ടാം പകുതിയിൽ മലങ്കരയിലെ ചില കോണുകളിൽ രൂപപ്പെട്ട ഒരു *വരട്ടുസന്യാസ*തത്വമാണ്.

ക്രൈസ്തവികതയും ആദ്ധ്യാത്മികതയും സന്യാസം മാത്രമാണെന്നും, സന്യാസി (അതായത് സർവ്വ ക്രിസ്ത്യാനിയും) ചിരിക്കാനോ സംസാരിക്കാനോ പാടില്ലെന്നും ജനങ്ങളുമായി സഹവസിക്കരുതെന്നും ചിലർ വിശ്വസിച്ചു. *ഓർത്തഡോക്സി* അങ്ങാടിയോ പച്ചമരുന്നോ എന്നുപോലും അറിയാത്ത ചില യജമാനഭക്തർ അതു തട്ടിമൂളിച്ചു നടന്നു. ...

(പിതാവേ) *ലോകത്തിൽ നിന്ന് അങ്ങ് അവരെ എടുത്തുകൊള്ളേണമേ എന്നല്ല ഞാൻ അപേക്ഷിക്കുന്നത്, പിന്നെയോ, ദുഷ്ടനിൽ നിന്ന് അവരെ കാത്തുകൊള്ളേണമേ എന്നത്രെ ...* (യോഹ. 17.15 പ്ശീത്ത) എന്നു കർത്താവ് തന്റെ മഹാപുരോഹിത പ്രാർത്ഥനയിൽ അപേക്ഷിച്ചതുപോലും അവർ പരിഗണിക്കുന്നില്ല. പക്ഷേ എപ്പോഴും ചിരിക്കുന്ന *എയ്ഞ്ചലച്ചന്* ഈ വരട്ടുതത്വശാസ്ത്രം സ്വീകാര്യമല്ലായിരുന്നു. അദ്ദേഹം ചിരിച്ചു, സ്വർഗസ്ഥനായ പിതാവിനോടും ഭൂമിയിലെ തന്റെ ആടുകളോടും ഒരേപോലെ സംവേദിച്ചു. അവിരാമമായി പ്രവർത്തിച്ചു. പക്ഷേ പ്രാർത്ഥനയ്ക്കു അദ്ദേഹം ഒഴിവുകൊടുത്തില്ല. സന്യാസിയും മഹാപുരോഹിതനുമെന്ന നിലയിൽ താൻ അനുവർത്തിക്കാൻ ബാദ്ധ്യസ്ഥനായ നിഷ്ഠകളിൽ കടുകിടെ ഭംഗം വരുത്തിയുമില്ല.

ഇതു വെറും ഭംഗിവാക്കല്ല. ഭൂരിപക്ഷത്തിനും അറിവില്ലാത്ത രണ്ട് ഉദാഹരണങ്ങളിലൂടെ ഇതു വ്യക്തമാക്കാം. തന്റെ ഒരു ദീർഘയാത്രയുടെ മദ്ധ്യത്തിലാണ് മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ വ്യക്തിപരമായി ഇടപെടേണ്ട അത്യന്തം അടിയന്തിര സ്വഭാവമുള്ള ഒരു പ്രശ്നം ഉടലെടുത്തത്. യാത്ര റദ്ദുചെയ്ത് മണിക്കൂറുകൾ തിരിച്ചു കാർ യാത്ര ചെയ്ത് ദേവലോകത്ത് എത്തിയത് രാത്രി ഒൻപതു മണിക്ക്. കലുഷിതമായ പ്രശ്നം ചർച്ച ചെയ്ത് പരിഹരിച്ച് പ. പിതാവ് ഉറങ്ങാൻ കിടന്നത് വെളുപ്പിന് മൂന്നിന്. പ്രശ്നത്തിന്റെയും പ്രശ്നപരിഹാരത്തിന്റെയും കാഠിന്യം മൂലം അതുമായി ബന്ധപ്പെട്ട *യുവകോമളർ* പോലും തളർന്നുറങ്ങിപ്പോയി. പക്ഷേ തൊണ്ണൂറടുത്ത പ. പിതാവ് പതിവുപോലെ കൃത്യം നാലരയ്ക്ക് എഴുന്നേറ്റു. ശെമ്മാശനെ വിളിച്ചുണർത്തി നമസ്ക്കരിച്ചു. ആറു മണിയായപ്പോൾ കല്പന എഴുതിച്ച് റെഡിയാക്കി ഒപ്പിട്ടു. പ്രാർത്ഥനയ്ക്ക് പ്രവർത്തനബാഹുല്യം തടസമല്ല എന്നു തെളിയിക്കാൻ ഇതിലധികം എന്തു വേണം!

രണ്ടാമത്തെ ഉദാഹരണം. ഒരിടത്ത്, പള്ളികൂദാശയ്ക്ക് ഇന്ന് അനിവാര്യമാക്കിയ ദീർഘമായ പൊതുസമ്മേളനം എന്ന അനാവശ്യവും പള്ളികൂദാശയുടെ ഒന്നാംഘട്ടവും തീർന്നപ്പോൾ പാതിരാ കഴിഞ്ഞു. പിറ്റേന്ന് വി. കുർബാന ഉള്ളതിനാൽ പ. പിതാവ് രാത്രി ഭക്ഷണം നിരസിച്ചു. അതോടെ കഴിക്കേണ്ട മരുന്നുകളും മുടങ്ങി. പിറ്റേന്ന് പള്ളികൂദാശ പൂർത്തീകരിച്ച് വി. കുർബാനയും ചൊല്ലിയിട്ടാണ് ജലപാനം കഴിച്ചത്. അതും തൊണ്ണൂറടുത്ത പ്രായത്തിൽ!

ഇത്രയുമൊക്കെ വിശ്വസ്ഥനായിരുന്നിട്ടും മാർ മാത്യൂസ് ദ്വിതീയൻ രൂക്ഷമായ വിമർശനങ്ങൾക്കു വിധേയനായി. *മാങ്ങായുള്ള മാവിന് ഏറു കിട്ടും* എന്ന സാമാന്യ തത്വത്തിനുപരി മലങ്കരസഭാദ്ധ്യക്ഷന്മാരെ പിന്തുടരുന്ന *ആറിന്റെ* ദൗർഭാഗ്യം മാർ മാത്യൂസ് ദ്വിതീയൻ ബാവായെയും പിടികൂടിയിരുന്നോ? യുക്തിസഹജമായ വിശദീകരണമൊന്നുമില്ലെങ്കിലും *ആറും നൂറും കൊള്ളില്ല* എന്നൊരു വിശ്വാസം മലയാളികൾക്കുണ്ട്. ഇത് ശരിയാണെന്നു വിശ്വസിക്കത്തക്കവിധമാണ് മലങ്കരസഭാദ്ധ്യക്ഷന്മാരുടെ

ഗതി. അതിലെ കണ്ണിയായിരുന്നോ മലങ്കരയിലെ ആറാമത്തെ കാതോലിക്കാ ആയിരുന്ന മാർ മാത്യൂസ് ദ്വിതീയനും?

മാർത്തോമ്മാ മെത്രാന്മാരിൽ ഏറ്റവും പ്രഗൽഭൻ വലിയ മാർ ദീവന്നാസ്യോസ് എന്ന ആറാം മാർത്തോമ്മാ ആയിരുന്നു. റോമൻ കത്തോലിക്കരും തച്ചിൽ മാത്തുത്തരകനും ചേർന്ന് ആദ്യവും പിന്നീട് വേലുത്തമ്പിയും അഴിച്ചുവിട്ട കഠിനപീഡകളാൽ പ്രക്ഷുബ്ധമായിരുന്നു അദ്ദേഹത്തിന്റെ ഭരണകാലം. അന്ത്യകാലത്ത് ദീയസ്കോറോസ് എന്ന അന്ത്യോഖ്യൻ മെത്രാനും അദ്ദേഹത്തിന്റെ സ്വൈര്യം കെടുത്തി.

മാർ ദീവന്നാസ്യോസ് ആറാമനെന്ന പ. വട്ടശ്ശേരിൽ തിരുമേനിയേയും ഈ ദൗർഭാഗ്യം പിന്തുടർന്നു. ആതീവ പ്രഗൽഭനും പണ്ഡിതനും ദൈവപുരുഷനും ആയിട്ടും ജീവിതകാലത്ത് അദ്ദേഹത്തിനു സ്വസ്ഥത ഉണ്ടായില്ല. അബ്ദുള്ളാ പാത്രിയർക്കീസ്, തന്റെ ചിലവിൽ പഠിച്ച് *ആളായ* ബഥനി മെത്രാൻ മാർ ഈവാനിയോസ്, മാർ ഏലിയാസ് യൂലിയോസ് എന്ന പരദേശി മെത്രാൻ എന്നിങ്ങനെ തുടർച്ചയായി അദ്ദേഹത്തെ ശല്യപ്പെടുത്തുവാൻ *ബാശാൻകൂറ്റന്മാർ* ഉയർന്നുവന്നുകൊണ്ടിരുന്നു.

ആറാം മാർത്തോമ്മാ, മാർ ദീവന്നാസ്യോസ് ആറാമൻ എന്നിവർക്ക് ജീവനുപോലും ഭീഷണിയുണ്ടായിരുന്നു എന്നു ചരിത്രം. ഓടക്കാലിയിൽ വഴിയിൽ തടയപ്പെട്ടപ്പോൾ ആറാം കാതോലിക്കായായ മാർ മാത്യൂസ് ദ്വിതീയനും *മരണനിഴൽ താഴ്വരയിലൂടെ കടന്നുപോയി.* പിതാക്കന്മാരുടെ കാലടികളെ പിന്തുടർന്ന അദ്ദേഹത്തിന് അത് ഒരു വിഷയം അല്ലായിരുന്നെങ്കിലും.

*അല്പത്തിൽ വിശ്വസ്ഥനായിരുന്നു* മാർ മാത്യൂസ് ദ്വിതീയൻ. കൗദാശിക അനുഷ്ഠാനങ്ങളുടെ സൂക്ഷ്മാംശങ്ങളിൽപോലും അദ്ദേഹം ശ്രദ്ധാലുവായിരുന്നു. ഒരു ഉദാഹരണം മാത്രം ചൂണ്ടിക്കാട്ടാം. ഈസ്റ്ററിനു ശേഷം പ. പിതാവ് ഒരു പള്ളിയിലെത്തി. വി. മദ്ബഹായിൽ പ്രവേശിച്ച അദ്ദേഹം പതിവുപോലെ മ്ര്നോർത്താ മുത്തി. സ്ലീബായിൽ ഊറാറാ കെട്ടാതെയാണ് ചുവന്ന ശോശപ്പാകൊണ്ട് മൂടിയിരിക്കുന്നതെന്നും, ഊറാറാ വെറുതെ മ്ര്നോർത്തായിൽ വളച്ചിട്ടിരിക്കുകയാണെന്നും ഒറ്റ നോട്ടത്തിൽ കണ്ടു. വികാരിയെ വിളിച്ചു വിശദീകരണം ചോദിച്ചു. അങ്ങിനെ ചെയ്യാൻ പാടില്ലെന്നും ക്യംന്തായ്ക്ക് ഊറാറാ കെട്ടിയശേഷം മാത്രമേ ശോശപ്പാകൊണ്ട് മൂടാവൂ എന്നും കല്പിച്ചു. ഉടനെ ശോശപ്പാ മാറ്റി ഊറാറാ കെട്ടാൻ തുടങ്ങിയ വൈദികനോട് ക്യംന്തായ്ക്ക് മൂടിയാൽ പിന്നെ സ്ലീബായിൽ നിന്ന് ശോശപ്പാ മാറ്റാൻ പാടില്ലെന്നും, അതിനാൽ ഇപ്പോൾ കെട്ടേണ്ടെന്നും, മേലാൽ ഇത് ആവർത്തിക്കരുതെന്നും കല്പിച്ചു. പ്രായോഗികവാദിയായ സന്യാസിയായിരുന്ന അദ്ദേഹത്തിന് അനുഷ്ഠാനങ്ങളിലുണ്ടായിരുന്ന നിഷ്ഠ വ്യക്തമാക്കാനാണ് അധികമാരും അറിയാത്ത ഈ സംഭവം ഇവിടെ പരാമർശിച്ചത്.

പക്ഷേ അല്പത്തിൽ വിശ്വസ്ഥനായിരുന്നവനെ യജമാനൻ അധി

കത്തിന്റെ അധികാരിയാക്കി. അത്യുന്നത മഹാപുരോഹിതനടുത്ത സർവ ചുമതലകളും പൂർത്തിയാക്കിയ പ. പിതാവ് സ്ഥാനത്യാഗം ചെയ്തു. അതിലുമുപരി സ്ഥാനാരോഹണ ശുശ്രൂഷ നടക്കുന്ന പരുമലയിലെത്തി പിൻഗാമിയെ സ്ഥാനചിഹ്നങ്ങൾ അണിയിച്ച്, അഹറോന്റെ തളിർത്തവടി പിടിപ്പിച്ച്, പ. മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിലാരൂഢനാക്കി അനുഗ്രഹിച്ചു. മലങ്കരയിലെ കാതോലിക്കേറ്റിന്റെ ചരിത്രത്തിലാദ്യമായി സംഭവിച്ച വിസ്മയ മുഹൂർത്തം. സ്വന്തനിർബന്ധത്താൽ പരുമലയിലേക്കുപോയ പ. പിതാവ് - അവിടെയെത്തുന്നതുവരെ ക്ഷീണിതനായി കാണപ്പെട്ട പ. പിതാവ് - വി. മദ്ബഹായിൽ കയറിയതോടെ ഊർജ്ജസ്വലനായി. തന്റെ സ്ഥാനം സർവാത്മനാ പിൻഗാമിയെ ഏൽപ്പിച്ച് കൃതഹസ്തനായി പിൻവാങ്ങി. തങ്ങളുടെ നസ്രാണി സിംഹത്തിന്റെ വിശ്വരൂപം കണ്ട ജനസഹസ്രങ്ങൾ രോമാഞ്ചപുളകിതരായി. ആ സുര്യതേജസ്സ് വീണ്ടും ജ്വലിച്ചു.

തങ്ങളുടെ ജീവിതകാലത്ത് പിൻഗാമിയെ വാഴിക്കുക എന്നതായിരുന്നു പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യപാദം വരെ മലങ്കരസഭയുടെ പാരമ്പര്യം. സഭയുടെ അഖണ്ഡതയ്ക്ക് ഇത് അത്യന്താപേക്ഷിതമാണെന്ന് 1873-ൽ പരുമലയിൽ ചേർന്ന മലങ്കരപള്ളിയോഗം നിഷ്കർഷിച്ചു. മാർ



ദീവന്നാസ്യോസ് അഞ്ചാമൻ അതു നടപ്പിലാക്കി. മൂന്നാമത്തെ കാതോലിക്കായുടെ കാലംമുതൽ പിൻഗാമിയെ മുൻഗാമിയുടെ കാലത്ത് തിരഞ്ഞെടുക്കുക എന്നത് കീഴ്വഴക്കമായി. നാലും അഞ്ചും കാതോലിക്കാമാർ സ്ഥാനത്യാഗം ചെയ്ത് പിൻഗാമിക്ക് അധികാരം ഏൽപ്പിച്ചുകൊടുത്തു. ആറാമത്തെ കാതോലിക്കായാകട്ടെ, ഇവയുടെയെല്ലാം

പൂർത്തീകരണമായി ഏഴാം കാതോലിക്കായ്ക്ക് അധികാരമൊഴിഞ്ഞു കൊടുക്കുക മാത്രമല്ല, അദ്ദേഹത്തെ സ്വയം സ്ഥാനചിഹ്നങ്ങൾ അണിയിക്കുകയും ചെയ്തു. യഥാർത്ഥ സന്യാസ പാരമ്പര്യം.

സമ്മർദ്ദം ഏറെയുണ്ടായിട്ടും തന്റെ പിതാക്കന്മാരെപ്പോലെ ദേവലോകം അരമനയിൽ അന്ത്യദിനങ്ങൾ കഴിച്ചുകൂട്ടുവാൻ തീരുമാനിച്ച് ശിഷ്ടകാലം അവിടെ കഴിച്ചുകൂട്ടി കാലംചയ്ത പ. പിതാവ് ഇന്ത്യൻ സന്യാസ പാരമ്പര്യപ്രകാരം യോഗികൾക്കു മാത്രം വിധിക്കപ്പെട്ടിരിക്കുന്ന *സ്വേച്ഛാമൃത്യു*വാണ് വരിച്ചത്. നമ്മുടെ കർത്താവിനെ ദേവാലയത്തിൽ സമർപ്പിക്കാൻ കൊണ്ടുചെന്നപ്പോൾ വൃദ്ധനായ ശെമവൂൻ, ... *നാഥാ! നിന്റെ മഹാകരുണയെ ഞാൻ കണ്ടിരിക്കുകയാൽ, ഇനി എന്നെ പിരിച്ചയക്കേണമേ; ഞാൻ ചെന്നു ആശ്വസിക്കട്ടെ.* ... (യൽദോ സന്ധ്യ - സെദറാ) എന്നു പ്രാർത്ഥിച്ചതുപോലെ അത്യുന്നത മഹാപുരോഹിതനടുത്ത തന്റെ കർത്തവ്യങ്ങൾ എല്ലാം പൂർത്തീകരിച്ച്, *പുത്രനെ സിംഹാസനത്തിലിരുത്തി*, വിടവാങ്ങൽ പ്രാർത്ഥന നടത്തിയാണ് പ. പിതാവ് ഇഹലോകം വിട്ടത്. ഇതിനെ ഭാഗ്യം എന്നല്ലാതെ എന്തു പറയും?

*വാക്കു പറഞ്ഞവൻ വിശ്വസ്ഥനാണ്* എന്നു സ്വന്തം യജമാനനെ വിശ്വസിച്ച് അപ്രകാരം പ്രവർത്തിച്ചവനെ അതേ യജമാനൻ, *അധികത്തിന്റെ മേലധികാരിയാക്കി*. മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കായുടെ ജീവിതം ലക്ഷീകരിക്കുന്നത് അതാണ്. അതു മാത്രമാണ്.

(*സൂര്യതേജസ് - സമാഹാരം,* കൊല്ലം, 2015)

# 40

# മലങ്കരസഭാഭാസുരൻ

ഇതഃപര്യന്തമുള്ള മലങ്കര സഭാദ്ധ്യക്ഷന്മാരിൽ ഏറ്റവും പണ്ഡിതനും കുശാഗ്രബുദ്ധിയും ആരായിരുന്നു എന്ന ചോദ്യത്തിന് ഒരൊറ്റ ഉത്തരം മാത്രമേയുള്ളു, പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനി എന്ന ഗീവർഗീസ് മാർ ദീവന്നാസ്യോസ് ആറാമൻ മലങ്കര മെത്രാപ്പോലീത്താ. അദ്ദേഹത്തിന്റെ ഉറച്ച നിലപാടുകളിൽ കടുത്ത വിയോജിപ്പുള്ളവർക്കുപോലും ഇക്കാര്യത്തിൽ രണ്ടുപക്ഷമില്ല.

മല്ലപ്പള്ളി പവ്വോത്തിക്കുന്നേൽ വട്ടശ്ശേരിൽ ഔസേപ്പിന്റെയും കുറിച്ചി കോലത്തുകളത്തിൽ പുന്നന്റെ മകൾ ഏലിയുടേയും മകനായി 1858 ഒക്ടോബർ 31-ന് ഗീവർഗീസ് ജനിച്ചു. വലിയവീട്ടിൽ കൊച്ചിക്കോ ആശാൻ വിദ്യാരംഭം കുറിച്ചശേഷം കൊടുവളഞ്ഞി ചാക്കോ ആശാന്റെ കീഴിൽ പഠനം ആരംഭിച്ചു. പ്രാഥമിക സ്കൂൾ പഠനം മല്ലപ്പള്ളി മുട്ടത്തുമൺ സി.എം.എസ്. മിഡിൽ സ്കൂളിലും, ഇംഗ്ലീഷ് വിദ്യാഭ്യാസം കോട്ടയം സി.എം.എസ്. ഹൈ സ്കൂളിലും നടത്തി. 1876 ഒക്ടോബർ 12-ന് അന്ത്യോഖ്യയുടെ പ. പത്രോസ് തൃതീയൻ പാത്രിയർക്കീസിൽ നിന്നും പുതുപ്പള്ളി പള്ളിയിൽ വെച്ച് ശെമ്മാശപട്ടത്തിന്റെ ആദ്യ പടി സ്വീകരിച്ചു. പ. പരുമല തിരുമേനിയുടെ ശിഷ്യനായി വൈദിക വിദ്യാഭ്യാസവും സുറിയാനി ഭാഷാ പഠനവും നടത്തി. 1879 ഒക്ടോബർ 16-ന് പ. പരുമല തിരുമേനി പൂർണ്ണ ശെമ്മാശൻ - *മ്ശംശോനാ* - ആയി പട്ടംകെട്ടി.



പഠനകാലത്തുതന്നെ തന്റെ സാമർത്ഥ്യം തെളിയിച്ച വട്ടശ്ശേരിൽ ശെമ്മാശൻ സുറിയാനിഭാഷ, വേദം, വേദശാസ്ത്രം, കാനോൻ, സഭാചരിത്രം എന്നിവയിൽ അഗാധജ്ഞാനം നേടി. തുടർന്ന് പ. പരുമല തിരുമേനി 1880 ജനുവരി 18-ന് അദ്ദേഹത്തിനു 22-ാം വയസിൽ പരുമല സെമിനാരിക്കുവേണ്ടി കത്തനാരുപട്ടം നൽകി പരുമല സെമിനാരിയുടെ കാര്യവിചാരകത്വവും അവിടുത്തെ വൈദിക വിദ്യാഭ്യാസത്തിന്റെ ചുമതലയും ഏല്പിച്ചു. ജന്മനാ തന്റെ ഇടതുവശത്തിനുള്ള ശാരീരിക ബലഹീനതയെ ജ്ഞാനംകൊണ്ടും മേധാശക്തികൊണ്ടും അദ്ദേഹം മറികടന്നി

രുന്നു. ഇതു മനസിലാക്കിയാണ് പ. പരുമല തിരുമേനി കാനോൻ നിയമത്തിനു വിരുദ്ധമായി ചെറുപ്രായത്തിൽ വൈദിക പട്ടം നൽകിയതും മല്പാനായി നിയമിച്ചതും. വൈദിക വിദ്യാർത്ഥികൾക്ക് സുറിയാനിഭാഷ പഠിക്കുന്നതിന് അതിന്റെ പ്രാഥമിക പാഠങ്ങൾ ചേർത്ത് *സുറിയാനി ഒന്നാം പാഠം* അദ്ദേഹം ഇക്കാലത്താണ് തയാറാക്കി പ്രസിദ്ധീകരിച്ചത്.

പരുമല സെമിനാരിയിലും തുടർന്ന് പഴയസെമിനാരി, എം.ഡി. സെമിനാരി എന്നിവിടങ്ങളിലും മല്പാനായിരിക്കെ ഉത്തമനും അതേസമയം പഠനകാര്യത്തിൽ നിർദ്ദാക്ഷിണ്യനുമായ ഒരദ്ധ്യാപകനായിരുന്നു വട്ടശ്ശേരിൽ മല്പാൻ. *ശെമ്മാശന്മാരെ മൂത്രമൊഴിക്കുന്നതുവരെ അടിക്കും* എന്നാണ് അദ്ദേഹത്തിന്റെ എതിർപക്ഷത്തുള്ളവർ പിൽക്കാലത്ത് അദ്ദേഹത്തിനെതിരെ ഉന്നയിച്ച ഒരു ആരോപണം. പക്ഷേ അദ്ദേഹത്തിന്റെ നയം ശരിയായിരുന്നുവെന്ന് അദ്ദേഹത്തിന്റെ പ്രഗത്ഭ ശിഷ്യന്മാരുടെ നീണ്ട നിര തെളിയിച്ചു. പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ, കുറ്റിക്കാട്ടിൽ പൗലൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ, പ. പാമ്പാടി തിരുമേനി, പണിക്കരുവീട്ടിൽ ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ, പുത്തൻകാവിൽ കൊച്ചുതിരുമേനി, ആബോ അലക്സിയോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ, പാറേട്ട് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ ... പ്രഗത്ഭ വൈദികനിര അങ്ങിനെ നീളുന്നു.

ഓർത്തഡോക്സ് വിശ്വാസത്തിന്റെ ശക്തവും വസ്തുനിഷ്ഠവുമായ വേദപുസ്തക അടിത്തറ വ്യക്തമാക്കുന്നതിനും സമർത്ഥിക്കുന്നതിനുമായി വട്ടശ്ശേരിൽ ഗീവർഗീസ് കത്തനാർ രചിച്ച ഗഹനവും അതേസമയം ലളിതവുമായ കൃതിയാണ് *മതസംഗതി*. പിൽക്കാലത്ത് *മതോപദേശസാരങ്ങൾ* എന്നറിയപ്പെട്ട ഈ ഗ്രന്ഥത്തിൽ ഓരോ *സംഗതി* – അദ്ധ്യായങ്ങൾ – ആയി സത്യവിശ്വാസത്തിന്റെ ഓരോ ഘടകങ്ങൾക്കും വിശദീകരണം നൽകുകയും, വേദതെളിവുകൾ നിരത്തുകയും ചെയ്യുന്നു. 1890–ൽ പ്രസിദ്ധീകരിച്ച *മതസംഗതി*യുടേയും അദ്ദേഹത്തിന്റെ പാണ്ഡിത്യത്തിന്റെയും ശിക്ഷണപടുത്വത്തിന്റെയും അംഗീകാരമായി 1891–ൽ തന്റെ 33–ാം വയസിൽ വട്ടശ്ശേരിൽ മല്പാനെ *സഭയൊക്കെയുടെയും ഗുരു* എന്ന അർത്ഥത്തിൽ *മലങ്കര മല്പാൻ* സ്ഥാനത്തേക്കുയർത്തി. പാമ്പാക്കുട കോനാട്ട് കുടുംബത്തിനു പുറത്ത് *മലങ്കര മല്പാൻ* സ്ഥാനത്ത് എത്തുന്ന ആദ്യ വ്യക്തിയാണ് വട്ടശ്ശേരിൽ മല്പാൻ.

പ. പരുമല തിരുമേനി, താൻ ആരംഭിച്ച ഞായറാഴ്ച നമസ്ക്കാരവും കുർബ്ബാനക്രമവും സുറിയാനിയിൽ നിന്ന് മലയാളത്തിലേയ്ക്ക് തർജ്ജമ ചെയ്യുന്ന ദൗത്യം മലങ്കര മല്പാന്മാരായ വട്ടശ്ശേരിൽ ഗീവർഗീസ് കത്തനാരെയും കോനാട്ട് മാത്തൻ കത്തനാരെയും ഏല്പിച്ചു. അവരിരുവരും ചേർന്ന് അർത്ഥഗാംഭീര്യം ചോരാതെ ഗദ്യവും പദ്യവും പദാനുപദം, വൃത്താനുവൃത്തം പരിഭാഷപ്പെടുത്തി 1900–ൽ പ്രസിദ്ധീകരിച്ചു. ഇതിന്റെ ഭാഷാശുദ്ധി വരുത്തുന്നതിന് അന്നത്തെ പ്രമുഖ മലയാള കവികളായ കണ്ടത്തിൽ വർഗീസ് മാപ്പിള, കൊട്ടാരത്തിൽ ശങ്കുണ്ണി മുതലായവരുടെ സഹായം സ്വീകരിക്കുവാൻ മല്പാന്മാർ മടിച്ചില്ല. ഇന്നും മാറ്റമില്ലാതെ



അബ്ദുള്ളാ പാത്രിയർക്കീസിനൊപ്പം

ഉപയോഗിക്കുന്ന ഈ കൃതി മികച്ച സാഹിത്യഭംഗി തുളുമ്പുന്നതായി എന്നതായിരുന്നു അതിന്റെ ഫലം.

നിരണം, കൊല്ലം, തുമ്പമൺ ഇടവകകളുടെ മെത്രാപ്പോലീത്താ ആയിരുന്ന പ. പരുമല തിരുമേനിയുടെ കാര്യവിചാരകനായി ഉള്ള പ്രവർത്തനവും, പാണ്ഡിത്യവും, അദ്ധ്യാപനശേഷിയും അന്നത്തെ സഭാദ്ധ്യക്ഷൻ പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്തായുടെ ശ്രദ്ധ ആകർഷിച്ചു. അതോടെ അദ്ദേഹം വട്ടശ്ശേരിൽ മല്പാനെ സഭയുടെ പൊതുഭരണത്തിലേയ്ക്കു കൊണ്ടുവന്നു. പഴയസെമിനാരിയുടെ ചുമതലയും എം.ഡി. സെമിനാരി പ്രിൻസിപ്പൽ സ്ഥാനവും ഏല്പിച്ചുകൊടുത്തു. തുടർന്ന് സഭയുടെ പൊതുഭരണത്തിൽ അദ്ദേഹം മലങ്കര മെത്രാപ്പോലീത്തായെ സഹായിച്ചു തുടങ്ങി.

1903 നവംബർ 1-ന് മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ പരുമല സെമിനാരിയിൽവെച്ച് വട്ടശ്ശേരിൽ മല്പാനെ റമ്പാൻ സ്ഥാനത്തേയ്ക്കുയർത്തി. തനിക്കുശേഷം മലങ്കരസഭയെ നയിക്കുവാൻ കരുത്തനായ പിൻഗാമിയെ വട്ടശ്ശേരിൽ റമ്പാനിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ ദർശിച്ചു. ഇത് സഭയ്ക്കും ബോദ്ധ്യമായി. അതിനെ തുടർന്ന് 1908 ഫെബ്രുവരി 27-ന് പഴയസെമിനാരിയിൽ ചേർന്ന മലങ്കര പള്ളിയോഗം മലങ്കര മല്പാൻ വട്ടശ്ശേരിൽ ഗീവർഗീസ് റമ്പാനെ മാർ ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്തായുടെ പിൻഗാമിയും

സഹായിയുമായി മേല്പട്ടസ്ഥാനത്തേയ്ക്കു തിരഞ്ഞെടുത്തു. അതേ വർഷം മെയ് 31-ന് യെറുശലേമിൽവെച്ച് അന്ത്യോഖ്യയുടെ ഇഗ്നാത്തിയോസ് അബ്ദുള്ളാ ദ്വിതീയൻ അദ്ദേഹത്തെ മാർ ദീവന്നാസ്യോസ് എന്ന സ്ഥാനനാമത്തിൽ മെത്രാൻ സ്ഥാനത്തേക്കുയർത്തി.

പട്ടമേറ്റു തിരിച്ചെത്തിയ മാർ ദീവന്നാസ്യോസ് ജൂണിയർ മെത്രാപ്പോലീത്തായ്ക്ക് മാർ ദീവന്നാസ്യോസ് അഞ്ചാമൻ, മലങ്കര മെത്രാപ്പോലീത്തായുടെ അധികാരം ഏല്പിച്ചുകൊടുത്തു. 1909 ജൂലൈ 11-ന് മാർ ദീവന്നാസ്യോസ് അഞ്ചാമൻ കാലം ചെയ്തു. അധികം താമസിയാതെ പഴയസെമിനാരിയിൽവെച്ച് മാർ ദീവന്നാസ്യോസ് ആറാമന്റെ സ്ഥാനാരോഹണം - *സുന്ത്രോണീസോ* - നടത്തി.

കാറുംകോളും നിറഞ്ഞ ഒരന്തരീക്ഷത്തിലാണ് മാർ ദീവന്നാസ്യോസ് ആറാമന് ഭരണം നടത്തേണ്ടി വന്നത്. പക്ഷേ ഏതു പ്രതികൂലാവസ്ഥയിലും സത്യത്തിൽനിന്നും സത്യവിശ്വാസത്തിൽ നിന്നും വ്യതിചലിക്കുവാൻ അദ്ദേഹം തയാറായില്ല. *നമ്മുടെ Convicition-ന് എതിരായിയാതൊന്നും നാം പ്രവർത്തിക്കുകയില്ല* എന്നതായിരുന്നു അദ്ദേഹത്തിന്റെ മുദ്രാവാക്യം. ആ നിശ്ചയദാർഢ്യത്തിൽ ഉറച്ചുനിന്ന മാർ ദീവന്നാസ്യോസ്, പക്ഷേ സമാധാനവും ഐക്യവും നിലനിർത്താൻ ഏതറ്റംവരെ പോകുവാനും തയാറായിരുന്നു. പക്ഷേ മലങ്കരസഭയുടെ സ്വാതന്ത്ര്യം, സത്യവിശ്വാസം മുതലായവ അണുമാത്രപോലും പണയപ്പെടുത്താനോ ഭേദഗതി ചെയ്യുവാനോ മാർ ദീവന്നാസ്യോസ് ആറാമൻ തയാറല്ലായിരുന്നു. എല്ലാ പ്രതിസന്ധികളേയും ദൈവത്തിലുള്ള അടിയുറച്ച വിശ്വാസംകൊണ്ട് അദ്ദേഹം നേരിട്ടു. ഈ ദൃഢവിശ്വാസവും സാതന്ത്ര്യവാഞ്ചയുമാണ് 1912-ൽ മലങ്കരയിൽ ഒരു സ്വതന്ത്ര കാതോലിക്കേറ്റ് സ്ഥാപിച്ച പ്രക്രിയയ്ക്ക് നേതൃത്വം നൽകാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചത്. എന്നാൽ അധികാരമോഹം തൊട്ടുതീണ്ടാത്ത അദ്ദേഹം ഒരു ഘട്ടത്തിലും ഈ ഉന്നതസ്ഥാനം കാംക്ഷിച്ചുമില്ല, സ്വീകരിച്ചുമില്ല.

ഈ പ്രതിസന്ധികൾക്കിടയിലും മലങ്കരസഭയുടെ ആധുനികവൽക്കരണത്തിന് നേതൃത്വം കൊടുക്കാൻ അദ്ദേഹം ശ്രദ്ധിച്ചു. തന്റെ ഗംഭീരമായ വ്യക്തിത്വവും പാണ്ഡിത്യവും സഭാഭരണം ഏറ്റപ്പോൾ മുതൽ ഏതാണ്ട് പൂർണ്ണമായിത്തന്നെ സ്വാതന്ത്ര്യ സംരക്ഷണത്തിനായി ചിലവഴിക്കേണ്ടി വന്നെങ്കിലും ജനത്തിനു പൊതുവായും, വൈദികർക്കു വിശേഷമായും മികച്ച നിലയിലുള്ള വിദ്യാഭ്യാസം നൽകുന്നതിൽ അദ്ദേഹം ശ്രദ്ധിച്ചു. അതിന്റെ സദ്ഫലങ്ങൾ മലങ്കരസഭാംഗങ്ങൾ മാത്രമല്ല, മദ്ധ്യതിരുവിതാംകൂർ മുഴുവനും ഇന്നും ആസ്വദിച്ചുകൊണ്ടിരിക്കുകയാണ്.

1923-ൽ അദ്ദേഹം സമാധാന സംരക്ഷണാർത്ഥം മർദ്ദീനിലേയ്ക്കു പോയി. ദുർഘടവും, ജീവാപായം ഉണ്ടാക്കുന്നതുമായ ആ യാത്രാവേളയിൽ മലങ്കരയിലെ ജനം നൽകിയ ബഹുമതിയാണ് *മലങ്കര സഭാഭാസുരൻ.* പുലിക്കോട്ടിൽ ജോസഫ് റമ്പാൻ, മഹാകവി വള്ളത്തോൾ നാരായണ മേനോൻ എന്നിവർ ചേർന്ന് രൂപപ്പെടുത്തിയ ഈ ബഹുമതി നാമം മലങ്കര നസ്രാണികൾ ഹൃദയംഗമമായി സ്വാഗതം ചെയ്തതിന്റെ



മാർ ദീവന്നാസ്യോസിന്റെ കബറടക്കം

തെളിവാണ് ഇന്നും സജീവമായി നിലനിൽക്കുന്ന അദ്ദേഹത്തിന്റെ *മലങ്കര സഭാഭാസുരൻ* എന്ന ബഹുമതി നാമം.

മലങ്കരസഭാ ഭരണം കാര്യക്ഷമവും കെട്ടുറപ്പുള്ളതുമാക്കുന്നത് അദ്ദേഹത്തിന്റെ പ്രത്യേക ശ്രദ്ധ പതിഞ്ഞ ഒരു വിഷയമാണ്. നിയമവാഴ്ചയിൽ എല്ലാക്കാലത്തും വിട്ടുവീഴ്ചയില്ലാതെ ഉറച്ചു വിശ്വസിച്ചിരുന്ന മാർ ദീവന്നാസ്യോസ് ആറാമൻ സഭയ്ക്ക് ഒരു ലിഘിത ഭരണഘടനയുണ്ടാക്കാൻ ആഗ്രഹിച്ചു. ഇതിനുള്ള ശ്രമത്തിൽ മുഴുകി ഇരിക്കവെയാണ് 1934 ഫെബ്രുവരി 23-ന് അദ്ദേഹം കാലം ചെയ്യുന്നത്. പിറ്റെന്ന് അദ്ദേഹത്തിന്റെ ഭൗതീക ശരീരം കോട്ടയം പഴയസെമിനാരിയിൽ കബറടക്കി. 2003 ഫെബ്രുവരി 24-ന് മലങ്കരസഭ അദ്ദേഹത്തെ പരിശുദ്ധനായി പ്രഖ്യാപിച്ചു.

ഓർത്തഡോക്സ് സഭകൾ ഒരാളെ പരിശുദ്ധനായി പ്രഖ്യാപിക്കുന്നത് അത്ഭുത പ്രവർത്തികളുടെ മാത്രം അടിസ്ഥാനത്തിലല്ല. അവർ സഭയ്ക്കു ചെയ്ത സേവനങ്ങൾ കൂടി പരിഗണിച്ചാണ്. രക്തസാക്ഷികൾ, വേദശാസ്ത്രജ്ഞർ, സംഗീതജ്ഞർ, വിശ്വാസസംരക്ഷകർ, പവിത്ര കലാപണ്ഡിതർ തുടങ്ങി വിവിധ നിലകളിൽ സഭയെ മികച്ച നിലയിൽ സേവിച്ചവർ ഓർത്തഡോക്സ് സഭകളുടെ പരിശുദ്ധന്മാരുടെ പട്ടികയിലുണ്ട്. അത്ഭുത പ്രവർത്തികൾ ഇവയിൽ ഒന്നു മാത്രമാണ്. മലങ്കരസഭാഭാസുരൻ പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ ഇവയിൽ ഒന്നിലധികം വിഭാഗങ്ങളിൽ ഉൾപ്പെട്ട വ്യക്തിയാണ്.

(*വെണ്ണിക്കുളം എം.ഡി. യു.പി. സ്കൂൾ സ്മരണിക,* 2015)

# 41

# ചാണ്ടി മുതൽ ചാണ്ടി വരെ

**മ**ലങ്കര നസ്രാണിയുടെ ദുര്യോഗം ആരംഭിക്കുന്നത് ഒരു ചാണ്ടിയുടെ ചതിയോടെയാണ്. 1653 ജനുവരി 3-ലെ ഐതിഹാസികമായ കൂനൻ കുരിശു സത്യത്തേയും അതേ ദിവസം *മലങ്കര പള്ളിയോഗം* രേഖപ്പെടുത്തിയ *മട്ടാഞ്ചേരി പടിയോല*യേയും ത്യജിച്ച് പറമ്പിൽ ചാണ്ടി കത്തനാർ 1663-ൽ മറുകണ്ടം ചാടി റോമൻ കത്തോലിക്കാ മെത്രാനായി. 16 നൂറ്റാണ്ടുകാലം ഏക അവിഭാജ്യ സമൂഹമായിരുന്ന മലങ്കര നസ്രാണികളെ ആദ്യമായി വിഭജിച്ചത് ഈ ചാണ്ടിയുടെ ചതിയായിരുന്നു. അതിനു കൂട്ടുനിന്നതും മറ്റൊരു ചാണ്ടി - കടവിൽ ചാണ്ടി കത്തനാർ - ആയിരുന്നു. ഈ വിഭജനത്തിന്റെ തുടർ ചലനങ്ങളാണ് നസ്രാണി സമൂഹത്തിന്റെ പിന്നീടുണ്ടായ എല്ലാ പിളർപ്പുകൾക്കും ഹേതുവായത്.

ഇരുപതാം നൂറ്റാണ്ടിൽ മലങ്കരയിൽ മറ്റൊരു ചാണ്ടി ഉയർന്നുവന്നു. നിരണം മട്ടയ്ക്കൽ മാത്തൻ മകൻ എം. എം. അലക്സാണ്ടർ എന്ന ചാണ്ടിക്കുഞ്ഞ്. പക്ഷേ ഈ ചാണ്ടി ചതിച്ചില്ല, മറിച്ച് ചതിക്കപ്പെടുകയായിരുന്നു. ചതിച്ചത് ഗുരുവും സഹസന്യാസിയുമായ പണിക്കരുവീട്ടിൽ ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ. അദ്ദേഹം ചതിച്ചു ചാടിയത് പഴയ *ചാണ്ടിമാർഗ്ഗ*ത്തിൽ! ആത്യന്തികമായി, ചാണ്ടി ചതിച്ചപ്പോഴും ചാണ്ടിയെ ചതിച്ചപ്പോഴും നഷ്ടം വന്നത് മലങ്കരസഭയ്ക്ക്.

ചാണ്ടിക്കുഞ്ഞിൽ നിന്ന് എം. എം. അലക്സാണ്ടർ ശെമ്മാശനിലേയ്ക്കും, അവിടെനിന്നും ആബോ അലക്സിയോസിലേയ്ക്കും, വീണ്ടുമുയർന്ന് അലക്സിയോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്തായിലേയ്ക്കും, ആത്യന്തികമായി കർതൃസന്നിധിയിലേയ്ക്കുമുള്ള സഞ്ചാരത്തിന്റെ യാത്രാവിവരണമല്ല ഇവിടെ കുറിക്കുന്നത്. അവയൊക്കെ ദൃക്സാക്ഷികളായ അനേകർ വിശദമായി പരാമർശിച്ചിട്ടുണ്ട്. ആബോ അലക്സിയോസിനെ മെത്രാൻ സ്ഥാനത്തേയ്ക്കുയർത്തിയപ്പോൾ വടക്കൻ ഇടവകക്കാർ ഒരു മംഗളപത്രം നൽകി. അതിൽ ...*അഭിവന്ദ്യനായ തിരുമേനി, ഈ മഹൽസ്ഥാനത്തേക്ക് അവിടുത്തെക്കുള്ള യോഗ്യതകൾ വിവിധങ്ങളാണ് എന്ന് അതിശയോക്തിയോ മുഖസ്തുതിയോ കൂടാതെ അടിയങ്ങൾ രേഖപ്പെടുത്തികൊള്ളട്ടെ. ശ്രേഷ്ഠമായ കുടുംബപാരമ്പര്യം, നിഷ്കന്മഷമായ ജീവിത വിശുദ്ധി, ഉൽകൃഷ്ട വിദ്യാഭ്യാസം, വിശ്വാസാചാരവിജ്ഞാനം, ഭക്തിനിഷ്ഠ, മലങ്കര സിംഹാസനത്തിന്മേൽ വാഴിക്കപ്പെട്ടിട്ടുള്ള ഒരുവനും സാധിച്ചിട്ടില്ലാത്ത വിദേശപര്യടന സംസ്ക്കാരം, തന്മൂലം രാജ്യങ്ങളെയും സഭാവിഭാഗങ്ങളെയുംപറ്റി ലഭിച്ചിട്ടുള്ള കൂടുതൽ അറിവും പരിചയവും, ദീർഘമായ ദയറാ ജീവിതം, ആത്മാർത്ഥമായ ദൈവാശ്രയം, ശത്രുമിത്രഭേദമെന്യേയുള്ള ജനരഞ്ജന ഇവയൊക്കെയും തിരുമനസ്സിലെ ഭരണഭാവിയെപ്പറ്റി അടിയങ്ങളെ ആശാഭരിതരാക്കുന്നു.* ... എന്ന് അദ്ദേഹത്തെപ്പറ്റി സഭയ്ക്കുള്ള കാഴ്ചപ്പാടും പ്രതീ

ക്ഷയും വ്യക്തമാക്കിയിട്ടുണ്ട്. അതിന്റെ ഒരു വിശകലനം മാത്രമാണ് ഇവിടെ രേഖപ്പെടുത്തുന്നത്.

**കൺവിക്ഷൻ**

മട്ടയ്ക്കൽ ചാണ്ടിക്കുഞ്ഞിന്റെ അലക്സിയോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്തായിലേയ്ക്കുള്ള വളർച്ചയും ആ ജീവിതത്തെ മുഴുവൻ തന്നെ മുമ്പോട്ടു നയിച്ച തത്വശാസ്ത്രവും *ദൃഢ പ്രത്യയം* - കൺവിക്ഷൻ (Conviction) എന്ന ഉറച്ച വിശ്വാസമായിരുന്നു. ദൈവത്തിലും പ. സഭയിലുമുള്ള ഇളക്കാനാവാത്ത വിശ്വാസമായിരുന്നു അതിന്റെ അടിത്തറ. കൂട്ടത്തിൽ മാർത്തോമ്മാ പൈതൃകത്തിൽ ഊറ്റം കൊള്ളുന്ന നസ്രാണി സംസ്കൃതിയും. മലങ്കരസഭയ്ക്കും ഇന്ത്യയിലെ കാതോലിക്കേറ്റിനും സ്വാതന്ത്ര്യവും പരാശ്രയത്വമില്ലാത്ത നിലനിൽപ്പും ജന്മാവകാശമാണെന്നത് അദ്ദേഹത്തിന്റെ *കൺവിക്ഷൻ* ആയിരുന്നു. ... *ഞാൻ പഴയ ചാണ്ടിയായി മാറിയാലും സ്വാതന്ത്ര്യം നഷ്ടപ്പെട്ട ഒരു സഭയുടെ മെത്രാപ്പോലീത്തായായി കഴിയുവാൻ ആഗ്രഹിക്കുന്നില്ല. ഒരു നായയെപ്പോലെ ഞാൻ മരിക്കേണ്ടി വന്നാലും മലങ്കരസഭയുടെ സ്വാതന്ത്ര്യത്തിനു വേണ്ടി അടരാടും. മലങ്കരസഭയുടെ സ്വാതന്ത്ര്യം തീറെഴുതാനും അബ്ദൽ മശിഹായുടെ പട്ടത്വം പാഴാണെന്നു സമ്മതിക്കാനും ഞാൻ തയ്യാറില്ല. എന്റെ Conviction-ന് എതിരായി ഞാൻ പ്രവർത്തിക്കുകയില്ല...* എന്നു ഗർജ്ജിക്കാൻ *കതിരുസമാനനായ* അദ്ദേഹത്തെ ശക്തനാക്കിയത് അതാണ്. ചിങ്ങവനത്ത് ഭീഷണിയുടെ മുഖവുമായി വട്ടമിട്ടുനിന്നവരുടെ ഇടയിൽക്കൂടി കൂസലെന്യെ ഇറങ്ങിപ്പോകുവാൻ പ്രാപ്തനാക്കിയതും ഇതേ *Conviction*-നാണ്.



ഓർത്തഡോക്സ് സഭയുടെ കറതീർന്ന സത്യവിശ്വാസത്തിലുള്ള ദൃഢപ്രത്യയമായിരുന്നു മറ്റൊന്ന്. 1957-ൽ അദ്ദേഹം വിശദീകരിച്ചു, ... *നമ്മുടെ മേന്മയെന്താണ്? ധനശക്തിയോ ലൗകികങ്ങളായ പ്രതാപങ്ങളോ അല്ല. ഒരിക്കലായി ഭരമേൽപ്പിക്കപ്പെട്ട വിശ്വാസം സംരക്ഷിച്ചു എന്നുള്ളതാണ്.* സഭാസേവനത്തിന്റെ ലാഭനഷ്ടങ്ങളെപ്പറ്റി തികഞ്ഞ ബോധത്തോടെയാണ് അദ്ദേഹം ആ കുരിശ് തിരഞ്ഞെടുത്ത് ചുമന്നതെന്ന് അദ്ദേഹത്തിന്റെ ... *നിങ്ങൾക്കു നൽകുന്നതിനായി നമ്മുടെ സഭാമാതാവിന് - അതേ ഊർദ്ധ്വശ്വാസം വലിച്ചു മരണകിടക്കയിൽ കിടക്കുന്ന മാതാ*

*വിനു – യാതൊന്നുമില്ല. ഗാരിബാൾഡി ഇറ്റലിയിലെ യുവാക്കന്മാരോടു രാജ്യത്തിന്റെ പ്രധാന അപൽഘട്ടത്തിൽ പറഞ്ഞതുപോലെ, പട്ടിണിയും, പരിഹാസവും കഷ്ടതയും അലച്ചിലുമേ സഭാമാതാവു നിങ്ങൾക്കു വാഗ്ദാനം ചെയ്യുന്നുള്ളു* ... എന്ന പ്രഖ്യാപനം വ്യക്തമാക്കുന്നുണ്ട്. അവിടെയും നയിച്ചത് Conviction തന്നെ.

ചതിച്ചു ചാടിയ സഹോദരൻ താലത്തിൽവെച്ചു നീട്ടിയ സുഖസൗകര്യങ്ങൾ സ്വീകരിച്ച് സഭാമാതാവിനെ വഞ്ചിച്ച് മറ്റൊരു *ചതിയൻ ചാണ്ടി* ആകുന്നതിൽ നിന്നും ആബോ അലക്സിയോസിനെ തടഞ്ഞതും അദ്ദേഹത്തിന്റെ ദൃഢപ്രത്യയം തന്നെയായിരുന്നു. ഫലം! മുണ്ടൻമലയിലെ ഗുണ്ടാ വിളയാട്ടവും ജീവിതാന്ത്യത്തോളം നീണ്ട വ്യവഹാരങ്ങളും. പക്ഷേ ദൃഢപ്രത്യയം കൈമുതലാക്കിയ അദ്ദേഹം കുലുങ്ങിയില്ല. നന്മതിന്മകൾ തമ്മിലുള്ള ആ ദീർഘ സമരത്തിൽ അദ്ദേഹത്തിന്റെ നന്മ വിജയിച്ചു. അതും *...തോറ്റാലും ജയിച്ചാലും സത്യത്തിനും നിതിക്കും പരമാർത്ഥബോധത്തിനും എതിരായി നമുക്ക് ഒന്നും പ്രവർത്തിക്കാൻ ഇടവരാതിരിക്കട്ടെ...* എന്ന സ്വന്ത പ്രഖ്യാപനത്തിൽനിന്നും അണുവിട മാറാതെ! അതും ഒരു Conviction ആയിരുന്നു. ഒരു സഹോദരന്റെ വഞ്ചനയും, അതിൽ നിന്നുളവായ കഷ്ടപ്പാടും ശാരീരികമായ രോഗാവസ്ഥ പ്രദാനം ചെയ്തെങ്കിലും *ദൃഢപ്രത്യയം* ഇല്ലാതെ ചതിക്കു കൂട്ടുനിന്ന ചിലരെപ്പോലെ മാനസികവിഭ്രാന്തിയൊന്നും അദ്ദേഹത്തിനുണ്ടായില്ല.

**അവസ്ഥാന്തരം**

ഓർത്തഡോക്സ് വിശ്വാസത്തിന്റെ മഹത്വത്തിലും പൗരോഹിത്യത്തിന്റെ ഔന്നത്യത്തിലുമുള്ള അടിയുറച്ച *ദൃഢപ്രത്യയ*മായിരുന്നു സമർത്ഥനായ ചാണ്ടിക്കുഞ്ഞിനെ സ്കൂൾ പഠനം അവസാനിപ്പിച്ച് സുറിയാനി പഠിച്ച് ശെമ്മാശനാകാൻ പ്രേരിപ്പിച്ചത്. അത് പ്രഥമ അവസ്ഥാന്തരം. അവസ്ഥാന്തരം അവിടെ അവസാനിച്ചിരുന്നെങ്കിൽ നിരണത്തു പള്ളി വികാരിയോ, പിതൃസഹോദരനെപ്പോലെ സെമിനാരി മല്പാനോ ആയി സമാധാനപരമായ ജീവിതം നയിക്കാമായിരുന്നു. പക്ഷേ സഭ അടുത്ത അവസ്ഥാന്തരം കല്പിച്ചുകൊടുത്തു. ഉപരിപഠനത്തിന് കൽക്കട്ടായിലയച്ചു. ആ സരണിയിൽ ചരിച്ചിരുന്നെങ്കിൽ സഭാ സ്കൂളുകളിലൊന്നിന്റെ പ്രിൻസിപ്പാളായി ഒതുങ്ങിക്കൂടാമായിരുന്നു. അവസ്ഥാന്തരം അവിടെയും അവസാനിച്ചില്ല. സന്യാസത്തിന്റെ ശാന്തത തേടി മുണ്ടൻമല കേറി ബഥനി ആശ്രമം സ്ഥാപിച്ച് അവിടെ വാസം ആരംഭിച്ചു.

സ്വാഭാവികമായി ജീവിതാന്ത്യംവരെ അതേനിലയിൽ തുടരേണ്ട ആബോ അലക്സിയോസിന്റെ അടുത്ത അവസ്ഥാന്തരത്തിനു കാരണഭൂതൻ ബഥനിയുടെ സഹസ്ഥാപകനായ പണിക്കരുവീട്ടിൽ ഗീവറുഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ ആയിരുന്നു. സ്വന്ത സഭയേയും ഗുരുവിനേയും വഞ്ചിച്ച്, സന്യാസ വ്രതവാഗ്ദാനങ്ങളെ കാറ്റിൽപറത്തി, സത്യവിശ്വാസത്തെ തള്ളിപ്പറഞ്ഞ്, ബഥനിയിലെ *ഉപ്പുചിരട്ട* വരെ കെട്ടിപ്പെറുക്കി അദ്ദേഹം റോമാവഞ്ചി കയറി. പക്ഷേ മലങ്കരസഭയെ

ദിഗ്‌വിജയം നടത്തി സമ്പൂർണ്ണമായി കാൽക്കീഴിൽ വരുത്തുന്നതിന്റെ ആദ്യപടിയായി താൻ *തനതുവകയെന്ന്* വ്യാമോഹിച്ചിരുന്ന ബഥനി ആശ്രമം *റോമാ കടത്താനുള്ള* മാർ ഈവാനിയോസിന്റെ ശ്രമം തുടക്കത്തിലെ പാളി. ദുർബലഗാത്രനായ ആബോ അലക്സിയോസിന്റെ അദൃഷ്ട നിലയായിരുന്നു കാരണം. പിന്നെ വാഗ്ദാനങ്ങളുടെ പെരുമഴയായി. അവ സ്വീകരിച്ചിരുന്നെങ്കിൽ ചുവന്ന ഇടക്കെട്ടും കെട്ടി *റോമൻ ദീനോറാകളുടെ* പിൻബലത്തിൽ തിരുവനന്തപുരത്തിന്റെയോ, തിരുവല്ലായുടേയോ സുഖശീതളിമയിൽ അദ്ദേഹത്തിന് *ഇഷ്ടൂവിന്റെ ചാറും* കൂട്ടി ശിഷ്ടകാലം കഴിയാമായിരുന്നു.

പക്ഷേ ആബോ അലക്സിയോസിന് അത് അസാദ്ധ്യമായിരുന്നു. കാരണം, *പഴയ മനുഷ്യനെ ഉരിഞ്ഞുകളഞ്ഞ്* ആബോ അലക്സിയോസായ അദ്ദേഹത്തിന് *നിരണം മട്ടയ്ക്കൽ നസ്രാണി മാത്തൻ മകൻ ചാണ്ടി* എന്ന വിലാസം പൈതൃകവും ജന്മസിദ്ധവുമായി ഉണ്ടായിരുന്നു. എത്ര *ഉരിഞ്ഞാലും* ആ *തലവര* മാറുകില്ല എന്ന യാഥാർത്ഥ്യവും, അതിന്റെ മാഹാത്മ്യവും ആബോ അലക്സിയോസിന് വ്യക്തമായ *ദൃഢപ്രത്യയം* ആയിരുന്നു. അതിനാൽ മാർ ഈവാനിയോസിന്റെ കൊള്ളക്കപ്പലിൽ കയറാൻ അദ്ദേഹം തയാറായില്ല. മുണ്ടൻമലയിൽ റോമ്മാപ്പടയുടെ ഗുണ്ടാവിളയാട്ടം നടന്നിട്ടും ആ ലോലശരീരൻ പിൻവാങ്ങാതെ പിടിച്ചുനിന്നു. *ദൃഢപ്രത്യയം* നൽകിയ നിശ്ചയദാർഢ്യത്തിനും കരുത്തിനും, ആബോ അലക്സിയോസിന്റെ തപഃശക്തിക്കും നസ്രാണി പൗരുഷത്തിനും മുമ്പിൽ റോമാപ്പട തോറ്റടങ്ങി.

ആബോ അലക്സിയോസിന്റെ പിച്ചച്ചട്ടിയിൽ കയ്യിട്ടുവാരുക മാത്രമല്ല, ചട്ടി തന്നെ കൈവശപ്പെടുത്താനാണ് മാർ ഈവാനിയോസ് ശ്രമിച്ചത്. അതിൽ പരാജയപ്പെട്ടു. പക്ഷേ *ചാണ്ടിമാർഗ്ഗ*ത്തിൽ ചരിച്ച അദ്ദേഹത്തിനു *റോമൻ ദീനോറാകളുടെ* കുത്തൊഴുക്കുണ്ടായി. നാടെങ്ങും ഭൗതിക സമ്പത്തുമുണ്ടായി. തിരുവനന്തപുരം അതിരൂപതാ ആസ്ഥാനത്തെത്തിയതോടെ കാവിയും ചട്ടിയും കഞ്ഞിയും അപ്രസക്തമായി. ദാരിദ്ര്യവും ലാളിത്യവും, പ്രൗഢിക്കും പ്രതാപത്തിനും വഴിമാറി. 1938-ൽ എറണാകുളത്തു നിന്നും പ്രസിദ്ധീകരിച്ച *യുവ കത്തോലിക്കൻ* എന്ന മാസികയിലെ ... *മാർ ഈവാനിയോസ് തിരുമനസുകൊണ്ട് കത്തോലിക്കാ സഭയെ ആശ്ലേഷിച്ചപ്പോൾ അദ്ദേഹത്തിന്റെ മാതൃകാ ജീവിതം കത്തോലിക്കരായ മറ്റു മെത്രാന്മാർക്കും ഒരു പാഠമായി തീരുമെന്ന് പലരും ആശിച്ചിരുന്നു. ... ക്രൈസ്തവാദർശങ്ങൾക്കനുയോജ്യമായി മൺപാത്രങ്ങളിൽ ഭക്ഷിക്കുകയും പരുപരുത്ത വസ്ത്രങ്ങൾ ധരിക്കുകയും ചെയ്തു ജീവിച്ച ബഥനി മെത്രാപ്പോലീത്താ തിരുവനന്തപുരം മെത്രാപ്പോലീത്താ ആയിത്തീർന്നപ്പോൾ പട്ടുവസ്ത്രം തുടങ്ങിയ ആഡംബരജീവിതം അത്യന്താപേക്ഷിതമായിത്തീർന്നത് ... യാക്കോബായ മെത്രാന്മാർ മദ്യ മാംസാദികൾ വർജ്ജിക്കുന്നതും കത്തോലിക്കാ മെത്രാന്മാർ അവ സാധാരണ ഉപയോഗിക്കുന്നതും നമ്മൾക്ക് നിത്യ അനുഭവങ്ങളാണല്ലോ. ... എന്നാൽ അദ്ദേഹം* (അക്കാലത്ത് റോമാ സഭയിൽ ചേർന്ന മാർ സേവേ

റിയോസ്) *ആ നയം തുടരുകയാണെങ്കിൽ പല കത്തോലിക്കാ അരമന കളിലും പട്ടണി കിടക്കേണ്ടി വരും. ...* എന്ന പരാമർശനം (*പുസ്തകം 1, ലക്കം 4*) ഈ നയമാറ്റം യഥാർത്ഥ റോമൻ കത്തോലിക്കരും ശ്രദ്ധിച്ചു എന്നു വ്യക്തമാക്കുന്നു.

പക്ഷേ മലങ്കര ദിഗ്‌വിജയത്തിനിറങ്ങിയ മാർ ഈവാനിയോസിന് കേവലം തിരുവനന്തപുരം ആർച്ച്ബിഷപ്പ് സ്ഥാനംകൊണ്ടു തൃപ്തിപ്പെ ടേണ്ടി വന്നു. മലങ്കര നസ്രാണികളെ അടക്കിഭരിച്ച്, അനന്തരവൻ കുഞ്ഞുമത്തായി കത്തനാരെ പിൻഗാമിയാക്കി സ്വകുടുംബത്തിൽ മെത്രാൻ പരമ്പര നിലനിർത്താമെന്നു വ്യാമോഹിച്ച് *ചുമ്മാ മെത്രാനായി* അവസാനിച്ച പറമ്പിൽ ചാണ്ടിയുടെ ഗതിതന്നെ മാർ ഈവാനിയോ സിനും ഉണ്ടായി. തിരുവനന്തപുരം-കന്യാകുമാരി ജില്ലകളിലെ സ്പാനീഷ് മിഷനറി പ്രവർത്തനഫലത്തിൽ ഏതാനുംപേരും, 1955-ൽ റോം ദയാപൂർവം വിട്ടുകൊടുത്ത കുറെ സുറിയാനിക്കാരും ചേർന്ന *അതി രൂപതയുടെ* അദ്ധ്യക്ഷനായി ആ ജീവിതം അവസാനിച്ചു. തന്റെ ജീവി താഭിലാഷം സഫലമാക്കാൻ പേരിനുപോലും ഒരു കാതോലിക്കാ സ്ഥാനം നൽകാൻ റോം വിസമ്മതിച്ചു. *രക്ഷ*യ്ക്കായാലും *പൂർണ്ണത*യ് ക്കായാലും റോമാസഭയിൽ ചേർന്ന മാർ ഈവാനിയോസ് മനഃശാന്തി യോടെയാണോ ലോകം വിട്ടതെന്ന് കാലം വിധിക്കട്ടെ.

മറുവശത്ത് ഈ സംഭവപരമ്പരകൾ ആബോ അലക്സിയോസിൽ അടുത്ത അവസ്ഥാന്തരം വരുത്തി. മുണ്ടന്മലയിലെ ബഥനി ആശ്രമ ത്തിൽ ഒതുങ്ങിക്കൂടുന്നത് തന്റെ *ദൃഢപ്രത്യയ*ത്തിന് അനുയോജ്യമല്ല എന്ന തിരിച്ചറിവ് അദ്ദേഹത്തിനുണ്ടായി. ആശ്രമ നിയമങ്ങളിൽ ഉറച്ചു നിന്നുകൊണ്ടുതന്നെ ഓർത്തഡോക്സിയുടെ പ്രചാരകനായി ലോക മെങ്ങും, സത്യവിശ്വാസ സംരക്ഷകനായി മലങ്കര മുഴുവനും, നിറഞ്ഞു നിൽക്കുന്ന ആബോ അലക്സിയോസിനെ - പിന്നീട് മാർ തേവോദോ സ്യോസ് മെത്രാപ്പോലീത്താ - ആണ് പിന്നീടുള്ള കാലത്ത് കാണുന്നത്. ഉന്നതസ്ഥാനത്ത് സഭ അവരോധിച്ചപ്പോഴും പഴയ ആശ്രമചിട്ടകൾ അഭംഗുരം തുടരുന്ന ആബോ അലക്സിയോസ് മാത്രമായിരുന്നു അദ്ദേഹം.

### വിധേയത്വം

ബഥനി ആശ്രമത്തിന്റെ സഹ സ്ഥാപകരായ മാർ ഈവാനിയോ സിനും മാർ തേവോദോസ്യോസിനും വിധേയത്വത്തെപ്പറ്റിയുള്ള കാഴ്ച പ്പാടുകൾ വ്യത്യസ്തമായിരുന്നു. ആശ്രമാദ്ധ്യക്ഷൻ എന്ന നിലയിൽ *അനുസരണം* തന്നോടു മാത്രം എന്നതായിരുന്നു മാർ ഈവാനിയോ സിന്റെ കാഴ്ചപ്പാട്. ആശ്രമാദ്ധ്യക്ഷൻ സഭയ്ക്കു വിധേയമായിരി ക്കു ന്നിടത്തോളം അതു വകവെച്ചു കൊടുക്കുവാൻ മാർ തേവോദോസ്യോസ് തയാറായിരുന്നു. പക്ഷേ ആത്യന്തിക വിധേയത്വം സഭയോട് എന്നതാ യിരുന്നു അദ്ദേഹത്തിന്റെ കാഴ്ചപ്പാട്. തന്നോടൊപ്പം റോമാപാളയത്തിൽ ചേക്കേറുവാൻ ആശ്രമവാസികളെ മാർ ഈവാനിയോസ് കീഴ്പ്പെ ടു

ത്തിയത് *അനുസരണത്തിന്റെ ചാട്ടവാർ* ഉപയോഗിച്ചാണ്. ഏതാനും ആശ്രമാംഗങ്ങളേയും, നിസഹായരായ കന്യാസ്ത്രീകളേയും എട്ടും പൊട്ടും തിരിയാത്ത അനാഥ ബാലന്മാരേയും റോമാപാളയ ത്തിലെത്തി ച്ചത് *അനുസരണം* എന്ന ആശ്രമ തത്വത്തിന്റെ ദുർവ്യാഖ്യാനത്തിലൂടെ യാണ്. ഈ വാൾ തന്റെ നേരേ വീശപ്പെടുവാതിരിക്കാൻ ഫാ. മത്തായി എന്ന ആദ്യകാല ആശ്രമാംഗം (വല്യച്ചൻ) രണ്ടാഴ്ച കാട്ടിൽ ഒളിവിൽ കഴിഞ്ഞു. പക്ഷേ ആബോ അലക്സിയോസ് നേരിട്ടെതിർത്തു നിന്നു. ആശ്രമാദ്ധ്യക്ഷന്റെ സഭയോടുള്ള തന്റെ ആത്യന്തിക വിധേയത്വത്തിന് വിരുദ്ധമാകുന്ന കല്പന അനുസരി ക്കാൻ താൻ ബാദ്ധ്യസ്ഥനല്ല എന്ന ദൃഢപ്രത്യയത്തിൽ അദ്ദേഹം പാറ പോലെ ഉറച്ചുനിന്നു. കിടക്കപ്പായ പോലും കെട്ടിപ്പൊതിഞ്ഞു കൊണ്ടു പോയിട്ടും കായികമായ ഭീഷണി നേരിട്ടിട്ടും സഭയോടുള്ള വിധേയത്വ ത്തിൽ നിന്നും ആബോ അലക്സിയോസിനെ കടുകിട മാറ്റാൻ ആർക്കും സാധിച്ചില്ല. സഭയോടുള്ള ഈ വിധേയത്വമാണ് ഫാ. മത്തായി എന്ന വല്യച്ചൻ, മൂലമണ്ണിൽ നൈനാൻ, കാര്യസ്ഥൻ പാപ്പിച്ചേട്ടൻ എന്നിവരുടെ മാത്രം സഹായത്തോടെ ശൂന്യതയിൽ നിന്നും ബഥനി വീണ്ടും കെട്ടിപ്പടുക്കാൻ ആബോ അലക്സിയോസിനെ സന്നദ്ധനാക്കിയത്.



ഇടവകഭരണത്തിലും ആത്യന്തികമായി *വിധേയത്വം* പ. സഭയോടാ ണെന്നായിരുന്നു മാർ തേവോദോസ്യോസിന്റെ കാഴ്ചപ്പാട്. ... *നമ്മുടെ ഭരണപരമായ പരമാധികാരം മലങ്കരയുടെയും കിഴക്കൊക്കെയുടേയും പ. കാതോലിക്കാ അതിന്റെ മേലദ്ധ്യക്ഷനായിരിക്കുന്ന എപ്പിസ്ക്കോപ്പൽ സുന്നഹദോസിനാകുന്നു. കാതോലിക്കോസിന്റെയും എപ്പിസ്ക്കോപ്പൽ സിനഡിന്റെയും നിർദേശാനുസരണം മെത്രാപ്പോലീത്താ ഭരണം നട ത്തുന്നപ്രകാരം, മെത്രാപ്പോലീത്തായോടുത്തരവാദിത്വമുള്ളവനായി വികാരി അയാളുടെ ഇടവകയിൽ ഭരണം നടത്തുന്നു.* ... എന്ന അദ്ദേഹ ത്തിന്റെ പ്രസ്താവന, വിധേയത്വത്തെപ്പറ്റിയുള്ള വ്യക്തമായ ദർശന മാണ്. അതോടൊപ്പം തന്റെ ...*നമ്മുടെ സഭയുടെ പ്രധാന കാവൽക്കാ രനും സത്യവിശ്വാസത്തിന്റെ പ്രധാന സംരക്ഷകനും വി. കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ടാകുന്നു. സത്യവിശ്വാസം അഭംഗം പാലിക്ക ണമെന്നും വിശ്വാസവിപരീതികളുമായി സംസർഗ്ഗം പാടില്ലെന്നും ഉള്ളത് സഭയുടെ ചുമതലയാണ്.* ... എന്നതുകൂടെ ചേർത്തു വായിച്ചാൽ വിധേ യത്വം സത്യവിശ്വാസത്തിൽ അധിഷ്ഠിതമാണെന്ന അർത്ഥം പൂർണ്ണ മാകും.

### *അത്താനാസ്യോസ് കോൺട്രാമുണ്ടം*

നാലാം നൂറ്റാണ്ടിൽ സത്യവിശ്വാസ സംരക്ഷണാർത്ഥം പോരാടിയ പിതാവായിരുന്നു അലക്സാണ്ട്രിയായിലെ മാർ അത്താനാസ്യോസ്. നീണ്ട 17 വർഷങ്ങൾ പീഢിപ്പിക്കപ്പെട്ടെങ്കിലും തന്റെ വിശ്വാസ സംഹിതകളിൽ അണുവിട ഭേദപ്പെടുത്താൻ അദ്ദേഹം തയാറായില്ല. എന്നു മാത്രമല്ല, അതു പ്രചരിപ്പിക്കുന്നതിൽ നിന്നും സമർത്ഥിക്കുന്നതിൽ നിന്നും പിന്മാറിയുമില്ല. ഒരവസരത്തിൽ അദ്ദേഹത്തിന്റെ ഏകാംഗ നിലപാടിനെപ്പറ്റി *ലോകം അത്താനാസ്യോസിന് എതിരാണ്* എന്ന് അറിയിച്ചപ്പോൾ *അത്താനാസ്യോസ് ലോകത്തിനും എതിരാണ്* എന്നായിരുന്നു മറുപടി. *അത്താനാസ്യോസ് കോൺട്രാമുണ്ടം* എന്നാണ് സുപ്രസിദ്ധമായ ഈ പ്രസ്താവന ചരിത്രത്തിൽ അറിയപ്പെടുന്നത്.

അത്താനാസ്യോസിന്റെ നിലപാടിനു സമമായിരുന്നു ആബോ അലക്സിയോസിനും. തന്റെ ദൃഢപ്രത്യയങ്ങളിൽ നിന്നു വ്യതിചലിക്കാൻ അദ്ദേഹം ഒരിക്കലും തയാറല്ലായിരുന്നു. *കൺവിക്ഷൻ - അതെന്റെ കൺവിക്ഷനാണ്, അതിൽനിന്നു മാറുവാൻ എന്റെ മനസ്സാക്ഷി എന്നെ അനുവദിക്കുന്നില്ല* എന്നത് അദ്ദേഹം നിരന്തരം ആവർത്തിക്കുന്ന ഒരു പല്ലവിയായിരുന്നു. അത്തരം ദൃഢപ്രത്യയം എവിടെയും തുറന്നടിക്കുന്നതിനും അദ്ദേഹത്തിനു മടിയില്ലായിരുന്നു. 1937-ൽ എഡിൻബറോ കോൺഫ്രൻസിൽ ... *ഞങ്ങളുടെ സഭാസ്ഥാപകനായ മാർത്തോമ്മാശ്ലീഹായുടെ കാലം മുതൽ പാരമ്പര്യമായി സിദ്ധിച്ചിട്ടുള്ള അപ്പസ്തോലിക ഉപദേശങ്ങളോടും വിശ്വാസാചാരങ്ങളോടും ദൃഢബന്ധിതരായിരിക്കുന്ന ഞങ്ങൾക്കു സത്യവിശ്വാസം, ഉപദേശം, കൂദാശകൾ, പട്ടത്വം എന്നീ പരിശുദ്ധ സംഗതികളുടെ സാധുത്വത്തിന്മേൽ അധിഷ്ഠിതമാകാത്ത യാതൊരു പദ്ധതിയും ഗുരുതരമെന്നോ സാധുവെന്നോ ചിന്തിക്കുന്നതിനുപോലും സാദ്ധ്യമല്ല* ... എന്നു തുറന്നടിച്ചു. സർവ്വലോക സഭാ സമ്മേളനത്തിൽ അത്തരമൊരു നിലപാടെടുത്തതിനെപ്പറ്റി എക്യുമെനിക്കൽ വാദികൾ നെറ്റി ചുളിച്ചേക്കാം. പക്ഷേ ആബോ അലക്സിയോസിന് അതിൽ തെല്ലും കൂസലുണ്ടായിരുന്നില്ല. എന്നു മാത്രമല്ല, 1958-ൽ വീണ്ടും ... *എല്ലാ ക്രിസ്തീയ വിഭാഗങ്ങളുമായി യൂണിയൻ വേണമെന്നു ചിലർക്കാഗ്രഹമുള്ളതായി കേൾക്കുന്നു. വിശ്വാസത്തിൽ ഐക്യമില്ലാത്തവരുമായി എങ്ങിനെയാണ് യൂണിയൻ ഉണ്ടാക്കുക? സാമ്പത്തികമായും രാഷ്ട്രീയമായും യോജിച്ചുപോകാമെന്നല്ലാതെ മതപരമായി യോജിച്ചുപോകാൻ സാദ്ധ്യത കാണുന്നില്ല. വിശ്വാസ വിപരീതികളുമായി യാതൊരു ബന്ധവും പാടില്ലെന്നാണ് സഭ പഠിപ്പിക്കുന്നത്* ... എന്ന് രോഷത്തോടെ ചോദിക്കുന്നുമുണ്ട്. എന്നു മാത്രമല്ല, ബാലാരിഷ്ടതകളിലിരിക്കുന്ന ബാഹ്യകേരള ഭദ്രാസനത്തെപ്പറ്റി ... *ആദ്യകാലങ്ങളിൽ മറ്റു സമുദായങ്ങളുമായി ഒരുമനപ്പെട്ടു ഇടവകകൾ രൂപീകരിക്കുവാനുള്ള ചില തല്പരകക്ഷികളുടെ സ്ഥാപിത താല്പര്യങ്ങൾക്കു അറിഞ്ഞും അറിയാതെയും നമ്മുടെ ആളുകൾ വിധേയരായിരുന്നിട്ടുണ്ട്. വിശ്വാസം, പട്ടത്വം, കൂദാശ എന്നീ കാതലായ കാര്യങ്ങളിൽ ഐക്യതയില്ലാത്ത*

*സമുദായങ്ങൾ ആശയങ്ങളിൽ യോജിക്കാതെ ബാഹ്യമായി മാത്രം ഒന്നാണെന്നു പറഞ്ഞാൽ യഥാർത്ഥത്തിൽ സഭാഐക്യം സാദ്ധ്യമാകുകയില്ല. പ്രത്യുത ഭിന്നത വർദ്ധിക്കുക മാത്രമാണു ചെയ്യുന്നതെന്നു അനുഭവത്തിൽ നമ്മുടെ ആളുകൾ ക്രമേണ മനസ്സിലാക്കി. അങ്ങനെ ആ പ്രസ്ഥാനം എല്ലായിടത്തും ഒരുപോലെ നിന്നുപോകുകയാണു ചെയ്തത് എന്നുള്ള വസ്തുതയും പ്രത്യേകം പ്രസ്താവ്യമത്രേ.* ... എന്ന് ആശ്വാസം കൊള്ളുകയും ചെയ്യുന്നുണ്ട്.

ആബോ അലക്സിയോസിന് ഏറ്റവും കടുത്ത – ഒരു പക്ഷേ ഏക – മുറിവുണ്ടാക്കിയത് റോമൻ കത്തോലിക്കാ സഭയാണ്. അവരെപ്പറ്റി, ... *അടുത്തകാലത്ത് മറ്റു സഭാവിഭാഗങ്ങളോടുള്ള മാർപാപ്പാമാരുടെ സമീപനത്തിൽ കാര്യമായ വ്യത്യാസം ഉണ്ടായിട്ടുണ്ടെന്നുള്ളത് പരമാർത്ഥമാണെങ്കിലും അവരുടെ മുറിപിടുത്തങ്ങളെ എത്രയും ലഘുപ്പെടുത്തി എന്നുള്ളതിന് ഒരു ഉറപ്പും അവരിൽ നിന്നു ലഭിച്ചിട്ടില്ല. ഓർത്തഡോക്സ് സഭയും റോമാസഭയും തമ്മിൽ സമത്വം സംരക്ഷിച്ചുകൊണ്ട് ഈ വിഷയത്തെകുറിച്ചു സ്നേഹബുദ്ധ്യാ സംസാരിപ്പാൻ ഔദ്യോഗിക കമ്മീഷനുകൾ നിയോഗിക്കപ്പെടുന്നുണ്ടെന്നുള്ളത് ആശാവഹം തന്നെ. എങ്കിലും ഓർത്തഡോക്സ് സഭകളിൽ എല്ലായിടത്തും അവരുടേതായ റീത്തു പ്രസ്ഥാനം (Uniatsm) അവർ നിലനിർത്തുന്നു എന്നുള്ളതാണ് ഇന്ന് ഒരു വലിയ തടങ്കൽപാറയായി അവശേഷിച്ചിട്ടുള്ളത്* ... എന്നാണ് അന്ത്യകല്പനയിലെ പരാമർശനം.

തന്റെ കാലത്ത് മലങ്കരയിൽ കൊടുമ്പിരികൊണ്ടിരുന്ന ബാവാ–മെത്രാൻ കക്ഷി തർക്കത്തിലും അദ്ദേഹത്തിനു വ്യക്തമായ ഉറച്ച നിലപാടുണ്ടായിരുന്നു. ... *എതിർപക്ഷത്തു നില്ക്കുന്നവരായ നമ്മുടെ സഹോദരങ്ങളോടോ, ശീമക്കാരോടോ വ്യക്തിപരമായ യാതൊരു വിദ്വേഷവും നമുക്കില്ല. അവർ നമ്മുടെ അസ്ഥിയിൽ നിന്നുള്ള അസ്ഥിയും, മാംസത്തിൽ നിന്നുള്ള മാംസവും ആകുന്നു. ദുർവാശിയും ഹ്രസ്വദൃഷ്ടിയും അവരുടെ ദർശനശക്തിയെ ക്ഷയിപ്പിച്ചിട്ടുണ്ടെങ്കിൽ അതിനോടു നമുക്കു സഹതാപമോ അനുതാപമോ ഇല്ല* ... എന്ന് തന്റെ മേല്പട്ട സ്ഥാനാരോഹണ സമയത്തുതന്നെ പ്രഖ്യാപിച്ചിരുന്നു. മാർത്തോമ്മാ പൈതൃകം, മലങ്കരയുടെ സ്വാതന്ത്ര്യവും സ്വയംഭരണവും, അബ്ദൽ മ്ശിഹാ പാത്രിയർക്കീസു വഴി രൂപപ്പെട്ട കാതോലിക്കേറ്റിന്റെ അന്യൂനത എന്നീ തന്റെ ദൃഢപ്രത്യയങ്ങളിൽ വെള്ളംചേർക്കാൻ തയാറല്ലായിരുന്നു. അതുകൊണ്ട് അവയിൽ വിട്ടുവീഴ്ച ചെയ്യുന്ന എല്ലാ സമാധാന ചർച്ചകളോടും അദ്ദേഹം തന്റെ എതിർപ്പ് പരസ്യമായിത്തന്നെ പ്രകടിപ്പിച്ചു. ആലുവാ, ചിങ്ങവനം വട്ടമേശ സമ്മേളനങ്ങളോട് പരസ്യമായി വിയോജിച്ചതിന്റെ കാരണം ഇതാണ്. ആത്യന്തികമായി വിജയിച്ചത് അദ്ദേഹത്തിന്റെ ദൃഢപ്രത്യയം തന്നെയായിരുന്നു.

പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ (അന്നദ്ദേഹം മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായാണ്) മാർ തേവോദോസ്യോസിനെപ്പറ്റി ഇപ്രകാരം രേഖപ്പെടുത്തുന്നു. ... *താൻ*

*രോഗശയ്യാവലംബിയായിക്കഴിയുന്ന വേളയിൽ സഭയുടെ അടിസ്ഥാനങ്ങൾ വിസ്മരിച്ചുകൊണ്ടു നടക്കുന്ന സമാധാനശ്രമങ്ങളെക്കുറിച്ചു ശ്രവിക്കുവാനിടയായ തിരുമേനി പറഞ്ഞു: ആബൂൻ അത്താനാസിയോസ് കോൺട്രാമുണ്ടം എന്ന് ആവർത്തിക്കുവാനുള്ള അവസരം അടുത്തുവന്നിരിക്കുന്നു.* ... എന്നാൽ തന്റെ ജീവിത കാലത്തുതന്നെ സഭയിൽ സമാധാനം ഉണ്ടായതിൽ അദ്ദേഹം സന്തുഷ്ടനായിരുന്നു എന്ന് അന്ത്യ കല്പനയിൽ നിന്നു വ്യക്തമാണ്.

**ഓർത്തഡോക്സി**

ഒരിക്കലായി ഭരമേല്പിച്ച കലർപ്പില്ലാത്ത സത്യവിശ്വാസമാണ് മലങ്കര സഭയുടേത് എന്ന് മാർ തേവോദോസ്യോസിന്റെ ദൃഢപ്രത്യയമായിരുന്നു. ... *റോമാക്കാർ പൂർവ്വികമായ സത്യവിശ്വാസത്തോട് അവരുടെ ഹിതാനുസരണം പലതും കൂട്ടിച്ചേർത്തു. പരിശുദ്ധറൂഹായുടെ പുത്രനിൽ നിന്നുള്ള പുറപ്പാട്, വി. മാതാവിന്റെ അമലോത്ഭവം, പാപ്പായുടെ അപ്രമാദിത്വം എന്നിവയെല്ലാം അവർ കൂട്ടിച്ചേർത്തു. പ്രോട്ടസ്റ്റന്റു സഭകളും സത്യവിശ്വാസത്തിൽ നിന്നു പലതും വിട്ടുകളഞ്ഞു. മാമോദീസാ മൂലമുള്ള വീണ്ടും ജനനത്തിൽ അവർ വിശ്വസിക്കുന്നില്ല. പട്ടക്കാർക്കുള്ള പാപമോചനധികാരത്തിൽ അവർക്കു വിശ്വാസമില്ല. വി. കുർബ്ബാന കർത്താവിന്റെ സാക്ഷാൽ ശരീരരക്തങ്ങളാണെന്ന് അവർ വിശ്വസിക്കുന്നുണ്ടോ എന്നു നിശ്ചയമില്ല. മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥന, ദൈവമാതാവിനോടും പരിശുദ്ധന്മാരോടുമുള്ള മദ്ധ്യസ്ഥത ഇവയെല്ലാം അവർ വിട്ടുകളഞ്ഞു. എന്നാൽ നമ്മുടെ സഭ സത്യവിശ്വാസത്തിൽ നിന്നു ലേശം വ്യതിചലിക്കാതെ ഇന്നും നിലനിൽക്കുന്നു.* ... എന്ന കാഴ്ചപ്പാടാണ് അദ്ദേഹത്തിനുണ്ടായിരുന്നത്. എല്ലാ സഭകളിലും ഈ ഓർത്തഡോക്സിയുടെ പുനഃസ്ഥാപനം മാത്രമാണ് സഭൈക്യത്തിനുള്ള ഏക മാർഗ്ഗം എന്നതും അദ്ദേഹത്തിന്റെ ദൃഢപ്രത്യയമായിരുന്നു. ഇതിനെ തന്റെ അന്ത്യ കല്പനയിൽ ... *സഭ വിഭജിക്കപ്പെടുന്നതിനു മുമ്പ് അവിഭാജ്യസഭയിൽ നിലനിന്നിരുന്ന സത്യവിശ്വാസത്തെ ദൈവത്തിനു മുമ്പാകെ പരിശോധിച്ച്, കുട്ടിചേർത്തവയെ നീക്കം ചെയ്തും, എടുത്തുകളഞ്ഞതിനെ കലർപ്പു കൂടാതെ വീണ്ടും സ്വീകരിച്ചും എല്ലാവരും ആദിമ സത്യവിശ്വാസത്തെ സ്വീകരിക്കണമെന്നാണ് - ഏകകേന്ദ്ര ഭരണത്തിലല്ല - ഓർത്തഡോക്സ് സഭ വിഭാവനം ചെയ്യുന്നത്* ... എന്നദ്ദേഹം വിശദീകരിച്ചിട്ടുണ്ട്.

1937-ലെ എഡിൻബറോ കോൺഫ്രൻസ്, 1948-ലെ ആംസ്റ്റർഡാം കോൺഫ്രൻസ് എന്നിവിടങ്ങളിൽ ഓർത്തഡോക്സിയുടെ ശക്തനായ വക്താവായിരുന്നു ആബോ അലക്സിയോസ്. സഭാ ഐക്യത്തെപ്പറ്റിയുള്ള തന്റെ നിലപാട് ആംസ്റ്റർഡാം കോൺഫ്രൻസിൽ ... *എല്ലാ സഭകൾക്കും വസ്തുതകളിലേക്കുള്ള ഒരു തിരിഞ്ഞുനോട്ടമാണ് ആവശ്യമായിരിക്കുന്നത്. ഈ നടപടി നിമിത്തം ഉണ്ടാകുന്ന അത്ഭുതകരമായ ഫലം - സഭകൾ തമ്മിൽ യോജിക്കുന്നതു മൂലം - വിശുദ്ധന്മാർക്കു*

*ഒരിക്കലായി ഭരമേല്പിക്കപ്പെട്ട വിശ്വാസത്തെ സ്വീകരിക്കയായിരിക്കും. അപ്പോൾ നമുക്ക് വിശ്വാസതത്വങ്ങൾ, കൂദാശകൾ, പൗരോഹിത്യം, ആരാധന ഇവയിൽ യോജിക്കുവാൻ സാധിക്കും. ഇതാണ് ഓർത്ത ഡോക്സ് സഭകൾ വിഭാവനം ചെയ്യുന്ന പുനരൈക്യം. അതു ഒരു സമൂഹം മറ്റൊരു സമൂഹത്തെ അന്തർലയിപ്പിക്കുന്നതല്ല. അതുപോലെ കർശനമായ ഒരു ഏകീകരണമോ അല്ലെങ്കിൽ ഒരേയൊരു മാതൃകയിൽ രൂപീകൃതമാകുന്ന ഉല്പാദനവസ്തുവോ അല്ല അത്. പ്രത്യുത വിവിധ തത്വങ്ങൾ ഉൾക്കൊള്ളുന്ന ചേർച്ചയുള്ള ഒരു ഐക്യതയത്രെ. ...* എന്നു വ്യക്തമാക്കി. അതു തന്നെയായിരുന്നു ഓർത്തഡോക്സ് സഭകളുടെ പൊതു നിലപാടും.

എഡിൻബറോ - ആംസ്റ്റർഡാം കോൺഫ്രൻസുകളുടെ മുഖ്യ പങ്കാളി കളായ പ്രൊട്ടസ്റ്റന്റ് സഭകൾ വിഭാവനം ചെയ്തതുപോലെ ധൃതഗതിയിലുള്ള സഭൈക്യം ഉണ്ടാവുകയില്ലായെന്ന് മാർ തേവോ ദോസ്യോസിനു വ്യക്തമായിരുന്നു. പക്ഷേ ഓർത്തഡോക്സ് (ബൈ സന്റൈനും ഓറിയന്റലും) സഭക ളുടെ ഐക്യം - കുറഞ്ഞപക്ഷം ഉയ ർന്ന സഹകരണം -, അതിനായി അദ്ദേഹം അതിയായി ആഗ്രഹിക്കു കയും അതു സാദ്ധ്യമെന്ന് വിശ്വസി ക്കുകയും ചെയ്തിരുന്നു. ഫീലി പ്പോസ് മാർ തേയോഫിലോസിന്റെ വാക്കുകളിൽ *...ഈ സമ്പർക്കങ്ങളി ലൂടെ ബൈസന്റെൻ സഭകളും ഓറിയൻറൽ ഓർത്തഡോക്സു സഭകളും തമ്മിലുള്ള ക്രിസ്റ്റോളജി സംബന്ധമായ തെറ്റിദ്ധാരണകൾ നീക്കാൻ കഴിയുമെന്ന് മാർ തേവോ ദോസ്യോസ് വിശ്വസിച്ചിരുന്നു. ഈ സഭകൾ തമ്മിലുള്ള ക്രിസ്റ്റോളജി സംബന്ധമായ അഭിപ്രായ വ്യത്യാസങ്ങൾ വെറും വാക്കിൽ മാത്രമാണെന്നും, യഥാർത്ഥത്തിൽ വിശ്വാസം ഒന്നു തന്നെയാണെന്നും മാർ തേവോദോസ്യോസ് മനസ്സിലാക്കിയിരുന്നു.* ... അതിനാലാണ് തന്റെ അന്ത്യകല്പനയിൽ ... *നമ്മുടെ വിദേശപര്യട നവേളകളിലും തുടർന്നുള്ള എഴുത്തുകുത്തുകളിലും നമ്മുടെ സഹോ ദരസഭകളായ ഓർത്തഡോക്സ് സഭകളുമായി വളരെ അടുത്ത് സമ്പ ർക്കം പുലർത്തുവാനും മറ്റും നമുക്ക് സാധിച്ചിട്ടുണ്ട്. ഈ അനുഭവത്തിൽ കൂടെ നമുക്കു നിങ്ങളെ അറിയിക്കുവാനുള്ളത് അവരുമായുള്ള നമ്മുടെ ബന്ധം സജീവമായി തുടരുന്നത് നല്ലതാണെന്നാണ്...* എന്ന് മാർ തേവോദോസ്യോസ് അനുശാസിച്ചത്.



## ഉയർത്തപ്പെട്ട കൊമ്പ്

അധിനിവേശത്തിനെത്തിയ പാശ്ചാത്യ ശക്തികളുടേയും അവരുടെ മതപ്രചാരകരുടെയും ലിഖിതങ്ങൾ മാത്രമായിരുന്നു ലോകത്തിനു മുമ്പിൽ മലങ്കരസഭയുടെ മുഖം. അതിനപ്പുറം അപ്പോസ്തോലിക പൈതൃകവും തനത് വ്യക്തിത്വവുമുള്ള മലങ്കര നസ്രാണി സമൂഹത്തെ ആദ്യമായി ലോകത്തിനു മുമ്പിൽ അവതരിപ്പിച്ചത് എ. എം. വർക്കിയും ആബോ അലക്സിയോസും ആയിരുന്നു. 1931-ൽ പ്രിൻസിപ്പാൾ വർക്കി ചുരുങ്ങിയ ഒരു സന്ദർശനത്തിൽ മലങ്കരസഭയെ ഏതാനും പ്രസംഗങ്ങളിലൂടെ ഇംഗ്ലണ്ടിലെ സഭാ വേദികളിൽ അവതരിപ്പിച്ചു. ഇതിനെ തുടർന്ന് 1933-ൽ ഓക്സ്ഫഡ് മൂവ്മെന്റിന്റെ ശതാബ്ദി ആഘോഷങ്ങളിൽ പങ്കെടുക്കുവാൻ ആബോ അലക്സിയോസ് ഇംഗ്ലണ്ടിലെത്തി. ആറു മാസത്തിലധികം അവിടെ ചിലവഴിച്ച അദ്ദേഹം മലങ്കരസഭയുടെ യഥാർത്ഥ സ്വരൂപം ഇതര സഭകളെ ബോദ്ധ്യപ്പെടുത്തുന്നതിൽ വിജയിച്ചു. അനേകം സഭാനേതാക്കളുമായി ബന്ധം സ്ഥാപിക്കുവാനും അദ്ദേഹത്തിനു സാധിച്ചു.

1937-ലെ എഡിൻബറോ കോൺഫ്രൻസിലായിരുന്നു മലങ്കര സഭയുടെ എക്യുമെനിക്കൽ രംഗത്തെ അരങ്ങേറ്റം. അത് മലങ്കരസഭയുടെ മാത്രമല്ല, ഏതാണ്ട് എല്ലാ സഭകളുടേയും അന്തർസഭാ ബന്ധങ്ങളുടെ തിരനോട്ടവുമായിരുന്നു. മലങ്കരസഭയെ സംബന്ധിച്ചിടത്തോളം എഡിൻബറോ യാത്ര ഒരു ജൈത്രയാത്ര തന്നെയായിരുന്നു. പാരീസിലെ റഷ്യൻ ഓർത്തഡോക്സ് ആർച്ച്ബിഷപ്പിൽ ആരംഭിച്ച്, ചർച്ച് ഓഫ് ഇംഗ്ലണ്ടിന്റെയും എഡിൻബറോ കോൺഫ്രൻസിൽ സംബന്ധിച്ചിരുന്ന സകലരുടേയും സ്നേഹാദരങ്ങൾ പിടിച്ചു പറ്റി, യൂഗോസ്ലാവ്യായിൽ സേർബിയൻ സഭയിൽ പാത്രിയർക്കീസായി ബഹുമാനിക്കപ്പെട്ട് സംഘത്തലവനായ പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ തിരിച്ചെത്തി. ഇതിനെല്ലാം ചുക്കാൻ പിടിച്ചത് സി. എം. തോമ്മാ റമ്പാനോടൊപ്പം സംഘാഗമായിരുന്ന ആബോ അലക്സിയോസ് റമ്പാൻ ആയിരുന്നു. അതിനേക്കാൾ ഉപരി, *കറുത്തവരുടെ നാടായ* ഇന്ത്യയിൽ അജ്ഞാനാന്ധകാരത്തിൽ കഴിയുന്ന *കൂപമണ്ഡൂകങ്ങളായി* പ്രചരിപ്പിക്കപ്പെട്ടിരുന്ന മലങ്കര നസ്രാണികൾ, ഓർത്തഡോക്സിയുടെ കരുത്തുറ്റ കാവൽ ഭടന്മാരാണെന്നു ലോകത്തിനു മുമ്പിൽ കാട്ടിക്കൊടുക്കാൻ ഈ യാത്രയിൽ ആബോ അലക്സിയോസിനു സാധിച്ചു. സത്യവിശ്വാസം എന്തെന്നു തങ്ങൾക്കറിയാമെന്നും അതു വിശദീകരിക്കാൻ നസ്രാണിക്ക് കരുത്തുണ്ടെന്നും അദ്ദേഹം തെളിയിച്ചു. സഭൈക്യത്തിനായോ മറ്റെന്തെങ്കിലും കാര്യസാദ്ധ്യത്തിനായോ കറതീർന്ന ഓർത്തഡോക്സ് വിശ്വാസത്തിൽ വെള്ളം ചേർക്കാൻ തങ്ങൾ തയാറല്ലെന്നു ... *ദക്ഷിണഭാരത ഐക്യ സഭയെപ്പോലുള്ള ഒരു പദ്ധതിയോടു സഹകരിക്കുന്നതിനു ഞങ്ങൾക്കു സാധിക്കയില്ല എന്നു പറയുന്നതിൽ വളരെ മനസ്താപമുണ്ട്. അപ്പസ്തോലികമായ പിൻതുടർച്ചാവകാശത്തിന്റെയും കാതോലികമായ പാരമ്പര്യത്തിന്റെയും പ്രാധാന്യത്തെ അവഗണിച്ചുള്ള ഒരു പദ്ധതിയാണ് അത്*

*എന്ന് വ്യസനസമേതം പ്രസ്താവിച്ചുകൊള്ളട്ടെ.* ... എന്ന വാചകത്തിൽ ആബോ അലക്സിയോസ് മലങ്കരസഭയ്ക്കായി ഖണ്ഡിതമായി പ്രഖ്യാപിച്ചപ്പോൾ ആ ദൃഢപ്രത്യയം ബഹുമാനിക്കപ്പെട്ടു.

സഭകളുടെ അഖിലലോക കൗൺസിൽ സ്ഥാപിച്ച 1948-ലെ ആംസ്റ്റർഡാം കോൺഫ്രൻസ് ആയപ്പോഴേയ്ക്കും സഭൈക്യത്തെപ്പറ്റിയുള്ള മാർ തേവോദോസ്യോസിന്റെ ദൃഢപ്രത്യയത്തിനു കൂടുതൽ വ്യക്തത കൈവരിച്ചു. ... *വിശ്വാസത്തിന്റെയും, തത്വങ്ങളുടെയും, കൂദാശകളുടെയും, പൗരോഹിത്യത്തിന്റെയും, ആരാധനയുടെയും അടിസ്ഥാനത്തിലല്ലാതെ ഒരു പുനരൈക്യം ഉണ്ടാകുവാൻ നിവൃത്തിയില്ല, ഉണ്ടായിക്കൂടാ താനും. പുനരൈക്യപ്രശ്നം ചർച്ച ചെയ്യുമ്പോൾ വെറും പദപ്രയോഗങ്ങളിലുള്ള, അതായത് വാക്കുകളിലോ, പ്രയോഗരീതിയിലോ ആവിഷ്ക്കരണത്തിലോ ഉള്ള ഒത്തുതീർപ്പു മാത്രം അവർ സമ്മതിക്കയില്ല. നേരെമറിച്ച് അവർ മുറുകെപ്പിടിക്കുന്നത് വിവിധ സഭകൾ തമ്മിൽ യഥാർത്ഥ പുനരൈക്യം സാധിക്കുന്നതിനു മുമ്പായി വിശ്വാസതത്വങ്ങളിലുള്ള യോജിപ്പ് കൈവന്നിരിക്കമെന്നുള്ളതാണ്. ഓർത്തഡോക്സ് സഭക്കാരുടെ ദൃഷ്ടിയിൽ വിവിധ സഭകൾ തമ്മിലുള്ള പരസ്പര കുർബ്ബാന സംസർഗ്ഗമല്ല പുനരൈക്യപദ്ധതിയിൽ ആരംഭസ്ഥാനമായിരിക്കുന്നത്. പ്രസ്തുത പുനരൈക്യത്തിന്റെ ലക്ഷ്യവും അന്തിമസ്ഥാനവുമാണത്.* ... എന്ന ആംസ്റ്റർഡാമിലെ പ്രസ്താവന മാർ തേവോദോസ്യോസിന്റെയോ, മലങ്കരസഭയുടെയോ മാത്രമായി ചുരുങ്ങിയില്ല. അത് സഭൈക്യത്തെപ്പറ്റിയുള്ള ഓർത്തഡോക്സ് ലോകത്തിന്റെ പൊതുവായ ദർശനമായി അംഗീകരിക്കപ്പെടുകയായിരുന്നു. സത്യവിശ്വാസം നിലനിർത്തുവാൻ മാത്രമല്ല, അത് യുക്തിഭദ്രമായി വ്യാഖ്യാനിക്കാനും മലങ്കര നസ്രാണിക്ക് കഴിവുണ്ടെന്ന് അവിടെ ആബോ അലക്സിയോസ് തെളിയിച്ചു.



തന്റെ ദൃഢപ്രത്യയം മാത്രമല്ല, സൂക്ഷ്മമായ ഗൃഹപാഠവും സഭയുടെ കൊമ്പുയർത്തുന്നതിൽ മാർ തേവോദോസ്യോസിനെ സഹായിച്ചിട്ടുണ്ട്. വ്യക്തമായ പഠനം നടത്തിയശേഷമാണ് അദ്ദേഹം അന്തർദേശീയ സദസുകളെ അഭിസംബോധന ചെയ്തിരുന്നത്. 1948-ലെ ആംസ്റ്റർഡാം കോൺഫ്രസിനു മുമ്പുതന്നെ ഓറിയന്റൽ-ബൈസന്റിയൻ സഭകൾ തമ്മിൽ സഹകരിക്കുന്നതിനുള്ള ഒരു മാർഗ്ഗരേഖ റഷ്യൻ ഓർത്തഡോക്സ് പണ്ഡിതനായ ഡോ. സെർനോവുമായി ചേർന്ന് മലങ്കരസഭ

തയാറാക്കിയിരുന്നു. ഏതു വിഷയത്തിലും വിശദമായ തയാറെടുപ്പു നടത്തുക എന്നത് ആബോ അലക്സിയോസിന്റെ ജീവിതാന്ത്യം വരെയുള്ള നിഷ്ഠ ആയിരുന്നു. ... *അദ്ദേഹം ശയ്യാവലംബിയായ ശേഷവും ചേർന്ന എല്ലാ സുന്നഹദോസുകളുടെയും കാര്യപരിപാടി അദ്ദേഹത്തിന്റെ പേർക്കയയ്ക്കുമായിരുന്നു. ഓരോ മീറ്റിംഗിന്റെയും പ്രോഗ്രാം കിട്ടിയാൽ അതു വായിച്ചു കേൾക്കും. ഓരോ വിഷയത്തെപ്പറ്റിയും അദ്ദേഹത്തിനു പറയാനുള്ളതെല്ലാം പറഞ്ഞുകൊടുത്ത് എഴുതിച്ചയയ്ക്കുകയായി. അവയെല്ലാം സൂക്ഷിക്കേണ്ട പ്രബന്ധങ്ങൾ തന്നെ ആയിരുന്നു. അവയിലെല്ലാം പ്രദർശിതമായിരുന്ന പാണ്ഡിത്യവും ഓർത്തഡോക്സ് വിശ്വാസത്തെപ്പറ്റിയുള്ള തീക്ഷ്ണതയും പകർത്തേണ്ടവ തന്നെയാണ്....* എന്ന് ദാനിയേൽ മാർ പീലക്സീനോസ് അനുസ്മരിക്കുന്നു.

## മുന്നോടിയുടെ കാലടികളിൽ

*മലങ്കരസഭയ്ക്ക് ഒരു കേന്ദ്ര സർവീസ്* എന്ന രീതിയിലാണ് മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ ഒരു ദയറാ പ്രസ്ഥാനത്തെപ്പറ്റി ചിന്തിച്ചത്. അദ്ദേഹത്തിന്റെ പിൻഗാമി വട്ടശ്ശേരിൽ മാർ ഗീവർഗീസ് ദീവന്നാസ്യോസ് ആറാമൻ ബഥനി ആശ്രമത്തിലൂടെ അത് സാധിതപ്രായമാകുമെന്ന കണക്കു കൂട്ടലിലാണ് അതിന് അനുമതി നൽകിയതും പ്രോൽസാഹിപ്പിച്ചതും. അതിനാലാണ് മിഷനറി പ്രവർത്തനം ബഥനിയുടെ മുഖ്യ ലക്ഷ്യങ്ങളിലൊന്നായി അതിന്റെ ഭരണഘടനയിൽ ചേർത്തത്. പക്ഷേ ഈ മിഷനറി പ്രവർത്തനം കേവലം സുവിശേഷീകരണമായിരുന്നില്ല. പ. പരുമല തിരുമേനിയുടെ വിജാതീയ മിഷൻ, മാർ അൽവാറീസ് യൂലിയോസിന്റെ ലത്തീൻ സഭകൾ എന്നിവയുടെ തുടർനടത്തിപ്പിനോടൊപ്പം വൈദികർക്ക് *ലാഭകരമല്ലാത്ത* പൊതുസ്ഥാപനങ്ങളുടെ നിലനിൽപ്പും അതിൽ ഉൾപ്പെട്ടിരുന്നു. പക്ഷേ സ്വന്തം കസേരയുടെ വലിപ്പം കൂട്ടുന്നതിനുള്ള ത്വരയിൽ ഈ സ്ഥാപനലക്ഷ്യം ആശ്രമാദ്ധ്യക്ഷനായ പണിക്കരുവീട്ടിൽ കത്തനാർ പാടെ അവഗണിച്ചു.

പക്ഷേ തന്റെ നേതൃത്വത്തിൽ ബഥനി *വീണ്ടുംജനനം* പ്രാപിച്ചപ്പോൾ ഈ സ്ഥാപന ലക്ഷ്യം ആബോ അലക്സിയോസ് മറന്നില്ല. പരിമിതികൾക്കുള്ളിലും ബഥനിയുടെ സ്ഥാപന ലക്ഷ്യം ഫലപ്രാപ്തിയിലെത്തിക്കാനുള്ള ശ്രമം അദ്ദേഹം ആരംഭിച്ചു. പക്ഷേ ഇതിനിടയിലുണ്ടായ ഒരു സാമൂഹിക പരിവർത്തനത്തെക്കൂടി അദ്ദേഹത്തിന് അഭിമുഖീകരിക്കേണ്ടി വന്നു. പരമ്പരാഗത നസ്രാണി ആവാസഭൂമിയായ തിരുവിതാംകൂറിന്റെയും കൊച്ചിയുടേയും അതൃത്തികൾ ഭേദിച്ച് നസ്രാണികൾ പുതിയ മേച്ചിൽപുറങ്ങൾ ഇതിനിടയിൽ കണ്ടെത്തി തുടങ്ങിയിരുന്നു. അവരുടെ ആത്മീയ പരിപാലനവും മാർ തേവോദോസ്യോസ് മെത്രാപ്പോലീത്തായിൽ വന്നുചേർന്നു.

തികച്ചും ദുർഘടമായ ഒരു പരിതസ്ഥിതിയെയാണ് അദ്ദേഹത്തിന് അഭിമുഖീകരിക്കേണ്ടി വന്നത്. പുനർജ്ജനിച്ച ബഥനിയിൽ അംഗങ്ങൾ

പരിമിതം. അൽവാറിസ് മിഷനുകളുടെ സ്ഥിതി അതീവ ഗുരുതരാവസ്ഥ യിൽ, മലങ്കരസഭയിൽത്തന്നെ പട്ടക്കാരുടെ ക്ഷാമം രൂക്ഷം. നവ ആവാസ ഭൂമികൾക്ക് സാമ്പത്തിക ഭദ്രത പരിമിതം. കേസുകളിൽപ്പെട്ടു നട്ടംതിരിയുന്ന മലങ്കരസഭയുടെ ഖജനാവ് കാലി. അതോടൊപ്പം നസ്രാ ണികൾക്കിടയിൽ പഴയ സഹപ്രവർത്തകന്റെ *പാൽപ്പൊടിമിഷന്റെ* സജീവ സാന്നിദ്ധ്യം. പക്ഷേ ഈ പരിമിതികളൊന്നും മാർ തേവോദോ സ്യോസിനെ തളർത്തിയില്ല. നിരന്തരമായ മിഷനറി യാത്രകളിലൂടെ അദ്ദേഹം ചിന്തിക്കാനാവാത്തവിധം വിശാലമായ അൽവാറീസ് മിഷനിൽ അജപാലനം നടത്തി. അതോടൊപ്പം ഇന്ത്യയെങ്ങും വ്യാപിച്ചുകൊണ്ടി രുന്ന നസ്രാണി സമൂഹങ്ങളെ ഇടവകകളായി സംഘടിപ്പിക്കാനും, ദീർഘ ഇടവേളകളിലെങ്കിലും അവർക്കു വൈദിക സേവനം ഉറപ്പാക്കാനും അദ്ദേഹം ശ്രമിച്ചു. ഓരോ മിഷനറി യാത്രയും അദ്ദേഹത്തെ രോഗ ശയ്യയിൽ പ്രവേശിപ്പിച്ചെങ്കിലും അദ്ദേഹം തളർന്നില്ല. ബഥനിയുടെ സ്ഥാപന ലക്ഷ്യം – *മിഷൻ* – എന്ന തന്റെ ദൃഢപ്രത്യയത്തിൽ നിന്നും അദ്ദേഹം പിന്നോട്ടുപോയില്ല.



പക്ഷേ മിഷൻ എന്നതിന് പാശ്ചാത്യ വിശദീകരണമായ *ആളാംപ്രതിയുള്ള വേലയും ക്രിസ്തുവിൽ ആദായപ്പെടുത്തലു* മല്ല അദ്ദേഹം അർത്ഥമാക്കിയത്. ... *തെരഞ്ഞെടുക്കപ്പെട്ട യഹൂദജനത പഴയകാലങ്ങളിൽ ഭൂലോകത്തിന്റെ നാനാഭാഗങ്ങളിൽ ചിതറിപ്പോയിരു ന്നതുപോലെയാണ് ഇന്നു ഇന്ത്യ യിലെ പുരാതന ക്രിസ്ത്യാനികൾ ഉപജീവനാർത്ഥം ഭൂലോകത്തിന്റെ നാനാഭാഗങ്ങളിലും പോയി താമസി ക്കുന്നത്. ക്രിസ്തീയസഭ യഹൂദ കോളനികളിലും, യഹൂദകോളനിക ളിൽനിന്നു നാനാഭാഗങ്ങളിലേക്കും വികസിച്ചതുപോലെ നമ്മുടെ ആളുകൾ പാർക്കുന്ന പ്രധാനകേന്ദ്രങ്ങ ളിൽ സംഘടിതമായ സഭാപ്രവർത്തനം വികസിപ്പിച്ചെങ്കിലേ ഓർത്ത ഡോക്സ് സഭയുടെ ഭാവി ആശാവഹമായി പുരോഗമിക്കുകയുള്ളു....* എന്നതായിരുന്നു അദ്ദേഹത്തിന്റെ മിഷൻ ദർശനം. വീണ്ടും ...*സുവിശേ ഷവേല എന്നതു വെറും താണജാതിക്കാരെ സ്നാനപ്പെടുത്തുക മാത്ര മാണെന്നു ചിലർ ധരിച്ചിരുന്ന കാലവും കടന്നുപോയിരിക്കുന്നു* ... എന്നും അദ്ദേഹം തുറന്നടിച്ചു. അതിനുമപ്പുറം ... *ബാല്യദിശയിൽ മാത്രം ഇരി ക്കുന്ന വിദേശ മിഷൻ പ്രവർത്തനങ്ങളെ പ്രോത്സാഹിപ്പിക്കുന്നതിനു വേണ്ടി കാതോലിക്കാ ദിനപ്പിരിവ്, റീശീസ്സാ ഇവ ഒഴിച്ചുള്ള മറ്റു സമുദാ*

*യ പിരിവുകളിൽ നിന്നു അവരെ വിമുക്തരാക്കുന്നതു യുക്തവും ന്യായവുമാകുന്നു* ... എന്നു പരസ്യമായി പ്രഖ്യാപിക്കാനും അദ്ദേഹത്തിന്റെ *Conviction*-ന് സാധിച്ചു.

ഇന്ന് നസ്രാണിയുടെ സാമൂഹിക-സാമ്പത്തിക-ആവാസ സമവാക്യങ്ങൾ മാറി. *മുമ്പന്മാർ പിമ്പന്മാരും പിമ്പന്മാർ മുമ്പന്മാരുമായി.* മാർ തേവോദോസ്യോസിന്റെ അന്നത്തെ വർഗ്ഗീകരണം അപ്രസക്തമായി. പക്ഷേ അതിനു പിറകിലെ തത്വശാസ്ത്രം അതേപടി നിലനിൽക്കുന്നു. ഇന്ന് പ്രയോഗത്തിൽ എത്തുന്നില്ലെങ്കിലും.

മിഷനറി പ്രവർത്തനത്തെപ്പറ്റി വ്യക്തമായ ഒരു ധാരണ മാർ തേവോദോസ്യോസിനുണ്ടായിരുന്നു. ... *വിദേശ മിഷൻ ഇടവക എന്നു കേൾക്കുമ്പോൾ, അന്യ മതക്കാരുടെ ഇടയിൽ നാം സംഘടിതമായ സുവിശേഷവേല നടത്തുന്നുണ്ടെന്നു ധരിക്കേണ്ടതില്ല....* എന്നതായിരുന്നു അദ്ദേഹത്തിന്റെ മിഷൻ കാഴ്ചപ്പാട്. ചിതറിപ്പാർക്കുന്ന നസ്രാണികൾക്ക് വൈദിക സേവനം എത്തിച്ചു കൊടുക്കുന്ന *ആഭ്യന്തര മിഷൻ* ആയിരുന്നു അദ്ദേഹത്തിന്റെ പ്രഥമ പരിഗണന.

### ഇടയനും ആടുകളും

1955-ൽ ബാഹ്യകേരള ഭദ്രാസന റിപ്പോർട്ടിൽ മാർ തേവോദോസ്യോസ് എഴുതി. ...*പരമാധികാരമുള്ള ഒരു സ്വേച്ഛാധിപതിയാണ് താനെന്ന് ഒരു വികാരിയും സ്വയം കരുതിക്കൂടാത്തതാവുന്നു. സ്നേഹവും വാത്സല്യവും ഹൃദയവിശാലതയും വിവേകവും പക്ഷപാതരാഹിത്യവുമുള്ള ഒരു കുടുംബപിതാവിന്റെ സ്ഥാനമാണ് ഒരു വികാരിക്ക് ഇടവകയിലുള്ളത്. അങ്ങനെ ഇടവകവികാരിയും ജനങ്ങളും തമ്മിൽ എല്ലാ കാര്യങ്ങളിലും പിതാവെന്നും മക്കളെന്നുമുള്ള ആത്മീയബന്ധം പുലർത്തി കാണുവാൻ നാം ആഗ്രഹിക്കുന്നു.* ... ഈയോരു ഇടയസങ്കൽപ്പമാണ് അദ്ദേഹം സൂക്ഷിച്ചിരുന്നത്. *ജനത്തോടൊപ്പം ഇടയനും* എന്ന കാഴ്ചപ്പാട് അദ്ദേഹം എന്നും വെച്ചുപുലർത്തിയിരുന്നു. സ്ഥാനാരോഹണവേളയിൽ ... *നിങ്ങൾ തനിച്ചുപോയി ഇന്നതു ചെയ്ക എന്നു ഞാൻ നിങ്ങളോടു പറയുകയില്ല, വരിക നമുക്കു ഒരുമിച്ചു ദൈവതിരുനാമത്തിനും നമ്മുടെ സഭയുടെ ഉന്നമനത്തിനും ആയി കഷ്ടപ്പെടുകയും, വേണ്ടിവന്നാൽ മരിക്കുകയും ചെയ്യാം....* എന്ന് പരസ്യമായി പ്രഖ്യാപിക്കുകയും ചെയ്തു. രണ്ടു ദശാബ്ദങ്ങൾക്കിപ്പുറം ...*മിഷനറിവേലയ്ക്കു പോകുവീൻ എന്നല്ല ഞങ്ങൾ നിങ്ങളോടു പറയുന്നത്. വരുവീൻ നമുക്കു മിഷനറിവേലയ്ക്ക് പോകാം എന്നത്രെ ഞങ്ങൾ ആവശ്യപ്പെടുന്നത്....* എന്നു പറഞ്ഞതിന്റേയും സാരം ഇതു തന്നെയാണ്. *അവനോടു കൂടെ മരിപ്പാൻ നാമും പോക* എന്നു പറഞ്ഞ മാർത്തോമ്മാ ശ്ലീഹാ ആയിരുന്നു അദ്ദേഹത്തിന്റെ മാർഗ്ഗദർശി. അനാരോഗ്യത്തിലും ഇന്ത്യ മുഴുവൻ യാത്രചെയ്ത് ചിതറിപ്പാർക്കുന്നവരുടെ ആത്മീയ ദിഷ്ടതികൾ നടത്തിക്കൊടുത്തും, ഇടവകകൾ സ്ഥാപിച്ചും, അവിടങ്ങളിലേയ്ക്ക് മിഷനറി വൈദികരെ പരിശീ

ലിപ്പിച്ചും താൻ പറഞ്ഞതുപോലെ പ്രവർത്തിക്കുന്ന ഉത്തമ ഇടയനാണെന്ന് അദ്ദേഹം തെളിയിച്ചു.

### *ഭരമേല്പിച്ചതിനെ പാലിച്ചും....*

ഇളകാവുന്ന മുതലുകളെല്ലാം കെട്ടിപ്പെറുക്കി, ഉള്ള പണമത്രയും കൈക്കലാക്കി, സ്ഥാവരസ്വത്തുക്കൾക്കു വ്യാജ പ്രമാണങ്ങളും ചമച്ച്, *അനുസരണത്തിന്റ വാൾ* വീശി ഭീഷണിപ്പെടുത്തി വശപ്പെടുത്തിയ ആശ്രമാംഗങ്ങളുമായി സഹസ്ഥാപകൻ കൂരിരുട്ടിലേയ്ക്ക് നിഷ്ക്രമിച്ചപ്പോൾ ബഥനി ആശ്രമം ശൂന്യതയിൽ നിന്നു വീണ്ടും കെട്ടിപ്പടുക്കേണ്ട ബാദ്ധ്യതയാണ് ആബോ അലക്സിയോസിന് ഉണ്ടായത്. പരിമിതികൾക്കുള്ളിൽ നിന്നുകൊണ്ട് അതദ്ദേഹം സാധിച്ചെടുത്തു.

പല പ്രാവശ്യം ഒഴിഞ്ഞുമാറിയിട്ടും സഭ അമർച്ചയായി കല്പിച്ചപ്പോൾ മേല്പട്ടസ്ഥാനം സ്വീകരിക്കാൻ ആബോ അലക്സിയോസ് നിർബന്ധിതനായി. ലഭിച്ചത് പമ്പയാറു മുതൽ കന്യാകുമാരി വരെ നീണ്ടു കിടക്കുന്ന വിശാലമായ കൊല്ലം ഭദ്രാസനവും. പക്ഷേ വിശാല കൊല്ലം ഭദ്രാസനത്തിന്റെ സ്ഥിതി വളരെ വിചിത്രമായിരുന്നു. അപൂർവം വലിയ പള്ളികളൊഴിച്ചാൽ ബാക്കിയെല്ലാം അദ്ദേഹത്തിന്റെ തന്നെ ഭാഷയിൽ, *പസാര പ്പള്ളികളും ആറുകാലിപ്പള്ളി*കളുമായിരുന്നു. ആറു കമുകും നൂറു മടൽ ഓലയുമായിരുന്നു അവയിൽ പലതിന്റേയും മൊത്തം മൂലധനം. വൈദികരുടെ എണ്ണം പരിമിതം. ഉള്ളവരിൽ ബഹുഭൂരിപക്ഷത്തിന്റെയും നിലവാരം താഴ്ന്നത്. ഉപദേശിമാരുടെയും റീത്തന്മാരുടേയും രൂപത്തിലുള്ള അജമോഷ്ടാക്കളായ ചെന്നായ്ക്കളുടെ വിഹാരഭൂമി - ഈ *മഹായിട വക*യിലേയ്ക്കാണ് മാർ തേവോദോസ്യോസ് എപ്പിസ്ക്കോപ്പാ ഇടയനായി കടന്നു ചെന്നത്.

തുറിച്ചു നോക്കുന്ന ഇത്തരം പ്രതിബന്ധങ്ങളൊന്നും വകവയ്ക്കാതെ മാർ തേവോദോസ്യോസ് പ്രവർത്തനം ആരംഭിച്ചു. ചിതറിക്കിടക്കുന്ന ഇടവകകൾതോറും അദ്ദേഹം സഞ്ചരിച്ചു. *മുള്ളുമുരടു മൂർഖൻപാമ്പും, കല്ലുകരടു കാഞ്ഞിരക്കുറ്റിയും* വകവയ്ക്കാതെ അദ്ദേഹം മലകൾ കയറിയിറങ്ങി ആടുകളെ തേടിയെത്തി ഇടവകകൾ ക്രമീകരിച്ചു. പല കാരണങ്ങളാൽ കോട്ടയം സെമിനാരിയിൽ പഠനം നടത്താൻ വിമുഖത കാട്ടിയ കൊല്ലത്തെ വൈദികർക്കായി ശാസ്താംകോട്ടയിൽ ഒരു വൈദിക സെമിനാരി ആരംഭിച്ചു. അവിടെ ആസ്ഥാനമുറപ്പിച്ച ചാവടിയിൽ ഫാ. ഡോ. സി. റ്റി. ഈപ്പന്റെ പാണ്ഡി



ത്യമുപയോഗിച്ച് കൊല്ലത്തെ വൈദികരുടെ നിലവാരം ഉയർത്തുക എന്നതായിരുന്നു ലക്ഷ്യം. 1953-ൽ സഹായ മെത്രാൻ നിയമിക്കപ്പെടുന്നതു വരെ അക്ഷീണ പരിശ്രമവും കഠിനാദ്ധ്വാനവും സ്വതേ ദുർബല ശരീരനും വാതരോഗിയുമായ മാർ തേവോദോസ്യോസിന് നടത്തേണ്ടി വന്നു.

ഇതിനേക്കാൾ കഠിനമായിരുന്നു പിന്നീട് രൂപംകൊണ്ട ബാഹ്യകേരള ഇടവകകൾ. ഇന്ത്യ മുഴുവൻ ചിതറിക്കിടക്കുന്ന അംഗുലീപരിമിതാംഗങ്ങളുള്ള സാമ്പത്തിക ഭദ്രതയില്ലാത്ത സമൂഹങ്ങൾ, അതീവ പരിമിതമായ യാത്രാസൗകര്യം, വൈദികരുടെ അഭാവം... ഇവയ്ക്കിടയിലും മാർ തേവോദോസ്യോസ് ഒരു മാന്ത്രികന്റെ കരവിരുതോടെ പ്രവർത്തിച്ചു. ലഭ്യമായ പരിമിത വൈദികരേയും തന്റെ മിഷണറി യാത്രകളും ഉപയോഗിച്ച് അവിടെയെല്ലാം ഇടവകകളുടെ വിത്തു വിതച്ചു. പിൽക്കാലത്ത് മലബാറും കാനാറായും പത്രോസ് മാർ ഒസ്താത്തിയോസിനെ ഭരമേല്പിച്ചുകൊണ്ട് ഇതര ഭാഗങ്ങളിൽ ശ്രദ്ധ കേന്ദ്രീകരിച്ചു. ഇന്നതു പടർന്നു പന്തലിച്ചു നിൽക്കുമ്പോൾ അതിനു പിമ്പിൽ യോഗിയും ത്യാഗിയുമായ മാർ തേവോദോസ്യോസിന്റെ നെറ്റിയിലെ വിയർപ്പുണ്ടെന്നുള്ള വസ്തുത മറക്കപ്പെടുകയാണ്.

തന്റെ ദൈവികജ്ഞാനവും, അനുഭവ പരിചയവും, യോഗാത്മക തേജസും ഫലപ്രദമായി ഉപയോഗിച്ചാണ് മലങ്കരസഭയിലെ വിദ്യാർത്ഥി - യുവജന - വനിതാ പ്രസ്ഥാനങ്ങളെ ആബോ അലക്സിയോസ് വളർത്തിയത്. കൃത്യമായ പദ്ധതികളും കോൺഫറൻസുകളും സംഘടിപ്പിച്ച് വ്യക്തമായ ദർശനവും ആത്മീയ തേജസും അദ്ദേഹം പകർന്നു കൊടുത്തു. 1948-നു ശേഷം വിദേശ യാത്ര ചെയ്തില്ലെങ്കിലും എഴുത്തുകുത്തുകളിലൂടെ മലങ്കരയുടെ അനന്തർസഭാ ബന്ധങ്ങളെ അഭംഗുരം അദ്ദേഹം നിലനിർത്തി.

### നെടുംതൂണുകൾ

1934-ൽ മലങ്കര മെത്രാപ്പോലീത്താ പ. വട്ടശ്ശേരിൽ മാർ ഗീവർഗീസ് ദീവന്നാസ്യോസ് ആറാമൻ അപ്രതീക്ഷിതമായി കാലംചെയ്തു. തുടർന്ന് സഭ പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കായെ മലങ്കര മെത്രാപ്പോലീത്താ ആയി തിരഞ്ഞെടുത്തു. അതോടെ പാത്രിയർക്കീസ് കക്ഷിയുമായുള്ള വ്യവഹാരങ്ങൾ പുനഃരാരംഭിച്ചു. സിംഹതുല്യനായ പ. വട്ടശ്ശേരിൽ തിരുമേനിയേപ്പോലെ ശേഷിയോ പ്രാപ്തിയോ ഉള്ള വ്യക്തി ആയിരുന്നില്ല പ. ഗീവർഗീസ് ദ്വിതീയൻ എന്നത് രഹസ്യമൊന്നുമല്ല. ഒരു വശത്ത് അന്ത്യോഖ്യാ ഭക്തരും, മറുവശത്ത് തിരുവനന്തപുരം റീത്തുകാരും *വക്രപ്പുലിയും പെരുമ്പാറ്റയും* പോലെ മലങ്കരയെ ആക്രമിക്കുമ്പോൾ ഒറ്റയ്ക്ക് അതിനെ പ്രതിരോധിക്കാനുള്ള കഴിവൊന്നും ആദ്യകാലത്ത് പ. ഗീവർഗീസ് ദ്വിതീയനില്ലായിരുന്നു. മലങ്കരയിലെ വൈദിക-അവൈദിക പ്രതിഭകൾ അദ്ദേഹത്തിന്റെ പിന്നിൽ

അണിനിരന്നു എന്നതായിരുന്നു പ. ഗീവർഗീസ് ദ്വിതീയന്റെ രക്ഷാ കവചം. അദ്ദേഹത്തെ സഭാഭരണത്തിന്റെ *ബാലാരിഷ്ടതകളിൽ* നിന്ന് വ്യത്യസ്ത പന്ഥാവുകളിലൂടെ രക്ഷിച്ചതിന്റെ മുഖ്യ പങ്ക് മൂന്ന് നെടും തൂണുകൾക്കാണ്. പ്രാർത്ഥനാമനുഷ്യനായ പ. പാമ്പാടി തിരുമേനി, ഊർജ്ജസ്വലനും കർമ്മകുശലനുമായ പുത്തൻകാവിൽ കൊച്ചുതിരുമേനി, ശാന്തനും ആശയഗംഭീരനുമായ മാർ തേവോദോസ്യോസ് എന്നിവരായിരുന്നു ആ നെടുംതൂണുകൾ.

### *നദീതുല്യം ശാന്തം*

ആബോ അലക്സിയോസിന്റെ ജീവിതത്തിന്റെ ആകെത്തുക എടുത്താൽ അദ്ദേഹം ജനിച്ച അപ്പർ കുട്ടനാടിന്റെ ഭൂപ്രകൃതിയുമായി അതിന് അത്ഭുതാവഹമായ സാമ്യം കാണാം. പരന്നുകിടക്കുന്ന പാടശേഖരങ്ങളും ജലാശയങ്ങളും നിരന്ന നിമ്നോന്നതങ്ങളില്ലാത്ത ശാന്തതയാണ് (Tranquillity) കുട്ടനാടിന്റെ പ്രത്യേകത. ഇതിനു സമാനമായ ആത്മശാന്തത തേടിയാണ് സന്യാസത്തിന്റെ പാത സ്വീകരിച്ച് മുണ്ടൻമല കയറിയത്. പക്ഷേ അവിടെ അദ്ദേഹത്തെ കാത്തിരുന്നത് ശാന്തതയല്ല, നേരെമറിച്ച് ഗിരിശൃംഗങ്ങളുടെ ഉത്തുംഗതയും അവയ്ക്കിടയിലെ അഗാധതകളുമായിരുന്നു. പിന്നീട് സഭ ഏല്പിച്ചുകൊടുത്ത ചുമതലകളുടെ സ്ഥിതിയും വിഭിന്നമല്ലായിരുന്നു. അവിടെയൊന്നും അദ്ദേഹം കുലുങ്ങിയില്ല. ഈ ആരോഹണാവരോഹണങ്ങൾ പ്രകടമാക്കാതെ *നദീതുല്യം ശാന്ത*മായി ആ ജീവിതം പരന്നൊഴുകി. ഉള്ളിൽ താൻ അനുഭവിച്ച കൊടിയ വഞ്ചനയുടെ നീറുന്ന ഓർമ്മകൾ മലരികളും ചുഴികളുമായി നോവിച്ചുകൊണ്ടിരുന്നപ്പോഴും ഉപരിതലം കുട്ടനാടൻ ജലാശയങ്ങൾ പോലെ പ്രശാന്തമായിരുന്നു. തന്നെ ഭരമേല്പിച്ച വയലുകളെ സേചനം ചെയ്ത് അനേകായിരങ്ങളുടെ ആത്മീയദാഹം അകറ്റി ഒരു നദി പോലെ ആ ജീവിതം ശാന്തമായി പരന്നൊഴുകി. അന്തഃസംഘർഷങ്ങൾ ഒരിക്കലും ആ മുഖത്തെ പുഞ്ചിരി മായിച്ചില്ല. ശാന്തത ഭംഞ്ജിച്ചില്ല.

### ഉപസംഹാരം

1938 ഏപ്രിൽ 7-ന് കണ്ടനാട് കർമ്മേൽ ദയറായിൽ വെച്ച് തന്റെ മേല്പട്ടസ്ഥാനാരോഹണവേളയിൽ മാർ തേവോദോസ്യോസ് പരസ്യമായി സഭയ്ക്ക് താഴെ പറയുന്ന ഉറപ്പു കൊടുത്തു. ... *എന്തെല്ലാം കഷ്ടതകളും, പ്രയാസങ്ങളും, ബുദ്ധിമുട്ടുകളും, പട്ടിണിയും പീഡയും, ഞെരുക്കവും സഭയ്ക്കുള്ളിൽനിന്നോ പുറത്തുനിന്നോ മറ്റെവിടെയെങ്കിലുമോ ഉണ്ടായാലും, മരണത്തോളം നമ്മുടെ സഭയുടെ വിശ്വാസത്തെ സംരക്ഷിച്ചുകൊണ്ടും, നിങ്ങൾ എന്നിൽ നിക്ഷേപിച്ചിരിക്കുന്ന വിശ്വാസത്തിനു ഭംഗം വരാതെയും, കോളും കാറ്റും നിറഞ്ഞ കായലിൽ കൂടെ സഞ്ചരിക്കുന്ന വള്ളത്തിന്റെ അമരക്കാരൻ വള്ളം തുഴയുന്നവരെ വിട്ട് ഇടയ്ക്കു വച്ചു ചാടി സ്വയം രക്ഷ നേടുവാൻ ചെയ്യുന്ന ഗർഹണീയമായ പ്രവർത്തിക്കു വശംവദനാകാതെയും, നിങ്ങളോടു കൂടെ മുങ്ങുകയോ പൊങ്ങുകയോ ചെയ്യുന്നതിനുള്ള പൂർണ്ണസന്നദ്ധതയോടു കൂടെയും, കരുണ*



യുള്ള ദൈവത്തിൽ ആശ്രയിച്ചുകൊണ്ടും, പരിശുദ്ധ പിതാവായ കാതോലിക്കാ ബാവാ തിരുമനസ്സിലെയും, മറ്റു വന്ദ്യ സഹോദരന്മാരുടെയും ആജ്ഞകളെ ശിരസാവഹിച്ചും, നിങ്ങൾ ഏവരുടേയും സഹകരണത്തോടുകൂടെയും, ഇന്നേദിവസം സ്വർഗ്ഗസ്ഥനായ ദൈവം എന്നെ ഭരമേല്പ്പിച്ചിരിക്കുന്ന അതിഗൗരവമായ ഈ ചുമതല ബലഹീനനായ ഞാൻ എന്റെ പ്രാപ്തിക്കു തക്കവണ്ണം നിർവഹിക്കുന്നതാണെന്നു നിങ്ങളോടു ഉറപ്പു പറഞ്ഞുകൊള്ളുന്നു.

ആ വാഗ്ദാനം അക്ഷരംപ്രതി പാലിച്ചശേഷം ആബോ അലക്സിയോസ് 1965-ലെ മറുരൂപ പെരുനാൾ ദിവസം *മരിച്ച് തന്റെ ജനത്തോടു ചേർന്നു.* ദേഹം പെരുനാട്ടിലെ ബഥനി ആശ്രമത്തിലും, ദേഹി സ്വർഗസ്ഥനായ തന്റെ പിതാവിന്റെ സന്നിധിയിലും വിശ്രമിക്കുന്നു. ഭൗതിക ജീവിതാന്ത്യത്തിൽ ഏകദേശം ഒരു ദശാബ്ദക്കാലം തികച്ചും ശാന്തമായും സ്വസ്ഥമായും വിശ്രമജീവിതം നയിച്ചശേഷമാണ് അദ്ദേഹം കടന്നുപോയത്. തന്നെ ഏൽപ്പിച്ച കർത്തവ്യങ്ങൾ എല്ലാം - ബഥനി ആശ്രമം, കൊല്ലം, ബാഹ്യകേരള ഭദ്രാസനങ്ങൾ, വിദ്യാർത്ഥി പ്രസ്ഥാനം, എക്യുമെനിക്കൽ വിഭാഗം - ഉത്തമ കരങ്ങളിൽ ഭരമേല്പിച്ചാണ് അദ്ദേഹം വിടവാങ്ങിയത്. *ഞാൻ നല്ല പോർ പൊരുതി, ഓട്ടം തികച്ചു, വിശ്വാസം കാത്തു, നീതിയുടെ കിരീടം എനിയ്ക്കായി വച്ചിരിക്കുന്നു* എന്ന ഉത്തമ ബോദ്ധ്യത്തോടെയാണ് മാർ തേവോദോസ്യോസ് ഈ ലോകം വിട്ടത്. തന്റെ ദൃഢപ്രത്യയങ്ങളനുസരിച്ചു ജീവിച്ച് ഭാവിയെപ്പറ്റി അതേ തരം ദൃഢപ്രത്യയത്തോടെയാണ് അദ്ദേഹം അന്ത്യശ്വാസം വലിച്ചത്. അപ്പോഴും, തന്നെ ചതിച്ച് *ചാണ്ടിമാർഗ്ഗം* സ്വീകരിച്ച്, ഇത്തരം സൗഭാഗ്യങ്ങളൊന്നും കരഗതമാകാതെ ഇഹലോകം വിട്ട സഹോദരനെ ഓർത്ത് ആ മനം വേദനിച്ചിരുന്നു. അതായിരുന്നു 1663-ൽ *ചാണ്ടി* എന്ന പേരിനുണ്ടായ പതിത്വം മാറ്റിയ ചാണ്ടി എന്ന ആബോ അലക്സിയോസ് എന്ന മാർ തേവോദോസ്യോസ് ഒ.ഐ.സി. മെത്രാപ്പോലീത്താ.

(*ആബോ അലക്സിയോസ്: നദീതുല്യം ശാന്തം,* 2015)

# 42

# കുറിച്ചി ബാവാ:
# *കൊടുത്തുവെച്ച ജീവിതം*

*അനുഭവിക്കാൻ കൊടുത്തുവെച്ച ജീവിതം* – ചില ഭാഗ്യവാന്മാരെപ്പറ്റി കേരളത്തിലെ ഗ്രാമീണശൈലിയാണിത്. അതിന്റെ ഏറ്റവും നല്ല ഉദാഹരണമാണ് കുറിച്ചി ബാവാ എന്നറിയപ്പെടുന്ന പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായിരുന്ന പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ. സ്വതസിദ്ധമായ യാതൊരു കഴിവുകളുമില്ലാത്ത ഗീവർഗീസ് ദ്വിതീയൻ, ഒരു നൂറ്റാണ്ടുകാലം അതിപ്രഗല്ഭരായ പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ്, പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ, വട്ടശ്ശേരിൽ പ. ഗീവർഗീസ് മാർ ദീവന്നാസ്യോസ് ആറാമൻ എന്നിവരുടെ ഭരണശേഷം പ. മാർത്തോമ്മാ ശ്ലീഹായ്ക്കടുത്ത മലങ്കര മെത്രാപ്പോലീത്തായുടെ സിംഹാസനത്തിൽ ആരൂഢനായത് കഴിവുകളുടെ അംഗീകാരമായിട്ടല്ല, മറിച്ച് സാഹചര്യങ്ങളുടെ അനിവാര്യത കൊണ്ടാണ്.

പക്ഷേ ഭാഗ്യം അദ്ദേഹത്തോടൊപ്പമായിരുന്നു. കാൽ നൂറ്റാണ്ടുകാലം *മരണനിഴൽ താഴ്വരയിലൂടെ* നടന്ന് ഇസ്രായേലിനെ വാഗ്ദത്ത കനാന്റെ അതിരിലെത്തിച്ച മോശയെപ്പോലെ. പ. വട്ടശ്ശേരിൽ തിരുമേനി *മരിച്ച് തന്റെ ജനത്തോട് ചേർന്നു*. ഇവിടുന്നങ്ങോട്ട് ആ നിലയങ്കി ധരിക്കാൻ നിർബന്ധിതനായ ഗീവർഗീസ് ദ്വിതീയന് വച്ചടി വച്ചടി കയറ്റമായിരുന്നു. പൗരസ്ത്യ ദേശത്തെ അത്യുന്നത മഹാപുരോഹിതനായി മേല്പട്ട വാഴ്ചകളും വി. മൂറോൻ കൂദാശകളും നടത്തി. *വൃദ്ധൻ പുന്നൂസ്* എന്നു അധിക്ഷേപിച്ച നാവുകൾ *പ. ബാവാ തിരുമേനി* എന്ന് അഭിസംബോധ ചെയ്യുന്നത് സ്വന്ത ചെവിയാൽ കേട്ടു. ലോകത്തുള്ള ഇതര ഓർത്തഡോക്സ് പാത്രിയർക്കീസുമാർ ജേഷ്ഠസഹോദരനായി അംഗീകരിച്ച് ബഹുമാനിച്ചു. അവിഭക്ത മലങ്കരസഭയുടെ ചോദ്യം ചെയ്യപ്പെടാത്ത അദ്ധ്യക്ഷനായി മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ അമർന്നിരുന്നു ഭരിച്ചു. പിൻഗാമിയെ തിരഞ്ഞെടുത്തു. അതിവൃദ്ധതയിൽ താൻ അടിസ്ഥാനമിട്ട് ഭാഗികമായെങ്കിലും പൂർത്തിയാക്കിയ ദേവലോകം അരമനയിൽവെച്ച് ശാന്തതയിൽ കാലം ചെയ്തു. താൻ നിർദ്ദേശിച്ച സ്ഥാനത്തുതന്നെ കബറടക്കി. പ. വട്ടശ്ശേരിൽ തിരുമേനി ഏതാണ്ട് പൂർത്തിയാക്കിയ പ്രവർത്തനങ്ങളുടെ സദ്ഫലമെല്ലാം *അനുഭവിക്കാൻ കൊടുത്തുവെച്ചത്* ഗീവർഗീസ് ദ്വിതീയന് ആയിരുന്നു.

### ജീവിതരേഖ

പ. മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഢനായ

പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായിരുന്ന പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ, വിവിധ കാലങ്ങളിൽ *പുന്നൂസ് റമ്പാൻ, കുണ്ടറ കൊച്ചുമെത്രാച്ചൻ, കല്ലാച്ചേരി ബാവാ, കുറിച്ചി ബാവാ, വലിയ ബാവാ* എന്നീ പേരുകളിൽ അറിയപ്പെട്ടിരുന്നു. ഇദ്ദേഹം കോട്ടയം കുറിച്ചി കല്ലാച്ചേരിൽ ഉലഹന്നാന്റെയും പാമ്പാക്കുട മാടപ്പറമ്പിൽ നൈത്തിയുടെയും പുത്രനായി കൊല്ലവർഷം 1049 മിഥുനം 3-നു തിരുവാതിര നാളിൽ (1874 ജൂൺ 16 ചൊവ്വ) ജനിച്ചു. പുന്നൂസ് എന്നായിരുന്നു മാമോദീസാ നാമം. പ്രാഥമിക വിദ്യാഭ്യാസത്തിനുശേഷം കോട്ടയം എം.ഡി. സെമിനാരിയിലും തുടർന്ന് സി.എം.എസ്. ഹൈസ്കൂളിലും മെട്രിക്കുലേഷൻ വരെ പഠിച്ചു. 1890 ജൂൺ 1 ഞായറാഴ്ച കുറിച്ചി പള്ളിയിൽ വെച്ച് കടവിൽ പൗലോസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായിൽ നിന്ന് കോറൂയോ പട്ടമേറ്റു. തുടർന്ന് പരുമല സെമിനാരിയിൽ വൈദിക വിദ്യാഭ്യാസം. പ. പരുമല തിരുമേനിയും മലങ്കര മല്പാൻ വട്ടശ്ശേരിൽ ഗീവർഗീസ് കത്തനാരുമായിരുന്നു ഗുരുക്കന്മാർ. 1892 ഏപ്രിൽ 24 ഞായറാഴ്ച കടവിൽ പൗലോസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായിൽ നിന്ന് പൂർണ്ണശെമ്മാശ പട്ടമേറ്റു. കോട്ടയം പഴയസെമിനാരിയിൽവെച്ച് 1898 നവംബർ 24 വ്യാഴാഴ്ച പ. പരുമല തിരുമേനിയിൽ നിന്ന് കശീശാപട്ടമേറ്റു. മൂന്നു ദിവസത്തിനുശേഷം നവംബർ 27-ന് ഞായറാഴ്ച അദ്ദേഹത്തിൽ നിന്നുതന്നെ റമ്പാൻ സ്ഥാനമേറ്റു. പ. പരുമല തിരുമേനി കാലം ചെയ്തതിനെ തുടർന്ന് പരുമല സെമിനാരി മാനേജരായി നിയമിതനായി.



1911 സെപ്റ്റംബർ 7-ന് കോട്ടയം എം.ഡി. സെമിനാരിയിൽ കൂടിയ മലങ്കര അസോസിയേഷൻ പുന്നൂസ് റമ്പാനെ മേൽപ്പട്ട സ്ഥാനത്തേക്ക് തെരഞ്ഞെടുത്തു. പരുമല സെമിനാരിയിൽ വെച്ച് അന്ത്യോഖ്യയുടെ പ. ഇഗ്നാത്തിയോസ് അബ്ദേദ് മ്ശിഹാ ദ്വിതീയൻ പാത്രിയർക്കീസ്, മുറിമറ്റത്തിൽ പൗലോസ് മാർ ഈവാനിയോസ്, വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദിവന്നാസ്യോസ് എന്നിവരുടെ സഹകാർമികത്വത്തിൽ 1912 സെപ്റ്റംബർ 8-ന് പുന്നൂസ് റമ്പാനെ *ഗീവർഗീസ് മാർ ഗ്രീഗോറിയോസ്* എന്ന പേരിൽ കൊല്ലത്തിന്റെ മെത്രാപ്പോലീത്തായായി വാഴിച്ചു.

മലങ്കരയിലെ രണ്ടാം കാതോലിക്കാ കാലം ചെയ്തതിനെ തുടർന്ന് വട്ടശ്ശേരിൽ *ഗീവർഗീസ്* മാർ ദിവന്നാ

സ്യോസ് മലങ്കര മെത്രാപ്പോലീത്താ, ബഥനിയുടെ ഗീവർഗീസ് മാർ ഈവാനിയോസ് എപ്പിസ്കോപ്പാ എന്നിവരടങ്ങിയ സുന്നഹദോസ് 1929 ഫെബ്രുവരി 15 വെള്ളിയാഴ്ച കോട്ടയം മാർ ഏലിയാ ചാപ്പലിൽ വെച്ച് *മാർ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ* എന്ന പേരിൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായെ പൗരസ്ത്യ കാതോലിക്കായായി ഉയർത്തി. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദിവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്താ കാലം ചെയ്തതിനെ തുടർന്ന് കോട്ടയം എം.ഡി. സെമിനാരിയിൽ 1934 ഡിസംബർ 26-നു കൂടിയ മലങ്കര അസോസിയേഷൻ ഗീവർഗീസ് ദ്വിതീയനെ മലങ്കര മെത്രാപ്പോലീത്തായായി തെരഞ്ഞെടുത്തു. 1964 ജനുവരി 3-ന് വെളുപ്പിന് കാലം ചെയ്ത ഗീവർഗീസ് ദ്വിതീയനെ പിറ്റേന്ന് താൻ സ്ഥാപിച്ച ദേവലോകം കാതോലിക്കേറ്റ് അരമന ചാപ്പലിൽ കബറടക്കി.

### സഭാ ഭരണഘടന

മലങ്കര നസ്രാണികളുടെ ജാതിക്കുതലവനായ മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്ത് ആരൂഢനാകുന്നതിനു മുമ്പുതന്നെ ഒരർത്ഥത്തിൽ ഗീവർഗീസ് ദ്വിതീയൻ തന്റെ ആദ്യത്തെ നിർണ്ണായകവിജയം നേടി എന്നു പറയാം. അത് സഭാഭരണഘടന പാസാക്കാൻ സാധിച്ചു എന്നതാണ്. പ. വട്ടശ്ശേരിൽ തിരുമേനി ഭരണഘടനാ നിർമ്മാണത്തിന് ഒരു കമ്മിറ്റിയെ നിയോഗിച്ചെങ്കിലും 1930-ൽ തന്നെ അതിന്റെ പ്രവർത്തനം സന്നിഗ്ധാവസ്ഥയിൽ സ്തംഭിച്ചു. കമ്മിറ്റിയിലെ മെത്രാധിപത്യ - ജനാധിപത്യ വാദികൾ വിട്ടുവീഴ്ചയ്ക്കു തയാറാകാഞ്ഞതാണ് ഇത്തരമൊരവസ്ഥയ്ക്ക് ഹേതുവായത്. മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്ത് എത്തുന്നതിനു മുമ്പുതന്നെ ഫലത്തിൽ സഭാനേതൃത്വം കൈയാളേണ്ടി വന്ന ഗീവർഗീസ് ദ്വിതീയൻ വിട്ടുവീഴ്ചകൾക്ക് തയാറായതോടെ സഭാഭരണഘടന യാഥാർത്ഥ്യമായി. ചെറിയമഠത്തിൽ സ്കറിയാ മൽപ്പാന്റെ കാഴ്ചപ്പാടിൽ, 1934-ലെ ഹോംസ്-യറുശലേം യാത്ര പ്രദാനം ചെയ്ത *ചിത്തസംസ്കാരമാണ്* ഇതിനു ഹേതുവായത്. കീറാമുട്ടിയായി നിന്ന മെത്രാധിപത്യ-ജനാധിപത്യ അധികാര വിഭജന പ്രശ്നത്തിൽ *...സ്ഥിതിഗതികൾക്കുണ്ടായ മാറ്റത്തെക്കാൾ അധികം ആ മാറ്റത്തിന് സ്വാധീനം ചെലുത്തിയത് അദ്ധ്യക്ഷസ്ഥാനത്തുവന്ന മാറ്റമാണെന്നുള്ളതിൽ സംശയമില്ല. ഭരണകാര്യങ്ങളിൽ അയ്മേനികൾക്കു കൂടുതൽ പങ്കു കൊടുക്കണമെന്നുള്ള ബോധം മേല്പട്ടക്കാരുടെ സുന്നഹദോസിന് ഉണ്ടായി. അവർ സമ്മതിച്ചതുകൊണ്ടോ, ജനപ്രതിനിധികൾ കൈ കേറ്റിക്കുത്തിയതുകൊണ്ടോ എന്തുമാവട്ടെ, അതു മാനേജിങ്ങ് കമ്മറ്റിയിൽ പ്രകടമായി. ധനപരമായ സംഗതികളിൽ സുന്നഹദോസും മാനേജിങ്ങ് കമ്മറ്റിയും രണ്ടു ഘടകങ്ങളായി ഗണിക്കപ്പെടുക. പണക്കാര്യത്തിൽ അവ രണ്ടും യോജിച്ചു ചെയ്യുന്ന തീരുമാനങ്ങൾ മാത്രം നടപ്പിൽ വരുത്തുക എന്നൊരു ധാരണയിൽ എത്തിച്ചേർന്നു. ...* എന്ന് ഇസ്സഡ്. എം. പാറേട്ടും രേഖപ്പെടുത്തുന്നു.

## വ്യവഹാരങ്ങൾ

മുൻഗാമികളായ പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദിവന്നാസ്യോസ് ആറാമൻ, പുലിക്കോട്ടിൽ മാർ ജോസഫ് ദിവന്നാസ്യോസ് അഞ്ചാമൻ എന്നിവരെപ്പോലെ വ്യത്യസ്തങ്ങളായ കേസുകളുടെ പരമ്പരയല്ല ഗീവർഗീസ് ദ്വിതീയന് അഭിമുഖീകരിക്കേണ്ടി വന്നത്. കോട്ടയം ജില്ലാ കോടതിയിൽ ആരംഭിച്ച് ഇന്ത്യയുടെ അത്യുന്നത നീതിപീഠമായ സുപ്രീംകോടതിയുടെ കോൺസ്റ്റിറ്റ്യൂഷൻ ബഞ്ചു വരെ ഇരുപതു വർഷം നീണ്ട *സമുദായകേസ്* എന്നറിയപ്പെടുന്ന ഒരൊറ്റ വ്യവഹാരമാണ് അദ്ദേഹം പടവെട്ടി ജയിച്ചത്. അതിനിടയിൽ തിരുവിതാംകൂർ തിരു-കൊച്ചിയായും, കേരളമായും ബ്രിട്ടീഷ് ഇന്ത്യ, ഇന്ത്യൻ റിപ്പബ്ലിക്കായും മാറി എന്നു മാത്രം.

ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ എന്നു വിളിച്ചുവരുന്ന *പുന്നൂസ് അവർകൾ*, പാലപ്പള്ളിൽ മാണി പൗലൂസ് കത്തനാർ, എറികാട്ട് ഇ. ഐ. ജോസഫ് എന്നിവരെ പ്രതികളാക്കി കുറ്റിക്കാട്ടിൽ പൗലൂസ് മാർ അത്താനാസ്യോസ്, അവിരാ ജോസഫ് കത്തനാർ, തുകലൻ പൈലോ അവിരാ എന്നിവർ കോട്ടയം ജില്ലാ കോടതിയിൽ 1113-ൽ അസ്സൽ 111 എന്ന നമ്പർ കേസ് ഫയൽ ചെയ്തു. ഗീവർഗീസ് ദ്വിതീയന്റെ മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തേയും പ്രതികളുടെ ട്രസ്റ്റിസ്ഥാനത്തേയും ചോദ്യം ചെയ്തായിരുന്നു മുഖ്യ വാദം. സർവ മേൽക്കോടതികൾ വഴിയും കയറിയിറങ്ങി 1958 സെപ്റ്റംബർ 12-ന് സുപ്രീം കോടതിയുടെ കോൺസ്റ്റിറ്റ്യൂഷൻ ബഞ്ച് അന്തിമ വിധി പുറപ്പെടുവിച്ചു. ഇതിനെതിരെ അതേ വർഷം ഒക്ടോബർ 8-ന് ഫയൽ ചെയ്ത ഹർജി ഒക്ടോബർ 28-ന് കോൺസ്റ്റിറ്റ്യൂഷൻ ബഞ്ച് തള്ളി. 1934-ലെ എം.ഡി. സെമിനാരി അസോസിയേഷൻ സാധുവാണെന്നും, ഗീവർഗീസ് ദ്വിതീയനെ



മലങ്കര മെത്രാപ്പോലീത്താ ആയി തിരഞ്ഞെടുത്തതും ഭരണഘടന പാസാക്കിയതും നിയമാനുസൃതമാണെന്നുമാണ് വിധിയുടെ രത്നച്ചുരുക്കം.

ഇതിനെത്തുടർന്ന് 1958 ഡിസംബർ 16-ന് കാതോലിക്കോസ് - പാത്രിയർക്കീസ് കക്ഷികൾ പരസ്പരം അംഗീകരിച്ച് സഭയിൽ സമാധാനമുണ്ടായി. തുടർന്ന് മരണപര്യന്തം ഗീവർഗീസ് ദ്വിതീയന് കാര്യമായ കേസുകളുടെ *ബാധ* ഉണ്ടായില്ല.

**അനുരഞ്ജനശ്രമങ്ങൾ**

1934-ൽ മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തേയ്ക്കു തിരഞ്ഞെടുക്കപ്പെടുന്നതിനു മുമ്പുതന്നെ ഗീവർഗീസ് ദ്വിതീയൻ അനുരഞ്ജനശ്രമങ്ങൾ ആരംഭിച്ചിരുന്നു. ആ വർഷം അദ്ദേഹം സിറിയയിലെ ഹോംസിലെത്തി അന്ത്യോഖ്യാ പാത്രിയർക്കീസ് പ. ഇഗ്നാത്തിയോസ് അപ്രേം പ്രഥമൻ ബർസോമിനെ സന്ദർശിച്ചു. പക്ഷേ സമഗ്രാധിപത്യ അവകാശവാദത്തിൽ നിന്നും പിന്നോട്ടു പോകാൻ പാത്രിയർക്കീസോ, മലങ്കരയുടെ സ്വതന്ത്ര നിലപാടിൽ വിട്ടുവീഴ്ച ചെയ്യാൻ ഗീവർഗീസ് ദ്വിതീയനോ തയ്യാറാകാതിരുന്നതിനാൽ ആ യാത്ര വിഫലമായി. തികഞ്ഞ ജാത്യാഭിമാനിയായിരുന്ന അദ്ദേഹത്തിന്റെ തത്വശാസ്ത്രം, ... *നാം ഒരു കാര്യം തുറന്നു പറയുന്നു. സമാധാനത്തിനു വേണ്ടി എന്തു ത്യാഗവും സഹിക്കാൻ മാത്രമല്ല, സ്ഥാനം പോലും ഒഴിയാൻ നാം തയ്യാറാണ്. ഒരു സംഗതി കൂടി നിങ്ങളുടെ എല്ലാവരുടെയും അറിവിലേക്കായി നാം പ്രസ്താവിച്ചുകൊള്ളുന്നു. പാത്രിയർക്കീസിന്റെ കീഴിൽ ഒരു "ഉമ്മാക്കി" യാണു കാതോലിക്കാ എന്നു പലരും തെറ്റിദ്ധരിക്കുന്നു. കിഴക്കിനടുത്ത കാതോലിക്കാ സിംഹാസനം പാത്രിയർക്കീസു സിംഹാസനത്തിനു തുല്യമാണ്. ഒന്ന് ഒന്നിനു മീതെയോ താഴെയോ അല്ല. ഇതാണു സത്യം. കാതോലിക്കാ സിംഹാസനം സ്വതന്ത്രമാണ്. ഇടക്കാലത്ത് നമുക്കുണ്ടായ ചില ബലഹീനതകൾ മൂലം അന്ത്യോഖ്യാ പാത്രിയർക്കീസുമായി ചില കരാറുകൾ ഉണ്ടാക്കിയെന്നു മാത്രം. പട്ടത്വം ഇല്ല എന്ന വാദം തികച്ചും അസംബന്ധമാണ്. സത്യം ഇന്നതെന്ന ബോദ്ധ്യം നമുക്കുണ്ട്. അതിനു വേണ്ടി നാം നിൽക്കുകയും ചെയ്യും....* എന്നതായിരുന്നു. പക്ഷേ സഭയുടെ കെട്ടുറപ്പിനായി വിട്ടുവീഴ്ചകൾക്ക് അദ്ദേഹം തയാറായിരുന്നു. വിവിധ വ്യക്തികൾ പല കാലത്തു നടത്തിയ സമാധാനശ്രമങ്ങൾക്ക് അദ്ദേഹം തയാറായത് അതു മൂലമാണ്.

വ്യവഹാരം ആരംഭിച്ച 1934 മുതൽ നടന്ന വിവിധ അനുരഞ്ജനശ്രമങ്ങൾ പരാജയപ്പെട്ടതിന് പല കാരണങ്ങളുണ്ട്. അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കൊളോണിയൽ മനോഭാവം, അദ്ദേഹത്തിന്റെ പ്രതിനിധി എന്നു ഭാവിച്ചിരുന്ന യൂലിയോസ് മെത്രാന്റെ അധികാരപ്രമത്തത ഇവ ഒരു വശത്തും, താൻ ഇരിക്കുന്ന സിംഹാസനത്തോടും അണിഞ്ഞിരിക്കുന്ന മഹാപുരോഹിതന്റെ മേലങ്കിയോടുമുള്ള ഗീവർഗീസ് ദ്വിതീയന്റെ കടുകിട മാറാത്ത വിശ്വസ്ഥതയും ജാത്യാഭിമാനവും മറുവശത്തുമായി

എറ്റുമുട്ടിയതിന്റെ ചരിത്രം പലരും രേഖപ്പെടുത്തിയിട്ടുണ്ട്. രേഖപ്പെടുത്താൻ മടിച്ച ഒരു തലവും സമാധാനശ്രമങ്ങളുടെ പരാജയത്തിനു പിന്നിലുണ്ട്. അത് ഒരു *ഈഗോ*യുടെ ബാക്കിപത്രമാണ്.

ഗീവർഗീസ് ദ്വിതീയനോടൊപ്പം പരുമല സെമിനാരിയിൽ വൈദികാഭ്യസനം നടത്തുകയും ഒരുമിച്ച് കത്തനാരുപട്ടവും റമ്പാൻ സ്ഥാനവും ഏല്ക്കുകയും ചെയ്ത കുറ്റിക്കാട്ടിൽ പൗലൂസ് മാർ അത്താനാസ്യോസ് അദ്ദേഹത്തേക്കാൾ മുമ്പേ മെത്രാനായി. കൊച്ചുപറമ്പിൽ പൗലൂസ് മാർ കൂറിലോസിന്റെ കാലശേഷം ഇദ്ദേഹത്തെയാണ് ബദൽ മലങ്കര മെത്രാനായി പാത്രിയർക്കീസ് ഭാഗത്തുനിന്നും അവതരിപ്പിച്ചത്. സഹപാഠി കാതോലിക്കായും മലങ്കരമെത്രാനുമായി പിന്നീട് മറുഭാഗത്തിന്റെ നേതാവുമായി. കാതോലിക്കാ സ്ഥാനം ഒഴിവാക്കി യാതൊരു അനുരഞ്ജനത്തിനും തയാറല്ല എന്ന ഔദ്യോഗികപക്ഷത്തിന്റെ നിലപാടും, പാത്രിയർക്കീസ് ഭാഗത്തിനു മഫ്രിയാനായെ നൽകുന്നതിനു പാത്രിയർക്കീസിന്റെ വിസമ്മതവും മൂലം സഭയിൽ സമാധാനമുണ്ടായാൽ താൻ സഹപാഠിയുടെ കീഴ്സ്ഥാനി ആകുമെന്നു മാർ അത്താനാസ്യോസിനു വ്യക്തമായിരുന്നു. അതിനാൽ സമാധാനം ഉണ്ടാകാതിരിക്കുക, അഥവാ ഉണ്ടായാലും ഒരു നിമിഷമെങ്കിലും ഗീവർഗീസ് ദ്വിതീയനെ കീഴ്പ്പെടുത്തുക എന്നൊരു ഈഗോ അദ്ദേഹം വെച്ചു പുലർത്തിയിരുന്നുവെന്ന് പല സംഭവങ്ങളിൽ നിന്നും സംഭാഷണങ്ങളിൽ നിന്നും വ്യക്തമാണ്. വിട്ടുവീഴ്ചകൾക്കു ഗീവർഗീസ് ദ്വിതീയൻ തയാറായിരുന്നെങ്കിലും സമാധാനം യാഥാർത്ഥ്യമാകാതിരുന്നതിനു പിമ്പിൽ ഈ ഘടകത്തിനും സ്ഥാനമുണ്ടായിരുന്നു. പക്ഷേ 1958-ൽ സുപ്രീംകോടതി വിധിയെത്തുടർന്ന് യാതൊരു ഉപാധിയും കൂടാതെ സഭാ സമാധാനമുണ്ടായി എന്നത് ഇതിന്റെ ഗുണവശം. മറുഭാഗത്തെ മെത്രാന്മാരെ സ്വീകരിക്കുവാൻ ഗീവർഗീസ് ദ്വിതീയൻ ഉപാധികൾ വെച്ചതുമില്ല. 1953 ജനുവരി 25-നു പൗലോസ് മാർ അത്താനാസ്യോസ് കാലം ചെയ്തിരുന്നു.



### വിദേശയാത്രകൾ

താൻ നടത്തിയ മൂന്നു വിദേശയാത്രകളാണ് മാർ ഗീവർഗീസ് ദ്വിതീയനെ മലങ്കരസഭയെ വിശാലചക്രവാളങ്ങളിലേയ്ക്കു നയിക്കാൻ പ്രാപ്തനാക്കിയത്. ഒരു പരിധിവരെ പിൽക്കാലത്തെ തന്റെ വടക്കെ ഇന്ത്യൻ പര്യടനത്തെയും ഈ പട്ടികയിൽ ഉൾപ്പെടുത്താം. *ചിത്തസംസ്കരണം*

എന്ന മാനദണ്ഡത്തോടെ വേണം മാർ ഗീവർഗീസ് ദ്വിതീയന്റെ വിദേശ യാത്രകളെ വിലയിരുത്താൻ. 1908-ലെ യേറുശലേം യാത്ര, 1934-ലെ ഹോംസ്/യേറുശലേം യാത്ര, 1937-ലെ എഡിൻബറോ യാത്ര എന്നിവ യാണ് മാർ ഗീവർഗീസ് ദ്വിതീയന്റെ വിദേശയാത്രകൾ. തന്റെ സഭാസേവ നത്തിന്റെ പൂർവ്വാർദ്ധത്തിലായിരുന്നു ഈ മൂന്നു യാത്രകളും എന്നത് പ്രത്യേകം ശ്രദ്ധേയമാണ്. അതേപോലെതന്നെ തികച്ചും വ്യത്യസ്ത മായ സാഹചര്യങ്ങളിലും ഉത്തരവാദിത്വത്തോടുമാണ് ഈ മൂന്നു പര്യ ടനങ്ങളും നടത്തിയത്.

## മഹാപൗരോഹിത്യം

മലങ്കരസഭമേലുള്ള അന്ത്യോഖ്യാ പാത്രിയർക്കീസുമാരുടെ ഭരണാ വകാശവാദത്തിനു 1889-ലെ തിരുവിതാംകൂർ റോയൽ കോടതി തടയിട്ടു. റോയൽ കോടതി വിധിയിൽ പാത്രിയർക്കീസിനു മലങ്കരയുടെമേൽ ലൗകിക ഭരണാധികാരം ഇല്ലെന്നു വ്യക്തമാക്കിയിരുന്നെങ്കിലും ആത്മീ യാധികാരം ഭാവിയിൽ ഒരു വിലപേശലിനു വേദിയൊരുക്കിയിരുന്നു. ലൗകികാധികാരത്തിനായി പട്ടത്വവും മൂറോനും വെച്ചു വില പറയുന്ന അവസ്ഥ സംജാതമാകുമെന്ന ഭയം അക്കാലത്തുതന്നെ നിലവിലുണ്ടാ യിരുന്നു. നിയമപരിധിക്കുള്ളിൽ നിന്നുകൊണ്ട് അതു മറികടക്കാനുള്ള ഉപാധി എന്ന നിലയിലാണ് പാത്രിയർക്കീസിന്റെ സഹകരണത്തോടെ മഫ്രിയാനാ സ്ഥാനം ഇവിടെ സ്ഥാപിക്കുവാൻ മാർ ദീവന്നാസ്യോസ് അഞ്ചാമൻ തുടങ്ങിയവർ ശ്രമിച്ചത്. പക്ഷേ ഇതു യാഥാർത്ഥ്യമായത് 1912-ൽ മാത്രമാണ്.

വ്യക്തമായും മൂന്ന് അവകാശങ്ങളാണ് 1912-ൽ രൂപമെടുത്ത കാതോലിക്കേറ്റിന് ഉണ്ടായിരുന്നത്. അവയിൽ മലങ്കരസഭയ്ക്ക് കാതോ ലിക്കായുടെ പിൻഗാമിയെ തിരഞ്ഞെടുത്തു വാഴിക്കാമെന്ന അവകാശം 1925-ൽ രണ്ടാം കാതോലിക്കായെ വാഴിച്ചതിലൂടെ നടപ്പാക്കി. അദ്ദേഹം മേല്പട്ടവാഴ്ച നടത്തിയതോടെ രണ്ടാമത്തെ അധികാരവും പ്രയോഗിച്ചു. എന്നാൽ വി. മൂറോൻ കൂദാശ ചെയ്യുവാനുള്ള മഹാപുരോഹിതനടുത്ത കാതോലിക്കായുടെ അധികാരം ആദ്യം ഉപയോഗിച്ചത് ഗീവർഗീസ് ദ്വിതീ യനാണ്. 1932 ഏപ്രിൽ 22-നു കോട്ടയം പഴയസെമിനാരിയിൽവെച്ചു വി. മൂറോൻ കൂദാശ ചെയ്തു. അതോടെ കാതോലിക്കേറ്റിന്റെ സ്വാതന്ത്ര്യം പൂർണ്ണമായി. വീണ്ടും കോട്ടയം പഴയസെമിനാരിയിൽ വെച്ചു 1951 ഏപ്രിൽ 20-നും അദ്ദേഹം വി. മൂറോൻ കൂദാശ നടത്തി.

കൈവെപ്പ് അനസ്യൂതമായി നിലനിന്നുപോരാനുള്ള ചുരുങ്ങിയ സംഖ്യ നിലനിർത്തുക എന്ന നയമാണ് 1900 മുതൽ മലങ്കരസഭ, മേല്പട്ട സ്ഥാനാരോഹണത്തിൽ അനുവർത്തിച്ചിരുന്നത്. അതനുസരിച്ച് 1929-ൽ രണ്ടുപേരേയും 1930, 33, 34, 38, 40 എന്നീ വർഷങ്ങളിൽ ഓരോരുത്ത രേയും മേല്പട്ടസ്ഥാനത്തേക്കുയർത്തി. ഈ നയം തിരുത്തിക്കുറിച്ചു കൊണ്ട് 1953-ൽ അഞ്ചു പേർക്ക് ഒറ്റയടിക്കു മേല്പട്ടസ്ഥാനം നൽകി പുതിയൊരു കീഴ്വഴക്കം സൃഷ്ടിച്ചു. ഭദ്രാസനങ്ങൾക്കുവേണ്ടി പട്ടം കൊടുക്കുക എന്ന സമ്പ്രദായവും അതോടെ ഇല്ലാതായി.

**പ്രബോധകൻ**

കിഴക്കിന്റെ വലിയമെത്രാപ്പോലീത്തായുടെ ഇടയനടുത്ത മുഖ്യ ചുമതല പ്രബോധനമാണെന്ന് ഗീവർഗീസ് ദ്വിതീയൻ വിശ്വസിച്ചിരുന്നു. *... നമ്മുടെ സഭയുടെ പ്രധാന കാവൽക്കാരനും സത്യവിശ്വാസത്തിന്റെ പ്രധാന സംരക്ഷകനും വി. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടാകുന്നു....* എന്ന ആബോ അലക്സിയോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്തായുടെ കാഴ്ചപ്പാട് അക്ഷരംപ്രതി ശരിവയ്ക്കുന്നതായിരുന്നു അദ്ദേഹത്തിന്റെ പ്രവർത്തനം. അതിനുള്ള ഏറ്റവും പ്രധാന ഉപാധിയായി അദ്ദേഹം കണക്കാക്കിയിരുന്നത് വൈദിക വിദ്യാഭ്യാസമായിരുന്നു. പ. പരുമല തിരുമേനിയും വട്ടശ്ശേരിൽ മല്പാനും *തല്ലിപ്പടിപ്പിച്ച* ഗീവർഗീസ് ദ്വിതീയൻ, സെമിനാരിയെ തന്റെ സ്വന്തം സ്ഥാപനവും ഉത്തരവാദിത്വവുമായിട്ടാണ് കണക്കാക്കിയിരുന്നത്. താമസം ദേവലോകത്തേയ്ക്കു മാറ്റിയിട്ടും എം.ഡി. സെമിനാരിയിലും പഴയസെമിനാരിയിലും നടന്നുവന്ന വൈദിക വിദ്യാഭ്യാസത്തെ തന്റെ സ്വന്തം മേൽനോട്ടത്തിൽത്തന്നെ നിർത്തി.



ആബോ അലക്സിയോസ് മാർ തേവോദോസ്യോസിന്റെ തന്നെ വാക്കുകളിൽ, *... പുണ്യവാനായ പരുമല തിരുമേനി, നമ്മുടെ പരിശുദ്ധ പിതാവായ ഇപ്പോഴത്തെ ബാവായെയും മറ്റും ശെമ്മാശന്മാരായി പഠിപ്പിച്ചുകൊണ്ടും, അവരെല്ലാം - തിരുമേനി ഉൾപ്പെടെ എല്ലാവരും - ചെറ്റപ്പുരയിൽ താമസിച്ചുകൊണ്ടുമാണ് പരുമല കഴിച്ചുകൂട്ടിയത്....* എന്ന പശ്ചാത്തലത്തിൽനിന്നു വന്ന ഗീവർഗീസ് ദ്വിതീയന് സെമിനാരിയുടെ ഭൗതിക സാഹചര്യങ്ങളേക്കാൾ ശിക്ഷണം, അച്ചടക്കം എന്നിവയിലായിരുന്നു ശ്രദ്ധ. അദ്ധ്യാപകരുടേയും പഠിതാക്കളുടേയും അച്ചടക്കത്തിൽ യാതൊരു വിട്ടുവീഴ്ചയും അദ്ദേഹം അനുവദിച്ചിരുന്നില്ല. കമ്മീശു ധരിക്കാത്ത അദ്ധ്യാപകരേയും തലമുടി ലേശം നീണ്ട ശെമ്മാശന്മാരേയും നിർദ്ദാക്ഷിണ്യം ശാസിച്ചിരുന്നു. അത്തരം കോലത്തിൽ അദ്ദേഹത്തിന്റെ മുമ്പിൽ പ്രത്യക്ഷപ്പെടാൻ ആരും ധൈര്യപ്പെട്ടിരുന്നില്ല എന്നതാണ് സത്യം. സെമിനാരിയിലെ നിസാര അച്ചടക്കലംഘനങ്ങൾ പോലും അദ്ദേഹത്തെ കോപാകുലനാക്കുമായിരുന്നു. അത്തരം അവസരങ്ങളിൽ *തിരുമുമ്പിൽ മുഖം കാണിക്കാൻ* സെമിനാരി അദ്ധ്യാപകരിൽ നരിമറ്റത്തിൽ എൻ. എ. യൂഹാനോൻ മല്പാൻ മാത്രമായിരുന്നു (പിന്നീട് മാർ സേവേറിയോസ് മെത്രാപ്പോലീത്താ) ധൈര്യപ്പെട്ടിരുന്നത്.

തികഞ്ഞ യാഥാസ്ഥിതികനും, പ്രൊട്ടസ്റ്റന്റ് വൈദിക വിദ്യാഭ്യാസത്തെ സംശയദൃഷ്ടിയോടെ വീക്ഷിച്ചിരുന്ന വ്യക്തിയുമായിട്ടും സെമിനാരിക്ക് ആധുനിക മുഖം നൽകുന്നതിനോ പ്രൊട്ടസ്റ്റന്റ് സ്ഥാപനമായ സെറാംപൂർ യൂണിവേഴ്സിറ്റിയുമായി ബന്ധപ്പെടുന്നതിനോ അദ്ദേഹം എതിരു നിന്നില്ല. കല്ലുപുരയ്ക്കൽ ശെമ്മാശനും (പിന്നീട് ഡോ. ഫീലിപ്പോസ് മാർ തേയോഫിലോസ്), വട്ടക്കുന്നേൽ കുട്ടച്ചനും (പിന്നീട് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ), കെ. ഡേവിഡ് കത്തനാരും (സണ്ടേസ്കൂൾ ഡയറക്ടർ ജനറൽ), ചെറിയമഠത്തിൽ സ്കറിയാ മല്പാനും എം. ഡി. സെമിനാരിയിൽ ആധുനിക രീതിയിൽ ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി ആരംഭിച്ചപ്പോൾ അതിനെ സർവാത്മനാ പ്രോൽസാഹിപ്പിക്കുകയാണ് അദ്ദേഹം ചെയ്തത്. എന്നാൽ *പിടിവിട്ടുപോകാതിരിക്കാൻ* പ്രത്യേകം ശ്രദ്ധിക്കുകയും ചെയ്തു. പാശ്ചാത്യ വൈദിക വിദ്യാഭ്യാസം നേടിയ പോൾ വർഗീസ് (പിന്നീട് ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ്), മുണ്ടുവേൽ എം. വി. ജോർജ്ജ് ശെമ്മാശൻ (പിന്നീട് ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്) തുടങ്ങിയവരെ സ്വയം ശോധന ചെയ്ത് ബോദ്ധ്യപ്പെട്ടശേഷമാണ് സഭയുടെ മുഖ്യധാരയിലേയ്ക്കു പ്രവേശിപ്പിച്ചത്.

## മനുഷ്യനായ സന്യാസി

ഇന്ത്യൻ സംസ്കാരമനുസരിച്ചായാലും സുറിയാനി പാരമ്പര്യമനുസരിച്ചായാലും ഒരു തികഞ്ഞ സന്യാസിയായിരുന്നു അദ്ദേഹം. എങ്കിലും യാത്രാവേളകളിൽ കാഴ്ചകൾ കാണാനും 1937-ൽ വിമാനത്തിൽ ഒരു ഉല്ലാസയാത്ര നടത്തുന്നതിനും അദ്ദേഹത്തിനു വിരോധമുണ്ടായിരുന്നില്ല. പാരീസിലെ ഏഫൽ ഗോപുരം സന്ദർശിക്കുന്നതു മൂലം തന്റെ സന്യാസത്തിനു കോട്ടംവരുമെന്നു അദ്ദേഹം കണക്കാക്കിയില്ല. ഉറക്കെ ചിരിക്കുന്നതോ, ഫലിതം പറയുന്നതോ, അത് ആസ്വദിക്കുന്നതോ തനിക്കു *വ്രതഭംഗം* വരുത്തുമെന്നു വിശ്വസിക്കാൻ മാത്രം സങ്കുചിത മനസ്കനല്ലായിരുന്നു അദ്ദേഹം.

തൻപോരിമ കാണിക്കാൻ *ഭാരമേറിയ ചുമടുകളെ കെട്ടി മറ്റുള്ളവരുടെ ചുമലിൽ വയ്ക്കുന്ന* ഒരു വരട്ടു സന്യാസി ആയിരുന്നില്ല ഗീവർഗീസ് ദ്വിതീയൻ. മറിച്ച് അദ്ദേഹം തികഞ്ഞ പ്രായോഗികവാദിയായിരുന്നു. ഒരു ഉദാഹരണം മാത്രം രേഖപ്പെടുത്താം. *തിരുവിതാംകോട്ട് റമ്പാൻ* എന്നു പ്രസിദ്ധനായ കൂട്ടുങ്കൽ കെ. വി. ഗീവറുഗീസ് റമ്പാന് പ്രതിവർഷം നാല്പത് ദിവസം ജലപാനം മാത്രം കഴിച്ച് ഉപവസിക്കുന്ന പതിവുണ്ടായിരുന്നു. സ്വതേ ദുർബലനായ റമ്പാച്ചന്റെ ജീവന് ഇത് ഭീഷണിയാണെന്നു പലരും ഭയപ്പെട്ടു. വിവരം ഗീവർഗീസ് ദ്വിതീയനും അറിഞ്ഞു. റമ്പാച്ചനോട് ഉച്ചവരെ, അങ്ങേയറ്റം മൂന്നു മണി വരെ, ഉപവസിച്ചാൽ മതിയെന്ന് അദ്ദേഹം കല്പിച്ചു. ആവർത്തിച്ചു പറഞ്ഞിട്ടും റമ്പാച്ചൻ സമ്മതിച്ചില്ല. അവസാനം ഗീവർഗീസ് ദ്വിതീയൻ ... *സഭാദ്ധ്യക്ഷനായ നാം കല്പിക്കുന്നു. റമ്പാച്ചൻ മൂന്നു മണി വരെ ഉപവസിച്ചാൽ മതി.*

*അതു കഴിഞ്ഞ് കഞ്ഞി കുടിച്ചുകൊള്ളണം.* ... എന്നു ഗർജ്ജിച്ചു. അനുസരിക്കുകയല്ലാതെ മറ്റു മാർഗ്ഗമൊന്നും റമ്പാച്ചന്റെ മുമ്പിൽ പിന്നെ ശേഷിച്ചില്ല.

ചെറുപ്രായത്തിൽ അന്തരിച്ച ഒരു വൈദികന്റെ ഭാര്യയും പിഞ്ചു കുഞ്ഞുങ്ങളും ഗീവർഗീസ് ദ്വിതീയനെ കാണാനെത്തി. അവരെ കൈ മുത്തിച്ചിട്ട് ഒന്നും മിണ്ടാതെ മുറിക്കകത്തേയ്ക്കു കയറിപ്പോയ അദ്ദേഹത്തെ ദീർഘനേരമായിട്ടും പുറത്തേക്കു കണ്ടില്ല. തിരക്കി ചെന്നപ്പോൾ ജനലിൽ പിടിച്ചുകൊണ്ട് നില്പുണ്ട്. രണ്ടു കണ്ണിൽക്കൂടിയും കണ്ണുനീർ ധാരധാരയായി ഒഴുകുന്നു. *നീയെന്തിനാ അവരെ ഇങ്ങോട്ടു വിളിച്ചുകൊണ്ടു വന്നത്* എന്നൊരു ചോദ്യവും. ... കുഞ്ഞിനെ നഷ്ടപ്പെട്ട ഒരു മാതാവിന്റെ വേദന. അതായിരുന്നു ഗീവർഗീസ് ദ്വിതീയൻ.



ലളിതമനസ്കനായിരുന്നു ഗീവർഗീസ് ദ്വിതീയൻ. ഇഷ്ടാനിഷ്ടങ്ങൾ തുറന്നു പറയുന്നതിന് അദ്ദേഹം മടിച്ചിരുന്നില്ല. 1932-ൽ വടക്കൻമണ്ണൂർ പള്ളിയിൽ അദ്ദേഹം താമസിച്ചു കഷ്ടാനുഭവ ആഴ്ച നടത്തുകയാണ്. ദുഃഖശനിയാഴ്ച ഉച്ചമേശയ്ക്ക് കഞ്ഞിയോടൊപ്പം *ചക്ക കുഴച്ചു വേവിച്ചതാണ്* നൽകിയത്. അതിഷ്ടപ്പെട്ട അദ്ദേഹം പറഞ്ഞു. *ചക്ക കുഴച്ചുവേവിച്ചതിന്റെ കൂടെ കൂട്ടേണ്ടത് നല്ല ചൂടു വരാലു കറിയാണ്.* കേട്ട പാടെ *അരമുണ്ടു കെട്ടി വായ്ക്കൈ പൊത്തി നിന്ന* വീരനസ്രാണികൾ ഓടി. ഒരു കൂട്ടർ ചാലിൽചാടി മുഴുത്ത വരാലിനെ തപ്പിപ്പിടിച്ചു. മറ്റൊരു കൂട്ടർ *കുഴച്ചു വേവിക്കാൻ* പറ്റിയ ചക്ക തപ്പിപ്പോയി. പിറ്റേന്ന് ഈസ്റ്ററിന് കാപ്പി മേശയ്ക്ക് *ചക്ക കുഴച്ചുവേവിച്ചതും ചൂടു വരാലുകറിയും* റെഡി. സന്തോഷമായി ആസ്വദിച്ചു കഴിച്ചു.

ഗീവർഗീസ് ദ്വിതീയൻ, *ചക്ക കുഴച്ചുവേവിച്ചതും ചൂടു വരാലുകറിയും* കഴിച്ചു എന്നതല്ല ഇവിടെ പ്രസക്തം. ദുഃഖശനിയാഴ്ച ചക്കയിടാനും വരാലു പിടിക്കാനും പോയവരെ അദ്ദേഹം ശപിച്ചില്ല. പകരം അനുഗ്രഹിക്കുകയാണ് ചെയ്തത്. പ. വട്ടശ്ശേരിൽ തിരുമേനിയുടെ പെരുന്നാളിന് ഒരു വർഷം വെടിക്കെട്ടു കുറഞ്ഞുപോയെന്ന് പറഞ്ഞ് പഴയസെമിനാരി മാനേജരെ എടുത്തിട്ട് ചാടിച്ച ചരിത്രവും അദ്ദേഹത്തിനുണ്ട്. ഇതുകൊ

ണ്ടൊന്നും തന്റെയോ മറ്റുള്ളവരുടെയോ ഓർത്തഡോക്സി *പൊഴിഞ്ഞു പോകുമെന്ന്* ദൈവജ്ഞാനം നിറഞ്ഞ അദ്ദേഹം ചില വർത്തമാനകാല കപട സന്യാസി/സ്വയംപ്രഖ്യാപിത മല്പാന്മാരെപ്പോലെ വിശ്വസിച്ചിരുന്നില്ല.

## അടിവാക്കൽ കുട്ടനും പൊള്ളുന്ന മുതലും

ഒരു കുട്ടനാടൻ കർഷക പ്രമാണിയുടെ തലയെടുപ്പും ആഭിജാത്യവും അതേസമയം ലളിതഹൃദയവും കുട്ടനാടിന്റെ പടിപ്പുരയായ കുറിച്ചിയിൽ ജനിച്ച ഗീവർഗീസ് ദ്വിതീയനുണ്ടായിരുന്നു. കൃത്രിമമല്ലാത്ത ആ പ്രൗഡിയോടെയായിരുന്നു അദ്ദേഹത്തിന്റെ എടുപ്പും നടപ്പും സംസാരവും. ജാതിപ്പേരും ആചാരഭാഷയും പതിതമല്ലായിരുന്ന കാലത്തെ ഒരു സംഭവം ഉദാഹരണമായെടുക്കാം.

1957–60 കാലഘട്ടത്തിൽ കേരളാ ഭൂപരിഷ്ക്കരണ നിയമം പ്രാബല്യത്തിൽ വന്നപ്പോൾ സഭ വക മെത്രാൻ കായലും സെമിനാരി കായലും കൈവിട്ടു പോകുമെന്ന നിലയിലെത്തി. അതിൽനിന്നും രക്ഷ നേടാൻ പാട്ടകൃഷിക്കാരെ ഒഴിപ്പിച്ചെടുക്കുക മാത്രമായിരുന്നു കരണീയം. അവരോരുത്തരുമായി കെ. ചെറിയാൻ വക്കീലിന്റെ നേതൃത്വത്തിൽ കോട്ടയത്തുവെച്ചു ചർച്ച നടത്തി. ചിലതൊക്കെ വിജയിച്ചു. ചിലത് പണം കൊടുത്ത് ഒഴിപ്പിച്ചെടുത്തു.

കായൽ നിലത്തിന്റെ ഒരു വലിയ ഭാഗം പാട്ടത്തിനെടുത്തിരുന്നത് അടിവാക്കൽ കുട്ടൻ എന്ന ഈഴവ പ്രമാണിയായിരുന്നു. ഇദ്ദേഹവുമായും മദ്ധ്യസ്ഥർ ചർച്ച നടത്തി. യാതൊരു ഉപാധികളും പറയാൻ അദ്ദേഹം കൂട്ടാക്കിയില്ല. ഗീവർഗീസ് ദ്വിതീയനെ നേരിട്ടു കാണണം എന്ന ഒറ്റ പിടിവാശിയിൽ അദ്ദേഹം ഉറച്ചു നിന്നു. *ജന്മി*യെ നേരിട്ടു കണ്ട് കൂടുതൽ തുക ആവശ്യപ്പെടാനാണെന്നു ധരിച്ച മദ്ധ്യസ്ഥർ അതൊഴിവാക്കാൻ പഠിച്ച പണി പതിനെട്ടും നോക്കി. പക്ഷേ അടിവാക്കൽ കുട്ടൻ തന്റെ ആവശ്യത്തിൽ ഉറച്ചുനിന്നു. ഗത്യന്തരമില്ലതെ മദ്ധ്യസ്ഥർ ഒരു കൂടിക്കാഴ്ച ക്രമീകരിച്ചു.

പറഞ്ഞ സമയത്ത് അടിവാക്കൽ കുട്ടനും മദ്ധ്യസ്ഥരും ഗീവർഗീസ് ദ്വിതീയൻ താമസിക്കുന്നിടത്തെത്തി. അദ്ദേഹം മുറി തുറന്നു പുറത്തേയ്ക്കു വന്ന ഉടൻ അടിവാക്കൽ കുട്ടൻ മേൽമുണ്ട് അരയ്ക്കു ചുറ്റി താണു തൊഴുതു. എന്നിട്ട് വായ്ക്കെ പൊത്തി പറഞ്ഞു. *അടിയന്റെ ആഗ്രഹം സാധിച്ചു. തൃപ്തിയായി. ഒന്നു നേരിട്ടു കാണണമെന്നു മാത്രമേ ഉണ്ടായിരുന്നൊള്ളു. അടിയനു പണമൊന്നും വേണ്ട. വസ്തു ഒഴിഞ്ഞു തരാം. പ്രമാണം തയാറാണേൽ ഇപ്പോൾ ഒപ്പിട്ടു തരാം.* കേട്ടു നിന്നവർ സ്തംഭിച്ചു പോയി. സ്വൽപ്പനേരത്തെ നിശബ്ദതയ്ക്കു ശേഷം ഗീവർഗീസ് ദ്വിതീയൻ ചോദിച്ചു: *എടാ കുട്ടാ, എന്റെ ജാതിക്കാരായ ...* (കോട്ടയത്തെ ചില പ്രമാണിമാരുടെ പേരു പറഞ്ഞു) *സ്ഥലം ഒഴിഞ്ഞു തന്നില്ല. പിന്നെ ഒരു ചോകോനായ നിനക്ക് ഈ ബുദ്ധി എങ്ങനെ*

*തോന്നി?* അടിവാക്കൽ കുട്ടൻ മറുപടിയായി, *അടിയന് പാലിയത്തച്ചന്റെ അടക്കം കൃഷിയുണ്ട്. ഒന്നും ഒഴിഞ്ഞുകൊടുക്കുന്നില്ല. ഇത് പൊള്ളുന്ന മുതലാണ്. തിരിച്ചു തന്നില്ലേൽ അടിയന്റെ സന്തതി ഉണ്ണുകയുമില്ല, അടിയൻ കട്ടിലേൽ കിടന്നു ചാവുകയുമില്ല* എന്നു പറഞ്ഞു. *നിനക്കു നല്ലതു വരട്ടെ* എന്ന് അദ്ദേഹം അനുഗ്രഹിച്ചു. താമസിയാതെ ഒഴുമുറി പ്രമാണവും നടന്നു. അടിവാക്കൽ കുട്ടൻ സർവ്വസൗഭാഗ്യങ്ങളോടെ ദീർഘായുഷ്മാനായിരുന്ന് *കട്ടിലിൽ കിടന്നു തന്നെ* മരിച്ചു. ഗീവർഗീസ് ദ്വിതീയൻ പേരെടുത്തു പറഞ്ഞവരുടെ ഇന്നത്തെ സ്ഥിതി കോട്ടയംകാർക്കറിയാം.

### ചെറിയ ആട്ടിൻകൂട്ടമേ ഭയപ്പെടേണ്ട

ശിഷ്യനെന്നതിലുപരി, സ്ഥാനനാമത്തിലും ഭരണസീമയിലും പ. പരുമല തിരുമേനിയുടേയും, കാതോലിക്കാ എന്ന നിലയിൽ പ. വാകത്താനത്തു ബാവായുടേയും, മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ പ. വട്ടശ്ശേരിൽ തിരുമേനിയുടേയും പിൻഗാമിത്വം ലഭിച്ച ഗീവർഗീസ് ദ്വിതീയൻ ആത്യന്തികമായി ഒരു വീരനസ്രാണി ആയിരുന്നു. വരട്ടു സന്യാസതത്വം പറഞ്ഞു തന്റെ നസ്രാണിത്വത്തെ നിഷ്ക്കാസനം ചെയ്യാനൊന്നും അദ്ദേഹം മുതിർന്നില്ല. തന്റെ പിതാക്കന്മാരുടെ വഴിയെ ഇടത്തോട്ടും വലത്തോട്ടും മാറാതെ നടന്ന ഗീവർഗീസ് ദ്വിതീയൻ പ്രാർത്ഥനാ ജീവിതം, വി. കൂദാശകൾ, സന്യാസനിഷ്ഠ ഇവയിൽ തന്റെ മഹാഗുരുക്കന്മാരുടെ പാത അണുവിട ഭേദം വരുത്താതെ പിന്തുടർന്നു.

മലങ്കരയിൽ നവീനമായ *കാതോലിക്കാ* എന്ന അത്യുന്നത മഹാപുരോഹിത സ്ഥാനത്തിനു സ്വന്തമായി സ്ഥാനചിഹ്നങ്ങൾ രൂപീകരിച്ച് തനതായ ഒരു വ്യക്തിത്വം സൃഷ്ടിക്കാനുള്ള ശ്രമം ആരംഭിച്ചത് രണ്ടാമത്തെ കാതോലിക്കായായ പ. വാകത്താനത്തു ബാവായാണ്. തന്റെ ചുരുങ്ങിയ വാഴ്ചക്കാലത്ത് അദ്ദേഹം രൂപപ്പെടുത്തിയ സ്ഥാനചിഹ്നങ്ങളാണ് ഗീവർഗീസ് ദ്വിതീയൻ ഉപയോഗിച്ചു വന്നത്. തന്റെ കാതോലിക്കാ വാഴ്ച ദിനംതന്നെ പ. വാകത്താനത്തു ബാവാ കാതോലിക്കായ്ക്കായി വികസിപ്പിച്ചെടുത്ത അൽമത്തിയും മുതലവായൻ തൊപ്പിയും അദ്ദേഹം ഉപയോഗിച്ചു. അന്നുമുതൽ പ. വാകത്താനത്തു ബാവാ മഹാപുരോഹിതസ്ഥാനോചിതമായി രൂപകല്പന ചെയ്ത അഹറോന്റെ തളിർത്ത വടിക്കു സദൃശ്യമായ സർപ്പമില്ലാത്ത ഇരട്ടപ്പത്തി അംശവടിയാണ് മരണപര്യന്തം ഉപയോഗിച്ചത്. അദ്ദേഹത്തിന്റെ ചുമന്ന മുദ്രയാണ് കുറേക്കാലം ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ എന്ന നിലയിൽ ഉപയോഗിച്ചിരുന്നത്. സമുദായകേസിനു ഹൈക്കോടതിയിലുണ്ടായ പരാജയത്തെ തുടർന്ന് ജനസഹസ്രങ്ങളെ ആവേശഭരിതരാക്കി കൽക്കട്ടായിൽ നിന്നും ഗീവർഗീസ് ദ്വിതീയൻ അയച്ച ടെലഗ്രാമിലെ *ചെറിയ ആട്ടിൻകൂട്ടമേ ഭയപ്പെടേണ്ട* എന്ന വേദവാക്യം ഈ മുദ്രയിൽ ആലേഖനം ചെയ്തിരുന്നതാണ്.

താൻ അഭിഷിക്തനായിരിക്കുന്നതു *രാജകീയ മഹാപുരോഹിതൻ*

ആയിട്ടാണെന്നു ഉറച്ചു വിശ്വസിച്ചിരുന്ന വ്യക്തിയായിരുന്നു ഗീവർഗീസ് ദ്വിതീയൻ. സ്ഥാനമഹിമയ്ക്കനുസരിച്ച വസ്ത്രവും ചിഹ്നങ്ങളും ധരിക്കുന്നത് തന്റെ സന്യാസത്തെയോ ഓർത്തഡോക്സിയേയോ ഭംഗപ്പെടുത്തുമെന്ന് അദ്ദേഹം തരിമ്പും വിശ്വസിച്ചിരുന്നില്ല. എന്നു മാത്രമല്ല അവ അത്യന്താപേക്ഷിതമാണെന്നും അദ്ദേഹം കണക്കാക്കിയിരുന്നു. വി. മൂറോൻ കൂദാശ, മേല്പട്ടസ്ഥാനാരോഹണം മുതലായവയ്ക്ക് പുതിയ കാപ്പാ തയ്പ്പിക്കുന്നതിലും അദ്ദേഹം വേദവിപരീതം ദർശിച്ചില്ല. *വ്യാജ എളിമയും താഴ്മയും* പ്രകടിപ്പിച്ച് കൈയ്യടി വാങ്ങാനും അദ്ദേഹം മുതിർന്നില്ല. *അതിഭക്തിപ്രകടനം ഏറ്റവും വലിയ കപടഭക്തിയാണ്* എന്ന ഗുരുവും മുൻഗാമിയുമായ പ. വട്ടശ്ശേരിൽ തിരുമേനിയുടെ സിദ്ധാന്തം തന്നെയാണ് അദ്ദേഹം പിന്തുടർന്നിരുന്നത്.

താൻ ജാതിക്കുതലവനായിരിക്കുന്ന സമൂഹത്തിന്റെ സംസ്കൃതി തികച്ചും ക്രിസ്തീയമാണെന്നും അതു സംരക്ഷിക്കുകയും അനുവർത്തിക്കുകയും ചെയ്യുക എന്നത് തന്റെ ബാദ്ധ്യതയാണെന്നും ഉറച്ചുവിശ്വസിച്ച സാക്ഷാൽ നസ്രാണി ആയിരുന്നു ഗീവർഗീസ് ദ്വിതീയൻ. നസ്രാണി സംസ്ക്കാരത്തെ അദ്ദേഹം തിരസ്ക്കരിച്ചില്ല എന്നു മാത്രമല്ല ആസ്വദിക്കുകയും ചെയ്തു. *ദുഃഖമയം ജീവിതം* എന്ന മട്ടിൽ ലോകത്തെ തമസ്ക്കരിക്കുന്ന വികലമായ ദയറാ തത്വശാസ്ത്രം സാദാ നസ്രാണിയുടെ മേൽ അടിച്ചേൽപ്പിക്കാൻ അദ്ദേഹം ശ്രമിച്ചില്ല. പകരം യേശുക്രിസ്തുവിനെപ്പോലെ ... *ലോകം അവർക്കു യോഗ്യമാകാൻ*... പ്രാർത്ഥിക്കുകയാണ് ഗീവർഗീസ് ദ്വിതീയൻ ചെയ്തത്.



**ഉപസംഹാരം**

മോശയ്ക്കു ശേഷം ഇസ്രായേലിനെ വാഗ്ദത്ത കനാനിലെത്തിച്ചു കുടിയിരുത്തിയ യോശുവായുമായി പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കായെ ധൈര്യമായി ഉപമിക്കാം. അതു കേവലം ഒരു കുടിയേറ്റം മാത്രമായിരുന്നില്ല. ഒരു ഇടയജാതിയായി കാലിവളർത്തലുമായി സ്ഥിരവാസമില്ലാതെ അലഞ്ഞുനടന്ന യഹൂദ ജാതി കാർഷിക സമൂഹമായി പരിവർത്തനം ചെയ്ത് വ്യക്തമായ ഭൂസീമകൾക്കുള്ളിൽ കുടിയിരിക്കുന്നവരായി മാറുന്ന ഒരു സാമൂഹിക പരിവർത്തനത്തിനാണ് യോശുവാ നേതൃത്വം വഹിച്ചത്. വിപരീത ദിശയിലാണെ

ങ്കിലും അതിനു സമാനമായ ഒരു സാമൂഹിക പരിവർത്തനമാണ് ഗീവർഗീസ് ദ്വിതീയന്റെ മഹാപൗരോഹിത്യകാലത്ത് മലങ്കര നസ്രാണിക്കുണ്ടായത്. എതാണ്ട് പൂർണ്ണമായും കാർഷികബന്ധിതമായി തിരുവിതാംകൂർ-കൊച്ചി എന്നീ നാട്ടുരാജ്യങ്ങളിൽ തളയ്ക്കപ്പെട്ടിരുന്ന നസ്രാണി ഉന്നത-സാങ്കേതിക വിദ്യാഭ്യാസത്തിന്റെ തോണിയേറി പുതിയ ജീവിതസരണി കണ്ടെത്തി സഹ്യനും അറബിക്കടലും താണ്ടി നസ്രാണി വിശാലഭൂമികയിലേക്കു ചേക്കേറുന്ന സാമൂഹിക പരിവർത്തനം ആരംഭിക്കുന്നത് ഇക്കാലത്താണ്. പുതിയ ആവാസ വ്യവസ്ഥയും സമൂഹങ്ങളും സാമൂഹ്യ സമവാക്യങ്ങളും ഉരുത്തിരിഞ്ഞു വന്ന ഈ ദശാസന്ധിയെ നേരിടാൻ ഗീവർഗീസ് ദ്വിതീയനു സാധിച്ചു. ഉന്നത വിദ്യാഭ്യാസം നേടിയ പട്ടത്വശ്രേണിയെ സമാന്തരമായി കരുപ്പിടിപ്പിച്ചാണ് ഇത് സാധിതപ്രായമാക്കിയത്. വളരുന്ന ഭൂസീമകളുമായി സംവേദിക്കാൻ ഇതു സഭയെ പ്രാപ്തമാക്കി. നസ്രാണി ഹൃദയഭൂമിയിൽ പ്രാഥമിക വിദ്യാഭ്യാസ വിപ്ലവം സാധിതമാക്കിയ നസ്രാണികൾ ഉന്നതവിദ്യാഭ്യാസ - ആതുര ശുശ്രൂഷാരംഗങ്ങളിലേയ്ക്കു കാൽവെച്ചത് ഇക്കാലത്താണ്. പരമ്പരാഗത യാഥാസ്ഥിതിക പശ്ചാത്തലത്തിൽനിന്നും വളർന്നുവന്ന ഗീവർഗീസ് ദ്വിതീയന് സമഗ്രമായ ഈ സാമൂഹ്യപരിവർത്തനത്തെ ഉൾക്കൊള്ളാനും അതനുസരിച്ച് ഉയരാനും സാധിച്ചു എന്നതാണ് ഇവിടെ പ്രസക്തം.

തീർച്ചയായും *അനുഭവിക്കാൻ കൊടുത്തുവെച്ച ജീവിതം* ആയിരുന്നു ഗീവർഗീസ് ദ്വിതീയന്റേത്. ക്രൈസ്തവലോകം മുഴുവൻ പൂർവ്വാശ്രമത്തിൽ സാധാരണ കുട്ടനാടൻ കർഷകനായിരുന്ന ആ വൃദ്ധതാപസനെ ബഹുമാനിച്ചു. *വൃദ്ധൻ പുന്നൂസ്* എന്നു പരിഹസിച്ച നാവുകൾ തന്നെ *മോറാൻ മാർ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ* എന്നു ഭക്ത്യാദരപൂർവ്വം സംബോധന ചെയ്യുന്നത് കേൾക്കാൻ അദ്ദേഹത്തിനു സാധിച്ചു. അവിഭക്ത മലങ്കരസഭയുടെ അത്യുന്നത മഹാപുരോഹിതനായി അദ്ദേഹം *...മരിച്ച് തന്റെ ജനത്തോടു*



*ചേർന്നു*. കാതോലിക്കാ, മലങ്കര മെത്രാപ്പോലീത്താ എന്നീ നിലകളിൽ തന്നിൽ ഭരമേല്പിക്കപ്പെട്ടവയിൽ ഒന്നും ഈ പ്രക്രിയയിൽ അദ്ദേഹത്തിന് അടിയറ വയ്ക്കേണ്ടി വന്നില്ല. ഇതിലുപരി, നസ്രാണിക്കുണ്ടായ വമ്പിച്ച സാമൂഹിക പരിവർത്തനത്തിനു അനുയോജ്യമാവുംവിധം മലങ്കരസഭയെ പരുവപ്പെടുത്താൻ അദ്ദേഹത്തിനു സാധിച്ചു. സമാനതകളില്ലാത്ത നേട്ടം.

(*തിരുസന്നിധിയിൽ*, 2016)

# 43

# മാർ ദീവന്നാസ്യോസ് ദ്വിതീയൻ: ഒരു സഹയാത്രികന്റെ ഓർമ്മക്കുറിപ്പുകൾ

**മ**ഹത്വവൽക്കരണത്വരയിൽ സമീപകാലത്ത് ചിലർ വ്യക്തിത്വവും സംഭാവനകളും നഷ്ടപ്പെടുത്തിയ ഹതഭാഗ്യനാണ് പഴയസെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് ദ്വിതീയൻ. അദ്ദേഹത്തെ ഒരു അവസരവാദിയായി ചിത്രീകരിക്കത്തക്കവിധം പൂർവാപരവിരുദ്ധമായിരുന്നു അദ്ദേഹത്തിനു ചാർത്തിക്കൊടുത്ത വിശേഷണങ്ങൾ. മാർ ദീവന്നാസ്യോസ് ദ്വിതീയന്റെ യഥാർത്ഥ മഹത്വവും സംഭാവനകളും ഈ ത്വരയിൽ കുഴിച്ചു മൂടപ്പെട്ടു.

ഒരു മല്പാനും സുറിയാനി പണ്ഡിതനുമെന്നതിലുപരി താൻ ആഗ്രഹിച്ച ... *ആർത്താറ്റ് തമ്പുരാനെപ്പെറ്റമ്മയുടെ പള്ളിനടയിലെ...* സേവനത്തിനുപരി ഇട്ടൂപ്പ് റമ്പാനെ സാർവജനീനനാക്കിയത് മലങ്കര നസ്രാണികളുടെ ആരാധന-കൂദാശാ ക്രമങ്ങളുടെ ഏകീകരണത്തിൽ അദ്ദേഹം വഹിച്ച നിർണ്ണായക പങ്കാണ്. അതാകട്ടെ നസ്രാണിയുടെ മുമ്പോട്ടുള്ള ഗമനത്തിന് അനിവാര്യവുമായിരുന്നു. അതു മനസിലാക്കണമെങ്കിൽ സ്വൽപ്പം പിന്നോട്ടുള്ള ചരിത്രം പരിശോധിക്കേണ്ടിയിരിക്കുന്നു.

1599-ലെ ഉദയംപേരൂർ സുന്നഹദോസ് മലങ്കരയിൽ ലത്തീൻ ക്രമങ്ങളും ലത്തീൻവൽക്കരിച്ച കൽദായ ക്രമങ്ങളും അടിച്ചേൽപ്പിച്ചു. അരനൂറ്റാണ്ടു കൊണ്ട് ഇവ മലങ്കരയിൽ പൂർണ്ണമായും പ്രചരിച്ചതിനാൽ 1653-ലെ കൂനൻകുരിശു സത്യത്തിനു ശേഷവും മലങ്കരയുടെ ആരാധനാരീതിയ്ക്ക് മാറ്റമൊന്നും ഉണ്ടായില്ല. യഥാർത്ഥത്തിൽ കൂനൻകുരിശു സത്യത്തിലൂടെ റോമാനുകം വലിച്ചെറിഞ്ഞു എന്നല്ലാതെ മറ്റൊരു ആചാര-വിശ്വാസ ഭേദഗതിയും വരുത്തിയില്ല എന്നതാണ് സത്യം. 1665-ൽ യെറുശലേമിലെ സുറിയാനി പാത്രിയർക്കീസ് മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദ് കേരളത്തിലെത്തി മഹാനായ മാർത്തോമ്മാ ഒന്നാമന്റെ മേല്പട്ടവാഴ്ച ക്രമപ്പെടുത്തി. അതോടെ മലങ്കരയുടെ അന്ത്യോഖ്യൻ ബന്ധം ആരംഭിച്ചു എങ്കിലും ആരാധനക്രമങ്ങളെ അന്ത്യോഖ്യൻ രീതിയിലാക്കാനുള്ള മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദിന്റെ ശ്രമങ്ങൾ വിജയിച്ചില്ല. 1686-ലെ ചെങ്ങന്നൂർ സുന്നഹദോസ് അലക്സാൻഡ്രിയൻ വേദശാസ്ത്രവും ഓർത്തഡോക്സ് വിശ്വാസവും ഔദ്യോഗികമായി അംഗീകരിച്ചെങ്കിലും പുളിപ്പുള്ള അപ്പം ഉപയോഗിക്കുക എന്നതൊഴികെ ആരാധനക്രമങ്ങളുടെ കാര്യത്തിൽ പരിഷ്ക്കാരങ്ങളൊന്നും നടപ്പാക്കിയില്ല.

പതിനെട്ടാം നൂറ്റാണ്ടിന്റെ മദ്ധ്യത്തിൽ അന്ത്യോഖ്യൻ സഭയിൽ നിന്നും വിഗ്രഹഭംഞ്ജകനായ മാർ ഈവാനിയോസ് അരക്ചാഞ്ചി, തുടർന്ന് ബസേലിയോസ് ശക്രള്ളാ മഫ്രിയാന പ്രഭൃതികൾ എന്നിവർ കേരളത്തിലെത്തിയതോടെ പാശ്ചാത്യ സുറിയാനി ക്രമങ്ങൾ അടിച്ചേൽപ്പിക്കാനുള്ള ശ്രമം ആരംഭിച്ചു. ഇത് സംഘർഷങ്ങൾക്കു വഴിവെച്ചെങ്കിലും ഇവരുടെ ശിഷ്യന്മാരായ കത്തനാർമാർ വഴി അന്ത്യോഖ്യൻ ക്രമങ്ങൾ സാവധാനം പ്രചരിച്ചുവന്നു. അതോടെ നിലവിലുണ്ടായിരുന്ന ലത്തീൻ വൽക്കരിക്കപ്പെട്ട കൽദായക്രമങ്ങളിൽ അന്ത്യോഖ്യൻ രീതികൾ കൂടെ ചേർന്ന് കൂടുതൽ സങ്കീർണ്ണമായി. കേന്ദ്രീകൃത വൈദിക വിദ്യാഭ്യാസം ഇല്ലായിരുന്നതിനാൽ വിവിധ മല്പാന്മാരുടെ ശിഷ്യന്മാർ വ്യത്യസ്ത ചേരുവകളാണ് പിന്തുടർന്നിരുന്നത്. ഈ അവസ്ഥ തുടരാനാവുമായിരുന്നില്ല. ആരാധനക്രമങ്ങളിൽ ഒരു ഐകരൂപ്യം അനിവാര്യമായിരുന്നു. 1769-ൽ മാവേലിക്കര നടന്ന മലങ്കരപള്ളിയോഗം ...*പുത്തൻക്രമം നമസ്ക്കാരവും, പട്ടം കെട്ടുകയും കാപ്പയിട്ടു കുറുവാന ചൊല്ലുകയും, പെൺകെട്ടും മാമോദിസായും പഴയക്രമം നടന്നു കൊള്ളത്തക്കവണ്ണവും...* എന്ന് അന്ത്യോഖ്യൻ ക്രമങ്ങളെ ഭാഗികമായി അംഗീകരിച്ചു എങ്കിലും പ്രശ്നത്തിന് ശാശ്വത പരിഹാരം ഉണ്ടായില്ല.



പക്ഷേ പതിനെട്ടാം നൂറ്റാണ്ടിന്റെ രണ്ടാം പകുതിയിൽ അന്ത്യോഖ്യൻ ക്രമങ്ങളുടെ സ്വാധീനം ക്രമേണ വർദ്ധിച്ചു വരികയായിരുന്നു. ശക്രള്ളാ മഫ്രിയാന, അദ്ദേഹത്തോടൊപ്പം വന്ന മാർ ഗ്രീഗോറിയോസ് യൂഹാനോൻ, മാർ ഈവാനിയോസ് യൂഹാനോൻ എന്നിവരുടെ ശിഷ്യന്മാരായ കത്തനാരന്മാരുടെ എണ്ണം വർദ്ധിച്ചുകൊണ്ടിരുന്നു. മറുവശത്ത്, കൽദായ ക്രമങ്ങളുടെ പിന്തുടർച്ചക്കാർ അഭ്യസന കാര്യത്തിൽ ജീർണ്ണാവസ്ഥയിലുമായിരുന്നു.

1809-ൽ മാർത്തോമ്മാ ഏട്ടാമന്റെ സ്ഥാനസാധുതയെപ്പറ്റി ഉയർന്ന തർക്കങ്ങൾ കണ്ടനാട്ട് ഒരു മലങ്കര പള്ളിയോഗം വിളിച്ചുകൂട്ടുന്നതിൽ കലാശിച്ചു. മാർത്തോമ്മാ എട്ടാമന്റെ മലങ്കര മെത്രാൻസ്ഥാനം അംഗീകരിച്ച ആ യോഗം മലങ്കരസഭയ്ക്ക് പൊതു മാനദണ്ഡങ്ങൾ രൂപീകരിക്കാനുള്ള വേദി കൂടിയായി പരിണമിച്ചു. കായംകുളം പീലിപ്പോസ്

റമ്പാൻ, പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ എന്നിവർക്ക് ഈ പ്രക്രിയയിൽ നിർണ്ണായകമായ സാധീനം ചെലുത്താൻ സാധിച്ചു. അവർ യഥാക്രമം മാർ ഈവാനിയോസ് യൂഹാനോൻ, മാർ ബസേലിയോസ് ശക്രള്ളാ മഫ്രിയാന എന്നിവരുടെ ശിഷ്യന്മാരും പ്രമുഖ മല്പാന്മാരുമായിരുന്നു. അതിനാൽ സ്വാഭാവികമായും അന്ത്യോഖ്യൻ ക്രമങ്ങളെ പിന്തുണയ്ക്കുന്നവരും.

*കണ്ടനാട് പടിയോല* എന്നറിയപ്പെടുന്ന ഈ മലങ്കര പള്ളിയോഗ നിശ്ചയങ്ങളാണ് നസ്രാണികളുടെ ലഭ്യമായ ആദ്യ നിയമസംഹിത. ഇതിന്റെ ഉള്ളടക്കത്തിനു മൂന്നു ഭാഗങ്ങളുണ്ട്.

1. സാമൂഹിക ആചാരങ്ങളുടെ ക്രമീകരണം.
2. ഇടവകപള്ളികളുടെ ഭരണസംവിധാനം.
3. ആരാധനക്രമങ്ങളുടെ ഏകീകരണം.

ആരാധനക്രമങ്ങളുടെ ഏകീകരണത്തിന് മൂന്ന് സുപ്രധാന നടപടികളാണ് *കണ്ടനാട് പടിയോല* മുന്നോട്ടു വച്ചത് അവ,

1. അന്ത്യോഖ്യൻ ക്രമങ്ങൾ ഔദ്യോഗികമായി അംഗീകരിച്ച് അവ ഒഴികെയുള്ള ആരാധനക്രമങ്ങൾ നിരോധിച്ചു.

2. പാശ്ചാത്യ സുറിയാനി ക്രമത്തിലുള്ള ആണ്ടു തക്സാ എല്ലാ പള്ളികളിലും പകർത്തിയെഴുതി എത്തിക്കാൻ നിർദ്ദേശിച്ചു.

3. തെക്കും വടക്കും കേന്ദ്രീകൃത വൈദിക വിദ്യാഭ്യാസം ആരംഭിക്കാൻ തീരുമാനിച്ചു.

ഇതിനു പുറമെ, കായംകുളം പീലിപ്പോസ് റമ്പാനെയും പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർക്ക് റമ്പാൻസ്ഥാനം നൽകി അദ്ദേഹത്തേയും മെത്രാന്റെ കാര്യവിചാരകരായി മലങ്കര പള്ളിയോഗം നിയമിച്ചു.

എന്നാൽ ഇവ, പ്രത്യേകിച്ചും കേന്ദ്രീകൃത വൈദിക വിദ്യാഭ്യാസം, നടപ്പിലാക്കുന്നതിൽ മാർത്തോമ്മാ എട്ടാമൻ യാതൊരു താല്പര്യവും പ്രകടിപ്പിച്ചില്ല. അതോടെ റമ്പാന്മാർ ഇരുവരും അതിനുള്ള ശ്രമവുമായി മുന്നിട്ടിറങ്ങി. ഈ പ്രക്രിയയിലാണ് അവർ തിരുവിതാംകൂർ റസിഡന്റും ദിവാനുമായ കേണൽ മൺട്രോയുമായി പരിചയപ്പെടുന്നത്. മെത്രാന്റെ നടപടിപ്പിശകുകളെ സംബന്ധിച്ച പരാതികൾ ശരിയാണെന്നു ബോദ്ധ്യമായിട്ടും മാർത്തോമ്മാ എട്ടാമന്റെ മരണംവരെ അദ്ദേഹത്തിനെതിരായ ഒരു ഉത്തരവ് പുറപ്പെടുവിക്കാൻ കേണൽ മൺട്രോ തയാറായില്ല. ഇതിനിടയിൽ 1812-ൽ കായംകുളം പീലിപ്പോസ് റമ്പാൻ മരിച്ചതോടെ ഇട്ടൂപ്പ് റമ്പാന് ഒറ്റയ്ക്ക് ഈ പ്രയത്നവുമായി മുമ്പോട്ടു പോകേണ്ടി വന്നു.

രസകരമായ വസ്തുത, ഒരു സെമിനാരി - പഠിത്തവീട് - സ്ഥാപിക്കുവാൻ 1809-ലെ കണ്ടനാട് പടിയോലയിൽ നിശ്ചയം ഇല്ലെന്നതാണ്. *... 8-മത - തെക്കും വടക്കും രണ്ടു പടുത്ത വീട്ടിൽ ഒരൊ മല്പാന്മാരെ*

*ഇരുന്ന, പൈതങ്ങളെയും ശെമ്മാശന്മാരെയും പടിപ്പിയ്ക്കയും, പള്ളിക ളിൽനിന്നു വരിയിട്ടഎടുത്ത, അവർക്കു വെണ്ടുന്നത ആണ്ടുതൊറും കൊടുക്കയും, പട്ടക്കാററ, പള്ളിയ്ക്കടുത്ത ക്രമങ്ങൾ ഒക്കെയും തഴക്കി, കുറവുതീർന്നു, മല്പാന്മാരുടെ എഴുത്ത യജമാനസ്ഥാനത്തെ കൊണ്ടു വന്നകൊടുത്ത, കൂദാശ പ്രവർത്തികൾക്ക അനുവാദം വാങ്ങിച്ചുകൊൾ കയും* ... എന്നു മാത്രമാണ് കണ്ടനാട് നിശ്ചയം. അക്കാലത്തെ പതിവ നുസരിച്ച് ഓരോ മല്പാന്മാർ വസിക്കുന്ന പള്ളികളിൽ നടന്നുവന്ന



THE COLLEGE AT COTYAM,
*in Travancore.*

വൈദികാഭ്യസനം രണ്ടു പള്ളികളിലായി കേന്ദ്രീകരിക്കുക, അവിടെ പഠിച്ചിറങ്ങുന്നവർക്കു മാത്രം പട്ടംകൊടുക്കുക എന്നു മാത്രമായിരുന്നു ഇതിന്റെ വിവക്ഷ. സ്വാഭാവികമായും കായംകുളം പീലിപ്പോസ് റമ്പാൻ, പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ എന്നിവരെയാവണം അവിടെ *റീശ് മല്പാന്മാരായി* യോഗം കണ്ടത്.

കേന്ദ്രീകൃതമായ ഒരു സെമിനാരി എന്ന ആശയം കേണൽ മൺ ട്രോയുടെ സംഭാവനയാണ് എന്നാണ് പരക്കെയുള്ള ധാരണ. ഇതു ശരി യാണോ? ഇടവകപ്പള്ളികളിൽ നിന്നും സ്വതന്ത്രമായ വൈദികാ ഭ്യസന കേന്ദ്രം എന്ന ആശയം ഇട്ടൂപ്പ് റമ്പാന്റെ സ്വന്തമല്ലേ എന്നു സംശയി ക്കണം. കാരണം ഇട്ടൂപ്പ് റൈട്ടർ ഉദ്ധരിക്കുന്ന ... *പഠിത്വവിട തീർപ്പിച്ച അതിൽ പീലിപ്പോസ് റെംബാനെ ആക്കി ഒരു പള്ളിക്ക ഒരു കത്തനാ രെയും ഒരു ചെമ്മാശിനെയും ഒരു പൈതലിനെയും വീതം ഏങ്കിലും വരുത്തി പഠിത്വം തുടങ്ങേണ്ടത് ആവിശ്യം എന്നും* ... എന്ന ഇട്ടൂപ്പ് റമ്പാന്റെ കത്തിലെ പരാമർശനത്തിൽ നിന്നും ഉടലെടുത്തതാണ്. ഒരു

പക്ഷേ തന്റെ ജന്മദേശത്തിനു സമീപം തവനൂരിലുള്ള നമ്പൂതിരിമാരുടെ വേദാഭ്യാസ കേന്ദ്രമായ തിരുനാവായ ഓത്തർമഠം ഇട്ടൂപ്പ് റമ്പാനു പരിചിതമായിരുന്നിരിക്കണം. മെത്രാൻ നിസ്സഹകരിക്കുന്ന സാഹചര്യത്തിൽ പഠിത്തവീട് സ്ഥാപിക്കുന്നതിനുള്ള ചുമതല ഇട്ടൂപ്പ് റമ്പാൻ ഏറ്റെടുത്തു. കേണൽ മൺട്രോ അതിനെ പിന്താങ്ങി. അതിനു പുറകിൽ വ്യക്തമായ സാമ്രാജ്യത്വ അജണ്ട അദ്ദേഹത്തിനുണ്ടായിരുന്നു. വട്ടിപ്പണത്തിന്റെ കുടിശ്ശിക ഉണ്ടായിരുന്ന നാലു വർഷത്തെ പലിശ 3360 രൂപ കേണൽ മൺട്രോ ഇട്ടൂപ്പ് റമ്പാനെ ഏല്പിച്ചു. അങ്ങിനെ കോട്ടയത്ത് തിരുവിതാംകൂർ റീജന്റ് മഹാറാണി ഗൗരിലക്ഷ്മിഭായി ദാനം നൽകിയ സ്ഥലത്ത് റമ്പാൻ സെമിനാരി പണി ആരംഭിച്ചു. ഇട്ടൂപ്പ് റമ്പാന് *റീശ് മല്പാൻ* സ്ഥാനത്തിനുപോലും താല്പര്യമില്ലായിരുന്നെന്നും ഈ പരാമർശനം വ്യക്തമാക്കുന്നു.



ഇതിനിടയിൽ ഒരു പ്രതിസന്ധി കടന്നുവന്നു. നിയമപ്രകാരം മലങ്കര മെത്രാന് നല്കേണ്ട വട്ടിപ്പണപ്പലിശ കേവലം ഒരു റമ്പാന് നൽകിയതിനെ മദ്രാസിലെ ബ്രിട്ടീഷ് അധികാരികൾ അംഗീകരിച്ചില്ല. ഈ സാങ്കേതിക തടസം കൊണ്ടു പണം മടക്കി അടയ്ക്കുവാൻ അവർ അവശ്യപ്പെട്ടു. കേണൽ മൺട്രോയ്ക്കോ ഇട്ടൂപ്പ് റമ്പാനോ ഇതു സാദ്ധ്യമായിരുന്നില്ല. ഈ പ്രതിസന്ധി മറികടക്കാനുള്ള മാർഗ്ഗം എന്ന നിലയിൽ ഇട്ടൂപ്പ് റമ്പാനോട് മേല്പട്ടസ്ഥാനം ഏൽക്കാൻ കേണൽ മൺട്രോ ആവശ്യപ്പെട്ടു. റമ്പാന് മനസില്ലായിരുന്നെങ്കിലും സമ്മതിക്കാതിരിക്കാൻ സാദ്ധ്യമായിരുന്നില്ല. തൊഴിയൂരിന്റെ കിടങ്ങൻ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ പകലോമറ്റം കുടുംബവാഴ്ച അവസാനിപ്പിക്കാനും, ഇട്ടൂപ്പ് റമ്പാനെ മെത്രാനായി വാഴിക്കുന്നതിനും മലങ്കര പള്ളിയോഗത്തിന്റെ സമ്മതം വാങ്ങി അദ്ദേഹത്തെ മാർ ദീവന്നാസ്യോസ് രണ്ടാമനായി വാഴിച്ചു. ഇതേ പള്ളിയോഗ നിശ്ചയപ്രകാരമാണ് മാർ ത്തോമ്മാ ഒമ്പതാമനെ അദ്ദേഹം വടിയും മുടിയും വയ്പ്പിച്ചത്. മാർ ത്തോമ്മാ എട്ടാമനുമായി അദ്ദേഹം ഏറ്റുമുട്ടാൻ തയാറായില്ല. ... *(സെമിനാരി) റമ്പാന്റെ മട്ടപ്രകാരം 990 മീനമാസത്തിൽ പണികൾ മിക്കവാറും കുറവു തീർത്തശെഷം ആഞ്ഞൂരുനിന്നും കിടങ്ങൻ എന്നു പേരു പറയുന്ന മാർ പീലക്സീനോസു മെത്രാനെ വരുത്തി സെമിനാരിയിൽ*

*ഇരുത്തി പഠിത്വം തുടങ്ങിക്കണമെന്നു വിചാരിച്ചതിനു മാർത്തൊമ്മൻ മെത്രാൻ വിരോധം പറയുകയാൽ ഇട്ടൂപ്പ് റമ്പാൻ തന്നെ ഏതാനും ചെമ്മാശന്മാരെ വരുത്തി പഠിത്വം തുടങ്ങി...* എന്ന ഇട്ടൂപ്പ് റൈട്ടറുടെ പരാമർശനം അത് തെളിയിക്കുന്നു.

യാഥാർത്ഥ്യം ഇതായിരിക്കെ പകലോമറ്റം കുടുംബവാഴ്ചയുടെ അന്ത കൻ, വേദപുസ്തക പരിഭാഷകൻ മുതലായ അനേക വിശേഷണങ്ങ ളാണ് ചിലർ സമീപകാലത്ത് അദ്ദേഹത്തിന് ചാർത്തിക്കൊടുത്തത്. ഇതിനാകട്ടെ അവലംബിക്കുന്നത് ദ്വിതീയവും ത്രിതീയവും അതിനുമു പരിയുമായ പാശ്ചാത്യ രേഖകളും! ഇട്ടൂപ്പ് റമ്പാനെന്ന മാർ ദീവന്നാ സ്യോസ് ദ്വിതീയന്റെ വ്യക്തിത്വത്തിനും, നിശ്ചയദാർഢ്യത്തിനും കടക വിരുദ്ധമാണ് ഇവ. അവയൊക്കെ മുഖവിലയ്ക്കെടുത്താൽ അദ്ദേഹം തികഞ്ഞ അവസരവാദിയാണെന്നു വരും. അദ്ദേഹത്തിന്റെ സവിശേ ഷമായ വ്യക്തിത്വത്തിന് അചിന്ത്യമായ ഒന്നാണിത്. പക്ഷേ രസകരമായ വസ്തുത, അദ്ദേഹത്തിന്റെ യഥാർത്ഥ വ്യക്തിത്വവും സംഭാവനകളും ചിത്രീകരിക്കുന്ന രേഖകൾ പഠനവിധേയമായിട്ടില്ലെന്നതാണ്. പഴയ സെമിനാരിയിലെ ആദ്യ വിദ്യാർത്ഥിയും മാർ ദീവന്നാസ്യോസ് ദ്വിതീ യന്റെ ശിഷ്യനും ശെമ്മാശനുമായിരുന്ന ഇടവഴിക്കൽ പീലിപ്പോസ് കത്ത നാർ രചന ആരംഭിച്ച് മൂന്നു തലമുറ തുടർച്ചയായി എഴുതിയ അപ്രകാ ശിതമായ *ഇടവഴിക്കൽ ക്രോണിക്കിൾ*സിലെ ദൃക്സാക്ഷി വിവരണങ്ങ ളിലാണ് ഈ മനോഹരചിത്രം മുഖ്യമായും വരഞ്ഞിട്ടിരിക്കുന്നത്.

പഴയസെമിനാരി സ്ഥാപനത്തിലേയ്ക്കു നയിച്ച സംഭവവികാസങ്ങൾ *ഇടവഴിക്കൽ ക്രോണിക്കിൾ*സ് വിവരിക്കുന്നത് ഇപ്രകാരമാണ്:

*...മാർ ദീവന്നാസ്യോസ് മെത്രാപൗലീത്തായുടെ അനന്തിരവനാ യിരിക്കുന്ന മാർത്തൊമ്മ അപ്പിസ്ക്കോപ്പ പള്ളികൾ വിചാരിച്ചു വരു മ്പോൾ മിഥുനമാസം 984-മാണ്ട ആ ദെഹത്തിന്റെ ശെഷക്കാരൻ തൊമ്മൻ കത്തനാരെ മെത്രാനായിട്ടു വാഴിച്ച കണ്ടനാട്ടു വച്ചു മരിച്ച കോലംചെരി പള്ളിയിൽ അടക്കുകയും ചെയ്തു. ആ ദെഹം മെത്രാ നായിട്ടു നടന്നുവരുമ്പോൾ പുലിക്കോട്ടു ഇട്ടൂപ്പു കത്തനാരു മെത്രാനൊട രണ്ടാമത റമ്പാൻസ്താനം ഏൽക്കുകയും അയാളുടെ അനന്തരവൻ ഇട്ടൂപ്പിനെ ശെമ്മാശപട്ടം ഏല്പിക്കയും ചെയ്തു.*

*ഇങ്ങനെയിരിക്കുമ്പോൾ മൂവായിരം പൂവിരാകനു രൂപാ 10,500 ക്കു നൂറ്റുക്കു എട്ടു രൂപാ വീതം ആണ്ടൊന്നുക്കു 840 രൂപ വീതം പലിശയു ള്ളതിൽ ഒരു ആണ്ടക്ക വിരാകൻ 240 മെക്കാളി സായിപ്പിനൊടു മെത്രാൻ പറ്റുശീട്ടും എഴുതിക്കൊടുത്തു വാങ്ങിച്ചതുകൊണ്ട പയിതങ്ങളെയും ചെമ്മാശന്മാരെയും പടിപ്പിക്കുന്നതിനായിട്ട ഒരു സെമിനാരി പണി ചെയ്യി ക്കണമെന്നു ഇട്ടൂപ്പറെമ്പാൻ പറഞ്ഞാറെ ആയ്തു മെത്രാൻ അനുസരി ക്കാഴികയാൽ തമ്മിൽ വിവാദിച്ചു മെത്രാനു സ്താനതികവില്ലെന്നും സുറിയാനിമര്യാദ നടത്തുന്നില്ലെന്നും അന്നു റെസഡണ്ടായിരുന്ന*

*കർണ്ണൽ മന്രോ സായിപ്പ അവർകളെ റമ്പാൻ ബോധിപ്പിച്ച. പള്ളിക്കാ റെയുംകൂട്ടി കാര്യെങ്ങളെ കെട്ടു അറിയേണ്ടതിങ്കൽ 986-മാണ്ടു മിഥുന മാസത്തിൽ എല്ലാപേരും പുതിയകാവു പള്ളിയിൽ കൂടി. ബാവാന്മാരെ വരുത്തേണ്ടതിന്നു മെത്രാനും ശെഷംപെരും ചെർന്ന അന്ത്യോക്കി യായ്ക്കു അയക്കേണ്ടതിന്നുള്ള കുറി എഴുത്തിട്ടതിന്നെ മന്രേൽ സായ്പവർകളുടെ കയ്യിൽ കൊടുക്കുകയും ചെയ്തു.*

*987-മാം ആണ്ടിൽ കല്ലിക്കട്ടുശീമയിൽ ആഞ്ഞൂ പാർത്തിരുന്ന ശീരൻ മെത്രാൻ കുന്നംകുളങ്ങരെക്കാരൻ കെടങ്ങൻ വറുഗീസു കത്തനാരെ പീലയ്ക്കുസീനൊസു മെത്രാപൗലീത്താ എന്നു പേരു വിളിച്ചു വാഴിച്ചും വെച്ച് അയാൾ മരിക്കയും ചെയ്തു.*

*പിന്നത്തേതിൽ, ഇട്ടൂപ്പ് റമ്പാന്റെ ശേഖരത്തിൽ ഉണ്ടായിരുന്ന ചില പള്ളിക്കാറരെക്കൊണ്ടും റമ്പാനെക്കൊണ്ടും പറ്റുചീട്ടി വാങ്ങിച്ചുംകൊണ്ട, 988-മാണ്ടു വരെയുള്ള വട്ടിപ്പണം പലിശ 960 വിരാകൻ റമ്പാന്റെ പക്കൽ കൊടുക്കയും, ആയ്തു ചിലവിട്ടു കൊട്ടയത്തു സെമിനാരി റമ്പാൻ പണി യിയ്ക്കുകയും ചെയ്തുവരുമ്പോൾ റമ്പാൻ കല്ലിക്കൊട്ടുശ്ശീമയിൽ ചെന്നു പീലക്കുസീനോസിനൊട ദീവന്നാസ്യോസെന്ന പെരുവിളിച്ചു മെത്രാന്റെ സ്താനം ഏറ്റു കൊട്ടയത്തു സെമ്മിനാരിയിൽ പാർത്തുവരുന്ന സങ്ങതി യിങ്കൽ 990-ൽ തൊമ്മൻ മെത്രാനു ദീനമായി. അയാളുടെ ശെഷക്കാരൻ എത്രയും വയസനാകുന്ന അയിപ്പു കത്തനാരെ മെത്രാനായിട്ടു വാഴിച്ചു മരിച്ചു പുത്തൻഗാവു പള്ളിയിൽ അടക്കുകയും ചെയ്തു. ഇതിന്റെ ശെഷം മെത്രാന്റെ വക മുതൽകാര്യങ്ങളും അന്തിയോക്കിയായിൽ നിന്നും കൊണ്ടുവന്ന സഖല വസ്തുക്കളും തീർപ്പുകൾ തിരുവെഴുത്തു കൾ ഒക്കയും 3000 പൂവിരാകന്റെ കടലാസുകളും ശെഷം ആധാരങ്ങളും സെമിനാരിയിൽ വരുത്തി വയിപ്പിക്കുകയും അയിപ്പു മെത്രാനെ കടമറ്റ ത്തയക്കുകയും അയാൾ അവിടെ പാർത്തു കാലം കഴിക്കയും ചെയ്തു. കടമറ്റത്തു മാർത്തൊമ്മൻ മെത്രാന്മാര കാണം ഇട്ട 30 പറ കണ്ടം ഉണ്ടാ യിരുന്നതുകൊണ്ടത്രെ അദെഹം ചെലവു കഴിച്ചത.*

വ്യാഖ്യാനം ആവശ്യമില്ലാത്തവിധം വ്യക്തമാണ് ഈ വിവരണം. *...പുലിക്കോട്ടു ഇട്ടൂപ്പു കത്തനാരു മെത്രാനൊട രണ്ടാമത റമ്പാൻ സ്താനം ഏൽക്കുകയും ...* എന്ന ഭാഗത്തിനു മാത്രം വിശദീകരണം ആവശ്യമുണ്ട്. ഇതേപ്പറ്റി *....65-മാണ്ട, പാർശ്ശാവിന്റെ പട ഭയപെട്ട പുലി ക്കൊട്ടിൽ ഇട്ടൂപ്പ കത്തനാര ചെലയിൽ കൂടി. കുന്നംകുളങ്ങരെ നിന്നും കരിങ്ങാശ്രെ പള്ളിയിൽ വന്ന താമസിയ്ക്കുംപ്പൊൾ. പട ഭയപെട്ട ഇട്ടൂപ്പു കത്തനാരു മുതലായി നാലു കത്തങ്ങൾ റമ്പാന്റെ അടുക്കൽ ചെല്ലുക യാൽ, അവരെ റമ്പാൻ ഉടുപ്പ ഇടുവിച്ചപ്രകാരം പെരുമ്പടപ്പിൽ വല്ല്യ തമ്പുരാനെ തിരുമനസറുവിയ്ക്കകൊണ്ട, റമ്പാന്റെ അനുജൻ ചാലി കൊരയെ കൊണ്ട, 6000 പുത്തൻ പ്രാച്ചിത്തം ചെയിച്ച. ഇനിമെലാൽ നമ്മുടെ രാജ്യത്തിന്നകത്തു പാർത്തുകൂടാ എന്നു കല്പിച്ച, രാജ്യത്തു നിന്ന വെളിയിൽ വിടുകയും ചെയ്തു. റമ്പാന്റെ ഉടുപ്പ ഇട്ടിരുന്ന ഇട്ടൂപ്പു*

*കത്തനാരു മുതലായ നാലുപെരയും ദീവന്നാസ്യൊസു മെത്രാന്റെ അടുക്കൽ കൂട്ടിഅയച്ച. കുപ്പായവും കീറി. കുറ്റവും പൊക്കി, കത്തങ്ങളെ പൊലെ അവരു പാർക്കയും ചെയ്തു. ...* എന്ന വ്യക്തമായ വിശദീകരണം പത്തൊമ്പതാം നൂറ്റാണ്ടിലെ മറ്റൊരു കൈയെഴുത്തു ഗ്രന്ഥമായ കരവട്ടുവീട്ടിൽ മാർ ശീമോൻ ദീവന്നാസ്യോസിന്റെ നാളാഗമത്തിൽ നൽകുന്നുണ്ട്.

1806-ൽ സുറിയാനിയിൽ നിന്നും പരിഭാഷ ചെയ്ത് ബോംബെ കൂറിയർ പ്രസിൽ റവ. ക്ലോഡിയസ് ബുക്കാനൻ 1811-ൽ അച്ചടിച്ചു പ്രസിദ്ധീകരിച്ച ആദ്യ മലയാള വേദപുസ്തകത്തിന്റെ പരിഭാഷയുടെ കൃത്യമായ വിവരണവും ഇടവഴിക്കൽ കത്തനാർ നൽകുന്നുണ്ട്.

*... ബക്കാനൻ സായ്വ കണ്ടസമയം പറഞ്ഞതുപൊലെ സുറീയാനിയിൽ നിന്നും ഏവൻഗെലി കായംകുളത്തുകാരൻ പീലിപ്പോസു റമ്പാശ്ചനെക്കൊണ്ടു പൊരുൾതിരിപ്പിച്ച കല്ക്കട്ടയ്ക്ക് അയച്ചിരുന്നത മലയാളത്തിൽ അച്ചടിപ്പിച്ചു 982-മാണ്ട വന്നുചേർന്നു. ആയ്ത പള്ളികൾക്ക തൊമ്മൻ മെത്രാൻ കൊടുക്കുകയും ചെയ്തു. ഏവൻഗെല്യ പൊരുൾ തിരിച്ചവനും മാർ ഈവാന്യോസ് ബാവായുടെ ശിഷ്യനുംമായിരിക്കുന്ന പീലിപ്പോസു റമ്പാൻ 987-ാ മാണ്ടു തുലാമാസം 28-നു മരിച്ചു കണ്ണൻകോട പള്ളിയിൽ അടങ്ങി...*

കോട്ടയത്തു സെമിനാരിയിൽ വിദ്യാഭ്യാസം ആരംഭിച്ചതിന്റെയും അതിനുശേഷം ബ്രിട്ടീഷ് സാമ്രാജ്യത്വം അതിന്മേൽ പിടിമുറുക്കാൻ നടത്തിയ ശ്രമത്തേയും പറ്റിയുള്ള തുടർ വിവരണങ്ങളും അതീവ ശ്രദ്ധേയമാണ്.

*... 2-ാം പുസ്തകം. കൊട്ടയത്തു സെമ്മിനാരി പണിചെയ്യിച്ച വിവരത്തിനും പിന്നെ മദം ഇടപെട്ടുണ്ടായ വിവരത്തിനും കൊട്ടയത്ത എടവഴിക്കൽ പീലിപ്പൊസു കത്തനാരു ചുരുക്കത്തിൽ എഴുതിപൊരുന്ന 2-ാം പുസ്തകം.*

*ഞാനും മറ്റു പെരിയ ചെമ്മാച്ചന്മാരും കൂടെ കൊട്ടയത്തു ചെറിയ പള്ളിയിൽ, വെങ്കിടത്തു ചാണ്ടി കത്തനാരുടെയും പുന്നത്ര കുര്യൻ കത്തനാരുടെയും കുടെ പടിച്ച ചെമ്മാച്ചന്മാരിയിട്ടു പാർക്കുമ്പോൾ സിമ്മനാരിയിൽ പൊയി പടിയ്ക്കുന്നതിന്ന ഞങ്ങളെ വിട്ടയയ്ക്കുകയും ചെയ്തു. ഞങ്ങൾ അവിടെ പടിച്ചു*


THE
NEW TESTAMENT
OF
*Our Lord and Saviour*
JESUS CHRIST,
TRANSLATED INTO THE
*MALAYALIM.*

PART I.
CONTAINING THE FOUR GOSPELS.

*BOMBAY:*
PRINTED AT THE COURIER PRESS
1811.

*പാർക്കുമ്പോൾ മെത്രാപ്പൊലീത്താ ചെല്ലുന്നതിന്നു മണ്രോ സായ്പ്പിന്റെ എഴുത്തു വന്നു. മെത്രാപ്പൊലീത്തായും പുന്നത്ര കുര്യൻ കത്തനാരും വേങ്കിടത്ത ചാണ്ടി കത്തനാരും മെത്രാന്റെ അനന്തിരവൻ ഇട്ടൂപ്പു ചെമ്മാശും തെക്കെത്തലയ്ക്കൽ കുര്യൻ ചെമ്മാശും ഞാനും കൂടെ കൊല്ലത്തിനുപൊയി സായ്പ്പിനെ കണ്ടാറെ, സിമ്മനാരിയിൽ കൂടെ പാർത്ത മെത്രാപ്പൊലീത്തായ്ക്ക വേണ്ടുന്ന സഹായം ചെയ്യുന്നതിനായിട്ടു മിസിയൊൻ, തൊമ്മസ നൊർട്ടൻ പാതിരിയെ വരുത്തിയിട്ടുണ്ടെന്നും*




*അയാളെ സിമ്മനാരിയിൽ കൂടെപാർപ്പിക്കണമെന്നും പറഞ്ഞാറെ, ഞങ്ങൾ രണ്ടു ജാതിയും രണ്ടു വേദക്കാരരും ആകകൊണ്ടു ഒന്നിച്ചു പാർക്ക കഴിയില്ലെന്നു മെത്രാപ്പൊലീത്താ പറയുകയും ചെയ്തു. അതിന്റെ ശെഷം അയാൾ ആലപ്പിഴെ പാർക്കട്ടെന്നും കൂടെക്കൂടെ സെമ്മിനാരിയിൽ വരുമെന്നും ആവശ്യമുള്ള കാര്യങ്ങൾ അയാളോടു പറഞ്ഞാൽ നമുക്കെഴുതി കൊടുത്തയച്ച നിവൃത്തിച്ചു തരുമെന്നും സായ്പ്പവർകളെ പറകയാൽ ആയ്ത കൊള്ളാമെന്നു മെത്രാപ്പൊലീത്താ കല്പിച്ചു. അന്നു മേലെഴുതിയ മിസിയൊൻ പാദ്രി അവിടെയുണ്ടായിരുന്നതിനാൽ അയാളെയും കണ്ടു നന്ദിപറഞ്ഞു പോരികയും ചെയ്തു. - എന്നാൽ പോരുംവഴിക്കു - ബുക്കാനാൻ പാതിരിയുടെയും മെക്കാളി സായിപ്പിന്റെയും കാലംതൊട്ടുതന്നെ കോഴിക്കുഞ്ഞിനെ കണ്ട ആന റാഞ്ചനെപ്പോലെ സുറിയാനിക്കാറരായ നമ്മളുടെമെൽ എംക്ലീഷ് മനസു വെച്ചിരിക്കുന്നു എന്നും ദൈയ്‌വം തന്നെ രക്ഷിക്കട്ടെയെന്നു മെത്രാപൗലീത്താ പറയുകയും ഇംക്ലീഷു സായിപ്പന്മാരുമായിട്ടുള്ള*

*അയിയ്ക്കതയ്ക്കു ആവശ്യമില്ലാരുന്നു എന്നു ഇവിടംമുതൽ മെത്രാപൗ ലീത്തായുടെ മനസിൽ കരളുകയും എറ്റവും വിഷാദം കൊള്ളുകയും ചെയ്തു. പിന്നത്തേതിൽ സെമിനാരിയ്ൽ പാർത്തു കാര്യങ്ങൾ വിചാരി ക്കുകയും പട്ടക്കാരുടെ പെങ്കെട്ട നടത്തുകയും ചെയ്തു. മേലെഴുതിയ മിസിയൊൻ നൊർട്ടൻ പാതിരി ആലപ്പിഴെ ചെന്നു പാർക്കയും കൂടെ ക്കൂടെ സെമിനാരിയിൽ വരികയും ചെയ്തുകൊണ്ടിരുന്നു. ...*

*1816-ൽ കല്കട്ടായുടെ ഇംക്ലീഷ ഫൊർട്ടബിഷപ്പ് മിടിൽട്ടൻ കൊട്ട യത്തു വന്നു മെത്രാപൗലീത്തായെയും കണ്ടു സന്തോഷ വാക്കുകൾ പറഞ്ഞു പൊകയും ചെയ്തു. ഈ ബിഷപ്പ ഏറ്റവും നല്ലവനത്രെ. ...*

ഇത്രയും വിവരങ്ങളാണ് ഇടവഴിക്കൽ കത്തനാർ, മാർ ദീവന്നാ സ്യോസ് ദ്വിതീയനെപ്പറ്റി നൽകുന്നത്. ബ്രിട്ടീഷ് ബാന്ധവത്തെപ്പറ്റി അവ രുമായി ആദ്യം കണ്ടുമുട്ടിയ വലിയ മാർ ദീവന്നാസ്യോസിന്റെ ... *മനു ഷ്യരുടെ ചതിവും നേരുകേടും കൊണ്ടു യാക്കോബായെക്കാരന്നു പേരു പറയുന്നതല്ലാതെ പ്രവൃത്തി ഇല്ലായ്കയാൽ ഏറ്റം താമസം കൂടാതെ ഇംഗ്രേസു മാർഗം ആകുവാൻ എടവരുമെന്നും* ... എന്ന പ്രവചനം (*നിരണം ഗ്രന്ഥവരി*) ആ ബന്ധം സ്ഥാപിച്ച മാർ ദീവന്നാസ്യോസ് ദ്വിതീയനും ക്ഷണേനെ ബോദ്ധ്യമായി എന്ന് ഈ ഭാഗം വ്യക്തമാക്കുന്നു. ആംഗ്ലിക്കൻ ബന്ധത്തിന്റെ ദൂഷ്യഫലങ്ങളിൽനിന്നും ഇന്നും നസ്രാ ണിക്ക് കരകയറുവാൻ കഴിഞ്ഞിട്ടില്ലാ എങ്കിലും ആധുനിക പാശ്ചാത്യ വിദ്യാഭ്യാസത്തിലേയ്ക്ക് ആ ബന്ധം വാതിൽ തുറന്നു എന്ന ഗുണ ഫലവും നിലനിൽക്കുന്നു.

പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ദ്വിതീയന്റെ ദേഹവിയോ ഗവേളയിൽ ഇടവഴിക്കൽ പീലിപ്പോസ് കത്തനാർ രേഖപ്പെടുത്തിയ ചരമക്കുറിപ്പ് അത്യന്തം പ്രാധാന്യമർഹിക്കുന്നു. ഒരു ഉത്തമ സന്യാസി എന്ന നിലയിൽ അദ്ദേഹത്തിന്റെ അറിയപ്പെടാത്തതും അനന്യവുമായ മുഖം ഈ ചരമക്കുറിപ്പ് അനാവരണം ചെയ്യുന്നുണ്ട്.

*... മെലെഴുതിയ ആണ്ടു വൃശ്ചികം 12-നു ഈ മെത്രാപ്പോലീത്താ കാലം ചെയ്തു സെമ്മനാരിത്തന്നെ അടക്കുകയും ചെയ്തു. ഇദ്ദേഹം ബുദ്ധിയും ധൈര്യവും ദൈയ്‌വഭക്തിയും ഉള്ളവനും, ദ്രവ്യാഗ്രഹവും ചതിവും ഇല്ലാത്തവനും, ദൈയ്‌വകാര്യവും ലോകകാര്യവും നന്നായി അറിയുന്നവനും, നല്ല സംസാരിയും, ആരെയും ഭയം കൂടാത്തവനും, പക്ഷഭേദം ഇല്ലാത്തവനുമായിരുന്നു. അദ്ദേഹം 40 സംവൽസരം വരെ ചൊറു, നെയ്യു, പാൽ, മൽസ്യമാംസം, മുതലായ്തു ഭക്ഷിക്കാതെ ഫല മൂലാദികൾ തിന്നുകൊണ്ടിരുന്നു...*

ഈ ലേഖകന്റെ അറിവിൽ ഇത്ര ദീർഘകാലം ഇത്ര കഠിനവ്രതം എടുത്ത മറ്റാരും മലങ്കരയിലില്ല. ഈ ഭക്ഷണവ്രതം പാലിക്കുന്ന അതേ സമയംതന്നെ അദ്ദേഹം പ്രവർത്തനനിരതനായിരുന്നു എന്നതു അതിന്റെ പ്രാധാന്യം വർദ്ധിപ്പിക്കുന്നു. ആ മഹത്‌വ്യക്തിത്വത്തിന്റെ ആകെത്തു

കയാണ് അദ്ദേഹത്തിന്റെ അന്ത്യകാല സഹചാരി ചുരുങ്ങിയ വാക്കുകളിൽ വരച്ചിട്ടിരിക്കുന്നത്. ഈ വാക്കുകളിൽ തെളിയുന്ന മാർ ദീവന്നാസ്യോസ് ദ്വിതീയന്റെ ശ്രേഷ്ഠ വ്യക്തിത്വത്തോടുള്ള ബഹുമാനമാണ് തന്റെ മരണക്കിടക്കയിൽ വെച്ച് സെമിനാരി സ്ഥാപകന്റെ നേര് അനന്തിരവൻ പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാരെ നിർബന്ധിച്ച് ശീമയ്ക്കയച്ച് മേല്പട്ടസ്ഥാനമേല്പിക്കാൻ ഇടവഴിക്കൽ പീലിപ്പോസ് കത്തനാരെ പ്രേരിപ്പിച്ചത്. അദ്ദേഹത്തിന്റെ കണക്കുകൂട്ടൽ പിഴച്ചില്ല. താൻ കണ്ടെത്തിയ ഇട്ടൂപ്പ് കത്തനാർ പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമനായി മലങ്കരസഭയെ രാജതുല്യം ഭരിക്കുകയും ആധുനിക മലങ്കരസഭയ്ക്ക് ആത്മീയവും ലൗകികവുമായ അടിസ്ഥാനം ഇടുകയും ചെയ്തു.

(*ഫുജൈറാ മാർ ദീവന്നാസ്യോസ് പള്ളി സുവനീർ*, നവംബർ 2015)

# 44

# *തെറ്റുകണ്ണനെ ആരാണ് മെത്രാനാക്കിയത് ...?*

**ആ**ശയങ്ങളുടെയോ പ്രസ്ഥാനങ്ങളുടെയോ പേരിൽ അവയുടെ സ്ഥാപകരോ മുഖ്യ പ്രണേതാക്കളോ അവരുടെ ജീവിതകാലത്തോ പിന്നീടോ വെറുക്കപ്പെട്ടേക്കാം. പലപ്പോഴും അവരുടെ ചെയ്തികളും അതിനു ഹേതുവാകാം. പക്ഷേ കഥാവശേഷനായശേഷം എട്ടു പതിറ്റാണ്ടിനുശേഷവും ശാരീരിക ദൗർബല്യത്തിന്റെ പേരിൽ ഒരാളെ അപഹസിക്കുക എന്നത് സംസ്കാരരാഹിത്യം മാത്രമല്ല, തീവ്രമായ അധമബോധത്തിന്റെ പ്രകടനം കൂടിയാണ്. ആശയപരമായി നേരിടാനാവാതെ ആയുധശൂന്യനാകുന്നവന്റെ അധമബോധം. 1934 ഫെബ്രുവരി 23-നു കാലംചെയ്ത പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് ആറാമൻ മലങ്കര മെത്രാപ്പോലീത്തായുടെ ശാരീരികമായുള്ള ബലഹീനതയെ 2016-ലും ഇപ്രകാരം പരിഹസിക്കുന്നവരെക്കുറിച്ച് യഥാർത്ഥത്തിൽ സഹതാപമാണ് തോന്നുന്നത്.



കോങ്കണ്ണു മാത്രമല്ല, ശാരീരിക ബലഹീനതയായി ഇടതുകൈവിറയലും മാർ ദീവന്നാസ്യോസിനുണ്ടായിരുന്നു. ജന്മസിദ്ധമായ കോങ്കണ്ണുപോലെ തന്നെ കൈവിറയലും ചെറുപ്പത്തിലെ അദ്ദേഹത്തെ ബാധിച്ചിരുന്നു എന്നു കരുതാൻ ന്യായമായ കാരണങ്ങളുണ്ട്. മാർ ദീവന്നാസ്യോസ് ശെമ്മാശനായിരുന്നപ്പോൾ എഴുതിയിരുന്ന ഡയറിയിൽ വാതത്തിനുള്ള ഒരു കഷായത്തിന്റെ കുറുപ്പടി രേഖപ്പെടുത്തിയിട്ടുണ്ട്. ഈ ശാരീരിക ബലഹീനതകൾ നിലനിൽക്കെയാണ് അദ്ദേഹത്തെ പൗരോഹിത്യത്തിന്റെ ഓരോ പടിയിലേയ്ക്കും പിതാക്കന്മാർ കൈപിടിച്ചുയർത്തിയതും അവസാനം പ. സഭ, മലങ്കര മെത്രാപ്പോലീത്തായുടെ പ. മാർത്തോമ്മാശ്ലീഹായുടെ

ശ്ലൈഹിക സിംഹാസനത്തിൽ ആരോഹണം ചെയ്യിച്ചതും. *തെറ്റു കണ്ണനെ ആരാണ് മെത്രാനാക്കിയത് ...?* എന്ന വർത്തമാനകാല ചോദ്യത്തിനുള്ള ഉത്തരം യഥാക്രമം, പ. പരുമല തിരുമേനി, പ. പത്രോസ് തൃതീയൻ അന്ത്യോഖ്യാ പാത്രിയർക്കീസ്, പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്താ എന്നിങ്ങനെയാണ്.

അന്ത്യോഖ്യാ - മലങ്കര സഭകളിൽ നിലവിലിരിക്കുന്ന സഭാ വിജ്ഞാനീയപ്രകാരം ശാരീരിക ബലഹീനത ഒരുവനെ മേല്പട്ടസ്ഥാനത്തിനു അനർഹനാക്കുന്നില്ല. ... *അംഗഹീനനോ, ചെകിടനോ, മുടന്തനോ ആയ ഒരാൾ എപ്പിസ്ക്കോപ്പാ സ്ഥാനത്തിന് അർഹനാണെങ്കിൽ ആകാം. ശരീരത്തിന്റെ ന്യൂനതയല്ല, ആത്മാവിന്റെ മാലിന്യമാണ് അശുദ്ധമായിട്ടുള്ളത്...* എന്നാണ് ഹൂദായ കാനോൻ (ഏഴാം കെപ്പാലയോൻ - അഞ്ചാം പെസൂക്കാ - ശ്ലീഹന്മാർ 73) വിവരിക്കുന്നത്. ഈ നിയമം നന്നായി അറിയാവുന്നവർ തന്നെയാണ് മാർ ദീവന്നാസ്യോസിനെ പടിപടിയായി ഉയർത്തിക്കൊണ്ടു വന്നത്.

1858 ഒക്ടോബർ 31-നു ജനിച്ച ഗീവറുഗീസിനു 18-ാം വയസിൽ പൗരോഹിത്യ ശുശ്രൂഷയുടെ ആദ്യ പടിയായ മ്സംറോനോ സ്ഥാനം നൽകിയത് പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് ആയിരുന്നു. 1876 ഒക്ടോബർ 12-നു പുതുപ്പള്ളി പള്ളിയിൽ വെച്ച്. പിന്നീട് പ. പരുമല തിരുമേനിയുടെ ശിഷ്യനായി വെട്ടിക്കലും പരുമലയിലും പഠനം. പ. പരുമല തിരുമേനി 1879 ഒക്ടോബർ 16-നു പൂർണ്ണശെമ്മാശപട്ടവും 1880 ജനുവരി 18-നു കത്തനാരുപട്ടവും നൽകി പരുമല സെമിനാരിയിൽ മല്പാനാക്കി (ഡോ. സാമുവൽ ചന്ദനപ്പള്ളി, *മലങ്കരസഭാ പിതാക്കന്മാർ, വാല്യം 1*, പേജ് 242-3). 30 വയസിനു മുമ്പ് ആർക്കും കത്തനാരുപട്ടം കൊടുക്കരുതെന്നുള്ള പത്രോസ് പാത്രിയർക്കീസിന്റെ അമർച്ചയായ കല്പന കാറ്റിൽപറത്തി 22 വയസു മാത്രമുള്ള വട്ടശ്ശേരിൽ ശെമ്മാശന് അതു നൽകിയത് പ. പരുമല തിരുമേനി ഒന്നും കാണാതെ ആയിരുന്നില്ല. അവിവാഹിതരെ ദയറൂയോസോ കൂടാതെ വൈദികരാക്കരുതെന്ന കല്പനയും വട്ടശ്ശേരിൽ ശെമ്മാശന്റെ കാര്യത്തിൽ പ. പരുമല തിരുമേനി പാലിച്ചില്ല.

ഇടവകകൾക്കുവേണ്ടി മാത്രം കത്തനാരുപട്ടം കൊടുക്കുക എന്നതായിരുന്നു അക്കാലത്തെ നാട്ടുനടപ്പ്. പ. പരുമല തിരുമേനി പോലും പട്ടമേറ്റത് മുളന്തുരുത്തി പള്ളിക്കുവേണ്ടി ആയിരുന്നു. എന്നാൽ മല്ലപ്പള്ളിപ്പള്ളി ഇടവകാംഗമായ വട്ടശ്ശേരിൽ കത്തനാരെ പട്ടംകെട്ടിയത് പൊതുസ്ഥാപനമായ പരുമല സെമിനാരിക്കു വേണ്ടിയായിരുന്നു. ഇക്കാര്യം പ. പരുമല തിരുമേനി ആലപ്പുഴ ജില്ലാ കോടതിയിൽ കൊല്ലവർഷം 1059 തുലാം 11-നു (1883 ഒക്ടോബർ 26) സെമിനാരിക്കേസിൽ നൽകിയ മൊഴിയിൽ സ്ഥിതീകരിക്കുന്നുണ്ട്. ... *പരിഭാഷകനായി ആണ് വട്ടശ്ശേരിൽ കത്തനാർ ഇവിടെ വന്നിരിക്കുന്നത്. അയാൾ പരുമല സെമിനാരിയിൽ പഠിപ്പിക്കു*

*കയാണ്. വട്ടശ്ശേരിൽ കത്തനാരുടെ (സ്വന്തം) ഇടവകപ്പള്ളിയിൽ അയാളെക്കൂടാതെ ഒരു കത്തനാർ കൂടിയുണ്ട്. ഞാനാണ് അയാളെ കത്തനാരായി പട്ടംകെട്ടിയത്. (പരുമല) സെമിനാരിക്കുവേണ്ടിയാണ് അയാൾക്ക് പട്ടംകൊടുത്തത്. (പരുമല) സെമിനാരിയിൽ മറ്റു കത്തനാരുമാരില്ല. ഞാൻ പട്ടംകെട്ടുമ്പോൾ അയാൾക്ക് 25 വയസ് പ്രായമുണ്ടായിരുന്നു. അയാൾക്ക് പട്ടം കൊടുത്തിട്ട് ഒന്നോരണ്ടോ വർഷം ആയിക്കാണും. കാനോൻ നിയമപ്രകാരവും നിബന്ധനകൾപ്രകാരവും മുപ്പതാം വയസിലാണ് പട്ടം കൊടുക്കേണ്ടത്. ... വട്ടശ്ശേരിൽ കത്തനാർ (വിശുദ്ധ) കുർബാന ചൊല്ലുന്നുണ്ട്. ജനങ്ങൾ ആ കുർബാന സ്വീകരിക്കുന്നുമുണ്ട്. അതേപോലെ അയാൾ ജ്ഞാനസ്നാനവും വിവാഹകൂദാശയും നടത്തുന്നുണ്ട്. ...* (The Royal Court of Final Appeal, Travancore, Case No III of 1061, *Seminary Case Book Vol I*, p 453).

ഒൻപതു വർഷങ്ങൾക്കു ശേഷം അടുത്ത അംഗീകാരം വട്ടശ്ശേരിൽ കത്തനാരെ തേടിയെത്തി. 1892-ൽ അന്ത്യോഖ്യയുടെ പ. ഇഗ്നാത്തിയോസ് പത്രോസ് തൃതീയൻ പാത്രിയർക്കീസ് അദ്ദേഹത്തെ *മലങ്കര മല്പാൻ* സ്ഥാനത്തേക്കുയർത്തി. കോനാട്ടു കുടുംബത്തിനു പുറത്ത് ആദ്യമായി ഈ സ്ഥാനം ലഭിച്ച വ്യക്തിയാണ് വട്ടശ്ശേരിൽ ഗീവർഗീസ് കത്തനാർ. *...പരുമല സെമിനാരിയിൽ സുറിയാനി പണ്ഡിതൻ ബ. വട്ടശ്ശേരിൽ ഗീവറുഗീസ കത്തനാർ അവർകൾക്കു എ. പെ. പെ. ബ. അന്ത്യോഖ്യാ പാത്രിയർക്കീസു ബാവാ തിരുമനസുകൊണ്ടു മലങ്കര മല്പാൻ എന്ന ഒരു മാന്യസ്ഥാനം കല്പിച്ചു കൊടുത്തിരിക്കുന്നതായി ഒരു കല്പനയാൽ അറിയുന്നു. സ്ഥാനസംബന്ധമായി ഒരു ചിഹ്നം പിന്നാലെ വരുന്നുണ്ടെന്നും ആയ്തു മെത്രാപ്പോലീത്താമാരിൽ ഒരാൾ ഭൂഷിപ്പിക്കുമെന്നും അറിയുന്നു. സുറിയാനി ഭാഷയിൽ അസാമാന്യ പാണ്ഡിത്യവും ഇംഗ്ലീഷിൽ സാമാന്യ അറിവും ഉള്ള ഠരം മല്പാൻ ഠരം ബഹുമതിക്കു യോഗ്യൻ തന്നെ. അദ്ദേഹത്താൽ രചിക്കപ്പെട്ട മത സംഗതി പുസ്തകമല്ലെയോ പാത്രിയർക്കീസുബാവാ തിരുമനസിലെ ഇപ്പോൾ ഉത്സാഹിപ്പിച്ചതു എന്നു ഞങ്ങൾ സംശയിക്കുന്നു. ... (മലങ്കര ഇടവക പത്രിക*, ലക്കം 11, 1892).



അക്കാലത്ത് മലങ്കരസഭ വട്ടശ്ശേരിൽ മല്പാനെ എങ്ങനെ വിലയിരുത്തി യിരുന്നു എന്ന് ഈ ചെറു കുറിപ്പ് വ്യക്തമാക്കുന്നുണ്ട്.

തിരുവിതാംകൂർ ഹൈക്കോടതി വിധിപ്രകാരം 1886 കർക്കിടകം 3-ന് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്താ പഴയസെമിനാരി നടത്തിയെടുത്തു. 1889-ൽ മാർ ദീവ ന്നാസ്യോസ് അഞ്ചാമന് അനുകൂലമായ തിരുവിതാംകൂർ റോയൽ കോർട്ടു വിധിയോടെ സെമിനാരിക്കേസ് അവസാനിക്കുകയും അതിന്റെ വിധി നടത്തിപ്പും ഇതര നടപടികളും പൂർത്തിയാക്കുകയും ചെയ്ത തോടെ അവിടെ വൈദിക വിദ്യാഭ്യാസം പുനരാരംഭിച്ചു. ഇതോടെ പരുമല സെമിനാരിയിൽ നടന്നുവന്ന വൈദിക വിദ്യാഭ്യാസം പഴയ സെമിനാരിയിലേയ്ക്കു മാറ്റി. കോട്ടയം എം. ഡി. സെമിനാരി പ്രവർത്തന സജ്ജമായതും ഏതാണ്ട് ഇതേ കാലത്താണ്. അതോടെ വട്ടശ്ശേരിൽ മല്പാന്റ പ്രവർത്തന മണ്ഡലവും കോട്ടയത്തേക്കു മാറി. ഈ ദശാബ്ദ ത്തിൽ തന്റെ വാത്സല്യ ശിഷ്യനുണ്ടായ വളർച്ച പ. പരുമല തിരുമേനി 1899 ഏപ്രിൽ 7-നു ചാവക്കാട്ടു നിന്നും അന്ത്യോഖ്യാ പാത്രിയർക്കീസിനു അയച്ച സുറിയാനി കത്തിൽ (Konat Syr. MSS) വിവരിക്കുന്നുണ്ട്:

*... നേരത്തേ സൂചിപ്പിച്ച ഞങ്ങളുടെ പ്രസ്സിൽ (മാർ തോമ്മസ് അച്ചു കൂടം, പഴയ സെമിനാരി) ഇപ്പോൾ സുറിയാനി പുസ്തകങ്ങൾ അച്ചടി ക്കുവാൻ തുടങ്ങിയിട്ടുണ്ട്. ഈ പ്രസ്സിന്റെ മാനേജർ പൗലൂസ് റമ്പാനാണ്. അവിടെ അച്ചടിക്കുന്ന പുസ്തകങ്ങളുടെ പരിശോധകൻ മല്പാൻ ഗീവ റുഗീസ് കശീശയാണ്. ഈ മല്പാൻ ശെമ്മാശ്ശന്മാരെയും കുട്ടികളെയും സുറിയാനി, ഇംഗ്ലീഷ്, മലയാളം എന്നീ ഭാഷകൾ വേതനം കൂടാതെ പഠിപ്പിക്കുന്നു. അദ്ദേഹത്തോടൊപ്പം വേതനത്തിനു പഠിപ്പിക്കുന്ന മറ്റ് അദ്ധ്യാപകരും ഉണ്ട്. എന്നാൽ, ഇദ്ദേഹമാണ് സെമിനാരിയുടെ എല്ലാ പ്രവർത്തനങ്ങളുടെയും, അദ്ധ്യാപകരുടെയും പ്രധാനി ...* (മലങ്കര സഭാ മാസിക (പ്രസാ.), *പരുമല സ്മൃതി*, 2002, പുറം 390).

താൻ പിൻഗാമിയായി കരുതിയിരുന്ന അസിസ്റ്റന്റ് മലങ്കര മെത്രാ പ്പോലീത്താ പ. പരുമല തിരുമേനി 1902-ൽ അകാലത്ത് ഇഹലോകം വിട്ടതോടെ മാർ ദീവന്നാസ്യോസ് അഞ്ചാമന് ആ സ്ഥാനത്ത് മറ്റൊരാളെ കണ്ടെത്തേണ്ടി വന്നു. സ്വാഭാവികമായും അദ്ദേഹത്തിന്റെ അന്വേഷണം അധികം നീളാതെ എത്തിനിന്നത് പ. പരുമല തിരുമേനിയുടെ ശിഷ്യ പ്രമുഖനും പണ്ഡിതനും പ്രാഗത്ഭ്യം തെളിയിച്ചവനുമായ വട്ടശ്ശേരിൽ മല്പാനിൽ ആയിരുന്നു. പിൻഗാമിത്വത്തിന്റെ ആദ്യപടിയായി അദ്ദേഹം 1903 നവംബർ 1-ന് പരുമല സെമിനാരിയിൽ വെച്ച് മലങ്കര മല്പാൻ വട്ടശ്ശേരിൽ ഗീവർഗീസ് കത്തനാരെ റമ്പാൻ സ്ഥാനത്തേക്ക് ഉയർത്തി. പടിപടിയായി ഓരോ ഉത്തരവാദിത്വങ്ങൾ ഏല്പിച്ച് തന്റെയും സഭയു ടേയും പ്രധാന കാര്യവിചാരകനാക്കി.

പ്രായവും ശാരീരിക അവശതകളും വർദ്ധിച്ചു വന്നതിനെ തുടർന്ന് മാർ ദീവന്നാസ്യോസ് അഞ്ചാമൻ പിൻഗാമിയെ ഭരണം ഏല്പിക്കുവാൻ

തിരക്കു കൂട്ടി. അതിനായി മലങ്കര പള്ളിയോഗം വിളിച്ചുകൂട്ടാൻ കൊല്ല വർഷം 1083 മകരം രണ്ടിനു അദ്ദേഹം സർക്കുലർ കല്പന അയച്ചു. അതിന്റെ അനന്തരഫലം ഇസ്സഡ്. എം. പാറേട്ട് വിവരിക്കുന്നത് ഇപ്ര കാരമാണ്. *... അദ്ദേഹത്തിന്റെ കല്പന അനുസരിച്ചു മലങ്കരയിലെ എല്ലാ പള്ളികളിൽ നിന്നും തെരഞ്ഞെടുത്ത് അയച്ചിരുന്ന പ്രതിപുരുഷ ന്മാരുടെ യോഗം 1083 കുംഭം 15-ാം തീയതി കോട്ടയത്തു സെമിനാരി യിൽ കൂടി. മേല്പട്ടസ്ഥാനത്തേയ്ക്കു വട്ടശ്ശേരിൽ ഗീവറുഗീസ് റമ്പാ നെയും കൊച്ചുപറമ്പിൽ പൌലൂസ് റമ്പാനെയും തെരഞ്ഞെടുത്തു. മാർ ജോസഫ് ദീവന്നാസ്യോസിനു പ്രായാധിക്യവും സുഖക്കേടും മൂലം ഭരണം ആഗ്രഹംപോലെ നടത്തിക്കൊണ്ടുപോകാൻ പ്രയാസം നേരിട്ടി രിക്കുന്നതുകൊണ്ട് ഒരു സഹായി വേണമെന്ന് ആവശ്യപ്പെട്ടിരിക്കുന്നു. അതിനാൽ ഗീവറുഗീസ് റമ്പാൻ മെത്രാൻസ്ഥാനം ഏറ്റാൽ ഉടൻതന്നെ, അസിസ്റ്റന്റും പിൻഗാ മിയുമായി മലങ്കരയിടവകയിലെ പൊതുവായ ഭരണം ഏല്പിക്കണ മെന്നും പൊതുയോഗം തീരുമാനി ച്ചു. ...* (ഇസ്സഡ്. എം. പാറേട്ട്, *മലങ്കര നസ്രാണികൾ, വാല്യം 3*, 2015, പുറം 232).



യോഗനിശ്ചയം അനുസരിച്ച് വട്ടശ്ശേരിൽ മല്പാൻ യേറുശലേമിൽ എത്തി 1908 മെയ് 31-ന് മേല്പട്ടസ്ഥാനം സ്വീകരിച്ചു. ദീവന്നാസ്യോസ് എന്ന സ്ഥാനനാമം പിന്തുടർച്ചാവകാശമായി നിലനിർത്താൻ സാധിച്ചെങ്കിലും മലങ്കരസഭ നിർദ്ദേശിച്ചതുപോലെ പിൻഗാമിയോ സഹായിയോ ആയി സ്ഥാത്തിക്കോൻ നൽകാൻ പാത്രിയർക്കീസ് തയാ റായില്ല. പക്ഷേ സ്ഥാനമേറ്റു മടങ്ങിയെത്തിയ വട്ടശ്ശേരിൽ മാർ ദീവ ന്നാസ്യോസ് മെത്രാപ്പോലീത്തായെ താമസമെന്യേ മലങ്കര മെത്രാപ്പോ ലീത്തായുടെ ചുമതലകൾ ഏല്പിച്ചുകൊണ്ട് മാർ ദീവന്നാസ്യോസ് അഞ്ചാമൻ പൂർണ്ണ വിശ്രമജീവിതത്തിൽ പ്രവേശിച്ചു. 1909 ജൂലൈ 11-നു മാർ ദീവന്നാസ്യോസ് അഞ്ചാമൻ കാലം ചെയ്തു. തുടർന്നു നടന്ന സംഭവങ്ങൾ അന്നത്തെ മലങ്കര അസോസിയേഷൻ സെക്രട്ടറിയും ക്നാനായ സമുദായാംഗവുമായ ഇടവഴിക്കൽ ഇ. എം. പീലിപ്പോസ് വിവരിക്കുന്നത് ഇപ്രകാരമാണ്.

*... ഇവർ സ്ഥാനമേറ്റശേഷം ഇവരിൽ ഗീവർഗീസ് റമ്പാനെ വലിയ തിരുമേനിയുടെ അസിസ്റ്റന്റും പിൻഗാമിയുമായി നിയമിച്ചയയ്ക്കണമെന്നു പൊതുയോഗം തീരുമാനിക്കുകയും മെത്രാപ്പോലീത്താമാർ എഴുതിയ യയ്ക്കുകയും ചെയ്തിട്ടും 'പിൻഗാമി' എന്ന നില ബാവാ അനുവദി ക്കയോ സ്ഥാത്തിക്കോനിൽ കാണിക്കയൊ ചെയ്തില്ല. വലിയതിരുമേനി യുടെ കാലശേഷം പിൻതുടർച്ചാസ്ഥാനം കൊച്ചു ദീവന്നാസ്യോസ് മെത്രാപ്പോലീത്തായ്ക്കു ഉറപ്പിച്ചുകിട്ടാൻ എഴുത്തുകളും കമ്പികളും*

*അയച്ചിട്ടും ബാവാ തർക്കം പറഞ്ഞുകൊണ്ടിരുന്നു. പാത്രിയർക്കീസ് ബാവാ ആ സമയത്ത് ലണ്ടനിൽ ഡോക്ടർ ബാബായുടെ അതിഥിയായി താമസിക്കുകയായിരുന്നു. പിന്തുടർച്ചാവകാശം സ്ഥിരപ്പെടുത്തുന്നതിന് ബാവായ്ക്ക് വളരെ വിസമ്മതം ഉണ്ടെന്നറിഞ്ഞതിനാലും അത് ഒരു തർക്കവിഷയമായിത്തീർന്നിട്ട് വലിയ കുഴപ്പം നേരിട്ടേക്കാമെന്ന് എനിക്ക് ഭയം ഉണ്ടായിരുന്നതിനാലും വലിയ തിരുമേനിക്കു ദീനം ആരംഭിച്ചപ്പോൾ മുതൽ ഈ ഗൗരവമായ സംഗതിയെക്കുറിച്ച് ഞാൻ ഡോക്ടർ ബാബായ്ക്ക് തുടരെത്തുടരെ പല എഴുത്തുകൾ അയയ്ക്കുകയും അദ്ദേഹം പാത്രിയർക്കീസ് ബാവായുടെ അടുക്കൽ നിർബന്ധിക്കുകയും ചെയ്തതുകൊണ്ട് കൊച്ചു ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ വലിയ തിരുമേനിയുടെ പിൻഗാമിയായി ബാവാ വളരെ പ്രയാസത്തോടു കൂടി സമ്മതിച്ചു. ...* (ഇ. എം. ഫിലിപ്പോസ്, *മലങ്കര സഭയുടെ രഹസ്യ പേടകം*, 1993, പുറം 117).

മലങ്കരസഭാദ്ധ്യക്ഷനാകുന്നതിനു മുമ്പുള്ള വട്ടശ്ശേരിൽ മല്പാന്റെ കോലം എന്തായിരുന്നുവെന്നുള്ള രസകരമായ ദൃക്സാക്ഷി വിവരണം ഇവിടെ പ്രസക്തമാണ്. *...1080-ാമാണ്ടോട് അടുത്ത് ഒരു ദിവസം വട്ടശ്ശേരി മൽപ്പാനച്ചൻ പാറേട്ടു വന്നു. അന്ന് ഇവിടെ താമസിച്ചു. അസ്ഥി മാത്രശേഷനായ ഒരു വെള്ളക്കുപ്പായക്കാരൻ. താടിയും മീശയും വളർത്തിയിട്ടുണ്ട്. അല്ല വളർത്താൻ ശ്രമിച്ചിട്ടുണ്ട്. പുളിയിളക്കമുള്ള നിലങ്ങളിലൊ, മരക്കോൾ ഉള്ള ചേരിക്കലിലൊ ഉണ്ടാകുന്ന നെൽച്ചെടികൾ*



*പോലെ, അവിടെയും ഇവിടെയും ആയി നാലും മൂന്നും ഏഴു താടി മീശ. മേൽമീശ മറ്റേതിന്റെ അനിയൻ. തമ്മിൽ തെറ്റിപ്പിണങ്ങി വെട്ടിത്തിരിഞ്ഞു പായാൻ തുനിയുന്ന രണ്ടു വെണ്ട കണ്ണുകൾ. നേരെ നിൽക്കാൻ അവയിൽ ഒന്നു ശ്രമിക്കുന്നുണ്ട്. ശരിക്കും ഫലിക്കുന്നില്ല. യാതൊരു സത്വവൈശിഷ്ട്യവുമില്ലാത്ത ഒരു കോലംപാവ. ...* (ഇസ്സഡ്. എം. പാറേട്ട്, *മലങ്കര നസ്രാണികൾ, വാല്യം 4*, 2015, പുറം 31). ഈ *കോലംപാവയുടെ* സ്വത്വവൈശിഷ്ട്യം തിരിച്ചറിഞ്ഞാണ് പ. പരുമല തിരുമേനിയും പുലിക്കോട്ടിൽ മെത്രാച്ചനും മലങ്കര പള്ളിയോഗവും അദ്ദേഹത്തെ മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിലേയ്ക്ക് പടിപടിയായി ആനയിച്ചത്.



ആദ്യം പറഞ്ഞത് ഒരിക്കൽക്കൂടി ആവർത്തിക്കട്ടെ; വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിനെ വളർത്തിയതിലും സഭാദ്ധ്യക്ഷനാക്കിയതിലും ദൈവത്തിനും അദ്ദേഹത്തെ തിരഞ്ഞെടുത്ത മലങ്കര പള്ളിയോഗത്തിനും ഒഴികെ മൂന്നു മനുഷ്യർക്കേ പങ്കുള്ളു. ജന്മനാ ഉള്ള ശാരീരിക വൈകല്യം അറിഞ്ഞുകൊണ്ടുതന്നെ അപ്രകാരം ചെയ്തത് പ. പരുമല തിരുമേനി, പത്രോസ് പാത്രിയർക്കീസ്, പുലിക്കോട്ടിൽ മെത്രാച്ചൻ എന്നിവരാണ്. പക്ഷേ അദ്ദേഹം കാലം ചെയ്ത് എട്ടു ദശാബ്ദത്തിനു ശേഷവും *തെറ്റു കണ്ണൻ* ചിലർക്കു തെറ്റുകാരനാണ്! ആശയപരമായോ ബൗദ്ധികമായോ അദ്ദേഹത്തിന്റെ ദർശനങ്ങളെ നേരിടാനുള്ള ശേഷിരാഹിത്യമാണ് ശാരീരിക വൈകല്യം ഉയർത്തിക്കാട്ടിയുള്ള ഈ ആക്രമണത്തിന്റെ അടിസ്ഥാനം. കുറച്ചുകൂടെ വ്യക്തമാക്കിയാൽ, ഇന്ത്യയിൽ നിന്നും സായിപ്പു കെട്ടുകെട്ടിയതിന്റെ സപ്തതി ആഘോഷിക്കുമ്പോഴും അതു തിരിച്ചറിയാനാവാത്ത *അടിമകളുടെ സംഘഗാനം*!

(*മലങ്കരസഭ*, ഫെബ്രുവരി 2017)

# 45

# സ്ഥാനം... സ്ഥാനി... ത്യാഗം...

**ഇ**ക്കാലത്ത് സേവനമാണ് എല്ലാവരും ചെയ്യുന്നത്. സർക്കാർ സേവനം, വൈദിക സേവനം, സാമൂഹികസേവനം, സഭാസേവനം... *സേവനസരണി* അങ്ങിനെ നീണ്ടുപോകുന്നു. യഥാർത്ഥത്തിൽ *സേവനം* എന്ന വാക്കിന് *പ്രതിഫലം കൂടാത്ത അദ്ധ്വാനം* എന്നാണ് ശരിയായ അർത്ഥം. പ്രതിഫലേഛ കൂടാത്ത പ്രവർത്തി മാത്രമാണ് സേവനം എന്നു വിശേഷിപ്പിക്കപ്പെടുവാൻ അർഹമായിട്ടുള്ളത്. അങ്ങിനെയെങ്കിൽ അക്ഷരാർത്ഥത്തിൽ ഇവയിൽ എത്രയെണ്ണം *സേവനം* എന്ന മാനദണ്ഡത്തിന് അനുരൂപമാകുമെന്ന് ഒന്ന് ചിന്തിച്ചു നോക്കുക.

പ്രത്യക്ഷമായ സാമ്പത്തിക ആനുകൂല്യങ്ങൾ മാത്രമാണ് ഇന്ന് പ്രതിഫലമായി പരിഗണിക്കുന്നത്. അതിനാൽ അവൈദികരുടെ സഭാ സേവനത്തെ *സത്യസേവനത്തിലാണ്* പലരും ഉൾപ്പെടുത്തുന്നത്. പക്ഷേ യഥാർത്ഥത്തിൽ അങ്ങിനെയാണോ? സഭാസേവനത്തിലൂടെ ലഭിക്കുന്ന ബഹുമാന്യത, പ്രശസ്തി, സ്വാധീനം ഇവയൊക്കെ *പ്രതിഫലം* എന്ന വകുപ്പിൽ ഉൾപ്പെടുത്തേണ്ടവയാണ്. പലരും – പ്രത്യേകിച്ച് അവൈദികർ – സഭാ സേവനത്തിനു ഇറങ്ങുന്നത് ഇവ മാത്രം ഉദ്ദേശിച്ചാണ് എന്ന സത്യം ഈ ലേഖകന്റെ വാദത്തെ ശരിവെക്കുന്നു. മലങ്കരസഭയിൽ അങ്ങിനെ അല്ലാത്ത നിഷ്ക്കാമ കർമ്മികളുടെ കുറ്റിയറ്റുപോയിട്ടില്ല എങ്കിലും ഇന്ന് അവരുടെ എണ്ണം അംഗുലീപരിമിതമാണ്. പരോക്ഷമായ സാമ്പത്തിക നേട്ടങ്ങളും രാഷ്ട്രീയ ഉന്നതിയും സഭാസേവനത്തിന്റെ പ്രതിഫലമായി ചിലരെങ്കിലും കൈപ്പറ്റുന്നു എന്ന വർത്തമാനകാല ആരോപണങ്ങളുടെ പശ്ചാത്തലത്തിൽ സഭാ സ്ഥാനങ്ങളെ *സേവനം* എന്നു വിശേഷിപ്പിക്കുന്നത് ഔചിത്യരഹിതമാണ്.

എന്നാൽ യഥാർത്ഥത്തിലുള്ള അത്മായ ത്യാഗങ്ങളൊക്കെ മലങ്കരസഭാ ചരിത്രത്തിൽ ഉണ്ടായിട്ടുണ്ട്. ഒന്നാം സ്വാതന്ത്ര്യസമര നേതാക്കളായ മഹാനായ മാർത്തോമ്മാ ഒന്നാമന്റേയും ആഞ്ഞിലിമൂട്ടിൽ ഇട്ടിത്തൊമ്മൻ കത്തനാരുടേയും ജീവൻ റോമൻ കത്തോലിക്കരുടെ കയ്യിൽ നിന്നും രക്ഷിക്കാൻ സ്വജീവൻ പണയം വെച്ച് പകരം വേഷ പകർച്ച നടത്തിയ മുളന്തുരുത്തിക്കാരായ താടി നീട്ടിയ രണ്ടു വൃദ്ധരെ തൽക്കാലം മറക്കാം. ഇരുപതാം നൂറ്റാണ്ടിൽ ശരിയായ ത്യാഗം സഹിച്ച് സഭയെ സേവിച്ച സ്ഥാനികൾ അനേകരുണ്ട്. വർത്തമാനകാലത്തിനു അജ്ഞാതരായ – തമസ്ക്കരിക്കാൻ ആഗ്രഹിക്കുന്ന – നിഷ്ക്കാമ കർമ്മികൾ.

തിരുവിതാംകൂർ സർക്കാർ സർവീസിൽ നേരിട്ടു ഹെഡ്മാസ്റ്ററായി ലഭിച്ച നിയമനം ഉപേക്ഷിച്ചാണ് മലങ്കരസഭയുടെ എക്കാലത്തെയും ഏറ്റവും പ്രഗത്ഭ അസോസിയേഷൻ സെക്രട്ടറിയായ ഇടവഴിക്കൽ

മാത്തു പോത്തൻ എന്ന ഇ. എം. ഫിലിപ്പ് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ വ്യവഹാര കാര്യസ്ഥനായി സഭാസേവനത്തിനിറങ്ങിയത്. ആദ്യകാലത്ത് നിശ്ചിത ശമ്പളം മാർ ദീവന്നാസ്യോസ് അഞ്ചാമൻ വാഗ്ദാനം ചെയ്തിരുന്നെങ്കിലും കേസിന്റെ നൂലാമാലകളിൽപ്പെട്ടുഴലുന്ന അദ്ദേഹത്തിനു അതിന്റെ ദശാംശമോ ശതാംശമൊ പോലും കൊടുക്കാൻ സാധിച്ചില്ല. പക്ഷേ ആ പേരിൽ ഇ. എം. ഫിലിപ്പ് തന്നെ ഏല്പിച്ച പണി ഇട്ടിട്ടു പോയില്ല. പകരം സഭാസംബന്ധമായ പുതിയ പുതിയ ബാദ്ധ്യതകൾ വലിച്ചു തലയിൽ കയറ്റുകയായിരുന്നു. അക്കാലത്തെ പൊതുവായ ബുദ്ധിമുട്ടിനെക്കുറിച്ച് അദ്ദേഹം തന്റെ ആത്മകഥയായ *മലങ്കരസഭയുടെ രഹസ്യപേടകം* എന്ന കൃതിയിൽ പരാമർശിക്കുന്നുണ്ടെങ്കിലും അതിന്റെ ആഴവും പരപ്പും അവിടെ ലഭ്യമല്ല. പക്ഷേ ഇ. എം. ഫിലിപ്പിന്റെ മരണശേഷം പ്രസിദ്ധീകരിച്ച ആ കൃതിയുടെ അവതാരികയിൽ കെ. സി. മാമ്മൻ മാപ്പിള അത് ഭംഗിയായി വിവരിക്കുന്നുണ്ട്. ഒരു സംഭവം മാത്രം ഉദ്ധരിക്കാം:

*... തിരുമേനിയും മാലിത്ര അച്ചനും ഇ. എം. പീലിപ്പോസും കൂടി ആലപ്പുഴെ താമസിക്കുന്നതിനിടയിൽ ഒന്നു രണ്ടു ദിവസം പട്ടിണി ആയിപ്പോയി. പട്ടണിക്കേടുകൊണ്ട് മാലിത്ര അച്ചനും പീലിപ്പോസും വാടിത്തളർന്ന് ഒരു മുറിയിൽ കിടക്കുകയായിരുന്നു. തിരുമേനി അടുത്ത മുറിയിലുണ്ട്. 'വല്ല ദിക്കിൽനിന്നും സ്വൽപ്പം ധനസഹായം എത്തിച്ചു തരണേ' എന്നു നെഞ്ചുരുകി ദൈവത്തോടു തിരുമേനി പ്രാർത്ഥിച്ചുകൊണ്ടിരിക്കുകയാണ്. പട്ടിണികൊണ്ടു പരവശനായി കിടക്കുന്ന ഇ. എം. പീലിപ്പോസ് സഹദുഃഖിതനായ മാലിത്ര അച്ചനോടു അനുഭവാത്മകമായ ഫലിതരൂപേണ പറഞ്ഞു: "എന്റെ അച്ചാ! നമ്മുടെ പട്ടിണി വല്ല അമ്പതു നോമ്പു കാലത്തോ മറ്റോ ആയിരുന്നെങ്കിൽ നമ്മുടെ ആത്മരക്ഷയ്ക്കെങ്കിലും അതു ഉപകരിച്ചേനെ!"*



*അടുത്തമുറിയിൽ ഹൃദയവ്യഥയാൽ അസ്വസ്ഥനായി നടന്ന മെത്രാപ്പോലീത്താ തിരുമേനി തന്റെ വിശ്വസ്ത ശിഷ്യരുടെ അവശസ്ഥിതി എങ്ങനെയിരിക്കുന്നു എന്നറിയാൻ വന്ന് വാതിലുകൾക്കിടയിലൂടെ എത്തിനോക്കിയപ്പോൾ കേട്ട വാചകം ഇതാണ്. മർമ്മം പിളർക്കുന്ന വേദനയോടെ തിരുമേനി തൽക്ഷണം മുഖം തിരിച്ചു നടന്നുകളഞ്ഞു. ഇ. എം. പീലിപ്പോസ് എഴുന്നേറ്റു നോക്കിയപ്പോൾ തിരുമേനിയുടെ കവിൾത്തടങ്ങളിലൂടെ കണ്ണുനീർ ധാരധാരയായി ഒഴുകുന്നു! ... (മലങ്കരസഭയുടെ*

*രഹസ്യപേടകം*, 1993, p xv). കൂടുതൽ വിശദീകരണം ആവശ്യമില്ലാത്ത പ്രതിപാദനമാണിത്.

ഇ. എം. ഫിലിപ്പിനു ശേഷം സഭാ സ്ഥാനികളിൽ സ്മരണീയസ്ഥാനം നൽകേണ്ടത് അൽമായ ട്രസ്റ്റിയായിരുന്ന എറികാട്ടു കുഞ്ചപ്പൻ എന്ന ഇ. ഐ. ജോസഫിനാണ്. അദ്ദേഹത്തെ ചുരുങ്ങിയ വാക്കുകളിൽ ഇസഡ്. എം. പാറേട്ട് വിവരിക്കുന്നത് ... *1106 മിഥുനം 26-ാം തീയതി എറികാട് ഇ. ഐ. ജോസഫിനെ, മരിച്ചുപോയ ചിറക്കടവിൽ കൊച്ച് കോരുളയ്ക്കു പകരം അയ്മേനി ട്രസ്റ്റി ആയി തെരഞ്ഞെടുത്തു. അബ്ദ ള്ളായുടെ മുടക്ക് തട്ടിത്തകർത്ത വട്ടശ്ശേരിൽ ദീവന്നാസ്യോസിനെ വീണ്ടും പൂട്ടുന്നതിന് - അഴിയാത്ത മുടക്ക് മുടക്കുന്നതിന് - ഒരുങ്ങി ഏലിയാസ് പാത്രിയർക്കീസു മല യാളത്തു വന്നു താമസിക്കുന്ന കാലത്താണ് ഈ തെരഞ്ഞെടുപ്പ് നടന്നത്. പിറ്റെന്നാൾതന്നെ പഴയ ട്രസ്റ്റികളായ ഗീവറുഗീസ് ദീവന്നാ സ്യോസും, പാലപ്പള്ളിൽ പൌലൂസു കത്തനാരും, ഇ. ഐ. ജോസഫും ചേർന്നു പത്തൊമ്പതു വർഷത്തെ വട്ടിപ്പണപലിശ വാങ്ങി. അതിനു ശേഷം ദീവന്നാസ്യോസ് അഭിമുഖീകരിച്ച പ്രശ്നങ്ങളിലും, അദ്ദേഹത്തിന്റെ കാലശേഷം മല ങ്കരമെത്രാൻ ട്രസ്റ്റി ആയിത്തീർന്ന ഗീവറുഗീസ് ബസ്സേലിയോസിന്റെ കാലത്തും, ട്രസ്റ്റി എന്ന നിലയിൽ ചുണയോടെ ഉറച്ചുനിന്ന് സഹകരിച്ച ദേഹമായിരുന്നു ഇ. ഐ. ജോസ ഫ്.* ... എന്നാണ് (*മലങ്കര നസ്രാണികൾ, വാല്യം 5*, 2017, പേജ് 280).



എറികാട്ട് കുഞ്ചപ്പന്റെ പീഡനം ആരംഭിക്കുന്നത് 1946 ജൂലൈ 15-നു അദ്ദേഹത്തിന്റ നിര്യാണശേഷമാണ്. പാറേട്ടിന്റെ വാക്കുകളിൽ ... *സമു ദായക്കേസിൽ (1113-ൽ 111) ട്രസ്റ്റി എന്ന നിലയിൽ കക്ഷി ആയിരുന്ന അദ്ദേഹത്തിന്റെ നിര്യാണശേഷം ഭാര്യയെയും സന്താനങ്ങളെയും കേസിൽ കക്ഷി ചേർത്തു ശല്യപ്പെടുത്താൻ വാദികൾ ശ്രമിച്ചു എന്നു പറയുമ്പോൾ ഇ. ഐ. ജോസഫ് എത്രമാത്രം ഉറച്ചാണ് നിന്നിരുന്ന തെന്ന് ഊഹിക്കാമല്ലോ.* ... എന്ന് ഇത് പറഞ്ഞുപോകുന്നു. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ്, മാർ ഗീവറുഗീസ് ബസ്സേലിയോസ് എന്നീ മല ങ്കര മെത്രാൻട്രസ്റ്റികളോടൊപ്പം അത്മേനി ട്രസ്റ്റിയായിരുന്ന ഇ. ഐ. ജോസഫ് സഭാ സ്വത്തുക്കൾ ദുരുപയോഗം ചെയ്തെന്നും അത് അദ്ദേഹ ത്തിന്റെ കുടുംബസ്വത്തുക്കളിൽ നിന്നും ഈടാക്കണമെന്നും കാണിച്ച് പാത്രിയർക്കീസ് വിഭാഗം സിവിൾ വ്യവഹാരം ഫയൽ ചെയ്തു. എറികാട്ട്

കുഞ്ചപ്പന്റെ ഭാര്യയോടൊപ്പം പ്രായപൂർത്തിയാവാത്ത മക്കൾ വരെ കേസിൽ പ്രതികളായിരുന്നു. ഇതിന്റെ ഭാഗമായി ഇ. ഐ. ജോസഫിന്റെ ഭവനം സർക്കാർ പൂട്ടി മുദ്ര വച്ചു. അദ്ദേഹത്തിന്റെ കുടുംബത്തിന് ഏതാനും ചില മുറികൾ ഉപയോഗിക്കുവാൻ മാത്രമാണ് (ഒരു മുറി, ഒരു തളം, അടുക്കള) അനുവദിച്ചത്! വർഷങ്ങളോളം ഈ നില തുടർന്നു.

ഇവിടെ വിസ്മരിക്കരുതാത്ത ഒരു വ്യക്തിത്വമുണ്ട്. അവർ സഭാ സ്ഥാനിയൊന്നുമായിരുന്നില്ല. കേവലം ഒരു വീട്ടമ്മ. അത് എറികാട്ട് ശ്രീ. ഇ. ഐ. ജോസഫിന്റെ ഭാര്യ ശ്രീമതി മേരി ജോസഫ് ആണ്. സ്വന്തം ഭർത്താവിന്റെ സഭാസേവനംകൊണ്ടുമാത്രം പീഡിപ്പിക്കപ്പെട്ട ആ സ്ത്രീരത്നം പക്ഷേ പിടിച്ചുനിന്നു. അകാലത്തിൽ വിധവയായ തനിക്ക് മാനുഷിക പരിഗണനപോലും നൽകാതെ സ്വന്തം ഭവനത്തിൽപ്പോലും എതിർകക്ഷികൾ പ്രവർത്തന നിയന്ത്രണം ഏർപ്പെടുത്തിയിട്ടും അവർ തളർന്നില്ല. സമ്പന്നതയുടെ നടുവിലും സാമ്പത്തിക പരാധീനത വരുത്തിവെച്ച ഭർത്താവിന്റെ സഭാഭക്തിയെ അവർ പഴിച്ചില്ല. ഈ പ്രാരാബ്ദങ്ങളുടെ നടുവിലും മക്കളെ നല്ലനിലയിൽ വളർത്തി ഉന്നതനിലയിൽ എത്തിച്ചു. സീമന്തപുത്രൻ പിതാവിന്റെ കാലടികളിലൂടെ നടന്ന് സഭാസേവനസരണിയിൽ സ്വന്തം വ്യക്തിമുദ്ര പതിപ്പിച്ചു. തന്റെ 88-ാം വയസിൽ 1986-ൽ ഇഹലോകംവിട്ട ആ മഹതിയെ ഒരു പ്രാവശ്യം നേരിട്ടു കാണാനുള്ള ഭാഗ്യം ഈ ലേഖകനു സിദ്ധിച്ചിട്ടുണ്ട്. മാർത്തോമ്മാ അഞ്ചാമന്റെ ഡച്ചുപീഡ ഒഴിവാക്കാൻ സ്വന്തം മെയ്യാഭരണങ്ങൾ ഉരിഞ്ഞുകൊടുത്ത നിരണം ഇലഞ്ഞിക്കൽ പീത്തമ്മത്തങ്കിയുടെ പിൻമുറക്കാരിൽ നിസംശയം ഉൾപ്പെടുത്താവുന്ന തികഞ്ഞ *നസ്രാണി പെമ്പിള* ആയിരുന്നു ആ സ്വാദ്ധി.

1917-ൽ ജനിച്ച എറികാട്ട് കുഞ്ചപ്പന്റെ മൂത്ത പുത്രൻ ഇ. ജെ. ജോസഫ് പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ഭരണകാലത്ത് 1951 മുതൽ 1966 വരെ 15 വർഷവും പ. മാത്യൂസ് പ്രഥമൻ ബാവായുടെ ഭരണകാലത്ത് 1980 മുതൽ 1985 വരെ അഞ്ചു വർഷവും സ്തുത്യർഹമായി അസോസിയേഷൻ സെക്രട്ടറി സ്ഥാനം വഹിച്ചു. ബി.എ., ബി.എൽ. ബിരുദങ്ങൾ നേടി പ്രഗത്ഭനായ അഭിഭാഷകൻ എന്ന നിലയിൽ ഖ്യാതി നേടിയ അദ്ദേഹത്തിനു പക്ഷേ ജ്വരം സഭാസേവനമായിരുന്നു. ബാങ്കിംഗ് മേഖലയിൽ പ്രവർത്തിച്ചു വന്ന ബേബിച്ചായൻ നിസ്വാർത്ഥമായ സഭാസേവനത്തിനിടയിൽ സ്വന്തം കൈയിലെ പണമെടുത്ത് സഭാകാര്യങ്ങൾക്കുപയോഗിച്ചതുകൊണ്ടും, ശ്രദ്ധ സഭയിൽ കേന്ദ്രീകരിച്ചതുകൊണ്ടും മറ്റും മൂലം ബാങ്കിംഗ് സ്ഥാപനം തകർന്നു. എന്നിട്ടും സഭാസേവന രംഗത്തുനിന്നും പിന്മാറാൻ അദ്ദേഹം തയ്യാറായില്ല. സ്വന്തം ഭാര്യയ്ക്ക് പ്രസവമടുത്ത സമയത്ത് അവരെ ദൈവത്തെ ഭരമേല്പിച്ചിട്ട് സഭാകാര്യങ്ങൾക്കായി പോകുവാൻ മാത്രം തീക്ഷ്ണമായിരുന്നു അദ്ദേഹത്തിന്റെ സഭാ ഭക്തി. അതും പൂർണ്ണമായും സ്വന്തം ചിലവിൽ!

പ്രൊട്ടസ്റ്റന്റ് വിശ്വാസത്തേയും കുടുംബവാഴ്ചയേയും കുടിയിറക്കി മലങ്കരസഭ വെന്നിക്കൊടി പാറിച്ച 1889-1909 കാലത്ത് ഇ. എം. ഫിലിപ്പാ



യിരുന്നു അസോസിയേഷൻ സെക്രട്ടറിയെങ്കിൽ അതിനേക്കാൾ അധികം പൊൻതൂവലുകൾ എറികാട്ടു ബേബിയുടെ തലയിലുണ്ട്. 1951-ലെ മലങ്കരസഭയ്ക്കെതിരായ ഹൈക്കോടതി വിധിയെത്തുടർന്ന് കൊട്ടാരക്കര നിന്നും കോട്ടയത്തേക്ക് പ. ഗീവർഗീസ് ദ്വിതീയൻ ബാവായ്ക്കു നൽകിയ സ്വീകരണം, 1958-ലെ ചരിത്രപ്രസിദ്ധമായ സുപ്രീംകോടതി വിധിയും സഭായോജിപ്പും, 1958 ഡിസംബർ 26-ന് നടന്ന പുത്തൻകാവ് അസോസിയേഷൻ, 1964-ലെ കാതോലിക്കാവാഴ്ച, 1970-ലെ എം.ഡി. സെമിനാരി അസോസിയേഷൻ, 1982-ൽ സഭയാകമാനം ആഘോഷിച്ച കാതോലിക്കേറ്റ് സപ്തതി, അതിന്റെ ഭാഗമായി കോട്ടയത്തു നടന്ന സമ്മേളനം, 1984-ൽ ആഘോഷിച്ച പ. വട്ടശ്ശേരിൽ തിരുമേനിയുടെ ചരമ കനക ജൂബിലി, അതോടനുബന്ധിച്ച് കോട്ടയത്തു നടന്ന മഹാസമ്മേളനം തുടങ്ങി അദ്ദേഹം അസോസിയേഷൻ സെക്രട്ടറിയായിരിക്കെ അതീവ വിജയകരമായും ആക്ഷേപരഹിതമായും നടന്ന പ്രധാന സംഭവങ്ങൾ നിരവധിയാണ്.

ഇവരുടെയൊക്കെ സഭാസേവനം നിശബ്ദമായിരുന്നു. ഇടവഴിക്കൽ പോത്തച്ചന് വിക്കുണ്ടായിരുന്നതുകൊണ്ടാണ് അരങ്ങുകൾ വിട്ടുനിന്നത് എന്നു വാദിച്ചാലും ഒരു അഭിഭാഷകനായിരുന്ന എറികാട്ടു ബേബിച്ചായൻ സ്വയം അരങ്ങിനു പുറകിൽ ഒതുങ്ങിക്കൂടിയതാണെന്നു സമ്മതിക്കേണ്ടി വരും. അതായിരുന്നു അവരുടെ ശൈലി. അവരുടെ മാത്രമല്ല, മലങ്കര സഭാ സ്ഥാനികളിൽ ഒട്ടുമുക്കാൽപേരുടേയും. നിഷ്കാമകർമ്മികളായ ഇവർക്കൊക്കെ തീർച്ചയായും പ്രതിഫലം ലഭിച്ചിട്ടുണ്ട്. ആ പ്രതിഫലം നൽകിയത് ദൈവമാണ്. പക്ഷേ അവർ പ്രതിഫലം ഇച്ഛിച്ചല്ല സഭാസേവനം നടത്തിയത്. തനിക്കുണ്ടായ ജീവിതവിജയത്തെപ്പറ്റി ഇ. എം. ഫിലിപ്പ് തന്റെ ആത്മകഥയിൽ വിവരിച്ചിട്ടുണ്ട്. ഇ. ജെ. ജോസഫിന്റെ നാലു മക്കളും അതിപ്രശസ്തമായ രീതിയിൽ വിദ്യാഭ്യാസം പൂർത്തീകരിക്കുകയും പ്രഗത്ഭരായിത്തീരുകയും ചെയ്തു. ജീവിതത്തിന്റ സിംഹഭാഗവും സഭയ്ക്കായി ഉഴിഞ്ഞുവെച്ച ഇടവഴിക്കൽ പോത്തച്ചൻ 1914 ഓഗസ്റ്റ് 25-ന് 57-ാം വയസിൽ ഇഹലോകം വിട്ടു. എറികാട്ടു ബേബിച്ചായനാകട്ടെ 96-ാം വയസിൽ അതിവൃദ്ധതയിൽ 2013 ജൂൺ 26-നാണു വിടവാങ്ങിയത്.

ഇതൊക്കെയാണ് യഥാർത്ഥ ത്യാഗവും സേവനവും. അല്ലാതെ അരങ്ങു കണ്ടാൽ അനവസരത്തിൽ വരുംവരായ്കകൾ നോക്കാതെ തട്ടു

പൊളിപ്പൻ പ്രസംഗങ്ങൾ നടത്തി കൈയ്യടി വാങ്ങുന്നതല്ല. സ്വന്തം സാമ്പത്തിക - രാഷ്ട്രീയ നേട്ടങ്ങൾക്കായി സഭയെ തീറെഴുതുന്നതുമല്ല. ഇന്ന് സഭാസ്ഥാനികളായി *സേവനം അനുഷ്ഠിക്കാൻ* തയാറായി വരുന്നവരിൽ എത്രപേർക്ക് കുനിഞ്ഞ് ഇവരുടെ *ചെരിപ്പിന്റെ വാറഴിക്കാൻ* യോഗ്യതയുണ്ട്? നിശിതമായ ആത്മവിമർശനം ആവശ്യമുള്ള വിഷയമാണിത്. ഈ തിരഞ്ഞെടുപ്പു വേളയിൽ ഗൗരവമായി ചിന്തിക്കേണ്ടതും അതാണ്.

(മലങ്കര നവോത്ഥാനം, 2017 ഫെബ്രുവരി)

# 46

# തോമയാർ കോവിൽ

**ഇ**ന്ത്യയിലെന്നല്ല, ലോകത്തിൽത്തന്നെ മാർത്തോമ്മൻ പാരമ്പര്യം അവകാശപ്പെടാവുന്ന അത്യപൂർവം ദേവാലങ്ങളിലൊന്നാണ് കന്യാകുമാരി ജില്ലയിലുള്ള തിരുവിതാംകോട് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി എന്ന മാർത്തോമ്മൻ തീർത്ഥാടനകേന്ദ്രം. *അരപ്പള്ളി* എന്നു പൊതുവെ അറിയപ്പെടുന്ന പുണ്യഭൂമിയുടെ യഥാർത്ഥനാമം *തോമയാർ കോവിൽ* എന്നാണ്. ഇന്ത്യയിൽ പൊളിച്ചുപണിയാത്ത ഏറ്റവും പുരാതന ക്രൈസ്തവ ദേവാലയവും ലോകത്തിലെതന്നെ അത്തരത്തിലുള്ള പള്ളികളിലൊന്നുമാണ് *തോമയാർ കോവിൽ.*

പഴയ ആയ് രാജവംശത്തിന്റെയും പിന്നീട് വേണാടിന്റെയും ആസ്ഥാനമായിരുന്നു തിരുവിതാംകോട്. പാരമ്പര്യപ്രകാരം തന്റെ ഗുരുവിന്റെ സന്ദേശവുമായി ക്രിസ്തുശിഷ്യനായ മാർ തോമാശ്ലീഹാ ക്രിസ്തുവർഷം 52–ൽ അന്നത്തെ ഏറ്റവും മികച്ച ഇന്ത്യൻ തുറമുഖമായ മുസിരിസിലെത്തി, സുവിശേഷം അറിയിച്ചു, സഭ സ്ഥാപിച്ചു. തുടർന്ന് പാലയൂർ, നിരണം, കൊല്ലം എന്നീ തുറമുഖ നഗരങ്ങളിലും അദ്ദേഹം സുവിശേഷം അറിയിക്കുകയും സഭകൾ സ്ഥാപിക്കുകയും ചെയ്തു. കേരളത്തിൽ ഒരു ദശാബ്ദക്കാലത്തെ പ്രവർത്തനത്തിനു ശേഷമാണ് അദ്ദേഹം തിരുവിതാംകോട്ട് എത്തുന്നത്. സംസ്കാര സമ്പന്നമായ തിരുവിതാംകോടിനു സമീപമുള്ള നാഞ്ചിനാടൻ തുറമുഖത്തും ശ്ലീഹാ സുവിശേഷം അറിയിച്ചു സഭ സ്ഥാപിച്ചു. പ്രാദേശിക ഐതിഹ്യമനുസരിച്ച് അന്നത്തെ വേണാട്ടു രാജാവിന്റെ ക്ഷണപ്രകാരം ശ്ലീഹായും ശിഷ്യന്മാരും തലസ്ഥാനമായ തിരുവിതാംകോട്ടെത്തി രാജാവിനെ സന്ദർശിച്ചു. അവർക്ക് സർവസഹായവും വാഗ്ദാനം ചെയ്ത രാജാവ്, ഒരു സ്വർണ്ണ താമ്പോളത്തിൽ പിച്ചിപ്പൂ, മുല്ലപ്പൂ, ചെറുനാരങ്ങ, ചന്ദനം, ഭസ്മം എന്നിവ വെച്ച് സ്വർവസ്വ ദാനം നൽകി. ഇവയിൽ ഭസ്മം മാത്രം സ്വീകരിക്കാൻ ശ്ലീഹായുടെ ശിഷ്യന്മാർ വിസമ്മതിച്ചു. *വിഭൂതി ധരിക്കാത്ത ചെട്ടികളോ* എന്ന് ആശ്ചര്യഭരിതനായ രാജാവു ചോദിച്ചതിനാൽ അവർക്കു *വിഭൂതി ധരിയാ ചെട്ടികൾ* എന്ന പേരു വീണുവെന്നാണ് ഐതിഹ്യം. *ധരിയാ* അഥവാ *തരിയാ* ചെട്ടികൾ എന്നാണ് പിൽക്കാല ചരിത്രത്തിൽ തിരുവിതാംകോട്ടെ ക്രിസ്ത്യാനികൾ അറിയപ്പെടുന്നത്. എന്നാൽ സത്യവിശ്വാസികൾ എന്നർത്ഥമുള്ള *ത്രിസയ്ശുബ്ഹോ* എന്ന സെമിറ്റിക് പദത്തിന്റെ പ്രാദേശിക രൂപമായ *തരിസാ* എന്ന വാക്കിൽ നിന്നാണ് *തരിസാ ചെട്ടികൾ* അഥവാ *തരിയാ ചെട്ടികൾ* എന്ന വാക്ക് രൂപമെടുത്തതെന്നാണ് പണ്ഡിതമതം. ശ്ലീഹായോടൊപ്പം കുടിയേറിയത് ഇന്ത്യയുടെ കിഴക്കേ തീരത്തു നിന്നാണെന്നും അപൂർവം ചിലർ പ്രസ്താവിക്കുന്നുണ്ട്.

തിരുവിതാംകോട്ടെ ചരിത്ര പ്രസിദ്ധമായ വേണാട്ടുതിട്ടയുടെ വടക്കു

ഭാഗത്ത് മാർത്തോമ്മാ ശ്ലീഹായുടെ ശിഷ്യന്മാരായ 64 കുടുംബങ്ങൾക്ക് രാജാവ് ഓരോ പുരയിടവും വീടും കരമൊഴിവായി ദാനം ചെയ്തു. അവർ അവിടെ പാർപ്പുറപ്പിച്ചു വ്യാപാരം ചെയ്തു. പിൽക്കാലത്ത് അവരുടെ അപേക്ഷപ്രകാരം ഒരു ആരാധനാലയത്തിനായി തന്റെ കൊട്ടാരത്തിന



ടുത്തു തന്നെ അന്നത്തെ വേണാട്ടു രാജാവ് യോഗ്യമായ ഒരു ഭൂമി കരമൊഴിവായി ദാനം ചെയ്തു. തിരുവിതാംകോട്ടെ ക്രിസ്ത്യാനികളുടെ അത്മീയ ദിഷ്ടതികൾ നടത്തുന്നതിന് അലക്സന്ത്രയോസ്, യാക്കോബ് എന്നീ പട്ടക്കാരെ അഭിഷേകം ചെയ്ത ശേഷം മാർതോമാ ശ്ലീഹാ ഇന്ത്യയുടെ കിഴക്കേ തീരത്തേയ്ക്ക് തന്റെ സുവിശേഷ ദൗത്യവുമായി യാത്രയായി.

ദേവാലയ നിർമാണത്തിനായി വേണാട്ടടികൾ ദാനം ചെയ്ത ചന്ദനക്കാവിൽ മാർത്തോമ്മാശ്ലീഹായുടെ കാലശേഷം ഏതാനും നൂറ്റാണ്ടുകൾ കഴിഞ്ഞ് അന്നത്തെ വേണാട്ടു രാജാവു തന്നെ കല്ലിട്ട് പണിതതാണ് ഇന്നു കാണുന്ന ദേവാലയം. ലോകത്തിലെ പൊളിച്ചു പണിയാത്ത ഏറ്റവും പുരാതന ക്രൈസ്തവ ദേവാലയം എന്ന് ചിലർ ഇതിനെ വിശേഷിപ്പിക്കുന്നുണ്ട്. ഏതായാലും ഇന്ത്യയെ സംബന്ധിച്ചിടത്തോളം ഈ വിശേഷണം തികച്ചും യാഥാർത്ഥ്യമാണ്. എല്ലാ പുരാതന ക്രൈസ്തവ ദേവാലയങ്ങളെയുംപോലെ ദൈവമാതാവായ വിശുദ്ധ കന്യകമറിയാമിന്റെ നാമത്തിലാണ് തിരുവിതാംകോട് പള്ളിയും സ്ഥാപിതമായിരിക്കുന്നത്. മാർത്തോമ്മാശ്ലീഹാ സ്വന്തം കൈ കൊണ്ടു കൊത്തിയതെന്നു വിശ്വസിക്കപ്പെടുന്ന ഒരു കൽക്കുരിശു പള്ളിക്കുള്ളിലുണ്ട്. ജാതിമതഭേദമെന്യേ അനേകർക്ക് എന്നും അത്താണിയായ തോമയാർ കോവിലിൽ ഇപ്പോൾ പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ തിരുശേഷിപ്പ് സ്ഥാപിച്ചിട്ടുണ്ട്. പ്രഖ്യാപിത മാർത്തോമ്മൻ തീർത്ഥാടന കേന്ദ്രമായ തോമയാർകോവിൽ അദ്ദേഹത്തിന്റെ സ്ഥാനിക പിൻഗാമിയായ പൗരസ്ത്യ കാതോലിക്കായുടെ നേരിട്ടുള്ള ഭരണത്തിലാണ്.

ശ്രേഷ്ഠനായ (പൂജനീയനായ) തോമ്മായുടെ ആരാധനാലയം എന്ന നിലയിൽ *തോമയാർ കോവിൽ* എന്ന പേരിലാണ് ഈ ദേവാലയം അറിയപ്പെട്ടത്. പിൽക്കാലത്ത് ചില തെറ്റായ നിഗമനങ്ങളുടെ അടിസ്ഥാനത്തിൽ മാർത്തോമ്മാശ്ലീഹാ പണിപൂർത്തിയാക്കാത്ത ദേവാലയം എന്ന അർത്ഥത്തിൽ *അരപ്പള്ളി* എന്ന് അറിയപ്പെട്ടു തുടങ്ങി. അരചമന *അരമന* ആയതുപോലെ രാജകീയ ദേവാലയം എന്ന അർത്ഥത്തിലുള്ള *അരചപ്പള്ളി* ലോപിച്ചാണ് *അരപ്പള്ളി*യായത് എന്നൊരു വാദവും നിലവിലുണ്ട്. നൂറ്റാണ്ടുകളിലെങ്ങോ നാഞ്ചിനാടിനെ ഗ്രസിച്ച്, പതിനായിരത്തിലധികം ആളുകളുടെ ജീവനെടുത്ത കോളറാ ബാധ, തെരിസാ ചെട്ടിമാരുടെ എണ്ണവും ശുഷ്ക്കിപ്പിച്ചു. പക്ഷേ കച്ചവടാർത്ഥം തമിഴ്നാടിന്റെയും കേരളത്തിന്റെയും വിവിധ ഭാഗങ്ങളിലേയ്ക്കു കുടിയേറിയിരുന്ന തരിസാ ചെട്ടിമാർ രക്ഷപ്പെട്ടു. എന്നാൽ, അവർ അതത് നാട്ടിൽ സാമ്പത്തിക അഭിവൃദ്ധി പ്രാപിച്ച് അവിടെത്തന്നെ സ്ഥിരതാമസമാക്കി. കൊല്ലം, കുണ്ടറ, കാർത്തികപ്പള്ളി, കായംകുളം, പിറവം തുടങ്ങിയ സ്ഥലങ്ങളിൽ തിരുവിതാംകോട്ടെ തരിസായ്ക്കൾ കുടിയേറിയിട്ടുണ്ട്. ഇരുപതാം നൂറ്റാണ്ടിന്റെ പ്രാരംഭത്തിൽ ഇവർ കേവലം രണ്ടു കുടുംബങ്ങളായി ചുരുങ്ങി. അതോടെ തോമയാർ കോവിലും അവഗണനയിലായി.

*കരിങ്കല്ലിൽ നിർമ്മിച്ച ലളിതമനോഹരകാവ്യം* എന്നു വിശേഷിപ്പിക്കാവുന്ന നിർമ്മിതിയാണ് തോമയാർ കോവിലിന്റേത്. നാഞ്ചിനാടിന്റെ സവിശേഷ ദേവാലയ നിർമ്മാണ രീതിയായ ശ്രീകോവിലും മണ്ഡപവും ചേർന്ന ശില്പശൈലിയാണ് പൂർണ്ണമായും കരിങ്കല്ലിൽ നിർമ്മിച്ച തോമയാർ കോവിലിന്റേത്. 8 മീറ്റർ നീളവും 5 മീറ്റർ വീതിയും 3 മീറ്റർ മാത്രം ഉയരവുമാണ് തോമയാർ കോവിലിനുള്ളത്. വിശുദ്ധ മദ്ബഹാ മാത്ര

മാണ് ആദ്യം കരിങ്കൽ ഭിത്തി കെട്ടി അടച്ചിരുന്നത്. ബാക്കി ഭാഗം കൽത്തൂണുകൾ താങ്ങുന്ന തുറന്ന കൽമണ്ഡപമായിരുന്നു. കരിങ്കൽ പാകിയ തറയും, കരിങ്കൽ ഉത്തരങ്ങളുടെമേൽ കരിങ്കൽ പലകകൾ പാകിയ മേൽക്കൂരയുമായിരുന്നു തോമയാർ കോവിലിന്റേത്. പോർട്ടുഗീസ് കാലഘട്ടത്തിൽ മണ്ഡപം കരിങ്കൽ കെട്ടി അടയ്ക്കുകയും പടിഞ്ഞാറുഭാഗത്ത് കരിങ്കൽ മേച്ചിലോടെ പുതിയ മണ്ഡപം കൂട്ടിച്ചേർക്കുകയും ചെയ്തു. ഇടുങ്ങി ഉയരം കുറഞ്ഞ മൂന്നു വാതിലുകൾ വഴി മാത്രമാണ് പള്ളിക്കുള്ളിലേയ്ക്കു പ്രവേശനം. മദ്ബഹായുടെ തെക്കും വടക്കും ഭിത്തികളിലെ ഏഴിഞ്ചു മാത്രം ഉയരമുള്ള രണ്ടു ജനലുകൾ മാത്രമായിരുന്നു വായു നിർഗ്ഗമനത്തിനുള്ള ഉപാധികൾ. തെക്കുകിഴക്കെ ഭിത്തിയിൽ കൊത്തിയ ഒരു കുരിശല്ലാതെ മറ്റു യാതൊരു രൂപവും തോമയാർ കോവിലിൽ ഇല്ലായിരുന്നു. ശലോമോൻ രാജാവ് പണികഴിപ്പിച്ച യെറുശലേം ദേവാലയത്തിന്റെ കൃത്യം പകുതി അളവുകളാണ് തോമയാർ കോവിലിനുള്ളത്. *സ്വാമിയാർ* എന്നാണ് അവിടുത്തെ പുരോഹിതർ ഇന്നും പ്രാദേശികമായി വിശേഷിപ്പിക്കപ്പെടുന്നത്.

നൂറ്റാണ്ടുകളിലെ അവഗണനയും കരുതലില്ലായ്മയും തോമയാർ കോവിലിനെ അപകടനിലയിലാക്കി. കരിങ്കല്ലുകൊണ്ടുള്ള മേൽക്കൂരയിൽ മുളച്ചുപൊന്തിയ ഒരു ആൽമരം പള്ളിയെ പൂർണ്ണമായും തകർക്കുന്ന സ്ഥിതിയിലെത്തി. ഈ സാഹചര്യത്തിലാണ് അന്നത്തെ തിരുവിതാംകൂർ ചീഫ് എൻജിനിയറായിരുന്ന പുതുപ്പള്ളി കന്നുകുഴിയിൽ കെ. കെ. കുരുവിള, തോമയാർ കോവിൽ സന്ദർശിക്കുന്നത്. അപ്പോഴേയ്ക്കു അറ്റകുറ്റപ്പണി അസാദ്ധ്യമായി മാറിയ മേൽക്കൂര അദ്ദേഹം പൊളിച്ചുമാറ്റി. പകരം തടികൊണ്ടുള്ള മേൽക്കൂട്ടു കയറ്റി ഓടിട്ടു. ആ കല്ലുകൾ കൊണ്ട് തുറന്ന മണ്ഡപം കെട്ടിയടച്ചു. പള്ളിയകത്ത് ഒരു മുറിത്തട്ടുമാളികയും പടിഞ്ഞാറുവശത്ത് ഒരു നാടകശാലയും അദ്ദേഹം പണികഴിപ്പിച്ചു. പത്തൊമ്പതാം നൂറ്റാണ്ടിന്റെ അന്ത്യ ദശാബ്ദത്തിലാണ് ഈ സംഭവം നടന്നത്.

കുരുവിള എൻജിനിയറുടെ ശാക്തീകരണ പ്രവർത്തനങ്ങൾ മൂലം തോമയാർ കോവിലിന്റെ ഭൗതികമായ അപകടനില തരണം ചെയ്യാൻ സാധിച്ചു. പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ കൊല്ലത്തിന്റെ മെത്രാനായിരിക്കുമ്പോൾ മുതൽ തോമയാർ കോവിലിന്റെ കാര്യത്തിൽ സവിശേഷ താല്പര്യം എടുത്തെങ്കിലും സംഗതികൾ ക്രമാനുസൃതമാക്കാൻ സാധിച്ചില്ല. അവസാനം 1941-ൽ പ. കാതോലിക്കാ ബാവാ കൂട്ടുങ്കൽ കെ. വി. ഗീവർഗീസ് റമ്പാനെ തോമയാർ കോവിൽ പുനരുദ്ധരിക്കുക എന്ന ദൗത്യവുമായി തിരുവിതാംകോട്ടേയ്ക്കയച്ചു. ദശാബ്ദങ്ങൾ നീണ്ട അക്ഷീണ പ്രയത്നത്തിലൂടെ അദ്ദേഹം തോമയാർ കോവിലിനെ *പ്രാർത്ഥനാ സങ്കേതം* എന്ന പഴയ പ്രൗഢിയിലെത്തിച്ചു. *തിരുവിതാംകോട്ട് റമ്പാൻ* എന്ന അപരനാമത്തിൽ അറിയപ്പെട്ട ഗീവർഗീസ് റമ്പാൻ 1970-ൽ ഇഹലോകവാസം വെടിഞ്ഞ്,

തന്റെ മുൻഗാമികളും ആദ്യകാല തെരിസാ പുരോഹിതരുമായ യാക്കോബ് സ്വാമിയാർ, അന്ത്രയോസ് സ്വാമിയാർ, കോനാട്ട് യാക്കോബ് മല്പാൻ തുടങ്ങിയ ആചാര്യന്മാരെ അടക്കിയ, പള്ളിമുറ്റത്തുള്ള കബറിൽ അന്ത്യവിശ്രമം കൊള്ളുകയും ചെയ്തു.

കാലത്തിന്റെ കുത്തൊഴുക്കും നൂറ്റാണ്ടുകളിലെ ശ്രദ്ധാരാഹിത്യവും തോമയാർ കോവിലിന്റെ പുരാതന ഈടുവയ്പ്പുകളിൽ ഭൂരിപക്ഷത്തേയും അപ്രത്യക്ഷമാക്കി. പള്ളിക്കുള്ളിലെ കരിങ്കല്ലിൽ കൊത്തിയ ചെറിയ മാമോദീസാതൊട്ടിയും കരിങ്കൽ ജലസംഭരണിയും, പാദക്ഷാളനക്കല്ലും, നൂറ്റാണ്ടുകളിലെന്നോ സമ്മാനമായി ലഭിച്ച ഐക്കൺപേടകവും, പോർട്ടുഗീസുകാർ സമ്മാനിച്ച തൂക്കുവിളക്കും, പഞ്ചലോഹത്തിൽ നിർമ്മിച്ച ധൂപക്കുറ്റിയുംപോലെ അപൂർവം വസ്തുക്കൾ മാത്രമാണ് ചരിത്രസ്മാരകങ്ങളായി ഇന്ന് തോമയാർ കോവിലിൽ ശേഷിച്ചിരിക്കുന്നത്.

തിരുവനന്തപുരത്തു നിന്നും കന്യാകുമാരിക്കുള്ള ദേശീയപാതയിൽ അഴകിയമണ്ഡപത്തിൽ നിന്നും രണ്ടു കിലോമീറ്റർ പടിഞ്ഞാറാണ് തോമയാർ കോവിൽ. തിരുവനന്തപുരത്തു നിന്നും 61 കിലോമീറ്ററും, കന്യാകുമാരിയിൽ നിന്നും 38 കിലോമീറ്ററും ആണ് തോമയാർ കോവിലിലേയ്ക്കുള്ള ദൂരം. വിനോദസഞ്ചാര കേന്ദ്രങ്ങളായ പദ്മനാഭപുരം കൊട്ടാരം, ഉദയഗിരിക്കോട്ട എന്നിവയിലേയ്ക്ക് ഇവിടെനിന്നും കേവലം 5 കിലോമീറ്റർ ദൂരം മാത്രമാണുള്ളത് (കൂടുതൽ വിവരങ്ങൾക്ക് കാണുക: ഡോ. എം. കുര്യൻ തോമസ്, *തോമയാർ കോവിൽ: തിരുവിതാംകോട് അര(ച)പ്പള്ളി*, എം.ഒ.സി. പബ്ലിക്കേഷൻസ്, കോട്ടയം, പേജുകൾ 328, വില 150 രൂപ).

നാഞ്ചിനാടിന്റെ കാഴ്ചനിലങ്ങൾ തേടി ദേശീയ പാതയിലൂടെ യാത്ര ചെയ്യുമ്പോൾ ഓർക്കുക. ഈ പാതയ്ക്കു സമീപം ഒരു സാംസ്കാരിക പൈതൃകം സ്ഥിതിചെയ്യുന്നുണ്ട് - തോമയാർ കോവിൽ. കന്യാകുമാരിയിലേയ്ക്കും പദ്മനാഭപുരത്തേയ്ക്കും കാഴ്ച തേടി പോകുമ്പോൾ തൊട്ടടുത്തുള്ള തോമയാർ കോവിൽ സന്ദർശിക്കാൻ മറക്കരുത്. അത് ഇന്ത്യയുടെ ദേശീയ പൈതൃകമാണ്. നാഞ്ചിനാടിന്റെ സാംസ്ക്കാരിക പെരുമയാണ്. നസ്രാണികളുടെ രണ്ട് സഹസ്രാബ്ദകാലത്തെ നിലനിൽപ്പിന്റെ പ്രതീകമാണ്. ഇതിലൊക്കെ ഉപരി, തോമയാർ കോവിൽ ശാന്തത കളിയാടുന്ന ഒരു ദൈവനിലമാണ്. ക്രിസ്തുശിഷ്യനായ മാർ ത്തോമ്മാ ശ്ലീഹായാൽ ആരംഭമിട്ട ഒരു തീർത്ഥാടന കേന്ദ്രവും.

(സണ്ടേസ്കൂൾ മാസിക, )

# 47

# ചെങ്ങന്നൂർ പഴയ സുറിയാനിപ്പള്ളി

**മ**ദ്ധ്യതിരുവിതാംകൂറിലെ ഏറ്റവും പുരാതന ക്രൈസ്തവ ദേവാലയമാണ് ചെങ്ങന്നൂർ വി. മർത്തമറിയം സുറിയാനിപ്പള്ളി. സ്ഥാപന കാലത്തെക്കുറിച്ച് വിവിധ അഭിപ്രായങ്ങളുണ്ടെങ്കിലും ക്രിസ്തുവർഷം ആദ്യ സഹസ്രാബ്ദത്തിൽത്തന്നെ സ്ഥാപിതമായതെന്ന് ഉറപ്പാക്കാവുന്ന ദേവാലയങ്ങളിലൊന്നാണ് ഇത്.

ഇന്ന് ചെങ്ങന്നൂർ പഴയ സുറിയാനിപ്പള്ളി എന്നറിയപ്പെടുന്ന ഈ ദേവാലയം മുമ്പ് *തിരുചെങ്ങന്നൂർ മാതാപ്പള്ളി*യെന്നും അറിയപ്പെട്ടിരുന്നതായി വാദമുണ്ട്. വി. മാർത്തോമ്മാശ്ലീഹായാൽ സ്ഥാപിതമായ നിരണത്തെ ക്രൈസ്തവസഭ, പാണ്ടിനാട്ടിൽനിന്ന് ആ തുറമുഖം വരെ നീളുന്ന വ്യാപാരപാതയിൽ നടത്തിയ ആവാസ വ്യാപനത്തിന്റെ ആദ്യ പടിയാണ് ചെങ്ങന്നൂർ. അതിനാൽ നിരണം പള്ളിയുടെ പ്രഥമപുത്രി എന്നു ചെങ്ങന്നൂരിനെ വിശേഷിപ്പിക്കുന്നതിൽ തെറ്റില്ല.



അനേക ചരിത്ര സംഭവങ്ങളുടെ വേദിയാണ് ചെങ്ങന്നൂർ പള്ളി. ആർച്ച് ബിഷപ്പ് മെനേസീസിന്റെ സന്ദർശനത്തിനും ഗ്രന്ഥദഹനത്തിനും ഇവിടം വേദിയായി. 1806 നവംബർ പത്തിന് റവ. ക്ലോഡിയസ് ബുക്കാനൻ ഈ പള്ളി സന്ദർശിച്ചു. തച്ചിൽ മാത്തുത്തരകനെ മുൻനിർത്തി വലിയ മാർ ദീവന്നാസ്യോസിനെതിരായി റോമൻ കത്തോലിക്കർ നടത്തിയ പീഡയിൽ കണ്ടുകെട്ടപ്പെട്ട ശക്തവും സമ്പന്നവുമായിരുന്ന മൂന്നു ദേവാലയങ്ങളിൽ ഒന്നാണിത്. റോമൻ കത്തോലിക്കാ സഭയിൽ ചേർക്കാനുള്ള സമ്മർദ്ദതന്ത്രമായി വലിയ മാർ ദീവന്നാസ്യോസിനെ ദിവസങ്ങളോളം തടഞ്ഞുവെച്ച് പട്ടിണിക്കിട്ടതും ചെങ്ങന്നൂർ പള്ളിയിലാണ്.

നെസ്തോറിയൻ, റോമൻ കത്തോലിക്കാ ബന്ധങ്ങൾ മൂലം വേദവിപരീതങ്ങൾക്ക് വിധേയമായിരുന്ന മലങ്കര നസ്രാണികളുടെ സത്യവിശ്വാസത്തിലേയ്ക്കുള്ള മടങ്ങിവരവിന് വേദിയായതും ചെങ്ങന്നൂരാണ്. 1686-ൽ ചെങ്ങന്നൂർ ചേർന്ന *മലങ്കര പള്ളിയോഗ*മാണ് ഓർത്തഡോക്സ് വിശ്വാസവും അലക്സാണ്ട്രിയൻ വേദശാസ്ത്രവും ഔദ്യോഗികമായി പ്രഖ്യാപിച്ചത്. രണ്ടാം മാർത്തോമ്മായുടെ ആകസ്മിക വേർപാടിനെത്തുടർന്ന് പ. ബസേലിയോസ് യൽദോ മഫ്രിയാനായോടൊപ്പം വന്ന പണ്ഡിതനായ മാർ ഈവാനിയോസ് ഹദിയള്ളയാണ് ഈ യോഗം വിളി

ച്ചുകൂട്ടിയത്. *മലങ്കരസഭയുടെ സത്യവിശ്വാസത്തിന്റെ അടിത്തറ* എന്നാണ് ഈ ചെങ്ങന്നൂർ സുന്നഹദോസ് വിശേഷിപ്പിക്കപ്പെടുന്നത്. മലങ്കരയിൽ ഇന്നുപയോഗിക്കുന്ന പാശ്ചാത്യ സുറിയാനി ക്രമങ്ങൾ പ്രചരിപ്പിച്ച മാർ ഈവാനിയോസ് യൂഹാനോൻ അന്ത്യകാലം ചിലവഴിച്ചതും 1794-ൽ കാലംചെയ്തു കബറടങ്ങിയതും ഇവിടെയാണ്.

1796-ൽ ഏഴാം മാർത്തോമ്മാ, 1913-ൽ ഗീവർഗീസ് മാർ പീലക്സീനോസ് (പിന്നീട് രണ്ടാം കാതോലിക്കാ), യൂയാക്കീം മാർ ഈവാനിയോസ് എന്നിവർക്ക് മേല്പട്ടം നൽകിയത് ചെങ്ങന്നൂർ പള്ളിയിൽ വെച്ചാണ്. ഏഴാം മാർത്തോമ്മാ, പ്രഥമ മുദ്രിത മലയാളം ബൈബിളിന്റെ പരിഭാഷകനായ കായംകുളം പീലിപ്പോസ് റമ്പാൻ എന്നിവരെ റമ്പാൻ സ്ഥാനത്തേക്കുയർത്തിയതും ഇതേ ദേവാലയത്തിൽ വെച്ചാണ്.



വാസ്തുശില്പപരമായി അനേകം സവിശേഷതകളുള്ള ദേവാലയമാണ് ചെങ്ങന്നൂർ പള്ളി. പടിപ്പുരയും, പൂമുഖവും, ഒറ്റക്കൽ വിളക്കുകളും, തടിയിലും മരത്തിലുമുള്ള കൊത്തുപണികളും ഇന്നും ഇവിടെ ശേഷിക്കുന്നു.

# 48
# വടക്കൻ പറവൂർ മാർത്തൊാമ്മൻ പള്ളി

**മ**ലങ്കരസഭാ ചരിത്രത്തിൽ *പട്ടമന പറവൂർ പള്ളി* എന്നപേരിൽ അറിയപ്പെടുന്ന വടക്കൻ പറവൂർ മാർത്തൊാമ്മൻ പള്ളി, എറണാകുളം ജില്ലയിലെ വടക്കൻ പറവൂർ നഗരത്തിലാണ് സ്ഥിതിചെയ്യുന്നത്. അതിനേക്കാളുപരി, പ. മാർത്തോമ്മാ ശ്ലീഹാ വന്നിറങ്ങിയ മുസിരിസ് തുറമുഖത്തിന്റെ ചരിത്രാവശിഷ്ടങ്ങൾ കണ്ടെത്തിയ *പട്ടണം* എന്ന സ്ഥലത്തുനിന്നും ഒരു കിലോമീറ്ററിനുള്ളിലാണ് വടക്കൻ പറവൂർ പള്ളി സ്ഥിതിചെയ്യുന്നത്.

മാർത്തോമ്മാ പൈതൃകമുള്ള കോട്ടയ്ക്കാവ് പള്ളിയുടെ സമീപമാണ് വടക്കൻ പറവൂർ പള്ളി. നസ്രാണികളെ മൊത്തത്തിൽ *കോട്ടയ്ക്കാവി പരിഷ* എന്നു സംബോധന ചെയ്യത്തക്കവിധം പ്രാധാന്യം പറവൂർ നസ്രാണികൾക്കുണ്ടായിരുന്നു. ആദ്യം വടക്കൻ പറവൂർ പള്ളിക്കാർ കോട്ടയ്ക്കാവ് പള്ളിക്കാരായിരുന്നു. എന്നാൽ അവിടെ ഏകാധിപതിയായി കൈകാര്യകർതൃത്വം നടത്തിയിരുന്ന *കോട്ടയ്ക്കാവി* കുടുംബത്തിന്റെ *അഹമ്മതി* മൂലം പതിനാറാം നൂറ്റാണ്ടിൽ വലിയങ്ങാടി തരകന്മാർ പറവൂർ രാജാവിനോട് ഒരു പുതിയ പള്ളിവയ്ക്കുവാൻ അനുവാദം ചോദിച്ചു. അദ്ദേഹം കരമൊഴിവായി ദാനംചെയ്ത സ്ഥലത്ത് ഇന്നു കാണുന്ന വടക്കൻ പറവൂർ പള്ളി പണികഴിപ്പിച്ചു. 1566 വൃശ്ചികം 16-ന് പേർഷ്യൻ മെത്രാൻ മാർ യൗസേഫ് സൂലോക്കോയാണ് ഈ പള്ളിക്കു കല്ലിട്ട് കൂദാശ ചെയ്തത്. *മാറാനെശുമിശിഹാ പിറന്നിട്ട് 1566-ാം കാലം വൃശ്ചിക*



*ഞായർ 16-നു പട്ടമന പറവൂർ മർത്തൊമ്മാൻപള്ളി വയ്പാൻ മാർ യൗസേപ്പു മെത്രാനും മറ്റു പല ദെശത്തു പട്ടക്കാററും എണങ്ങരും കൂടി കുരിശുനാട്ടി സമ്മതിച്ച കുർബാനയും ചെയ്തു അന്നു തന്നെ. കൊല്ലം 742-ാമത വൃശ്ചിക ഞായർ 16-നു എന്ന്* പള്ളിയിലെ ശിലാശാസനത്തിൽ കാണുന്നു.

ഏകാധിപത്യം ഒഴിവാക്കി പള്ളിയോഗത്താൽ ഭരണം നടത്തപ്പെട്ട വടക്കൻ പറവൂർ പള്ളിയുടെ സ്ഥാപനത്തോടെ കോട്ടയ്ക്കാവിൽ പള്ളി ക്ഷയിക്കുകയും തുടർന്ന് അവിടെയും ഭരണം പള്ളിയോഗത്തിനായിത്തീരുകയും ചെയ്തു. അതോടെ ഇരു പള്ളികളും ഒരു ട്രസ്റ്റാക്കി ഭരിച്ചു വന്നു. 1663-ൽ പറമ്പിൽ ചാണ്ടിയുടെ ചതി മൂലം നസ്രാണി സമൂഹം പിളർന്നതോടെ കോട്ടയ്ക്കാവുപള്ളി റോമൻ കത്തോലിക്കാ കൈവശത്തിലായി. വടക്കൻ പറവൂർ പള്ളി സത്യവിശ്വാസികൾക്കും ലഭിച്ചു.

മലങ്കരയിലെത്തിയ ആദ്യ അന്ത്യോഖ്യൻ മേല്പട്ടക്കാരൻ, ക്രിസ്തുവർഷം 1665-ൽ കേരളത്തിലെത്തിയ യേറുശലേമിലെ സുറിയാനി പാത്രിയർക്കീസായ മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദ് ആണ്. മഹാനായ മാർത്തോമ്മാ ഒന്നാമന്റെ മേല്പട്ടസ്ഥാനം ക്രമപ്പെടുത്തിയ അദ്ദേഹം ദീർഘകാലം ആസ്ഥാനമാക്കിയതും 1671 ഏപ്രിൽ 24-നു (മേടം 16) കാലം ചെയ്തു കബറടങ്ങിയതും ഈ പള്ളിയിലാണ്. പതിനെട്ടാം നൂറ്റാണ്ടിന്റെ അന്ത്യത്തിൽ മൈസൂർ ആക്രമണത്തിൽ ഈ പള്ളി തീവെച്ചു നശിപ്പിച്ചു. പിന്നീട് പഴയ ഭിത്തിയിൽ 1822-30 കാലഘട്ടത്തിൽ പുതുക്കി പണിതതാണ് ഇന്നു കാണുന്ന പള്ളി.

മലങ്കര സന്ദർശിച്ച ആദ്യ അന്ത്യോഖ്യാ പാത്രിയർക്കീസായ പ. ഇഗ്നാത്തിയോസ് പത്രോസ് തൃതീയൻ 1876 ഡിസംബർ മൂന്നിന് പാമ്പാക്കുട കോനാട്ട് ഗീവർഗീസ് മാർ യൂലിയോസ്, ഈ ഇടവകാംഗമായ കടവിൽ പൗലൂസ് മാർ അത്താനാസ്യോസ്, അതേ മാസം 10-നു അമ്പാട്ടു ഗീവർഗീസ് മാർ കൂറിലോസ്, ചാത്തുരുത്തി ഗീവർഗീസ് മാർ ഗ്രീഗോറിയോസ് (പ. പരുമല തിരുമേനി) എന്നിവരെ മേല്പട്ടക്കാരായി വാഴിച്ചത് വടക്കൻ പറവൂർ പള്ളിയിൽ വെച്ചാണ്.

പ. മാർത്തോമ്മാ ശ്ലീഹാ കേരളത്തിൽ കാൽകുത്തിയ സ്ഥലത്തിന് ഏറ്റവുമടുത്തുള്ള ദേവാലയം എന്ന നിലയിൽ വടക്കൻ പറവൂർ പള്ളിക്ക് സവിശേഷ പ്രാധാന്യമുണ്ട്.

# 49

# കോട്ടയം ചെറിയപള്ളി

**മ**ലങ്കര മെത്രാപ്പോലീത്തായുടെ ആസ്ഥാന ദേവാലയം എന്നറിയപ്പെട്ട കോട്ടയം ചെറിയപള്ളി, കോട്ടയത്തും പരിസരങ്ങളിലുമുള്ള ഏതാണ്ട് എല്ലാ ദേവാലയങ്ങളുടേയും തലപ്പള്ളിയാണ്. ക്രിസ്തു വർഷം 1579-ലാണ് കോട്ടയം ചെറിയപള്ളിയിൽ കർമ്മാനുഷ്ടാനങ്ങൾ ആരംഭിച്ചത്.

വ്യാപാര വികസനാർത്ഥം കോട്ടയത്തു കുടിയേറിയ നസ്രാണികളുടെ ആദ്യ പൊതുസ്ഥാപനം താഴത്തങ്ങാടിയിലെ വി. ബഹനാം സഹദായുടെ നാമത്തിലുള്ള കൽക്കുരിശാണ്. തുടർന്ന് ക്രിസ്തുവർഷം 1550-ൽ തെക്കുംകൂർ രാജാവ് ദാനം നൽകിയ സ്ഥലത്ത് കോട്ടയം വലിയപള്ളി സ്ഥാപിച്ചു. നസ്രാണികളുടെ ഇടയിലെ വടക്കും ഭാഗക്കാരും തെക്കും ഭാഗക്കാരും സംയുക്തമായാണ് വലിയപള്ളി സ്ഥാപിച്ചത്. എങ്കിലും കുറഞ്ഞോരു കാലത്തിനുള്ളിൽ ഇരുവിഭാഗവും തമ്മിൽ സൗന്ദര്യപിണക്കം ആരംഭിക്കുകയും ക്ഷണത്തിൽത്തന്നെ രൂക്ഷമാവുകയും ചെയ്തു.

ഈ സാഹചര്യത്തിൽ വടക്കുംഭാഗക്കാർ വലിയപള്ളി വിട്ടൊഴിയാൻ തീരുമാനിച്ചു. വലിയപള്ളിക്കു സമീപംതന്നെ വടക്കുംഭാഗക്കാർക്ക് ഒരു പള്ളി വെക്കുവാൻ 82 സെന്റ് സ്ഥലം തെക്കുംകൂർ രാജാവ് ദാനം നൽകി. അന്നു നസ്രാണികളുടെ ആത്മീയ ആചാര്യനായി കേരളത്തിലുണ്ടായിരുന്ന നെസ്തോറിയൻ മെത്രാൻ മാർ അബ്രഹാമിന്റെ അനുവാദത്തോടെ പള്ളിപണി ആരംഭിച്ചു. അമയന്നൂർ സ്വദേശി പുറങ്കാവിൽ ഔസേപ്പ് കത്തനാരാണ് പള്ളിപണിക്കു നേതൃത്വം നൽകിയതും ആദ്യ വികാരിയായതും. 1559 മകരം 13-നു വ്യാഴാഴ്ച വി. ദൈവമാതാവിന്റെ നാമത്തിൽ കുരിശുവെച്ച് കുർബാന ചൊല്ലി. വലിപ്പംകൊണ്ടു വലുതാണെങ്കിലും കോട്ടയത്തു തന്നെ വി. ദൈവമാതാവിന്റെ നാമത്തിൽ ഒരു



പള്ളി (വലിയപള്ളി) നിലവിലുണ്ടായിരുന്നതിനാൽ *ഇളയപള്ളി* എന്ന അർത്ഥത്തിലാണ് *ചെറിയപള്ളി* എന്ന നാമം സിദ്ധിച്ചത്.

1708-ൽ കേരളത്തിലെത്തി 1731-ൽ കാലംചെയ്ത നെസ്തോറിയൻ മെത്രാൻ മാർ ഗബ്രിയേൽ ദീർഘകാലം താമസിച്ചതും 1731-ൽ കാലം ചെയ്തു കബറടങ്ങിയതും ചെറിയപള്ളിയിലാണ്. മലങ്കര മെത്രാന്മാരായ പുന്നത്ര ഗീവർഗീസ് മാർ ദീവന്നാസ്യോസ് തൃതീയൻ, ചേപ്പാട്ട് പീലിപ്പോസ് മാർ ദീവന്നാസ്യോസ് നാലാമൻ എന്നിവരെ കിടങ്ങൻ മാർ പീലക്സീനോസ് മേല്പട്ട സ്ഥാനത്തേക്കുയർത്തിയത് ഇവിടെ വെച്ചാണ്. പുന്നത്ര മാർ ദീവന്നാസ്യോസ്, പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ എന്നിവർ കാലംചെയ്തതും കോട്ടയം ചെറിയപള്ളിയിൽ വെച്ചാണ്. 1825 മെയ് 16-നു കാലം ചെയ്ത ഇടവകാംഗമായ പുന്നത്ര മാർ ദീവന്നാസ്യോസിനെ കബറടക്കിയിരിക്കുന്നതും ഇവിടെത്തന്നെയാണ്. അദ്ദേഹം വികാരിയായിരിക്കുമ്പോഴാണ് ഇന്നു കാണുന്ന പള്ളിമേട പണികഴിപ്പിച്ചത്.

ചിത്രപ്പണികളാൽ അലംകൃതമാണ് ചെറിയപള്ളിയുടെ മദ്ബഹാ. കേരളത്തിലെ ഏറ്റവും സുന്ദരമായ ക്രൈസ്തവ ചുവർചിത്രങ്ങൾ എന്ന് കലാചരിത്രകാരന്മാർ ഇവയെ വിലയിരുത്തിയിട്ടുണ്ട്. അനേകം ചരിത്ര ശകലങ്ങൾ പള്ളിപ്പരിസരത്ത് ചിതറിക്കിടപ്പുണ്ട്. ഡോ. ഫീലിപ്പോസ് മാർ തേയോഫിലോസ് മെത്രാപ്പോലീത്താ, യൂഹാനോൻ മാർ അത്താനാസ്യോസ് എപ്പിസ്ക്കോപ്പാ എന്നിവർ ഈ ഇടവകാംഗങ്ങളാണ്.

1876-ൽ അന്ത്യോഖ്യാ പാത്രിയർക്കീസ് പ. പത്രോസ് തൃതീയൻ കോട്ടയം ഭദ്രാസനം രൂപീകരിച്ചപ്പോൾ അതിന്റെ തലപ്പള്ളിയാക്കിയത് *കോട്ടയത്ത് ദൈവമാതാവിന്റെ ചെറിയപള്ളി*യാണ്. ഈ പള്ളിവക മാർ ബർസൗമ്മാ പുത്തൻ പള്ളിയിലാണ് 1889-ൽ കാലം ചെയ്ത അന്ത്യോഖ്യൻ മെത്രാൻ മാർ ശെമവൂൻ അത്താനാസ്യോസിനെ കബറടക്കിയിരിക്കുന്നത്.

# 50

# കൊല്ലം കാദീശാപ്പള്ളി

**പു**രാതന തുറമുഖമായ കൊല്ലത്ത് മാർത്തോമ്മൻ പൈതൃകം അവകാശപ്പെടാവുന്ന ഏക ദേവാലയമാണ് ഇന്ന് വി. ദൈവമാതാവിന്റെ നാമത്തിൽ അറിയപ്പെടുന്ന കൊല്ലം കാദീശാ ഓർത്തഡോക്സ് പള്ളി. പുരാതന തുറമുഖമായ കൊല്ലത്ത് പ. മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച സഭയുടെ പള്ളി, ക്രിസ്താബ്ദം ഒന്നാം സഹസ്രാബ്ദത്തിൽത്തന്നെ കടലെടുത്തുപോയി. തുടർന്ന് കൊല്ലത്തെ നസ്രാണികൾ ഭൂരിഭാഗവും സമീപ ഗ്രാമങ്ങളിലേയ്ക്കു കുടിയേറി.

ക്രിസ്തുവർഷം ഒൻപതാം ശതകത്തിന്റെ ആദ്യകാലത്ത് പേർഷ്യൻ വർത്തകനായ സബ്രീശോ സകുടുംബം കൊല്ലത്തു കുടിയേറി. അദ്ദേഹത്തോടൊപ്പം പൗരസ്ത്യ കാതോലിക്കാ മഹാനായ തീമോത്തി ദ്വിതീയൻ അയച്ച രണ്ടു മിഷനറി മേല്പട്ടക്കാരായ മാർ സാബോർ, മാർ അഫ്രോത്ത് എന്നിവരും ഉണ്ടായിരുന്നു. സബ്രീശോ കൊല്ലം പട്ടണവും, തുറമുഖവും പുതുക്കിപണിതു. അതോടൊപ്പം ഒരു പള്ളിയും, പള്ളിയെ ചുറ്റി അങ്ങാടിയും പണിതീർത്തു. ക്രിസ്തു വർഷം 825-ൽ തുറമുഖം തുറക്കുകയും, പള്ളിയിൽ വി. ബലി ആരംഭിക്കുകയും ചെയ്തു. ആ വർഷമാണ് മലയാള അബ്ദമായ *കൊല്ലവർഷ*ത്തിന്റെ ആരംഭം.

*സത്യവിശ്വാസികളുടെ പള്ളി* എന്ന അർത്ഥത്തിൽ *ത്രിസൈശുബ്ഹോ* (ഓർത്തഡോക്സ്) പള്ളി എന്നാണ് പുതിയപള്ളിക്കു പേരിട്ടത്. അതു പ്രാദേശിക ഉച്ചാരണത്തിൽ *തരിസാപ്പള്ളി* എന്നായി. നസ്രാ



ണികൾ മൊത്തത്തിൽ *തരിസായ്ക്കൾ* എന്നും അറിയപ്പെട്ടു തുടങ്ങി. ഇന്ന് കൊല്ലം പള്ളിക്കാർ *കൊല്ലക്കാരൻ മുതലാളി* എന്നാണ് അറിയപ്പെടുന്നത്.

കൊല്ലവർഷം 24-ൽ കേരള ചക്രവർത്തിയായ കോത്താണു ഇരവിയുടെ കാലത്ത് വേണാട്ടു രാജാവായ അയ്യനടികൾ തിരുവടികൾ തരിസാപ്പള്ളിക്ക് രണ്ടു ചെപ്പേടുകൾ നൽകി. ഈ ചെപ്പേടുകൾ വഴി പള്ളിക്കും അങ്ങാടിക്കും സംരക്ഷണവും, പ്രത്യേക വ്യാപാര മേഖലയും, പള്ളിക്കാർക്ക് ശ്രേഷ്ഠ പദവികളും, അളവുകളുടെയും തൂക്കത്തിന്റെയും മേൽനോട്ടവും ഏല്പിച്ചു കൊടുത്തു. പത്തൊമ്പതാം നൂറ്റാണ്ടിന്റെ പകുതി വരെ ഉാപ്പാലത്തിനു തെക്കുള്ള നസ്രാണികൾ എല്ലാം, *കുരക്കേണിക്കൊല്ലത്തു കുടിയിരിക്കും നസ്രാണി* എന്നാണ് അറിയപ്പെട്ടിരുന്നത്.

ക്രിസ്തുവർഷം 1500-ൽ പോർട്ടുഗീസുകാർ കൊല്ലത്തെത്തി. താമസിയാതെ കൊല്ലത്തെ ഏക ക്രൈസ്തവ ദേവാലയമായ തരിസാപ്പള്ളി അവർ കൈയടക്കി. അവരുടെ റോമൻ കത്തോലിക്കാ വിശ്വാസവുമായി ഒത്തുപോകാനാവാതെ കൊല്ലത്തെ നസ്രാണികൾ ക്രിസ്തുവർഷം 1519-ൽ ഒരു കിലോമീറ്ററോളം അകലെ മേലേക്കൊല്ലത്ത് ഒരു പുതിയ ദേവാലയം സ്ഥാപിച്ചു പിരിഞ്ഞു. അതേ നൂറ്റാണ്ടിൽ തരിസാപ്പള്ളി കടലെടുത്തു പോയതതോടെ മാർത്തോമ്മൻ പൈതൃകത്തിന്റെയും തെരിസാപ്പള്ളിയുടേയും പിന്തുടർച്ചയുള്ള ഏക ദേവാലയമായ പുതിയ പള്ളി, കൊല്ലത്തെ അവശേഷിക്കുന്ന ഏറ്റവും പുരാതന ദേവാലയമായി.



തെരിസാപ്പള്ളിയുടെ സ്ഥാപകരും, മലങ്കര നസ്രാണികൾ പരിശുദ്ധരായി ഗണിക്കുന്നവരുമായ മാർ സാബോർ, മാർ അഫ്രോത്ത് എന്നിവരുടെ സ്മരണാർത്ഥമാണ് പുതിയ പള്ളി സ്ഥാപിച്ചത്. അവരെ അനുസ്മരിക്കുന്ന ഒരു പുരാതന ശിലാലിഖിതവും ഈ പള്ളിയിലുണ്ട്. 1599 -ൽ ഉദയംപേരൂർ സുന്നഹദോസ് മാർ സാബോർ, മാർ അഫ്രോത്ത് എന്നിവർ പരിശുദ്ധരല്ല എന്നു പ്രഖ്യാപിക്കുകയും അവരുടെ പേരിലുള്ള പള്ളികളെല്ലാം സകല വിശുദ്ധന്മാരുടെയും - *കാദീശ* - പേരിലേയ്ക്കു മാറ്റുകയും ചെയ്തു.

നിരണം, തിരുവിതാംകോട്, ആർത്താറ്റ് എന്നിവ പോലെ നേരിട്ടു മാർത്തോമ്മൻ പൈതൃകം ഉള്ള ദേവാലയമാണ് കൊല്ലം കാദീശാ പള്ളി.

# 51

# ചെറുതല്ലാത്ത കോട്ടയം ചെറിയപള്ളി

**ഒ**രു അങ്ങാടിയിൽ ഒരേ മദ്ധ്യസ്ഥന്റെ നാമത്തിൽ രണ്ടാമതൊരു പള്ളി സ്ഥാപിക്കപ്പെടുമ്പോഴാണ് ആദ്യത്തെ പള്ളി വലിയപള്ളിയും രണ്ടാമത്തേത് ചെറിയപള്ളിയുമാകുന്നത്. ഇതിൽ കെട്ടിടത്തിന്റെ വലിപ്പമോ ജനസംഖ്യയോ മാനദണ്ഡങ്ങളാകുന്നില്ല. ഭൂരിപക്ഷം അവസരങ്ങളിലും രണ്ടാമതു സ്ഥാപിച്ച ചെറിയപള്ളിയാകും വലിയപള്ളി. വലിയ-ചെറിയ പള്ളികളുള്ള ഏതാണ്ട് എല്ലായിടത്തും ഇതാണ് സ്ഥിതി. കോട്ടയം ചെറിയപള്ളിയുടെ കാര്യത്തിലും ഇത് വിഭിന്നമല്ല.

1559-ൽ സ്ഥാപിച്ച കോട്ടയം വലിയപള്ളിയിൽ നിന്നും പിരിഞ്ഞാണ് കേവലം 29 വർഷങ്ങൾക്കു ശേഷം 1579-ൽ കോട്ടയം ചെറിയപള്ളി സ്ഥാപിച്ചത്. സ്ഥാപനകാലത്തെ പള്ളികൾ തന്നെയാണ് ഇന്നും നിലനിൽക്കുന്നതും. ഇവയിൽ അന്നും ഇന്നും വലിപ്പത്തിലും ജനസംഖ്യയിലും മുന്നിട്ടു നിൽക്കുന്നത് കോട്ടയം ചെറിയപള്ളി തന്നെയാണ്. അമയന്നൂർ സ്വദേശി പുറങ്കാവിൽ ഔസേപ്പ് കത്തനാരായിരുന്നു സ്ഥാപക വികാരി. കേരളത്തിലെ ഏറ്റവും മനോഹരമായ ക്രൈസ്തവ ദേവാലയ ചിത്രങ്ങൾ കോട്ടയം ചെറിയപള്ളിയിലേതാണെന്നാണ് കലാചരിത്രകാരന്മാരുടെ അഭിപ്രായം.

തെക്കുംകൂറിന്റെ തലസ്ഥാനമായ കോട്ടയത്തിന്റെ വാണിജ്യ പ്രാധാന്യമാണ് കോട്ടയം വലിയ-ചെറിയ പള്ളികളുടെ സ്ഥാപനത്തിനും അഭിവൃദ്ധിക്കും കാരണമായത്. പതിനാറാം നൂറ്റാണ്ടിൽ കൊച്ചി ആസ്ഥാനമാക്കി പൊടിപൊടിച്ച കുരുമുളകു കയറ്റുമതി അവിടേയ്ക്കു നേരിട്ടു ജലമാർഗ്ഗബന്ധമുള്ള കോട്ടയത്തിനു ഒട്ടൊന്നുമല്ല സാമ്പത്തികോന്നതി നേടിക്കൊടുത്തത്. അതിന്റെ പ്രതിഫലനമാണ് ചെറിയപള്ളിയുടെ വലിപ്പത്തിൽ പ്രതിബിംബിക്കുന്നത്. പതിനെട്ടാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ മാർത്താണ്ഡവർമ്മയുടെ തിരുവിതാംകൂർ രൂപീകരണ പ്രക്രിയയോടെ കോട്ടയത്തിന്റെ രാഷ്ട്രീയ പ്രാധാന്യം അസ്തമിച്ചു. പിന്നീട് കോട്ടയം ഉയിർത്തെഴുന്നേൽക്കുന്നത് 1815-ൽ പഴയ സെമിനാരി സ്ഥാപനത്തോടെയാണ്. രാമയ്യൻ ദളവ കോട്ടയം കീഴടക്കുകയും വലിയ കപ്പിത്താൻ യൂസ്റ്റക്കസ് ഡിലനായിയുടെ പീരങ്കികൾ തളീക്കോട്ട തവിടു പൊടിയാക്കുകയും ചെയ്തെങ്കിലും കോട്ടയം വലിയ-ചെറിയ പള്ളികൾക്കോ അങ്ങാടികൾക്കോ അന്ന് കേടുപാടൊന്നും പറ്റിയില്ല.

കൂനൻകുരിശു സത്യത്തെ തുടർന്ന് 1665-ൽ മലങ്കര സഭയിൽ നിന്ന് റോമൻ കത്തോലിക്കാ വിഭാഗം പിരിഞ്ഞുപോയത് കോട്ടയം ചെറിയപള്ളിയെ തെല്ലും ബാധിച്ചില്ല. 1598-നു ശേഷം കേരളത്തിലെത്തിയ

പ്രഥമ നെസ്തോറിയൻ മെത്രാനായ മാർ ഗബ്രിയേൽ ദീർഘകാലം ആസ്ഥാനമാക്കിയിരുന്നത് കോട്ടയം ചെറിയ പള്ളിയാണ്. 1731-ൽ കാലം ചെയ്ത അദ്ദേഹത്തെ കബറടക്കിയിരിക്കുന്നതും ഇവിടെയാണ്. 1820-കളിൽപ്പോലും അദ്ദേഹത്തിന്റെ ഓർമ്മദിനം വിപുലമായി ഇവിടെ ആഘോഷിച്ചിരുന്നതായി ബ്രിട്ടീഷ് രേഖകളുണ്ട്.

1817-ൽ പുന്നത്ര മാർ ദീവന്നാസ്യോസിനേയും 1825-ൽ ചേപ്പാട്ട് മാർ ദീവന്നാസ്യോസിനേയും മലങ്കര മെത്രാപ്പോലീത്താമാരായി വാഴിച്ചത് കോട്ടയം ചെറിയ പള്ളിയിൽ വെച്ചാണ്. ചെറിയപള്ളി ഇടവകാംഗവും വികാരിയുമായിരുന്ന പുന്നത്ര മാർ ദീവന്നാസ്യോസാണ് ലക്ഷം ചക്രം ചിലവിട്ട് പള്ളിമേട പണികഴിപ്പിച്ചത്. അദ്ദേഹവും പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്തായും കാലം ചെയ്തത് ഈ പള്ളിമേടയിൽ വെച്ചാണ്. പുന്നത്ര മാർ ദീവന്നാസ്യോസിനെ കബറടക്കിയിരിക്കുന്നത് ചെറിയപള്ളി മദ്ബഹായിലാണ്.

1825-ൽ അന്ത്യോഖ്യൻ മെത്രാൻ തനിക്ക് മലങ്കരയുടെമേൽ സമസ്താധികാരമുണ്ടെന്ന് സമ്മതിച്ച് എഴുതിത്തരണമെന്ന് ആവശ്യപ്പെട്ട് മലങ്കര പള്ളിയോഗത്തെ കോട്ടയം ചെറിയ പള്ളിയിൽ പൂട്ടിയിട്ട രസകരമായ ഒരു സംഭവമുണ്ട്. പക്ഷേ മലങ്കര പള്ളിയോഗം എന്നിട്ടും അതിനു വിസമ്മതിച്ചു. *ആയിരാമാണ്ടു വന്ന അത്താനാസ്യോസ്* എന്നറിയപ്പെടുന്ന സ്തേഫാനോസ് മാർ അത്താനാസ്യോസായിരുന്നു ഈ കഥയിലെ നായകൻ.

മാർത്തോമ്മാ സഭാ സ്ഥാപകൻ പാലക്കുന്നത്ത് തോമസ് മാർ അത്താനാസ്യോസ് പിൻഗാമിയെ വാഴിക്കാതെ കാലം ചെയ്തതിനെ തുടർന്ന്





1894-ൽ തൊഴിയൂർ സഭയിലെ മാർ കൂറിലോസ്, മാർ അത്താനാസ്യോസ് എന്നീ മെത്രാന്മാർ ചേർന്ന് അദ്ദേഹത്തിന്റെ സഹോദരൻ പാലക്കുന്നത്ത് തീത്തൂസ് പ്രഥമനെ വാഴിച്ചത് കോട്ടയം ചെറിയപള്ളിയിൽ വെച്ചാണ്. 1875-77 കാലത്തെ തന്റെ കേരളപര്യടനകാലത്ത് അന്ത്യോഖ്യാ പാത്രിയർക്കീസ് പ. ഇഗ്നാത്തിയോസ് പത്രോസ് തൃതീയൻ ദീർഘകാലം ചെറിയപള്ളിയിൽ താമസിച്ചിട്ടുണ്ട്.

മലങ്കര സഭാചരിത്രത്തിൽ ചെറുതല്ലാത്ത പങ്കുവഹിച്ച കോട്ടയം ചെറിയപള്ളിയുടെ രേഖാ സഞ്ചയം ഏതാണ്ട് പൂർണ്ണമായും, ചരിത്ര സാമഗ്രികളിൽ സിംഹഭാഗവും നശിച്ചുപോയി. അര നൂറ്റാണ്ടിലധികം നീണ്ട വ്യവഹാര പരമ്പരയും പരിഷ്ക്കാരത്തിന്റെ കടന്നുകയറ്റവും ഇതിനു കാരണമായി പറയാമെങ്കിലും അവയുടെ പ്രാധാന്യം തിരിച്ചറിഞ്ഞില്ല എന്ന വസ്തുത യാഥാർത്ഥ്യമാണ്. ഇനിയുമെങ്കിലും ചരിത്രത്തിന്റെ തിരുശേഷിപ്പുകൾ സംരക്ഷിക്കപ്പെടേണ്ടത് ഭാവി തലമുറയോടുള്ള ഒരു ബാദ്ധ്യതയായിത്തന്നെ കണക്കാക്കണം.

# 52

# അന്തിമഹാളൻ കാവും ശക്തൻ തമ്പുരാനും

**ര**സകരവും അനന്യദൃശ്യവുമായ ഒരു ചരിത്രമുണ്ട് കുന്നംകുളം തെക്കെ ആങ്ങാടിയിലുള്ള അന്തിമഹാളൻ കാവ് മാർ കുറിയാക്കോസ് സഹദാ ചാപ്പലിന്. പേരു സൂചിപ്പിക്കുന്നതുപോലെ തന്നെ ക്ഷേത്രം പരിവർത്തനം ചെയ്തതാണ് മാർ മത്യാസ് ശ്ലീഹാ പള്ളിയുടെ പടിഞ്ഞാറുവശത്തു സ്ഥിതിചെയ്യുന്ന ഈ ദേവാലയം. ഐതിഹ്യപ്പെരുമകളല്ല ഈ ചാപ്പലിന്റെ ഭൂതകാലം. മറിച്ച് വ്യക്തമായ ഒരു രാജകീയ ദാനമാണ്. ദാനം ചെയ്തതാകട്ടെ *നിർദ്ദയൻ, ക്രൂരൻ, മതഭ്രാന്തൻ* എന്നിങ്ങനെയൊക്കെയുള്ള വിശേഷണങ്ങൾ പാശ്ചാത്യാഭിമുഖ്യമുള്ള ചരിത്രകാരന്മാർ ചാർത്തിക്കൊടുത്ത *വലിയ കറുത്ത തമ്പുരാൻ* എന്ന് അറിയപ്പെട്ടിരുന്ന കൊച്ചിയിലെ രാമവർമ്മ ശക്തൻ തമ്പുരാൻ (1751–1806). പള്ളിയാക്കി എന്ന ചരിത്രം സാക്ഷിക്കുന്ന കേരളത്തിലെ ഏക ക്ഷേത്രമാണ് അന്തിമഹാളൻ കാവ് മാർ കുറിയാക്കോസ് സഹദാ ചാപ്പൽ.

മതസൗഹാർദ്ദത്തിന്റെ പ്രതീകമായി പലരും ഈ ദാനത്തെ വ്യാഖ്യാനിക്കാറുണ്ട്. പക്ഷേ യഥാർത്ഥത്തിൽ അദ്ദേഹത്തിന്റെ രാജ്യ വികസന തന്ത്രത്തിന്റെ ഭാഗമാണ് അന്തിമഹാളൻകാവിന്റെ ദാനം. പലരും ആരോപിക്കുന്നതുപോലെ ഒരു മതഭ്രാന്തൻ ഒന്നും ആയിരുന്നില്ല ശക്തൻ തമ്പുരാൻ. കൊച്ചി രാജ പാരമ്പര്യത്തിനു വിരുദ്ധമായ വിശ്വാസസംഹിത പ്രചരിപ്പിക്കാൻ ശ്രമിച്ച മാധ്വ ആചാര്യനായ സന്യാസിയെ അവർക്കു നിഷിദ്ധമായ ഭസ്മാഭിഷേകം നടത്തിക്കാൻ മടിക്കാത്ത വ്യക്തിയാണ് ശക്തൻ തമ്പുരാൻ. അക്കാലത്ത് *കൊളോണിയൽ കൊച്ചി*യിലും പരിസരത്തും അധിവസിച്ചിരുന്ന ലത്തീൻ ക്രിസ്ത്യാനികൾ കൊച്ചി രാജാവിനെ തരിമ്പും വകവെച്ചിരുന്നില്ല. അധിനിവേശ ശക്തികളുടെ നേരിട്ടുള്ള ഭരണത്തിലുള്ള ഈ പ്രദേശത്ത് കൊച്ചി രാജശക്തിക്ക് യാതൊരു പ്രസക്തിയും ഉണ്ടായിരുന്നില്ല. അധിനിവേശ ശക്തികളുടെ ഉൽപ്പന്നമായ ഇവർ തങ്ങളുടെ സ്വന്തം സംരക്ഷയിലാണ് എന്നായിരുന്നു മാറിമാറി വന്ന കൊളോണിയൽ ശക്തികളുടെ അവകാശവാദം. ഈ ബലത്തിൽ ലത്തീൻ ക്രിസ്ത്യാനികൾ കൊച്ചി നിയമവാഴ്ചയെ നിരന്തരം ധിക്കരിച്ചുവന്നു. ഇതു വകവെച്ചുകൊടുക്കാൻ ശക്തൻ തമ്പുരാൻ തയാറായില്ല. അവർക്കെതിരെ എടുത്ത ശക്തമായ നടപടികളാണ് അദ്ദേഹത്തെ ക്രിസ്ത്യൻ വിരുദ്ധനും വർഗ്ഗീയവാദിയുമായി മുദ്രകുത്താൻ പാശ്ചാത്യ ശക്തികൾക്ക് അവസരമൊരുക്കിയത്.

ശക്തൻ തമ്പുരാന്റെ ഈ ദാനത്തിനു പിന്നിലെ ചേതോവികാരം മനസിലാക്കണമെങ്കിൽ അന്നത്തെ കൊച്ചിയുടെ രാഷ്ട്രീയ- സാമ്പ

ത്തിക സ്ഥിതി മനസിലാക്കണം. പതിനെട്ടാം നൂറ്റാണ്ടിന്റെ മദ്ധ്യത്തിൽ അങ്കമാലി വരെയുള്ള ചെറു നാട്ടുരാജ്യങ്ങൾ വെട്ടിപ്പിടിച്ച് വേണാട്ടിലെ മാർത്താണ്ഡവർമ്മ മഹാരാജാവ് തിരുവിതാംകൂർ സ്ഥാപിച്ചു. ചെറു നാടുവാഴികളെ അമർച്ച ചെയ്തും അവരുടെ ഈടുവെയ്പ്പുകൾ പിടിച്ചെടുത്ത് പദ്മനാഭസ്വാമിക്ഷേത്രത്തിൽ സൂക്ഷിച്ചും അന്തഃഛിദ്രങ്ങൾ ഉണ്ടാവില്ല എന്ന് ഉറപ്പു വരുത്തി. പക്ഷേ കൊച്ചിയുടെ സ്ഥിതി മറിച്ചായിരുന്നു. കൊളോണിയൽ കാലത്തിനു മുമ്പു തന്നെ അംഗബലം കൂടുതലുള്ള കൊച്ചി രാജകുടുംബത്തിൽ ആഭ്യന്തര കലഹങ്ങൾ രൂക്ഷമായിരുന്നു. ഇത് ആദ്യം സാമൂതിരിയുടേയും പിന്നീട് യൂറോപ്യൻ അധിനിവേശ ശക്തികളുടേയും ഇടപെടലിനു വഴിയൊരുക്കി. നാടുവാഴികൾക്ക് പ്രാമുഖ്യമുണ്ടായിരുന്ന വളരെ അയഞ്ഞ ഒരു ഭരണ സംവിധാനമാണ് അതിനാൽ കൊച്ചിയിൽ നിലവിലുണ്ടായിരുന്നത്. നൂറ്റാണ്ടുകളോളം *അമുഖരായ* രാജാക്കന്മാർ ഭരിച്ച രാജ്യമാണ് കൊച്ചി. മാർത്താണ്ഡവർമ്മയുടെ ദയാവായ്പുകൊണ്ടു മാത്രമാണ് കൊച്ചി, തിരുവിതാംകൂറിൽ ലയിക്കാതെ പോയത് എന്നു ചിലർ രേഖപ്പെടുത്തിയിട്ടുണ്ട്. ഈ കുത്തഴിഞ്ഞ സംവിധാനത്തിലേയ്ക്കാണ് തികച്ചും വ്യത്യസ്തനായ ശക്തൻ തമ്പുരാൻ കടന്നുവരുന്നത്.



അംഗങ്ങൾ ഏറെയുണ്ടെങ്കിലും കൊച്ചി രാജകുടുംബത്തിന് സ്വത്തും വരുമാനവും കമ്മിയായിരുന്നു. അതിനാൽ രാജശക്തി ഉറപ്പാക്കുന്നതോടൊപ്പം രാജ്യത്തിന്റെ സാമ്പത്തിക അടിത്തറ ഉറപ്പാക്കുന്നതിലും അദ്ദേഹം ശ്രദ്ധിച്ചിരുന്നു. വ്യാപാര വികസനമാണ് അതിനുള്ള മാർഗ്ഗമായി അദ്ദേഹം കണ്ടത്. തന്നെ വകവെക്കാത്ത ലത്തീൻ ക്രിസ്ത്യാനികളോടു വെറുപ്പായിരുന്നു എങ്കിലും തന്റെ വിശ്വസ്ത പ്രജകളായ നസ്രാണികളോട് ശക്തൻ തമ്പുരാൻ സൗഹാർദ്ദത്തിലാണ് കഴിഞ്ഞത്. ജാതിവ്യവസ്ഥയിലെ പരമ്പരാഗത വൈശ്യന്മാരായ നസ്രാണികളെ വ്യാപാര വികസനത്തിനുള്ള മാർഗ്ഗമായി ആദ്ദേഹം കണ്ടു. കൊരട്ടി, ചാലക്കുടി, തൃപ്പൂണിത്തുറ തുടങ്ങിയ സ്ഥലങ്ങളിൽ അങ്ങാടികൾ ആരംഭിച്ച് പ്രതിവാര വ്യാപാരം ഉറപ്പുവരുത്താൻ അവയുടെ നടത്തിപ്പ് അതത് പള്ളികളെ ഏല്പിച്ചത് സാമ്പത്തിക വികസനം മുമ്പിൽ കണ്ടാണ്.

അദ്ദേഹത്തിന്റെ ഇത്തരം വ്യാപാരാഭിവൃദ്ധി പ്രവർത്തനങ്ങളിൽ ഒന്നാണ് തൃശൂരും തൃശൂർപൂരവും. ഒരു മഹാക്ഷേത്രത്തിന്റെ ആസ്ഥാ

നമാണെങ്കിലും, വാണിജ്യപരമായി തന്ത്രപ്രധാനമെങ്കിലും വികസനം എത്തിനോക്കാത്ത ഒരു സ്ഥലമായിരുന്നു തൃശൂർ. അവിടം ഒരു വ്യാപാര കേന്ദ്രമാക്കുക എന്ന ഉദ്ദേശ്യത്തോടെ വിവിധ സ്ഥലങ്ങളിൽ നിന്ന് നസ്രാണികളെ ക്ഷണിച്ചുവരുത്തി വീടും അങ്ങാടിയും സ്ഥാപിക്കുന്നതിനും പള്ളിവെക്കുന്നതിനും ക്ഷേത്രസങ്കേതത്തിനുള്ളിൽത്തന്നെ സൗജന്യമായി അദ്ദേഹം സ്ഥലം നൽകി *പുത്തൻപേട്ട* സ്ഥാപിച്ചു. അതേപോലെ തുണിക്കച്ചവടത്തിന് പാണ്ടിപ്പട്ടന്മാർക്കും പ്രത്യേക സൗകര്യം ഏർപ്പെടുത്തി. തൃശൂരേയ്ക്ക് ജനത്തെ ആകർഷിക്കുവാൻ വടക്കുന്നാഥക്ഷേത്രത്തിനു ചുറ്റുമുള്ള തേക്കിൻകാട് വെട്ടിത്തെളിച്ച് തൃശൂർപൂരവും ഏർപ്പെടുത്തി. കാടുവെട്ടുന്നതിനു തടസ്സംനിന്ന പാറമേക്കാവ് വെളിച്ചപ്പാടിനെ സ്വന്തം ഉടവാളുകൊണ്ട് പിളർന്നിടുവാനും ശക്തൻ തമ്പുരാൻ മടിച്ചില്ല.



ഈ വ്യപാര വികസന പദ്ധതിയുടെ ഭാഗമായി വേണം ആർത്താറ്റ് പള്ളിയിലെ അന്തഃഛിദ്രം അവസാനിപ്പിക്കാൻ ശക്തൻ തമ്പുരാൻ ഇടപെട്ടതിനെ പരിഗണിക്കാൻ. *ഉച്ചക്കു മുമ്പ് ഉരിപ്പണം വിളയുന്ന* കുന്നംകുളം അങ്ങാടി കൊച്ചിയുടെ ഒരു പ്രധാന വാണിജ്യ കേന്ദ്രമായിരുന്നു. ബ്രിട്ടീഷ് മലബാറിന്റെ അതിർത്തിയോട് ചേർന്നു കിടക്കുന്നു എന്നൊരു നേട്ടവും അതിനുണ്ടായിരുന്നു. അവിടുത്തെ നസ്രാണികൾ 1663-ൽ പറമ്പിൽ *ചാണ്ടിയുടെ ചതി* മുതൽ പിളർന്ന് രണ്ടു വിഭാഗമായി പള്ളി കൂട്ടുകൈവശത്തിൽ ഉപയോഗിച്ചു വന്നിരുന്നു. ടിപ്പുവിന്റെ മലബാർ ആക്രമണകാലത്ത് തീവച്ചു നശിപ്പിക്കപ്പെട്ട ആർത്താറ്റ് പള്ളി വിഭാഗീയത കാരണം പുനർനിർമ്മാണം നടത്താതെ ജീർണ്ണാവസ്ഥയിലായിരുന്നു. കുന്നംകുളം അങ്ങാടിയുടെ പുനർ ശാക്തീകരണം ശക്തൻ തമ്പുരാന്റെ വാണിജ്യ താല്പര്യങ്ങൾക്ക് അത്യന്താപേക്ഷിതമായിരുന്നു. ഈ സാഹചര്യത്തിലാണ് അദ്ദേഹം നേരിട്ട് *എഴുന്നള്ളിയിരുന്ന്* നറുക്കിട്ട് ഭാഗിച്ച് ആർത്താറ്റ് പള്ളിവഴക്ക് അവസാനിപ്പിച്ചത്. അതനുസരിച്ച് ആർത്താറ്റ് പള്ളിയും പാതിസ്വത്തും നസ്രാണികൾക്കും, കുരിശും പാതി സ്വത്തും റോമാ-സുറിയാനിക്കാർക്കും ലഭിച്ചു.

ഈ എഴുന്നള്ളത്തിനോട് അനുബന്ധിച്ചാണ് കുന്നംകുളം അങ്ങാടിയുടെ ഒരു ഭാഗം കൊച്ചി പണ്ടാരവകയാക്കിയത്. *നടുപ്പന്തി* എന്ന ഈ ഭാഗം അതോടെ കൊച്ചി രാജവംശത്തിന്റെ നേരിട്ടുള്ള ഭരണത്തിലായി. *പണ്ടാരവക ജന്മം* ഭൂമിയിലെ നിവാസികൾ സ്വാഭാവികമായും നാടുവാഴികൾക്കു പകരം കൊച്ചി രാജാവിന്റെ പണ്ടാരവക പ്രജകളായി. അവർ മുഴുവനും നസ്രാണികളായിരുന്നു. പക്ഷേ അവരുടെ പള്ളി അപ്പോഴും മണക്കുളം ജന്മത്തിൽത്തന്നെ തുടർന്നു. കൊച്ചിയിലെ അയഞ്ഞ ഭരണ വ്യവസ്ഥയിൽ - പ്രത്യേകിച്ചും നികുതി - ഈ ഇരട്ടപൗരത്വം ഭാവിയിൽ പ്രശ്നങ്ങൾ സൃഷ്ടിക്കുമെന്ന് അദ്ദേഹം  മനസിലാക്കി. അത് ഒഴിവാക്കാൻ ശക്തൻ തമ്പുരാൻ തെക്കെ അങ്ങാടിയിലെ അന്തിമഹാളൻകാവ് നസ്രാണികൾക്ക് ഒരു പള്ളിയാക്കാൻ ദാനം ചെയ്തു. രൂപഭേദം വരുത്താതെ അത് അന്തിമഹാളൻകാവ് മാർ കുറിയാക്കോസ് സഹദാ പള്ളി എന്ന പേരിൽ ഒരു ചാപ്പലായി ഇന്നും നിലനിൽക്കുന്നു.

വാണിജ്യപരമായ ഒരു വശം കൂടി ഈ ദാനത്തിനു പിന്നിലുണ്ട്. അ*ന്തിമഹാളൻ - അന്ത്യാളൻ,* നമ്പൂതിരി മാർഗ്ഗത്തിലെ ഒരു ദേവതയല്ല, ദ്രാവിഡ പാരമ്പര്യത്തിലെ ഒരു ഗ്രാമദേവതയാണ്. വ്യാപാരം വികസിപ്പിക്കാൻ - അതുവഴി രാജ്യവരുമാന വർദ്ധനയ്ക്കും - താൻ സ്വന്തമാക്കിയ അങ്ങാടിമദ്ധ്യത്തിൽ അസ്പർശ്യ വിഭാഗക്കാരുടെ ഒരു ദേവസ്ഥാനത്തിന്റെ സാന്നിദ്ധ്യം ചാതുർവർണ്യ വിഭാഗങ്ങളിൽപ്പെട്ടവരുടെ സ്വതന്ത്ര പെരുമാറ്റത്തെ പ്രതികൂലമായി ബാധിക്കും. അതുവഴി വ്യാപാര വ്യാപ്തിയിലും കുറവുണ്ടാകും. അത്തരമൊരു സാഹചര്യം ഒഴിവാക്കുക എന്ന ലക്ഷ്യം കൂടി ഈ ദാനത്തിന് പിമ്പിൽ ഉണ്ടാവണം.

ഒരിക്കൽ ആർത്താറ്റ് പള്ളിയുടെ കുരിശുപള്ളി ആയിരുന്ന മാർ കുറി

യാക്കോസ് സഹദായുടെ നാമത്തിലുള്ള പാലയൂർ പള്ളിയുടെ അന്യ കൈവശമാകാം പുതുതായി ലഭിച്ച പള്ളി അതേ പേരു തന്നെ നൽകാൻ കുന്നംകുളം നസ്രാണികളെ പ്രേരിപ്പിച്ചത്. അന്തിമഹാളൻകാവിനു രൂപമാറ്റം വരുത്താതെ ത്രോണോസ് പണിത് വി. കുർബാന അർപ്പിച്ചു തുടങ്ങി. പിന്നീട് അതിന്റെ പിമ്പിൽ സെന്റ് മത്യാസ് പള്ളി പണികഴി ച്ചെങ്കിലും അന്തിമഹാളൻ കാവ് മാർ കുറിയാക്കോസ് സഹദാ ചാപ്പലിനു രൂപഭേദം വരുത്താതെ ഇന്നും സംരക്ഷിക്കപ്പെടുന്നു. അവിടെ പ്രതിമാസ കുർബാനയും ഉണ്ട്.

ഈ ചാപ്പൽ ശക്തൻ തമ്പുരാന്റെ ദീർഘദൃഷ്ടിയുടെ ദൃഷ്ടാന്തമാണ്. ഇത് മതസൗഹാർദ്ദതയുടെ പ്രതീകമല്ലെങ്കിലും നസ്രാണികളുടെ രാജ്യ സ്നേഹത്തിന്റെയും വിശ്വസ്തതയുടേയും സാക്ഷ്യമാണ്. ഒരു ക്ഷേത്രം രൂപഭേദം കൂടാതെ പള്ളിയാക്കി ഉപയോഗിക്കാൻ സാധിച്ചു എന്നത്, നസ്രാണിത്വത്തിന്റെ ദേശീയത പ്രകടമാക്കുന്ന ഒരു വസ്തുതയാണ്.

(*ബഥേൽ പത്രിക*, മെയ് 2016)

# 53

# പാലായും പള്ളിയും

**കോ**ട്ടയം ജില്ലയിലെ ഒരു പ്രമുഖ ക്രൈസ്തവ കേന്ദ്രമാണ് പാലാ. മീനച്ചിലാറിന്റെ തീരത്ത് 15.93 ച. കിലോമീറ്ററിൽ വ്യാപിച്ചു കിടക്കുന്ന ഈ ചെറുനഗരം മീനച്ചിൽ താലൂക്കിന്റെ ആസ്ഥാനവും ഒരു പ്രമുഖ വിദ്യാഭ്യാസകേന്ദ്രവുമാണിന്ന്. ഏതാണ്ടൊരു ക്രൈസ്തവ കുടിയിരിപ്പു കേന്ദ്രമായിത്തന്നെ വളർന്ന പാലാനഗരത്തിലും പ്രാന്തപ്രദേശങ്ങളിലും ഇന്ന് യഥാർത്ഥ നസ്രാണി സാന്നിദ്ധ്യം തുലോം പരിമിതമാണ്. അതു തന്നെ ഇരുപതാം നൂറ്റാണ്ടിന്റെ മദ്ധ്യകാലത്തും ഉത്തരാർദ്ധത്തിലും കുടിയേറിയവരും! ഈ വൈചിത്ര്യത്തിനു പുറകിൽ ശ്രദ്ധേയമായ ഒരു ചരിത്രമുണ്ട്. അതു നസ്രാണിചരിത്രവുമായി മാത്രമല്ല, കേരളചരിത്ര രൂപീകരണവുമായി അഭേദ്യമായി ബന്ധപ്പെട്ടു കിടക്കുന്നു താനും.

പതിനെട്ടാം നൂറ്റാണ്ടിന്റെ മദ്ധ്യത്തിൽ തിരുവിതാംകൂറിൽ ലയിക്കുന്നതു വരെ മീനച്ചിൽ കർത്താക്കളുടെ ഭരണത്തിലുള്ള ഒരു ചെറു നാട്ടുരാജ്യമായിരുന്നു പാലായും പരിസരങ്ങളും. *ഞാവക്കാട്ടു കർത്താക്കൾ* എന്നും അറിയപ്പെട്ടിരുന്ന ഇവരുടെ മാറാപ്പേര് *ദാമോദരസിംഹർ* എന്നായിരുന്നു. മീനച്ചിൽ കർത്താക്കൾക്ക് വ്യക്തമായ പാണ്ഡ്യ പിന്തുടർച്ച കൂടാതെ രജപുത്ര ബന്ധവും ചിലർ സൂചിപ്പിക്കുന്നുണ്ട്.

ക്രിസ്താബ്ദം ആയിരാമാണ്ടിനടുത്താണ് പാലായിൽ ക്രൈസ്തവ കുടിയേറ്റം ആരംഭിച്ചതെന്നും പാലാ മാർത്തോമ്മാ ശ്ലീഹാപ്പള്ളി സ്ഥാപിച്ചതെന്നും ചിലർ അവകാശപ്പെടുന്നുണ്ട്. ഇതിൽ എത്രമാത്രം വാസ്തവമുണ്ടെന്നു പറയാനാവില്ല. മീനച്ചിലാർ നല്കുന്ന ജലഗതാഗത സൗകര്യവും തമിഴ്നാട്ടിലെ ഗൂഡല്ലൂരുമായി ബന്ധിപ്പിക്കുന്ന മലമ്പാതയും,



സുഗന്ധവിള സമൃദ്ധമായ ഉത്തര ഹൈറേഞ്ചിന്റെ സാമീപ്യവും പാലായ്ക്ക് ഒരു വ്യാപാരകേന്ദ്രമായി വളരാനുള്ള അനുകൂല സാഹചര്യങ്ങൾ ഒരുക്കിയിരുന്നു. കേരളത്തിൽ നമ്പൂതിരി കേന്ദ്രീകൃത സാമൂഹ്യ വ്യവസ്ഥ ചുവടുറപ്പിക്കുകയും ചേരസാമ്രാജ്യം തകരുകയും ചെയ്ത 9–12 നൂറ്റാണ്ടുകളിലാവണം മീനച്ചിൽ കർത്താക്കൾ സ്വതന്ത്ര ഭരണാധികാരികളായത്. കൊളോണിയൽ പൂർവകാലത്ത് കൊടുങ്ങല്ലൂർ കേന്ദ്രീകരിച്ചുള്ള സമുദ്രാന്തരവ്യാപാരത്തിൽ ഈ നാട്ടുരാജ്യത്തിന്റെ പങ്ക് എത്രയെന്നു വ്യക്തമായാലെ അന്ന് പാലായിലെ നസ്രാണി സാന്നിദ്ധ്യം ഉറപ്പിക്കാനാവൂ. ക്രിസ്താബ്ദം 1736–ന് അടുത്താണ് പാലാ ചന്ത സ്ഥാപിച്ചത് എന്ന വസ്തുത ഈ അവകാശവാദവുമായി പൊരുത്തപ്പെടുന്നില്ല.

റോമൻ കത്തോലിക്കാ പുരോഹിതനായ ക. നി. മൂ. സ. ബർനാഡ് 1916–ൽ പ്രസിദ്ധീകരിച്ച *മാർത്തോമ്മാ ക്രിസ്ത്യാനികൾ* എന്ന കൃതിയിൽ പാലാ പള്ളിയെപ്പറ്റി പറയുന്നത് ഇപ്രകാരമാണ്: ...*പാലാ, ഭരണങ്ങാനം, ചേർപ്പുങ്കൽ മുതലായ പള്ളികൾ അരുവിത്തുറ നിന്നു പിരിഞ്ഞിട്ടുള്ളവയാണ്. മാർ തോമ്മാശ്ലീഹായുടെ നാമധേയത്തിലുള്ള പാലാ വലിയപള്ളി പതിനൊന്നാം നൂറ്റാണ്ടിന്റെ ആരംഭദിശയിലും, ദൈവമാതാവിന്റെ നാമത്തിൽ ഭരണങ്ങാനത്തും മാർ ശ്ലീബായുടെ നാമത്തിൽ ചേർപ്പുങ്കലുമുള്ള ദേവാലയങ്ങൾ പന്ത്രണ്ടാം ശതവത്സരത്തിലുമാണ് സ്ഥാപിതങ്ങളായതു. പാലാ വലിയപള്ളി സ്ഥാപിക്കുന്ന സംഗതിയിൽ അക്കാലത്തെ ഒരു ഇടപ്രഭുവായിരുന്ന മീനച്ചിൽ കർത്താവ് സഹായിക്കുകയുണ്ടായിട്ടുണ്ട്.* ... ഈ അവകാശവാദത്തിനു ഫാ. ബർനാഡ് വ്യക്തമായ തെളിവൊന്നും നൽകിയിട്ടില്ല. അദ്ദേഹം തന്നെ അരുവിത്തുറപ്പള്ളിയുടെ കാലഗണനയിൽ വരുത്തുന്ന തികഞ്ഞ അശാസ്ത്രീയത ഈ അവകാശവാദത്തെ പാടെ നിരാകരിക്കാൻ നിർബന്ധിതമാക്കുന്നു.

1498–ൽ വാസ്കോ ദ ഗാമായുടെ വരവോടെ ആരംഭിച്ച പോർട്ടുഗീസ് യുഗം കൊച്ചി കേന്ദ്രമാക്കി സമുദ്രാന്തര വ്യാപാരത്തിനു അനന്ത സാദ്ധ്യതകൾ കേരളത്തിനു മുമ്പിൽ തുറന്നിട്ടു. കൂടുതലളവു സുഗന്ധവ്യഞ്ജനങ്ങൾ ശേഖരിക്കുവാൻ നസ്രാണി വ്യാപാരികൾ കൂടുതൽ ഉൾനാടുകളിലേയ്ക്കു കടന്ന് കുടിയിരിപ്പുകളും അങ്ങാടികളും സ്ഥാപിച്ചു. വ്യാപാരം ഖജനാവിൽ ചൊരിയുന്ന നികുതിപ്പണത്തിൽ ആകൃഷ്ടരായി നാട്ടുരാജാക്കന്മാർ നസ്രാണിവ്യാപാരത്തെ അകമഴിഞ്ഞു പ്രോൽസാഹിപ്പിച്ചു. നസ്രാണികളും അളവഴിഞ്ഞ ധനം വ്യാപാരത്തിലൂടെ ഇക്കാലത്ത് സമ്പാദിച്ചു. ഇതേകാലത്തുതന്നെ തുടർച്ചയായി കേരളത്തിലുണ്ടായിരുന്ന പേർഷ്യൻ മെത്രാന്മാരും, ഒരു പരിധി വരെ പോർട്ടുഗീസ് മിഷനറിമാരും പുതിയ പള്ളികൾ സ്ഥാപിക്കുന്നതിനു പ്രേരകശക്തിയായി. അതിന്റെ അനന്തരഫലമാവണം പാലാ പള്ളി.

ഇത് അടിസ്ഥാനരഹിതമായ ഒരു വാദമല്ല. കൊച്ചി കേന്ദ്രീകൃതമായി പോർട്ടുഗീസുകാരുമായി നടത്തിയ വ്യാപാരത്തിലൂടെ നസ്രാണികൾ ആർജ്ജിച്ച ധനവും അതിന്റെ അനന്തരഫലമായി സംജാതമായ വ്യാപ

നവും ആണ് ഉദയംപേരൂർ സുന്നഹദോസ് കാലത്തെ ഭൂരിപക്ഷം നസ്രാണി പള്ളികളുടെയും സ്ഥാപനത്തിനു ഹേതുവായത്. കോട്ടയ ത്തിന്റെ ചുറ്റുവട്ടത്തുതന്നെ കോട്ടയം വലിയ-ചെറിയ പള്ളികൾ, പുതുപ്പള്ളി, മണർകാട് എല്ലാം പതിനാറാം നൂറ്റാണ്ടിൽ സ്ഥാപിതമാ യതാണ്. അതിന്റെ പശ്ചാത്തലം തന്നെയാണ് പാലാ പള്ളിക്കും ബാധ കമാവുക. ഏതായാലും 1599-ലെ ഉദയംപേരൂർ സുന്നഹദോസ് കാലത്ത് നിലവിലുള്ള പള്ളികളിൽ പാലായും ഉൾപ്പെടുന്നതായി ആർച്ച് ബിഷപ്പ് മെനേസിസിന്റെ ചരിത്രകാരൻ അന്റോണിയോ ഗുവയോ രേഖപ്പെടുത്തു ന്നുണ്ട്. (... *and those churches of Palla, dedicated to Saint Thomas in the lands of Gnamacata Caimal, confedarated with the king of Tecancutes ...*)

1599-ലെ ഉദയംപേരൂർ സുന്നഹദോസു മുതൽ 1653-ലെ കൂനൻ കുരിശു സത്യം വരെയുള്ള കാലത്ത് പാലാ പള്ളിക്ക് എത്രമാത്രം പ്രസ ക്തിയുണ്ടായിരുന്നു എന്നത് അജ്ഞാതമാണ്. 1618-ൽ കോട്ടയം മുതൽ തിരുവിതാംകോടു വരെയുള്ള പള്ളികൾ സന്ദർശിച്ച് വിശദമായ റിപ്പോർട്ട് എഴുതിയ ജോൺ മേരി കാമ്പോരി എന്ന ജസ്യൂട്ട് പാലായിലും പരിസര ങ്ങളിലുമുള്ള പള്ളികളെപ്പറ്റി തികഞ്ഞ നിശബ്ദത പാലിക്കുകയാണ്.

റോമാനുകം വലിച്ചെറിഞ്ഞ 1653-ലെ സുപ്രസിദ്ധമായ കൂനൻകുരിശു സത്യത്തെ അനുകൂലിച്ച *രണ്ടുലക്ഷത്തിൽ നാനൂറുകുറെ* നസ്രാണിക ളിൽ ഉൾപ്പെട്ടതായിരുന്നു പാലാ മാർത്തോമ്മാശ്ലീഹാ പള്ളിയും. എന്നു മാത്രമല്ല, 1663-ൽ പറമ്പിൽ ചാണ്ടി ചതിച്ച് മറുകണ്ടം ചാടി മെത്രാനാവു കയും കേരളത്തിൽ ഒരു റോമാ-സുറിയാനി കത്തോലിക്കാ വിഭാഗം ഉണ്ടാവുകയും ചെയ്ത ശേഷവും പാലായിലെ യഥാർത്ഥ നസ്രാണി സാന്നിദ്ധ്യം നശിച്ചിരുന്നില്ല. പറമ്പിൽ ചാണ്ടി തന്റെ പിൻഗാമിയായി മെത്രാൻസ്ഥാനത്ത് പ്രതീക്ഷിക്കുകയും താൻ അർക്കദ്യക്കോൻ ആയി നിയമിക്കുകയും ചെയ്ത സ്വന്തം അനന്തരവൻ കുഞ്ഞുമത്തായി കത്ത നാർ പാലായിൽ വെച്ച് നസ്രാണികളുടെ തലവനായ രണ്ടാം മാർ ത്തോമ്മാ മെത്രാനെ (1670-1686) പാലായിൽ വെച്ച് സന്ദർശിച്ച് *കൈ മുത്തിയതായി* റോമൻ കത്തോലിക്കാ ചരിത്രകാരന്മാർ തന്നെ രേഖ പ്പെടുത്തിയിട്ടുണ്ട്.

പക്ഷേ അടുത്ത ഒരു നൂറ്റാണ്ടുകൊണ്ട് ചിത്രം മാറിമറിഞ്ഞു. പാലാ യിൽ യാഥാർത്ഥ നസ്രാണികൾ ഇല്ലാതാവുകയും അവിടം പൂർണ്ണമായും റോമാ-സുറിയാനിക്കാരുടെ പിടിയിലാവുകയും ചെയ്തു. 1776 മുതൽ 1788 വരെ കേരളത്തിലുണ്ടായിരുന്ന പൗളീനാസ് പാദ്രി (Fr. Paulinus A. S. Barthelemeo O.C.D.) എന്ന കർമ്മലീത്താ പണ്ഡിതൻ പാലാപ്പള്ളിയെ ... *അവിടെ മാർത്തോമ്മാ ക്രിസ്ത്യാനികളുടെ സെമിനാരി...* എന്നാണ് രേഖപ്പെടുത്തുന്നത്. അപ്പോഴേയ്ക്കും പാലാ പൂർണ്ണമായും റോമാവൽ ക്കരിക്കപ്പെട്ടു എന്നാണ് അതിനർത്ഥം. അതിനു മുമ്പ് 1750-ൽ കേരളം സന്ദർശിച്ച ഫ്രഞ്ച് പണ്ഡിതൻ അൻക്വിട്ടിൻ ഡ്യൂ പെറോൺ (Abraham Hyacinthe Anquetil-Duperron. 1731 – 1805) പാലാപ്പള്ളി കത്തിനശിച്ച

നിലയിലാണ് കാണുന്നത്. ഈ *പാവകാഹൂതിയും* നസ്രാണികളുടെ കൊഴിഞ്ഞുപോക്കും തമ്മിൽ വല്ല ബന്ധവും ഉണ്ടോ എന്നു പരിശോധിക്കേണ്ടിയിരിക്കുന്നു.

1663-ൽ *ചാണ്ടിമാർഗ്ഗം* സ്ഥാപിച്ചശേഷം റോമാസഭയിലേയ്ക്ക് നസ്രാണികളെ ആകർഷിച്ചത് വിശ്വാസപരമായ കാരണങ്ങളല്ലായിരുന്നു, മറിച്ച് രാഷ്ട്രീയ സമ്മർദ്ദങ്ങളായിരുന്നു. പോർട്ടുഗീസുകാരുമായി അടുത്തുനിന്നിരുന്ന വടക്കുംകൂർ, ചെമ്പകശ്ശേരി മുതലായ രാജ്യങ്ങളും ഇടപ്രഭുക്കന്മാരും റോമൻ കത്തോലിക്കരെ പിന്താങ്ങിയതോടെ അത്തരം രാജ്യങ്ങളിലെ പള്ളികൾ അവരുടെ കൈപ്പിടിയിലൊതുങ്ങി. അതോടെ അവിടുത്തെ നസ്രാണികൾക്ക് റോമാസഭയിൽ ചേരുകയോ നാടുവിടുകയോ അല്ലാതെ മാർഗ്ഗമില്ലാതെ വന്നു. കോട്ടയം മുതൽ തെക്കോട്ടുള്ള അനേകം കുടുംബചരിത്രങ്ങൾ പരിശോധിച്ചാൽ പതിനെട്ടാം നൂറ്റാണ്ടിന്റെ മദ്ധ്യത്തിനുശേഷം വടക്കുംകൂർ, പാലാ ഭാഗത്തുനിന്നും കുടിയേറിയതാണെന്നു കാണാം.

1663-ൽ രണ്ടായ - ഓർത്തഡോക്സ്, റോമൻ കത്തോലിക്കാ - നസ്രാണി സമൂഹം വീണ്ടും ഒന്നാകുമെന്നുള്ള പ്രതീക്ഷ രണ്ടു നൂറ്റാണ്ടു കാലം ഇരുവിഭാഗവും വച്ചു പുലർത്തിയിരുന്നു. ആചാര-ആരാധനാ അനുഷ്ഠാനങ്ങളിൽ രണ്ടു വിഭാഗവും തമ്മിലുണ്ടായിരുന്ന അന്തരം വളരെ പരിമിതമായിരുന്നതിനാൽ മാർപാപ്പായുടെ അധികാരം, നാട്ടുമെത്രാന്മാരുടെ പിന്തുടർച്ച മുതലായ ഏതാനും വിഷയങ്ങൾ മാത്രമാണ് യോജിപ്പിനു തടസ്സമായി നിന്നിരുന്നത്.

തച്ചിൽ മാത്തുതരകന്റെ പീഡയും ഇരുവിഭാഗങ്ങളിലേയ്ക്കും അകന്നുപൊയ്ക്കൊണ്ടിരുന്ന വിശ്വാസപരമായ ധ്രുവീകരണവും പതിനെട്ടാം നൂറ്റാണ്ടിന്റെ അന്ത്യ പാദത്തോടെ ഇരുവിഭാഗങ്ങളുടെയും യോജിപ്പ് അസാദ്ധ്യമാക്കി. ഈ സാഹചര്യം ഓർത്തഡോക്സ് വിഭാഗം ന്യൂനപക്ഷമായിരുന്ന പ്രദേശങ്ങളിൽ വിശ്വാസ ത്യാഗത്തിനായി അവരെ കടുത്ത സമ്മർദ്ദത്തിൻകീഴിലാക്കി. ഈ സമ്മർദ്ദവും മുമ്പുപറഞ്ഞ അനുകൂല - പ്രതികൂല ഘടകങ്ങളും അവരെ തെക്കോട്ട് ഒരു കുടിയേറ്റത്തിന് പ്രേരിപ്പിച്ചിരിക്കാം.

ഈ വാദത്തിന് അനുകൂലമായ ഒരു തെളിവുണ്ട്. പാലായിൽ നിന്ന് 10 കിലോമീറ്റർ തെക്ക് അമയന്നൂരിന്റെ വടക്കെ അതിർത്തിയായ *ഇല്ലിമൂല* പഴയ തെക്കുംകൂറിന്റെ വടക്കെ അതിർത്തിയായാണ് കരുതപ്പെടുന്നത്. ഇല്ലിമൂല മുതൽ വടക്കോട്ട് കൂത്താട്ടുകുളം - കടമറ്റം വരെ സമീപകാലം വരെ ഓർത്തഡോക്സ് കുടുംബങ്ങൾ ഒന്നും ഉണ്ടായിരുന്നില്ല. അതേപോലെ ഇല്ലിമൂലയ്ക്ക് തെക്ക് തിരുവിതാംകോടു വരെ, ചങ്ങനാശ്ശേരിയും പഴയ ചെമ്പകശ്ശേരി രാജ്യവും ഒഴിച്ച് ഏതാനും ദശകങ്ങൾ മുമ്പു വരെ പുരാതന റോമ്മാ സുറിയാനി കുടുംബങ്ങളും ഉണ്ടായിരുന്നില്ല. ചുരുക്കത്തിൽ അമയന്നൂരിന്റെ വടക്കെ അതിർത്തി, ഓർത്തഡോക്സ്

– റോമ്മാ സുറിയാനി വിഭാഗങ്ങളെ ഭൂമിശാസ്ത്രപരമായി വിഭജിക്കുന്ന ഒരു അദൃശ്യ അതിർത്തി കൂടിയായിരുന്നു. ഇല്ലിമൂലയ്ക്ക് തൊട്ട് തെക്കുള്ള മിക്ക നസ്രാണി കുടുംബങ്ങളും ഇക്കാലത്ത് പാല, രാമപുരം, കുറവിലങ്ങാട് ബെൽറ്റിൽ നിന്നും കുടിയേറിയവരാണ്. രസകരമായ വസ്തുത, സമീപകാലത്ത് പാലാപ്പള്ളിക്കാരായ നസ്രാണികൾക്ക് ശവ സംസ്കാര സൗകര്യം പ്രദാനം ചെയ്തത് *ഇല്ലിമൂല*യ്ക്കു തെക്ക് ഏറ്റവും അടുത്തുള്ള വടക്കൻമണ്ണൂർ പള്ളിയാണ്! ഇത് കാലത്തിന്റെ ഒരു കാവ്യ നീതിയാണോ? ഏതായാലും പത്തൊമ്പതാം നൂറ്റാണ്ടിന്റെ പ്രാരംഭമായ തോടെ പാലായിൽ ക്രിസ്ത്യാനികളായി റോമൻ കത്തോലിക്കർ മാത്രം അവശേഷിച്ചു. ഒന്നര നൂറ്റാണ്ടിലധികം കഴിഞ്ഞാണ് ഈ നിലയ്ക്കു മാറ്റം വന്നത്.

1950–ൽ പാലാ സെന്റ് തോമസ് കോളജ് ആരംഭിച്ചതോടെ അനേകം നസ്രാണി യുവാക്കൾ അവിടെ വിദ്യാർത്ഥികളായി എത്തി ഹോസ്റ്റലിൽ താമസിച്ചു പഠനം ആരംഭിച്ചു. ഇതിനു തൊട്ടുമുമ്പുള്ള കാലത്ത് പാലാ മാർക്കറ്റിലെ വ്യാപാരത്തിനും അനുബന്ധ തൊഴിലുകൾക്കുമായി കുറച്ചു കുടുംബങ്ങളും അവിടേയ്ക്കു കുടിയേറിയിരുന്നു. അവർക്കായി ദിവ്യ ശ്രീ. വെള്ളൂപ്പറമ്പിൽ ഏബ്രഹാം കത്തനാർ (വല്യച്ചൻ), ദിവ്യശ്രീ. തെഞ്ചാനിയിൽ യോഹന്നാൻ കത്തനാർ, ദിവ്യശ്രീ. സി. വി. ജോർജ്ജ് കത്തനാർ തുടങ്ങിയ വൈദികശ്രേഷ്ഠർ ഇടയ്ക്കിടെ പാലായിൽ പല സ്ഥലങ്ങളിലായി വി. കുർബാന അർപ്പിച്ചു തുടങ്ങി.

1945–ൽ പാലാ ടൗണിൽ പാലത്തിന് സമീപം ഒരു സ്ഥലം വാങ്ങി ഒരു താത്കാലിക കെട്ടിടത്തിൽ ഓർത്തഡോക്സ് ആരാധന ആരംഭിച്ചു. പക്ഷേ പരിമിതമായ കുടുംബങ്ങളും വിദ്യാർത്ഥികളും മാത്രമുള്ള പാലാ യിലെ വിശ്വാസി സമൂഹത്തിനു അതിന്റെ അറ്റകുറ്റപ്പണികൾ പൂർത്തീ കരിക്കാൻ സാധിച്ചില്ല. അതോടെ ആരാധന മുടങ്ങി. പിന്നീട് ആ സ്ഥലം വിറ്റ് മുണ്ടുപാലത്തിന് സമീപം മറ്റൊരു സ്ഥലം വാങ്ങി. പക്ഷേ അവിടെ കെട്ടിടസൗകര്യം ഇല്ലാത്തതിനാൽ വി. കുർബാന അർപ്പിക്കുവാൻ സാധി ച്ചില്ല. അതിനാൽ അക്കാലത്ത് കുറെയേറെ വർഷങ്ങൾ പാലാ മാർ ത്തോമ്മാ പള്ളിയിൽ ആയിരുന്നു വി. കുർബാന അർപ്പിച്ചിരുന്നത്. ദിവ്യശ്രീ പാറയിൽ യാക്കോബ് കത്തനാർ ആയിരുന്നു അക്കാലത്ത് വികാരി.

1961–ൽ കോട്ടയം ഇടവകയുടെ സഹായ മെത്രാൻ നി. വ. ദി. ശ്രീ. പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ പാലായിൽ എഴുന്നള്ളുകയും വി. കുർബാന അർപ്പിക്കുകയും ചെയ്തു. അദ്ദേഹം ആ വർഷം ടി. സി. ജേക്കബ് കത്തനാരെ പാലാ പള്ളി വികാരിയായി നിയമിക്കുകയും മുൻ പതിവുപോലെ എല്ലാ മാസങ്ങളിലെയും ആദ്യ ഞായറാഴ്ചകളിൽ വി. കുർബ്ബാന അർപ്പിക്കുവാൻ സംവിധാനം ഉണ്ടാ ക്കുകയും ചെയ്തു.

1964-ൽ വീണ്ടും പാറയിൽ യാക്കോബ് കത്തനാരെ പാലാപ്പള്ളി വികാരിയായി നിയമിച്ചു. ദീർഘവീക്ഷണത്തോടെയുള്ള പരിചിന്തനങ്ങളുടെ ഫലമായി മുണ്ടുപാലത്തിന് സമീപമുണ്ടായിരുന്ന സ്ഥലം വിൽക്കുകയും പാലാ ടൗണിൽത്തന്നെ അരുണാപുരത്ത് കോട്ടവഴിയിൽ സെന്റ് തോമസ്, അൽഫോൻസാ കോളജുകൾ മുതലായ വിദ്യാഭ്യാസ സ്ഥാപനങ്ങൾക്ക് സമീപം പള്ളിവെക്കാൻ സൗകര്യപ്രദമായ ഒരു സ്ഥലം വാങ്ങി.

പാലാ സബ് രജിസ്ട്രാർ ഓഫീസിൽ 1966 ഡിസംബർ മാസം 16-ാം തീയതി 2961-ാം നമ്പറായി കോട്ടയം ഇടവകയുടെ നി. വ. ദി. ശ്രീ. പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ പേരിൽ രജിസ്റ്റർ ചെയ്ത 8 സെന്റ് സ്ഥലത്ത് നാമമാത്രമായ ഇടവകാംഗങ്ങളുടെ പരിശ്രമഫലമായി ഒരു ചെറിയ ദേവാലയം പണികഴിപ്പിച്ചു. 1967 നവംബർ മാസം 19-ാം തീയതി മാത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ പാലായിലെ സത്യവിശ്വാസികളുടെ ചിരകാലസ്വപ്നമായ ദേവാലയത്തിന്റെ കൂദാശ നിർവ്വഹിച്ചു. ദൈവമാതാവായ പ. കന്യക മർത്തമറിയം അമ്മയുടെ നാമത്തിലാണ് പുതിയ ദേവാലയം അഭിഷേകം ചെയ്യപ്പെട്ടത്. പിന്നീട് 12 സെന്റ് സ്ഥലം കൂടി പള്ളിക്കായി സമ്പാദിച്ചു എങ്കിലും അതിൽ ഏതാനും ഭാഗം റോഡുവികസനത്തിനായി പിന്നീടു വിട്ടുകൊടുത്തു.

ദേവാലയ കൂദാശയ്ക്ക് ശേഷം കൂടുതൽ ക്രമീകൃതമായ രീതിയിൽ പാലാ പള്ളിയിലെ ആത്മീയ ശുശ്രൂഷകൾ നടത്തുന്നതിന് കോട്ടയം ഭദ്രാസനത്തിൽ നിന്ന് ക്രമീകരണം ചെയ്യുകയുണ്ടായി. ദിവ്യശ്രീമാന്മാരായ തിരുവാതുക്കൽ റ്റി. ജി. ഗീവർഗീസ് കത്തനാർ, പി. വി. വർഗീസ് കത്തനാർ (ക്ലേറി അച്ചൻ), ഫാ. തോബിയാസ്, ഫാ. യോഹന്നാൻ ഒ.ഐ.സി. (പിന്നീട് യൂഹാനോൻ മാർ അത്താനാസ്യോസ് എപ്പിസ്ക്കോപ്പാ), മണലേൽ ജോസഫ് കത്തനാർ, ഇഞ്ചക്കാട്ട് ഇ. കെ. ജോർജ്ജ് കത്തനാർ (പിന്നീട് കോർഎപ്പിസ്ക്കോപ്പാ), പുളിക്കൽ പി. ഐ. തോമസ് കത്തനാർ എന്നിവർ ഈ ദേവാലയത്തിന്റെ ശൈശവ കൗമാര ദശകളിൽ ഏറെ ത്യാഗം സഹിച്ച് പാലായിലെ ഓർത്തഡോക്സ് സമൂഹത്തിന് സ്തുത്യർഹമായ നേതൃത്വം നൽകി.

1972 നവംബർ 26-ന് അന്നത്തെ നിയുക്ത കാതോലിക്കാ നി. വ. ദി. മ. ശ്രീ. മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ (പിന്നീട് പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ) യും 1973 നവംബർ 16-ന് അന്നത്തെ കൊല്ലം ഭദ്രാസനാധിപൻ നി. വ. ദി. ശ്രീ. മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ (പിന്നീട് പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ) യും പാലായിൽ എഴുന്നള്ളി ഇടവക പെരുന്നാൾ ശുശ്രൂഷകൾ നടത്തി.

തുടർന്ന് ദിവ്യശ്രീമാന്മാരായ പോത്താനിക്കൽ ജോർജ്ജ് തോമസ് കത്തനാർ, ഓമത്തിൽ ഒ. എസ്. കുര്യാക്കോസ് കത്തനാർ, പി. സി.

ജോൺസൺ കത്തനാർ, മരോട്ടിപ്പുഴ തോമസ് കുര്യൻ കത്തനാർ, സി. സി. ചെറിയാൻ കത്തനാർ, ഡോ. ബേബി വർഗീസ് കത്തനാർ എന്നിവർ വികാരിമാരായി നിയമിക്കപ്പെട്ടു. അവർ കാലോചിതമായ കൂടുതൽ പുരോഗതിയിലേക്ക് ഇടവകയെ നയിച്ചു. ഓമത്തിൽ ഒ. എസ്. കുര്യാക്കോസ് കത്തനാരുടെ ശ്രമഫലമായി പള്ളിയുടെ കിഴക്കുഭാഗത്ത് വി. ദൈവമാതാവിന്റെ നാമത്തിൽ ഒരു കുരിശടി നിർമ്മിച്ചു. അതിന്റെ കൂദാശ 1996 നവംബർ 24-ന് നി. വ. ദി. ശ്രീ. ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ നിർവ്വഹിച്ചു. വി. മദ്ബഹാ നവീകരിച്ചതും ഇക്കാലത്താണ്. ഇപ്പോൾ നാല് ആഴ്ചയും വി. കുർബ്ബാനയുള്ള പൂർണ്ണ ഇടവകയായി പാലാ പള്ളി വളർന്നിരിക്കുന്നു. 2013 ജൂലൈ മാസം 7 മുതൽ കരുവാറ്റാ അലക്സ് ജോൺ കത്തനാരാണ് വികാരി.

ക്ലേറി അച്ചന്റെ ശ്രമഫലമായി നിർമ്മിച്ച് ഇടവകയുടെ ഉടമസ്ഥതയിൽ ഉപയോഗിച്ചുവന്ന ചാപ്പൽ ചില പ്രത്യേക സാഹചര്യങ്ങളിൽ വില്ക്കേണ്ടി വന്നു. അതിന് ലഭിച്ച അഞ്ച് ലക്ഷം രൂപ പ്രതിഫലം പാലാ പള്ളിയുടെ പുരോഗതിക്കായി സ്വീകരിച്ച് സ്ഥിരനിക്ഷേപമായി ഇട്ടത് സി. സി. ചെറിയാൻ കത്തനാരുടെ പരിശ്രമഫലമായിട്ടാണ്. പാലാ പള്ളിക്ക് സ്വന്തമായി സെമിത്തേരി സൗകര്യം ലഭിക്കാത്ത സാഹചര്യത്തിൽ വടക്കൻമണ്ണൂർ പള്ളി സെമിത്തേരിയിലെ പ്രത്യേകമായ സെല്ലിൽ പാലാ പള്ളിക്ക് കബറടക്ക അവകാശം സംബന്ധിച്ച കരാർ യാഥാർത്ഥ്യമാക്കുന്നതിന് മുൻകൈയെടുത്തത് ഡോ. ബേബി വർഗീസ് കത്തനാരാണ്. ഇരുപള്ളികളിലേയും പൊതുയോഗ നിശ്ചയമനുസരിച്ച് 2010 മാർച്ച് ഏഴിന് ഇത് സംബന്ധമായ കരാർ ഡോ. ബേബി വർഗീസ് കത്തനാരും വടക്കൻമണ്ണൂർ പള്ളി വികാരി പണ്ടാരക്കുന്നേൽ പി. കെ. കുര്യാക്കോസ് കത്തനാരും ഇരുദേവാലയങ്ങളിലെയും കൈക്കാരന്മാരും ചേർന്ന് ഒപ്പിട്ട് ഇടവകമെത്രാപ്പോലീത്താ സാക്ഷ്യപ്പെടുത്തി പ്രാബല്യത്തിൽ വരുത്തിയത് ദേവാലയചരിത്രത്തിലെ സുപ്രധാന കാൽവയ്പാണ്. പരസ്പര ബന്ധമില്ലാത്ത രണ്ടു ഇടവകകൾ തമ്മിൽ ഉണ്ടാക്കിയ സുപ്രധാനമായ ഈ കരാർ മലങ്കരസഭയ്ക്കു തന്നെ മാതൃകയാണ്.

അമ്പതിലധികം കുടുംബങ്ങളുമായി ആരംഭിച്ച പാലാ പള്ളിയിൽ ഏറെയും ജോലി-പഠന സംബന്ധമായി ഇവിടെ വന്ന് താമസിച്ചവരായിരുന്നു. അന്ന് സ്വന്തമായി സെമിത്തേരി സൗകര്യം ഇല്ലാത്തതു മൂലവും മറ്റ് കുടുംബപരമായ കാരണങ്ങളാലും അനേക കുടുംബങ്ങൾ അവരുടെ മാതൃ ഇടവകകളിലേക്ക് മടങ്ങിപ്പോകുവാൻ നിർബന്ധിതരായി. ഇപ്പോൾ പാലാ പള്ളിയിൽ സെമിത്തേരി സൗകര്യം ഉൾപ്പെടെ പൂർണ്ണ മെമ്പർഷിപ്പിൽ 12 കുടുംബങ്ങളും, മാതൃ ഇടവകകളിൽ സെമിത്തേരി സൗകര്യം ഉള്ള പെർമനന്റ് മെമ്പർമാരായിരിക്കുന്ന 11 കുടുംബങ്ങളും ഉൾപ്പെടെ പാലാ പള്ളിയിൽ 23 കുടുംബങ്ങൾ ഉണ്ട്. ഇവരെ കൂടാതെ താൽക്കാലിക മെമ്പർഷിപ്പ് എടുത്തിട്ടുള്ള 5 കുടുംബങ്ങളും, ഇടവകയോട് ആത്മാർത്ഥമായി സഹകരിക്കുന്നവരും സഹോദരീ സുറിയാനി സഭയിലെ അംഗങ്ങളുമായ 5 കുടുംബങ്ങളും ഇവിടെയുണ്ട്. ഈ ഇട

വക അംഗങ്ങൾ ആയിരിക്കുന്നുവെങ്കിലും മറ്റ് ഇടവകകളിൽ താത്കാലിക മെമ്പർഷിപ്പിൽ പോയിരിക്കുന്ന ഏഴ് ഭവനങ്ങളും ഉൾപ്പെടെ സജീവമായി ഇപ്പോൾ ഇടവക ഏകദേശം നൂറ് അംഗങ്ങളുടെ ഒരു കൂട്ടായ്മയായി തീർന്നിരിക്കുന്നു.

സമീപകാലത്ത് പാലാ പ്രദേശത്ത് വിദ്യാഭ്യാസ രംഗത്തുണ്ടായ ഉയർച്ച പാലാ ഇടവകയ്ക്ക് അനുഗ്രഹമായി. സെന്റ് തോമസ് – അൽഫോൻസാ കോളജുകൾ, പാലാ സിവിൽ സർവ്വീസ് ഇൻസ്റ്റിറ്റ്യൂട്ട്, പാലാ ബ്രില്യന്റ് കോളജ്, ചൂണ്ടച്ചേരി എഞ്ചിനീയറിംഗ് കോളജ്, ഉന്നത നിലവാരമുള്ള സ്കൂളുകൾ തുടങ്ങിയ പ്രസിദ്ധമായ വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ പഠിക്കുവാനായി വരുന്ന സഭാംഗങ്ങളിൽ ശരാശരി അമ്പതോളം വിദ്യാർത്ഥികൾ ഓരോ ആഴ്ചയിലും ആരാധനയിൽ വന്ന് സംബന്ധിക്കുന്നു.

ഇപ്പോൾ സുവർണ്ണ ജൂബിലി ആഘോഷിക്കുന്ന (1967–2017) ഇടവക ഇന്ന് പുരോഗതിയുടെ പാതയിലാണ്. വിദ്യാഭ്യാസ സ്ഥാപനങ്ങളും സ്റ്റുഡന്റ്സ് സെന്ററുകളും കേന്ദ്രീകരിച്ച് ഉള്ള പ്രവർത്തനങ്ങളും, ഇടവകജനങ്ങളുടെ ഉത്സാഹവും കാരണം അനേകം വിദ്യാർത്ഥികളും സഹോദരീ സഭകളിലെ അംഗങ്ങളും ഇന്ന് ഈ ദേവാലയത്തെ അവരുടെ ആശ്വാസവും ആശ്രയകേന്ദ്രവുമായി കാണുന്നു. നി. വ. ദി. മ. മ. ശ്രീ. മോറാൻ മാർ ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ കോട്ടയം ഭദ്രാസനത്തിന്റെ ചുമതല ഏറ്റെടുത്തതിന് ശേഷം 2 പ്രാവശ്യം ഈ ദേവാലയത്തിൽ എഴുന്നള്ളി. 2016 ജനുവരി 12–ാം തീയതിയിലെ സന്ദർശനവേളയിൽ ജൂബിലി നിർമ്മാണ പ്രവർത്തനങ്ങൾക്ക് പ. പിതാവ് തറക്കല്ലിട്ടു.

സുവർണ്ണ ജൂബിലിയോടനുബന്ധിച്ച് നിർമ്മാണം പൂർത്തീകരിച്ചിരിക്കുന്ന മന്ദിരത്തിൽ ഭാഗ്യസ്മരണാർഹനായ ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ സ്മാരകമായി ഒരു സ്റ്റുഡന്റ്സ് & ഗൈഡൻസ് സെന്ററും, പള്ളി ഓഫീസും, പാഴ്സണേജും ഉൾക്കൊള്ളുന്നു. നവീകരിച്ച ദേവാലയത്തിന്റെയും കുരിശടിയുടെയും പ്രവേശന കവാടത്തിന്റെയും കൂദാശയും സുവർണ്ണ ജൂബിലി സമ്മേളനവും 2017 ജനുവരി 29–ാം തീയതി നടന്നു.

ഒരിക്കൽ സത്യവിശ്വാസത്തിന്റെ പേരിൽ പരിത്യജിക്കാൻ നിർബന്ധിതമായ മണ്ണിൽ മലങ്കര നസ്രാണികൾ വീണ്ടും ചുവടുറപ്പിച്ചു എന്നത് ചില്ലറക്കാര്യമല്ല. അവരുടെ എണ്ണം എത്ര പരിമിതമായിരുന്നാലും. കാലത്തിന്റെ സ്പന്ദനങ്ങളെ തിരിച്ചറിഞ്ഞ് കൂടുതൽ ഉയരങ്ങളിലേക്ക് പറക്കുവാൻ പാലാ സെന്റ് മേരീസ് ഓർത്തഡോക്സ് ദേവാലയത്തിന് കഴിയട്ടെ എന്ന് പ്രാർത്ഥിക്കുന്നു. പുതിയ തലമുറയെ സഭയുടെ വിശ്വാസത്തിൽ ചേർത്ത് നിർത്തുവാൻ ജൂബിലി സംരംഭമായ സ്റ്റുഡന്റ് സെന്ററിന്റെ പ്രവർത്തനങ്ങൾ മുഖാന്തിരമായിത്തീരട്ടെ എന്ന് ആശംസിക്കുന്നു.

(*പാലാപള്ളി സുവർണ്ണജൂബിലി സ്മാരക ഗ്രന്ഥം*, ജനുവരി 2017)



# 5

# ഭരണം

# 54

# ഒരാൾക്ക് എത്ര മെത്രാൻ വേണം?

**ക**ഴിഞ്ഞ രണ്ടു വർഷത്തിനിടയിൽ മലങ്കരസഭയിലെ ഏതാനും മേല്പട്ടക്കാർ കാലം ചെയ്തതോടെ ഉടനൊരു മെത്രാൻ തിരഞ്ഞെടുപ്പ് ഉണ്ടാകും എന്ന പ്രതീക്ഷ പലരും വെച്ചുപുലർത്തുന്നുണ്ട്. സ്ഥാന മോഹികൾക്ക് ആശാഭംഗം ഉണ്ടാക്കുമെങ്കിലും ഇനി ഉടനെ മെത്രാന്മാർ വേണ്ടാ എന്ന അഭിപ്രായം വച്ചുപുലർത്തുന്ന ഒരു നല്ല വിഭാഗവും ഉണ്ട്.

1653 മുതൽ 1877 വരെ നസ്രാണികൾക്ക് ഒരു മെത്രാൻ മാത്രമായിരുന്നു ഉണ്ടായിരുന്നത്. അതിനു മുമ്പ് 1599–1652 കാലത്തെ ലത്തീൻഭരണത്തിലും ഒരു മെത്രാൻ മാത്രമായിരുന്നു ഉണ്ടായിരുന്നത്. അതിനും മുമ്പുള്ള കാലത്ത് സ്ഥിരമായി ഒരു മെത്രാന്റെ ആവശ്യം നസ്രാണിക്കുണ്ടായിരുന്നില്ല. മ്ശംശോനേന്മാരേയും കത്തനാരുമാരെയും പട്ടം കെട്ടുവാൻ മാത്രമായിരുന്നു അന്നു മെത്രാന്മാരുടെ ആവശ്യമുണ്ടായിരുന്നത്. അത് വല്லപ്പോഴും വരുന്ന പേർഷ്യൻമെത്രാനെക്കൊണ്ടു സാധിച്ചിരുന്നു. മെത്രാനെ കിട്ടുമ്പോൾ പട്ടം കൊടുപ്പിക്കുക എന്ന അക്കാലത്തെ പതിവു മൂലമാണ് വളരെ കുറഞ്ഞ പ്രായത്തിൽ പട്ടം കൊടുക്കുന്ന രീതി മലങ്കരയിൽ ഉണ്ടായതെന്ന് ഒരു അഭിപ്രായമുണ്ട്. അതു ശരിയാവാൻ സാദ്ധ്യതയുമുണ്ട്. വി. മൂറോൻ ഉപയോഗിക്കുമെങ്കിലും പേർഷ്യൻസഭയ്ക്ക് കാലാകാലങ്ങളിൽ മൂറോൻ കൂദാശ ചെയ്യേണ്ട ആവശ്യമില്ല. കാരണം അവരുടെ പാരമ്പര്യപ്രകാരം ഒരിക്കലായി നിർമ്മിച്ച മൂറോൻ വർദ്ധിപ്പിക്കുക മാത്രമാണ് പിന്നീട് ചെയ്തുവരുന്നത്. അതാകട്ടെ കശ്ശീശ്ശായ്ക്കും അനുവദിക്കപ്പെട്ട കർമ്മമാണ്.

യഥാർത്ഥത്തിൽ 1500–1653 കാലത്തെ റോമൻകത്തോലിക്കാ സഹവാസമാണ് ഒരു മെത്രാന്റെ സാന്നിദ്ധ്യം അനിവാര്യമാണെന്ന ബോധം



നസ്രാണികളിൽ അങ്കുരിപ്പിച്ചത്. അവർ പ്രചരിപ്പിച്ച സഭാവിജ്ഞാനീയത്തിൽ (Ecclesiology) മെത്രാന് കൂടുതൽ പങ്കാളിത്വവും അധികാരങ്ങളും ഉണ്ടായിരുന്നു. മെത്രാന്റെ നിരന്തര സാന്നിദ്ധ്യം അനിവാര്യമാക്കുന്ന പല ഘടകങ്ങളും അതിൽ ഉൾപ്പെട്ടിരുന്നു. ഈ സ്വാധീനഫലമായിട്ടാണ് 1653–ലെ കൂനൻകുരിശുസത്യം എന്ന സ്വാതന്ത്ര്യപ്രഖ്യാപനത്തിനു ശേഷം മാർത്തോമ്മാ മെത്രാന്മാരുടെ പരമ്പരയ്ക്ക് രൂപംകൊടുക്കാൻ നസ്രാണികൾ പ്രേരിതരായത്.

എന്നാൽ മലങ്കരയിൽ ഒന്നിലധികം മെത്രാന്മാരുണ്ടായ 1877–ൽ പോലും ഭരിക്കുന്ന മെത്രാൻ ഒന്നിലധികമെന്നു നസ്രാണികൾ ചിന്തിച്ചിരുന്നില്ല. അതിനു മുമ്പുള്ള രണ്ടു നൂറ്റാണ്ടുകാലം ഒന്നിലധികം മെത്രാന്മാർ ഉണ്ടായ (അതു നാടനായാലും ശീമയായാലും) അവസ്ഥയെ അസ്ഥിരതയും കലഹവുമുണ്ടാക്കുന്ന *അങ്ങുമിങ്ങും രണ്ടെജമാനന്മാർ ഉള്ള അവസ്ഥ* എന്ന നിലയിൽ ഭീതിയോടെയാണ് നസ്രാണികൾ കണ്ടിരുന്നത് എന്നതിനു രേഖകളുണ്ട്. അനുഭവത്തിൽ നിന്ന് ഉൾക്കൊണ്ട പാഠമായിരുന്നു അത്.

പത്തൊമ്പതാം നൂറ്റാണ്ടിന്റെ പ്രാരംഭത്തിൽ വട്ടിപ്പണപ്പലിശ ലഭിക്കാൻ തുടങ്ങുകയും പഴയസെമിനാരി സ്ഥാപിക്കുകയും ചെയ്യുന്നതുവരെ മലങ്കരമെത്രാന് ഭരിക്കുവാൻ പൊതുസ്വത്തായി ഒന്നും ഉണ്ടായിരുന്നില്ല എന്നു ചിലർ വാദിച്ചേക്കും. പക്ഷേ പട്ടംകൊട, പരാതികളും വിധികളും എന്നിങ്ങനെ മെത്രാന്റെ സാന്നിദ്ധ്യം അനിവാര്യമായ മറ്റനേകം ഘടകങ്ങൾ അന്നുമുണ്ടായിരുന്നു. ബഹുമുഖപ്രതിഭയായ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമനാണ് ഇടവകപ്പള്ളികളുടെ സ്വാധീനത്തിനതീതമായി പൊതുവിലേയ്ക്കു *വേർപെട്ടും മുതൽ ഉണ്ടാക്കി*ത്തുടങ്ങിയത്. 1934–ൽ മലങ്കരസഭാഭരണഘടന നിലവിൽ വരുന്നതുവരെ മെത്രാന്മാർക്ക് ഇടവകപ്പള്ളികളിന്മേലുള്ള അധികാരവും പരിമിതമായിരുന്നു.

നസ്രാണികളുടെ ആവശ്യപ്രകാരമല്ല 1877–ൽ അന്ന് കേരളത്തിലുണ്ടായിരുന്ന പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് മലങ്കരയെ ഏഴു ഭദ്രാസനങ്ങളായി തിരിച്ചതും ആറു മെത്രാന്മാരെ വാഴിച്ചതും. തന്റെ സാമ്രാജ്യത്തേക്കാൾ അനേക മടങ്ങ് വിസ്തൃതവും ശക്തവും സമ്പന്നവുമായ മലങ്കരയുടെ മലങ്കരമെത്രാന്റെ കീഴിലുള്ള കേന്ദ്രീകൃത ഭരണസംവിധാനം തകർക്കുകയും അങ്ങനെ മലങ്കരയെ ദുർബലപ്പെടുത്തി പൂർണ്ണമായും തന്റെ ആത്മീയവും ലൗകികവുമായ അധികാരത്തിനു വിധേയപ്പെടുത്തുകയും ചെയ്യുക എന്നതായിരുന്നു അദ്ദേഹത്തിന്റെ മുഖ്യലക്ഷ്യം. തന്നോടു മാത്രം വിധേയപ്പെട്ടിരിക്കുന്ന മെത്രാന്മാരുടെ എണ്ണം കൂടിയാൽ താൻ നിർദ്ദേശിച്ചിരിക്കുന്ന *റിശീശാ* എന്ന പ്രതിവർഷ നികുതിയുടെ പിരിവ് കൂടുതൽ കാര്യക്ഷമമാകുമെന്നും അദ്ദേഹം കണക്കുകൂട്ടി. എന്നാൽ പാത്രിയർക്കീസിന്റെ ഉദ്ദേശ്യം മലങ്കരയെ ഏഴല്ല, പന്ത്രണ്ട് ഇടവകകളാക്കുക എന്നതായിരുന്നു എന്ന് മാർ ശെമവോൻ ദീവന്നാസ്യോസിന്റെ സ്ഥാത്തിക്കോനിൽ പാത്രിയർക്കീസ് വ്യക്തമാക്കുന്നുണ്ട്:

*...ഇതു നിമിത്തമായിട്ടു നമ്മുടെ ജനങ്ങളുടെ പള്ളികളെ ഏഴു ഇടവകകളായിട്ടു നാം തിരിച്ചു. നമ്മുടെ കർത്താവു പന്ത്രണ്ടു ശ്ലീഹന്മാരെ നാലു ഭാഗത്തും പറഞ്ഞയച്ചു, ...അവരോടു അരുളിച്ചെയ്തിരിക്കുന്ന പ്രകാരം പന്ത്രണ്ടു ആയിരിക്കേണ്ടതായിരുന്നു. എന്നാൽ നമ്മുടെ ബലഹീനത കൊയ്ത്തിന്റെ ഉടമസ്ഥനകലേക്കു ആശ്രയിച്ചു. ഏഴു ഇടവകകൾ ആയിട്ടു വിഭാഗിപ്പാൻ താൻ നമ്മുടെ ബൊധത്തെ ഉണർത്തുകയും ചെയ്തു...*

യഥാർത്ഥത്തിൽ ഏഴു ഇടവകകളാക്കി വിഭജനം ചുരുക്കാൻ പാത്രിയർക്കീസിന്റെ *ബോധത്തെ ഉണർത്തിയ കൊയ്ത്തിന്റെ ഉടമസ്ഥൻ* മലങ്കര അസോസിയേഷനാണ്. ഏകപക്ഷീയമായി പാത്രിയർക്കീസ് നടത്തിയ മെത്രാൻ വാഴ്ചകളെ എതിർത്ത് പുതുതായി രൂപീകരിച്ച മാനേജിംഗ് കമ്മിറ്റിയുടെ രാജിയും, 1877 ജനുവരി 27-30 തീയതികളിൽ വെളിയനാടു കൂടിയ മലങ്കര അസ്സോസിയേഷന്റെ ബഹിഷ്ക്കരണവും പാത്രിയർക്കീസിന് കൂടുതൽ മെത്രാന്മാരെ വേണ്ടാ എന്ന വ്യക്തമായ സന്ദേശമാണ് നൽകിയത്. വിഭജിച്ചു ഭരിക്കാനായി *...മജ്ജലീസ്സായി നാം നിശ്ചയിച്ചിരിക്കുന്നത* (അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി) *നീക്കം ചെയ്തിരിക്കകൊണ്ടു, ഇനിമേലാൽ അതുപ്രകാരം കൂടുകയും കൂട്ടുകയും നടക്കുകയും നടത്തിക്കുകയും ചെയ്തുപോകരുതെന്നും മറ്റും നടക്കേണ്ട കാര്യങ്ങൾക്കു ഏറിയ ഗുണദോഷങ്ങൾ ബുദ്ധിയോടും മറ്റും കല്പിച്ചതു കൂടാതെ... പുലിക്കോട്ടിൽ ദീവന്നാസ്യോസും... നമ്മുടെ കല്പനയ്ക്ക വിരോധികൾ ആകയാൽ അവരോടുകൂടെ നിങ്ങൾ യാതൊരു സംബന്ധവും ചെയ്തുപോകരുതെന്നും...* കർശന നിർദ്ദേശം നൽകി പാത്രിയർക്കീസ് വാഴിച്ച നവമെത്രാന്മാരെ തന്റെ സഹായികളും കീഴ്സ്ഥാനികളും ആക്കി മാറ്റാൻ സാധിച്ചത് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കരമെത്രാപ്പോലീത്തായുടെ അസാമാന്യ കഴിവുകൊണ്ടും മലങ്കരമെത്രാനോടുള്ള വിധേയത്വം അവസാനിപ്പിക്കാൻ നസ്രാണികൾ തയ്യാറല്ലാതിരുന്നതുകൊണ്ടും മാത്രമാണ്.

എന്നാൽ മെത്രാന്മാരുടെ ബഹുത്വം അനാവശ്യമായ ഒന്നാണെന്ന ചിന്താഗതിയിൽനിന്നു നസ്രാണികൾ പിമ്പോട്ടു പോയില്ല. 1902-08 കാലത്ത് പത്രോസ് പാത്രിയർക്കീസ് വാഴിച്ച ആറു പേരിൽ നാലു പേർ കാലം ചെയ്യുകയും ഒരാൾ രോഗിയാകുകയും ചെയ്ത സാഹചര്യത്തിലും ഈ ചിന്താഗതിക്കു മാറ്റം വന്നില്ല. മലങ്കരയിൽ മൂന്നു മെത്രാന്മാർ മതി എന്നതായിരുന്നു ഇക്കാലത്ത് മാനേജിംഗ് കമ്മിറ്റിയുടെ നിലപാട്. അതിനു മുമ്പ് മലങ്കരയുടെ ഏതാണ്ട് പകുതി - നിരണം, കൊല്ലം, തുമ്പമൺ - ഒരുമിച്ചു ഭരിച്ചിരുന്നത് പ. പരുമല തിരുമേനിയായിരുന്നു. ഇതിനെക്കാളുപരി, 1895 വൃശ്ചികം 10-ന് *പൊതുവിനടുത്ത കാര്യങ്ങളിൽ പ്രസിഡണ്ടെന്റു മെത്രാപ്പോലീത്തായെ സഹായിക്കുന്നതിനു* മലങ്കരമെത്രാന്റെ അസിസ്റ്റന്റായി നിയമിക്കപ്പെടുന്നതിനു മുമ്പുതന്നെ പ. പരുമല തിരുമേനിയുടെ സാന്നിദ്ധ്യം മലങ്കരയിലെങ്ങും സജീവമായി

രുന്നു. കടവിൽ മാർ അത്താനാസ്യോസാകട്ടെ വിശാലമായ കോട്ടയം, അങ്കമാലി ഭദ്രാസനങ്ങളെ ഒരേ സമയം കാര്യക്ഷമമായി ഭരിച്ചിരുന്നു. യാത്രാ-വാർത്താവിനിമയസൗകര്യങ്ങൾ പരിമിതമായിരുന്ന കാലത്ത് തികച്ചും പ്രതികൂലമായ സാഹചര്യത്തിലും ദാരിദ്ര്യത്തിലും ഗുജറാത്തിലെ കച്ച് മുതൽ ശ്രീലങ്ക വരെ മിഷനറിസഭകൾ സ്ഥാപിച്ച അന്റോണിയോ ഫ്രാൻസിസ്കോ സേവ്യർ അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായും ഭൂവിസ്തൃതി പ്രവർത്തനത്തിനു തടസ്സമല്ലെന്നു തെളിയിച്ചിരുന്നു.

ഈ മാതൃകകൾ മുമ്പിലുണ്ടായിരുന്ന സാഹചര്യത്തിലാണ് നസ്രാണികൾ തങ്ങൾക്ക് മെത്രാന്മാർ കുറച്ചു മതി എന്ന നിലപാട് ആവർത്തിച്ചത്. പാത്രിയർക്കീസ് വരച്ചിട്ട *ഏഴ്* എന്ന മാസ്മരികസംഖ്യയിൽ മെത്രാന്മാരുടെ എണ്ണം വീണ്ടും എത്തിക്കണമെന്ന് ചിലർ ആഗ്രഹിച്ചെങ്കിലും പുതുതായി രണ്ടിനപ്പുറം പോകാൻ അന്നു നസ്രാണികൾ തയ്യാറായില്ല. മലങ്കരയിൽ മലങ്കരമെത്രാനെ കൂടാതെ പരമാവധി മൂന്നു മെത്രാന്മാർ മതി എന്നായിരുന്നു നസ്രാണിയുടെ അക്കാലത്തെ മനോഭാവം. 1908-ൽ മേല്പട്ടസ്ഥാനമേൽക്കുവാൻ യേറുശലേമിന് അയയ്ക്കുന്നത് രണ്ടു പേരെയാണ്. അപ്പോൾ മലങ്കരമെത്രാപ്പോലീത്തായും അൽവാറീസ് മാർ യൂലിയോസും കൂടാതെ മെത്രാന്മാർ മൂന്ന്. 1912-ൽ വാഴിക്കപ്പെടുന്നത് മൂന്നു മെത്രാന്മാർ. അപ്പോഴും മലങ്കരമെത്രാപ്പോലീത്തായും അതിവൃദ്ധനായ കാതോലിക്കായും കൂടാതെ മെത്രാന്മാർ മൂന്നു മാത്രം. മേല്പട്ടപിന്തുടർച്ച നിലനിർത്താൻ ഹൂദായ കാനോൻ അനുശാസിക്കുന്ന ഏറ്റവും കുറഞ്ഞ എണ്ണമാണ് മൂന്നു മേല്പട്ടക്കാർ. അത്രയും മതി എന്നതായിരുന്നു സഭയുടെ ലക്ഷ്യം എന്നു വ്യക്തം. 1912-ൽ രൂപമെടുത്ത ബാവാക്കക്ഷിയിലും മെത്രാന്മാർ മൂന്നു മാത്രമായിരുന്നു ഉണ്ടായിരുന്നത്. തുടർന്ന് 1950 വരെയുള്ള കാലത്ത് വ്യവഹാരങ്ങൾ മൂലം തിരഞ്ഞെടുപ്പ് തടസ്സപ്പെടുന്ന സാഹചര്യം ഒഴിവാക്കാൻ സൗകര്യം കിട്ടുമ്പോൾ പലരെ തിരഞ്ഞെടുത്തു വയ്ക്കുമെങ്കിലും മെത്രാനായി വാഴിക്കുന്നത് ആവശ്യാനുസൃതം മാത്രമായിരുന്നു.

മെത്രാന്മാരുടെ എണ്ണം പരിമിതപ്പെടുത്തിയെങ്കിലും ഭദ്രാസനങ്ങളുടെ എണ്ണം കുറയ്ക്കാനുള്ള ശ്രമമൊന്നും നടത്തിയിരുന്നില്ല. പ. പരുമല തിരുമേനിക്ക് കൊടുത്തതുപോലെ ഒന്നിലധികം ഭദ്രാസനങ്ങളുടെ ചുമതല ഒരു മെത്രാനെ ഏല്പിക്കുക എന്നതായിരുന്നു അക്കാലത്ത് പതിവ്. 1912-ൽ കാരുചിറ മാർ പീലക്സീനോസിന് കോട്ടയം, അങ്കമാലി ഭദ്രാസനങ്ങളുടെയും കരവട്ടുവീട്ടിൽ മാർ ഈവാനിയോസിന് കണ്ടനാട്, തുമ്പമൺ ഭദ്രാസനങ്ങളുടെയും ചുമതലയാണ് ഏല്പിച്ചത്.

പ. വട്ടശ്ശേരിൽ തിരുമേനി കുറച്ചുകൂടി വ്യവസ്ഥാപിതമായ ഒരു ഭരണസംവിധാനമാണ് വിഭാവനം ചെയ്തത്. അദ്ദേഹം തയ്യാറാക്കിയ നക്കൽഭരണഘടന ഇതിലേയ്ക്കു വെളിച്ചം വീശുന്നുണ്ട്. അതനുസരിച്ച് മലങ്കരയെ അങ്കമാലി, കോട്ടയം, നിരണം എന്നിങ്ങനെ മൂന്ന് അതി

ഭദ്രാസനങ്ങളായി തിരിച്ചു. ഓരോ മൂന്നു അതിഭദ്രാസനത്തിലും മൂന്നു വീതം ഭദ്രാസനങ്ങളും ക്രമപ്പെടുത്തി. ഓരോ ഭദ്രാസനത്തിനും ഓരോ എപ്പിസ്കോപ്പാമാരെ നിയമിക്കുക. അതിഭദ്രാസനങ്ങളുടെ ഭരണം ഓരോ മെത്രാപ്പോലീത്താമാർക്കായിരിക്കും. ഇവരിൽ കോട്ടയത്തിന്റെ മെത്രാപ്പോലീത്താ കാതോലിക്കാസ്ഥാനം കൂടി വഹിക്കണം. മെത്രാപ്പോലീത്താമാർ തങ്ങളുടെ ഭദ്രാസനത്തിലെ എപ്പിസ്കോപ്പാമാരുടെ പ്രാദേശികസുന്നഹദോസ് വിളിച്ചുകൂട്ടണം. പൊതുസുന്നഹദോസ് കാതോലിക്കായും.

എന്നാൽ 1934-ലെ ഭരണഘടനാനിർമ്മാണക്കമ്മിറ്റി ഈ നിർദ്ദേശം തള്ളി. പകരം കാതോലിക്കാ-മലങ്കരമെത്രാനിൽ കേന്ദ്രീകരിച്ച ദ്വിതല എപ്പിസ്കോപ്പൽ (two-tier Episcopacy) ഭരണവ്യവസ്ഥയാണ് 1934-ലെ ഭരണഘടന മൂലം നടപ്പിൽ വന്നത്. ഇതിനു വ്യക്തമായ പല കാരണങ്ങളുമുണ്ടായിരുന്നു. ഇന്നു നടപ്പിലിരിക്കുന്ന ഈ സംവിധാനമനുസരിച്ച് മലങ്കരമെത്രാപ്പോലീത്താ മാത്രമാണ് യഥാർത്ഥ അധികാരമുള്ള (Virtual authority) മെത്രാപ്പോലീത്താ. ബാക്കിയുള്ളവരെല്ലാം നിയോഗിത അധികാരം (Delegated authority) മാത്രമുള്ള എപ്പിസ്കോപ്പാമാർ മാത്രമാണ്. അവർ മെത്രാപ്പോലീത്താ എന്ന സ്ഥാനനാമം വഹിക്കുന്ന എപ്പിസ്കോപ്പാമാർ മാത്രമാണ് എന്നു സാരം. ഈ സംവിധാനത്തിനുള്ളിലാണ് ഇന്ന് മേല്പട്ടക്കാരുടേയും ഭദ്രാസനങ്ങളുടെയും സംഖ്യ ക്രമാതീതമായി വർദ്ധിച്ചത്.

അനേക ദോഷങ്ങൾ ഉണ്ടെങ്കിലും പ. വട്ടശ്ശേരിൽ തിരുമേനി നിർദ്ദേശിച്ച ത്രിതല എപ്പിസ്കോപ്പൽ സംവിധാനം (three-tier Episcopacy) ഇന്നത്തെ സംവിധാനത്തെക്കാൾ വളരെ കാര്യക്ഷമമായിരുന്നേനെ എന്നതിൽ സംശയത്തിന് ഇടയില്ല. സഭയുടെ അത്യുന്നത കൂടിയാലോചനാവേദിയായ പ. എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ കാര്യക്ഷമത തികച്ചും ഇല്ലാതാക്കും എന്നതാണ് അംഗസംഖ്യ കൂടുന്നതിന്റെ ദോഷവശം.

ഇത് ബാലിശമായ ഒരു വാദമല്ല. പതിനെട്ടാം നൂറ്റാണ്ടു മുതൽ അധികാരവും കാര്യക്ഷമതയുമടക്കമുള്ള ഭരണസംവിധാനങ്ങളെപ്പറ്റി പഠനം നടത്തിയവർ ഗവേഷണം നടത്തിയ വിഷയമാണിത്. ഈ വിഷയത്തിൽ ആദ്യമായി ശാസ്ത്രീയപഠനം നടത്തിയ ഫ്രെഞ്ചുകാരനായ ഹെൻറി ഫായോൽ (Henri Fayol) ക്രമീകൃതമായ അധികാരവികേന്ദ്രീകരണത്തിന്റെ അഭാവം അധികാരത്തിന്റെ ഉന്നതശ്രേണികളെ വസ്തുതകളുടെ അധികഭാരത്താൽ (information overload) വിഷമവൃത്തത്തിലാക്കുമെന്നു കണ്ടെത്തി. ഇത് കൃത്യമായ തീരുമാനമെടുക്കാനും കാര്യക്ഷമമായി അത് നടപ്പിൽ വരുത്താനും ഉയർന്ന പ്രതിബന്ധമാണ് സൃഷ്ടിക്കുന്നതെന്നും അദ്ദേഹം നിരീക്ഷിച്ചു. അതായത് മലങ്കരയിൽ ഭദ്രാസനങ്ങളോ ഇടവകമെത്രാന്മാരോ ഇല്ലെങ്കിൽ എല്ലാ ഇടവകപ്പള്ളികളെ സംബന്ധിച്ച പ്രശ്നങ്ങളും പരിഹാരത്തിനും തീരുമാനത്തിനുമായി മലങ്കരമെത്രാന്റെ

മുമ്പിലെത്തും. അത് ഒരു വ്യക്തിക്ക് വഹിക്കാവുന്നതിലധികമാണ്. അതേസമയംതന്നെ അദ്ദേഹത്തിന്റെ മെത്രാനടുത്ത ദൈനംദിനകർമ്മങ്ങളും നടക്കണം. തികച്ചും അപ്രായോഗികമായ സ്ഥിതിവിശേഷം. തന്നോട് മത്സരിക്കാൻ വാഴിച്ച ഇടവകമെത്രാന്മാരെ തന്റെ കീഴ്സ്ഥാനികളായ സഹായികൾ ആക്കിക്കൊണ്ട് മാർ ദീവന്നാസ്യോസ് അഞ്ചാമൻ ഈ സ്ഥിതിവിശേഷം ഒഴിവാക്കുന്നതിൽ വിജയിച്ചു. അതുവഴി ഭരണം കാര്യക്ഷമമാക്കുവാനും അദ്ദേഹത്തിനു സാധിച്ചു.

അധികാരവികേന്ദ്രീകരണത്തിനായി (decentralization) ഒരു സ്ഥാനിയുടെ നേരേ കീഴിലുള്ള ഉപസ്ഥാനികളുടെ എണ്ണം ഒരു പരിധിയിലധികം വർദ്ധിപ്പിച്ചാൽ കാര്യക്ഷമത കുറയുമെന്നാണ് പിൽക്കാല ഗവേഷകർ കണ്ടെത്തിയത്. മാനേജ്മെന്റ് ശാസ്ത്രത്തിലെ *ഗ്രൈക്കൂണാസ് സിദ്ധാന്ത*മനുസരിച്ച് (Graicunas theory) ഒരേ തലത്തിലുള്ള ഉപഅധികാരികളുടെ അംഗസംഖ്യ (Span of control) കൂടുന്നതിന് ആനുപാതികമായി കാര്യക്ഷമത കുറയും. പക്ഷേ ഇങ്ങനെ കുറയുന്നത് ജ്യോമതീയ അനുപാതത്തിലാണ് (geometric proportion) എന്നു മാത്രം. അതായത്, മലങ്കരസഭയുടെ കാര്യമെടുത്താൽ, ഈ സിദ്ധാന്തപ്രകാരം മെത്രാന്റെ എണ്ണം കൂടുംതോറും കാര്യക്ഷമത പതിന്മടങ്ങു കുറയും. പരസ്പരമുള്ള ആശയവിനിമയ ശൃംഖലകളുടെ ബാഹുല്യമാണ് കാര്യക്ഷമത കുറയ്ക്കുന്നതെന്നാണ് പണ്ഡിതമതം. ചുരുക്കത്തിൽ, 1877-ൽ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ അദ്ധ്യക്ഷതയിൽ കൂടിയ ഏഴു പേരുടെ സുന്നഹദോസിന്റെ കാര്യക്ഷമതയുടെ നൂറിലൊന്നു പോലും ഇന്നത്തെ പ. എപ്പിസ്കോപ്പൽ സുന്നഹദോസിന് ഇല്ലെന്ന് ഈ സിദ്ധാന്തത്തിന്റെ അടിസ്ഥാനത്തിൽ ആരെങ്കിലും വാദിച്ചാൽ അവരെ കുറ്റം പറഞ്ഞിട്ടു കാര്യമില്ല.

പ. എപ്പിസ്കോപ്പൽ സുന്നഹദോസിന് ഇത്തരമൊരു വിപരീതസാഹചര്യം ഒഴിവാക്കാൻ പല പുരാതനസഭകളും മാർഗ്ഗങ്ങൾ അവലംബിച്ചിട്ടുണ്ട്. ഉദാഹരണത്തിന് റഷ്യൻ ഓർത്തഡോക്സ് സഭയിൽ നൂറിലധികം മെത്രാന്മാർ ഉണ്ടെങ്കിലും പാത്രിയർക്കീസ് വിളിച്ചുകൂട്ടുന്ന സുന്നഹദോസ് അംഗത്വം വിരലിലെണ്ണാവുന്ന ആർച്ച് ബിഷപ്പുമാർക്കും മെത്രാപ്പോലീത്താമാർക്കും മാത്രമാണ്. കോപ്റ്റിക് സഭയിൽ ഭദ്രാസനഭരണമുള്ള മെത്രാപ്പോലീത്താമാർക്കു മാത്രമാണ് സുന്നഹദോസ് അംഗത്വമുള്ളത്. റോമൻകത്തോലിക്കാസഭയിലും ഇത്തരമൊരു സംവിധാനം നിലവിലില്ലായിരുന്നോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. കാരണം റോമാനഗരപ്രാന്തത്തിലെ ആറു രൂപതാദ്ധ്യക്ഷന്മാർക്കു മാത്രമാണ് *കർദ്ദിനാൾബിഷപ്പ്* സ്ഥാനം നൽകുന്നത്. അതായത് റോമിലെ പാത്രിയർക്കീസിന്റെ സുന്നഹദോസിൽ ഏഴ് അംഗങ്ങൾ മാത്രം. ഒരു സ്ഥാനിക്ക് ഏറ്റവും ഫലപ്രദമായി സംവേദിക്കാവുന്ന കീഴ്സ്ഥാനികളുടെ എണ്ണം ആറാണെന്നാണ് ചില ചിന്തകരുടെ അഭിപ്രായമെന്ന വസ്തുത ഇവിടെ പരിഗണനാർഹമാണ്.

ഈ അർത്ഥത്തിലാണ് പ. വട്ടശ്ശേരിൽ തിരുമേനി നിർദ്ദേശിച്ച ത്രിതല എപ്പിസ്കോപ്പൽ സംവിധാനം (three-tier Episcopacy) ഇന്നത്തെ സംവിധാനത്തെക്കാൾ വളരെ കാര്യക്ഷമമായിരുന്നേനേ എന്നു മുകളിൽ പ്രസ്താവിച്ചത്. മലങ്കരയിലെ സാഹചര്യത്തിൽ അത്തരമൊരു സംവിധാനം പ്രായോഗികമല്ല. എന്നാൽ അധികാരവികേന്ദ്രീകരണം അനിവാര്യമാണു താനും. മലങ്കരമെത്രാൻ അഭിമുഖീകരിക്കുന്ന അതേ പ്രശ്നം കുറഞ്ഞ തോതിൽ ഇടവകമെത്രാന്മാരും അനുഭവിക്കുന്നുണ്ട്. നിസ്സാര കാര്യങ്ങളിൽ പോലും ഇടവകമെത്രാപ്പോലീത്താ ഇടപെടേണ്ട സാഹചര്യമാണ് ഇന്നുള്ളത്. അതായത് കൂടുതൽ കാര്യക്ഷമമായ ഭരണത്തിന് അധികാരവികേന്ദ്രീകരണം ഇനിയും ഫലപ്രദമായി നടപ്പാക്കേണ്ടിയിരിക്കുന്നു.

ഒരർത്ഥത്തിൽ 1900-ൽ ഉണ്ടായിരുന്നതിനെക്കാൾ വളരെയധികം അദ്ധ്വാനഭാരമാണ് ഇന്ന് ഇടവകമെത്രാന്മാർക്കുള്ളത്. അജപാലനദൗത്യത്തെക്കുറിച്ചുള്ള (pastoral care) സങ്കൽപ്പത്തിൽ വന്ന വ്യതിയാനമാണ് ഇതിനു മുഖ്യകാരണം. യാത്രാസൗകര്യത്തിലും വിവരസാങ്കേതികവിദ്യയിലും വിപ്ലവകരമായ പുരോഗതി ഉണ്ടായില്ലായിരുന്നു എങ്കിൽ ഇത് ഇന്ന് അതിഭീകരമായ ഒരവസ്ഥ ആയി മാറുമായിരുന്നു. മെത്രാന്മാരുടെ എണ്ണം ഇനി വർദ്ധിപ്പിക്കുക എന്നാൽ മലങ്കരമെത്രാപ്പോലീത്തായുടെ കാര്യക്ഷമത ഇല്ലാതാക്കുകയാവും. ഇതു രണ്ടും തുലനം ചെയ്യുന്ന ഒരു അധികാരവികേന്ദ്രീകരണമാർഗ്ഗം കണ്ടെത്തേണ്ടിയിരിക്കുന്നു. അധികാരശ്രേണിയിൽ (Scalar chain) കൂടുതൽ തലങ്ങൾ ഉണ്ടാക്കുക മാത്രമാണ് അതിനുള്ള മാർഗ്ഗം. എന്നാൽ ദ്വിതല എപ്പിസ്കോപ്പസിയെ (two-tier Episcopacy) ഇനി ത്രിതല എപ്പിസ്കോപ്പൽ സംവിധാനം (three-tier Episcopacy) ആക്കുവാനും സാദ്ധ്യമല്ല താനും.

അധികാരശ്രേണിയുടെ ഉയർന്നതലങ്ങളിൽ കൈകാര്യം ചെയ്യുന്ന വിഷയങ്ങളിൽ ഭൂരിപക്ഷവും താഴെ തലങ്ങളിൽ തീർക്കാവുന്ന നിസ്സാരമായ നിത്യനിദാനപ്രശ്നങ്ങളാണെന്നു പരിശോധിച്ചാലറിയാം. അവയെ ഒഴിവാക്കി കീഴ്ഘടകങ്ങളിൽത്തന്നെ പരിഹാരം കാണാനുള്ള മാർഗ്ഗം രൂപീകരിക്കുന്നതാണ് ഫലപ്രദമായ കാര്യനിർവഹണത്തിന് ഏറ്റവും അത്യന്താപേക്ഷിതം. അതിനുള്ള മാർഗ്ഗങ്ങളാണ് ഇനി ആരായേണ്ടത്.

യഥാർത്ഥത്തിൽ അധികാരവികേന്ദ്രീകരണം ഇനി ഉണ്ടാകേണ്ടത് ഭദ്രാസനതലത്തിലാണ്. അത്തരമൊരു സാദ്ധ്യതയെപ്പറ്റി ഇന്നുവരെ ചിന്തിച്ചിട്ടു പോലുമില്ല. ഭദ്രാസനങ്ങളെ ഗ്രൂപ്പുകളായി വിഭജിച്ചിട്ടുണ്ടെങ്കിലും യാതൊരുവിധത്തിലും കൂട്ടായ പ്രവർത്തനങ്ങൾ നടത്താൻ ഇടയില്ലാത്തവിധമാണ് അവയെ ക്രമീകരിച്ചിരിക്കുന്നത്. അവയ്ക്ക് ഒരു കേന്ദ്രീകൃതനേതൃത്വമോ ഉത്തരവാദിത്വപ്പെട്ട സ്ഥാനികളോ ഇല്ല. അതിലെ ഘടകങ്ങളായ ആദ്ധ്യാത്മികപ്രസ്ഥാനങ്ങൾക്കും പരസ്പര ബന്ധമില്ലാത്ത നേതൃത്വമാണുള്ളത്.

ഗ്രൂപ്പുകളെ ഭരണവികേന്ദ്രീകരണത്തിനുള്ള കാര്യക്ഷമമായ തലമാക്കി പുനർക്രമീകരിച്ചു കൂടേ? ഇതത്ര കഠിനമായ പ്രക്രിയയൊന്നുമല്ല. നിലവിലുള്ള ഗ്രൂപ്പുകൾ അതേപടിയോ ഭൂമിശാസ്ത്രപരമായി പുനഃസംഘടിപ്പിച്ചോ നിയതമായ ഒരു ഭരണസംവിധാന ഘടകമാക്കുക. തൽക്കാലം അതിനു കോർ എപ്പിസ്കോപ്പേറ്റെന്നു പേരു കൊടുക്കാം. ഇടവകപ്പള്ളിഭരണവും തവണയും ഇല്ലാത്ത ഒരു സീനിയർ വൈദികനെ (അഥവാ കോർ എപ്പിസ്കോപ്പായെ) കോർ എപ്പിസ്കോപ്പേറ്റു വികാരിയാക്കണം. ശമ്പളവും സ്ഥലംമാറ്റവും റിട്ടയർമെന്റും അദ്ദേഹത്തിനും ബാധകമാക്കണം. കോർ എപ്പിസ്കോപ്പേറ്റിലെ എല്ലാ ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും പ്രസിഡന്റും അദ്ദേഹമായിരിക്കണം. പട്ടക്കാരുടെ സ്ഥലംമാറ്റം, പട്ടത്വ അച്ചടക്ക ശിക്ഷണ നടപടികൾ എന്നിവ ഒഴികെ ഇടവകമെത്രാന്റെ എല്ലാ ആത്മീയ അധികാരങ്ങളും അതത് കോർ എപ്പിസ്കോപ്പേറ്റുകളിൽ അതിന്റെ വികാരിക്കായിരിക്കണം. അവയുടെ അപ്പീൽഅധികാരം മാത്രം ഇടവകമെത്രാപ്പോലീത്താ വഹിക്കണം.

കോർ എപ്പിസ്കോപ്പേറ്റു വികാരിമാർ നിശ്ചിത കാലയളവിൽ (കേരളത്തിൽ മാസത്തിൽ ഒന്ന്) അതിൽപ്പെട്ട വികാരിമാരുടെ യോഗം ചേർന്ന് അവലോകനം നടത്തണം. അതേപോലെ ഇടവകമെത്രാന്മാർ മൂന്നു മാസത്തിൽ ഒരിക്കൽ കോർ എപ്പിസ്കോപ്പേറ്റു വികാരിമാരുടെ യോഗം ചേർന്നും അവലോകനം നടത്തണം. ഇവയ്ക്കൊക്കെ ഭരണഘടനാപരമായ പരിരക്ഷയും നൽകണം. ഇത്തരം ഒരു സംവിധാനം ഉണ്ടായാൽ ഒരു വൈദികൻ അപ്രതീക്ഷിതമായി അവധി എടുത്താൽപോലും ഇടവകമെത്രാന്റെ നെഞ്ചിടിക്കുന്ന സാഹചര്യം ഒഴിവാകും.

ഇത്തരമൊരു സംവിധാനത്തിൽ ഒരു മെത്രാന് ഒന്നിലധികം ഭദ്രാസനങ്ങൾ ഒരേ സമയം കൈകാര്യം ചെയ്യുവാൻ സാധിക്കും. എങ്കിൽപ്പോലും അനാവശ്യ ജോലിഭാരം കുറയുകയും അവരുടെ കഴിവുകളെ ക്രിയാത്മകമായി വിനിയോഗിക്കുവാൻ സാധിക്കുകയും ചെയ്യും. അടിസ്ഥാനപരമായി ഇവിടെ മനസ്സിലാക്കേണ്ട വസ്തുത, *ഭദ്രാസനമാണ് മെത്രാനല്ല അടിസ്ഥാനഭരണമാത്ര* (Administrative unit) എന്നതാണ്. ഇന്ന് ചിന്തിക്കുന്നത് മറിച്ചാണ്. ആ സമീപനം തികച്ചും മാറണം.

ആവശ്യമായ പഠനം നടത്തി ഇത്തരമൊരു ഭരണപുനർക്രമീകരണത്തെപ്പറ്റി ചിന്തിക്കേണ്ട സമയം അതിക്രമിച്ചിരിക്കുന്നു. റോമൻകത്തോലിക്കാസഭയുടെ ഫൊറോനാ സംവിധാനം ഇതിനായി പഠനവിധേയമാക്കാവുന്നതാണ്. ശക്തമായ ഇച്ഛാശക്തിയുണ്ടെങ്കിൽ ഇതു നടപ്പാക്കുക പ്രയാസമുള്ളതല്ല. നിലവിലുള്ള ജനാധിപത്യ സംവിധാനമൊന്നും തൽക്കാലം മാറ്റി മറിക്കേണ്ടതില്ല. അടുത്ത മെത്രാൻ ഇലക്ഷനെക്കുറിച്ച് ചിന്തിക്കും മുമ്പ് ഇത് പരിഗണിച്ചാൽ യുക്തമായിരിക്കും.

(തലക്കെട്ടിനു കടപ്പാട് - ലിയോ ടോൾസ്റ്റോയ്)

(*പുരോഹിതൻ, മാർച്ച് 2014*)

# 55

# വരുവിൻ നമുക്ക് ഉണ്ടുപിരിയാം

**അ**ങ്ങനെ ഇരിക്കുമ്പോൾ ആനയ്ക്ക് മദം പൊട്ടുന്നതുപോലെ മാപ്പിളയ്ക്ക് ഹാലിളകും. വേനൽ മൂക്കുമ്പോഴാണ് ഇത്തരം പരാക്രമങ്ങൾ സാധാരണ പടരുക. നസ്രാണിയുടെ ജനാധിപത്യ അവകാശസംരക്ഷണവേദിയും അത്യുന്നത നിയമനിർമ്മാണസഭയുമായ അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയോഗങ്ങളാണ് ഇത്തരം വൈകൃതങ്ങളുടെ വേദിയാകുന്നത് എന്നത് വിധിവൈപരീത്യം. ഇപ്പോഴത്തെ ഹാലിളക്കം മെത്രാന്മാരുടെ സ്ഥലംമാറ്റത്തെപ്പറ്റിയാണ്.

ഈ വിഷയത്തിൽ ഈ ലേഖകനുള്ള അഭിപ്രായം ആദ്യമേ തന്നെ വ്യക്തമാക്കട്ടെ. മലങ്കരസഭയിൽ ഇടവകമെത്രാന്മാരുടെ സ്ഥലംമാറ്റവും റിട്ടയർമെന്റും സാദ്ധ്യമാണ്. അതേസമയം നിലവിലുള്ള സഭാഭരണഘടനയനുസരിച്ച് ഇക്കാര്യത്തിൽ മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയ്ക്ക് ഒരു പങ്കാളിത്തവുമില്ല. അവ ആവശ്യപ്പെടുവാൻ പോലും അവർക്ക് സാദ്ധ്യമല്ല. അതു മനസ്സിലാക്കണമെങ്കിൽ മലങ്കരയിലെ ഇടവകമെത്രാന്മാരുടെ ചരിത്രം, സഭാഭരണഘടന, സഭാവിജ്ഞാനീയം മുതലായവ പരിശോധിക്കണം.

മലങ്കരമെത്രാപ്പോലീത്തായെ കൂടാതെ മലങ്കരസഭയിൽ ഇടവകകളും ഇടവകമെത്രാന്മാരും ഉണ്ടാകുന്നത് 1876-ലാണ്. അന്നു കേരളത്തിലുണ്ടായിരുന്ന പത്രോസ് തൃതീയൻ പാത്രിയർക്കീസ് ഇടവക തിരിച്ചതും മെത്രാന്മാരെ വാഴിച്ചതും മലങ്കരയുടെ ആവശ്യപ്രകാരമായിരുന്നില്ല. ഭിന്നിപ്പിച്ചു ഭരിക്കുക എന്ന ലക്ഷ്യത്തോടെയും തനിക്കുള്ള *റിശീസാ* എന്ന പ്രതിവർഷ നികുതിയുടെ സമാഹരണം സുഗമമാക്കുക എന്ന ലക്ഷ്യത്തോടെയുമാണ് ഇപ്രകാരം ചെയ്തത്. മലങ്കരമെത്രാനെ അനുസരിക്കരുതെന്ന ഉഗ്രശാസനത്തോടെ തന്റെ മാത്രം അധികാരത്തിന്റെ കീഴെ വാഴിച്ച ആറ് നവ മെത്രാന്മാരെയും തന്റെ സഹായികൾ മാത്രമാക്കുന്നതിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ വിജയിച്ചു. അങ്ങനെ മലങ്കരയിൽ ഇടവകമെത്രാന്മാർ ജന്മംകൊണ്ടു.

യഥാർത്ഥത്തിൽ മലങ്കരമെത്രാനോട് സമസ്ഥാനീയരും അതത് ഇടവകകളിൽ സ്വതന്ത്ര അധികാരം ഉള്ളവരുമായ മെത്രാപ്പോലീത്താമാരായിട്ടാണ് പാത്രിയർക്കീസ് നവ മെത്രാന്മാരെ വാഴിച്ചത്. പക്ഷേ മലങ്കരയിൽ അവർക്ക് അംഗീകാരം സിദ്ധിച്ചത് മലങ്കരമെത്രാന്റെ സഹായികളായി മാത്രമാണ്. ഈ വസ്തുത പ. പരുമല തിരുമേനി തന്റെ കോടതിമൊഴിയിൽ വ്യക്തമാക്കുന്നുണ്ട്. ഇതേ നില തന്നെയാണ് ഇന്നും തുടരുന്നത്. മെത്രാപ്പോലീത്താമാരായി സ്ഥാനാഭിഷേകം ചെയ്യപ്പെടുമെങ്കിലും

മെത്രാപ്പോലീത്താമാർക്കുള്ള സ്വതന്ത്ര അധികാരം മലങ്കരയിലെ ഇട വകമെത്രാന്മാർക്ക് നൽകിയിട്ടില്ല.

ഇവിടെയാണ് സഭാവിജ്ഞാനീയം (Ecclesiology) പ്രസക്തമാകുന്നത്. മലങ്കരസഭ കൗദാശികമായ കാര്യങ്ങളിൽ പിന്തുടരുന്നത് അന്ത്യോഖ്യൻ സഭയുടെ സഭാവിജ്ഞാനീയമാണ്. അതിന്റെ അടിസ്ഥാനം ഹൂദായ കാനോനും. ഇത് മലങ്കരസഭാ ഭരണഘടന വ്യക്തമാക്കിയിട്ടുള്ള വസ്തു തയാണ്. അതിനാൽ ഭരണഘടന വ്യക്തമാക്കാത്തിടത്തോളം മേല്പട്ട ക്കാരുടെ സ്ഥാനികനില പരിശോധിക്കുവാൻ ഹൂദായ കാനോൻ തന്നെ അടിസ്ഥാനമാക്കി എടുക്കേണ്ടിയിരിക്കുന്നു. ഹൂദായകാനോൻ തങ്ങളുടെ ഭരണാതിർത്തിക്കുള്ളിൽ ഏതാണ്ട് പൂർണ്ണ സ്വതന്ത്രാധികാരം മെത്രാ പ്പോലീത്താമാർക്ക് നൽകുന്നുണ്ട്. ഇവയിൽ പ്രാദേശിക സുന്നഹദോ സുകൾ വിളിച്ചുകൂട്ടുവാനും, അദ്ധ്യക്ഷത വഹിക്കുവാനും, പ്രാദേശിക നിയമങ്ങൾ നിർമ്മിക്കാനും, എപ്പിസ്കോപ്പാമാരെ വാഴിക്കുവാനും, നിയ മിക്കുവാനും, സ്ഥലംമാറ്റുവാനുമുള്ള അധികാരവും ഉൾപ്പെടുന്നു. തങ്ങ ളുടെ ഇടവകയ്ക്കു വേണ്ടി വി. മൂറോൻ കൂദാശ ചെയ്യുവാനും മെത്രാ പ്പോലീത്തായെ കാനോൻ അധികാരപ്പെടുത്തുന്നു. ഈ അധികാരങ്ങൾ ഒന്നും ഏകപക്ഷീയമല്ല. പൗരസ്ത്യപാരമ്പര്യപ്രകാരം സുന്നഹദോസിൽ കൂടിയാണ് നിർവഹിക്കേണ്ടതെന്നു മാത്രം. കാനോൻപ്രകാരം ഒന്നില ധികം എപ്പിസ്കോപ്പാമാരുടെ മേലധികാരിയാണ് മെത്രാപ്പോലീത്താ.

മേൽപ്പട്ടനൽവരം ഒന്നാണെങ്കിലും ഭരണപരമായി ഏറ്റവും താഴ്ന്ന പടിയിലുള്ള എപ്പിസ്കോപ്പാമാർക്ക് സ്വതന്ത്രമായ യാതൊരു അധികാ രവുമില്ല. മെത്രാപ്പോലീത്തായുടെ വ്യക്തമായ നിർദ്ദേശമനുസരിച്ച് മാത്രം പ്രവർത്തിക്കേണ്ട വ്യക്തിയാണ് എപ്പിസ്കോപ്പായെന്ന് ഹൂദായ കാനോനും വ്യക്തമാക്കുന്നുണ്ട്. ചുരുക്കത്തിൽ ഹൂദായ കാനോൻ പ്രകാരം മെത്രാപ്പോലീത്തായ്ക്ക് *യഥാർത്ഥ അധികാരം* (Virtual authority) ഉണ്ട്. നൂറ്റാണ്ടുകളായി അന്ത്യോഖ്യൻസഭ ഇത് വകവെച്ചു കൊടു ക്കുന്നില്ലെങ്കിലും നിയമം അങ്ങനെയാണ്. എന്നാൽ എപ്പിസ്കോപ്പാ മാർക്ക് *നിയോഗിത അധികാരം* (Delegated authority) മാത്രമാണ് ഉള്ളത്. മലങ്കരയിൽ മലങ്കരമെത്രാപ്പോലീത്താമാർക്ക് മാത്രമാണ് *യഥാർത്ഥ അധികാരം* (Virtual authority) ഉള്ളത്. ഈ സാഹചര്യത്തിൽ ഇടവക മെത്രാന്മാരെ പുനർനിർവചിക്കേണ്ടത് ആവശ്യമായി വന്നു.

കാനോൻവിദഗ്ദ്ധനായ പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ആറാ മൻ 1104 ചിങ്ങം 27-ലെ കോടതിമൊഴിയിൽ മലങ്കരയിലെ മെത്രാപ്പോ ലീത്താമാർ *മെത്രാപ്പോലീത്താ* എന്ന സ്ഥാനനാമമുള്ള എപ്പിസ്കോപ്പാ മാർ മാത്രമാണ് എന്നു വ്യാഖ്യാനിച്ച് ഈ പ്രശ്നത്തിന് കാനോനിക മായ ഒരു വിശദീകരണം നൽകി. ഈ വ്യാഖ്യാനമാണ് ഇന്നും നില നിൽക്കുന്നത്. അവർക്ക് ഇടവക തിരിച്ചു നൽകുമ്പോൾ മലങ്കരമെത്രാ പ്പോലീത്താ *നിയോഗിത അധികാരം* (Delegated authority) മാത്രമാണ് നൽകുന്നതെന്ന് നിയമനകല്പനകളിൽ നിന്നു വ്യക്തമാണ്.

നിലവിലുള്ള ഭരണഘടനപ്രകാരം മലങ്കരയിലെ മലങ്കരമെത്രാപ്പോലീത്താ ഒഴികെയുള്ള മെത്രാപ്പോലീത്താമാർക്കും എപ്പിസ്കോപ്പാമാർക്കും ഭരണപരമായി വ്യത്യാസമൊന്നുമില്ല. മലങ്കരമെത്രാപ്പോലീത്താ ചുമതലപ്പെടുത്തുന്നതനുസരിച്ചു മാത്രം ഭദ്രാസന ഇടവകകളെ ഭരിക്കുവാനുള്ള അധികാരമാണ് അവർക്കുള്ളത്. പ്രാദേശിക സുന്നഹദോസ് വിളിച്ചുകൂട്ടുവാനോ മേല്പട്ടസ്ഥാനം കൊടുക്കുവാനോ വി. മൂറോൻ കൂദാശ ചെയ്യുവാനോ അവരെ അധികാരപ്പെടുത്തിയിട്ടില്ല. വിശ്വാസം, പട്ടത്വം, ഡിസിപ്ലിൻ ഈ കാര്യത്തിൽ സ്വന്തമായി തീരുമാനമെടുക്കുവാനും അധികാരമില്ല. ഇടവകഭരണംപോലും മലങ്കരമെത്രാപ്പോലീത്തായുടെ മേൽനോട്ടത്തിലാണ്. ചുരുക്കത്തിൽ, ഇന്നും മലങ്കരയിൽ ഹൂദായ കാനോൻപ്രകാരമുള്ള ഏക മെത്രാപ്പോലീത്താ, മലങ്കരമെത്രാപ്പോലീത്താ മാത്രമാണ്. കൊല്ലവർഷം 1104-ൽ പ. മാർ ദീവന്നാസ്യോസ് ആറാമൻ വ്യാഖ്യാനിച്ചതുപോലെ *മെത്രാപ്പോലീത്താ എന്ന സ്ഥാനനാമമുള്ള എപ്പിസ്കോപ്പാമാർ* മാത്രമാണ് ഇന്ന് മലങ്കരയിലുള്ള മറ്റു മെത്രാപ്പോലീത്താമാർ.

ഹൂദായ കാനോനിലെ പ്രസക്ത വകുപ്പുകൾ പ്രകാരം (*ഏഴാം കെപ്പലയോൻ - ശ്ലീഹന്മാർ 13, 34, 35, അന്ത്യോഖ്യാ 13, 16, 17, 21, 22*) മെത്രാന്മാർക്ക് സ്ഥലംമാറ്റം അനുവദനീയമല്ല. എന്നാൽ സഭയ്ക്ക് പ്രയോജനമുണ്ടാകുമെങ്കിൽ സ്വന്തം ഇടവകയ്ക്കു പുറത്തു പ്രവർത്തിക്കാം. അതു മറ്റ് അനേകം എപ്പിസ്കോപ്പാമാരുടെ - അതായത് സുന്നഹദോസ് - ആവശ്യപ്രകാരം മാത്രമായിരിക്കണമെന്ന കർശനനിബന്ധനയും കാനോൻ അനുശാസിക്കുന്നുണ്ട്. ശ്ലീഹന്മാരുടെ 35-ാം കാനോനാപ്രകാരം ഒരു മെത്രാന് തനിക്ക് ഏൽപ്പിക്കപ്പെട്ട ഇടവകയുടെ ഭരണം സ്വീകരിക്കാതിരിക്കാനോ ഉപേക്ഷിക്കാനോ അധികാരവുമില്ല. അന്ത്യോഖ്യൻസഭയിൽ മുൻകാലങ്ങളിൽ മെത്രാന്മാരുടെ സ്ഥലംമാറ്റം നടത്തിയിരുന്നത് എപ്പിസ്കോപ്പാസ്ഥാനത്തുനിന്നു മെത്രാപ്പോലീത്തായായും മറ്റും സ്ഥാനക്കയറ്റം നൽകിയായിരുന്നു. പലപ്പോഴും സ്ഥാനനാമവും അതോടെ മാറുമായിരുന്നു.

സൂക്ഷ്മമായി ചിന്തിച്ചാൽ ഈ കാനോൻ പരാമർശനം മലങ്കരയിലെ മെത്രാന്മാരുടെ സ്ഥലംമാറ്റത്തിനു തടസ്സമാവുന്നില്ല എന്നു വ്യക്തമാവും. കാരണം മലങ്കരയിൽ മെത്രാന്മാരെ വാഴിക്കുന്നത് ഒരു പ്രത്യേക ഇടവകയ്ക്കു വേണ്ടിയല്ല, മറിച്ച് മലങ്കരസഭ മുഴുവനും വേണ്ടിയാണ്. ... *പൗരസ്ത്യ ദേശത്തുള്ള മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയ്ക്കു വേണ്ടി...* എന്നാണ് ഇവരുടെ പട്ടാഭിഷേകപ്രഖ്യാപനം. ഈ കാഴ്ചപ്പാടിൽ ചിന്തിച്ചാൽ മലങ്കരമെത്രാപ്പോലീത്തായുടെ അധികാരപരിധിക്കു കീഴിൽ എവിടെ വേണമെങ്കിലും മെത്രാന്മാരെ നിയമിക്കുകയോ മാറ്റി നിയമിക്കുകയോ ചെയ്യാം.

എന്നാൽ ആദ്യം വാഴിക്കപ്പെട്ട ഭദ്രാസനം നിലനിർത്തിക്കൊണ്ടു മറ്റു ഭദ്രാസനങ്ങളുടെ ചുമതല കൂടി ഏറ്റെടുക്കേണ്ട സാഹചര്യം മലങ്കരയിൽ ഭദ്രാസനങ്ങൾ ഉണ്ടായ കാലം മുതൽ നിലവിലുള്ള സമ്പ്രദായ

മാണ്. പ. പരുമല തിരുമേനി നിരണം നിലനിർത്തി കൊല്ലം, തുമ്പമൺ ഇവ കൂടി ഭരിച്ചതും കടവിൽ മാർ അത്താനാസ്യോസ് കോട്ടയത്തി നൊപ്പം അങ്കമാലി കൂടെ ഏറ്റെടുത്തതും ഉദാഹരണം. തുടർന്നും ഇത്തരം സംഭവങ്ങൾ ഉണ്ടായിട്ടുണ്ട്. അതിനെ കാനോൻ വിലക്കുന്നില്ല.

ഇതിനുപരി ഒരു പൂർണ്ണസ്ഥലംമാറ്റം മലങ്കരയിൽ ആദ്യം സംഭവി ച്ചത് മാത്യൂസ് മാർ ബർണബാസ് മെത്രാപ്പോലീത്തായുടെ കാര്യത്തി ലാണ്. പൂർണ്ണമായും ഹൂദായ കാനോൻ *ഏഴാം കെപ്പലയോൻ - ശ്ലീഹ ന്മാർ 13* അനുസരിച്ചാണ് ഇടുക്കിയുടെ മെത്രാപ്പോലീത്താ ആയിരുന്ന അദ്ദേഹത്തെ അമേരിക്കയുടെ മെത്രാപ്പോലീത്താ ആക്കിയത്. അമേരി ക്കയ്ക്ക് *ഉപദേശം മൂലം വലിയ പ്രയോജനം വരുത്തുവാൻ സാധിക്കുന്ന* ഒരു മെത്രാന്റെ അടിയന്തര ആവശ്യം അന്നുണ്ടായിരുന്നു. അല്ലെങ്കിൽ ആ ഭദ്രാസനം നഷ്ടപ്പെടുന്ന സാഹചര്യം അന്നുണ്ടായിരുന്നു. സഭാ ദ്ധ്യക്ഷനും പ. സുന്നഹദോസും അദ്ദേഹത്തോട് അതിനു *നിർബന്ധ പൂർവം അപേക്ഷിച്ചു*. അദ്ദേഹം അതു സ്വീകരിച്ചു. വഴിയകലം മൂലം അദ്ദേഹം ഇടുക്കിയുടെ ഭരണം സ്വമനസാലെ ഉപേക്ഷിച്ച് അമേരിക്കയ്ക്ക് യാത്രയായി. *ഏഴാം കെപ്പലയോൻ - അന്ത്യോഖ്യാ 16* അനുസരിച്ച് *മെത്രാപ്പോലീത്താ സംബന്ധിച്ച പൂർണ്ണ സുന്നഹദോസിന്റെ അനുമതി യോടെയാണ്* അദ്ദേഹം ഇപ്രകാരം ചെയ്തത്. അദ്ദേഹത്തിന്റെയും സഭ യുടെയും തീരുമാനം ശരിയായിരുന്നുവെന്ന് കാലം തെളിയിച്ചു. ഇപ്ര കാരം മെത്രാന്മാരുടെ സ്ഥലംമാറ്റം നടത്തുന്നതിന് ഇന്നും തടസ്സമില്ല.

അന്ത്യോക്യൻസഭയിൽ *സുന്നഹദോസ്* എന്നതിന്റെ വിവക്ഷയിൽ എപ്പിസ്കോപ്പൽ സുന്നഹദോസ് മാത്രമാണ് ഉൾപ്പെടുന്നത്. എന്നാൽ മലങ്കരയിൽ അതിൽ മലങ്കര അസോസിയേഷനും അതിന്റെ മാനേജിംഗ് കമ്മിറ്റിയും ഉൾപ്പെടും. അതിനാൽ മലങ്കരയിൽ മെത്രാന്മാരുടെ തിര ഞ്ഞെടുപ്പിലും അവർക്ക് ഇടവക തിരിച്ചുകൊടുക്കുന്നതിലും ഈ സമിതി കൾക്കും പങ്കുണ്ട്. 2006-ൽ ഭേദഗതി ചെയ്ത ഭരണഘടനയുടെ 64-ാം വകുപ്പുപ്രകാരം *മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയുടെ ആലോചനയോടും മലങ്കര എപ്പിസ്കോപ്പൽ സിനഡിന്റെ ശുപാർശ അനു സരിച്ചും കാതോലിക്കാ മെത്രാപ്പോലീത്താമാർക്ക് ഇടവക തിരിക്കേണ്ട താകുന്നു* എന്നാണ് ഇത് നിർവചിച്ചിരിക്കുന്നത്. ഈ വകുപ്പിന്റെ അടി സ്ഥാനത്തിൽ ഒരു മെത്രാനെ സ്ഥലംമാറ്റത്തിന് നിർബന്ധിക്കാനാവില്ല. മാത്രമല്ല, സ്ഥലംമാറ്റത്തിന് ശ്രമിക്കുന്നത് നിയമവിരുദ്ധവുമാണ്. കാരണം അവരെ ഒരു പ്രത്യേക ഭദ്രാസനത്തിനായി നിയമിക്കുകയും സുന്ത്രോണിസോ നടത്തുകയും ചെയ്തതാണ് എന്നതാണ്.

ഇത് വിശദീകരിക്കുവാൻ നിയമശാസ്ത്രത്തിലെ ഒരു സിദ്ധാന്തം (Idiom) കടമെടുക്കേണ്ടിയിരിക്കുന്നു. അതനുസരിച്ച് ഒരേ വിഷയത്തെ പ്പറ്റി രണ്ടു നിയമങ്ങൾ വ്യത്യസ്ത കാലത്ത് നടപ്പിലാക്കുകയും, അവ യിൽ ആദ്യ നിയമം റദ്ദു ചെയ്യാതിരിക്കുകയും, അവയിലെ ഏതെങ്കിലും വകുപ്പുകൾ പരസ്പര വിരുദ്ധമായിരിക്കുകയും ചെയ്താൽ രണ്ടാമ ത്തേതു പ്രാബല്യത്തിലിരിക്കും എന്നു വിശദീകരിക്കുന്നു. 1889-ലെ തിരു

വിതാംകൂർ റോയൽ കോടതി വിധി മൂലം ഹൂദായ കാനോൻ മലങ്കരയുടെ നിയമസംഹിതയായി. 1934-ലെ മലങ്കരസഭാഭരണഘടന പുതുതായി ഉണ്ടാക്കിയ ഒരു നിയമമാണ്. അത് ഹൂദായ കാനോൻ റദ്ദു ചെയ്തില്ലെന്നു മാത്രമല്ല, 5-ാം വകുപ്പുപ്രകാരം അതു നിലനിർത്തുകയും ചെയ്തു. അതായത് 1934-ലെ ഭരണഘടന മറിച്ച് തീരുമാനിക്കാത്ത ഹൂദായ കാനോനിലെ വകുപ്പുകൾ എല്ലാം ഇന്നും നിലനിൽക്കുകയാണ്.

മലങ്കരയിലെ മെത്രാന്മാരെ എല്ലാം മലങ്കരസഭയ്ക്കായി ആണ് പട്ടം കെട്ടുന്നത് എന്നതു ശരി തന്നെ. പക്ഷേ അവരുടെ സുന്ത്രോണിസോ നടത്തുന്നത് മലങ്കരസഭയ്ക്കായിട്ടല്ല. അതു സാദ്ധ്യമല്ല താനും. ഓരോ ഇടവകയ്ക്കായി സ്ഥാനാരോഹണം നടത്തപ്പെട്ടവരെപ്പറ്റി മലങ്കരസഭാഭരണഘടന നിശബ്ദത പാലിക്കുകയാണ്. അതിനാൽ അവയെ സംബന്ധിച്ചിടത്തോളം ഹൂദായ കാനോനിലെ നിയമങ്ങൾ പ്രബല്യത്തിൽ ഇരിക്കുകയാണ്. മുകളിൽ പറഞ്ഞ കാനോൻ നിയമപ്രകാരം അപ്രകാരം സുന്ത്രോണിസോ നടന്നവർക്ക് സ്ഥലംമാറ്റം നിഷിദ്ധവുമാണ്.

ഒരിക്കൽക്കൂടി ആവർത്തിക്കട്ടെ, മലങ്കരയിലെ ഇടവകമെത്രാന്മാർക്ക് സ്ഥലംമാറ്റം സാദ്ധ്യമാണ്. പക്ഷേ അതിന് അനേകം കടമ്പകൾ കടക്കാനുണ്ട്. ഒന്നാമതായി ഹൂദായ കാനോനിലെ പ്രസക്ത വകുപ്പുകൾ റദ്ദു ചെയ്തും സ്ഥലംമാറ്റസാദ്ധ്യത നിലനിർത്തിയും മലങ്കരസഭാഭരണഘടന ഭേദഗതി ചെയ്യണം. രണ്ടാമതായി, ഇനിയും ഒരു ഇടവക മെത്രാനും സുന്ത്രോണിസോ നടത്തരുത്.

എങ്കിൽപ്പോലും ഇതുവരെ വാഴിക്കപ്പെട്ട് സുന്ത്രോണിസോ നടത്തിയവരുടെ നിർബന്ധിത സ്ഥലംമാറ്റം ഒരു കീറാമുട്ടി തന്നെയാണ്. നടന്നുപോയ അവരുടെ സുന്ത്രോണിസോ ഭരണഘടനയുടെ 107-ാം വകുപ്പുപ്രകാരം എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ മാത്രം അധികാരപരിധിക്കു കീഴിൽ വരുന്ന *വിശ്വാസം, പട്ടത്വം, അച്ചടക്കം* എന്ന ഗണത്തിൽപ്പെട്ടതാണ്. ഇതിനെപ്പറ്റി ഒരു തീരുമാനമെടുക്കാൻ മാനേജിംഗ് കമ്മിറ്റിക്ക് അധികാരമില്ല എന്നതാണ് വാസ്തവം. ഇനിയും അത് സഭയുടെ വിശ്വാസസംഹിതയിൽപ്പെട്ടതാണെങ്കിൽ അത് ഭേദഗതി ചെയ്യാൻ ഭരണഘടനയുടെ 108-ാം വകുപ്പുപ്രകാരം എപ്പിസ്കോപ്പൽ സുന്നഹദോസിനും അധികാരമില്ല.

ഇന്നത്തെ നിലയിൽ നിലവിലുള്ള മെത്രാന്മാരുടെ സ്ഥലംമാറ്റം അവർക്ക് പൂർണ്ണമനസ്സും സഭയ്ക്ക് അത്തരമൊരു മാറ്റം അത്യാവശ്യവുമെങ്കിൽ മാത്രം നടത്താവുന്ന ഒന്നാണ്. നിർബന്ധിത റിട്ടയർമെന്റിന്റെ കാര്യവും വിഭിന്നമല്ല. കാരണം അത് ആചാര്യത്വത്തെക്കുറിച്ചുള്ള ഓർത്തഡോക്സ് വിശ്വാസത്തിനു കടകവിരുദ്ധമാണ്. എന്നാൽ സ്വമനസ്സാലെ മേല്പട്ടക്കാർ റിട്ടയർ ചെയ്യുന്നത് തികച്ചും സ്വാഗതാർഹമാണ്. മലങ്കരസഭയുടെ പല മഹാചാര്യന്മാരും ഗീവർഗീസ് മാർ ഒസ്താത്തിയോസിനെപ്പോലുള്ള ഇടവകമെത്രാപ്പോലീത്താമാരും നല്ല മാതൃക കാട്ടിയവരാണ്. അതിനുമപ്പുറം സ്ഥാനം നിയമപരമായി ഒഴിയാതെ തന്നെ പിൻഗാമിക്ക് പൂർണ്ണ ഭരണചുമതല ഏൽപ്പിച്ചുകൊടുത്ത പുലിക്കോട്ടിൽ

മാർ ദീവന്നാസ്യോസ് അഞ്ചാമൻ, പ. പാമ്പാടി തിരുമേനി, അലക്സിയോസ് മാർ തേവോദോസ്യോസ്, ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ്, മാത്യൂസ് മാർ ബർണബാസ് എന്നിവരും സ്വീകരിച്ചത് ഉദാത്ത മാതൃകയാണ്. അതല്ലാതെ നിർബന്ധിച്ചു സ്ഥലംമാറ്റുകയോ റിട്ടയർ ചെയ്യിക്കുകയോ ചെയ്യുക അസ്സാദ്ധ്യമായ ഒരു വൃഥാ യത്നം മാത്രമാണ്.

സ്വന്തം നിയമത്തെപ്പറ്റിയുള്ള അജ്ഞത തെറ്റു ചെയ്യുന്നതിന് ഒരു ഒഴികഴിവല്ല എന്ന അർത്ഥത്തിൽ നിയമശാസ്ത്രത്തിൽ (juries prudence) ഒരു ചൊല്ലുണ്ട്. മലങ്കരസഭയുടെ നിയമങ്ങൾ എന്തെന്ന് മനസ്സിലാക്കാതെ വ്യക്തിവൈരാഗ്യം തീർക്കാനും താൽക്കാലിക സ്വാർത്ഥലാഭത്തിനുമായി നിയമനിർമ്മാണസഭകളെ വേദിയാക്കുന്നതിനു മുമ്പ് അവ എന്തെന്ന് മനസ്സിലാക്കേണ്ടത് അവയിലെ അംഗങ്ങളുടെ ബാദ്ധ്യതയാണ്. നസ്രാണികളെ വാഗ്ദത്ത കനാനിലേയ്ക്കു നടത്തിയ സാക്ഷാൽ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ, തങ്ങളുടെ ജനാധിപത്യാവകാശങ്ങളിൽ കൈവയ്ക്കുന്നു എന്നു തോന്നിയപ്പോൾ അത് തിരുത്തിയ പാരമ്പര്യമുണ്ട് മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിക്ക്. പ്രവർത്തനമേഖല അതിലും അതിവിപുലമായിട്ടും അതേ അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി ആണ്ടിൽ രണ്ടു പ്രാവശ്യം മാത്രം ഓരോ യോഗവും കൃത്യം രണ്ടു മണിക്കൂർ കൊണ്ട് *ഉണ്ടു പിരിയുമ്പോൾ* അതിന്റെ കാര്യക്ഷമത എവിടെ എത്തിനിൽക്കുന്നു എന്നു പരിശോധിക്കണം.

ഈ ലേഖകൻ മലങ്കരസഭയുടെ ജനാധിപത്യത്തിന് ഒരിക്കലും എതിരല്ല. അത് നസ്രാണിയുടെ തനതായ വ്യക്തിത്വത്തിന്റെയും അപ്പോസ്തോലികപരാമ്പര്യത്തിന്റെയും ബഹിർസ്ഫുരണവും ജീവിക്കുന്ന തെളിവുമാണ്. 1653-ൽ ആദ്യത്തെ തദ്ദേശീയമെത്രാനെ വാഴിക്കാൻ നിശ്ചയിച്ചപ്പോൾത്തന്നെ നസ്രാണികളുടെ ജനാധിപത്യവാഴ്ചയും സംരക്ഷിക്കാൻ *മലങ്കരപള്ളിയോഗം* എന്ന ജനപ്രതിനിധിസഭ നിശ്ചയം ചെയ്തിരുന്നു. കീഴ്വഴക്കങ്ങളുടെ മാത്രം പിൻബലത്തിൽ നൂറ്റാണ്ടുകളോളം കാര്യക്ഷമമായി പ്രവർത്തിച്ച *മലങ്കരപള്ളിയോഗ*ത്തിന് നിയതമായ ചട്ടക്കൂടും രൂപരേഖയും തയ്യാറാക്കാൻ പത്തൊമ്പതാം നൂറ്റാണ്ടിന്റെ മദ്ധ്യത്തിൽ ആരംഭിച്ച ശ്രമങ്ങളാണ് 1934-ൽ മലങ്കരസഭാഭരണഘടനയുടെ രൂപീകരണത്തിൽ എത്തിച്ചേർന്നത്.

പക്ഷേ എല്ലാ സംവിധാനത്തിലും ജനാധിപത്യത്തിന് അവ തന്നെ നിർദ്ധാരണം ചെയ്യുന്ന ചില അതിർവരമ്പുകളുണ്ട്. ബൃഹത്തും ശാസ്ത്രീയമായി തയ്യാറാക്കിയതുമായ ഇന്ത്യൻഭരണഘടനയും ജനാധിപത്യത്തിന് പരിമിതികൾ കൽപ്പിച്ചിട്ടുണ്ട്. നിയമത്തിന്റെ പരിധിക്കുള്ളിൽ മാത്രം പ്രവർത്തിക്കുക എന്നതാണ് അവയിൽ മുഖ്യം. ജനലോക്പാലിനായി ഡൽഹിയിൽ കാണിച്ച കോപ്രായങ്ങൾ പരാജയപ്പെട്ടതും ഈ നിയമപരമായ പരിമിതികൾ മൂലമാണ്. മലങ്കരസഭാഭരണഘടനയ്ക്കും ഇതേ പരിമിതിയുണ്ട്. ആ യാഥാർത്ഥ്യം തിരിച്ചറിയാതെ എന്തു *ജനകീയമുന്നേറ്റം* നടത്തിയാലും ഫലം വിപരീതമാകും. നിയമ

വാഴ്ചയുള്ള ഏതു സമൂഹത്തിലും സംഭവിക്കുന്നത് അതാണ്. നിയമ വാഴ്ചയുടെ നിലനിൽപ്പിന് അതു സംഭവിച്ചേ തീരൂ.

ജനാധിപത്യം മൂത്തുമൂത്ത് മെത്രാൻ ഏത് അനാഫുറാ ഉപയോഗിച്ച് കുർബാന ചൊല്ലണം എന്നു ജനപ്രതിനിധികൾ (അതായത് പ്രമാണി മാർ) തീരുമാനിക്കുന്നതിനു സമാനമായ ദുരവസ്ഥ നേരിടുന്ന സഭകൾ ഇന്നു കേരളത്തിലുണ്ട്. അത്തരം ഒരു ദുരന്തത്തിലേക്കു മലങ്കരസഭയെ വലിച്ചിഴച്ചു കൂടാ. അപ്പോൾ നഷ്ടമാവുന്നത് സഭയുടെ ഓർത്തഡോ ക്സിയാണ്. അതായത് സമ്പൂർണ്ണ നാശം. അതു സംഭവിച്ചു കൂടാ.

ഇതുകൊണ്ടൊന്നും ആരും ബേജാറാവേണ്ട. കാരണം, കൃത്യം ഒരു മണിക്ക് പ്രാർത്ഥനയ്ക്കും ആശീർവാദത്തിനും ശേഷം മാനേജിംഗ് കമ്മിറ്റി മുൻ പതിവനുസരിച്ച് ഉണ്ടു പിരിയും. ശുഭം. സ്വസ്ഥം.

*(മലങ്കര ഓർത്തഡോക്സ് ടി.വി., 13 മാർച്ച് 2014)*

# 56

# മെത്രാനെ സ്മാർത്തവിചാരം ചെയ്താൽ?

**2014** മാർച്ച് 20 എന്ന് ഓർക്കുമ്പോൾ ഈ ലേഖകൻ രോമാഞ്ചം കൊള്ളുകയാണ്. എന്തൊക്കെയാണ് അന്നു സംഭവിക്കാൻ പോകുന്നത്? സഭാപ്രസംഗി പറയുന്നതുപോലെ അന്ന് *ഹാ, പൊൻകിണ്ണം തകരും. വെള്ളിച്ചരട് അറ്റുപോകും.* മലങ്കരയുടെ *നാലു ഭാഗങ്ങളിലുമുള്ള ദൈവത്തിന്റെ സഭകളെ മേയിച്ചു ഭരിക്കുന്ന* മെത്രാന്മാർ *അറക്കുവാൻ കൊണ്ടുവന്ന കുഞ്ഞാടിനെപ്പോലെയും രോമം കത്രിക്കുന്നവന്റെ മുമ്പിൽ ചെമ്മരിയാടിനെപ്പോലെയും* നിൽക്കും. ഏഴു വട്ടം ക്ഷമിക്കാനുള്ള ന്യായപ്രമാണം കർത്താവ് ഏഴെഴുപതു വട്ടമാക്കിയ മാതൃകയിൽ, അന്തിമ ന്യായവിധിയിൽ അപ്പോസ്തോലന്മാർ പന്ത്രണ്ടു സിംഹാസനങ്ങളിലിരുന്നു ന്യായം വിധിക്കുമെന്ന കർത്തൃകല്പന വിപുലമാക്കി പരാതിക്കിടയില്ലാത്തവിധം പന്ത്രണ്ടു പന്ത്രണ്ടിലുമുപരി 159 സിംഹാസനങ്ങളിലിരുന്ന് പരീശന്മാരും സാദൂക്യരും ന്യായം വിധിക്കും. അവരുടെ ഭാവിയെപ്പറ്റി തീരുമാനിക്കുന്നതിന് *ഭയങ്കരമേറിയ കണക്കുപുസ്തകങ്ങൾ തുറക്കപ്പെടുകയും പാപങ്ങൾ എണ്ണപ്പെടുകയും* ചെയ്യും. അയോഗ്യർ *പുറത്തെ അന്ധകാരത്തിലേയ്ക്കു തള്ളപ്പെടും.* വൃദ്ധന്മാരുടെ മേൽ *പ്രയത്നങ്ങളിൽ നിന്നുള്ള വിശ്രമത്തിനും, യുദ്ധങ്ങളിൽ നിന്നുള്ള സമാധാനത്തിനും, പരിശുദ്ധന്മാരോടു കൂടിയുള്ള ആനന്ദത്തിനും വേണ്ടി* തൈലം ഒഴിക്കപ്പെടും. *വ്യാപാരത്താൽ താലന്തുകൾ വർദ്ധിപ്പിച്ചവർ* കോട്ടയം, കൊല്ലം, തുമ്പമൺ, നിരണം ഭദ്രാസനങ്ങളിൽ നിയമിക്കപ്പെടും. മലങ്കരസഭയിൽ ശാന്തിയും സമാധാനവും കരകവിഞ്ഞൊഴുകും. രോമാഞ്ചം കൊള്ളാതിരിക്കാനൊക്കുമോ?

2014 മാർച്ച് 20-ന് എന്തു സംഭവിക്കുമെന്നോ? അന്നാണ് മലങ്കരസഭയിലെ മെത്രാന്മാരുടെ സ്ഥലംമാറ്റവും റിട്ടയർമെന്റും മാനേജിംഗ് കമ്മിറ്റി പ്രാബല്യത്തിൽ വരുത്തുവാൻ പോകുന്നത്. എന്നു മാത്രമല്ല, അതിനുമപ്പുറം, കഴിവുള്ള മെത്രാന്മാരുടെ സേവനം എല്ലാ ഭദ്രാസനങ്ങൾക്കും ലഭ്യമാകുന്നവിധത്തിലുള്ള സംവിധാനമാണത്രേ അന്ന് മാനേജിംഗ് കമ്മിറ്റി ഏർപ്പെടുത്താൻ പോകുന്നത്! (എന്നു കോ-ഓർഡിനേറ്ററുടെ പ്രസ് റിലീസ്) എത്ര നല്ല കാര്യം. അപ്രകാരം ചെയ്യണമെങ്കിൽ ആദ്യം നിലവിലുള്ള മെത്രാന്മാരുടെ കഴിവും കഴിവുകേടും തിരിച്ചറിയണം. നിശ്ചയമായും കഴിവുകെട്ടവരെ ഒഴിവാക്കണം. അതിനുള്ള (ഏക) മാർഗ്ഗം മാനേജിംഗ് കമ്മിറ്റിയിൽ അവരുടെ പ്രവർത്തനങ്ങളെ ശോധന ചെയ്യുക എന്നതാണ്. തീർച്ചയായും *കഴിവുകെട്ടവരുടെ* ശല്യം ഇനിയൊരു ഭദ്രാസനത്തിനും ഉണ്ടാകാതിരിക്കാനുള്ള സംവിധാനവും ഉൾപ്പെടുത്തണം.

അത് സഭയ്ക്ക് ആവശ്യമാണ്. അതിനൊരു പരസ്യവിചാരണ കൂടിയേ തീരൂ. അല്ലാതെങ്ങനെ നന്മതിന്മകളെ തിരിച്ചറിയും? *കാരുണ്യം കണി കാണാത്ത പന്തീരാറു വിധിജ്ഞർ വിസ്താരം ചെയ്തൊരുപോലെ...* മാർ ഗീവർഗീസ് സഹദായെ ശിക്ഷിച്ചതുപോലെ അതിന്റെ ഇരട്ടിയില ധികംപേർ നടത്തുന്ന വിസ്താരം തെറ്റാനിടയില്ല. മലങ്കരസഭയിലെ ഏക പ്രശ്നമായ മെത്രാന്മാരെ നേരെയാക്കി *കൂദോശ് ഈത്തോ* (സഭയുടെ ശുദ്ധീകരണം) നടക്കാൻ പോകുന്നു. രോമാഞ്ചം വരാൻ വേറെന്തു വേണം!

അടി മുതൽ മുടി വരെ രോമാഞ്ചംകൊണ്ടു ത്രസിച്ചു നിൽക്കുമ്പോഴും ഈ ലേഖകനൊരു സംശയം. (സംശയം വരാതിരിക്കുമോ? സംശയാ ലുവായ തോമ്മായുടെ വർഗ്ഗമല്ലേ?) ഏതു നിയമപ്രകാരം ഇവരെ ശോധന ചെയ്യും? അന്തിമ ന്യായവിധി നടത്തുന്ന അത്യുന്നത ന്യായാധിപൻ *മുഖ പക്ഷം നോക്കാതെ* അതു നടപ്പാക്കുമെന്നു മുമ്പിനാലെ കല്പിച്ചിട്ടുണ്ട്. സ്വർഗീയാധിപതിക്ക് നിയമപുസ്തകങ്ങളുടെ പിൻബലം വേണ്ട. *ബല ഹീനരും പാപികളുമായ* മനുഷ്യർക്ക് അതു പോര. അങ്ങേരു പോലും *മുകളിൽ നിന്നു കിട്ടാത്ത ഒരധികാരവും നിനക്കില്ലെന്നു* പീലാത്തോസി നോട് കല്പിച്ചിട്ടുണ്ട്. അതിനാൽ ഇതിനും നാലു പേരു കേട്ടാൽ കുറ്റം പറയാത്ത ഒരു നിയമത്തിന്റെ പിൻബലം വേണം. അല്ലെങ്കിൽ വല്ലവരും കോടതി കയറിയാലോ? മാപ്പിളയ്ക്കാണെങ്കിൽ വേണ്ടതിനും വേണ്ടാ ത്തതിനും കോടതി കയറി നല്ല തഴക്കവും പഴക്കവുമുണ്ട്. അതിനാൽ നിയമപരിരക്ഷ കൂടിയേ തീരൂ.

ഇവിടെയാണ് പ്രശ്നം തല പൊന്തിയത്? ഏതു നിയമം പ്രയോ ഗിക്കും? മലങ്കരസഭയ്ക്ക് നിലവിലുള്ള നിയമം *നശിച്ച ഘടന* എന്നൊരു ഭദ്രാസനസെക്രട്ടറി ഒരിക്കൽ വിശേഷിപ്പിച്ച 1934-ലെ മലങ്കരസഭാഭര ണഘടനയാണ്. അതു നോക്കിയപ്പോൾ മാരണം, 118-ാം വകുപ്പുപ്രകാരം മെത്രാനെ വിസ്തരിക്കുവാൻ മെത്രാന്മാരുടെ സുന്നഹദോസിനേ അധി കാരമുള്ളു. അയ്മേനിക്കോ കത്തനാർക്കോ അങ്ങോട്ട് എത്തി നോക്ക ണമെങ്കിൽ ക്ഷണിക്കപ്പെടണം. എന്നു മാത്രമല്ല, 119-ാം വകുപ്പുപ്രകാരം അപ്രകാരം ക്ഷണിക്കപ്പെടണമെങ്കിൽ കാനോൻ, വേദശാസ്ത്രം, നിയമം ഇവയിൽ വിദഗ്ദ്ധനായിരിക്കുകയും വേണം. എന്തു ചെയ്യാം? 159 വിധി കർത്താക്കളെപ്പറ്റി ഒന്നും അവിടെ പറയുന്നില്ല.

ലേശം കൂടി പുറകോട്ടു പോയി നോക്കിയപ്പോൾ കിട്ടിയത് ഹൂദായ കാനോനാണ്. അതാകട്ടെ ഭരണഘടനയിലും കേമം. ഏഴാം അദ്ധ്യായ ത്തിൽ ശ്ലീഹന്മാരുടെ 77, 78 കാനോനാകൾ മെത്രാനെ വിസ്തരിക്കുവാ നുള്ള അധികാരം മെത്രാന്മാരുടെ സുന്നഹദോസിനു മാത്രമാണെന്നു അസന്നിഗ്ദ്ധമാംവിധം വ്യക്തമാക്കുന്നു. പോരെങ്കിൽ അതേ അദ്ധ്യായ ത്തിലെ കുസ്തന്തിനോസ്പോലീസ് നിശ്ചയം, ചുമ്മാ ആരോപണം ഉന്ന യിക്കുന്നതും തടയുന്നു. അവിടെയും രക്ഷയില്ല.

അങ്ങനെയങ്ങു തോൽക്കാൻ പറ്റില്ലല്ലോ. *കാദീശ്ല് ഈത്തോ* നട പ്പാക്കാതിരിക്കാൻ പറ്റുമോ? ഏതെങ്കിലും നിയമം കണ്ടുപിടിച്ചേ പറ്റൂ. *അന്വേഷിച്ചാൽ കണ്ടെത്തുമെന്ന*ല്ലേ പ്രമാണം. വീണ്ടും പുറകോട്ടു പോയി. കിട്ടി. കണിയാൻ പൊരുത്തത്തിനു പഴുതു കണ്ടെത്തുന്നതു പോലെ കിട്ടി. സ്മാർത്തവിചാരം.

സ്മാർത്തവിചാരം എന്തെന്നറിയില്ലേ? പണ്ട് നമ്പൂതിരി സ്ത്രീകൾക്ക് *അടുക്കളദോഷം* (ചാരിത്രശങ്ക) ഉണ്ടായാൽ നടത്തുന്ന വിചാരണയാണ് സ്മാർത്തവിചാരം. അതു പരീക്ഷിക്കാം. നസ്രാണി പണ്ടു നമ്പൂതിരി ആയിരുന്നെന്നല്ലേ ഊറ്റംകൊള്ളുന്നത്. പോരെങ്കിൽ നമ്പൂരാരെയും മെത്രാന്മാരെയും വിളിക്കുന്നത് *തിരുമേനി* എന്നും. സ്മാർത്തവിചാരം ആവാം. സംശയമില്ല.

സ്മാർത്തവിചാരത്തിന് സ്മാർത്തർ, ഓതിക്കോൻ, വാദ്ധ്യാൻ, അക ക്കോയ്മ മുതലായ ഒരുപാടു സ്ഥാനികൾ വേണം. 159 വിധികർത്താ ക്കളെ ഇവയോരോന്നുമായി അഡ്ജസ്റ്റ് ചെയ്യാം. എങ്കിൽപ്പോലും ഒരു പാട് തയ്യാറെടുപ്പുകൾ സ്മാർത്തവിചാരത്തിന് ആവശ്യമുണ്ട്.

ഒന്നാമതായി സ്മാർത്തവിചാരം നടത്താൻ ഇല്ലത്തിനു മുമ്പിൽ ഒരു നെടുമ്പുര കെട്ടണം. പഴയസെമിനാരിയിൽ ബസേലിയോസ് മാർ ത്തോമ്മാ മാത്യൂസ് പ്രഥമൻ ഹാൾ ഉള്ളതിനാൽ നെടുമ്പുര ഒഴിവാക്കാം (ഈ ഹാൾ ഏതെന്നു മനസ്സിലായില്ലേ? അതിലാണ് കുറെ വർഷങ്ങ ളായി മാനേജിംഗ് കമ്മിറ്റി കൂടുന്നത്). എങ്കിലും പഴയസെമിനാരി മാനേ ജർ പ്രത്യേകം ശ്രദ്ധിക്കണം. പ്രതി കുറ്റം സമ്മതിക്കുന്നതു വരെ സ്മാർ ത്തവിചാരം നീളും. അതുവരെ സ്മാർത്തന്മാർക്ക് നാലു നേരം ചതുർവിഭ വങ്ങളോടുകൂടി സദ്യ കൊടുക്കണം. അതിനുള്ള സാമഗ്രികൾ കരുതണം. ഒന്നിനും കുറവു വരാൻ പാടില്ല.

ഇവിടെ കുറ്റാരോപിതരായ മെത്രാന്മാർ നമ്പൂതിരിഭാഷയിൽ കുറ്റാ രോപണസമയം മുതൽ *സാധനം* എന്നാണ് അറിയപ്പെടുന്നത്. അവർക്ക് സഭയോടു സ്നേഹമുണ്ടെങ്കിൽ ആദ്യമേതന്നെ കുറ്റം സമ്മതിക്കുക യാണ് നല്ലത്. കാരണം കുറ്റം സമ്മതിക്കാതെ സ്മാർത്തവിചാരം അവ സാനിക്കില്ല. അതുവരെ സ്മാർത്തർക്ക് ചിലവിനു കൊടുക്കണം. സ്മാർത്തവിചാരത്തിനു സദ്യ നടത്തി മുടിഞ്ഞുപോയ ഇല്ലങ്ങൾ കേര ളത്തിലുണ്ട്. കുറ്റം സമ്മതിച്ചാൽ പതിവുപോലെ കൃത്യം ഒരു മണിക്ക് *ഉണ്ടു പിരിയാം.*

*സാധനവും* സ്മാർത്തവിചാരത്തിനായി ചിലതൊക്കെ കരുതേണ്ടി യിരിക്കുന്നു. ഒന്നാമതായി അവർ നെടുമ്പുരയിൽ നേരിട്ടു പ്രത്യക്ഷപ്പെട്ടു കൂടാ. വെളുത്ത പുതപ്പുകൊണ്ട് ശരീരമാസകലം മൂടി ഓലക്കുടയും ചൂടി അഞ്ചാംപുരയിലിരിക്കണം. *സാധനം* മെത്രാനായതുകൊണ്ട് വെളുത്ത പുതപ്പിനു പകരം വലിയ ശോശപ്പായും ഓലക്കുടയ്ക്കു പകരം മുത്തുക്കുടയും മതിയാകുമായിരിക്കണം. സാധനത്തിനോടു നേരിട്ടു

ചോദ്യോത്തരം പാടില്ല. *വൃഷളി* (വേലക്കാരി) വഴി മാത്രമാണ് അത് അനുവദനീയം. മെത്രാനാകുമ്പം വൃഷളിക്കു പകരം ശെമ്മാശൻ മതി എന്നു വെക്കാം. അതിനാൽ വലിയ ശോശപ്പാ, മുത്തുക്കുട, ശെമ്മാശൻ ഇവ നിശ്ചയമായും കരുതണം. മനോബലത്തിനായി 22-ാം സങ്കീർത്തനം മനഃപാഠമാക്കുന്നതും നല്ലതാണ്.

*സാധനം* കുറ്റം സമ്മതിച്ചു കഴിഞ്ഞാൽ പിന്നീട് ഭ്രഷ്ട് കൽപ്പിക്കലാണ്. തലമുറകളിൽപ്പോലും തീർത്താൽ തീരാത്ത ആ പാപം ചെയ്യാൻ ഒരു സ്മാർത്തനും തയ്യാറാവില്ല. പകരം ആ പാപഭാരം തന്റെ അരിവയ്പ്പുകാരൻ കുട്ടിപ്പട്ടരെ ഏൽപ്പിക്കും. പത്തു പണം കിട്ടിയാൽ ഏതു നീചകൃത്യവും ചെയ്യുന്ന പാണ്ടിപ്പട്ടർ ശിക്ഷാവിധി വിളിച്ചു പറയും. *വിളിച്ചു പറയാൻ പട്ടർ വേണം* എന്ന ചൊല്ലുണ്ടായതു തന്നെ ഇതിൽ നിന്നാണ്. ഭാഗ്യത്തിന് ഇവിടെ അതിനാളന്വേഷിക്കേണ്ടതില്ല. അത്തരക്കാർ ധാരാളം ആ ചുറ്റുവട്ടത്തു കാണും.

എന്നാൽ *മൃഗീയവും പൈശാചികവുമായ* സ്മാർത്തവിചാരത്തിൽ സാധനത്തിന് ഒരു പ്രത്യേക അവകാശമുണ്ട്. അവർ പറയുന്ന സഹകുറ്റവാളികളും ചോദ്യമില്ലാതെ ഭ്രഷ്ടരാകും. അത് വിചാരണ നടത്തുന്ന സ്മാർത്തൻ വേണമെങ്കിലും ആകാം. അവർക്ക് വാദിക്കാനോ എതിർക്കാനോ അവകാശമില്ല. നിരപരാധിത്വം തെളിയിക്കണമെങ്കിൽ ശുചീന്ദ്രത്തു പോയി തിളച്ച നെയ്യിൽ കൈ മുക്കണം. മാപ്പിള ആയതുകൊണ്ട് കൈമുക്കുപരീക്ഷ ശുചീന്ദ്രത്തിനു സമീപസ്ഥമായ തിരുവിതാംകോട്ടു പള്ളിയിൽ മതിയെന്നു വെയ്ക്കാം. എന്നാലും സ്മാർത്തവിചാരത്തിനും കൈമുക്കിനും അതിന്റേതായ നിയമങ്ങളും നടപടിച്ചട്ടങ്ങളുമുണ്ട്. അവ പാലിച്ചേ തീരൂ. മെത്രാന്മാരുടെ സ്മാർത്തവിചാരത്തിലും ഈ സാമാന്യനീതി അനുവദിക്കുമെന്നു പ്രതീക്ഷിക്കാം. അപ്രകാരം സഹകുറ്റവാളികളാകുന്നവരെയും *പുറത്തെ അന്ധകാരത്തിലേയ്ക്കു* തള്ളണം. എന്നാലേ നിയമം പൂർണ്ണമായും നടപ്പിലാവൂ.

കൊച്ചീരാജ്യത്തു നടന്ന അവസാന സ്മാർത്തവിചാരത്തിൽ *സാധനമായ* കുറിയേടത്തു താത്രി ഈ വ്യവസ്ഥിതിയോടുള്ള വെല്ലുവിളിയായി അന്നത്തെ ഏറ്റവും പ്രമുഖരായ 64 നിരപരാധികളുടെ പേരു പറഞ്ഞു. അവരെല്ലാം ഭ്രഷ്ടരായി. പിന്നീടു പറയാൻ തുടങ്ങിയപ്പോൾ സ്മാർത്തൻ *മതി* എന്നു പറഞ്ഞത്രേ. കാരണം അടുത്തത് കൊച്ചീരാജാവിന്റെ പേരായിരിക്കുമെന്ന് സ്മാർത്തന് അറിയാമായിരുന്നു.

ഓർക്കുക - മലങ്കരസഭയിൽ മെത്രാന്മാരുടെ സ്മാർത്തവിചാരം ഒരിക്കൽ അനുവദിച്ചാൽ അത് സ്മാർത്തരിൽ മാത്രമല്ല ആസന്നഭാവിയിൽ *കൊച്ചീരാജാവി*ലും എത്തിച്ചേരും. അത് അനുവദിക്കാമോ? ഒരിക്കലും പാടില്ല. കാരണം ഇത് സഭയാണ്. പ്രസ്ഥാനമല്ല, 159 സ്മാർത്തന്മാരിൽ ചിലർ കരുതുന്നതുപോലെ സാമുദായികസംഘടനയുമല്ല.

1934-ൽ സഭാഭരണഘടനയ്ക്ക് രൂപംകൊടുത്ത വിവരമുള്ള ജനപ്രതി

നിധികൾ തന്നെയാണ് *വിശ്വാസം, പട്ടത്വം, അച്ചടക്കം* ഇവ പ. എപ്പിസ്കോപ്പൽ സുന്നഹദോസിന് നിരുപാധികം വിട്ടുകൊടുത്തത്. മെത്രാന്മാരുടെ പേരിൽ പരാതിയുണ്ടെങ്കിൽ അതു പരിഹരിക്കേണ്ടത് വ്യവസ്ഥാപിത മാർഗ്ഗങ്ങളിലൂടെയാണ്. അതിനാദ്യം സ്വന്തം നിയമം പഠിക്കുകയും കഴമ്പുള്ള പരാതി ഉന്നയിക്കുകയുമാണ് വേണ്ടത്. അല്ലാതെ കോഓർഡിനേഷൻ കമ്മിറ്റിയുണ്ടാക്കി അവരെ സ്മാർത്തവിചാരം നടത്തിയല്ല.

(*അൽമായവേദി, ഓഗസ്റ്റ് 2014*)

# 57

# ഒരു പ്രമേയവും കുറെ മെത്രാന്മാരും

**ഇ**ന്ത്യൻ ഭരണഘടനാശില്പിയായ ഡോ. ബി. ആർ. അംബേദ്കർ ജനാധിപത്യത്തിന്റെ ഉറച്ച അടിത്തറയിൽ അതിന്റെ അടിസ്ഥാനങ്ങളായ നിയമനിർമ്മാണസഭ, ഭരണനിർവഹണം, നീതിന്യായവ്യവസ്ഥ (legislature, executive & judiciary) എന്നിവ വ്യക്തമായി വേർതിരിച്ചു വിവക്ഷിച്ചു നിയമങ്ങളുണ്ടാക്കി. അവയുടെ സുഗമവും കാര്യക്ഷമവും പരസ്പരപൂരകവുമായ പ്രവർത്തനവും അതുവഴി ജനാധിപത്യത്തിന്റെ ശക്തമായ അടിത്തറയും ഉറപ്പാക്കാനായിരുന്നു അത്. അതേ സമയംതന്നെ ഇവയിൽ ഏതെങ്കിലും ഒന്ന് മറ്റ് രണ്ടിനെയും പിടിയിലമർത്തുന്നതും ഇന്ത്യൻ ഭരണഘടന ഫലപ്രദമായി തടഞ്ഞിട്ടുണ്ട്. ജുഡീഷൽ ആക്ടിവിസം, ബ്യൂറോക്രസി ഇവ അനുവദിക്കുന്നില്ല എന്നു മാത്രമല്ല, നിയമനിർമ്മാണസഭയുടെ അധികാരങ്ങൾ പോലും പരിമിതപ്പെടുത്തിയിട്ടുണ്ട്. ഇവയൊന്നും ജനാധിപത്യവിരുദ്ധമല്ലെന്നു മാത്രമല്ല, ഇന്ത്യ എന്നും ജനാധിപത്യരാഷ്ട്രമായി നിലനിൽക്കും എന്നുറപ്പാക്കാൻ ചെയ്തതാണെന്നതിൽ ആർക്കും എതിരഭിപ്രായമില്ല.

ഇന്ത്യൻഭരണഘടന നിലവിൽ വരുന്നതിന് പതിനാറു വർഷം മുമ്പ് 1934-ൽ പ്രാബല്യത്തിൽ വന്ന മലങ്കരസഭാഭരണഘടനയും സമാനമാതൃകയിലാണ് രുപപ്പെടുത്തിയിരിക്കുന്നത്. മലങ്കരസഭാഭരണത്തിന്റെ വിവിധ ഘടകങ്ങളായ കാതോലിക്കാ, മലങ്കരമെത്രാപ്പോലീത്താ, പ. എപ്പിസ്കോപ്പൽ സുന്നഹദോസ്, മലങ്കര അസോസിയേഷൻ/മാനേജിംഗ് കമ്മിറ്റി എന്നിവയുടെ പരസ്പരബന്ധിതവും പരസ്പരപൂരകവുമായ പ്രവർത്തനം ഉറപ്പു വരത്തക്കവിധവും, ഒന്ന് ഒന്നിനെ മറികടക്കാത്ത വിധവുമാണ് മലങ്കരസഭാഭരണഘടന രൂപപ്പെടുത്തിയിരിക്കുന്നത്. അതിനായി *മലങ്കരയുടെ അംബേദ്കർ* എന്നു തീർച്ചയായും വിശേഷിപ്പിക്കാവുന്ന റാവുസാഹിബ് ഒ. എം. ചെറിയാൻ ഭരണഘടനയിലെ ഓരോ വാക്കും അളന്നും തൂക്കിയുമാണ് പ്രയോഗിച്ചിരിക്കുന്നത്. മലങ്കരസഭ ഒരു പ്രസ്ഥാനമോ സാമുദായികസംഘടനയോ അല്ലാത്തതിനാൽ പട്ടത്വത്തിന് അതിന്റേതായ ബഹുമാനവും മേൽക്കൈയും ഭരണഘടനയിൽ നൽകിയിട്ടുണ്ട്. അതേസമയംതന്നെ *മെത്രാന്മാരുടെ ഏകനായകത്വം* ഫലപ്രദമായി തടഞ്ഞിട്ടുമുണ്ട്.

1934-ൽ മലങ്കരസഭാഭരണഘടന രൂപപ്പെടുത്തുക എന്നത് അതീവ സങ്കീർണ്ണമായ ഒരു പ്രക്രിയ ആയിരുന്നു. ഭരണഘടന നിർമ്മാണ കമ്മിറ്റിയിൽ വിരുദ്ധ ധ്രുവങ്ങളിൽ നിൽക്കുന്ന രണ്ട് ആശയഗതികൾ ആദി മുതൽ തന്നെ ഉണ്ടായിരുന്നു. ഗ്രീക്കോ-റോമൻ ശൈലിയിൽ എപ്പിസ്ക്കോപ്പായിൽ കേന്ദ്രീകരിച്ച പിരമിഡ് മാതൃകയിലുള്ള ഭരണസംവിധാനത്തെ പിന്തുണയ്ക്കുന്ന *മെത്രാധിപത്യ*വാദികളും മലങ്കരനസ്രാണി

യുടെ തനതായ *മലങ്കരപള്ളിയോഗ*ത്തിൽ അധിഷ്ഠിതമായ ഭരണസംവി ധാനത്തെ പിന്തുണയ്ക്കുന്ന *ജനാധിപത്യ*വാദികളും തമ്മിൽ ഭരണഘ ടനാനിർമ്മാണ കമ്മിറ്റിയിൽ ഏറ്റുമുട്ടി. കമ്മിറ്റിയുടെ പ്രവർത്തനം തന്നെ പൂർണ്ണമായി സ്തംഭിക്കത്തക്കവിധം രൂക്ഷമായിരുന്നു ഈ ആശയസംഘ ട്ടനം. ജനാധിപത്യവാദികൾ സഭ, എപ്പിസ്കോപ്പസി എന്നിവയെ ഒരി ക്കലും തള്ളിപ്പറഞ്ഞില്ല എന്ന ഒരൊറ്റ പിടിവള്ളി മാത്രമാണ് ആശ്വാ സമായുണ്ടായിരുന്നത്.

*മെത്രാധിപത്യ*വും *ജനാധിപത്യ*വും തമ്മിലുള്ള ഏറ്റുമുട്ടൽ മലങ്ക രയ്ക്ക് പൊതുസ്വത്തുക്കളുണ്ടായ പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യപാദ ത്തിൽ ആരംഭിച്ചതാണ്. പിന്നീട് പാലക്കുന്നത്ത് മാർ മാത്യൂസ് അത്താ നാസ്യോസിന്റെ തികച്ചും ഏകാധിപത്യപരമായ ഭരണകാലത്ത് അതി നോടുള്ള എതിർപ്പ് ശക്തമായി. അദ്ദേഹം സ്വപിതൃസഹോദരപുത്രനായ തോമസ് അത്താനാസ്യോസിനെ ഏകപക്ഷീയമായി പിൻഗാമിയായി വാഴിച്ചതോടെ മെത്രാന്റെ ഏകാധിപത്യത്തിനു തടയിടണമെന്നുള്ള അഭി പ്രായം ശക്തമായി. ഈ സാഹചര്യത്തിലാണ് പുലിക്കോട്ടിൽ മാർ ദീവ ന്നാസ്യോസ് അഞ്ചാമൻ മുൻകൈയെടുത്ത് 1873-ൽ പരുമലയിലും 1876-ൽ മുളന്തുരുത്തിയിലും മലങ്കരപള്ളിയോഗം വിളിച്ചുകൂട്ടി *മെത്രാ ന്മാരുടെ ഏകനായകത്വത്തിന് എതിർശക്തിയായി* മലങ്കര അസോസി യേഷൻ മാനേജിംഗ് കമ്മിറ്റിക്ക് രൂപംകൊടുക്കുന്നത്.

ഇതിനു സമാന്തരമായി 1876-ൽത്തന്നെ അന്നു കേരളത്തിലുണ്ടായി രുന്ന പത്രോസ് തൃതീയൻ പാത്രിയർക്കീസ് ഏകപക്ഷീയമായി മലങ്ക രയെ ഏഴ് ഇടവകകളായി തിരിക്കുകയും ആറ് പുതിയ മെത്രാന്മാരെ വാഴിക്കുകയും ചെയ്തു. തങ്ങളോടാലോചിക്കാതെ മെത്രാന്മാരെ തിര ഞ്ഞെടുത്തതിൽ പുതുതായി രൂപംകൊണ്ട മാനേജിംഗ് കമ്മിറ്റി അന്നു തന്നെ പാത്രിയർക്കീസിനോട് പ്രതിഷേധം പ്രകടിപ്പിച്ചു. പാത്രിയർക്കീസ് വിളിച്ചുകൂട്ടിയ വെളിയനാട് സുന്നഹദോസിന്റെ ബഹിഷ്കരണവും മാനേ ജിംഗ് കമ്മിറ്റിയുടെ കൂട്ടരാജിയും വരെയെത്തി കാര്യങ്ങൾ. ഏതായാലും 1889-ലെ തിരുവിതാംകൂർ റോയൽ കോടതി വിധിപ്രകാരം *ജനങ്ങളുടെ തിരഞ്ഞെടുപ്പ്* മെത്രാൻ വാഴ്ചയ്ക്ക് അത്യന്താപേക്ഷിതമായതോടെ ഇക്കാര്യത്തിൽ മാനേജിംഗ് കമ്മിറ്റിയുടെ അവകാശം നിയമപരമായി സ്ഥാപിച്ചു കിട്ടി.

എന്നാൽ ഇക്കാര്യത്തിൽ വളരെ വിശാലമായ കാഴ്ചപ്പാടാണ് അന്ന് മാനേജിംഗ് കമ്മിറ്റി സ്വീകരിച്ചത്. പ. പരുമല തിരുമേനിയുടെ മുപ്പതാം ദിവസ അടിയന്തിരശേഷം ചേർന്ന മാനേജിംഗ് കമ്മിറ്റി, പുതിയ മെത്രാ ന്മാരുടെ തിരഞ്ഞെടുപ്പിനെപ്പറ്റിയുള്ള ചർച്ചയിൽ, ... *അക്കാര്യം തിരുമേ നികൾ തീരുമാനിക്കട്ടെയെന്നു* ... പറഞ്ഞ് അവർക്ക് വിട്ടുകൊടുക്കുക യാണുണ്ടായത് എന്ന് ദൃക്സാക്ഷിയായ കാരുചിറ ഗീവർഗീസ് റമ്പാന്റെ (രണ്ടാം കാതോലിക്കാ) ആത്മകഥയായ *സഭാജീവിത നാൾവഴി*യിൽ കാണുന്നു. 1934-നു മുമ്പുള്ള ഭരണഘടനാപൂർവകാലത്ത് വാഴിക്കപ്പെട്ട

മെത്രാന്മാർക്ക് ഇടവക തിരിച്ചു കൊടുക്കുന്നതിൽ മാനേജിംഗ് കമ്മിറ്റിക്ക് എന്തെങ്കിലും പങ്കുണ്ടായിരുന്നോ എന്ന് സംശയമാണ്.

എന്നാൽ 1889–1910 കാലഘട്ടത്തിൽ മറ്റൊരു സംഭവവികാസം വികസിച്ചു വരുന്നുണ്ടായിരുന്നു. അത് സഭാഭരണത്തിൽ (പ്രത്യേകിച്ചു ലൗകികവിഷയങ്ങളിൽ) മെത്രാധിപത്യം ക്രമേണ പിടി മുറുക്കുന്നു എന്നതായിരുന്നു. അത്തരമൊരു സാഹചര്യത്തിൽ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമനെ മാനേജിംഗ് കമ്മിറ്റി തിരുത്തിയതായി അക്കാലത്തെ മിനിട്സിൽ രേഖപ്പെടുത്തിയിട്ടുണ്ട്. എങ്കിലും ഈദൃശ്യ പ്രവർത്തനങ്ങൾ ഊർജ്ജിതമാകുന്നതായി ജനങ്ങളുടെ സംശയവും വർദ്ധിച്ചുവരുന്നതായാണ് സമകാലികരേഖകൾ സൂചിപ്പിക്കുന്നത്. അതിന്റെ പാരമ്യത്തിൽ ഈ സംശയം മലങ്കരമെത്രാനോട് രേഖാമൂലം സമുദായപ്രമാണികൾ ഉന്നയിക്കുകയും അതു നിഷേധിച്ചുകൊണ്ട് മലങ്കരമെത്രാൻ പരസ്യകത്ത് പ്രസിദ്ധപ്പെടുത്തുകയും ചെയ്യുന്നതു വരെയെത്തി കാര്യങ്ങൾ. 1912–30 കാലഘട്ടത്തിലെ വ്യവഹാര പരമ്പരകൾക്കിടയിൽ ഈ വിഷയം മരവിച്ചെങ്കിലും അതിനു ശേഷം ഭരണഘടന നിർമ്മാണ കമ്മിറ്റി രൂപീകരിച്ചതോടെ ഈ വിഷയം ഉയിർത്തെഴുന്നേൽക്കുകയും രൂക്ഷമായ അഭിപ്രായഭിന്നതയിലേയ്ക്കു നീങ്ങുകയും ചെയ്തു.

മെത്രാധിപത്യം പിടിമുറുക്കിവന്നു എങ്കിലും 1876–1934 കാലത്ത് എപ്പിസ്കോപ്പൽ സുന്നഹദോസിന് നൈയാമികമായ പിൻബലമൊന്നും ഇല്ലായിരുന്നു. ഇടവകമെത്രാന്മാർ എല്ലാം മാനേജിംഗ് കമ്മിറ്റിയുടെ ഉപാദ്ധ്യക്ഷന്മാരായിരുന്നുവെങ്കിലും, അവർ മാത്രം പലപ്പോഴും കൂടിയാലോചിച്ചിരുന്നെങ്കിലും അതിനു വ്യവസ്ഥാപിതമായ ചട്ടക്കൂടൊന്നുമില്ലായിരുന്നു. ഈ വസ്തുതയും ഭരണഘടന നിർമ്മാണ കമ്മിറ്റിയുടെ മുമ്പിലുണ്ടായിരുന്നു.

ഇതേ കാലഘട്ടത്തിൽ സംഭവിച്ച മറ്റൊരു പ്രധാന വഴിത്തിരിവാണ് 1912-ലെ കാതോലിക്കേറ്റ് സ്ഥാപനം. മുഖ്യകാർമ്മികനായിരുന്ന പ. ഇഗ്നാത്തിയോസ് അബ്ദൽ മ്ശിഹാ ദ്വിതീയൻ അന്ത്യോഖ്യാ പാത്രിയർക്കീസ് നൽകിയ സ്ഥാത്തിക്കോൻ മാത്രമായിരുന്നു കാതോലിക്കേറ്റിനു പിൻബലമേകുന്ന ഏക രേഖ. 1912 കന്നി 2-ാം തീയതി നിരണം പള്ളിയിൽ വച്ച് എഴുതപ്പെട്ട സ്ഥാത്തിക്കോനിൽ ...*നിങ്ങളുടെ അപേക്ഷാനുസരണം നമ്മുടെ ആത്മിക വാത്സല്യവാനായ ഈവാനിയോസിനെ ബസ്സേലിയോസ് എന്ന നാമധേയത്തിൽ (മപ്രിയാനയായി) കിഴക്കിന്റെയും ഇന്ത്യയിലും മറ്റുമുള്ള മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന്റെയും കാതോലിക്കായായി നാം പട്ടം കൊടുത്തിരിക്കുന്നു. ... നമ്മുടെ കർത്താവേശുമിശിഹായാൽ പരിശുദ്ധ ശ്ലീഹന്മാർക്കു ദാനം ചെയ്യപ്പെട്ടതുപോലെ. ദീവന്നാസ്യോസ് അദ്ധ്യക്ഷനായിരിക്കുന്ന മലങ്കര അസ്സോസ്യേഷൻ അംഗങ്ങളുടെ ആലോചനയോടുകൂടി പരിശുദ്ധ സഭയുടെ ക്രമപാലനത്തിനാവശ്യമായ എല്ലാ ആത്മിക അംശങ്ങളും പൊതുവായി ശുശ്രൂഷിപ്പാൻ അദ്ദേഹത്തിനു പരിശുദ്ധ റൂഹായാൽ അധികാരം*

*നൽകപ്പെട്ടു. അതായത്, മെത്രാപ്പോലീത്തന്മാരെയും എപ്പിസ്കോപ്പന്മാരെയും പട്ടംകെട്ടുവാനും പരിശുദ്ധ മൂറോൻ കൂദാശ ചെയ്യുവാനും ആത്മികങ്ങളായ ശേഷമുള്ള എല്ലാ അംശങ്ങളെയും ശുശ്രൂഷിക്കുവാനും പ്രത്യേകിച്ചു ഇതുവരെയും ഭരിച്ചിരുന്നതുപോലെ കണ്ടനാട് ഇടവകയെ ഭരിപ്പാനും തന്നെ...* എന്നാണ് കാതോലിക്കേറ്റിനെ നിർവചിച്ചിരിക്കുന്നത്.

ഈ സ്ഥാത്തിക്കോനിൽ ശ്രദ്ധേയമായ ചില വസ്തുതകളുണ്ട്. ഒന്നാമതായി മലങ്കരമെത്രാപ്പോലീത്താ അദ്ധ്യക്ഷനായിരിക്കുന്ന *മലങ്കര അസ്സോസ്യേഷൻ അംഗങ്ങളുടെ ആലോചനയോടുകൂടി* ആത്മീയകർമ്മങ്ങളനുഷ്ഠിക്കാനാണ് *കാതോലിക്കായെ* അധികാരപ്പെടുത്തിയിരിക്കുന്നത്. രണ്ടാമതായി, അദ്ദേഹത്തിന് എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ അദ്ധ്യക്ഷസ്ഥാനം നൽകുന്നില്ല. ചുരുക്കത്തിൽ *കാതോലിക്കാ* എന്ന ആത്മീയ അദ്ധ്യക്ഷനും *മലങ്കരമെത്രാപ്പോലീത്താ* എന്ന ലൗകിക അധികാരിയും ഒരേ സമയം നിലനിൽക്കുന്ന ഒരവസ്ഥയാണ് അന്ന് സംജാതമായത്. *...അദ്ദേഹം കാതോലിക്കാ എന്ന നിലയിൽ എന്റെ മേലധികാരിയും ഇടവകമെത്രാപ്പോലീത്താ എന്ന നിലയിൽ എന്റെ കീഴ്സ്ഥാനിയുമാണ്* ... എന്ന് പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് കോടതിയിൽ വിശദീകരിച്ചെങ്കിലും *ഇരട്ട അധികാരകേന്ദ്രം* (duel authority centres) എന്ന പ്രശ്നം ഉടലെടുക്കുക തന്നെ ചെയ്തു.

ഭരണഘടന നിർമ്മാണ കമ്മിറ്റിയിൽ കാതോലിക്കായും മലങ്കരമെത്രാപ്പോലീത്തായും യഥാക്രമം മെത്രാധിപത്യത്തിന്റെയും ജനാധിപത്യത്തിന്റെയും പ്രതീകങ്ങളായി. കാതോലിക്കായിൽ കേന്ദ്രീകൃതമായ എപ്പിസ്കോപ്പസി മെത്രാധിപത്യവാദികൾ മുമ്പോട്ടു വെച്ചപ്പോൾ മലങ്കര മെത്രാപ്പോലീത്തായിൽ കേന്ദ്രീകരിച്ച പരമ്പരാഗതമായ മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി ഭരണമായിരുന്നു ജനാധിപത്യവാദികളുടെ ലക്ഷ്യം. എന്നാൽ കാതോലിക്കായെയും എപ്പിസ്കോപ്പസിയെയും തള്ളിപ്പറയാൻ ജനാധിപത്യവാദികൾ തയ്യാറായില്ല. ഇരുകൂട്ടരും അഭിപ്രായസമന്വയത്തിലെത്താതെ പിരിഞ്ഞതോടെ ഭരണഘടന രൂപീകരിക്കേണ്ട ഭാരം മുഖ്യമായും റാവുസാഹിബ് ഒ. എം. ചെറിയാനിലെത്തിച്ചേർന്നു.

സമഗ്രമായ ഒരു അടിത്തറയാണ് ഒ. എം. ചെറിയാന്റെ നേതൃത്വത്തിൽ മലങ്കരസഭാഭരണഘടനയ്ക്കുണ്ടാക്കിയത്. അവയെ താഴെ പറയുംവിധം സംഗ്രഹിക്കാം.

1. മലങ്കരസഭയുടെ ജനാധിപത്യ-എപ്പിസ്കോപ്പൽ സ്വഭാവങ്ങൾ അംഗീകരിച്ചു. എന്നാൽ *സഭ* എന്ന നിലയിൽ എപ്പിസ്കോപ്പസിക്ക് മേൽക്കൈ നൽകി.

2. സഭയുടെ അടിസ്ഥാന കാനോൻ സംഹിതയായി ഗ്രീഗോറിയോസ് ബാർ എബ്രായയുടെ ഹൂദായ കാനോൻ അംഗീകരിച്ചു.

3. ഇടവകമെത്രാന്മാർ മാനേജിംഗ് കമ്മിറ്റിയുടെ വൈസ് പ്രസിഡന്റുമാരായി തുടരുമ്പോൾത്തന്നെ *എപ്പിസ്കോപ്പൽ സുന്നഹദോസ്* സ്വതന്ത്രമായ ഒരു അസ്തിത്വമായി (entity) നിർദ്ധാരണം ചെയ്തു.

4. പൗരസ്ത്യ കാതോലിക്കായെ എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ അദ്ധ്യക്ഷനാക്കി.

5. *വിശ്വാസം, പട്ടത്വം, അച്ചടക്കം* എന്നിവ പൂർണ്ണമായും എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ മാത്രം അധികാരപരിധിക്കുള്ളിലാക്കി. *ഭേദപ്പെടുത്തരുത്* എന്ന നിബന്ധനയോടെ വിശ്വാസവ്യാഖ്യാനവും എപ്പിസ്കോപ്പൽ സുന്നഹദോസിനു പൂർണ്ണമായും വിട്ടുകൊടുത്തു.

6. കാതോലിക്കാ, മലങ്കരമെത്രാപ്പോലീത്താ സ്ഥാനങ്ങളെ വ്യത്യസ്തമായി നിർദ്ധാരണം ചെയ്തെങ്കിലും രണ്ടു സ്ഥാനവും ഒരാൾ വഹിക്കണമെന്ന നിർദ്ദേശത്തിലൂടെ *ഇരട്ട അധികാരകേന്ദ്ര* പ്രശ്നം ഒഴിവാക്കി.

7. കാതോലിക്കാ/മലങ്കരമെത്രാപ്പോലീത്താ, മെത്രാന്മാർ, കൂട്ടുട്രസ്റ്റിമാർ എന്നിവരുടെ തിരഞ്ഞെടുപ്പിൽ അസോസിയേഷന്റെ പ്രാധാന്യം ഉറപ്പുവരുത്തി.

ഈ അടിസ്ഥാന സിദ്ധാന്തങ്ങളിലൂന്നി മലങ്കരസഭാ ഭരണഘടന വ്യാഖ്യാനിച്ചാൽ സഭയുടെ ആത്മിക-ലൗകികഭരണത്തെ വ്യക്തമായും രണ്ടായി വേർതിരിക്കുന്നതായും, ആത്മീയകാര്യങ്ങൾ എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ മാത്രം അധികാരപരിധിയിലേക്ക് പരിമിതപ്പെടുത്തിയിരിക്കുന്നതായും കാണാം. ഇതു മനസ്സിലാക്കാൻ കാതോലിക്കാ/മലങ്കരമെത്രാപ്പോലീത്താ, മെത്രാന്മാർ, കൂട്ടുട്രസ്റ്റിമാർ, അസോസിയേഷൻ സെക്രട്ടറി എന്നിവരുടെ തിരഞ്ഞെടുപ്പ്, പുറത്താക്കൽ ഇവയെപ്പറ്റിയുള്ള ഭരണഘടനാവകുപ്പുകൾ പരിശോധിച്ചാൽ മതി.

### 1. തിരഞ്ഞെടുപ്പ്

കാതോലിക്കാ - അസോസിയേഷൻ തിരഞ്ഞെടുക്കണം - എപ്പിസ്കോപ്പൽ സുന്നഹദോസ് അംഗീകരിക്കണം (കാതോലിക്കാ തന്നെ മലങ്കരമെത്രാപ്പോലീത്താ സ്ഥാനം കൂടി വഹിക്കുന്നതിനാൽ മലങ്കരമെത്രാപ്പോലീത്താ സ്ഥാനത്തേയ്ക്ക് പ്രത്യേക തിരഞ്ഞെടുപ്പ് നിലവിൽ ആവശ്യമില്ല.)

2. മെത്രാന്മാർ – അസോസിയേഷൻ തിരഞ്ഞെടുക്കണം – എപ്പിസ്കോപ്പൽ സുന്നഹദോസ് അംഗീകരിക്കണം (അസോസിയേഷനിൽ ഹാജരായ അംഗങ്ങളായ വൈദികരുടെയും അവൈദികരുടെയും കുറഞ്ഞത് 50% + 1 വീതം വോട്ടുകൾ പ്രത്യേകം പ്രത്യേകം – separate minimum – നേടണം.)

3. കൂട്ടുട്രസ്റ്റിമാർ - അസോസിയേഷൻ തിരഞ്ഞെടുക്കണം.

4. അസോസിയേഷൻ സെക്രട്ടറി – മാനേജിംഗ് കമ്മിറ്റി തിരഞ്ഞെടുക്കണം - മലങ്കരമെത്രാപ്പോലീത്താ സ്ഥിരപ്പെടുത്തണം.

ഇതിൽ നിന്നു വ്യക്തമാകുന്ന ചില വസ്തുതകളുണ്ട്. ഒന്നാമതായി, കാതോലിക്കാ/മലങ്കരമെത്രാപ്പോലീത്താ, മെത്രാന്മാർ എന്നീ സ്ഥാനങ്ങളിലേയ്ക്കുള്ള അസോസിയേഷന്റെ തിരഞ്ഞെടുപ്പ് നിരാകരിക്കാനുള്ള അവകാശം എപ്പിസ്കോപ്പൽ സുന്നഹദോസിനുണ്ട്. മെത്രാൻ തിരഞ്ഞെടുപ്പിൽ മുമ്പ് അപ്രകാരം സംഭവിച്ചിട്ടുമുണ്ട്. കേവല ഭൂരിപക്ഷവും മൃഗീയ ഭൂരിപക്ഷവും ഒഴിവാക്കാനും സ്ഥാനാർത്ഥിയുടെ വൈദിക-അവൈദിക പിന്തുണ വേർതിരിച്ച് അളക്കുവാനും മെത്രാൻതിരഞ്ഞെടുപ്പിൽ separate minimum വോട്ടുകൾ ഏർപ്പെടുത്തിയിട്ടുണ്ട്. രണ്ടാമതായി, ലൗകികഭരണത്തിൽ മാത്രം പങ്കുള്ള കൂട്ടുട്രസ്റ്റിമാർ അസോസിയേഷന്റെ തിരഞ്ഞെടുപ്പുകൊണ്ടു മാത്രം സ്ഥാനം പ്രാപിക്കും. എന്നാൽ അസോസിയേഷൻ സെക്രട്ടറിയെ മാനേജിംഗ് കമ്മിറ്റി തിരഞ്ഞെടുത്താലും അത് അംഗീകരിക്കാതിരിക്കാനുള്ള അവകാശം മലങ്കരമെത്രാപ്പോലീത്തായ്ക്കുണ്ട്.

## 2. പുറത്താക്കൽ

1. അസോസിയേഷൻ സെക്രട്ടറിയെ കാരണം കാണിക്കാതെ മാനേജിംഗ് കമ്മിറ്റിക്ക് നീക്കം ചെയ്യാം.

2. കൂട്ടുട്രസ്റ്റിമാരെ കാരണം കാണിക്കാതെ അസോസിയേഷന് നീക്കം ചെയ്യാം.

3. മെത്രാന്മാർ - പരാതി എപ്പിസ്കോപ്പൽ സുന്നഹദോസിൽ കൊണ്ടുവരണം. ഇരുകക്ഷികൾക്കും നോട്ടീസ് കൊടുത്ത് വാദം കേട്ട് ഭൂരിപക്ഷാഭിപ്രായപ്രകാരം സുന്നഹദോസ് പ്രസിഡന്റ് വിധി പ്രസ്താവിക്കണം.

4. കാതോലിക്കാ/മലങ്കരമെത്രാപ്പോലീത്താ - മെത്രാന്മാരുടേതു പോലെ തന്നെ - പക്ഷേ സ്വീകരിക്കപ്പെട്ട പാത്രിയർക്കീസുണ്ടെങ്കിൽ അദ്ദേഹത്തെ ക്ഷണിക്കണം. വേണമെങ്കിൽ ആലോചനയ്ക്കായി മാനേജിംഗ് കമ്മിറ്റിയിലെ ആവശ്യമുള്ളവരെ ക്ഷണിക്കാം.

ഇതു വ്യക്തമാക്കുന്ന വസ്തുത, കാതോലിക്കാ/മലങ്കരമെത്രാപ്പോലീത്തായെപ്പറ്റിയുള്ള പരാതിയിലും വിധിയിലും ഉള്ള പരിമിതമായ പങ്കുപോലും മെത്രാന്മാരുടെ കാര്യത്തിൽ മാനേജിംഗ് കമ്മിറ്റിക്ക് ഇല്ല എന്നതാണ്. മലങ്കരമെത്രാപ്പോലീത്താസ്ഥാനം കാതോലിക്കാ വഹിക്കുന്നതിനാലാണ് അവിടെ മാനേജിംഗ് കമ്മിറ്റി അംഗങ്ങൾക്ക് ക്ഷണിക്കപ്പെടാനുള്ള അവസരമെങ്കിലുമുള്ളത്. അതൊഴിവാക്കിയാൽ തികച്ചും ഹൂദായ കാനോനിലെ വ്യവസ്ഥകൾക്കനുസരിച്ചാണ് മെത്രാന്മാരുടെ മേലുള്ള നടപടികൾ ഭരണഘടനയിൽ ക്രമീകരിച്ചിരിക്കുന്നത്.

മെത്രാന്മാരുടെ തിരഞ്ഞെടുപ്പും പുറത്താക്കലും സംബന്ധിച്ചുള്ള ഭരണഘടനാവകുപ്പുകൾ വിശകലനം ചെയ്താൽ മെത്രാൻതിരഞ്ഞെടുപ്പിന്റെ ആദ്യഘട്ടം കഴിഞ്ഞാൽ അതു സംബന്ധിച്ച നടപടികൾ പൂർണ്ണമായും എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ നിയന്ത്രണത്തിലാകുന്നു എന്നു കാണാം.

ഈ പശ്ചാത്തലത്തിൽ വേണം മെത്രാന്മാർക്ക് ഇടവക തിരിച്ചുനൽകുന്നതിനെക്കുറിച്ചുള്ള ഭരണഘടനാ പരാമർശനം പരിശോധിക്കുവാൻ. ഇവിടെ അടിസ്ഥാന വസ്തുത, മെത്രാൻ ലൗകികഭരണാധികാരി മാത്രമല്ല, ആത്മീയപിതാവ് കൂടിയാണ് എന്നതാണ്. എന്നാൽ ഈ *പിതൃസ്ഥാനം* മലങ്കരസഭയുടെ വിശ്വാസമോ പാരമ്പര്യമോ ഭേദപ്പെടുത്താനോ വ്യക്തിപരമായ ഇഷ്ടാനിഷ്ടങ്ങൾ അടിച്ചേൽപ്പിക്കാനോ നടപ്പാക്കാനോ ഉള്ള അനിയന്ത്രിതമായ അധികാരമൊന്നും മെത്രാന്മാർക്കു നൽകുന്നില്ല എന്ന വസ്തുതയും ഇവിടെ സൂചിപ്പിക്കട്ടെ. അത്തരം ഏകാധിപത്യപരമായ അധികാരം കാതോലിക്കാ/മലങ്കരമെത്രാപ്പോലീത്തായ്ക്കു പോലും ഭരണഘടന പ്രദാനം ചെയ്യുന്നില്ല. എന്നാൽ *ആത്മീയപിതൃസ്ഥാനം* പരിഗണിച്ചാണ് ഭരണഘടനയുടെ 64-ാം വകുപ്പിൽ മെത്രാന്മാരുടെ നിയമനത്തിൽ എപ്പിസ്കോപ്പൽ സുന്നഹദോസിന് മേൽക്കൈ നൽകിയിരിക്കുന്നത്.

ഓരോ വാക്കും അളന്നും തൂക്കിയും പ്രയോഗിച്ച റാവുസാഹിബ് ഒ. എം. ചെറിയാൻ, ഭരണഘടനയുടെ 64-ാം വകുപ്പിൽ കാതോലിക്കാ മെത്രാന്മാർക്ക് ഇടവക തിരിച്ച് കല്പന നൽകേണ്ടത് സുന്നഹദോസിന്റെ *ശുപാർശയോടും* മാനേജിംഗ് കമ്മിറ്റിയുടെ *ആലോചനയോടും* കൂടി എന്നു രണ്ടു വിധത്തിലാണ് പരാമർശിച്ചിരിക്കുന്നത്. ഔദ്യോഗിക ഇംഗ്ലീഷ് പരിഭാഷപ്രകാരം ... *The Caholicos shall in consultation with the Malankara Association Managing Committee and according to the recommendation of the Malankara Episcopal Synod allocate Dioceses to the Metropolitans* ... എന്നാണ് പരാമർശിത വകുപ്പ്. ഇതു ബോധപൂർവമായിത്തന്നെ ചെയ്ത ഒന്നാണ്. ഈ വകുപ്പനുസരിച്ച് മെത്രാന്മാരുടെ നിയമനം കാതോലിക്കാ മാനേജിംഗ് കമ്മിറ്റിയുമായി ആലോചിക്കണം. പക്ഷേ അത് *ശുപാർശ ചെയ്യാൻ* അവർക്ക് അധികാരമില്ല. സുന്നഹദോസാണ് ഇക്കാര്യം ശുപാർശ ചെയ്യേണ്ടത്. സുന്നഹദോസിന്റെ ശുപാർശ നിരാകരിക്കാൻ കാതോലിക്കാ/മലങ്കരമെത്രാപ്പോലീത്തായ്ക്ക് ഭരണഘടനപ്രകാരം അധികാരവുമില്ല. ഫലത്തിൽ, മെത്രാന്മാരുടെ നിയമനകാര്യത്തിൽ എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ ശുപാർശയാണ് പരമപ്രധാനം എന്നു കാണാം.

ഇത് പുതുതായി വാഴിക്കപ്പെട്ട ഒരു മെത്രാന്റെ നിയമനത്തെപ്പറ്റിയുള്ള നിയമമാണെന്ന് നിസംശയമാണ്. ഇതിൽ പുനർനിയമനം ഉൾപ്പെട്ടിട്ടില്ല എന്ന് വാദിച്ചാൽ അതും ശരിയാണ്. കാരണം മെത്രാന്മാരുടെ സ്ഥലംമാറ്റം എന്നത് സഭയോ ഭരണഘടനാശിൽപ്പികളോ ചിന്തിച്ചിട്ടു കൂടിയില്ലാത്ത വസ്തുതയായിരുന്നു എന്നതാണ്. ക്രൈസ്തവ വിശ്വാസപ്രകാരം അടിയന്തരഘട്ടങ്ങളിലൊഴികെ അസാദ്ധ്യമായ ഒന്നിനെപ്പറ്റി ചർച്ച ചെയ്യാത്തതിൽ അത്ഭുതമില്ല. ഇതിനായി ലോകക്രൈസ്തവ ചരിത്രം പരിശോധിക്കാം.

ഓർത്തഡോക്സ് ലോകത്ത് മെത്രാന്മാരുടെ സ്ഥലംമാറ്റം എന്നത്

അചിന്ത്യമായ ഒന്നാണ്. ഉദാഹരണമായി കോപ്റ്റിക് സഭയിൽ ഭദ്രാസന ഭരണമുള്ളവരും, ഇല്ലാത്തവരും എന്നിങ്ങനെ രണ്ടു തരം മെത്രാന്മാരുണ്ട്. ഭദ്രാസനഭരണമുള്ള മെത്രാന്മാർക്ക് സ്ഥലംമാറ്റമില്ല. അവർക്ക് പോപ്പിന്റെ തിരഞ്ഞെടുപ്പിൽ സ്ഥാനാർത്ഥിയാവാനും സാദ്ധ്യമല്ല. കോപ്റ്റിക് പോപ്പ് അലക്സന്ത്രിയായുടെ മെത്രാൻ കൂടെ ആയതിനാൽ ഭദ്രാസനഭരണമുള്ള മെത്രാന്മാർ പോപ്പ് ആയാൽ അതിൽ സ്ഥലംമാറ്റം കടന്നുവരും. അത് ഒഴിവാക്കാനാണത്രേ ഇത്തരമൊരു നിയന്ത്രണം വെച്ചിരിക്കുന്നത്. അതേസമയം സ്ഥാനക്കയറ്റത്തോടു കൂടിയ സ്ഥലം മാറ്റം ഓർത്തഡോക്സ് സഭകൾ പരിമിതമായി അനുവദിക്കുന്നുമുണ്ട്.

ഒരു മെത്രാനെ വാഴിച്ച് സിംഹാസനാരോഹണം നടത്തുമ്പോൾ അദ്ദേഹം ആ ഇടവകയെ വിവാഹം ചെയ്യുന്നു എന്നാണ് ക്രൈസ്തവ സങ്കല്പം. *സുന്ത്രോണിസോ* നടത്തുമ്പോൾ മെത്രാൻ നിർദ്ദിഷ്ട ഇടവ കയെ വരിച്ചു എന്നാണ് വിശ്വാസം. വിവാഹമോചനം ക്രൈസ്തവപാര മ്പര്യത്തിൽ നിഷിദ്ധമായതിനാൽ മെത്രാന്മാർ തങ്ങൾ വിവാഹം ചെയ്ത ഇടവക വിടുന്നതും നിഷിദ്ധമായാണ് സഭ കണക്കാക്കുന്നത്. ഈ സാഹ ചര്യം മറികടക്കാനാണ് താൽക്കാലിക അടിസ്ഥാനത്തിൽ ആവശ്യമായി വരുമ്പോൾ റോമൻ കത്തോലിക്കാ സഭ *പൊന്തിഫിക്കൽ ഡെലിഗേറ്റ്, വികാരി അപ്പോസ്തോലിക്കാ* തുടങ്ങിയ സ്ഥാനങ്ങളോടെ പല മെത്രാ ന്മാരെയും നിയമിക്കുന്നത്. അന്ത്യോക്യൻസഭ സമീപകാലത്ത് *പാത്രി യാർക്കൽ വികാരി*മാരെ നിയമിക്കുന്നതിന്റെ ഉദ്ദേശ്യവും മറ്റൊന്നല്ല.

കേരളത്തിലെ എപ്പിസ്കോപ്പൽ സഭകളുടെ കാര്യമെടുത്താൽ പൗരസ്ത്യ കൽദായ സുറിയാനിസഭ, മലബാർ സ്വതന്ത്ര സുറിയാനിസഭ എന്നിവയിൽ മെത്രാന്മാരുടെ സ്ഥലംമാറ്റം അപ്രസക്തമാണ്. മാർത്തോ മ്മാസഭയിൽ മാത്രമാണ് ഇന്ന് ഏഴു വർഷത്തിലൊരിക്കൽ മെത്രാന്മാ രുടെ നിർബന്ധിത സ്ഥലംമാറ്റം എന്നൊരു നിയമം പേരിനെങ്കിലുമുള്ളത്. പക്ഷേ ഇവിടെ പ്രത്യേകം ശ്രദ്ധിക്കേണ്ട ഒരു വസ്തുതയുണ്ട്. 1970-കളിലാണ് മാർത്തോമ്മാസഭയിൽ മാർത്തോമ്മാ മെത്രാപ്പോലീ ത്തായ്ക്കും ഒന്നോ രണ്ടോ സഫ്രഗന്മാർക്കുമപ്പുറം കൂടുതൽ എപ്പിസ് ക്കോപ്പാമാർ ഉണ്ടായത്. മലങ്കരസഭയിൽ ഇടവകമെത്രാന്മാർ ഉണ്ടായ 1876 മുതൽ ഭരണഘടന പാസാക്കിയ 1934 വരെയുള്ള കാലത്ത് അവ രുടെ സ്ഥാനത്തെക്കുറിച്ച് ഉണ്ടായിരുന്ന ആശയക്കുഴപ്പത്തിന് സമാന മായ സ്ഥിതിയാണ് മാർത്തോമ്മാസഭയിൽ ഈ വിഷയത്തിൽ ഇന്നു ള്ളത്. ആ ബാലാരിഷ്ടത മാറി വ്യക്തത ഉണ്ടാകുമ്പോൾ മാർത്തോ മ്മാസഭ എതു മാർഗ്ഗം പിന്തുടരും എന്നതിൽ ഒരു അഭിപ്രായം പറയാ നുള്ള കാലം ഇനിയുമായിട്ടില്ല. അതിനാൽ അതു മാതൃകയാക്കാനു മാവില്ല.

ചർച്ച് ഓഫ് ഇംഗ്ലണ്ടിന്റെ നിയമാവലി അതേപടി പകർത്തിയ ചർച്ച് ഓഫ് സൗത്ത് ഇന്ത്യയിൽ മെത്രാന്മാർക്ക് സ്ഥലംമാറ്റം ഇല്ല. എന്നാൽ നിശ്ചിതപ്രായത്തിൽ റിട്ടയർമെന്റ് ഉണ്ടു താനും. ഭദ്രാസനതലത്തിലാണ്

അവരെ തിരഞ്ഞെടുക്കുന്നതും വാഴിക്കുന്നതും. പക്ഷേ ചർച്ച് ഓഫ് ഇംഗ്ലണ്ടിലേതുപോലെ സി.എസ്.ഐ. സഭയിലെ ബിഷപ്പുമാരും സഭയിൽ നിന്നു നിശ്ചിത പ്രതിമാസ ശമ്പളവും പെൻഷനും മറ്റാനുകൂല്യങ്ങളും കൈപ്പറ്റുന്നവരാണ് എന്ന വസ്തുതയും പരിഗണിക്കണം.

റോമൻ കത്തോലിക്കാ സഭയിൽ ഒരു നിശ്ചിത രൂപതയ്ക്കു വേണ്ടി മാത്രമാണ് മെത്രാന്മാരെ വാഴിക്കുക. അതേസമയം അവരുടെ റിട്ടയർമെന്റ് പ്രായം 75 ആയി നിജപ്പെടുത്തിയിട്ടുണ്ട്. സ്ഥാനക്കയറ്റം (ആർച്ച് ബിഷപ്പ്, മെത്രാപ്പോലീത്താ) കൊണ്ട് ഇവരുടെ രൂപതകളിൽ മാറ്റം വരുന്നതല്ലാതെയുള്ള മെത്രാന്മാരുടെ സ്ഥലംമാറ്റം റോമൻ കത്തോലിക്കാ സഭയിലില്ല. റോമൻ കത്തോലിക്കാസഭയുടെ വത്തിക്കാൻ നയതന്ത്ര വകുപ്പടക്കമുള്ള അഖിലലോക ഭരണസംവിധാനത്തിൽ മെത്രാന്മാരെ പലയിടത്തും നിയമിക്കേണ്ടി വരും. *രൂപതയുടെ മെത്രാൻ* എന്ന കാനോൻ നിയമം മറികടക്കാതെ ഇപ്രകാരം ചെയ്യുവാൻ റോമൻ കത്തോലിക്കാ സഭ, ഒരിക്കൽ ആഫ്രിക്കയിലും മെഡിറ്ററേനിയൻപ്രദേശത്തും നിലനിന്നതും, ഇന്ന് നഷ്ടപ്പെട്ടുപോയതുമായ മെത്രാസനങ്ങൾക്കായി അവരെ വാഴിക്കുകയും പേപ്പൽ പ്രതിനിധികളായി ആവശ്യമുള്ളടത്ത് നിയമിക്കുകയും ചെയ്യുക എന്ന രീതിയാണ് സ്വീകരിച്ചിരിക്കുന്നത്. സീറോ-മലബാർ രൂപതയുടെ സ്ഥാപകനായ പറമ്പിൽ ചാണ്ടിയെ 1663-ൽ വാഴിച്ചത് *മെഗറൻസിലെ സ്ഥാനികമെത്രാൻ* ആയിട്ടാണ്. നിയമനം മലബാറിന്റെ വികാരി അപ്പോസ്തോലിക്കാ ആയും. 1930-ൽ റോമൻ കത്തോലിക്കാസഭയിൽ ചേർന്ന ബഥനിയുടെ മാർ ഈവാനിയോസിനെ ലിബിയയിലെ *പാസിസ്* എന്ന സ്ഥലത്തെ സ്ഥാനിക ആർച്ച് ബിഷപ്പായാണ് റോമാസഭയിൽ ആദ്യം സ്വീകരിച്ചത്. പിന്നീടാണ് തിരുവനന്തപുരം അതിരൂപത സ്ഥാപിച്ചത്. തൊഴിയൂർ സഭയിൽനിന്ന് റീത്തിൽ ചേർന്ന പൗലൂസ് മാർ പീലക്സീനോസിന് *ചായലിന്റെ സ്ഥാനിക മെത്രാൻ* എന്ന പദവിയാണ് നൽകിയത്. 1996-ൽ *ആന്റിനോയിലെ സ്ഥാനിക ആർച്ച് ബിഷപ്പായി* പട്ടം കെട്ടപ്പെട്ട മാർ വർക്കി വിതയത്തിലിനെ എറണാകുളം-അങ്കമാലി അതിരൂപതയുടെ അപ്പോസ്തോലിക് അഡ്മിനിസ്ട്രേറ്ററാക്കിയ വർത്തമാനകാല സംഭവം ഇക്കൂട്ടത്തിൽ പരിഗണിക്കാം. ഇങ്ങനെ എത്ര ഉദാഹരണം വേണമെങ്കിലും കേരളവുമായി ബന്ധപ്പെടുത്തിത്തന്നെ റോമൻ കത്തോലിക്കാസഭയിൽ കാണാവുന്നതാണ്.

ചുരുക്കത്തിൽ, അഖിലലോകതലത്തിൽത്തന്നെ മെത്രാന്മാരുടെ സ്ഥലംമാറ്റം നിയമവിരുദ്ധമാണ്. അതേസമയം അനിവാര്യമായ സാഹചര്യങ്ങളിൽ അത് പ്രാബല്യത്തിലാകുന്നുമുണ്ട്. ഉദാഹരണത്തിന് വത്തിക്കാൻ നയതന്ത്രവകുപ്പിലെ ഉദ്യോഗസ്ഥനും പിന്നീട് സീറോ മലബാർ സഭയിലെ *പൊന്തിഫിക്കൽ ഡെലിഗേറ്റും* ആയിരുന്ന മാർ എബ്രഹാം കാട്ടുമന വാഴിക്കപ്പെട്ടത് *സിബാറാദസിലെ സ്ഥാനിക മെത്രാനാ*യാണ്. ഈ മാർഗ്ഗം മലങ്കരസഭയ്ക്കും പരീക്ഷിക്കാവുന്നതാണ്. ഇപ്പോൾ ചെയ്യു

ന്നതുപോലെ മെത്രാന്മാരെ മലങ്കരസഭയ്ക്കായി തിരഞ്ഞെടുത്തു പട്ടം കെട്ടുക. നിലവിൽ ഇല്ലാത്ത (*ഇനി ഉണ്ടാകാത്ത*) ഭദ്രാസനത്തിനായി മാത്രം അവർക്ക് സുന്ത്രോണിസോ നടത്തുക. ഉദാഹരണത്തിന് ഒരിക്കൽ മലങ്കരയുടെ ഭരണത്തിലായിരുന്ന സെക്കോട്രാ ദ്വീപ്. പിന്നീട് സഭാഭരണഘടന അനുസരിച്ച് അവരെ ഏതെങ്കിലും ഇടവകയ്ക്കായി നിയമിക്കുക. അപ്പോൾ കാനോൻനിയമം ലംഘിക്കാതെതന്നെ ആവശ്യാനുസൃതം അവരെ സ്ഥലംമാറ്റാൻ സാധിക്കും. പക്ഷേ ഇവയൊക്കെ ചെയ്യേണ്ടത് നിയമത്തിന്റെ പരിധിക്കുള്ളിൽ നിന്നുകൊണ്ടാവണമെന്നു മാത്രം. അതു ചെയ്യേണ്ടത് നിയമം അനുശാസിക്കുന്നവരും.

ഭരണശേഷി കുറഞ്ഞ (പലപ്പോഴും തികഞ്ഞ പരാജയമായ) മെത്രാന്മാർ ഉണ്ട് എന്നത് യാഥാർത്ഥ്യമാണ്. പക്ഷേ അവരെ മറ്റൊരു ഭദ്രാസനത്തിലേയ്ക്ക് സ്ഥലംമാറ്റുന്നതിൽ അർത്ഥമില്ല. *ഇടത്തുകാലിലെ മന്ത് വലത്തുകാലിലേയ്ക്കു മാറ്റിയതിന്* തുല്യമായ നടപടി മാത്രമാണത്. അതൊരു ശാശ്വതപരിഹാരത്തിനുള്ള ചികിത്സ അല്ല. അവരിൽ മിക്കവരും ഭരണത്തിലൊഴികെ മറ്റു പല രംഗങ്ങളിലും ഉന്നതമായ പ്രാഗൽഭ്യം ഉള്ളവരായിരിക്കും. അതു തിരിച്ചറിഞ്ഞ് അത്തരക്കാരെ ഭദ്രാസനഭരണത്തിൽ നിന്നു വിടർത്തി അവരുടെ സർഗശേഷിക്കനുസൃതമായ മേഖലകളിൽ മുഴുവൻസമയ ശ്രദ്ധ ചെലുത്താൻ അവസരമൊരുക്കുകയാണ് വേണ്ടത്. എല്ലാ മെത്രാന്മാരും ഭദ്രാസനം ഭരിക്കണമെന്ന് ഒരു നിയമവും അനുശാസിക്കുന്നില്ല. റോമാപാപ്പാ പോലും സ്ഥാനമൊഴിഞ്ഞ വർത്തമാനകാല സാഹചര്യത്തിൽ ആരോഗ്യമില്ലാത്തവരെ സ്ഥാനമൊഴിയാനും അനുവദിക്കണം. *ഇപ്പോൾ ഇതാ അടിയനെ വിട്ടയയ്ക്കേണമേ* എന്നു അപേക്ഷിക്കുന്നവരെയും ഭരണത്തിൽനിന്നു വിരമിക്കാൻ അനുവദിക്കണം. അല്ലെങ്കിൽ അവർക്ക് സഹായികളെ നിയമിച്ചുകൊടുക്കണം. അതിലൊന്നും ഒരു തെറ്റുമില്ല.

എന്നാൽ മെത്രാന്മാർക്ക് നിർബന്ധിതവും സമയബന്ധിതവുമായ സ്ഥലംമാറ്റം (statutory transfer) നൽകുന്നത് തികച്ചും ക്രൈസ്തവേതരമായ നടപടിയാണെന്നു പറയാതിരിക്കാൻ തരമില്ല. വിശ്വാസം മാത്രമല്ല അതിനു കാരണം. അവർ ആരുടെയും ശമ്പളം പറ്റുന്ന *തൊഴിലാളി*യല്ല എന്നതും ഇവിടെ പ്രസക്തമാണ്. വൈദികശമ്പളപദ്ധതി നടപ്പിൽ വന്ന ശേഷം മാത്രമാണ് മലങ്കരയിൽ കത്തനാർമാർക്കു പോലും പൊതുവായ സ്ഥലംമാറ്റം നടപ്പിൽ വന്നത്. അതുപോലും ഇടവകയ്ക്കായി പട്ടമേറ്റവർക്ക് ബാധകമല്ലായിരുന്നു. ഇടവകപ്പട്ടം നിർത്തൽ ചെയ്തിട്ട് ദശാബ്ദങ്ങൾ കഴിഞ്ഞിട്ടും കോട്ടയം ഭദ്രാസനത്തിലെ അവസാനത്തെ ഇടവകപ്പട്ടക്കാരൻ അന്തരിച്ചത് 2013-ലാണ്. അനാരോഗ്യം ഹേതുവായി അദ്ദേഹത്തിന് അസിസ്റ്റന്റുമാരെ വളരെ മുമ്പു തന്നെ നിയമിച്ചു കൊടുത്തിരുന്നു എങ്കിലും മരണംവരെ അദ്ദേഹം ആ പള്ളിവികാരിയായി തുടർന്നു.

മലങ്കരയിലെ ഇടവകമെത്രാന്മാരുടെ നില വളരെ സങ്കീർണ്ണമാണ്. അവർ വാഴിക്കപ്പെടുന്നത് പൊതുസഭയ്ക്കായി ആണ്. ആ അർത്ഥത്തിൽ

അവർ പൊതു (*തീബേൽ*) മെത്രാന്മാരാണ്. അതിനാൽ അവരെ എവിടെയും നിയമിക്കാം. പക്ഷേ ഇപ്പോൾ അവരെ ഒരു ഇടവകയ്ക്കായി സുന്ത്രോണിസോ (സിംഹാസനാരോഹണം) നടത്തുന്നുണ്ട്. അതോടെ അവർ ഇടവകമെത്രാന്മാരായി മാറുന്നു. ക്രൈസ്തവ വിശ്വാസമനുസരിച്ച് എല്ലാ ഇടവകമെത്രാന്മാർക്കും സിംഹാസനമുണ്ട്. അന്ത്യോഖ്യൻ സഭയിൽ ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യ ദശകത്തിൽപ്പോലും *യേറുശലേം സിംഹാസനത്തിന്റെ മെത്രാപ്പോലീത്താ, ഉറഹാ സിംഹാസനത്തിന്റെ മെത്രാപ്പോലീത്താ* എന്നിങ്ങനെയുള്ള തലക്കെട്ടുകൾ ഉപയോഗിച്ചിരുന്നു എന്നതിന് തെളിവുണ്ട്. *സിംഹാസനം* മെത്രാന്റെ സ്ഥാന ചിഹ്നങ്ങളിൽ ഒന്നുമാണ്. മെത്രാന്മാരെ സിംഹാസനത്തിന്റെ പ്രതീകമായ കസേരയിൽ ഇരുത്തി കബറടക്കുന്ന പാരമ്പര്യംപോലും ഈ സിംഹാസനബന്ധത്തിൽനിന്ന് ഉടലെടുത്തതല്ലേയെന്നു സംശയിക്കണം.

പാശ്ചാത്യ സുറിയാനിപാരമ്പര്യത്തിൽ സുന്ത്രോണിസോ നടത്തണമെന്നു നിർബന്ധമുള്ള ഒന്നല്ല എന്നതാണ് രസകരമായ വസ്തുത. 1876-ൽ പ. പത്രോസ് തൃതീയൻ പാത്രിയർക്കീസു വാഴിച്ച ആറു മെത്രാന്മാരിൽ കണ്ടനാടിന്റെ മാർ ഈവാനിയോസിന് (പിന്നീട് മലങ്കരയിലെ ഒന്നാം കാതോലിക്കാ) മാത്രമാണ് സുന്ത്രോണിസോ നടത്തിയത്. കാരുചിറ മാർ പീലക്സീനോസിന് (പിന്നീട് മലങ്കരയിലെ രണ്ടാം കാതോലിക്കാ) കോട്ടയത്തിനായോ, ഏറ്റവും ഒടുവിൽ തോമസ് മാർ തീമോത്തിയോസിന് (ഇപ്പോഴത്തെ പ. ദിദിമോസ് പ്രഥമൻ വലിയ ബാവാ) മലബാറിനായോ സുന്ത്രോണിസോ നടത്തിയിട്ടില്ല. 1970-കൾ മുതൽ വാഴിക്കപ്പെട്ട മെത്രാന്മാർക്കാണ് സുന്ത്രോണിസോ നിയമേന നടത്തിത്തുടങ്ങിയത്. അതിനാൽ നിലവിലുള്ള സഭാവിജ്ഞാനീയമനുസരിച്ച് (ecclesiology) അവരെ സ്ഥലംമാറ്റാനാവില്ല.

ഇത് ഒരു ഉദാഹരണം കൊണ്ട് വ്യക്തമാക്കാം. മലങ്കരസഭ അനുവർത്തിക്കുന്ന പാശ്ചാത്യ സുറിയാനി പാരമ്പര്യപ്രകാരം മാമോദീസാ, വിവാഹം, പൗരോഹിത്യം ഇവ കൂദാശകളാണ്. ഒരുവന് ക്രിസ്ത്യാനി ആകണമെങ്കിൽ മാമോദീസാ എന്ന കൂദാശ സ്വീകരിക്കണമെന്ന് നിർബന്ധമാണ്. എന്നാൽ വിവാഹം, പൗരോഹിത്യം ഇവ സ്വമനസാലെ സ്വീകരിക്കുന്നവയും ക്രിസ്ത്യാനിയായി തുടരാൻ അത്യന്താപേക്ഷിതമല്ലാത്തതുമായ കൂദാശകളാണ്. ഇവ സ്വീകരിക്കാത്തതുകൊണ്ട് ഒരുവനും ക്രിസ്ത്യാനി അല്ലാതാകുന്നില്ല. എന്നാൽ ഒരിക്കൽ വിവാഹം, പൗരോഹിത്യം എന്നീ കൂദാശകൾ സ്വീകരിച്ചാൽ പിന്നീട് അവ സംബന്ധിച്ച സഭാനിയമങ്ങൾ പാലിക്കുവാൻ ഓരോ ക്രിസ്ത്യാനിയും ബാദ്ധ്യസ്ഥനാണ്. ഇതുപോലെ മേല്പട്ടസ്ഥാനലബ്ധിക്ക് *പട്ടംകൊടശുശ്രൂഷ* അനിവാര്യമാണ്. എന്നാൽ സുന്ത്രോണിസോ അപ്രകാരം അല്ല താനും. എന്നാൽ ഒരിക്കൽ സുന്ത്രോണിസോ നടത്തിയാൽ അതു സംബന്ധിച്ച കാനോൻ നിയമങ്ങൾ പാലിക്കുവാൻ കൊടുത്തവരും ലഭിച്ചവരും ബാദ്ധ്യസ്ഥരാണ്.

സുന്ത്രോണിസോ *വിശ്വാസത്തിന്റെ* പരിധിയിൽ വരുന്ന വൈദികചട ങ്ങാണ്. അതിനെക്കുറിച്ച് വ്യാഖ്യാനം നൽകാനോ അവയുമായി ബന്ധ പ്പെട്ട ചട്ടങ്ങൾ ഉണ്ടാക്കാനോ മലങ്കരസഭാ ഭരണഘടനയുടെ 107-ാം വകു പ്പുപ്രകാരം പ. എപ്പിസ്കോപ്പൽ സുന്നഹദോസിനു മാത്രമേ അധികാര മുള്ളു. ഈ നിയമത്തിനുള്ളിൽ നിന്നുകൊണ്ടാണ് മെത്രാന്മാരുടെ സ്ഥലം മാറ്റവും റിട്ടയർമെന്റും സംബന്ധിച്ച് പഠിച്ച് റിപ്പോർട്ടു നൽകാൻ 2003 ഓഗസ്റ്റിൽ പ. എപ്പിസ്കോപ്പൽ സുന്നഹദോസ് ഒരു സിനഡ് സബ് കമ്മി റ്റിയെ നിയോഗിച്ചത്. മാത്യൂസ് മാർ എപ്പിഫാനിയോസ് മെത്രാപ്പോ ലീത്താ പ്രസിഡന്റും, ഡോ. മാത്യൂസ് മാർ സേവേറിയോസ് കൺവീന റുമായ അഞ്ച് അംഗങ്ങളുള്ള കമ്മിറ്റി 2004 ഫെബ്രുവരി സുന്നഹദോ സിൽ തങ്ങളുടെ വിശദമായ റിപ്പോർട്ട് സമർപ്പിച്ചു. ടി സുന്നഹദോസിന്റെ പന്ത്രണ്ടാം നിശ്ചയമായി ചില ഭേദഗതികളോടെ അംഗീകരിച്ച ആ റിപ്പോർട്ടിലെ മെത്രാന്മാരുടെ സ്ഥലംമാറ്റത്തെപ്പറ്റിയുള്ള പ്രസക്ത ഭാഗ ങ്ങൾ.

1. പുരാതനസഭകളിലൊന്നും സ്ഥാനക്കയറ്റത്തോടെയല്ലാതെ മെത്രാ ന്മാരുടെ സ്ഥലംമാറ്റം നിലവിലില്ല.

2. പൗരാണികപാരമ്പര്യപ്രകാരം മെത്രാന്മാരുടെ സ്ഥലംമാറ്റം അഭി ലഷണീയമല്ല.

3. മലങ്കരസഭാഭരണഘടനയുടെ 63, 64 വകുപ്പുകൾ മെത്രാന്മാരുടെ സ്ഥലംമാറ്റം വിവക്ഷിക്കുന്നില്ല.

4. *നമ്മുടെ സംസ്കാരത്തിലും സാഹചര്യത്തിലും മെത്രാപ്പോലീത്താ മാർക്ക് അവരവരുടെ ഭദ്രാസനത്തിലെ വൈദികരും ജനങ്ങളുമായുള്ള പിതൃപുത്രബന്ധം നിലനിർത്തുവാൻ മെത്രാപ്പോലീത്താമാരുടെ സ്ഥലം മാറ്റം ഇല്ലാതിരിക്കുന്നതാണ് നല്ലത്.*

5. *എന്നാൽ മലങ്കരസഭയിൽ പ്രത്യേക സാഹചര്യത്തിൽ ഒരു ഭദ്രാ സന മെത്രാപ്പോലീത്തായെ മറ്റൊരു മെത്രാസനത്തിലേയ്ക്കു മാറ്റി നിയ മിക്കുന്ന ഇപ്പോഴത്തെ രീതി തുടരാവുന്നതാണ്.*

വീണ്ടും 2009 ഓഗസ്റ്റ് സുന്നഹദോസ് മെത്രാന്മാരുടെ റിട്ടയർമെന്റി നെപ്പറ്റി അജണ്ടയിലെ 20-ാം നിശ്ചയമായി താഴെ പറയുന്ന നിശ്ചയം ചെയ്തു.

*ശാരീരികമായ അസ്വസ്ഥതകൾ മൂലം ഒരു മെത്രാപ്പോലീത്തായ്ക്ക് ഭദ്രാസനഭരണം നടത്തുവാൻ പ്രയാസമാണ് എന്നു സുന്നഹദോസിന് ബോദ്ധ്യമായാൽ, സുന്നഹദോസിന്റെ ശുപാർശപ്രകാരം, ആ മെത്രാ പ്പോലീത്തായെപ്പറ്റിയുള്ള വിശദമായ മെഡിക്കൽ റിപ്പോർട്ടു വാങ്ങി, പരിശുദ്ധ ബാവാതിരുമേനി ആ മെത്രാപ്പോലീത്തായ്ക്ക് റിട്ടയർമെന്റ് കല്പന കൊടുക്കുകയോ, അല്ലെങ്കിൽ ഒരു അസിസ്റ്റന്റ് മെത്രാപ്പോലീ ത്തായെ നിയമിച്ചു കൊടുക്കുകയോ ചെയ്യാവുന്നതാണ്.*

സൂക്ഷ്മമായി വിശകലനം ചെയ്താൽ മുകളിൽ പറഞ്ഞ 2009-ലെ

സുന്നഹദോസ് നിശ്ചയം *ഹൂദായ കാനോൻ ഏഴാം കെപ്പാലയോൻ - അന്ത്യോഖ്യാ 18* അനുസരിച്ചാണെന്നു കാണാം. അതേ മാനദണ്ഡത്തിൽ ചിന്തിച്ചാൽ *ഏഴാം കെപ്പാലയോൻ - ശ്ലീഹന്മാർ 13* അനുസരിച്ച് ഒരു മെത്രാനും തന്നെ മറ്റൊരു സ്ഥലത്തേയ്ക്കു മാറ്റണമെന്ന് സ്വയം ആവശ്യപ്പെടാൻ അധികാരമില്ല. *ഏഴാം കെപ്പാലയോൻ - ശ്ലീഹന്മാർ 21* - ലെ *...ജനം കൂട്ടിക്കൊണ്ടുപോയാലും... അരുത്* എന്ന കല്പന അനുസരിച്ച് മലങ്കരയിൽ ജനത്തെ പ്രതിനിധീകരിക്കുന്ന മാനേജിംഗ് കമ്മിറ്റിക്കും അത് ആവശ്യപ്പെടാനാവില്ല. സഭയ്ക്ക് ആവശ്യമെങ്കിൽ അപ്രകാരം അദ്ദേഹത്തോട് ആവശ്യപ്പെടേണ്ടത് പ. എപ്പിസ്കോപ്പൽ സുന്നഹദോസാണ്.

വിശദമായി പഠിച്ചു തയ്യാറാക്കിയ മുകളിൽ പറഞ്ഞ റിപ്പോർട്ടും അതിന്മേലുള്ള തീരുമാനവും പ. എപ്പിസ്കോപ്പൽ സുന്നഹദോസിന് ഈ വിഷയത്തിലുള്ള മേൽക്കൈ വ്യക്തമാക്കിയിട്ടുണ്ട്. മെത്രാന്മാരുടെ സമയബന്ധിത നിർബന്ധിത സ്ഥലംമാറ്റം പാരമ്പര്യവിരുദ്ധമാണെന്നും അത് അഭിലഷണീയമല്ലെന്നും പ. സുന്നഹദോസ് നിശ്ചയിച്ചു. എന്നാൽ പ്രത്യേക സാഹചര്യങ്ങളിൽ സ്ഥലംമാറ്റം നൽകാവുന്നതാണെന്നും തീരുമാനിച്ചു. ഇതനുസരിച്ച് 2009-ൽ കുറിയാക്കോസ് മാർ ക്ലിമ്മീസ്, സഖറിയാ മാർ അന്തോണിയോസ്, ഡോ. യാക്കോബ് മാർ ഐറേനിയോസ് എന്നീ മെത്രാപ്പോലീത്തന്മാർക്ക് പ. എപ്പിസ്കോപ്പൽ സുന്നഹദോസ് സ്ഥലംമാറ്റം ശുപാർശ ചെയ്തു. മലങ്കരമെത്രാപ്പോലീത്താ അത് നടപ്പിലാക്കുകയും ചെയ്തു. അതേപോലെ ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്, മാത്യൂസ് മാർ ബർണബാസ് എന്നിവർക്ക് റിട്ടയർമെന്റും അനുവദിച്ചു.

ഇവയൊക്കെയും മലങ്കരസഭാഭരണഘടനയുടെ 64-ാം വകുപ്പു പ്രകാരം മാനേജിംഗ് കമ്മിറ്റിയിൽ ആലോചിച്ചാണ് നടപ്പിൽ വരുത്തിയത്. അന്ന് ഈ നിശ്ചയങ്ങളേയോ, പ. എപ്പിസ്കോപ്പൽ സുന്നഹദോസിന് ഇപ്രകാരമുള്ള നിഗമനങ്ങളിൽ എത്താനുള്ള അധികാരത്തെയോ മാനേജിംഗ് കമ്മിറ്റി ചോദ്യം ചെയ്തില്ല. അതിനർത്ഥം പ. എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ ഈ വിഷയത്തിലുള്ള അധികാരം അന്ന് മാനേജിംഗ് കമ്മിറ്റി അംഗീകരിച്ചു എന്നാണ്. അപ്രകാരം ഒരിക്കൽ അംഗീകരിച്ച അധികാരം നിഷേധിക്കാനോ തിരിച്ചെടുക്കാനോ ഇനി മാനേജിംഗ് കമ്മിറ്റിക്ക് സാദ്ധ്യമല്ല. അതിന് *വാദതടസ്സം* (res judicata) ബാധകമാണ്. അന്നത്തെ സഭാസ്ഥാനികളിൽ ഭൂരിഭാഗവും ഇന്നും തൽസ്ഥാനത്ത് തുടരുന്നു എന്നതും പ്രത്യേകം പരിഗണിക്കണം.

ഈ നിയമവശം വ്യക്തമായി മനസ്സിലാകണമെങ്കിൽ മെത്രാന്മാരുടെ സ്ഥലംമാറ്റം എന്ന പ്രക്രിയയെ *നിലവിലുള്ള ഭദ്രാസനത്തിൽ നിന്നുള്ള വിടുതൽ, പുനർനിയമനം* എന്നിങ്ങനെ രണ്ടു ഭാഗങ്ങളായി തിരിക്കണം. നിലവിലുള്ള ഭദ്രാസനത്തിൽ നിന്നു വിടർത്തപ്പെട്ട് സ്വതന്ത്രനായ ഒരു മെത്രാന്റെ നിയമനം പുതുതായി വാഴിക്കപ്പെട്ട ഒരാളിന്റേതുപോലെ കണക്കാക്കണം. അവർക്ക് പുതിയ ഭദ്രാസനം നൽകുന്നത് ഭരണഘടനയുടെ

64-ാം വകുപ്പുപ്രകാരം *മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയുടെ ആലോചനയോടും മലങ്കര എപ്പിസ്കോപ്പൽ സിനഡിന്റെ ശുപാർശ അനുസരിച്ചും കാതോലിക്കാ മെത്രാപ്പോലീത്താമാർക്ക് ഇടവക തിരിക്കേണ്ടതാകുന്നു* എന്ന നിയമമനുസരിച്ചായിരിക്കണമെന്നത് തികച്ചും വ്യക്തമാണ്. എന്നാൽ *നിലവിലുള്ള ഭദ്രാസനത്തിൽ നിന്നു വിടർത്തുക* എന്നത് ഈ വകുപ്പിന്റെ കീഴിൽ വരുന്നതല്ല. ഈ വസ്തുത 2004-ലെ സുന്നഹദോസ് നിശ്ചയവും വ്യക്തമാക്കുന്നുണ്ട്.

അച്ചടക്കനടപടി അല്ലാതെ ഒരു മെത്രാനെ താൻ ഭരിക്കുന്ന ഭദ്രാസനത്തിൽനിന്നു വിടർത്തണമെങ്കിൽ നിലവിലുള്ള വ്യവസ്ഥിതിയിൽ ആദ്യം അത്തരമൊരു ആവശ്യകതയെപ്പറ്റി പ. എപ്പിസ്കോപ്പൽ സുന്നഹദോസിന് ബോദ്ധ്യം വരണം. *ഹൂദായ കാനോൻ ഏഴാം കെപ്പാലയോൻ - ശ്ലീഹന്മാർ 13* പ്രകാരം *നിരവധി പിതാക്കന്മാർ* (പ. എപ്പിസ്കോപ്പൽ സുന്നഹദോസ്) *അദ്ദേഹത്തോട് നിർബന്ധപൂർവം അപേക്ഷിക്കണം*. ഇത് *ഹൂദായ കാനോൻ ഏഴാം കെപ്പാലയോൻ - അന്ത്യോഖ്യാ 16* അനുസരിച്ച് *മെത്രാപ്പോലീത്താ സംബന്ധിച്ച പൂർണ്ണ സുന്നഹദോസ്* (സബ് കമ്മിറ്റി പോരെന്നർത്ഥം) ആയിരിക്കണം. അപ്രകാരം വിടർത്തപ്പെടുവാൻ പ്രസ്താവിത മെത്രാൻ സമ്മതിക്കണം എന്നത് ഈ നടപടിയിൽ അതീവ പ്രാധാന്യമുള്ള ഭാഗമാണ്. കാരണം സമ്മതം കൂടാതെ നിർബന്ധിച്ച് അയയ്ക്കുവാൻ കാനോൻ അനുശാസിക്കുന്നില്ല. ഇത്രയും പൂർത്തിയാക്കിയ ശേഷം മലങ്കരമെത്രാപ്പോലീത്താ അദ്ദേഹത്തിനു വിടുതൽ നൽകണം. ഈ പ്രക്രിയയിൽ മാനേജിംഗ് കമ്മിറ്റിക്ക് യാതൊരു പങ്കുമില്ല. ഇത്രയും നടപടികൾക്കു ശേഷം മാത്രമാണ് ഭരണഘടനയുടെ 64-ാം വകുപ്പു ക്രമാനുസൃതം ഉപയോഗിച്ചു പുനർനിയമനം നൽകുവാൻ സാധിക്കുക. അച്ചടക്കനടപടി ആണെങ്കിൽ അതിനുള്ള അധികാരം പ. എപ്പിസ്കോപ്പൽ സുന്നഹദോസിനു മാത്രമാണെന്ന് ഭരണഘടന വ്യക്തമാക്കിയിട്ടുണ്ട്. അത്തരം സാഹചര്യത്തിൽ പുനർനിയമനം അപ്രസക്തവുമാണ്.

പക്ഷേ ഇത്തരം വിടർത്തൽ, പുനർ നിയമനപ്രക്രിയ ഒറ്റപ്പെട്ട സംഭവങ്ങൾ (individual case) മാത്രമായേ പരിഗണിക്കാനാവൂ. ഒരു പ്രത്യേക ഇടവകയുടെ സവിശേഷമായ സാഹചര്യത്തിൽ മാത്രമേ മറ്റൊരു ഇടവകമെത്രാനെ അവിടേയ്ക്കു നിയമിക്കാൻ കാനോൻനിയമവും, 2004-ലെ പ. എപ്പിസ്കോപ്പൽ സുന്നഹദോസ് നിശ്ചയവും അനുവദിക്കുന്നുള്ളു എന്നതാണ് കാരണം. കൂട്ട സ്ഥലംമാറ്റങ്ങൾ തികച്ചും കാനോൻവിരുദ്ധമാണ്. *മാറ്റപ്പെടുന്ന മെത്രാന്റെ സമ്മതം* എന്ന സുപ്രധാന ഘടകം അത്തരം അവസ്ഥയിൽ എല്ലായ്പ്പോഴും ഉണ്ടായിരിക്കില്ല എന്നത് അതിലെ ഒരു പ്രധാന ഘടകവുമാണ്.

2004, 2009 വർഷങ്ങളിൽ പ. എപ്പിസ്കോപ്പൽ സുന്നഹദോസ് പാസാക്കി ഇന്നു നിലവിലിരിക്കുന്ന മെത്രാന്മാരുടെ സ്ഥലംമാറ്റം, റിട്ടയർമെന്റ് എന്നീ വിഷയങ്ങളിലുള്ള നടപടിച്ചട്ടങ്ങൾ ഭേദഗതി ചെയ്യുവാൻ

പ. എപ്പിസ്കോപ്പൽ സുന്നഹദോസിനു മാത്രമേ അധികാരമുള്ളു. എത്ര പ്രമേയം പാസാക്കിയാലും മാനേജിംഗ് കമ്മിറ്റിക്ക് ഇതിൽ പങ്കാളിത്തം ലഭിക്കില്ല. ഇതിനായി മലങ്കരസഭാഭരണഘടന ഭേദഗതി ചെയ്തിട്ടും വിശേഷമില്ല. കാരണം, ഒന്നാമതായി, അടിസ്ഥാനഭരണഘടനയിൽ 1934-ൽ പ. എപ്പിസ്കോപ്പൽ സുന്നഹദോസിന് മലങ്കര അസോസിയേഷൻ വിട്ടുകൊടുത്ത *വിശ്വാസം, പട്ടത്വം, അച്ചടക്കം* എന്നീ അധികാരങ്ങൾ അസോസിയേഷന് ഏകപക്ഷീയമായി തിരിച്ചെടുക്കാനാവില്ല. രണ്ടാമതായി, ഒരിക്കൽ ഉപചട്ടങ്ങൾ ഉണ്ടാക്കാൻ പ. എപ്പിസ്കോപ്പൽ സുന്നഹദോസിന് ഉണ്ടെന്നു സമ്മതിച്ച വിഷയങ്ങളിൽ തുടർന്ന് കൈകടത്തുവാൻ മാനേജിംഗ് കമ്മിറ്റിക്ക് അധികാരമില്ല. മൂന്നാമതായി, 2004-ൽ *പൗരാണിക പാരമ്പര്യപ്രകാരം മെത്രാന്മാരുടെ സ്ഥലംമാറ്റം അഭിലഷണീയമല്ല* എന്നു കണ്ടെത്തി മെത്രാന്മാർക്ക് സമയബന്ധിതവും നിർബന്ധിതവുമായ സ്ഥലംമാറ്റം (statutory transfer) വേണ്ട എന്നു നിശ്ചയിച്ച പ. എപ്പിസ്കോപ്പൽ സുന്നഹദോസിനുപോലും അതു ഭേദഗതി ചെയ്യുക ക്ഷിപ്രസാദ്ധ്യമല്ല. അന്നു മുതൽ കേവലം പത്തു വർഷത്തിനുള്ളിൽ സഭാവിജ്ഞാനീയത്തിൽ (ecclesiology) അത്തരമൊരു മൗലികമായ നയംമാറ്റത്തിനുണ്ടായ കാരണം ബോദ്ധ്യപ്പെടുത്തുക അവർക്ക് എളുപ്പല്ല. അത്തരമൊരു നടപടി *പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ* വിശ്വാസ്യത തകർക്കും എന്നതു തന്നെ കാരണം.

(*മലങ്കര ഓർത്തഡോക്സ് ടി.വി., 14 ഏപ്രിൽ 2014*)

# 58

# വീണ്ടും ചില (ഹൂദായ) കാനോൻ കാര്യങ്ങൾ

**മ**ലങ്കരസഭയിലെ മെത്രാന്മാർക്ക് നിർബന്ധിത സ്ഥലംമാറ്റം നൽകുന്നതുമായി ബന്ധപ്പെട്ട് ഏറ്റവുമധികം വിമർശനവിധേയമായ സംഗതിയാണ് ഹൂദായ കാനോൻ. ക്രിസ്തുവർഷം പതിമൂന്നാം നൂറ്റാണ്ടിൽ മദ്ധ്യപൗരസ്ത്യദേശത്തുവെച്ച് മാർ ഗ്രീഗോറിയോസ് ബാർ എബ്രായ എന്ന മഫ്രിയാനാ ക്രോഡീകരിച്ച നിയമസംഹിത ആധുനികയുഗത്തിൽ അപ്രസക്തമാണ് എന്ന വാദമാണ് നിർബന്ധിത സ്ഥലംമാറ്റത്തെ അനുകൂലിക്കുന്നവരുടെ വാദം. ഇതു ശരിയാണോ എന്നു പരിശോധിക്കുന്നതിനു മുമ്പ് *കാനോൻ* എന്ത് എന്നു വ്യക്തമാക്കേണ്ടിയിരിക്കുന്നു.

എൻസൈക്ലോപീഡിയാ ബ്രിട്ടാനിക്ക ... *canon law, Latin jus canonicum, body of laws made within certain Christian churches (Roman Catholic, Eastern Orthodox, independent churches of Eastern Christianity, and the Anglican Communion) by lawful ecclesiastical authority for the government of both the whole church and parts thereof and of the behaviour and actions of individuals. In a wider sense the term includes precepts of divine law, natural or positive, incorporated in the canonical collections and codes.* ... എന്നാണ് കാനോൻനിയമത്തിന് നിർവചനം നൽകുന്നത്. ആദിമകാലഘട്ടം മുതൽ ക്രൈസ്തവസഭയിൽ അനുസ്യൂതം തുടരുന്ന ഒന്നാണ് *കാനോൻ* എങ്കിലും വേദവിപരീതങ്ങളും ഉൾപ്പിരിവുകളും മൂലം ഇന്ന് ഓരോ സഭാകുടുംബത്തിന്റെയും കാനോനുകൾ വ്യത്യസ്തമാണ്. പക്ഷേ ഇവയ്ക്കെല്ലാം ആദ്യത്തെ മൂന്നു പൊതു സുന്നഹദോസുകൾ വരെയുള്ള പൊതുവായ കാനോനുകളും ഉണ്ട്. വി. ഗ്രന്ഥത്തിലെ പുസ്തകങ്ങളുടെ എണ്ണം, ആചാര്യത്വം, കൂദാശകൾ തുടങ്ങിയ ആത്മീയവിഷയങ്ങളോടൊപ്പം പരാതികളും വിധികളും, വിവാഹനിരോധിത ചാർച്ചകൾ, പിന്തുടർച്ചാവകാശം മുതലായവയും കാനോനിന്റെ വിഷയങ്ങളാണ്.

പലരും തെറ്റിദ്ധരിക്കുന്നതുപോലെ *കാനോൻ* എന്നത് ക്രിസ്തുമതത്തിനു മാത്രമല്ല, ലോകത്തിലെ എല്ലാ മതങ്ങൾക്കുമുണ്ട്. യഹൂദരും മുസ്ലിങ്ങളും പാർസികളുമടക്കം എല്ലാ മതങ്ങൾക്കും ഇത്തരം നിയമസംഹിതകളുണ്ട്. അവയിൽ പലതും *കാനോൻ* എന്ന പേരിൽത്തന്നെയാണ് അറിയപ്പെടുന്നതും. *മതം* എന്ന സങ്കൽപ്പം ഇല്ലാതിരുന്ന ഇന്ത്യയിലെ *സംഹിത*കളും *സ്മൃതി*കളും കാനോനുകൾ തന്നെയാണ്.

കാനോൻ ഏതു മതത്തിന്റെ ആയാലും അതിൽ ആരാധനാപരം

അഥവാ ആത്മീയം, സിവിൽ ഭരണപരം അഥവാ ലൗകികം എന്നു രണ്ടു ഭാഗങ്ങൾ പൊതുവായുണ്ട്. ഇതിൽ ലൗകികഭാഗം കാലചക്രത്തിന്റെ പ്രവാഹത്തിൽ പരിഷ്കരിക്കപ്പെടുകയോ പലതും അപ്രസക്തമാകുകയോ ചെയ്യും. ഉദാഹരണത്തിന് ഹൂദായ കാനോനിലെ സ്ത്രീധനം, കാത്തിരുപ്പുകാലം, ജീവനാംശം, പിന്തുടർച്ചാനിയമങ്ങൾ തുടങ്ങിയവ ഇന്ന് അപ്രസക്തമാണ്. എന്നാൽ ആത്മീയവിഷയങ്ങളിൽ ഇത്തരം പരിണാമങ്ങൾ അതീവ വിരളമായി മാത്രമേ സംഭവിക്കൂ. അതും പരിമിതമായ തോതിൽ മാത്രം. ഉദാഹരണത്തിന് ബ്രാഹ്മണമതത്തിന്റെ യാഗാദി കർമ്മങ്ങൾക്ക് ഇന്നും *അരണി കടയുക* എന്ന ശ്രമകരമായ യത്നത്തിലുടെയാണ് അഗ്നി ജ്വലിപ്പിക്കുക. പകരം തീപ്പെട്ടി ഉപയോഗിക്കുന്നതിനെപ്പറ്റി ആരും ചിന്തിക്കുന്നു കൂടിയില്ല. അതേസമയംതന്നെ, യജ്ഞാചാര്യർ സമയം അറിയാൻ ആധുനികമായ വാച്ച് ഉപയോഗിക്കുകയും ചെയ്യും. ക്രിസ്തുമതത്തിലും നൂറ്റാണ്ടുകളായി ഭേദപ്പെടുത്താത്ത ഇത്തരം ആചാരാനുഷ്ഠാനങ്ങൾ ദർശിക്കാം.

മലങ്കരനസ്രാണികളും കാനോനുകളുമായുള്ള ബന്ധം അതിസങ്കീർണ്ണമാണ്. ആദിമനസ്രാണികളുടെ കാനോൻസംഹിത എന്തായിരുന്നു എന്നറിയാൻ ഇന്നു യാതൊരു മാർഗ്ഗവുമില്ല. ഇതരസഭകളുമായി ബന്ധമോ വേദവിപരീതങ്ങളോ ഉണ്ടാകാതിരുന്നതിനാൽ പരസ്പര ബന്ധിതവും വ്യാഖ്യാനപരവുമായ നിയമസംഹിത അവർക്ക് ഉണ്ടായില്ലാ എന്ന് ഉറപ്പിച്ചു പറയാം. എന്നാൽ നസ്രാണികളുടെ പേർഷ്യൻബന്ധം ആരംഭിച്ചതോടെ ആ സഭയുടെ കാനോനാകൾ അവർക്കിടയിൽ സ്വാഭാവികമായും പ്രാബല്യത്തിലായി. പക്ഷേ ഇത് പരിമിതമായ കൂദാശകളുമായി ബന്ധപ്പെട്ട ആത്മീയകാര്യങ്ങളിൽ മാത്രം വ്യാപരിക്കുന്ന ഒന്നായിരുന്നു. കാരണം കേരളത്തിൽ നമ്പൂതിരികേന്ദ്രീകൃത ജാതിവ്യവസ്ഥ ഉറയ്ക്കുകയും, നസ്രാണി വൈശ്യനായി അതിൽ സ്ഥാനമുറപ്പിക്കുകയും ചെയ്തതോടെ ജാതിനിയമങ്ങളായി നസ്രാണിയുടെ ലൗകികവിഷയങ്ങളിലുള്ള *കാനോൻ. എടത്തിലെ മര്യാദ* എന്നാണ് പിൽക്കാലത്ത് ഇത് അറിയപ്പെട്ടത്. പതിനാറാം നൂറ്റാണ്ടിൽ പോർട്ടുഗീസുകാർ കേരളത്തിലെത്തുമ്പോഴത്തെ സ്ഥിതി ഇതായിരുന്നു.

നസ്രാണിയുടെ *എടത്തിലെ മര്യാദ*യും പേർഷ്യൻ കാനോനാകളും നീക്കി, പകരം റോമൻകത്തോലിക്കാസഭയുടെ ...*പഴെ സൂനഹദൊസുകടെ കല്പനകൾക്കു തക്കവണ്ണം നടപ്പാനും ത്രെന്തൊസ എന്ന സൂനഹദൊസിലെ കല്പനകൾക്ക തക്കവണ്ണം ഇരിപ്പാനും*... അവരെ നിർബന്ധിതരാക്കിയാണ് 1599-ലെ ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനാകൾ പാസാക്കിച്ചത്. പക്ഷേ ഇതിൽ *എടത്തിലെ മര്യാദ*യെ തൊട്ടുള്ള കളി പൂർണ്ണമായും, പേർഷ്യൻ കാനോനായുടെ കാര്യത്തിൽ ഭാഗികമായും പരാജയപ്പെട്ടു. അടിച്ചേൽപ്പിച്ച ഈ മാറ്റങ്ങളെല്ലാം 1653-ലെ കൂനൻകുരിശു വിപ്ലവത്തോടെ അപ്രസക്തമായി. കൂനൻകുരിശു സത്യത്തെ തുടർന്നുണ്ടായ വേദശാസ്ത്ര-സഭാവിജ്ഞാനീയ ശൂന്യത

യുടെ കാലത്ത് റോമൻകത്തോലിക്കാ ഇതരമായി തങ്ങൾക്ക് അറിവുണ്ടായിരുന്ന എക സഭാനിയമം (പേർഷ്യൻ) നസ്രാണികൾ പിൻപറ്റിയത് സ്വാഭാവികമാണ്.

പാശ്ചാത്യസുറിയാനി (അന്ത്യോഖ്യൻ) സഭയുടെ നിയമസംഹിതയായ *ഹൂദായ കാനോൻ* നസ്രാണികൾക്കിടയിൽ അവതരിപ്പിക്കപ്പെടുന്നത് 1686-ലാണ്. രണ്ടാം മാർത്തോമ്മാ അപ്രതീക്ഷിതമായി കാലം ചെയ്തതിനെ തുടർന്ന് അന്ന് കേരളത്തിലുണ്ടായിരുന്ന പാശ്ചാത്യസുറിയാനിമെത്രാൻ മാർ ഈവാനിയോസ് ഹദിയള്ള ചെങ്ങന്നൂരിൽ ഒരു *മലങ്കരപള്ളിയോഗം* വിളിച്ചുകൂട്ടി. ഈ യോഗം അലക്സാണ്ട്രിയൻ വേദശാസ്ത്രവും അന്ത്യോഖ്യൻ സഭാവിജ്ഞാനീയവും ആസ്പദമാക്കി അഞ്ച് അടിസ്ഥാന വേദശാസ്ത്രതത്ത്വങ്ങൾ മലങ്കരനസ്രാണികളുടെതായി അംഗീകരിച്ചു. 1663-ൽ രൂപംകൊണ്ട റോമാസുറിയാനിക്കാരുമായി അന്ന് കൊടുമ്പിരിക്കൊണ്ടു നിന്ന ബൗദ്ധികയുദ്ധത്തിന് ഇത്തരം ഒരു താത്ത്വിക അടിത്തറ അനിവാര്യമായിരുന്നു.

ഈ സാഹചര്യത്തിലാണ് മാർ ഈവാനിയോസ് ഹദിയള്ള മുകളിൽ സൂചിപ്പിച്ച വേദശാസ്ത്ര തത്ത്വങ്ങളുടെ നൈയാമിക അടിത്തറയായി ഹൂദായ കാനോൻ മലങ്കരയിൽ അവതരിപ്പിച്ചത്. പക്ഷേ പണ്ഡിതനും സൗമ്യനും പ്രായോഗികബുദ്ധിയുമായ അദ്ദേഹം മുകളിൽ പറഞ്ഞ അഞ്ച് അടിസ്ഥാനതത്ത്വങ്ങളെ സാധൂകരിക്കുന്ന കാനോൻ നിയമങ്ങൾ മാത്രമാണ് അന്ന് പ്രചരിപ്പിച്ചത്. എന്നു മാത്രമല്ല, മറ്റെല്ലാ കാര്യങ്ങളിലും *എടത്തിലെ മര്യാദ* അഥവാ നസ്രാണിയുടെ നാട്ടുനടപ്പ് തുടരാൻ അദ്ദേഹം അവരെ അനുവദിച്ചു എന്ന് സമകാലികരേഖകൾ സാക്ഷിക്കുന്നു. അവയിൽ നസ്രാണികളുടെ ലൗകികവിഷയങ്ങൾ മാത്രമല്ല, പരാമർശിത അഞ്ചിൽ പെടാത്ത ആത്മീയ-കൗദാശിക കാര്യങ്ങളും ഉൾപ്പെടും എന്നതാണ് ഏറ്റവും ശ്രദ്ധേയം.

1809-ലെ *കണ്ടനാടു പടിയോല* അന്ത്യോഖ്യൻ ഒഴികെയുള്ള എല്ലാ കൂദാശകളും വൈദികക്രമങ്ങളും നിരോധിച്ചതോടെ ഹൂദായ കാനോനിനു പ്രസക്തിയേറി. പക്ഷേ അപ്പോഴും *പരുഷമര്യാദ* എന്നു പേരുമാറിയ *എടത്തിലെ മര്യാദ* എന്ന ജാതിനിയമങ്ങൾക്കായിരുന്നു നസ്രാണികൾക്കിടയിൽ മുൻതൂക്കം. പതിനെട്ടാം നൂറ്റാണ്ടിന്റെ അന്ത്യപാദത്തിൽ കേരളത്തിലുണ്ടായ രാഷ്ട്രീയചലനങ്ങൾ നമ്പൂതിരികേന്ദ്രീകൃത ജാതിവ്യവസ്ഥയുടെ താത്ത്വിക അടിത്തറ നിലംപരിശാക്കുകയും, പൊതുകേരളസമൂഹത്തിൽ *ജാതി*ക്കുപകരം *മതം* ഇടംപിടിക്കുകയും ചെയ്തതോടെ നസ്രാണിക്കും *പരുഷമര്യാദ*യ്ക്കു പകരം *മതനിയമം* അഥവാ കാനോൻ സമൂഹത്തിന്റെ നിയമസംഹിതയായി പ്രതിഷ്ഠിക്കേണ്ടി വന്നു.

പത്തൊമ്പതാം നൂറ്റാണ്ടിൽ *പരുഷമര്യാദ*യെ നിലനിർത്താൻ നസ്രാണികൾ തീവ്രമായി ശ്രമിച്ചെങ്കിലും അത് അസാദ്ധ്യമാക്കുന്ന പല ഘടകങ്ങൾ ഇതിനിടയിൽ ഉരുത്തിരിഞ്ഞു വന്നു. പാലക്കുന്നത്ത് മാർ

മാത്യൂസ് അത്താനാസ്യോസ് പാത്രിയർക്കീസിന്റെ നിയമനകല്പന മലങ്കരമെത്രാൻ സ്ഥാനത്തിനുള്ള അവകാശവാദമായി ഹാജരാക്കിയത്, 1875–77 കാലത്ത് പത്രോസ് തൃതീയൻ പാത്രിയർക്കീസ് ഹൂദായ കാനോനെ അടിസ്ഥാനമാക്കി ആത്മീയവും ലൗകികവും വേർതിരിക്കാതെ മലങ്കരമേൽ തനിക്ക് ഉണ്ടെന്നു ഭാവിച്ച സർവാധിപത്യം സ്ഥാപിക്കാനുള്ള ശ്രമം, 1889–ൽ തിരുവിതാംകൂർ റോയൽ കോർട്ട് ജഡ്ജുമെന്റിൽ അവസാനിച്ച കേസിൽ കാനോന്റെ സ്ഥാനം ഇവയൊക്കെ ഈ പ്രക്രിയയിൽ നിർണ്ണായക ഘടകങ്ങളായി.

അന്ത്യോഖ്യാ പാത്രിയർക്കീസന്മാരുടെ സമഗ്രാധിപത്യപ്രവണതയും *പരുഷമര്യാദ*യുടെ പൂർണ്ണമായ തകർച്ചയും, 1889–ലെ റോയൽ കോർട്ട് ജഡ്ജുമെന്റും, മലങ്കരയുടെ അറിവോ സമ്മതമോ കൂടാതെയാണെങ്കിലും ഭദ്രാസനങ്ങളും ഇടവക മെത്രാപ്പോലീത്താമാരും ഉണ്ടായ സാഹചര്യവും, മതാധിഷ്ഠിതമായ ഒരു പുതിയ നിയമസംഹിത ഉണ്ടാക്കേണ്ടത് നസ്രാണികൾക്ക് അനിവാര്യമാക്കി. 1889–ലെ റോയൽ കോർട്ട് ജഡ്ജുമെന്റു മൂലം ഇതിൽനിന്നും ഹൂദായ കാനോനെ ഒഴിവാക്കുക അസാദ്ധ്യമായിരുന്നു. ഈ പശ്ചാത്തലത്തിലാണ് 1912–ൽ മലങ്കരയിൽ ഒരു കാതോലിക്കേറ്റ് സ്ഥാപിതമായതും, 1934–ൽ ഒരു സഭാഭരണഘടന ഉണ്ടായതും. നിലവിലുള്ള നിയമത്തിന്റെ പരിധിക്കുള്ളിൽ നിന്നുകൊണ്ടു മാത്രമേ പുതിയ ഒരു നിയമസംഹിതയുടെ രൂപീകരണം നിയമപരമായി സാദ്ധ്യമാവൂ എന്നതിനാൽ ഈ പ്രക്രിയയിൽനിന്നു ഹൂദായ കാനോനെ ഒഴിവാക്കുക അസാദ്ധ്യമായിരുന്നു. അതിനാൽ 1934–ലെ മലങ്കരസഭാഭരണഘടനയിൽ ഔദ്യോഗിക കാനോനായി *ഹൂദായ കാനോൻ* ഇടം പിടിച്ചു. ഒരു കാനോന്റെ പിൻബലം ഏത് അപ്പോസ്തോലികസഭയ്ക്കും അനിവാര്യമാണെന്ന വസ്തുതയും ഇവിടെ പ്രസക്തമാണ്.

എന്നാൽ *ഹൂദായ കാനോ*നെ മലങ്കരമേൽ സമഗ്രമായി ബാധിക്കുന്ന നിയമസംഹിതയായി അല്ല, അതിനെ അംഗീകരിച്ച ഭരണഘടനാശില്പികൾ വിഭാവനം ചെയ്തതെന്നു വ്യക്തമാണ്. മലങ്കരസഭയുടെ സിവിൽ ഭരണനിർവഹണത്തിനു വ്യത്യസ്തമായ നിയമങ്ങൾ നിർമ്മിച്ചു എന്നു മാത്രമല്ല, 1952–ൽ നാൽപ്പത് അദ്ധ്യായങ്ങളുള്ള *ഹൂദായ കാനോ*ന്റെ പ്രസക്തമായ കേവലം പത്ത് അദ്ധ്യായങ്ങൾ മാത്രമാണ് മലങ്കരമൽപ്പാൻ കോനാട്ട് അബ്രഹാം കത്തനാർ മലയാളത്തിലേക്കു പരിഭാഷപ്പെടുത്തി പ്രസിദ്ധീകരിച്ചത് എന്നതും ഇതിനു തെളിവാണ്. *ഹൂദായ കാനോ*ന്റെ ലോകത്തിലെ ഏറ്റവും പഴയ (ബാർ എബ്രായ ജീവിച്ചിരുന്ന കാലത്തെ) കൈയെഴുത്തു പകർപ്പ് കോനാട്ടു കുടുംബത്തിന്റെ കൈവശമാണെന്നതും ഇവിടെ പരാമർശനയോഗ്യമാണ്.

1934–ലെ സഭാഭരണഘടനയുടെ ഒരു സവിശേഷത അത് മലങ്കര സഭയുടെ ആത്മീയവും ലൗകികവുമായ ഭരണത്തെ വ്യക്തമായും വേർതിരിച്ചു എന്നതാണ്. കാതോലിക്കായിൽ കേന്ദ്രീകൃതമായി മലങ്കരയുടെ ആത്മീയഭരണത്തെ നിർദ്ധാരണം ചെയ്തപ്പോൾ ലൗകികഭരണത്തെ

മലങ്കരമെത്രാപ്പോലീത്തായിൽ കേന്ദ്രീകരിക്കുന്ന പുരാതനപാരമ്പര്യം വ്യക്തമാക്കി നിലനിർത്തി. ഈ ലൗകികഭരണത്തിൽ ഭരണഘടന ചരിത്രപരമായ ജനാധിപത്യം അതേപടി നിലനിർത്തി എങ്കിലും *വിശ്വാസം, പട്ടത്വം, അച്ചടക്കം* എന്നീ ആത്മീയവിഷയങ്ങൾ കാതോലിക്കാ അദ്ധ്യക്ഷനായ എപ്പിസ്കോപ്പൽ സുന്നഹദോസിന് നിരുപാധികം വിട്ടുകൊടുത്തു. ഈ പശ്ചാത്തലത്തിൽ വേണം ...*സഭ 1934-ലെ ഭരണഘടനയിൽ പ്രഖ്യാപിച്ചിട്ടുള്ളത്ര എപ്പിസ്കോപ്പൽ ആണെന്നേ ഞങ്ങൾക്കു തീരുമാനിക്കേണ്ട ആവശ്യമുള്ളു*... എന്ന സമുദായക്കേസിലെ 1995-ലെ സുപ്രീംകോടതി വിധി പരിഗണിക്കാൻ. അതായത്, 1934-ലെ ഭരണഘടനയിൽ നിർദ്ധാരണം ചെയ്തിരിക്കുന്ന എപ്പിസ്കോപ്പൽ-ജനാധിപത്യ വിഭജനത്തിന്റെ അടിസ്ഥാനനിർവചനങ്ങൾ സുപ്രീംകോടതി അംഗീകരിച്ചു. അത് ഒരു ഭരണഘടനാ ഭേദഗതി വഴി ഇനി പുനർ നിർണ്ണയിക്കാനാവില്ല.

പല നൂറ്റാണ്ടുകളിൽ ഉണ്ടായ പല നിയമസംഹിതകൾ ക്രോഡീകരിച്ചുണ്ടാക്കിയ ഹൂദായ കാനോന്റെ ഉള്ളടക്കത്തിൽ പൂർവ്വാപരവിരുദ്ധമായ ചില്ലറ പൊരുത്തക്കേടുകൾ ഉണ്ടെന്നുള്ളത് യാഥാർത്ഥ്യമാണ്. അതേപോലെതന്നെ എല്ലാ ചോദ്യങ്ങൾക്കും നേരിട്ടുള്ള മറുപടി അതിൽ കണ്ടില്ലെന്നും വരാം. പക്ഷേ അവധാനതയോടു കൂടിയുള്ള വിശകലനം ഇവയിൽ പലതും വിശദീകരിക്കുന്നു എന്നതാണ് വാസ്തവം. ഒരു ഉദാഹരണം കൊണ്ട് ഇതു വ്യക്തമാക്കാം. വി. മദ്ബഹായിൽ കശീശാമാർക്ക് ഇരിക്കാമോ എന്ന ചോദ്യത്തിന് നേരിട്ടുള്ള ഒരുത്തരം ഹൂദായ കാനോനിൽ ഇല്ല. എന്നാൽ വിശകലനത്തിലൂടെ അതേ കാനോനിൽ നിന്ന് ഇതിനു കൃത്യമായ ഉത്തരം ലഭിക്കുകയും ചെയ്യും. ഹൂദായ 7:6-ൽ അർക്കദ്യക്കോനെപ്പറ്റിയുള്ള കാനോനാകളിൽ ...(*അർക്കദ്യക്കോൻ*) *കശീശന്മാരെ ഇരിപ്പിടങ്ങളിൽ ഇരുത്തുകയും* (*ചെയ്യുന്നവനാണ്*) ... എന്നും (*പൊർസായർ*), ...*മദ്ബഹായിലെ ഭരണം അർക്കദ്യക്കോനുള്ളതാകുന്നു*... എന്നും (*കുറിയാക്കോ പാത്രിയർക്കീസ്*) കാണുന്നു. ഇവ കൂട്ടിവായിച്ചാൽ *വി. മദ്ബഹായിൽ വൈദികർക്ക് ഇരിക്കാം* എന്ന ഉത്തരമാണ് ലഭിക്കുക. ഇപ്രകാരമാണ് കാനോൻ വ്യാഖ്യാനിക്കേണ്ടതെന്ന് ഇരുപതാം നൂറ്റാണ്ടിലെ ഏറ്റവും മികച്ച കാനോൻവിദഗ്ദ്ധരായ പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ആറാമൻ, പ. ബസേലിയോസ് മാർ ത്തോമ്മാ മാത്യൂസ് പ്രഥമൻ എന്നിവർ വ്യക്തമാക്കിയിട്ടുണ്ട്.

മലങ്കരസഭാ ഭരണഘടനയിലും ഇപ്രകാരം പരസ്പരബന്ധിതമായി വ്യാഖ്യാനിക്കേണ്ട ചില വകുപ്പുകളുണ്ട്. ഉദാഹരണത്തിന് 2006-ൽ ഭേദഗതി വരുത്തിയ ഭരണഘടനയുടെ 36-ാം വകുപ്പുപ്രകാരം *ഓരോ പള്ളി ഇടവകയ്ക്കും ഒരു കൈക്കാരൻ ഉണ്ടായിരിക്കേണ്ടതും വികാരിയോടു കൂടി കൈക്കാരൻ പള്ളിവക സ്വത്തുക്കളുടെ കൈസ്ഥാനി അയിരിക്കേണ്ടതുമാകുന്നു* എന്നു നിഷ്കർഷിക്കുന്നു. നാളിതുവരെയുള്ള കീഴ്വഴക്കം പള്ളിക്കൈക്കാരൻ ഒരു *അവൈദികൻ* ആയിരിക്കുക എന്നതാണ്.

എന്നാൽ ഭരണഘടനയുടെ പ്രസ്തുതഭാഗത്ത് വൈദികർ കൈക്കാര നാകുന്നതിനെ തടഞ്ഞിട്ടില്ല. എന്നാൽ അതിനു പിന്നാലെ *...പള്ളിക്കു വേണ്ടി വ്യവഹാരം നടത്തുന്നതിന് അത്മായകൈക്കാരൻ മാത്രം കക്ഷി ചേർന്നാൽ മതിയാകുന്നതാകുന്നു...* എന്നു വിശദീകരിച്ചിട്ടുണ്ട്. ഇതിൽ നിന്ന് ഭരണഘടന, കൈക്കാരൻ സ്ഥാനത്തേയ്ക്കു വിവക്ഷിച്ചിരിക്കുന്നത് അവൈദികരെ മാത്രമാണെന്നു വ്യക്തമാകുന്നു. അതിനാൽ വൈദികർക്ക് കൈക്കാരൻ സ്ഥാനത്തേയ്ക്കു മത്സരിക്കാനാവില്ല.

ക്രൈസ്തവസഭാ നിയമമായ കാനോൻ മാത്രമല്ല, രാജ്യത്തിന്റെ ഭര ണഘടനയും വിവിധ നിയമങ്ങളും വ്യാഖ്യാനിക്കുന്നത് ഇപ്രകാരം പര സ്പരബന്ധിതമായി പരിഗണിച്ചാണ്. വിവിധ നിയമവിഷയങ്ങളെപ്പറ്റി യുള്ള സങ്കീർണ്ണമായ കോടതിവിധികൾ പരിശോധിച്ചാൽ ഈ പ്രക്രിയ വ്യക്തമാകും. അതിനായി കോടതികൾ സമാന സാഹചര്യത്തിൽ വിദേശ രാജ്യങ്ങളിലെ കോടതികൾ എടുത്ത തീരുമാനംപോലും പരിഗണിച്ചെന്നു വരും. ഹൂദായ കാനോന്റെ രൂപീകരണത്തിലും ഇത്തരമൊരു നയം മാർ ഗ്രീഗോറിയോസ് ബാർ എബ്രായ സ്വീകരിച്ചിട്ടുണ്ട്. അന്നത്തെ രാജ്യനിയ മങ്ങളും വേദവിപരീതികളായി ഗണിക്കുന്ന പലരുടെയും സുന്നഹദോസ് നിശ്ചയങ്ങൾപോലും അവ വിഷയക്രമീകരണത്തിന് അനുയോജ്യമെന്നു കണ്ട് അദ്ദേഹം സ്വീകരിച്ചിട്ടുണ്ട്.

*കാനോൻ* എന്നത് ആദിമനൂറ്റാണ്ടുകളിലുണ്ടായതും പിന്നീട് പരിഷ്ക രിക്കാത്തതും, പരിഷ്കരിക്കാനോ, വിശദീകരിക്കാനോ, കൂട്ടിച്ചേർക്കാ നാവാത്തതോ ആയ ഒരു *വരട്ടു തത്ത്വശാസ്ത്ര*മായി ഇന്നു പലരും കണ ക്കാക്കുന്നുണ്ട്. ഇതു തികച്ചും തെറ്റായ ഒരു ധാരണയാണ്. എന്നു വേണ മെങ്കിലും പരിഷ്കരിക്കാനും, വിശദീകരിക്കാനും, കൂട്ടിച്ചേർക്കാനും മാത്ര മല്ല, കാലഹരണപ്പെട്ടവ ഒഴിവാക്കാനും സാധിക്കുന്ന ഒന്നാണ് *കാനോൻ*. എന്നാൽ ഇത്തരം മാറ്റങ്ങൾ കാനോന്റെ അടിസ്ഥാനതത്ത്വങ്ങൾക്ക് വിരു ദ്ധമാകരുതെന്നു മാത്രം. ഏതു പുരാതനസഭയിലും അനുസ്യൂതമായ ഈ പ്രക്രിയയ്ക്ക് ഉദാഹരണങ്ങൾ കണ്ടെത്താം. റോമൻകത്തോലിക്കാ നേതൃത്വത്തെയും ഒരു പരിധി വരെ വിശ്വാസത്തെയും വെല്ലുവിളിച്ചു കൊണ്ട് സ്ഥാപിച്ച ചർച്ച് ഓഫ് ഇംഗ്ലണ്ട് റോമൻ കത്തോലിക്കാ സഭ യുടെ പുരാതനകാനോൻ ഇന്നും നിരാകരിച്ചിട്ടില്ല എന്ന വസ്തുത ഭൂരി പക്ഷത്തിനും അജ്ഞാതമാണ്.

നസ്രാണികൾക്കിടയിൽ *മലങ്കരപള്ളിയോഗ* നിശ്ചയങ്ങൾ കാനോ നാകളായി ആണ് കണക്കാക്കപ്പെട്ടിരുന്നത്. 1599-ലെ *ഉദയംപേരൂർ സുന്ന ഹദോസിന്റെ കാനോനാകൾ*, 1873-ലെ *പരുമല സുന്നഹദോസിന്റെ കാനോനാകൾ*, 1876-ലെ മുളന്തുരുത്തി *സുന്നഹദോസിന്റെ കാനോനാ കൾ* തുടങ്ങിയ പ്രയോഗങ്ങൾ തന്നെ ഉദാഹരണം. ഈ അർത്ഥത്തിൽ 1934-ലെ മലങ്കരസഭാഭരണഘടനയും *കാനോനാ*കളാണ്. യഥാർത്ഥ ത്തിൽ ഹൂദായ കാനോന്റെ വികസനവും കാലികമായ പുനരാഖ്യാന വുമാണ് (extension and contemporary adaptation) മലങ്കരസഭാഭരണ

ഘടന. മലങ്കരസഭാ ഭരണഘടനയുടെ അഞ്ചാം വകുപ്പ് ഈ സഭ അംഗീകരിക്കുന്ന കാനോൻ, *ഹൂദായ കാനോൻ* ആണെന്നു പ്രഖ്യാപിക്കുന്നു. അതേസമയംതന്നെ 1889-ലെ തിരുവിതാംകൂർ റോയൽ കോർട്ട് ജഡ്ജ്മെന്റ്, മലങ്കരയുടെ ആത്മീയ-ലൗകിക ഭരണസംവിധാനങ്ങൾ വ്യത്യസ്തമാണെന്നു നിരീക്ഷിക്കുകയും മലങ്കരമെത്രാനിൽ കേന്ദ്രീകരിച്ച പൂർവികമായ ജനാധിപത്യസംവിധാനമാണ് ലൗകികഭരണത്തിൽ ഇവിടെ നിലവിലിരിക്കുന്നത് എന്ന് പ്രഖ്യാപിക്കുകയും ചെയ്ത സാഹചര്യത്തിൽ, സഭയുടെയും പള്ളികളുടെയും ലൗകികഭരണത്തെപ്പറ്റിയുള്ള *ഹൂദായ കാനോൻ* വകുപ്പുകൾ ഒഴിവാക്കി പകരം കാലികവും പ്രാദേശികവുമായ ഭരണസംവിധാനമാണ് 1934-ലെ മലങ്കരസഭാഭരണഘടന നടപ്പിൽ വരുത്തിയത്. ആത്മീയഭരണവിഷയത്തിൽ ഭരണഘടന പ്രത്യേക ചട്ടമൊന്നും ഉണ്ടാക്കാത്ത സാഹചര്യത്തിൽ *ഹൂദായ കാനോൻ* വ്യവസ്ഥകൾ ഇപ്പോഴും നിലനിൽക്കുകയാണ്.

നിയമശാസ്ത്രത്തിൽ (juries prudence) ഇത് അനുവദനീയമായ ഒരു പ്രക്രിയയാണ്. ഒരു വിഷയത്തെപ്പറ്റി പുതുതായി ഒരു നിയമം ഉണ്ടാക്കുമ്പോൾ മുൻനിയമങ്ങൾ റദ്ദാക്കിയതായി അതിൽ വ്യക്തമായി പരാമർശിച്ചിട്ടില്ലെങ്കിൽ പഴയ നിയമവും സമാന്തരമായി നിലനിൽക്കും. പക്ഷേ ഇവ തമ്മിൽ ഏതെങ്കിലും വിഷയത്തിൽ പരസ്പരവിരുദ്ധമാണെങ്കിൽ ഏറ്റവും അവസാനം പാസാക്കിയ നിയമമായിരിക്കും പ്രാബല്യത്തിൽ ഇരിക്കുക. പഴയ നിയമത്തിലുള്ള ഏതെങ്കിലും വിഷയത്തെപ്പറ്റി പുതിയ നിയമം നിശബ്ദത പാലിക്കുന്നുവെങ്കിൽ അവിടെ പഴയ നിയമം തുടർന്നും പ്രാബല്യത്തിൽ ഇരിക്കും. ഈ വസ്തുത മനസ്സിലാക്കിത്തന്നെയാണ് 1934-ൽ ഭരണഘടന പാസാക്കിയത്. സഭയുടെ ലൗകികഭരണം സംബന്ധിച്ച് *ഹൂദായ കാനോനിലെ* വകുപ്പുകൾക്കു പകരം പുതിയ നിയമസംഹിത ഏർപ്പെടുത്തിയ അതേ ഭരണഘടന തന്നെയാണ് അതിന്റെ പ്രഖ്യാപനത്തിൽ (preamble) *ഹൂദായ കാനോനെ* അംഗീകരിച്ചത്. അതേസമയം ആത്മികഭരണത്തെപ്പറ്റി പുതിയ ചട്ടങ്ങൾ ഉണ്ടാക്കുകയും ചെയ്തില്ല. ഒരു ഭരണഘടനയുടെയും *preamble* അതിന്റെ അടിസ്ഥാന തത്ത്വങ്ങൾക്കു മാറ്റം വരത്തക്കവിധം ഒരിക്കലും ഭേദഗതി ചെയ്തു കൂടാത്തതിനാൽ, മലങ്കരസഭയുടെ ആത്മീയഭരണം *ഹൂദായ കാനോൻ* അനുസരിച്ചു നടക്കണമെന്നാണ് ഭരണഘടനാശില്പികൾ ആഗ്രഹിച്ചതെന്നു വ്യക്തം.

അടിസ്ഥാനതത്ത്വങ്ങൾക്കു മാറ്റം വരത്തക്കവിധം മലങ്കരസഭാഭരണഘടനയിലും ഭേദഗതി വരുത്തിയിട്ടുണ്ട്. ഉദാഹരണത്തിന് 1934-ലെ ഭരണഘടനയിൽ വൈദികന്റെ അടിസ്ഥാന വിദ്യാഭ്യാസയോഗ്യത ഇന്നത്തെ എസ്.എസ്.എൽ.സി. ക്കു സമമായ സ്കൂൾഫൈനൽ ആണെന്നു വ്യക്തമാക്കുന്നു. വൈദികർ വിദ്യാസമ്പന്നർ ആയിരിക്കണമെന്ന ഉദ്ദേശ്യത്തോടെയാണ് അന്നത്തെ മികച്ച നിലവാരം അടിസ്ഥാന യോഗ്യതയായി വേണമെന്ന ഈ നിബന്ധന ഏർപ്പെടുത്തിയതെന്നു

വ്യക്തം. 1959-ൽ ഇത് ഇന്നത്തെ പ്ലസ് ടു-വിനു സമമായ ഇന്റർമീഡിയറ്റായി ഉയർത്തി. ഇന്ന് അത് ഡിഗ്രി ആയി ഉയർത്തിയിട്ടുണ്ട്. സമൂഹത്തിന്റെ പൊതുവിദ്യാഭ്യാസനിലവാരം ഉയരുന്ന സാഹചര്യത്തിൽ വൈദികരുടെ അടിസ്ഥാന വിദ്യാഭ്യാസയോഗ്യത ഉയർത്തിയത് അടിസ്ഥാന നിയമത്തിലുള്ള ഗുണപരമായ ഒരു ഭേദഗതിയാണ്. അതേസമയം ഏതെങ്കിലും കാലത്ത് അവരുടെ അടിസ്ഥാന വിദ്യാഭ്യാസയോഗ്യത താഴ്ത്തിയാൽ അതു ഭരണഘടനയുടെ അന്തഃസത്തയ്ക്കു വിരുദ്ധമാവും. അതുകൊണ്ടുതന്നെ അത് അസാധുവുമാകും.

മെത്രാന്മാരുടെ തിരഞ്ഞെടുപ്പിലും നിയമനത്തിലും ഇതുപോലെ ഗുണപരമായ മാറ്റങ്ങൾ വരുത്തിയിട്ടുണ്ട്. അസോസിയേഷൻ തിരഞ്ഞെടുത്ത് എപ്പിസ്കോപ്പൽ സുന്നഹദോസ് അംഗീകരിച്ച വ്യക്തിക്ക് സുന്നഹദോസിന്റെ സഹകരണത്തോടുകൂടി *കാനോൻ നിബന്ധന അനുസരിച്ച്* കാതോലിക്കാ പട്ടം കൊടുക്കണം എന്ന 113-ാം വകുപ്പ് ഭേദഗതി ചെയ്തിട്ടില്ലെങ്കിലും ഇന്ന് സ്ഥാനാർത്ഥിയുടെ ഉയർന്ന നിലവാരം ഉറപ്പാക്കാൻ അവരുടെ അടിസ്ഥാനയോഗ്യതയിൽ കർശനനിബന്ധനകൾ ഏർപ്പെടുത്തിയിട്ടുണ്ട്. പക്ഷേ ഇതിനായി രൂപംകൊടുത്തിരിക്കുന്ന നടപടിച്ചട്ടങ്ങൾ ഈ വകുപ്പിന്റെ അന്തഃസത്തയ്ക്കും നടപടിക്രമത്തിനും വിരുദ്ധമാകാത്തതിനാൽ അവ അസാധുവല്ല.

113-ാം വകുപ്പുപ്രകാരം *കാനോൻ നിബന്ധന അനുസരിച്ച്* പട്ടംകെട്ടപ്പെടുന്ന മെത്രാന്മാരുടെ നിയമനവും ഇപ്രകാരം വ്യാഖ്യാനിക്കണം. ഭരണഘടനയുടെ 64-ാം വകുപ്പ് ...*മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയുടെ ആലോചനയോടും മലങ്കര എപ്പിസ്കോപ്പൽ സിനഡിന്റെ ശുപാർശ അനുസരിച്ചും കാതോലിക്കാ മെത്രാപ്പോലീത്താമാർക്ക് ഇടവക തിരിക്കേണ്ടതാകുന്നു...* എന്നാണ്. ഇവിടെ ഇടവക തിരിക്കേണ്ടത് *കാതോലിക്കാ* ആണ് *മലങ്കരമെത്രാപ്പോലീത്താ* അല്ല എന്നത് പ്രത്യേകം ശ്രദ്ധാർഹമാണ്. 98-ാം വകുപ്പുപ്രകാരം മലങ്കരമെത്രാപ്പോലീത്താ അസോസിയേഷന്റെയും മാനേജിംഗ് കമ്മിറ്റിയുടെയും പ്രസിഡന്റാണ്. ആ നിലയിലുള്ള അദ്ദേഹത്തിന്റെ അധികാരങ്ങളെ *മലങ്കരമെത്രാപ്പോലീത്താ* എന്നുതന്നെയാണ് ഭരണഘടനയിലുടനീളം വിവരിച്ചിരിക്കുന്നത്. കാതോലിക്കായും മലങ്കരമെത്രാപ്പോലീത്തായും ഒരു വ്യക്തി തന്നെയാണെങ്കിലും കാതോലിക്കായുടെ അധികാരം ....*സുന്നഹദോസിന്റെ നിശ്ചയങ്ങളെ പ്രഖ്യാപിക്കുകയും നടപ്പിൽ വരുത്തുകയും ചെയ്യുക, സുന്നഹദോസിന്റെ പ്രതിപുരുഷനെന്ന നിലയിൽ ഭരണം നടത്തുക...* തുടങ്ങിയവയാണെന്നു ഭരണഘടനയുടെ 100-ാം വകുപ്പ് വ്യക്തമാക്കുന്നു. ഇതു പരിഗണിച്ചാൽ മെത്രാപ്പോലീത്തായുടെ നിയമനം എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ തീരുമാനപ്രകാരമാണ് *കാതോലിക്കാ* നടപ്പിലാക്കുന്നതെന്നു വ്യക്തമാണ്. അതായത്, സഭാഭരണഘടനപ്രകാരം ഫലത്തിൽ എപ്പിസ്കോപ്പൽ സുന്നഹദോസാണ് മെത്രാന്മാരുടെ നിയമനാധികാരി എന്നു സ്പഷ്ടം. അതായത്, മെത്രാപ്പോലീത്തായുടെ നിയ

മനം *ആത്മീയവിഷയമായി* ഭരണഘടന ക്ലിപ്തപ്പെടുത്തിയിരിക്കുന്നു എന്നു വ്യക്തം. അതിനാൽ അതു സംബന്ധിച്ച് എന്തെങ്കിലും നടപടി ച്ചട്ടം ഉണ്ടാക്കാനുള്ള അധികാരവും എപ്പിസ്കോപ്പൽ സുന്നഹദോസിനു മാത്രമാണ്.

*ഹൂദായ കാനോൻ* അടിയന്തര സാഹചര്യത്തിലൊഴികെ മെത്രാന്മാ രുടെ സ്ഥലംമാറ്റം നിരോധിച്ചിട്ടുണ്ട്. അതിനാൽ *കാനോൻ നിബന്ധന അനുസരിച്ച്* പട്ടംകെട്ടപ്പെടുന്ന മലങ്കരയിലെ മെത്രാന്മാരെ സ്ഥലംമാറ്റാ നാവില്ല. ഈ വസ്തുതയാണ് 2004 ഫെബ്രുവരി സുന്നഹദോസിന്റെ 12-ാം നിശ്ചയമായി എപ്പിസ്കോപ്പൽ സുന്നഹദോസ് രേഖപ്പെടുത്തിയി രിക്കുന്നത്. എന്നാൽ *അനുലോപമായ ഒരു ഭേദഗതി* എന്ന നിലയിൽ കാനോൻ നിയമം അനുവദിക്കുന്ന പ്രത്യേക സാഹചര്യത്തിലുള്ള സ്ഥലംമാറ്റം, ബന്ധപ്പെട്ട മെത്രാന്റെ സമ്മതത്തോടെ സുന്നഹദോസ് നടപ്പാക്കുന്ന മലങ്കരയിലെ പാരമ്പര്യം തുടരാമെന്നും ഇതേ തീരുമാനം വ്യക്തമാക്കി. മെത്രാന്മാരുടെ നിർബന്ധിതവും സമയബന്ധിതവുമായ സ്ഥലംമാറ്റം അകാനോനികവും ക്രൈസ്തവേതരവുമാണെന്നും സുന്ന ഹദോസ് വ്യക്തമാക്കിയിട്ടുണ്ട്. ഈ തീരുമാനം ഇനി പുനഃപരിശോധി ക്കാനോ ഭേദപ്പെടുത്താനോ ഉള്ള അധികാരം എപ്പിസ്കോപ്പൽ സുന്ന ഹദോസിനു മാത്രമാണ്. അവർക്കുപോലും നിർബന്ധിതവും സമയ ബന്ധിതവുമായ സ്ഥലംമാറ്റം ഏർപ്പെടുത്താനാവില്ല. കാരണം *ഹൂദായ കാനോ*ന്റെയും സഭാഭരണഘടനയുടെയും അന്തഃസത്തയ്ക്ക് അതു വിരു ദ്ധമാണെന്നതു തന്നെ.

ചില മെത്രാന്മാരുടെ ഭരണപരാജയമാണ് അവർക്ക് നിർബന്ധിതവും സമയബന്ധിതവുമായ സ്ഥലംമാറ്റം ആവശ്യമെന്ന് ചിന്തിക്കാൻ ചുരുക്കം ചിലരെയെങ്കിലും പ്രേരിപ്പിച്ചത്. അതിനു തടസ്സം നിൽക്കുന്ന മലങ്കര സഭാഭരണഘടന, അതിനടിസ്ഥാനമായ *ഹൂദായ കാനോൻ* എന്നിവയെ കുറ്റം പറഞ്ഞിട്ടോ തള്ളിപ്പറഞ്ഞിട്ടോ കാര്യമില്ല. ഭരണഘടന അത്തര മൊരു സാഹചര്യത്തെ എങ്ങനെ നേരിടണമെന്ന് വിലയിരുത്തിയിട്ടില്ല. കാരണം, നിഷ്ഠയുള്ള ആത്മീയ പശ്ചാത്തലത്തിൽ നിന്നും കർശന മായ പരിശോധനയ്ക്കു ശേഷം സ്ഥാനത്തു വരുന്ന മെത്രാപ്പോലീത്താ മാരിൽ കാര്യക്ഷമത ഇല്ലാത്തവർ ഉണ്ടാകുമെന്നു ഭരണഘടനാശില്പി കൾ സ്വപ്നംപോലും കണ്ടിരുന്നില്ല. പക്ഷേ *അറുപഴഞ്ചനും പിന്തിരിപ്പ നുമായ ഹൂദായ കാനോൻ* ഇത്തരം സാഹചര്യത്തിനു പ്രതിവിധി കണ്ടി ട്ടുണ്ട് എന്നതാണ് രസകരം. *ഹൂദായ കാനോൻ* ഏഴാം കെപ്പാലയോൻ രണ്ടാം പാസൂക്കോ മുഴുവൻതന്നെ ഇതു സംബന്ധിച്ചുള്ള വിശദീകര ണങ്ങളാണ്. ചിലർ സമീപകാലത്ത് നിർദ്ദേശിച്ചതുപോലെ മെത്രാന്മാർക്ക് കർശനമായ പെരുമാറ്റച്ചട്ടം രൂപീകരിക്കുകയും, നിശ്ചിത കാലയളവിൽ എപ്പിസ്കോപ്പൽ സുന്നഹദോസ് ഈ മാനദണ്ഡത്തിന്റെ അടിസ്ഥാന ത്തിൽ ഓരോ മെത്രാന്റെയും കാര്യക്ഷമത സൂക്ഷ്മമായി പരിശോധി ക്കുകയും വേണം. ആവശ്യമായിടത്ത് നിർബന്ധമായും തിരുത്തൽ വരു

ത്തുകയും ചെയ്യണം. ഇവിടെയാണ് മുകളിൽ പറഞ്ഞ കാനോൻവ്യവസ്ഥകൾ പ്രസക്തമാകുന്നത്. ആണ്ടിൽ രണ്ടു തവണ കൂടുന്ന എപ്പിസ്കോപ്പൽ സുന്നഹദോസ് വഴിപാടാക്കാതെ ഇത്തരത്തിൽ കാര്യക്ഷമമായി പ്രവർത്തിച്ചാൽ പരാതികളിൽ സിംഹഭാഗവും ഒഴിവാക്കാം.

ഖേദപൂർവം രേഖപ്പെടുത്തേണ്ട ഒരു സത്യമുണ്ട്. മെത്രാന്മാരുടെ ഭരണപരാജയത്തിനും ആരോപിതമായ *ദുർഭരണത്തിനും* വലിയൊരളവ് ഉത്തരവാദികൾ ഭദ്രാസന കൗൺസിൽ, ഭദ്രാസനപൊതുയോഗം, വൈദികസംഘം മുതലായവയുടെ ഉത്തരവാദിത്വരാഹിത്യമാണ്. കേവലം *ഉണ്ടു പിരിയാൻ* മാത്രം ഇന്ന് സമ്മേളിക്കുന്ന ഇത്തരം സംഘങ്ങൾ തങ്ങളുടെ വലിയൊരു ഉത്തരവാദിത്വത്തിൽ അലംഭാവം കാണിക്കുന്നതിനാലാണ് മെത്രാന്മാരുടെ ഭരണപരാജയത്തിനും ആരോപിതമായ *ദുർഭരണത്തിനും* കാരണമാകുന്നത്. *മെത്രാന്മാരുടെ ഏകനായകത്വത്തിന് എതിർശക്തി* എന്ന നിലയിലാണ് ഇത്തരം ഭരണഘടനാസ്ഥാനങ്ങൾക്ക് സഭയിൽ രൂപംകൊടുത്തത്. അവർ മെത്രാനെ തിരുത്തണം. അവർക്ക് അതിന് അധികാരമുണ്ട്. നിയമാനുസൃതമായ അത്തരം തിരുത്തലുകൾ അംഗീകരിക്കാനും അനുസരിക്കാനും ഇടവകമെത്രാൻ ബാദ്ധ്യസ്ഥനാണ്. അതിനവരെ ബാദ്ധ്യസ്ഥരാക്കുന്നത് *അറുപഴഞ്ചനും പിന്തിരിപ്പനുമായ ഹൂദായ കാനോനാണ്* എന്നതാണ് കൗതുകകരം. *ഹൂദായ കാനോൻ* ഏഴാം കെപ്പാലയോൻ മൂന്നാം പാസൂക്കോ - ദിദസ്ക്കലിയ, *...ദൈവജ്ഞാനത്തിന്റെ ഉപദേഷ്ടാക്കന്മാരായി നിങ്ങളുടെ അടുക്കൽ കശ്ശീശന്മാരുണ്ടായിരിക്കണം. അവർ നിങ്ങളെ അറിയിക്കുന്ന സത്യവിശ്വാസവും സ്വസ്ഥോപദേശവും അവരിൽനിന്നും കൈക്കൊൾവിൻ...* എന്ന് മെത്രാന്മാരോട് കല്പിക്കുന്നുണ്ട്. ഇവിടെ *കശ്ശീശ* എന്നതിന് *മൂപ്പൻ* (elder) എന്ന് അർത്ഥമെടുത്താൽ മതി. പക്ഷേ അതിനു യോഗ്യതയുള്ള എത്ര *മൂപ്പന്മാർ* ഈ സമിതികളിൽ ഇന്നുണ്ട് എന്നത് പ്രസക്തമായ മറ്റൊരു ചോദ്യമാണ്.

(*മലങ്കര ഓർത്തഡോക്സ് ടി.വി., 14 ഏപ്രിൽ 2014, ബേസിൽ പത്രിക, ഓഗസ്റ്റ് 2014*)

# 59

# വളർന്നപ്പോൾ തളർന്നത് കാര്യക്ഷമത

കാരണങ്ങളെപ്പറ്റി തികച്ചും വ്യത്യസ്തമായ അഭിപ്രായങ്ങൾ ഉണ്ടെങ്കിലും പരക്കെ സമ്മതിക്കുന്ന ഒരു വസ്തുതയുണ്ട്. മലങ്കരസഭയുടെ ഇന്നത്തെ ഭരണസംവിധാനം - ആത്മീയവും ലൗകികവും - കാര്യക്ഷമമല്ല. തികഞ്ഞ പരാജയമാണെന്നു വാദിക്കുന്നവരും കുറവല്ല. ഇതിനു ഹേതുവായി പല വസ്തുതകൾ ചൂണ്ടിക്കാട്ടുന്നുണ്ടെങ്കിലും, അവയോരോന്നിനേയും പിന്തുണയ്ക്കുന്ന വാദമുഖങ്ങൾ നിരത്തുന്നുവെങ്കിലും ഈ അപചയത്തിന്റെ പിമ്പിലെ യഥാർത്ഥ വസ്തുതകളെ സമഗ്രമായ അപഗ്രഥനത്തിന് ഇതഃപര്യന്തം വിധേയമാക്കിയിട്ടില്ല.

ചരിത്രപരമായ പശ്ചാത്തലത്തിൽ വേണം ഇത്തരമൊരു പരിശോധന നടത്തുവാൻ. അതിന് ഭരണസംവിധാനത്തിന്റെ ഘടന (Organizational structure), ഭരണനിർവാഹകരുടെ നിലവാരം ഇവ പഠനവിധേയമാക്കണം. എങ്കിൽ മാത്രമേ യഥാർത്ഥ പ്രശ്നങ്ങൾ കണ്ടെത്തുവാനും അവയ്ക്ക് ശാശ്വത പരിഹാരം നിർദ്ദേശിച്ചു നടപ്പിലാക്കാനും സാധിക്കൂ. ഇപ്പോഴുയരുന്ന ആരോപണങ്ങളും അവയ്ക്കു നിർദ്ദേശിക്കുന്ന പ്രതിവിധികളും *ലക്ഷണാധിഷ്ഠിത* (Symptamatic) ചികിൽസയാണ്. യഥാർത്ഥത്തിൽ വേണ്ടത് *ഹേതുബന്ധിത* ചികിൽസയും (Cause-oriented treatment). ഇതിന് മലങ്കരയിലെ ഭരണസംവിധാനത്തിന്റെ വികസന ചരിത്രം മനസിലാക്കേണ്ടിയിരിക്കുന്നു.

### കൊളോണിയൽപൂർവ കാലം

കൊളോണിയൽപൂർവ കാലത്ത് നസ്രാണിക്കെന്നല്ല, കേരളത്തിൽ എല്ലാവർക്കും മതം എന്നത് അന്യമായ ഒരു സങ്കൽപ്പമായിരുന്നു. ജാതിയും ജാതിഘടനയുമായിരുന്നു സാമൂഹിക സംവിധാനത്തിന്റെ ആണിക്കല്ല്. അതുകൊണ്ട് *സഭ* എന്നൊരു സങ്കൽപ്പവും നസ്രാണിക്ക് ഉണ്ടായിരുന്നില്ല. നമ്പൂതിരി ഗ്രാമവ്യസ്ഥയുടെ മാതൃകയിൽ രൂപംകൊണ്ട ജനാധിപത്യ വ്യവസ്ഥയായ *പള്ളിയോഗ*ങ്ങളാണ് ഇടവകപ്പള്ളികളുടെ ഭരണം നടത്തിയിരുന്നത്. അതിനുപരി, ജാതിക്കു കർത്തവ്യനായ അർക്കദ്യാക്കോനും പേർഷ്യൻ മെത്രാനും പട്ടത്വം, വൈദിക വിദ്യാഭ്യാസം, പരാതികളും വിധികളും എന്നതിലുപരി, പൊതുസ്വത്തായി ഭരിക്കാൻ ഒന്നുമില്ലായിരുന്നു എന്നതാണ് വാസ്തവം. ഇടവകപ്പള്ളികളും അവയുടെ സ്വത്തുക്കളും അതത് പള്ളിയോഗത്തിന്റെ നിയന്ത്രണത്തിലായിരുന്നു.

ഇത് നസ്രാണിയുടെ ദാരിദ്ര്യത്തിൽ നിന്നുണ്ടായ പ്രതിഭാസമൊന്നു

മായിരുന്നില്ല. ഒന്നാമതായി നസ്രാണികൾക്ക് ഇടവകപ്പള്ളി - *അങ്ങാടി*-ക്കപ്പുറം ഒത്തുകൂടേണ്ട ആവശ്യം തുലോം പരിമിതമായിരുന്നു. അത്തരം അപൂർവം അവസരങ്ങൾപോലും *മതപരം* എന്നതിനേക്കാൾ നസ്രാണിയുടെ ജാതീയമായ അവകാശ സംരക്ഷണാർത്ഥം സംഘടി ക്കുന്നതായിരുന്നു. അത്തരം അയഞ്ഞ സാമൂഹ്യഘടനയിൽ പൊതു സ്വത്ത് ഉണ്ടാവുക അസാദ്ധ്യമായിരുന്നു. 12-ാം നൂറ്റാണ്ടോടെ കേരളം സ്വതന്ത്ര ഭരണമുള്ള അനേകം നാട്ടുരാജ്യങ്ങളായി ചിന്നിച്ചിതറി എന്നതും ഇത്തരമൊരവസ്ഥയ്ക്ക് കാരണമാണ്. എങ്കിലും നസ്രാണി കളെ പൊതുവായി ബാധിക്കുന്ന വിഷയങ്ങൾക്ക് *മലങ്കര പള്ളിയോഗ* ത്തിന്റെ അനുമതി ആവശ്യമായിരുന്നു എന്ന് ഉദയംപേരൂർ സുന്നഹ ദോസ് വിളിച്ചുകൂട്ടിയതിൽ നിന്നു തന്നെ വ്യക്തമാകുന്നുണ്ട്.

**ഗ്രീക്കോ-റോമൻ ഭരണക്രമം**

1599-ലെ ഉദയംപേരൂർ സുന്നഹദോസ് തികച്ചു വ്യത്യസ്തമായ ഒരു ഭരണ സംവിധാനമാണ് നസ്രാണികളുടെമേൽ അടിച്ചേൽപ്പിക്കാൻ ശ്രമി ച്ചത്. അതിൽ അധികാരം മെത്രാനിലും മെത്രാൻ നിയമിക്കുന്ന വികാ രിമാരിലും മാത്രം കേന്ദ്രീകരിച്ചു. പള്ളിയോഗങ്ങൾക്കോ അർക്കദ്യാ ക്കോനോ ഈ സംവിധാനത്തിൽ യതൊരു സ്ഥാനവും ഉണ്ടായിരുന്നില്ല. അധികാരം മുകളിൽനിന്നും താഴേയ്ക്ക് വൈദികശ്രേണിയിലൂടെ മാത്രം ഒഴുകുകയും, ജനങ്ങളെ അതിൽനിന്നും ഒഴിച്ചുനിർത്തുകയും ചെയ്യുന്ന ഗ്രീക്കോ-റോമൻ പിരമിഡ് ഹൈരാർക്കിയാണ് അവർ അവതരിപ്പിക്കാൻ ശ്രമിച്ചത്. നസ്രാണികൾ ഇതു വകവെച്ചുകൊടുക്കുകയോ അതിനാൽ അത് നടപ്പാകുകയോ ചെയ്തില്ല. പക്ഷേ മെത്രാനിൽ കേന്ദ്രീകരിച്ച ഭര ണക്രമം കുറഞ്ഞപക്ഷം ആത്മീയകാര്യങ്ങളിലെങ്കിലും അനിവാര്യ മാണെന്ന ഒരു മനഃസ്ഥിതി നസ്രാണികൾക്കിടയിൽ സൃഷ്ടിക്കാൻ 54 വർഷത്തെ റോമൻ കത്തോലിക്കാ സഹവാസത്തിനു സാധിച്ചു.

റോമൻ കത്തോലിക്കാ ഭരണത്തോടുള്ള പ്രതിരോധം *മലങ്കര പള്ളി യോഗ*ത്തെ കൂടുതൽ ശക്തമാക്കി എന്നതാണ് വാസ്തവം. ആത്മീയ-ഭരണ മേഖലകളിലും *മലങ്കര പള്ളിയോഗം* കൂടുതൽ ശക്തമായ ഇട പെടലുകൾ തുടരെ നടത്തിത്തുടങ്ങി. ഇത്തരം ഇടപെടലുകളാണ് കൂനൻ കുരിശു സത്യത്തിലേയ്ക്കും തദ്ദേശീയമായ ഒരു മെത്രാൻ പരമ്പരയുടെ സ്ഥാപനത്തിലേയ്ക്കും വഴിതെളിച്ചത്. പക്ഷേ കൊളോണിയൽപൂർവ കാലത്തെ കൽദായ മെത്രാന്റെയും പകലോമറ്റം അർക്കദ്യാ ക്കോന്റെയും സ്ഥാനം മർത്തോമ്മാ മെത്രാനിൽ സമഞ്ജസിപ്പിച്ചെങ്കിലും തങ്ങളുടെ അധികാരം കൈയൊഴിയാൻ *മലങ്കര പള്ളിയോഗം* തയാറാ യിരുന്നില്ല. അതാണ് മാർത്തോമ്മാ മെത്രാന് നാലു കത്തനാരന്മാരെ ആലോചനക്കാരായി നിയമിക്കുകയും ... *ഈ വിചാരകറെ മൂവാണ്ടിൽ കൂടിവിചാരം ഉണ്ടാകുമ്പോൾ മാറിക്കൽപിക്കയും.* ... ചെയ്യാൻ *മലങ്കര പള്ളിയോഗം* തീരുമാനിച്ചതിൽ നിന്നും വ്യക്തമാകുന്നത്.

തുടർന്ന് പ്രശ്നസങ്കീർണ്ണമായ 17-18 നൂറ്റാണ്ടുകളിലെങ്ങും പൊതുവായതും അതീവ പ്രാധാന്യമുള്ളതുമായ അനേക നിശ്ചയങ്ങൾ ആവശ്യമായി വന്നു. അപ്പോഴൊക്കയും *മലങ്കര പള്ളിയോഗം* സമ്മേളിക്കുകയും തീരുമാനങ്ങളെടുക്കുകയും ചെയ്തുവന്നു. അപ്പോഴും മലങ്കരമെത്രാന് ഭരിക്കാൻ; പട്ടത്വം, പരാതികളും വിധികളും, അച്ചടക്കം എന്നിവ മാത്രമായിരുന്നു ഉണ്ടായിരുന്നത്. ഒരേ കുടുംബത്തിൽ പരമ്പരാഗതമായി മാർത്തോമ്മാ മെത്രാന്മാർ വാഴിക്കപ്പെട്ടു വന്നിരുന്നതിനാൽ സ്ഥാന-സ്വയാർജ്ജിത-കുടുംബ സ്വത്തുക്കളുടെ കൈമാറ്റം അയത്നലളിതവും സ്വാഭാവികവുമായ ഒരു പ്രക്രിയ ആയിരുന്നു.

എന്നാൽ പത്തൊമ്പതാം നൂറ്റാണ്ട് ആരംഭിച്ചതോടെ ഈ സ്ഥിതിക്ക് കാതലായ മാറ്റംവന്നു. വട്ടിപ്പണപ്പലിശയും പഴയസെമിനാരിയും അതിന്റെ സ്വത്തുക്കളും, ഇടവകകളിൽനിന്നും സെമിനാരിക്കുള്ള സംഭാവനകളും അടക്കം മലങ്കരമെത്രാനു *ഭരിക്കാൻ* പൊതുമുതൽ ഉണ്ടായി. അതേകാലത്തുതന്നെ പകലോമറ്റം പാരമ്പര്യവാഴ്ച അവസാനിക്കുകയും മലങ്കര മെത്രാന്മാരെ തിരഞ്ഞെടുക്കുന്ന പതിവ് ആരംഭിക്കുകയും ചെയ്തു എന്നതും സമഗ്രമായ ഒരു ഭരണ പുനഃക്രമീകരണത്തിന് ഹേതുവായി.

### മലങ്കര മഹാ ഇടവകയും ഉപ ഇടവകകളും

1876-ൽ പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് മലങ്കരയെ ഏഴു ഇടവകകളാക്കി വിഭജിച്ചതും ഏകപക്ഷീയമായി ആറു മെത്രാന്മാരെക്കൂടി വാഴിച്ചതും മലങ്കരയെ ഗുണപ്പെടുത്താനൊന്നും ആയിരുന്നില്ല. മലങ്കര മെത്രാപ്പോലീത്താ സ്ഥാനം ഇല്ലാതാക്കാനും, മലങ്കര എന്ന കെട്ടുറപ്പ് നശിപ്പിക്കാനും, തനിക്ക് റിശ്ശീസായുടെ ഒഴുക്ക് സുഗമമാക്കാനും മാത്രമായിരുന്നു. പക്ഷേ, നയകോവിദനായ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ നവമെത്രാന്മാരെ തന്റെ സഹായികളും സപ്ത ഭദ്രാസനങ്ങളെ മലങ്കര മെത്രാപ്പോലീത്തായുടെ കീഴിലുള്ള ഭരണമാത്രകളായും (administrative unit) മാറ്റിയെടുത്തു. ഇക്കാലത്തെല്ലാം സഭയുടെ ലൗകിക ഭരണം മലങ്കര മെത്രാപ്പോലീത്തായുടെ മാത്രം നിയന്ത്രണത്തിലായിരുന്നു. 1934-ലെ മലങ്കരസഭാ ഭരണഘടനയാണ് ഈ നിലയ്ക്ക് മാറ്റം വരുത്തിയത്.

1912-ലെ കാതോലിക്കേറ്റ് സ്ഥാപനം ഒരു ഭരണകേന്ദ്രം കൂടി രൂപപ്പെടുത്തി. പക്ഷേ അധികാര വിഭജനമൊന്നും നടത്തിയുമില്ല. അക്കാലത്തൊന്നും കാതോലിക്കായ്ക്കു ഭരിക്കാൻ സ്വത്തുക്കൾ ഉണ്ടാകാഞ്ഞതിനാലും, പ. അബ്ദൽ മ്ശിഹാ ദ്വിതീയൻ പാത്രിയർക്കീസിന്റെ സ്ഥാത്തിക്കോൻ മൂലം കാതോലിക്കായുടെ ആത്മീയ അധികാരം നിയന്ത്രിക്കപ്പെട്ടിരുന്നതിനാലും അതൊരു ചോദ്യ ചിഹ്നമായില്ല. 1934-ലെ മലങ്കരസഭാ ഭരണഘടന, കാതോലിക്കാ - മലങ്കര മെത്രാപ്പോലീത്താ സ്ഥാനങ്ങൾ വ്യത്യസ്തമായി നിലനിർത്തി. പക്ഷേ അവ ഒരു വ്യക്തി വഹിക്കണമെന്നു നിശ്ചയിച്ച് ഇരട്ട അധികാരകേന്ദ്രത്തിന്റെ പ്രശ്നം ഒഴിവാക്കി.

### *വേറിട്ടും മുതൽ ഉണ്ടാക്കണം ...*

പഴയസെമിനാരി, വട്ടിപ്പണം ഇവയ്ക്കപ്പുറം *വേറിട്ടും മുതൽ ഉണ്ടാക്കി തുടങ്ങിയത്* പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ ആയിരുന്നു. പള്ളിക്കൂടങ്ങളും കായൽ നിലങ്ങളും ചേരിക്കൽ വസ്തുവും പീടികമുറികളും സെമിനാരികളും ഒക്കെയായി അദ്ദേഹം നസ്രാണി ഹൃദയഭൂമിയിലെങ്ങും പൊതു സ്വത്തുക്കൾ സമ്പാദിച്ചു. നസ്രാണി പാരമ്പര്യപ്രകാരം ഇവയുടെയെല്ലാം കൈകാര്യകർത്താവ് മലങ്കരമെത്രാപ്പോലീത്താ ആയിരുന്നെങ്കിലും അവയിൽ ഭൂരിഭാഗത്തിന്റെയും ഭരണം മാനേജിംഗ് കമ്മിറ്റിയുടെ കീഴിലായിരുന്നു. അന്നുമുതൽ മലങ്കരസഭയ്ക്ക് *ഭരിക്കുവാൻ* പൊതുസ്വത്തുക്കൾ അനുദിനം വർദ്ധിച്ചു വരികയാണ്.

1934-ൽ മലങ്കരസഭാ ഭരണഘടന നടപ്പിലായതോടെ കാതോലിക്കാ, മലങ്കര മെത്രാപ്പോലീത്താ, എപ്പിസ്ക്കോപ്പൽ സുന്നഹദോസ്, കൂട്ടു ട്രസ്റ്റിമാർ, മാനേജിംഗ് കമ്മിറ്റി എന്നിങ്ങനെ വിവിധ ഭരണകേന്ദ്രങ്ങൾ നിർവചിക്കപ്പെട്ടു. പിന്നീട് അവ ഓരോന്നും കൈകാര്യം ചെയ്യേണ്ട മുതലുകളും ഷെഡ്യൂളുകളായി വേർതിരിച്ചു. അത്തരമൊരു വേർതിരിവ് ആത്മീയം, കോടതിവിധികൾ ഇവ മൂലം അനിവാര്യമായിരുന്നു.

1950-കൾ വരെ ഭദ്രാസനങ്ങൾക്ക് സ്വത്തുക്കൾ പ്രായേണ ഇല്ലായിരുന്നു. അങ്കമാലി ഭദ്രാസനത്തിനായി അമ്പാട്ടു മാർ കൂറിലോസും തുടർന്ന് കടവിൽ മാർ അത്താനാസ്യോസും സമ്പാദിച്ച ആലുവാ തൃക്കുന്നത്തു സെമിനാരിയും, കണ്ടനാടു ഭദ്രാസനത്തിനായി മുറിമറ്റത്തിൽ മാർ ഈവാനിയോസ് സമ്പാദിച്ച മൂവാറ്റുപുഴ വസ്തുവുമായിരുന്നു ഇതിനുള്ള അപവാദങ്ങൾ. 1950-കൾ മുതൽ ഭദ്രാസനങ്ങൾക്ക് സ്വത്തുക്കളും സ്ഥാപനങ്ങളും ഉണ്ടായി തുടങ്ങി.

പക്ഷേ മലങ്കരസഭാ ഭരണഘടനാ ശില്പികൾ ദീർഘദർശനം ചെയ്യാതിരുന്ന ഒന്നു രണ്ടു പ്രതിസന്ധികൾ ഈ പ്രക്രിയയിൽ ഉണ്ടായി. ഒന്നാമത്, ഇത്ര വിപുലമാകുമെന്നു പ്രതീക്ഷിക്കാതിരുന്നതിനാലായിരിക്കാം ഭരണനിർവഹണത്തിനായി സ്ഥിരസ്വഭാവമുള്ള ഒരു കേന്ദ്ര സെക്രട്ടറിയേറ്റ് രൂപീകരിച്ചില്ല. കാര്യക്ഷമതയെ മാത്രമല്ല, ഭരണ സുതാര്യതയേയും (transparency) ഉത്തരവാദിത്വ ഭരണത്തേയും ഇത് പ്രതിലോമമായി ബാധിച്ചിട്ടുണ്ടെന്നത് തികച്ചും യാഥാർത്ഥ്യമാണ്. 1882-1911 കാലത്ത് ഇ. എം. ഫിലിപ്പ് എന്ന ഒരു മുഴുവൻസമയ കാര്യവിചാരകൻ ഉണ്ടായിരുന്ന സ്ഥാനത്താണ് ഈ പിന്നോക്കം പോകൽ ഉണ്ടായത് എന്നു ചിന്തിക്കണം.

രണ്ടാമതായി, പുതുതായി ആരംഭിക്കുന്ന സ്ഥാപനങ്ങൾ ഏതു ഷെഡ്യൂളിൽപ്പെടുത്തി ആരുടെ നിയന്ത്രണത്തിലാക്കണമെന്ന് വ്യക്തമായ യാതൊരു മാർഗ്ഗനിർദ്ദേശവും സഭ ഇതുവരെ നൽകിയിട്ടില്ല. മെത്രാന്മാരുടെ സ്വന്തം താൽപ്പര്യപ്രകാരം സ്ഥാപിക്കപ്പെടുന്ന പ്രസ്ഥാനങ്ങൾക്കു മുൻകൂർ അനുമതി വാങ്ങണമെന്ന ചട്ടമൊന്നും ഇന്ന് നിലവി

ലില്ല. അവയുടെ ഭരണ സംവിധാനം എപ്രകാരമായിരിക്കണമെന്ന നട പടിച്ചട്ടവും രൂപീകരിച്ചിട്ടില്ല. സ്വകാര്യ ട്രസ്റ്റുകളും നാമമാത്ര ട്രസ്റ്റുകളും രൂപമെടുക്കുന്നതിന്റെ മൂലകാരണം ഇതാണ്. ഈ അവസ്ഥയ്ക്ക് മാറ്റം വരാതെ ഇനി accountability ഉണ്ടാകുമെന്ന് പ്രതീക്ഷ പുലർത്തിയിട്ടു കാര്യമില്ല.

## കുടിയേറ്റങ്ങളും മാറിയ സാമൂഹിക സമവാക്യങ്ങളും

പക്ഷേ മൂന്നു പതിറ്റാണ്ടു മുമ്പുവരെ ഇവയൊന്നും സാരമായ പ്രശ്ന ങ്ങൾ ആയിരുന്നില്ല. 1980-കളിൽ വിപുലമായ നസ്രാണിയുടെ വിദേശ കുടിയേറ്റങ്ങളും അതുണ്ടാക്കിയ സാമ്പത്തികോന്നമനവുമാണ് സ്ഥിതി ഗതികളെ ആകെ തകിടം മറിച്ചത്. സഭയുടെ ആവശ്യങ്ങൾക്കു മുമ്പിൽ നസ്രാണി മടിശ്ശീലയുടെ കെട്ട് അഴിയുമെന്ന നൂറ്റാണ്ടുകളായി നില നിൽക്കുന്ന യാഥാർത്ഥ്യം പുതിയ പദ്ധതികൾ - ആവശ്യമായാലും അനാ വശ്യമായാലും - തുടങ്ങാൻ പ്രചോദനമായി. കുടിയേറ്റ ഭൂമികകൾ മൂല ധന സമാഹരണത്തിനുള്ള ലളിതസ്രോതസാണെന്ന തിരിച്ചറിവ് ഈ പ്രക്രിയയെ ത്വരിതപ്പെടുത്തി.

കുടിയേറ്റങ്ങൾ നസ്രാണിയുടെ സാമൂഹിക സമവാക്യങ്ങളിൽ കാത ലായ മാറ്റം വരുത്തി. പരമ്പരാഗത ആഭിജാത്യത്തെ പിൻതള്ളി നവപ്ര മാണിമാർ അരങ്ങ് കയ്യടക്കി. അതിൽ പുതുമയൊന്നുമില്ല. നസ്രാണി സാമൂഹിക ചരിത്രത്തിൽ മുമ്പ് പല നൂറ്റാണ്ടുകളിലും ഇത് സംഭവിച്ചി ട്ടുള്ളതാണ്. പക്ഷേ, അന്ന് അനേക ദശാബ്ദങ്ങൾ കൊണ്ടോ നൂറ്റാണ്ടു കൊണ്ടോ പൂർത്തിയാകുന്ന ഒരു സാമൂഹിക പരിവർത്തനചക്രം ഇവിടെ ദ്രുതഗതിയിൽ തിരിഞ്ഞു. നവവരേണ്യവർഗ്ഗം കാലപ്രവാഹത്തിൽ സ്വാഭാവികമായി ലഭിക്കേണ്ട ആഭിജാത്യം ഒറ്റയടിക്കു നേടിയെടുക്കാൻ ശ്രമമാരംഭിച്ചു. ഇതിനു വേദിയായത് ഇടവകപ്പള്ളിയും സഭയുമാണ്. ആഭിജാത്യം വിലയ്ക്കു വാങ്ങാൻ നസ്രാണിയും അപ്രകാരം നൽകാൻ നേതൃത്വത്തിൽ ചിലരും തയാറായത് സഭയുടെ അപചയത്തിന് ഹേതു വായി. ഇതും നസ്രാണികൾക്ക് പൊതുവായുണ്ടായ സാമ്പത്തികോന്ന തിയും സമ്മാനിച്ച ജീർണ്ണത അവൈദികരെ മാത്രമല്ല, വൈദികഗണ ത്തേയും സാരമായി ബാധിച്ചു. വിലയ്ക്കു വാങ്ങാവുന്ന ഒന്നായി ഇന്ന് വൈദിക ഗണത്തെ പലരും കാണുന്നുണ്ട്. അവർ മാത്രമല്ല അത്തര മൊരു ദുരവസ്ഥയ്ക്ക് ഉത്തരവാദികൾ. സ്വയം വിൽക്കപ്പെടാൻ തയാ റായ വൈദിക നേതൃത്വവും തുല്യ ബാദ്ധ്യസ്ഥരാണ്. ഒരു സമൂഹത്തിന് അവർ അർഹിക്കുന്ന നേതൃത്വത്തെ ലഭിക്കും എന്ന സാമാന്യതത്വമനു സരിച്ച് ഈ ജീർണ്ണത കൂടുതൽ പ്രകടമാകുന്നത് വൈദിക ശ്രേണിയി ലാണെന്നു മാത്രം.

## *അവൻ നല്ല സാക്ഷ്യം ഉള്ളവനായിരിക്കണം*

ഇരുപതാം നൂറ്റാണ്ടിൽ വൈദികർക്ക് വ്യവസ്ഥാപിതമായ സെമിനാരി വിദ്യാഭ്യാസം ഏർപ്പെടുത്തിയ കാലംമുതൽ കത്തനാരാകുന്നതിന് ഒരു

ശൈലി സ്വാഭാവികമായി രൂപപ്പെട്ടു വന്നിരുന്നു. സണ്ടേസ്കൂൾ പഠിച്ച്, വി. മദ്ബഹായിൽ ശുശ്രൂഷകരായി, ആദ്ധ്യാത്മിക സംഘടനകളിൽ സജീവമായി പങ്കെടുത്തു വരുന്നവരിൽ വൈദികനാകാൻ താൽപ്പര്യമുള്ളവർ വികാരിയുടെ ശുപാർശയോടെ മെത്രാന്റെ അടുത്തെത്തും. മെത്രാനു സാക്ഷ്യം ബോദ്ധ്യപ്പെട്ടാൽ സെമിനാരിയിൽ അയയ്ക്കും. പഠനം പൂർത്തിയാക്കിയാൽ ഒന്നുരണ്ടു വർഷം ശെമ്മാശനായി മെത്രാനോടൊപ്പം ജീവിക്കും. അതിനിടയിൽ പരിണതപ്രജ്ഞരായ ഏതെങ്കിലും വല്യച്ചന്മാരുടെ അടുക്കൽ നിന്നും തക്സായിലും കൂദാശകളിലും പ്രായോഗിക പരിശീലനം നേടും. അതിനു ശേഷം വിവാഹം ചെയ്തോ അല്ലാതെയോ വൈദികനായി ഇടവക സേവനത്തിൽ പ്രവേശിക്കും.

ഇന്ന് അതെല്ലാം മാറി. പെന്തക്കോസ്തിക്കു ശേഷമുള്ള ഒരാഴ്ചയെപ്പറ്റി ... *തിങ്കളാഴ്ചയിൽ പള്ളി അവരു പണിതു. ചൊവ്വാഴ്ചയിൽ മൂറൊനും മദുബഹായും അവരു കൂദാശ ചെയ്തു. ബുധനാഴ്ചയിൽ നമ്മുടെ കർത്താവിന്റെ കൂടെപ്രപ്പു മാർ യാക്കൊയെ അപ്പസ്ക്കെപ്പായുടെ സ്ഥാനത്തിൽ അവിടെയവരു കൽപിച്ചു. ആ ദേഹം ശുദ്ധമാന കുറുവാന അവനണച്ചു. ... വ്യാഴാഴ്ചയിൽ മാർ പത്രൊസ് ശ്ലീഹാ കുറുവാന അവൻ അണച്ചു. മാർ യൊഹന്നാൻ ഏവൻഗെലിത്താ തംപുരാന പ്പെറ്റ മറിയത്തമ്മയെ അവൻ മാമോദിസാ മുക്കി. ... വെള്ളിയാഴ്ച 9-ാം നാഴികയിൽ മാർ ശിമഒനും മാർ യോഹന്നാനും നമസ്കരിപ്പാൻ ഹയിക്കലായ്ക്കു അവരു കരെറി. ... ചനിയാഴ്ചയുടെ ദിവസത്തിൽ അവന്നടുത്തു എന്ന ദിക്കിനു ഓരോരുത്തനൊക്കെ അവരെ യാത്രാക്കപ്പെട്ടു.* ... എന്നിങ്ങനെ *നിരണം ഗ്രന്ഥവരി*യിൽ രേഖപ്പെടുത്തിയ ഒരു സുറിയാനി പാരമ്പര്യമുണ്ട്. അതുമാതിരിയാണ് ഇന്ന് സെമിനാരി വിദ്യാഭ്യാസത്തിനു ശേഷമുള്ള ശെമ്മാശന്റെ സ്ഥിതി എന്ന് ഉദാഹരിക്കാം. കൃംതാ ഞായറാഴ്ച സെമിനാരി *പിരിഞ്ഞാൽ*, ശെമ്മാശൻ തിങ്കളാഴ്ച വിവാഹം കഴിച്ച്, ബുധനാഴ്ച മ്ശംശോനോയും വെള്ളിയാഴ്ച കശീശ്ശയുമായി പട്ടംകെട്ടപ്പെട്ട്, ശനിയാഴ്ച പുത്തൻ കുർബാന ചൊല്ലി, ഞായറാഴ്ച വികാരിയായി ചുമതലയേറ്റെടുക്കുകയാണെന്നു ചുരുക്കത്തിൽ പറയാം. പഴയതുപോലെ *ഹൗസ് സർജൻസിയും അപ്രന്റീസ്ഷിപ്പു*മൊന്നുമില്ല.

മറ്റൊരു പ്രകടമായ വ്യത്യാസവും ഇന്നുണ്ട്. ഒരു വർഷം സെമിനാരിയിൽ നിന്നിറങ്ങുന്ന നാൽപ്പതോളം ശെമ്മാശന്മാരിൽ കേവലം പത്തുപേർ മാത്രമാണ് ഇന്നു കത്തനാർമാർ. ബാക്കിയുള്ളവരെല്ലാം *മല്പാന്മാരാണ്*. നിസ്സീമമായ അഹങ്കാരത്തോടെയാണ് അവർ ഇടവകകളിലെത്തുന്നത്. ആരാധന-സംഗീത-ക്രിയാസംഹിതകളിൽ തങ്ങൾ അദ്വിതീയരാണെന്നും, മുമ്പു നൂറു വർഷം ആ പള്ളിയിൽ ഇരുന്ന വൈദികരെല്ലാം അജ്ഞരും, അവർ ചെയ്തതെല്ലാം തെറ്റും ആണെന്നും, അവയെല്ലാം താൻ തിരുത്തുമെന്നും, വീശുമുറം തന്റെ കയ്യിലുണ്ടെന്നും പ്രഖ്യാപിച്ചാണ് *എഴുന്നള്ളുന്നത്*. ഇതൊന്നും സെമിനാരിയിൽ പഠിച്ച

തല്ല, പരിശീലിപ്പിച്ചതുമല്ല. പിന്നെന്തുകൊണ്ട് ഇപ്രകാരം സംഭവിക്കുന്നു?

കഴിഞ്ഞ മൂന്നു ദശാബ്ദങ്ങൾക്കിടയിൽ വൈദികവൃത്തിയേപ്പറ്റിയുള്ള കാഴ്ചപ്പാടിൽ വന്ന സമഗ്ര മാറ്റമാണ് ഇതിന്റെ അടിസ്ഥാന കാരണങ്ങളിൽ പ്രഥമം. ഒരു സാധനയും സേവനവുമെന്ന നിലയിൽ നിന്നും *അങ്ങാടിയിൽ വന്ദനവും പന്തികളിൽ മുഖ്യാസനവും കിട്ടുന്ന സുരക്ഷയുള്ള ഒരു തൊഴിൽ* എന്ന നിലയിലേയ്ക്ക് വൈദികവൃത്തിയെപ്പറ്റിയുള്ള മനോഭാവം അധഃപതിച്ചു. മറ്റു മാന്യമായ തൊഴിലൊന്നും കിട്ടാൻ കഴിവില്ലാത്തതിനാൽ ഇനി കത്തനാരായേക്കാം എന്നു കരുതി സെമിനാരിയിലെത്തുന്നവർ അനേകരുണ്ട്. വി. മദ്ബഹാ ശുശ്രൂഷയോ ആദ്ധ്യാത്മിക സംഘടനാപ്രവർത്തനമോ വികാരിയുടെ ശുപാർശയോ  ഒന്നുമില്ല. എങ്ങനെയെങ്കിലും മെത്രാനെ സ്വാധീനിക്കുക, സെമിനാരിയിൽ കടന്നുകൂടുക, പട്ടമേൽക്കുക, അത്ര മാത്രം. സെമിനാരി വിദ്യാഭ്യാസത്തിൽ പോലും ഇത്തരക്കാർക്ക് ശ്രദ്ധയോ താൽപ്പര്യമോ ഇല്ല.

ഇതിനിടയിൽ കടന്നുവന്ന അതീവ ഗുരുതര പ്രത്യാഘാതമുണ്ടാക്കുന്ന മറ്റൊരു മാരണമാണ് *പ്രീസെമിനാരി.* മുൻകാലങ്ങളിൽ വിടവില്ലാതെ സെക്കുലർ വിദ്യാഭ്യാസത്തിന്റെ തുടർച്ചയായി ആണ് സെമിനാരി വിദ്യാഭ്യാസം ആരംഭിച്ചിരുന്നത്. വിദ്യാഭ്യാസ പ്രക്രിയയുടെ അവിഛിന്നത (continuity of education process) ഇവിടെ വിദ്യാർത്ഥിക്ക് നഷ്ടമാകുന്നില്ല. ഇന്ന് സെക്കുലർ വിദ്യാഭ്യാസത്തിനു ശേഷം രണ്ടോ അതിലധികമോ വർഷം *പ്രീസെമിനാരി* എന്ന പേരിൽ നിഷ്ക്രിയരാക്കിയിരുത്തിയ ശേഷമാണ് സെമിനാരിയിലയ്ക്കുന്നത്. പഠനശേഷിയുള്ള സുവർണ്ണ വർഷങ്ങൾ മാത്രമല്ല, പഠനപ്രക്രിയയുടെ തുടർച്ചയും ഇതുമൂലം നഷ്ടമാകുന്നു.

*പ്രീസെമിനാരി*ക്ക് അതിനേക്കാൾ വലിയ മറ്റൊരപകടമുണ്ട്. നിഷ്ക്രിയമായി ഏതെങ്കിലും ഭദ്രാസന കേന്ദ്രത്തിൽ ചിലവഴിക്കുന്ന വർഷങ്ങൾ ഭാവി വൈദികന്റെ മനസിൽ വിഷം കുത്തിവയ്ക്കുകയാണ്. അവിടുത്തെ ഉപാജാപങ്ങളും കുത്തിത്തിരുപ്പുകളും അപവാദ പ്രസംഗങ്ങളും മൂലം സർവ വൈദികസ്ഥാനികളോടും ബഹുമാനരാഹിത്യവും പുച്ഛവുമായാണ് ഇവർ സെമിനാരിയിലെത്തുന്നത്. ഇക്കൂട്ടത്തിൽ അവിടെ ചുറ്റിപ്പറ്റി നിൽക്കുന്ന ചില *സ്വയംപ്രഖ്യാപിത മല്പാന്മാരുടെ* അനൗദ്യോഗിക ശിക്ഷണം കൂടിയാകുമ്പോൾ ഇവർ *കളരിയിലിറങ്ങുന്നതിനുമുമ്പേ പണിക്കരാകും.* അഹങ്കാരത്തിനു വേറെ കാരണം വേണോ?

സെമിനാരിയിലെത്തുന്ന എല്ലാവരും ഇത്തരക്കാരാണെന്ന് അർത്ഥമില്ല. പക്ഷേ, ഇത്തരക്കാരുടെ സഹവാസം ആത്മാർത്ഥതയുള്ളവരേയും ദുഷിപ്പിക്കും. *പ്രീസെമിനാരി* അടിയന്തിരമായി അവസാനിപ്പിക്കണം. അതേ സമയം സെമിനാരി പഠനം പൂർത്തിയാക്കിയാൽ കുറഞ്ഞത് ഒരു വർഷം മെത്രാന്മാർ നിശ്ചയമായും ശെമ്മാശനെ കൂടെ നിർത്തി പ്രായോഗിക പരിശീലനം നൽകണം. ഭദ്രാസനത്തിലെ യോഗ്യനായ ഒരു മൂപ്പ

ച്ചനെ ഇതേ കാലത്ത് ക്രിയാസംഹിതയിൽ പ്രായോഗിക പരിശീലനം നൽകാൻ ചുമതലപ്പെടുത്തണം. അദ്ദേഹത്തിന്റെ സാക്ഷ്യം ലഭിച്ച് മെത്രാനു ബോദ്ധ്യപ്പെട്ടശേഷം മാത്രമേ കത്തനാരുപട്ടം കൊടുക്കാവൂ. എങ്കിൽ മാത്രമേ മലങ്കരയിലെ വൈദികവൃന്ദം പഴയ പാളത്തിലെത്തൂ.

### *മുഴങ്ങുന്ന ചെമ്പും ചിലമ്പുന്ന കൈത്താളവും*

വൈദികശ്രേണിയുടെ രൂപീകരണത്തിൽ ഉണ്ടായ ഇത്തരം അപചയം അജപാലനദൗത്യത്തെ (pastoral care) കുറിച്ചുള്ള സങ്കൽപ്പങ്ങളിലും കാതലായ മാറ്റം വരുത്തി. *താൻ സേവിക്കുകയും ശുശ്രൂഷിക്കുകയും പരിപാലിക്കുകയും ചെയ്യേണ്ട ഇടവക* എന്നതിനു പകരം തന്നെ ശുശ്രൂഷിക്കുകയും പോഷിപ്പിക്കുകയും വളർത്തുകയും ചെയ്യാനുള്ള മേച്ചിൽപുറങ്ങളാണ് ഇടവകകൾ എന്ന് ഒരു പറ്റം വൈദികരെങ്കിലും ഇന്ന് വിശ്വസിക്കുകയും തദനുസൃതമായി പ്രവർത്തിക്കുകയും ചെയ്യുന്നു.

സ്വപ്രശസ്തിക്കും ഉത്തരവാദിത്വങ്ങളിൽ നിന്നും ഒഴിഞ്ഞുമാറാനും അദ്ധ്വാനഭാരം ലഘൂകരിക്കാനുമായി നസ്രാണികൾക്കിടയിൽ കഴിഞ്ഞ ഏതാനും ദശാബ്ദങ്ങൾകൊണ്ട് വൈദികവൃന്ദം ബോധപൂർവം വളർത്തിയെടുത്ത ഒരു മിഥ്യാധാരണയുണ്ട്. ശ്രുതിമധുരമായി വി. കുർബാന ചൊല്ലുന്നതാണ് യഥാർത്ഥ അജപാലനദൗത്യം എന്നതാണ് അത്. ഇതിന്റെ ഫലമായി ഒരു ഗായകസംഘം തല്ലിക്കൂട്ടുക എന്നത് ആദ്ധ്യാത്മിക സംഘടനാ ശക്തീകരണത്തിലെ ഏറ്റവും അത്യന്താപേക്ഷിത ഘടകമായി ഇന്നു മാറി. സഭ കൽപ്പിച്ചിരിക്കുന്ന പ്രത്യേക ഗീതങ്ങളും ആരാധനാവൽസരത്തിനനുസൃതമായ രീതിനിബന്ധനകളും *ഓർഗന്റെ സൗകര്യാർത്ഥം* ഇവിടെ കാറ്റിൽ പറത്തപ്പെടുന്നു. തന്റെ *പിച്ചു പോകാതിരിക്കാൻ* വി. കുർബാനയിൽ ആരാധനാ സമൂഹം നിശബ്ദമാക്കപ്പെടുന്നു. വി. കുർബാനയുടെ ഒരുക്ക ശുശ്രൂഷയേക്കാൾ കൂടുതൽ സമയം അതിനു മുമ്പ് മൈക്ക്സെറ്റ് ക്രമപ്പെടുത്താൻ ദിനംപ്രതി ചിലവഴിക്കുന്ന പുരോഹിതർ ഇന്നുണ്ട്. മാറിയിടാൻ ഒരു ചിത്തോല പോലുമില്ലാത്ത ഇടവകകൾ ഇവർ മൂലം സൗണ്ട്സിസ്റ്റത്തിനും ഓർഗനുമൊക്കെയായി ലക്ഷങ്ങൾ ചിലവിടാൻ ഇന്നു നിർബന്ധിതരാകുന്നു.

പാട്ടു കുർബാനയുടെ മാധുര്യമാണ് ഒരു വൈദികന്റെ മാറ്റ് നിശ്ചയിക്കുന്നത് എന്ന മിഥ്യാബോധം നസ്രാണികളുടെ ഇടയിൽ ബോധപൂർവം സൃഷ്ടിക്കപ്പെട്ടതാണ്. അതുമൂലം ഇടയധർമ്മത്തിന്റെ ഇതരവശങ്ങൾ വിസ്മൃതിയിലായി. വി. കൂദാശകളെപ്പറ്റി ബോധവൽക്കരിക്കുകയും അതിൽ അവരെ സജീവ പങ്കാളികളാക്കുകയും, അജഗണങ്ങളെ പേരു ചൊല്ലി വിളിക്കുകയും ചെയ്യുന്ന, തന്റെ ആടുകളെ അറിയുന്നവനാണ് യഥർത്ഥ ഇടയൻ. അല്ലാതെ അവയെ കൊന്നു തിന്നുന്നവനല്ല. കൈക്കാരൻ വല്ല പിരിവിനും നിർബന്ധിച്ചാലല്ലാതെ സമയബന്ധിതമായി ഇടവക സന്ദർശനം നടത്തുന്ന എത്ര വൈദികർ ഇന്നുണ്ട്?

സഭയെ ഇന്ന് ഗ്രസിച്ചിരിക്കുന്ന മറ്റൊരു ഇത്തിക്കണ്ണിയാണ്

കൺവൻഷൻ പ്രസംഗകർ. 1889-ൽ നവീകരണ സുറിയാനി സഭയുടെ സ്ഥാപനവും അതേ കാലത്തുതന്നെയുണ്ടായ സിലോണിൽ നിന്നുള്ള പെന്തക്കോസ്ത് ഉപദേശിമാരുടെ തള്ളിക്കയറ്റവുമാണ് പിന്നീട് പ്രാർത്ഥനയോഗമായി മാറിയ *വേദവായനക്കൂട്ട*വും, കൺവൻഷനായി വികസിച്ച പ്രസംഗയോഗങ്ങളും മലങ്കരസഭയിൽ രൂപപ്പെടാൻ കാരണമായത്. നിലയ്ക്കൽ, മാക്കാംകുന്ന് തുടങ്ങിയ അപൂർവം പ്രതിവർഷ കൺവൻഷനുകൾ ഒഴിച്ചാൽ അനേക വർഷങ്ങളിലൊരിക്കലായിരുന്നു മുൻ കാലത്ത് ഒരു പ്രദേശത്ത് കൺവൻഷൻ പ്രസംഗങ്ങൾ നടത്തപ്പെടുക. കൺവൻഷനുകളുടെ സുവർണ്ണകാലത്ത് പുത്തൻകാവിൽ കൊച്ചുതിരുമേനി, ആരക്കുന്നം കെ. റ്റി. സഖറിയാ കത്തനാർ, ശെമ്മാശന്മാരായ എം. വി. ജോർജ്, പി. സി. സ്റ്റീഫൻ, റ്റി. ജെ. ജോഷ്വാ തുടങ്ങിയ അപൂർവം പ്രതിഭാധനന്മാർ മാത്രമായിരുന്നു അവിടെ പ്രസംഗിക്കാനെത്തിയിരുന്നത്. അത്തരം യോഗങ്ങൾ യഥാർത്ഥ ആത്മീയ അനുഭവവും സൃഷ്ടിച്ചിരുന്നു.

ഇന്ന് സ്ഥിതി മാറി. ഇടവകതോറും കരതോറും മുറിതോറും പ്രതിവർഷം നടക്കുന്ന അഭ്യാസമായി കൺവൻഷനുകൾ മാറി. പ്രസംഗിക്കാനാകട്ടെ, വാളെടുത്തവൻ എല്ലാം വെളിച്ചപ്പാടായി. ഒരു പ്രസംഗം തന്നെ ഒരു സീസണിൽ വിളിക്കുന്നിടത്തെല്ലാം വിളമ്പിയും, ഒരു പ്രസംഗംതന്നെ തിരിച്ചും മറിച്ചും പറഞ്ഞ് മിടുക്കന്മാർ പണം വാരിക്കൂട്ടി. നിലവാരം കുറയുകയും നിത്യാഭ്യാസമാവുകയും ചെയ്തതോടെ ശ്രോതാക്കളുടെ എണ്ണവും കുറഞ്ഞു. ആത്മികാനുഭവം പോയിട്ട് ലൗകികാനുഭവം പോലുമില്ലാതായി. എന്നിട്ടും വിപണി വിപുലപ്പെടുത്താൻ പ്രാർത്ഥനാസംഗമം തുടങ്ങിയ പുതിയ വേദികൾ കണ്ടെത്തുകയാണ്.

ഒരു വസ്തുത തികച്ചും വ്യക്തമാണ്. പണം, പ്രശസ്തി ഇവയോടുള്ള ത്വരയല്ലാതെ യാതൊരു ആത്മീയതയും പാട്ടുകുർബാന, കൺവൻഷൻ പ്രസംഗം ഇവയുടെ വക്താക്കൾക്കില്ല. ഇത്തരക്കാരിൽ ഒരാൾ മെത്രാനെ മണിയടിച്ച് പത്തു കൊല്ലം വികാരിയായി ഒരേ പള്ളിയിലിരുന്നു. അതിനിടയിൽ ആ പള്ളിയിൽ വി. കുർബാന ചൊല്ലിയത് പത്തിലൊന്നു ഞായറാഴ്ചകളിൽ മാത്രം. ഒരൊറ്റ കഷ്ടാനുഭവ ആഴ്ച പോലും നടത്തിയുമില്ല. എവിടെ ആത്മീയത? ഇത്തരക്കാരെ *മുഴങ്ങുന്ന ചെമ്പും ചിലമ്പുന്ന കൈത്താളവും* എന്നു വിശേഷിപ്പിക്കുകയാകും ഏറ്റവും യുക്തം.

മറ്റൊരു സ്വയം പ്രദർശനോപാധി കപടഭക്തിയാണ്. ഇതിനെക്കുറിച്ച് കൂടുതൽ വിസ്തരിക്കുന്നില്ല. ഒന്നു മാത്രം വ്യക്തമാക്കട്ടെ, *അതിഭക്തിപ്രകടനം* കപടഭക്തിയുടെ ഏറ്റവും വലിയ ലക്ഷണമാണെന്ന് പ. വട്ടശ്ശേരിൽ തിരുമേനി പറഞ്ഞിട്ടുണ്ട്. അത് ഇന്നും പ്രസക്തമാണ്.

ഇത്തരം കത്തനാരന്മാരിൽ നിന്നു ഉയർത്തപ്പെടുന്ന മെത്രാന്മാരും ഇതിൽ നിന്നൊന്നും വിമുക്തരല്ല. സോഷ്യൽ മീഡിയാകളിൽ നിത്യവും നിറഞ്ഞുനിൽക്കാൻ ഇവർ കാട്ടിക്കൂട്ടുന്ന കോപ്രായങ്ങൾ മാത്രം

ഉദാഹരണമായി എടുത്താൽ മതി. ഇന്റർനെറ്റിന്റെ ചതിക്കുഴികളെക്കുറിച്ച് പള്ളികളിൽ ബോധവൽക്കരിക്കുന്ന അതേസമയം തന്നെ ചില മെത്രാന്മാർ ദിനംപ്രതി മണിക്കൂറുകളാണ് *ചാറ്റു*ന്നത്. ചിലരാകട്ടെ പുതിയ പേന മേടിച്ചതുപോലും *ഫേസ്ബുക്ക്* വാർത്തയാക്കുന്നു. കപടഭക്തിയുടെ കാര്യത്തിലും ചിലർ പിന്നോക്കമല്ല.

വിവാഹാദി അടിയന്തിരങ്ങൾക്കു ക്ഷണിക്കുമ്പോഴല്ലാതെ കുറഞ്ഞത് മൂന്നു വർഷത്തിലൊരു ഞായറാഴ്ച വീതം തന്റെ ഭദ്രാസനത്തിലെ എല്ലാ പള്ളികളും സന്ദർശിച്ചിട്ടുണ്ടെന്നു സധൈര്യം പറയാൻ എത്ര മെത്രാന്മാർക്കാവും? അത്തരക്കാർ ഉണ്ട് എന്ന് ഈ ലേഖകനറിയാം. പക്ഷേ അത്യപൂർവമാണ്. മറുവശത്ത്, പള്ളിയിലേയ്ക്കു ക്ഷണിച്ചപ്പോൾ ഇന്നിന്ന ഭൗതിക സൗകര്യങ്ങൾ ഏർപ്പെടുത്തിയാൽ മാത്രമേ താൻ വരൂ എന്നു പറഞ്ഞവരുമുണ്ട്.

### വിധേയത്വം

വിധേയത്വ (*obedience*) ത്തെപ്പറ്റിയുള്ള കാഴ്ചപ്പാട് വികലമായതാണ് കഴിഞ്ഞ ദശകങ്ങളിൽ മലങ്കരയിലെ വൈദികശ്രേണിയെ ജീർണ്ണപ്രായമാക്കിയതിലെ ഒരു മുഖ്യ ഘടകം. ശെമ്മാശ് മുതൽ കാതോലിക്കാ വരെയുള്ള വൈദികസ്ഥാനികൾ അതത് സ്ഥാനം പ്രാപിക്കുമ്പോൾ വിധേയത്വത്തിന്റെ പ്രതിജ്ഞ ചെയ്യണം എന്ന് പട്ടംകൊടക്രമം അനുശാസിക്കുന്നു. അത് ഇന്നും പാലിച്ചുവരുന്നുണ്ട്. പക്ഷേ ഈ വിധേയത്വം ആരോട് എന്ന വസ്തുതയാണ് വികലമാക്കപ്പെട്ടത്.

പട്ടം നൽകിയ മേല്പട്ടക്കാരനോടുള്ള വ്യക്തിപരമായ ഒന്നായി ആണ് മിക്ക വൈദികസ്ഥാനികളും ഇന്ന് ഈ വിധേയത്വത്തെ നിർവചിക്കുന്നത്. അതിന്റെ അടിസ്ഥാനത്തിൽ സ്ഥാനദാതാക്കളുടെ ഏതു *വികൽപ്പവും* – അവ സഭാ നിയമങ്ങൾക്ക് തികച്ചും വിരുദ്ധമാണെങ്കിലും – അതേപടി അനുസരിക്കാനും അനുകരിക്കാനും അടിച്ചേൽപ്പിക്കാനും വൈദികർ തയാറും നിർബന്ധിതരുമാകുന്നു. ഈ വിധേയത്വ പ്രതിജ്ഞയുടെ ബലത്തിൽ മെത്രാന്മാർ അനുസരണത്തിന്റെ കരവാളുയർത്തി തങ്ങളുടെ സ്വകാര്യ താൽപ്പര്യങ്ങളുടെ സംരക്ഷകരും പ്രചാരകരുമായി കീഴിലുള്ള വൈദികരെ രൂപാന്തരപ്പെടുത്തുന്നു. വികൃതമായി അവതരിപ്പിക്കപ്പെട്ട് ഉൾക്കൊണ്ട ഈ വിധേയത്വ നിർവചനത്തിന്റെ പശ്ചാത്തലത്തിൽ ഇതിനെതിരെ പ്രതികരിക്കുവാൻ കീഴ്സ്ഥാനികൾ അശക്തരായി തീരുന്നു. *മെത്രാനുവേണ്ടിയാണ് പള്ളിയും ജനവും* എന്ന രീതിയിൽ വരെ വിശ്വസിക്കുകയും തദനുസൃതമായി പ്രവർത്തിക്കുകയും ചെയ്യുന്ന വൈദികർ ഇന്നുണ്ട്. ചില മിടുക്കന്മാർ ഇത് ആരെയും വകവെയ്ക്കാതെ തൻകാര്യം നടത്താനുള്ള അവസരമായും ഉപയോഗിക്കുന്നുണ്ട്. ഇടവകജനങ്ങളും വൈദികരുമായുള്ള നിരന്തര സംഘർഷത്തിലാണ് ഇത് കൊണ്ടെത്തിക്കുന്നത്. ഇന്ന് സഭ അനുഭവിക്കുന്ന ദുര്യോഗങ്ങളിലെ മുഖ്യമായ ഒന്നും ഈ വികലമായ വിധേയത്വ സങ്കൽപ്പമാണ്.

തനിക്കു പട്ടം - മേൽപ്പട്ടം - തന്ന മേൽപ്പട്ടക്കാരനോടു മാത്രമാണ് വിധേയത്വം എന്നു വ്യാഖ്യാനിച്ച് അവർ കാലം ചെയ്തു കഴിഞ്ഞാൽ ആർക്കും വിധേയനല്ല എന്നു വിശ്വസിക്കുന്ന മേല്പട്ടക്കാർ വരെയുണ്ട്. ഇത് തികച്ചും തെറ്റായ ഒരു കാഴ്ചപ്പാടാണ്. വൈദികമായ വിധേയത്വം – അതെത്ര ഉന്നതസ്ഥാനിയായാലും – അത് വ്യക്തിപരമല്ല. ആരും ഒരിക്കലും അതിൽനിന്നും ഒഴിവാക്കപ്പെടുന്നുമില്ല.

യഥാർത്ഥത്തിൽ പട്ടംകൊടയിലെ വിധേയത്വ പ്രഖ്യാപനം ഏതു സ്ഥാനിയുടേതായാലും അതു സഭയോടാണ്. പട്ടം നൽകുന്ന മേല്പട്ടക്കാരൻ സിംഹാസനത്തിലിരുന്ന് (*ex-cathedra*) സഭയ്ക്കുവേണ്ടിയാണ് സ്ഥാനാർത്ഥിയുടെ വിധേയത്വ പ്രഖ്യാപനം സ്വീകരിക്കുന്നത്. സഭയുടെ കൽപ്പനകൾ അനുസരിക്കുകയും സഭയുടെ താൽപ്പര്യങ്ങൾ സംരക്ഷിക്കുകയും ചെയ്യാൻ മാത്രമാണ് ഈ പ്രതിജ്ഞയിലൂടെ സ്ഥാനാർത്ഥി കടപ്പെട്ടവനാകുന്നത്. അല്ലാതെ സ്ഥാനദാതാവ് *കിണറ്റിൽ ചാടുവാൻ കൽപ്പിച്ചാൽ* അത് അനുസരിക്കാൻ ഈ പ്രതിജ്ഞ മൂലം സ്ഥാനാർത്ഥി ബാദ്ധ്യസ്ഥനല്ല. മേൽസ്ഥാനിയാണെങ്കിലും സ്ഥാനദാതാവാണെങ്കിലും സഭയുടെ നിയമങ്ങൾക്കും പാരമ്പര്യങ്ങൾക്കുമെതിരായ കൽപ്പനകൾ പുറപ്പടുവിച്ചാൽ അവ അനുസരിക്കാൻ കീഴ്സ്ഥാനികൾ ബാദ്ധ്യസ്ഥരല്ല. തന്ത്രപൂർവം വളച്ചൊടിച്ച വിധേയത്വ പ്രഖ്യാപന വ്യാഖ്യാനം തിരുത്തി യാഥാർഥ്യം വൈദിക വിദ്യാർത്ഥികളെ ബോധവൽക്കരിക്കേണ്ടത് വൈദിക വിദ്യാഭ്യാസത്തിന്റെ ചുമതലയാണ്.

### അതിരില്ലാത്ത ആർത്തി

*ആർത്തി* (greed) ഭക്ഷണത്തോടും പണത്തോടും മാത്രമല്ല ഉണ്ടാകുന്നത്. അത് അധികാരം, പദവി, പ്രശസ്തി മുതലായ എന്തിനോടും ഉണ്ടാകാം. പലപ്പോഴും രണ്ടാമത്തെ വിഭാഗത്തിനാണ് മുൻതൂക്കം ലഭിക്കുക. കൂടുതൽ അപകടകരവും അതു തന്നെയാണ്. *Self esteem* എന്ന് അതിനെ ഉദാത്തവൽക്കരിച്ചിട്ടൊന്നും കാര്യമില്ല. ആർത്തി, ആർത്തി തന്നെയാണ്.

ഇന്ന് അടിതൊട്ട് മുടിവരെ മലങ്കരസഭയെ ഗ്രസിച്ചിരിക്കുന്ന ശാപം ആർത്തിയാണ്. മുമ്പ് അംഗമായിരുന്ന വെറും സാധാരണക്കാരനായ ഒരു ഗ്രാമീണവൃദ്ധന്റെ ഭാഷയിൽ, *ഒരു ബാഡ്ജും ഒരു ഊണും കുറെ വെയിലും* മാത്രം കിട്ടുന്ന മലങ്കര അസോസിയേഷൻ അംഗമാകാനോ, പള്ളി മാനേജിംഗ് കമ്മിറ്റിയിൽ കയറിപ്പറ്റാനോ ഭഗീരഥപ്രയത്നം നടത്തുന്ന സാദാ നസ്രാണിയേയും, പാട്ടു കുർബാനയും കൺവൻഷൻ പ്രസംഗവുമായി ഊരുചുറ്റുന്ന കത്തനാരന്മാരെയും നയിക്കുന്നത് *ആർത്തി* എന്ന പൊതുവികാരമാണ്. എന്തിനോടുള്ള *ആർത്തി* എന്നതിൽ മാത്രമാണ് വൈജാത്യമുണ്ടാവുക. അവൈദികരേക്കാൾ വൈദികരിലാണ് *ആർത്തി* എന്ന പ്രതിഭാസം കൂടുതൽ രൂക്ഷം.

വിവാഹിത പട്ടക്കാരനാണെങ്കിൽ സെമിനാരിയിൽ നിന്നിറങ്ങുമ്പോൾ

മുതൽ വല്യപള്ളികളിലാവും കണ്ണ്. സാധിക്കുമെങ്കിൽ വിദേശത്തെ *പച്ച യായ മേച്ചിൽപുറങ്ങളിലേയ്ക്ക്* ചേക്കേറുവാനും നോക്കും. പാട്ടു കുർബാനയോ കൺവൻഷൻ പ്രസംഗമോ നടത്തി പേരെടുക്കുവാനും ശ്രമിക്കും. വല്ല ആദ്ധ്യാത്മിക സംഘടനയുടേയും ഭാരവാഹിത്വം കിട്ടി യാൽ കൺവൻഷൻ പ്രസംഗത്തിന്റെ മാർക്കറ്റും റേറ്റും ആ പേരിൽ കൂട്ടാം. ഒന്നും നടന്നില്ലേൽ ഇരിക്കുന്ന പള്ളി പൊളിച്ചുപണിതെങ്കിലും പേരെടുക്കും. പിന്നെ ഭദ്രാസന സെക്രട്ടറി, മാനേജിംഗ് കമ്മിറ്റി അംഗം... പറ്റിയാൽ ഒരു കോറി സ്ഥാനവും.

അവിവാഹിത പട്ടക്കാരനാണെങ്കിലും ആരംഭം മുകളിൽ പറഞ്ഞ പ്രകാരം തന്നെയായിരിക്കും. പക്ഷേ ചുമന്നകുപ്പായമാവും എപ്പോഴും മനസിൽ. അതിനായുള്ള കോപ്പുകൂട്ടലാവും ഓരോ പ്രവർത്തനത്തിലും മുമ്പിട്ടു നിൽക്കുക. പഴയസെമിനാരി അദ്ധ്യാപകനായി കയറിപ്പറ്റാൻ ശ്രമിക്കുക. അതു സാധിച്ചില്ലെങ്കിൽ പരുമല പോലെ പ്രശസ്തമായ ഏതെങ്കിലും പൊതു സ്ഥാപനത്തിന്റെയോ, ആദ്ധ്യാത്മിക സംഘടന യുടെയോ തലപ്പത്തെത്തുക. ആ സ്ഥാപനത്തിന്റെ പേരിൽ പ്രശസ്തി ഉണ്ടാക്കുക. അതിന്റെതന്നെ വിഭവശേഷി ഉപയോഗിച്ച് മെത്രാൻ ഇല ക്ഷനിൽ ആവശ്യത്തിനുള്ള വോട്ട് ഉറപ്പു വരുത്തുക. ബിരുദാനന്തര ബിരു ദത്തിനോ ഗവേഷണ ബിരുദത്തിനോ മതിയായ യോഗ്യതയും കഴിവു മില്ലെങ്കിൽ എവിടെനിന്നെങ്കിലും ഒരു *ഡി. മിന്* (*D. Min*) സംഘടിപ്പിച്ച് *ഡോ.* ആവുക. ശുഭം. ഈ പരാക്രമത്തിൽ ഭരമേല്പിച്ച ആദ്ധ്യാത്മിക സംഘടന നശിച്ചാലും സാരമില്ല. തനിക്ക് മെത്രാന്റെ ചുവന്നകുപ്പായം കിട്ടിയല്ലോ.

മെത്രാനായാലും ഇതിനു ശമനമില്ല. നല്ല ഭദ്രാസനം, തുടരെയുള്ള വിദേശ പര്യടനം, കാപ്പിമേശ, ആഡംബര കാറുകൾ ഇവയൊക്കെ പോകട്ടെ, പലരും മേല്പട്ടസ്ഥാനം ലഭിക്കുന്ന നിമിഷം മുതൽ പ്രശ സ്തിക്കും തനിക്കു മുകളിലുള്ള അത്യുന്നത മഹാപുരോഹിതന്റെ ഏക സ്ഥാനത്തിനും വേണ്ടിയുള്ള നെട്ടോട്ടമാണ്. സോഷ്യൽ മീഡിയാകളുടെ വരവോടെ ചിലർക്ക് ഈ പ്രശസ്തിക്കമ്പം വർണ്ണനാതീതമായി വർദ്ധി ച്ചിരിക്കുകയാണ്. അതിനു കൈത്താളമിടുന്ന സ്തുതിപാഠകരും. ഭദ്രാ സനമെന്നത് തന്റെ മേൽഗതിക്കുള്ള വെറും ഉപകരണം മാത്രം. ഹൂദായ കാനോൻ ... *ഉപദേശം മൂലം വലിയ പ്രയോജനം വരുത്തുവാൻ സാധി ക്കാത്തപക്ഷം ഒരു എപ്പിസ്ക്കോപ്പാ സ്വന്ത ഇടവക വിട്ടു പോകരുത്* എന്ന് അനുശാസിക്കുന്നുണ്ടെങ്കിലും ഇവരിൽ മിക്കവരും മിക്ക സമയവും സ്വന്തം ഇടവകയ്ക്കു പുറത്ത് കറങ്ങി നടപ്പാണ്. എന്തിനുവേണ്ടി? നഷ്ട പ്പെടുന്നത് സഭ.

മറ്റു ചിലരാകട്ടെ തങ്ങളുടെ സ്വന്തം വരട്ടു തത്വശാസ്ത്രവും കെട്ടി പ്പിടിച്ചിരുപ്പാണ്. സഭ മറിച്ച് അനുശാസിച്ചാലും തങ്ങളുടെ സ്വന്തം അജ ണ്ടയിൽ അവർ ഇറുകെ പിടിക്കും എന്നു മാത്രമല്ല ഇടവകയുടെ മേൽ അതു അടിച്ചേൽപ്പിക്കാനും ശ്രമിക്കും. ഇവിടെയും പരിക്കു പറ്റുന്നത്

സഭയ്ക്ക്. ഇന്നു പല മെത്രാന്മാരും പ്രവൃത്തികൾ *സഭയുടെ ഭിത്തിയ ബലവത്താക്കുകയല്ല*, മറിച്ച് പൊളിച്ച് അടുക്കുകയാണ്. *എപ്പിസ്ക്കോപ്പാ ഇല്ലാതെ സഭ ഇല്ല* എന്നു റോമിലെ വി. ക്ലിമ്മീസ് പറയുന്നതിന് ഒരു മറുവശമുണ്ട്. അത് സഭ ഇല്ലെങ്കിൽ എപ്പിസ്ക്കോപ്പായ്ക്ക് പ്രസക്തി യില്ല എന്നതാണ്. ഇത് അവർ മനസിലാക്കുന്നില്ല.

ക്ലിപ്ത ശമ്പളമില്ലാതിരുന്ന കാലത്ത് കുറുബാനപ്പണവും കർമ്മ പ്പണവും വല്ലപ്പോഴും കിട്ടുന്ന സാക്ഷിപസാരവും കൊണ്ടാണ് കത്ത നാരന്മാർ ഉപജീവിച്ചിരുന്നത്. നസ്രാണി അറിഞ്ഞുകൊടുക്കുന്ന കൈമു ത്തായിരുന്നു മെത്രാനെ നിലനിർത്തിയത്. ഇന്ന് കത്തനാരുമാർക്ക് വലു തല്ലെങ്കിലും നിശ്ചിത പ്രതിമാസ ശമ്പളമുണ്ട്. *ദക്ഷിണകൊണ്ടു മാത്രമേ വൈദികകർമ്മം പൂർത്തീകരിക്കയുള്ളു* എന്ന കേരളീയ പവിത്രതാ സങ്കല്പം ഇന്നും വെച്ചുപുലർത്തുന്ന നസ്രാണി അറിഞ്ഞു കൊടു ക്കുന്നു. എങ്കിലും *മേനിപ്പൊന്ന്, ഏണിക്കാണം, തളക്കാണം, തുലാക്കൂലി, കുടനാഴി* എന്നിങ്ങനെ പഴയ കേരള നാടുവാഴികൾ ചുമത്തിയിരുന്ന അസംഖ്യം നികുതികൾ പോലെയാണ് ഇന്നു *പിരിവ്*. എന്തിനും ഏതിനും *കവർ*. പിന്നെ യാത്രയയപ്പ് വേറെയും. സ്വയം ചോദിക്കാതെ മറ്റുള്ളവരെക്കൊണ്ട് ഓരോ പള്ളിയിലും പുതിയ കീഴ്വഴക്കം ഇടുവി ക്കുക എന്നതാണ് തന്ത്രം. രോഗിക്ക് തൈലാഭിഷേകം നടത്തിയ വൈദികനു *കൈമടക്കാൻ* സാധു നസ്രാണി കവർ അന്വേഷിക്കുന്ന നില വരെയെത്തി കാര്യങ്ങൾ.

വൈദികസ്ഥാനികൾ മനസിലാക്കേണ്ട ഒരു അടിസ്ഥാന വസ്തുത യുണ്ട്. നസ്രാണികൾ അവർക്ക് എന്തെങ്കിലും നൽകുന്നുണ്ടെങ്കിൽ അത് ആ വ്യക്തിക്കല്ല, അവരിൽ നിക്ഷിപ്തമായ പൗരോഹിത്യത്തിനാണ് നൽകുന്നത്. പുരോഹിതനടുത്ത ധർമ്മങ്ങൾ ഒരുവൻ പൂർത്തീകരിക്കു മ്പോഴാണ് അവൻ പ്രതിഫലത്തിന് അർഹനാകുന്നത്. അത് ചോദിച്ചു വാങ്ങാനോ കണക്കു പറയാനോ ഒരുവനും അർഹതയില്ല. കാരണം പൗരോഹിത്യം ഒരുവനും സ്വന്തമല്ല. മലങ്കരസഭ അതിന്റെ മക്കളുടെ ആവശ്യങ്ങൾ നിവർത്തിച്ചുകൊടുക്കാൻ ഓരോരുത്തരെ ഭരമേല്പിക്കു ന്നതാണ് പൗരോഹിത്യം. ഈ തിരിച്ചറിവ് ഇന്ന് നഷ്ടമായിരിക്കുന്നു.

### *പത്തും ഗുസ്തീം പള്ളീം*

മാർ ദീവന്നാസ്യോസ് അഞ്ചാമൻ പ്രാരംഭമിട്ട് കേരളത്തിലെങ്ങും വ്യാപിച്ച അടിസ്ഥാന വിദ്യാഭ്യാസ വിപ്ലവം മലയാളത്തിനു സമ്മാനിച്ച പദപ്രയോഗമാണ് *പത്തും ഗുസ്തീം.* കുറഞ്ഞത് പത്താം ക്ലാസുവരെ യെങ്കിലും പഠിക്കാത്തവൻ ജീവിതായോധനത്തിന് യോഗ്യനല്ല എന്നാണ് ഇതിന്റെ വ്യംഗ്യം. അടിസ്ഥാന വിദ്യാഭ്യാസത്തെപ്പറ്റിയുള്ള കേരള സമൂഹത്തിന്റെ ഈ ഉയർന്ന നിലവാരത്തിലുള്ള കാഴ്ചപ്പാട് നസ്രാണി യുടെ സൃഷ്ടിയാണ്. ഈ നിലവാരം മുകളിലേയ്ക്കു പടിപടിയായി ഉയർത്തുകയാണ് കഴിഞ്ഞ ഒരു നൂറ്റാണ്ടിൽ നസ്രാണി ചെയ്തത്. രസ

കരമായ വസ്തുത, ഉയരാതെ പോയത് നസ്രാണികളുടെ തിരഞ്ഞെടുക്കപ്പെട്ട സമിതികളിലെ അംഗങ്ങളുടെ സഭാജ്ഞാന നിലവാരമാണ്. ഉയർന്നില്ലെന്നു മാത്രമല്ല, കഴിഞ്ഞ മുപ്പതു വർഷത്തിനിടയിൽ ഇതിന്റെ ശരാശരി നിലവാരം ക്രമാതീതമായി താഴ്ന്നുപോവുകയും ചെയ്തു.

അല്മായർക്കായി ഡിഗ്രിതലം വരെയുള്ള ദിവ്യബോധനവും പിൽക്കാലത്ത് ഏർപ്പെടുത്തിയ സണ്ടേസ്ക്കൂൾ പ്ലസ് ടുവും പോകട്ടെ, സാദാ സണ്ടേസ്ക്കൂൾ പത്താം ക്ലാസ് പാസായിട്ടുള്ള എത്രപേർ ഇന്ന് സഭാ സമിതികളിൽ അംഗങ്ങളായുണ്ട്? അന്വേഷിച്ചുപോയാൽ ഉത്തരം ഞെട്ടിക്കുന്നതായിരിക്കും. മറുബാസായ്ക്ക് *കമ്പേക്കുത്തി കുലുക്കുന്ന സാധനം* എന്നു പള്ളി മാനേജിംഗ് കമ്മിറ്റിയിൽ വിവരിച്ച അംഗത്തിന്റേയോ അതിലും താഴ്ന്നതോ ആയ സഭാജ്ഞാന നിലവാരമാണ് അത്യുന്നത സമിതികളിലെ അംഗങ്ങളിൽ പലരുടേതും എന്നത് രഹസ്യമൊന്നുമല്ല. ഈ നിലവാരത്തകർച്ചയാണ് അനുമോദന-അനുശോചന-പ്രതിഷേധ പ്രമേയങ്ങൾ പാസാക്കാൻ മാത്രം സമ്മേളിക്കുന്ന *ബഹളസേന* (Shouting brigade) ആയി മാനേജിംഗ് കമ്മിറ്റിയെ അധഃപതിപ്പിച്ചത്. അതേ നിലവാരത്തകർച്ചയാണ് മാന്യന്മാർ അവിടെനിന്നും അകന്നുനിൽക്കാൻ പ്രേരകമാകുന്നതും.

ഇന്ന് സഭയിലൂടെ സ്വയം *രാജ്യവും ശക്തിയും മഹത്വവും* ഉണ്ടാക്കാനാണ് മിക്കവരും സഭാ സമിതികളിൽ കയറിപ്പറ്റുന്നത്. പ്രശസ്തി, പണം, രാഷ്ട്രീയ സ്ഥാനങ്ങൾ... അങ്ങിനെ തികച്ചും ഭൗതികമായ നേട്ടങ്ങൾ മാത്രമാണ് ഇവരുടെ ലക്ഷ്യം. മറ്റു യാതൊരു മാർഗ്ഗത്തിലും ഇവ ലഭ്യമാകാനിടയില്ലാത്തവർ സഭാ സമിതികളെ ഇതിന് കളമാക്കുന്നു. ഈ ചവിട്ടുനാടകത്തിൽ നശിക്കുന്നത് സഭയും. പക്ഷേ മുൻകാലങ്ങളിൽ അങ്ങിനെ അല്ലായിരുന്നു. സ്വന്ത നിലയിൽ പേരും പ്രശസ്തിയുമുണ്ടാക്കിയ പ്രഗൽഭരാണ് സഭാ സമിതികളിൽ എത്തിയിരുന്നത്. ഉദാഹരണത്തിന് 1911 എടുക്കാം. ഇലഞ്ഞിക്കൽ ഇ. ജെ. ജോൺ വക്കീൽ, പത്രാധിപർ കെ. സി. മാമ്മൻ മാപ്പിള, കന്നുകുഴിയിൽ കുരുവിള എൻജിനിയർ, മഴുവഞ്ചേരിപറമ്പത്ത് എം. എ. ചാക്കോ സൂപ്രണ്ട്, പ്രിൻസിപ്പാൾ എം. എ. വർക്കി, ചാലി കോര, പള്ളിക്കര സി. പി. തരകൻ, പള്ളിക്കൂടം ഇൻസ്പെക്ടർ റാവുസാഹിബ് ഒ. എം. ചെറിയാൻ... തുടങ്ങിയവരാണ് സഭയുടെ ആലോചനക്കാർ. ഇവരൊക്കെ സ്വന്തം നിലയിൽ പേരും പ്രശസ്തിയും നേടിയവരാണ്. സഭയുടെ ചിലവിൽ അവ സംഘടിപ്പിക്കാൻ കടന്നുവന്നവരല്ല. വീരരാഘവയ്യങ്കാരുടെ കുപ്രസിദ്ധമായ ഹൈക്കോടതി വിധിക്കെതിരെ കോർട്ടലക്ഷ്യത്തെ ഭയക്കാതെ തന്റെ ഭാവിയും, ജീവൻപോലും പണയംവെച്ച് *മലയാള മനോരമ*യിൽ മുഖപ്രസംഗമെഴുതിയ കെ. സി. മാമ്മൻ മാപ്പിള ഈ സമിതികളിലെ പുതിയ തലമുറയ്ക്ക് അജ്ഞാതനാണ്. *മോശയുടെ സിംഹാസനത്തിൽ കയ്യാപ്പ ഇരിക്കുന്നു* എന്ന് ഇന്നത്തെ സ്ഥിതിയെ ചുരുക്കി പറയാം.

സഭാസമിതികളിലേയ്ക്കുള്ള അടിസ്ഥാന യോഗ്യത സണ്ടേസ്ക്കൂൾ

പത്താം ക്ലാസ് എന്നു നിശ്ചയിക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. നിർബന്ധമായും ഉടൻതന്നെ നോമിനേറ്റഡ് അംഗങ്ങൾക്ക് ഇതു ബാധ കമാക്കണം. അതിനു ഭരണഘടനാ ഭേദഗതിയൊന്നും ആവശ്യമില്ല.

### ശൂന്യമാക്കുന്ന സ്ഥൂലത

കഴിഞ്ഞ ഏതാനും ദശകങ്ങൾക്കിടയിൽ മലങ്കരസഭയുടെ ഭരണ നിർവഹണ സമിതികളുടെ അംഗസംഖ്യ ക്രമാതീതം വർദ്ധിച്ചു എന്ന താണ് ഇന്നത്തെ പ്രതിസന്ധിക്കുള്ള മറ്റൊരു കാരണം. മാനേജ്മെന്റ് ശാസ്ത്രത്തിലെ *ഗ്രൈക്കൂണാസ് സിദ്ധാന്ത*മനുസരിച്ച് ഒരു സ്ഥാനിയുടെ നേരെ കീഴിലുള്ള ഉപസ്ഥാനികളുടെ എണ്ണം ഒരു പരിധിയിലധികം വർദ്ധിപ്പിച്ചാൽ കാര്യക്ഷമത ജ്യാമതീയ അനുപാതത്തിൽ കുറയും. പര സ്പരമുള്ള ആശയവിനിമയ ശൃംഖലകളുടെ ബാഹുല്യമാണ് കാര്യക്ഷ മത കുറയ്ക്കുന്നത്. ചുരുക്കത്തിൽ, 1877-ൽ പുലിക്കോട്ടിൽ മാർ ദീവ ന്നാസ്യോസ് അഞ്ചാമന്റെ അദ്ധ്യക്ഷതയിൽ വെട്ടിക്കൽ ദയറായിൽ കൂടിയ ഏഴു പേരുടെ സുന്നഹദോസിന്റെ കാര്യക്ഷമതയുടെ നൂറിലൊ ന്നു പോലും ഇന്നത്തെ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന് ഇല്ല എന്ന് ഈ സിദ്ധാന്തത്തിന്റെ അടിസ്ഥാനത്തിൽ കണ്ടെത്താനാവും. മാനേ ജിംഗ് കമ്മിറ്റിയുടെ കാര്യവും വിഭിന്നമല്ല. അതിനാലാണ് ഇരുപതാം നൂറ്റാണ്ടിന്റെ പ്രാരംഭത്തിൽ രണ്ടും അതിലധികവും ദിവസം സമ്മേളി ച്ചുകൊണ്ടിരുന്ന മാനേജിംഗ് കമ്മിറ്റി അര ദിവസമായി ചുരുങ്ങിയതും കോടികളുടെ കണക്കും ബജറ്റും പോലും മിനിട്ടുകൾകൊണ്ട് പാസാ കുന്നതും.

സമിതികൾ കാര്യക്ഷമമല്ലാതാകുന്നതോടെ ഒറ്റയ്ക്ക് തീരുമാനമെ ടുക്കാൻ ഭരണാധികാരി നിർബന്ധിതനാകും. കാലാന്തരത്തിൽ ഇത് ഏകാധിപത്യത്തിലേയ്ക്കു നയിക്കും. അതോടൊപ്പം വിശകലന പ്രമാ ദത്തിനുള്ള (Error in judgement) സാദ്ധ്യതയും ഏറും. ഇത്തരമൊരു സാദ്ധ്യത 1934-ലെ സഭാ ഭരണഘടനാ നിർമ്മാതാക്കൾ മുമ്പുകൂട്ടി കണ്ടി രുന്നു. അതിനാലാണ് കാതോലിക്കായ്ക്ക് ആലോചനയ്ക്കായി സിനഡ് സബ്കമ്മിറ്റിയും മലങ്കര മെത്രാപ്പോലീത്തായ്ക്ക് വർക്കിംഗ് കമ്മിറ്റിയും ഇടവക മെത്രാപ്പോലീത്തായ്ക്ക് ഭദ്രാസന കൗൺസിലും രൂപംകൊണ്ട ത്. ഇന്ന് ഫലത്തിൽ ഇവ നാമമാത്ര സമിതികളായി മാറിയിട്ടുണ്ട്.

*അറുപഴഞ്ചനും പിന്തിരിപ്പനുമായ* ഹൂദായ കാനോൻ മെത്രാന്മാരുടെ ഏകാധിപത്യം അംഗീകരിക്കുന്നില്ല എന്നതാണ് കൗതുകകരം. ഹൂദായ കാനോൻ ഏഴാം കെപ്പാലയോൻ മൂന്നാം പെസൂക്കോ - ദിദസ്ക്കലിയ, ... *ദൈവജ്ഞാനത്തിന്റെ ഉപദേഷ്ടാക്കന്മാരായി നിങ്ങളുടെ അടുക്കൽ കശ്ശീശന്മാരുണ്ടായിരിക്കണം. അവർ നിങ്ങളെ അറിയിക്കുന്ന സത്യവി ശ്വാസവും സ്വസ്ഥോപദേശവും അവരിൽനിന്നും കൈക്കൊൾവീൻ...* എന്ന് മെത്രാന്മാരോട് കല്പിക്കുന്നുണ്ട്. ഇവിടെ കശ്ശീശ എന്നതിന് മൂപ്പൻ (elder) എന്ന് അർത്ഥമെടുത്താൽ മതി. ആലോചനാ സമിതികൾ

മെത്രാനെ തിരുത്തണം. അവർക്ക് അതിന് അധികാരമുണ്ട്. നിയമാനുസൃതമായ അത്തരം തിരുത്തലുകൾ അംഗീകരിക്കാനും അനുസരിക്കാനും ഇടവക മെത്രാൻ ബാദ്ധ്യസ്ഥനാണ്. പക്ഷേ, അതിനു യോഗ്യതയുള്ള എത്ര *മൂപ്പന്മാർ* ഈ സമിതികളിൽ അംഗങ്ങളായി ഇന്നുണ്ട് എന്നത് പ്രസക്തമായ ഒരു ചോദ്യമാണ്.

സിനഡ് സബ്കമ്മിറ്റിയും വർക്കിംഗ് കമ്മിറ്റിയും ഭദ്രാസന കൗൺസിലും സമയബന്ധിതമായി – കുറഞ്ഞത് മാസത്തിലൊരിക്കൽ – സമ്മേളിക്കട്ടെ. യഥാക്രമം കാതോലിക്കാ, മലങ്കര മെത്രാപ്പോലീത്താ, ഇടവക മെത്രാപ്പോലീത്താ എന്നിവർ തീർപ്പാക്കേണ്ട വിഷയങ്ങൾ ഈ സമിതികൾ ആലോചിച്ച് ശുപാർശ ചെയ്യട്ടെ. അവ നടപ്പാക്കട്ടെ. നിശ്ചയമായും സഭാഭരണത്തിൽ നാടകീയ മാറ്റങ്ങൾ വരും. പക്ഷേ ഇവയിലെ അംഗങ്ങൾ വെറും എറാൻമൂളികളും സ്ഥാനമോഹികളും ആയിരിക്കരുതെന്നു മാത്രം.

## മെത്രാനും മെത്രാസനവും

1876-ൽ പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് സൃഷ്ടിച്ച ഏഴു ഭദ്രാസനങ്ങൾ നൂറു വർഷത്തിലധികം മാറ്റമില്ലാതെ തുടർന്നു. ഇതിനിടയിൽ *ഇന്ത്യ, ഗോവ, സിലോൺ* എന്ന ലത്തീൻ ഭദ്രാസനവും, ക്നാനായ, മലബാർ, ബാഹ്യകേരള ഭദ്രാസനങ്ങൾ എന്നിവയും പുതുതായി രൂപംകൊണ്ടതു മാത്രമാണ് ഇതിനൊരപവാദം. പിന്നീട് അടിസ്ഥാന ഏഴു ഭദ്രാസനങ്ങളെ പുനഃക്രമീകരിച്ച് കോട്ടയം സെൻട്രൽ, ഇടുക്കി, കുന്നംകുളം, ചെങ്ങന്നൂർ, തിരുവനന്തപുരം ഭദ്രാസനങ്ങൾ കൂടി രൂപീകൃതമായി. അതിനുശേഷം മാനദണ്ഡങ്ങളൊന്നുമില്ലാതെയാണ് തുടരെ പുനഃക്രമീകരണം നടത്തി പുതിയ ഭദ്രാസനങ്ങൾ സൃഷ്ടിച്ചു വരുന്നത്.

1876-ൽ ഏഴു ഭദ്രാസനങ്ങൾ സൃഷ്ടിച്ചു എങ്കിലും പിന്നീട് അര നൂറ്റാണ്ടു കാലം ഇവ ഭരിക്കാൻ അത്രയും മെത്രാന്മാർ ഇല്ലായിരുന്നു എന്നതാണ് യാഥാർത്ഥ്യം. മാനേജിംഗ് കമ്മിറ്റിയും മെത്രാന്മാരുടെ എണ്ണം കൂട്ടുന്നതിൽ ഇക്കാലത്ത് വിമുഖരായിരുന്നു. 1902 – 1908 കാലത്ത് പത്രോസ് പാത്രിയർക്കീസ് വാഴിച്ച ആറു പേരിൽ നാലു പേർ കാലം ചെയ്യുകയും ഒരാൾ രോഗിയാകുകയും ചെയ്തു. അതിനു മുമ്പ് ദീർഘകാലം മലങ്കരയുടെ ഏതാണ്ട് പകുതി – നിരണം, കൊല്ലം, തുമ്പമൺ – ഒരുമിച്ച് ഭരിച്ചിരുന്നത് പ. പരുമല തിരുമേനിയായിരുന്നു. ഇതേ കാലത്ത് കടവിൽ മാർ അത്താനാസ്യോസാകട്ടെ വിശാലമായ കോട്ടയം, അങ്കമാലി ഭദ്രാസനങ്ങളെ ഒരേ സമയം കാര്യക്ഷമമായി ഭരിച്ചിരുന്നു. ഈ മാതൃകകൾ മുമ്പിലുണ്ടായിരുന്ന സാഹചര്യത്തിലാണ് നസ്രാണികൾ തങ്ങൾക്ക് മെത്രാന്മാർ കുറച്ചു മതി എന്ന നിലപാട് ആവർത്തിച്ചത്. പാത്രിയർക്കീസ് വരച്ചിട്ട *ഏഴ്* എന്ന മാസ്മരിക സംഖ്യയിൽ മെത്രാന്മാരുടെ എണ്ണം വീണ്ടും എത്തിക്കണമെന്ന് ചിലർ ആഗ്രഹിച്ചെങ്കിലും പുതു

തായി രണ്ടിനപ്പുറം പോകാൻ അന്നു നസ്രാണികൾ തയാറായില്ല. മലങ്കരയിൽ, മലങ്കര മെത്രാനെ കൂടാതെ പരമാവധി മൂന്നു മെത്രാന്മാർ മതി എന്നായിരുന്നു നസ്രാണിയുടെ അക്കാലത്തെ മനോഭാവം. തുടർന്ന് 1950 വരെയുള്ള കാലത്ത് വ്യവഹാരങ്ങൾ മൂലം തിരഞ്ഞെടുപ്പ് തടസപ്പെടുന്ന സാഹചര്യം ഒഴിവാക്കാൻ സൗകര്യം കിട്ടുമ്പോൾ പലരെ തിരഞ്ഞെടുത്തു വയ്ക്കുമെങ്കിലും മെത്രാനായി വാഴിക്കുന്നത് ആവശ്യാനുസൃതം മാത്രമായിരുന്നു.

മെത്രാന്മാരുടെ എണ്ണം പരിമിതപ്പെടുത്തിയെങ്കിലും ഭദ്രാസനങ്ങളുടെ എണ്ണം കുറയ്ക്കാനുള്ള ശ്രമമൊന്നും നടത്തിയിരുന്നില്ല. പ. പരുമല തിരുമേനിക്ക് കൊടുത്തതുപോലെ ഒന്നിലധികം ഭദ്രാസനങ്ങളുടെ ചുമതല ഒരു മെത്രാനെ ഏല്പിക്കുക എന്നതായിരുന്നു അക്കാലത്ത് പതിവ്. 1912-ൽ കാരുചിറ മാർ പീലക്സിനോസിന് കോട്ടയം, അങ്കമാലി ഭദ്രാസനങ്ങളുടേയും കരവട്ടുവീട്ടിൽ മാർ ഈവാനിയോസിന് കണ്ടനാട്, തുമ്പമൺ ഭദ്രാസനങ്ങളുടേയും ചുമതലയാണ് നൽകിയത്.

മലബാർ, ബാഹ്യകേരളം പോലെയുള്ള ഭദ്രാസനങ്ങൾ രൂപീകരിച്ചതും 1970-80 കളിലെ പുനഃക്രമീകരണവും നസ്രാണികളുടെ മാറിയ സാമൂഹിക സാഹചര്യങ്ങൾക്ക് അനുരൂപമായ നടപടിയായിരുന്നെങ്കിൽ പിന്നീട് അതിനു മാനദണ്ഡം നഷ്ടപ്പെട്ടു. ചിലരുടെ ഭാഷയിൽ ഇന്ന് ഇത് *പഞ്ചായത്തുതോറും ഭദ്രാസനം* എന്ന നിലയിലെത്തി. *അജപാലനത്തിന്റെ കാര്യക്ഷമത വർദ്ധിപ്പിക്കുക* എന്ന മോഹനസുന്ദര പ്രകടനപത്രിക ഇതിനാസ്പദമായി ഉയർത്തിക്കാട്ടുന്നുണ്ടെങ്കിലും ഭദ്രാസനങ്ങളിൽ മെത്രാന്മാർ എന്തു ചെയ്യണം എന്നതിന് നടപടിച്ചട്ടമോ മാർഗ്ഗനിർദ്ദേശമോ പോലും ഇതഃപര്യന്തം ഉണ്ടായിട്ടില്ല. എന്തിന്, ഹൂദായകാനോൻ അനുശാസിക്കുന്ന മെത്രാനടുത്ത ധർമ്മങ്ങൾ പോലും പാലിക്കപ്പെടുന്നുണ്ടോ എന്ന് ഇന്ന് പരിശോധിക്കപ്പെടുന്നില്ല. ഈ സാഹചര്യത്തിൽ ഭദ്രാസനങ്ങൾ - ചിലതെങ്കിലും - മെത്രാന്റെ സാമ്രാജ്യമായെങ്കിൽ അത്ഭുതത്തിന് അവകാശമില്ല.

കഴിഞ്ഞ മൂന്നു ദശവൽസരങ്ങൾക്കിടയിൽ അപകടകരമായ മറ്റൊരു പ്രവണത വളർന്നു വന്നു. *സഭയ്ക്കും ഭദ്രാസനത്തിനും മെത്രാൻ* എന്ന പരമ്പരാഗത കാഴ്ചപ്പാട് പാടെ തകിടംമറിച്ച് *മെത്രാന്റെ ഭദ്രാസനം* എന്ന നൂതന തത്വശാസ്ത്രം സ്ഥാനംപിടിച്ചു. ഇതിന് ഉത്തരവാദി ആരായാലും ഇന്നത്തെ പ്രശ്നങ്ങളുടെ ഒന്നു പകുതി ഈ തത്വശാസ്ത്ര വ്യതിചലനത്തിൽ നിന്നുണ്ടായതാണ് എന്നു നിസംശയം പറയാം. *സഭ എന്തു നിശ്ചയിച്ചാലും എന്റെ ഭദ്രാസനത്തിൽ ഞാനാണ് നിയമം* എന്ന മനോഭാവം വളർത്തിയതും ഈ നവദർശനമാണ്. സ്ഥലംമാറ്റത്തിന്റെ പേരിൽ മെത്രാന്മാരെ പന്തടിച്ചതുകൊണ്ടൊന്നും ഈ പ്രശ്നത്തിനു പരിഹാരമാകില്ല. മെത്രാന്മാരുടെ എണ്ണത്തിൽ കുറവു വരുത്തുകയും - കുറഞ്ഞപക്ഷം വർദ്ധിപ്പിക്കാതിരുന്നും - പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് കഠിനവും സമയബന്ധിതവും ആവർത്തിതവുമായ സ്വയംവിമർശനം നട

ത്തുകയും, കർശനമായ തിരുത്തൽ നടപടികൾ കാലാകാലങ്ങളിൽ എടുക്കുകയും ചെയ്താൽ മാത്രമേ ഇതിനൊരു പരിഹാരമുണ്ടാവൂ.

### താഴോട്ടൊഴുകാത്ത അധികാരം

ഒരു വസ്തുത അംഗീകരിച്ചേ തീരൂ. മലങ്കരസഭാ ഭരണം ഇനിയും കാര്യക്ഷമമാകേണ്ടിയിരിക്കുന്നു. ഭദ്രാസനങ്ങളുടേയും മെത്രാന്മാരുടേയും എണ്ണം കൂട്ടുന്നതും മാനേജിംഗ് കമ്മിറ്റിയുടെ അംഗബലം വർദ്ധിപ്പിക്കുന്നതും അതിനു പരിഹാരമല്ല. അത് പ്രശ്നം കൂടുതൽ വഷളാക്കുകയേ ഉള്ളൂ. യഥാർത്ഥത്തിൽ ഇന്നുള്ളതിന്റെ പകുതി മെത്രാന്മാരും മാനേജിംഗ് കമ്മിറ്റിയിൽ ഓരോ ഭദ്രാസനത്തിനും 1:2 എന്ന അനുപാതത്തിൽ വൈദിക - അവൈദിക തിരഞ്ഞെടുക്കപ്പെട്ട അംഗങ്ങളും അതിന് ആനുപാതികമായ നോമിനേറ്റഡ് അംഗങ്ങളും മതി സഭാ ഭരണം സുഗമമായി നടക്കാൻ. ഉണ്ടാകേണ്ടത് ഭരണ വികേന്ദ്രീകരണമാണ്.

അധികാരശ്രേണിയിൽ ഒരു തലം കൂടി സൃഷ്ടിക്കുക എന്നതാണ് ഇതിനുള്ള പോംവഴി. അതിനുള്ള അടിസ്ഥാന ഘടകം ഇന്നു പ്രാഗ്രൂപത്തിൽ ഭദ്രാസനങ്ങളിലെ ഗ്രൂപ്പുകളായി നിലവിലുണ്ട്. അവയെ ഭദ്രാസന ശൈലിയിൽ കോർഎപ്പിസ്ക്കോപ്പേറ്റുകളായി പുനർക്രമീകരിച്ചാൽ മതി. റോമൻ കത്തോലിക്കാ സഭയിലെ ഫൊറോനാ രീതിയിൽ ഇവ ഭദ്രാസനത്തിനും ഇടവകപ്പള്ളികൾക്കുമിടയിൽ ഭരണതലമായി നിലവിൽ വന്നാൽ പ്രാദേശിക കാര്യനിർവഹണം കൂടുതൽ ഫലപ്രദമാകുകയും മെത്രാന്മാരുടെ ജോലിഭാരം കുറയുകയും ചെയ്യും. അപ്പോൾ അവർക്ക് ഒന്നിലധികം ഭദ്രാസനങ്ങളുടെ ചുമതല ഒരേസമയം കാര്യക്ഷമമായി വഹിക്കാനാവും. വൃദ്ധാസ്തൂലത കുറയുന്നതോടെ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസും കൂടുതൽ സജീവവും പ്രവർത്തനോന്മുഖവുമാകും.

### അരക്ഷിതബോധം

മനഃശാസ്ത്രപരമായി വിശകലനം ചെയ്താൽ ഇന്ന് പല മെത്രാന്മാരും അരക്ഷിതബോധത്തിന്റെ (insecurity complex) തടവിലാണെന്നു കാണാം. മിക്കവർക്കും അബോധമനസിലാണ് ഇതു പ്രവർത്തിക്കുന്നതെന്നു മാത്രം. ഈ അവസ്ഥ ഭംഗിയായി ചൂഷണം ചെയ്യാൻ അവരുടെ സ്തുതിപാഠകർക്കറിയാം. കുറഞ്ഞൊരു കാലംകൊണ്ട് തങ്ങളില്ലാതെ മെത്രാന് നിലനിൽപ്പോ ജീവിതംപോലുമോ ഇല്ലെന്ന് മെത്രാന്റെ അബോധമനസിൽ ഇവർ കോറിയിടും. അതോടെ മെത്രാൻ തികച്ചും അവരുടെ ആശ്രിതനായി മാറും. ഇതും ഇന്ന് സംഭവിക്കുന്നുണ്ട്.

ഇത്തരത്തിലുള്ള അരക്ഷിതബോധം മറ്റൊരു അപകടകരമായ അവസ്ഥയിലേയ്ക്കു മേലധികാരികളെ നയിക്കും. തങ്ങളേക്കാൾ ഏതെങ്കിലുംവിധത്തിൽ മികച്ചവരെന്നു തോന്നുന്നവരെ മുഖ്യധാരയിൽ നിന്നും ഒഴിച്ചുനിർത്തും. അതിനുമപ്പുറം അവരെ ശാശ്വതമായി *ഒതുക്കാനുള്ള* ശ്രമവും അവരിൽ നിന്നും ഇതോടൊപ്പമുണ്ടാകും. ഭരണശാസ്ത്രം

(Management) നിർദ്ധാരണം ചെയ്ത ഒരു മാനസികാവസ്ഥയാണിത്. ഇത്തരം അരക്ഷിതബോധം ബോധപൂർവം വളർത്തിയെടുക്കുന്ന സ്തുതിപാഠകരുടെ നിരന്തര പ്രേരണ കൂടിയാകുമ്പോൾ മേലധികാരിയുടെ ഈ മാനസികാവസ്ഥ രൂക്ഷമാകും എന്നത് നിസ്തർക്കമാണ്. അതോടെ അവർ പൂർണ്ണമായും *ആശ്രിതർ* (dependent) മാത്രമാകും. സ്തുതിപാഠകർക്കു വേണ്ടിയതും അതാണ്.

അരക്ഷിതബോധം സൃഷ്ടിക്കുന്ന മറ്റൊരു അപകടകരമായ മാനസികാവസ്ഥയാണ് എല്ലാം സ്വന്തം കൈപ്പിടിയിലൊതുക്കാനും ആരെയും വിശ്വസിക്കാതിരിക്കാനുമുള്ള പ്രവണത. പ്രകടമായും ഇത് നയിക്കുന്നത് ഏകാധിപത്യത്തിലേയ്ക്കാണ്. അധികാരം പങ്കുവെച്ചാൽ താൻ അട്ടിമറിക്കപ്പെടുമെന്ന വിശ്വാസമാണ് ഈ ഭയത്തിനു നിദാനം. തന്നാൽ മാത്രം ഭരിക്കപ്പെടുന്ന, തീരുമാനമെടുക്കാൻ മറ്റധികാരികളില്ലാത്ത, ഒരു സംവിധാനത്തിൽ താൻ സുരക്ഷിതനാണെന്ന മിഥ്യാബോധമാണ് ഇത്തരമൊരു മാനസികാവസ്ഥയ്ക്കു ഹേതു.

പരക്കെ അംഗീകരിക്കപ്പെടുന്ന മറ്റൊരു ഭരണശാസ്ത്ര നിയമം (Principle of management) ഉണ്ട്. ഒരു മേലധികാരി തന്നേക്കാൾ കഴിവുള്ള പിൻഗാമികളേയും കീഴ്ജീവനക്കാരെയും സൃഷ്ടിക്കാത്തപക്ഷം പ്രസ്ഥാനം (organization) - അതെന്തായാലും - ദീർഘകാലാടിസ്ഥാനത്തിൽ ഇല്ലാതാവും. മുകളിൽ പരാമർശിച്ച അരക്ഷിത ബോധം മേലധികാരികളിൽ സൃഷ്ടിക്കുന്ന തന്നേക്കാൾ കേമന്മാരായ രണ്ടാംനിര നേതൃത്വം ഉണ്ടായാൽ തന്റെ *കസേര തെറിക്കുമോ* എന്ന ഭീതി താഴ്ന്ന നിലവാരത്തിലുള്ളവരെ മാത്രം ആശ്രയിക്കാൻ അവരെ നിർബന്ധിതരാക്കും. കാലം മുമ്പോട്ടു ഗമിക്കുംതോറും രൂക്ഷമാകുന്ന ഈ നിലവാരത്തകർച്ച മൂലം വൃത്തം ചുരുങ്ങിചുരുങ്ങി പ്രസ്ഥാനം ഇല്ലാതാവും. മലങ്കരസഭ ഇന്നു നീങ്ങുന്നത് ഈ അപകടകരമായ അവസ്ഥയിലേയ്ക്കാണ്.

## മേശയ്ക്കു വയ്ക്കുന്ന വെൺമണി വർക്കിയും രായസം എഴുത്തു കൊച്ചുവർക്കിയും

*മെത്രാന്മാരുടെ ഏകനായകത്വത്തിന് എതിർശക്തിയായി* രൂപംകൊടുത്ത അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയുടെ നിലവാരത്തകർച്ചയും അതുമൂലമുണ്ടായ കാര്യക്ഷമതയില്ലായ്മയും രണ്ടുവിധത്തിലാണ് സഭാ ഭരണയന്ത്രത്തെ ബാധിച്ചത്. ഒന്നാമതായി, എന്ത് ഇല്ലാതാക്കണമെന്ന് പത്തൊമ്പതാം നൂറ്റാണ്ടിൽ നസ്രാണികൾ ആഗ്രഹിച്ചോ ആ ഏകാധിപത്യം മറ്റു രീതികളിൽ മടങ്ങിവന്നു. രണ്ടാമതായി മെത്രാന്മാരുടെ ഉപദേശകരുടേയും കാര്യവിചാരകരുടേയും സ്ഥാനത്ത് അനർഹരും കഴിവുകെട്ടവരും കടന്നുകൂടി.

ഇത് ബാലിശമായ വാദമല്ല. മലങ്കരയിൽ തദ്ദേശീയ മെത്രാനുണ്ടായ 1653 മുതൽ നസ്രാണികൾക്കിടയിലെ ഏറ്റവും പ്രഗൽഭരാണ്

മെത്രാന്മാരുടെ കാര്യവിചാരകരായി ചരിത്രത്തിൽ പ്രത്യക്ഷപ്പെടുന്നത്. 1653-ൽ മാർത്തോമ്മാ ഒന്നാമന്റെ ആലോചനക്കാരായി *മലങ്കര പള്ളി യോഗം* നിയമിച്ചത് അക്കാലത്തെ ഏറ്റവും പ്രഗൽഭ പട്ടക്കാരായ ആഞ്ഞി ലിമൂട്ടിൽ ഇട്ടിത്തൊമ്മൻ കത്തനാർ, പറമ്പിൽ ചാണ്ടി കത്തനാർ, പള്ളി വീട്ടിൽ ചാണ്ടി കത്തനാർ, വേങ്ങൂർ ഗീവർഗീസ് കത്തനാർ എന്നിവരെ യാണ്. 1809-ലെ കണ്ടനാട് *മലങ്കര പള്ളിയോഗം* മാർത്തോമ്മാ എട്ടാ മന്റെ കാര്യവിചാരകരായി നിയമിക്കുന്നത് മുഖവുര ആവശ്യമില്ലാത്ത കായംകുളം പീലിപ്പോസ് റമ്പാൻ, പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ എന്നി വരെയാണ്. മാർ ദീവന്നാസ്യോസ് അഞ്ചാമൻ മേല്പട്ടസ്ഥാനമേറ്റു വന്ന് മാർ യൂയാക്കീം കൂറിലോസ്, മാർ മാത്യൂസ് അത്താനാസ്യോസ് എന്നി വരോട് ശൂന്യഹസ്തനായി അങ്കം കുറിക്കുമ്പോൾ അദ്ദേഹം അതിൽ വിജയിക്കുമെന്ന് *നാളാഗമ* കർത്താവായ കരവട്ടുവീട്ടിൽ മാർ ശെമവോൻ ദീവന്നാസ്യോസ് ശുഭാപ്തി വിശ്വാസം പ്രകടിപ്പിക്കുന്നത് ... *വടക്കേ ദിക്കിലുള്ള പ്രമാണപ്പെട്ടവരാകുന്ന ചാലി, മാടപ്പറമ്പൻ, കല്ലറയ്ക്കൻ, മല്പാനച്ചൻ, മാമലശ്ശേരി അമ്പാട്ടിൽ, പള്ളിക്കരക്കാറർ മുതലായ ശെഷം പ്രമാണപ്പട്ടവരൊക്കെയും പുലിക്കോട്ടിൽ മെത്രാച്ചനു സ്വാധീനപ്പെട്ടും* ... ഇരിക്കുന്നതുകൊണ്ടാണ്.

പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാനായി ഭരിക്കുന്ന പിൽക്കാലങ്ങളിൽ അദ്ദേഹത്തിന്റെ കാര്യവിചാരകരായി പ്രത്യക്ഷപ്പെടുന്നത് ആറ്റുമാലിൽ സ്കറിയാ കത്തനാർ, മാലിത്ര ഏലി യാസ് കത്തനാർ, ഇടവഴിക്കൽ ഇ. എം. ഫിലിപ്പ് തുടങ്ങിയവരാണ്. പിന്നീട് അദ്ദേഹം പ. പരുമല തിരുമേനിയുടെ കാര്യവിചാരകനായി അദ്ദേ ഹത്തിന്റെ കല്പനകളിൽ നിറഞ്ഞുനിൽക്കുന്ന മലങ്കര മൽപ്പാൻ വട്ട ശ്ശേരിൽ ഗീവർഗീസ് കത്തനാരെ തന്റെ മുഖ്യകാര്യവിചാരകനും തുടർന്ന് പിൻഗാമിയുമാക്കി. അങ്കമാലിയിൽ യോഗ്യരായി ആരും ഇല്ലാത്തതിനാ ലാവാം കടവിൽ മാർ അത്താനാസ്യോസ് അവിടെ, കോട്ടയം ഭദ്രാസന ത്തിൽപ്പെട്ട വാകത്താനം കാരുചിറ ഗീവറുഗീസ് റമ്പാനെ കാര്യവിചാര കനും കണ്ടനാട് ഭദ്രാസനത്തിൽപ്പെട്ട മലങ്കര മൽപ്പാൻ കോനാട്ട് മാത്തൻ കത്തനാരെ വികാരി ജനറാളുമാക്കിയത്.

പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ, വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ആറാമൻ എന്നിവരുടെ കാലത്ത് പ്രഗൽഭരായ ആലോ ചനക്കാരുടെ ഒരു നീണ്ടനിര കാണാനാവും. പണിക്കരുവീട്ടിൽ പി. റ്റി. ഗീവർഗീസ് കത്തനാർ, വല്യപാറേട്ട് മാത്യൂസ് കത്തനാർ, മൽപ്പാൻ മട്ട യ്ക്കൽ അലക്സന്ത്രയോസ് കത്തനാർ, കണ്ടത്തിൽ വർഗീസ് മാപ്പിള, കന്നുകുഴിയിൽ കുരുവിള എൻജിനിയർ, മഴുവഞ്ചേരിപറമ്പത്ത് എം. എ. ചാക്കോ സൂപ്രണ്ട്, ഇലഞ്ഞിക്കൽ ഇ. ജെ. ജോൺ വക്കീൽ, റാവുസാ ഹിബ് ഒ. എം. ചെറിയാൻ... പട്ടിക ഇങ്ങനെ നീളുന്നു. ഇവർക്ക് പകരം വയ്ക്കാവുന്ന എത്രപേർ ഇന്ന് മെത്രാന്മാരുടെ ആലോചനക്കാരായി ഉണ്ട് എന്ന കണക്കെടുത്താൽ ഏതാണ്ട് ശൂന്യമായ ഒരു പട്ടികയാകും ലഭി ക്കുക എന്നത് നിസ്തർക്കമാണ്.

ഇന്ന് മലങ്കരയിൽ പ്രഗൽഭരുടേയും സഭാസ്നേഹികളുടേയും ഉറവ വറ്റിപ്പോയതല്ല ഈ ദുര്യോഗത്തിനു കാരണം. അത്തരക്കാർക്ക് ഇന്നും കുറവൊന്നുമില്ല. പക്ഷേ അവരെ സഭാഭരണത്തിന്റെ മേൽത്തട്ടുകളിൽ നിന്നും ബോധപൂർവം അകറ്റി നിർത്തുന്നു. അതിനാൽത്തന്നെ അവരിൽ ഭൂരിപക്ഷവും ഏതെങ്കിലും സ്ഥാനം സ്വീകരിക്കാൻ വിമുഖത പ്രകടിപ്പിക്കുന്ന അവസ്ഥ സംജാതമാകുന്നു. ഈ ദുരവസ്ഥയ്ക്ക് *ഏകനായകത്വം* കാംക്ഷിക്കുന്ന മെത്രാന്മാരെ മാത്രം കുറ്റം പറഞ്ഞിട്ടു കാര്യമില്ല. അവർക്കു മാത്രമായി ഇത്തരമൊരു മസ്തിഷ്കചോർച്ച സൃഷ്ടിക്കാനാവില്ല.

ഇവിടെയാണ് *മേശയ്ക്കു വയ്ക്കുന്ന വെൺമണി വർക്കിയും രായസം എഴുത്തു കൊച്ചുവർക്കിയും* പ്രസക്തമാകുന്നത്. വലിയ മാർ ദീവന്നാസ്യോസിന്റെ ജീവനക്കാരായി ചരിത്രത്തിൽ പ്രത്യക്ഷപ്പെടുന്നവരാണ് ഇവർ ഇരുവരും. യഥാക്രമം മെത്രാനു ഭക്ഷണം ഒരുക്കുക, അദ്ദേഹത്തിന്റെ കല്പനകൾ കേട്ടെഴുതുക എന്നതാണ് അവരുടെ ജോലി. സഭാഭരണത്തിലൊന്നും അവർക്ക് നാമമാത്രമായി പോലും പങ്കില്ല. വലിയ മാർ ദീവന്നാസ്യോസിന്റെ ആലോചനക്കാരും കാര്യവിചാരകരും പ്രതിനിധികളുമായി ചരിത്രം രേഖപ്പെടുത്തിയിരിക്കുന്നത് കായംകുളം ഫീലിപ്പോസ് റമ്പാൻ, അങ്കമാലി ചക്കരയകത്തൂട്ട് ഇട്ടൂപ്പ് കത്തനാർ, മാവേലിക്കര വല്യപെരുമ്പിഴ കൊച്ചിട്ടി തരകൻ എന്നീ പ്രഗൽഭരെയാണ്. സൂക്ഷ്മമായി പരിശോധിച്ചാൽ ഇന്ന് മിക്ക മെത്രാന്മാരെ സംബന്ധിച്ചിടത്തോളം ഈ *ത്രിമൂർത്തികളുടെ* സ്ഥാനം *മേശയ്ക്കു വയ്ക്കുന്ന വെൺമണി വർക്കിമാരും രായസം എഴുത്തു കൊച്ചുവർക്കിമാരും* അപഹരിച്ചിരിക്കുകയാണ് എന്ന് കാണാം. അപൂർവം ചിലർക്കു മാത്രമാണ് ഇന്ന് ഇതിൽ നിന്നും വിമുക്തരായി നിൽക്കാൻ സാധിക്കുന്നത്.

സ്ഥാപിതതാൽപര്യരഹിതരും ശേഷിമാന്മാരുമായ ഉപദേശകരുടെ സാന്നിദ്ധ്യം മെത്രാന്മാരെ ശക്തരും കാര്യപ്രാപ്തിയുള്ളവരുമായ ഭരണാധികാരികളാക്കും. ഇതഃപര്യന്തമുള്ള ചരിത്രം കാട്ടിത്തരുന്നത് അതാണ്. അവിടെ *മേശയ്ക്കു വയ്ക്കുന്ന വെൺമണി വർക്കിമാർക്കും രായസം എഴുത്തു കൊച്ചുവർക്കിമാർക്കും* സ്ഥാനമില്ല. അവരുടെ സ്ഥാപിതതാൽപ്പര്യങ്ങൾ വിലപ്പോവുകയുമില്ല. സ്വകാര്യ സാദ്ധ്യത്തിനായി മെത്രാന്മാരോടൊട്ടിക്കൂടിയ ഇത്തരക്കാർ കർമ്മശേഷിയുള്ളവരെ കഴിവതും മെത്രാന്മാരിൽ നിന്നും ഭരണവൃത്തങ്ങളിൽ നിന്നും ഒഴിവാക്കി നിർത്താൻ ശ്രമിക്കും. പകരം തങ്ങളേയും തങ്ങളുടെ ആജ്ഞാനുവർത്തികളേയും അക്ഷരശൂന്യരേയും തൽസ്ഥാനത്ത് പ്രതിഷ്ഠിക്കും. അതോടെ മെത്രാൻ ദുർബലനാകും. ഭരണം സ്തുതിപാഠകരുടെ കൈപ്പിടിയിലൊതുങ്ങും. തുടർന്നുള്ള ഭരണ പരാജയത്തിന്റെ പാപഭാരം മെത്രാന്റെ തലയിൽ ഇരിക്കുകയും ചെയ്യും.

ഇവിടെ ന്യായമായും ഒരു സംശയം ഉയരാം. എന്തുകൊണ്ട് മെത്രാന്മാർ ഇത് മനസിലാക്കുന്നില്ല? ഇതിനു രണ്ടു കാരണങ്ങൾ ഉണ്ട്. ഒന്നാമതായി, വൈദികശ്രേണിയെ പൊതുവെ ബാധിച്ച അപചയം. മുകളിൽ വിശദീകരിച്ചതുപോലെ കഴിഞ്ഞ എതാനും ദശാബ്ദങ്ങളായി അധഃപതിച്ചു വരുന്ന മലങ്കരയിലെ വൈദികരുടെ നിലവാരം. ഈ അപചയം തീർച്ചയായും അവരിൽനിന്നും തിരഞ്ഞെടുക്കപ്പെടുന്ന മെത്രാന്മാരെയും ബാധിച്ചിട്ടുണ്ട്. അജപാലനത്തിന്റെ നസ്രാണി-പൗരസ്ത്യ മൂല്യങ്ങളോ, പാശ്ചാത്യ മാതൃകയോ പരിഗണിക്കാതെ സ്വയംപ്രദർശനത്തിന്റെ ദുരാത്മാവ് ബാധിച്ച വൈദികശ്രേണിയുടെ *സഹപ്രവർത്തക സ്വാധീനം* (Peer group influence) തീർച്ചയായും മെത്രാന്മാരെയും ഗ്രസിച്ചിട്ടുണ്ട്. സ്തുതിപാഠകരായി അടുത്തു കൂടുന്നവർ ഇത്തരം *ഈഗോ*യെ പ്രോൽസാഹിപ്പിക്കും. രാജാവ് നഗ്നനാണെന്ന് ഇവരാരും ഒരിക്കലും ചൂണ്ടിക്കാട്ടില്ല. ചുരുക്കത്തിൽ, കുറഞ്ഞകാലംകൊണ്ട് താൻ അതുല്യനാണെന്ന മിഥ്യാധാരണയിൽ മെത്രാന്മാർ എത്തിച്ചേരും. സ്തുതിപാഠകർ ഈ നിസഹായ അവസ്ഥയിൽ ഉപദേശകരും കാര്യവിചാരകരുമാകും. ഈ ചക്രത്തിന്റെ തനിയാവർത്തനം തുടർന്നും നടക്കുന്നു.

നടപടിച്ചട്ടങ്ങൾ പരിഷ്ക്കരിച്ചിട്ടും പെരുമാറ്റച്ചട്ടം കർശനമാക്കിയിട്ടും ഇന്ന് മെത്രാൻ തിരഞ്ഞെടുപ്പിന് വോട്ടുപിടുത്തവും *കാക്കപിടുത്തവും* നിർബാധം നടക്കുന്നു എന്നത് ഒരു വസ്തുതയാണ്. മറിച്ച് സംഭവിക്കുന്നില്ലെന്നും യോഗ്യർ തിരഞ്ഞെടുക്കപ്പെടുന്നില്ലെന്നും ഇതിനർത്ഥമില്ല. പക്ഷേ ഇതൊരു യാഥാർത്ഥ്യമാണ്. അപ്രകാരമുള്ള തിരഞ്ഞെടുപ്പു പ്രചരണത്തിൽ ... *സഹകരിച്ച് സംബന്ധപ്പെടുന്നവരെ...* തൃപ്തിപ്പെടുത്തേണ്ട ബാദ്ധ്യത അത്തരം *ഉപകാരങ്ങൾ* കൈപ്പറ്റിയവർക്ക് ന്യായമായും ഉണ്ട്. അതോടൊപ്പം മറ്റുതരത്തിൽ കൈപ്പറ്റുന്ന *ഉപഹാരങ്ങളും* ഏതെങ്കിലുംവിധത്തിൽ തിരിച്ചടയ്ക്കേണ്ട ബാദ്ധ്യതയും സ്വീകർത്താക്കൾക്കുണ്ട്. ഇതെല്ലാം ആത്യന്തികമായി സഭാ ഭരണയന്ത്രത്തിലും സമിതികളിലും അനർഹരുടെ തള്ളിക്കയറ്റത്തിലാണ് അവസാനിക്കുക. ഇത്തരം ഏഴാംകിടക്കാരോടൊപ്പം വേദി പങ്കിടേണ്ടി വരുന്നതിലുള്ള മാനക്ഷയം ഒഴിവാക്കാനാണ് യോഗ്യരായ പലരും സഭാസമിതികളിൽ നിന്നും വിട്ടുനിൽക്കുന്നത് എന്നത് പരസ്യമായ രഹസ്യവും.

ഇവയെല്ലാംകൂടി ആത്യന്തികമായി മലങ്കരസഭയുടെ നയരൂപീകരണവും ഭരണനിർവഹണവും *മേശയ്ക്കു വയ്ക്കുന്ന വെൺമണി വർക്കിയുടേയും രായസം എഴുത്തു കൊച്ചുവർക്കിയുടേയും* മാത്രം കൈകളിലെത്തിക്കും. അവരിൽ നിന്നുണ്ടാകുന്ന ഫലം ചിന്ത്യം. അതിനെ ആശ്രയിക്കുന്ന മെത്രാന്റെ ഗതിയും തഥൈവ. ആത്യന്തികമായി സഭയുടെ ഭാവിയും അസ്തു.

### *ഉയരപ്പെട്ടവന്റെ മറവിൽ ...*

മലങ്കരസഭയിലെ മെത്രാന്മാരിൽ ഇന്ന് ആരോപിക്കപ്പെടുന്ന കാര്യക്ഷമതാരാഹിത്യത്തിനു മെത്രാന്മാരുടെ സ്വവ്യക്തിത്വത്തിന്റെ ബലഹീ

നതകളും മുകളിൽപ്പറഞ്ഞ കാരണങ്ങളും ഉണ്ട്. സ്തുതിപാഠകർ സൃഷ്ടിക്കുന്ന താൻ അനന്യനാണെന്ന മിഥ്യാധാരണ മേലധികാരികളെ നയിക്കുന്നത് മൂഢസ്വർഗ്ഗത്തിലേയ്ക്കാണ്. ഇത് ആത്യന്തികമായി നയിക്കുന്നത് അധികാര കേന്ദ്രീകരണത്തിലേയ്ക്കും ഏകാധിപത്യത്തിലേയ്ക്കുമായിരിക്കും.

ഇത്തരമൊരവസ്ഥ ബോധപൂർവം സൃഷ്ടിച്ചെടുക്കുന്നതിൽ സ്തുതി പാഠകർക്ക് നിർണായകമായ പങ്കുണ്ട്. അവർ മൂലം പലപ്പോഴും തന്റെ പ്രവർത്തനങ്ങൾ സ്വേഛാധിപത്യപരമാണെന്നു ഭരണാധികാരി അറിയുന്നുപോലുമില്ല എന്നു പറഞ്ഞാലും തെറ്റില്ല. അധികാരം ഒരു വ്യക്തിയിൽ കേന്ദ്രീകരിക്കുക എന്നത് ആ വ്യക്തിയേക്കാൾ അവിടെ ചുറ്റിപ്പറ്റി നിൽക്കുന്ന ഉപജാപകവൃന്ദത്തിന്റെ ആവശ്യമാണെന്നതാണ് യാഥാർത്ഥ്യം. എത്ര പ്രഗൽഭനായാലും ഒരു വ്യക്തിക്ക് കൈകാര്യം ചെയ്യാവുന്ന സംഗതികൾക്ക് പരിമിതിയുണ്ടെന്ന ലളിതമായ സാമാന്യനിയമമാണ് ഇവിടെ പ്രസക്തമാകുന്നത്. അത്തരമൊരവസ്ഥയിൽ കേന്ദ്രീകരിക്കപ്പെടുന്ന അധികാരങ്ങളുടെ നിർവഹണം അധികാരകേന്ദ്രത്തിന്റെ ഉപജാപകവൃന്ദത്തിന്റെ കൈകളിലെത്തും. അവർക്ക് ആവശ്യവും അതാണ്.

സമീപകാലത്ത് മലങ്കരസഭയിൽ അപൂർവം ചിലർ ഉയർത്തുന്ന വൈദികരുടെ കേന്ദ്രീകൃത സ്ഥലംമാറ്റം എന്ന വിഷയം ഇവിടെ ഉദാഹരണമായി എടുക്കാം. ഇപ്പോൾ ഭദ്രാസനതലത്തിൽ നടക്കുന്ന സ്ഥലംമാറ്റങ്ങൾ പോലും അഴിമതിരഹിതമോ അരോപണാതീതമോ അല്ല. മിക്കയിടത്തും ഭദ്രാസനതല ഉപജാപകവൃന്ദമാണ് ഇത് നിയന്ത്രിക്കുന്നത് എന്ന് ശക്തമായ ആരോപണം നിലവിലുണ്ട്. ഇതിനെ കേന്ദ്രതലത്തിലാക്കണമെന്നാണ് ചില കേന്ദ്രങ്ങളുടെ ആവശ്യം. *മികച്ചവരുടെ സേവനം എല്ലായിടത്തും ലഭ്യമാക്കുക* എന്ന ആദർശ സുന്ദരമായ മുദ്രാവാക്യം മുഴക്കുന്നുണ്ടെങ്കിലും ചില വിദേശ ഇടവകകളിലെ സ്വർണ്ണഖനികളിൽ മാത്രം നോട്ടമിട്ടാണ് ഈ നീക്കം നടത്തുന്നത്. ഈ ആവശ്യം ഉയർത്തുന്ന ഇവരിൽ ആരും കൽക്കട്ട, മലബാർ മുതലായ ഭദ്രാസനങ്ങളിലെ അവികസിത പള്ളികളിലോ മിഷനറി പുരോഹിതരായോ സേവനമനുഷ്ടിക്കാൻ തയാറല്ല എന്നതുതന്നെ ഈ നീക്കത്തിന്റെ കാപട്യം വെളിവാക്കുന്നു.

ഈ കപടനാടകം പരിഗണിക്കാതെ തന്നെ ഇതിന്റെ പ്രായോഗികത പരിശോധിക്കാം. വൈദിക സ്ഥലംമാറ്റങ്ങൾ കേന്ദ്രീകൃതമായാൽ സാങ്കേതികമായി അതിന്റെ അധികാരി മലങ്കര മെത്രാപ്പോലീത്താ ആകും. മലങ്കരയിലെ രണ്ടായിരത്തോളം ഇടവകകളും അത്രതന്നെ വൈദികരേയും മലങ്കര മെത്രാപ്പോലീത്താ നേരിട്ടറിയണമെന്നില്ല. അറിയേണ്ട ആവശ്യവുമില്ല. ഓരോന്നിനും ഓരോരുത്തർക്കും അനുരൂപമാംവിധം അവയുടെയെല്ലാം സ്ഥലംമാറ്റ ചേരുവകൾ (combinations) നേരിട്ടു നിർമ്മിക്കുക എന്നത് ഏതു മനുഷ്യനും അസാദ്ധ്യമാണ്. സ്വാഭാവികമായും

ഈ ചുമതല ഉപജാപകവൃന്ദത്തിന്റെ കൈകളിലെത്തും. വമ്പൻ കുതിരക്കച്ചവടത്തിനുള്ള അനന്തമായ സാദ്ധ്യതകളാണ് അവർക്ക് തുറന്നു കിട്ടുന്നത്. ഭദ്രാസനതലത്തിലായാലും കേന്ദ്രതലത്തിലായാലും ഏതു തരത്തിലുള്ള അധികാര കേന്ദ്രീകരണത്തിന്റെയും ആത്യന്തിക ഫലം ഇതു തന്നെയാണ്.

സ്വന്തമായി മേൽവിലാസം ഇല്ലാതെ ഇങ്ങനെ *ഉയരപ്പെട്ടവന്റെ മറവിലിരുന്ന്* മലങ്കരസഭയെ കാർന്നുതിന്നുന്ന ഇത്തരക്കാർ സഭയുടെ ശാപമാണ്. അവരെ ഒഴിവാക്കിയേ പറ്റൂ. അല്ലെങ്കിൽ സഭ നശിക്കും.

### മെത്രാന്റെ സാമ്രാജ്യം

സമീപകാലത്ത് സജീവമായ ഒരു ആരോപണമാണ് മെത്രാന്മാർ സ്വന്തം സാമ്രാജ്യം സൃഷ്ടിക്കുന്നു എന്നത്. മെത്രാന്മാർ സ്വന്തം പേരിലോ വേണ്ടപ്പെട്ടവരെ മാത്രം ചേർത്ത് ട്രസ്റ്റുകളുണ്ടാക്കിയോ സ്ഥാപനങ്ങൾ ഉണ്ടാക്കുന്നു എന്നും, അതു തടയപ്പെടേണ്ടതാണെന്നും, അതിനുള്ള മാർഗ്ഗം അവരെ അടിക്കടി സ്ഥലംമാറ്റുകയാണെന്നുമാണ് ഈ ആരോപണത്തിന്റെ വ്യംഗ്യം.

യഥാർത്ഥത്തിൽ ഓരോ ഭദ്രാസനവും അതത് മെത്രാന്മാരുടെ സാമ്രാജ്യമാണ്. അങ്ങിനെ ആയിരിക്കുകയുംവേണം. കാരണം അതിന്റെ അതിർത്തികൾ കാക്കേണ്ടതും ഭിത്തികൾ പണിയേണ്ടതും മെത്രാന്റെ ബാദ്ധ്യതയാണ്. അവിടെ അവർ നടത്തുന്ന പ്രവർത്തനങ്ങളെ എങ്ങിനെ സാമ്രാജ്യ സൃഷ്ടിയായി കണക്കാക്കാനാവും?

ഏതാനും ചെറിയ ഉദാഹരണങ്ങൾകൊണ്ട് ഇത് വ്യക്തമാക്കാം. പത്രോസ് മാർ ഒസ്താത്തിയോസ്, പൗലൂസ് മാർ സേവേറിയോസ് എന്നിവരിട്ട അതീവ ലളിതമായ അടിസ്ഥാനത്തിലാണ് ഇന്ന് സ്വന്തം എസ്റ്റേറ്റ് വരെയുള്ള മലബാർ ഭദ്രാസനം പിന്നീട് മലങ്കരയുടെ *വലിയബാവാ* ആയ തോമസ് മാർ തീമോത്തിയോസ് പണിതുയർത്തിയത്. ഇത് സാമ്രാജ്യമാണോ? ബാഹ്യകേരളത്തിൽ ഏറ്റവും അധികം സ്ഥാപനങ്ങൾ ഉള്ള ഭദ്രാസനമായി കൽക്കട്ടയെ സ്തേപ്പാനോസ് മാർ തേവോദോസ്യോസ് മാറ്റിയെടുത്തു. ഇത് സാമ്രാജ്യമാണോ? *കല്ലിന്മേൽ കല്ലു ശേഷിക്കാതെ* തകർന്നടിഞ്ഞു കിടന്ന അമേരിക്കാ ഭദ്രമായ രണ്ടു ഭദ്രാസനങ്ങളായി മാത്യൂസ് മാർ ബർണബാസ് വളർത്തി. ഇത് സാമ്രാജ്യമാണോ?

മലങ്കരസഭയുടെ ക്രൈസ്തവ സാക്ഷ്യം പ്രഘോഷിക്കുന്ന അനേകം സ്ഥാപനങ്ങൾ മിഷൻ ബോർഡിനുവേണ്ടി ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് കെട്ടിപ്പടുത്തു. ഇത് സാമ്രാജ്യമാണോ? പൗരസ്ത്യ കാതോലിക്കായുടെ ഉടമസ്ഥതയിലുള്ളതും അദ്ദേഹം തന്നെ ഏൽപ്പിച്ചതുമായ ചെറിയൊരു സ്ഥാപനം ഗീവർഗീസ് മാർ ഈവാനിയോസ് മികച്ച ഒരു ദയറായാക്കി വളർത്തി. ഇത് സാമ്രാജ്യമാണോ? തന്റെ ഭദ്രാസനത്തിലും, സഭ തന്നെ ഏൽപ്പിച്ച ഇതര കേന്ദ്രങ്ങളിലും ഡോ. മാത്യൂസ്

മാർ സേവേറിയോസ് ഒരു പ്രത്യേകതരം സമൂഹ്യസേവന കേന്ദ്രങ്ങൾ ആരംഭിച്ച് ഭംഗിയായി നടത്തിവരുന്നു. ഇത് സാമ്രാജ്യമാണോ?

*സാമ്രാജ്യവാദികൾ* വെളിപ്പെടുത്താത്ത ഒന്നുണ്ട്. ഏതു മെത്രാനാണ് സാമ്രാജ്യം സൃഷ്ടിക്കുന്നത് എന്ന് അവർ വ്യക്തമാക്കുന്നില്ല. ഭദ്രാസന ത്തിനുള്ളിൽ സ്വകാര്യ ട്രസ്റ്റുകൾ ഉണ്ടാക്കിയിട്ടുണ്ടെങ്കിൽ അത് ഭദ്രാ സന പൊതുയോഗത്തിന്റെ പിടിപ്പുകേടാണ്. ഭദ്രാസനത്തിനു പുറത്താ ണെങ്കിൽ അത് സുന്നഹദോസിന്റെയും മാനേജിംഗ് കമ്മിറ്റിയുടേയും ശേഷിക്കുറവും. അത് മെത്രാനെ സ്ഥലംമാറ്റിയാലൊന്നും നേരെയാകാൻ പോകുന്നുമില്ല.

ഏതോ മെത്രാൻ സ്ഥാപിച്ചു ഭംഗിയായി നടത്തുന്ന സ്ഥാപനം കൈപ്പി ടിയിലൊതുക്കാൻ ശ്രമിക്കുന്ന ചിലരാണ് *സാമ്രാജ്യവാദികൾ* എന്ന് ഒരു പ്രത്യാരോപണവും ഉണ്ട്. എല്ലൊടിച്ചു പണിതും പട്ടിണി കിടന്നും തറ വാട്ടിനു മുതലുണ്ടാക്കിയ കാരണവരോട് *വല്യമ്മാവന് വയസായി. ഇനി വല്ല രാമനാമോം ജപിച്ചോണ്ട് വീട്ടിലിരുന്നാ മതി. ഇനി കൃഷിയൊക്കെ കൊച്ചുരാമൻ നോക്കിക്കോളാം* എന്നു പറഞ്ഞ മരുമകന്റെ മനോഭാവം ഇന്ന് മലങ്കരസഭയിൽ ഏറിവരുന്നുണ്ട്.

സാമ്രാജ്യം സൃഷ്ടിക്കുന്ന മെത്രാന്മാരുണ്ട്. സ്ഥലം സൗജന്യമായി വാഗ്ദാനം ചെയ്തിട്ടും അതു നിരസിച്ച് ഇടവകയെ ഞെക്കിപ്പിഴിഞ്ഞ് മഹാനഗരമദ്ധ്യത്തിൽ സ്ഥലം വാങ്ങി പഞ്ചനക്ഷത്ര അരമന പണി യുന്നവർ. മേൽസ്ഥാനം മോഹിച്ച് അതിനുള്ള വിക്ഷേപിണിയായി സ്വന്തം ഭദ്രാസനത്തെ പാകപ്പെടുത്തുന്നവർ. സ്വയം പ്രദർശനത്തിന് പണവും ഊർജ്ജവും ചിലവാക്കുന്നവർ. മലങ്കരസഭയിലെ സാമാധാനത്തിനും വിഘടനവാദികളുടെ പുനരൈക്യ സാദ്ധ്യതയ്ക്കും തുരങ്കം വയ്ക്കുന്ന വർ. ഇവരൊക്കെയാണ് സ്വന്തം സാമ്രാജ്യം സൃഷ്ടിക്കുന്നവർ. ഇവരെ പ്പറ്റി *സാമ്രാജ്യവാദികൾ* ഉരിയാടില്ല.

സാമ്രാജ്യം സൃഷ്ടിക്ക് മറുമരുന്നായി സ്ഥലംമാറ്റം നിർദ്ദേശിച്ചവർ വിട്ടുപോയ ഒരു ധാർമ്മിക പ്രശ്നമുണ്ട്. അത് ഒരു ഭദ്രാസന മെത്രാ പ്പോലീത്താ എന്ന നിലയിൽ ഒരു മെത്രാനു ലഭിച്ച കൈമുത്തു പണ ത്തിന്റെ വിനിയോഗമാണ്. ഇത് മറ്റൊരു ഭദ്രാസനത്തിലേയ്ക്കു കടത്തു ന്നത് ധാർമ്മികമായി ശരിയാണോ? ആ ഭദ്രാസന മെത്രാപ്പോലീത്താ എന്ന നിലയിൽ ലഭിച്ച പണത്തിന്റെ നീക്കിബാക്കി അവർക്കവകാശപ്പെ ട്ടതല്ലേ? മാത്യൂസ് മാർ ബർണബാസ് മെത്രാപ്പോലീത്താ തന്റെ കൈമുത്തു പണം മുഴുവൻ അമേരിക്കയിലെ രണ്ടു ഭദ്രാസനങ്ങൾക്കു വീതിച്ചു നൽകിയശേഷം മടങ്ങിയ ഉദാത്തമായ ചരിത്രം മുമ്പിലുണ്ട്. അവർക്ക് പിതൃസ്വത്തായി ലഭിച്ചതോ മെത്രാനാകുന്നതിനു മുമ്പുള്ള സ്വയാർജ്ജിത സ്വത്തോ ഉൾപ്പെടുത്തിയല്ല ഇവിടെ പരാമർശിച്ചത്.

എന്തുകൊണ്ട് ഓരോ ഭദ്രാസനത്തിലേയും മെത്രാന്മാരുടെ കൈമുത്തു പണമടക്കം ഭദ്രാസനത്തിന്റെ വരുമാനം പിൻഗാമിക്ക്

പിന്തുടർച്ചാവകാശത്തോടുകൂടിയ (Succession right) അക്കൗണ്ടുകൾ വഴി കൈകാര്യം ചെയ്തുകൂടാ? മലങ്കരയിലെ ഭൂരിപക്ഷം ഇടവകപ്പള്ളികളുടേയും ബാങ്ക് അക്കൗണ്ടുകൾ വികാരിയുടേയും കൈക്കാരന്റെയും പേരിലാണ്. ഇവയിൽ പലതിനും ഭദ്രാസനങ്ങളേക്കാൾ ഉയർന്ന പ്രതിവർഷ വരുമാനം (turnover) ഉണ്ട്. അവിടെയൊന്നും സാമ്രാജ്യങ്ങൾ സൃഷ്ടിക്കപ്പെടുന്നില്ല. ഭരണമാറ്റം സുഗമമായി നടക്കുകയും ചെയ്യുന്നു. ഈ പശ്ചാത്തലത്തിൽ വേണം മുകളിൽപറഞ്ഞ നിർദ്ദേശം പരിഗണിക്കാൻ.

മെത്രാന്മാർ സ്വന്തം സാമ്രാജ്യം സൃഷ്ടിക്കുന്നുണ്ടെങ്കിൽ അതു നസ്രാണിയുടെ പണംകൊണ്ടാണ്. അതിന്റെ ഉടമസ്ഥത സഭയ്ക്ക് അല്ലെങ്കിൽ ഭദ്രാസനത്തിന് ആയിരിക്കണമെന്നും, ഭരണവും കണക്കും സുതാര്യമായിരിക്കണമെന്നും കർശന നിലപാടെടുക്കാനുള്ള അധികാരം പണം നൽകുന്നവർക്കും അതത് ഭദ്രാസന കൗൺസിലിനുമുണ്ട്; പൊതുസഭയുടെ കാര്യത്തിൽ മാനേജിംഗ് കമ്മിറ്റിക്കും. അതു ചെയ്യാതെ വെറുതെ വിലപിച്ചിട്ടു കാര്യമില്ല.

**ഉപസംഹാരം**

പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസ് മലങ്കരമെത്രാപ്പോലീത്തായുടെ ഏകാധിപത്യ പ്രവണതയാണ് *മെത്രാന്മാരുടെ ഏകനായകത്വത്തിന് എതിർശക്തി* ആവശ്യമാണെന്ന ചിന്ത പത്തൊമ്പതാം നൂറ്റാണ്ടിൽ നസ്രാണികളിൽ അങ്കുരിപ്പിച്ചത്. മാർ മാത്യൂസ് അത്താനാസ്യോസിനേക്കാൾ അദ്ദേഹത്തോട് അടുത്തു നിന്നവരാണ് പ്രശ്നക്കാർ എന്ന് അന്നേ ആരോപണം ഉയർന്നിരുന്നു. ഇത്തരം സംഭവവികാസങ്ങൾ ആവർത്തിക്കാതിരിക്കാനാണ് 1873-ലും 1876-ലുമായി മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിക്ക് രൂപംകൊടുത്തത്. സ്ഥാപനകാലത്തുതന്നെ മാനേജിംഗ് കമ്മിറ്റി അതിന്റെ ശക്തി പ്രകടിപ്പിക്കുകയും ചെയ്തു.

1889-ൽ സെമിനാരിക്കേസ് വിധിക്കുകയും ഭരിക്കാൻ മുതൽ ഉണ്ടാവുകയും ചെയ്തപ്പോൾ മാനേജിംഗ് കമ്മിറ്റി കൂടുതൽ ശക്തമായി. സമുദായത്തിനു *വേറിട്ടും മുതൽ ഉണ്ടാക്കിയ* മാർ ദീവന്നാസ്യോസ് അഞ്ചാമൻ അവയിൽ ചിലത് *മെത്രാപ്പോലീത്തൻ ട്രസ്റ്റ്* ആക്കിയപ്പോൾ അദ്ദേഹത്തെ തിരുത്താൻ മാത്രം ധൈര്യം അന്നത്തെ മാനേജിംഗ് കമ്മിറ്റിക്ക് ഉണ്ടായിരുന്നു. 1934-ലെ ഭരണഘടന, മാനേജിംഗ് കമ്മിറ്റിയോടൊപ്പം പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് കൂടി രൂപപ്പെടുത്തുകയും ഇരുസമിതികളുടെയും കീഴിലുള്ള സ്വത്തുക്കളുടെ ഭരണം ക്രമപ്പെടുത്തുകയും ചെയ്തു. അതേപോലെ ഭദ്രാസന ഭരണത്തിനും ഭരണഘടന ക്രമീകരണങ്ങൾ ഏർപ്പെടുത്തിയിട്ടുണ്ട്.

ഈ വ്യവസ്ഥകൾ എല്ലാം നിലവിലിരിക്കെ *ഭദ്രാസനങ്ങൾ മെത്രാന്മാരുടെ സാമ്രാജ്യമായി* എന്നു വിലപിക്കുന്നതിൽ അർത്ഥമില്ല.

ഭദ്രാസന-കേന്ദ്ര തലങ്ങളിലെ പ്രാതിനിത്യ സമിതികളുടെ കഴിവില്ലായ്മ മാത്രമാണ് ഇത് വെളിവാക്കുന്നത്. *ഉണ്ടു പിരിയാൻ* മാത്രം സമ്മേളിക്കുന്ന അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിക്കും *ഉഴുന്നുവടയും ലമൺടീയും* കഴിക്കാൻ കൂടുന്ന ഭദ്രാസന കൗൺസിൽ/പൊതുയോഗത്തിനും, പ. സുന്നഹദോസ് കൂടുമ്പോൾ *ഐ-പാഡിൽ* ഗെയിം കളിക്കുന്നതിനും പകരം പഴയതുപോലെ കാര്യശേഷിയുള്ള സമിതികൾ നിലവിലുണ്ടായിരുന്നെങ്കിൽ  ഇത്തരം ഒരു പരാതി ഉണ്ടാവില്ലായിരുന്നു. നിലവിലുള്ള ഭരണഘടനയ്ക്കുള്ളിൽ നിന്നുകൊണ്ടു തന്നെ ഇന്നും ഭരണ സംവിധാനത്തിൽ തിരുത്തലും, സമഗ്രമായ അഴിച്ചുപണി പോലുമോ സാദ്ധ്യമാണ്. പക്ഷേ, തൽക്കാലം അതു നടക്കില്ല. കാരണം അത്തരം സമിതികളിലെ ഇന്നുള്ള അംഗങ്ങളുടെ നിലവാരം അതിനു തികച്ചും അപര്യാപ്തമാണ്.

മലങ്കരസഭാ ഭരണത്തിലെ ഇന്നുള്ള കെടുകാര്യസ്ഥതയ്ക്കും മെത്രാന്മാരുടെ *ഏകനായക* പ്രവണതയ്ക്കും കാരണമന്വേഷിച്ചു ചെന്നാൽ എത്തിനിൽക്കുന്നത് അൽമായ നേതൃത്വത്തിന്റെ നിലവാരത്തകർച്ചയിലാണ്. നിലവാരമുള്ള, ശക്തമായ, സ്വാർത്ഥമോഹമില്ലാത്ത ഒരു അൽമായ നേതൃത്വം ഉയർന്നുവന്നാൽ സഭാഭരണവും വൈദിക ശ്രേണിയും ശുദ്ധമാകും. നിയമത്തിന്റെ പരിധിക്കുള്ളിൽ മാത്രമാവും പിന്നീടവരുടെ പ്രവർത്തനം. അൽമായ നേതൃത്വത്തിന്റെ നിലവാരം ഉയരാതെ സഭാഭരണ ക്രമീകരണത്തിൽ - ആത്മീയമായാലും ലൗകികമായാലും - യാതൊരു ശുദ്ധീകരണവും സാദ്ധ്യമല്ല.

*(05-06-2014-ൽ പരുമലയിൽ നടന്ന അഖില മലങ്കര വൈദിക സംഗമത്തിൽ നടത്തിയ പ്രസംഗത്തിന്റെ വികസിത രൂപം)*

# 60
# നിങ്ങളുടെ പൗരത്വം എവിടെയാകുന്നു?

**ലോ**കത്തിലെ ഏറ്റവും മികച്ചതും സമഗ്രവുമായ ഭരണഘടനകളിലൊന്നാണ് ഇന്ത്യയുടേത്. ഏതാണ്ട് എല്ലാ പഴുതുകളുമടച്ച്, ഉളവാകാവുന്ന ഭാവിപ്രതിസന്ധികളെ കൂടി മുമ്പിൽ കണ്ടാണ് അതിനു രൂപം കൊടുത്തത്. 1950-ൽ ഇന്ത്യൻ ഭരണഘടന നിലവിൽ വരുന്നതിന് 16 വർഷം മുമ്പ് 1934-ൽ പാസാക്കിയ മലങ്കരസഭാ ഭരണഘടനയ്ക്കും സമാനമായ സമഗ്രസ്വഭാവം ഉണ്ട്. സഭാഭരണഘടനയുടെ ജനാധിപത്യം, സമത്വം എന്നീ ആധാരങ്ങളുടെ ദൃഢതയാണ് 1935 മുതൽ 2002 വരെയുള്ള നിയമപോരാട്ടങ്ങളിലെല്ലാം അതു ശരിവയ്ക്കപ്പെടാൻ ഇടയാക്കിയത്.

ജനാധിപത്യ വ്യവസ്ഥിതിയുടെ അടിസ്ഥാനം പൗരത്വത്തിന്റെ നിർദ്ധാരണമാണ്. മലങ്കരസഭാ ഭരണഘടനയുടെ നാലാം വകുപ്പ് സഭാംഗത്വം (അടിസ്ഥാന പൗരത്വം) നിർവചിച്ചിട്ടുണ്ട്. ആറാം വകുപ്പുപ്രകാരം സഭാംഗത്വമുള്ളവരെല്ലാം അതത് ഇടവകയുടെ ഇടവകരജിസ്റ്ററിൽ പേരുള്ളവരായിരിക്കും. പക്ഷേ അതുമാത്രം ഒരാൾക്ക് സഭയുടെ ഏതെങ്കിലും തലത്തിലുള്ള ഭരണസംവിധാനത്തിൽ ഭാഗഭാക്കാകുന്നതിനോ, തിരഞ്ഞെടുപ്പിൽ മത്സരിക്കുന്നതിനോ ഉള്ള അവകാശം നൽകുന്നില്ല. അതിനുള്ള അടിസ്ഥാനയോഗ്യത വോട്ടർപട്ടികയിൽ പേരുണ്ടായിരിക്കുക എന്നതാണ്.

മലങ്കരസഭാ ഭരണസംവിധാനത്തിന്റെ അടിസ്ഥാനഘടകം ഇടവകയോഗമാണ്. അതിനാൽ ഇടവകയോഗത്തിലെ അംഗത്വമാണ് ഇവിടെ വോട്ടർപട്ടിക. സഭാഭരണഘടനപ്രകാരം ഇടവകയോഗ അംഗത്വം ശാശ്വതമായ ഒന്നല്ല. അതിനു വ്യക്തമായ നിബന്ധനകളുണ്ട്. ഭരണഘടനയുടെ ഏഴാം വകുപ്പനുസരിച്ച് *...ഇരുപത്തൊന്നു വയസ്സു പ്രായം തികഞ്ഞവരും ആണ്ടിൽ ഒരു തവണയെങ്കിലും കുമ്പസാരിച്ച് വി. കുർബാന കൈക്കൊള്ളുന്നവരും ആയ എല്ലാവരും ഇടവകയോഗത്തിൽ അംഗങ്ങളാകുന്നു...* എന്നു വ്യവച്ഛേദിച്ചിട്ടുണ്ട്. പക്ഷേ മുകളിൽ പറഞ്ഞ വ്യവസ്ഥകളിൽ വീഴ്ച വരുത്തുകയോ, നിയമപരമായ ഇനങ്ങളിൽ കുടിശിക വരുത്തുകയോ ചെയ്താൽ ഇടവകയോഗാംഗത്വം താൽക്കാലികമായോ ശാശ്വതമായോ നഷ്ടപ്പെടുമെന്ന് പത്താം വകുപ്പ് വ്യക്തമാക്കുന്നു. അപ്രകാരം അംഗത്വം നഷ്ടപ്പെട്ട ശേഷം പുനഃപ്രവേശിക്കുന്ന വ്യക്തിക്ക് നിശ്ചിത കാലയളവിലേയ്ക്ക് വോട്ടവകാശമില്ലെന്നു പതിനൊന്നാം വകുപ്പും വ്യക്തമാക്കുന്നുണ്ട്. ചുരുക്കത്തിൽ, ഇടവകയോഗത്തിലെ *സജീവ അംഗത്വം* മലങ്കരസഭാഭരണത്തിന്റെ ഏതു തലത്തിൽ പ്രവേ

ശിക്കുന്നതിനും അനിവാര്യമാണ്. കാരണം, വോട്ടവകാശമില്ലാത്ത വ്യക്തിക്ക് തിരഞ്ഞെടുക്കപ്പെടാനും യോഗ്യതയില്ല എന്നത് ജനാധിപത്യത്തിന്റെ അടിസ്ഥാന നിയമമാണ്.

മലങ്കരസഭാഭരണത്തിന്റെ ഇടവക, ഭദ്രാസനം, സഭ എന്നീ മൂന്നു തലങ്ങളിലേക്കും അടിസ്ഥാന തിരഞ്ഞെടുപ്പ് നടക്കുന്നത് ഇടവകയോഗത്തിലാണ്. അതിനാൽ പള്ളി മാനേജിംഗ് കമ്മിറ്റി, ഭദ്രാസന പൊതുയോഗം, മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ എന്നിവയിലേയ്ക്കു മത്സരിക്കുവാൻ നിശ്ചിത ദിവസം ഇടവകയോഗത്തിൽ സജീവാംഗത്വം ഉണ്ടായിരിക്കേണ്ടത് അനിവാര്യമാണ്. ഈ കാരണത്താലാണ് ഇടവകയോഗത്താൽ പ്രതിനിധിയായി തിരഞ്ഞെടുക്കപ്പെടാതെ ഭദ്രാസന കൗൺസിൽ, മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി എന്നിവയിലേയ്ക്കു മത്സരിക്കുന്നവർ; നിശ്ചിതദിവസം ഇടവകയോഗത്തിലെ സക്രിയ അംഗമാണെന്ന സാക്ഷ്യപത്രം കൂടി നാമനിർദേശകപത്രികയോടൊപ്പം ഹാജരാക്കണമെന്ന് വ്യവസ്ഥ ചെയ്തിരിക്കുന്നത്. തിരഞ്ഞെടുക്കപ്പെടുമ്പോൾ അംഗമായിരിക്കണം എന്നതിനാൽ ഭദ്രാസനപൊതുയോഗം/മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ എന്നിവയിലേയ്ക്ക് തിരഞ്ഞെടുക്കപ്പെട്ട അംഗങ്ങൾക്ക് ഈ നിബന്ധന ബാധകമല്ല.

ഏതൊരു ഇന്ത്യൻ പൗരനും ഇന്ത്യയിലെവിടെ നിന്നും ലോക്സഭയിലേയ്ക്കു മത്സരിക്കാം. പക്ഷേ ഇന്ത്യയിൽ എവിടെയെങ്കിലും വോട്ടർ പട്ടികയിൽ അയാളുടെ പേരുണ്ടാവണം. സംസ്ഥാന നിയമസഭയിലേക്കാകുമ്പോൾ ആ സംസ്ഥാനത്ത് ഏതെങ്കിലും മണ്ഡലത്തിലെ വോട്ടർപട്ടികയിൽ പേരു ചേർത്തിരിക്കണം. പഞ്ചായത്ത് തിരഞ്ഞെടുപ്പാകുമ്പോൾ പരിധി ആ നിലയിലേക്കു ചുരുങ്ങും. സമാനരീതിയിൽ മലങ്കരസഭയിലും സ്വന്തം ഇടവകയിലും, സ്വന്തം ഭദ്രാസനത്തിലും മാത്രമേ മത്സരിക്കാനാവൂ. ഒരേ സമയം ഒന്നിലധികം ഇടവകയോഗങ്ങളിൽ അംഗത്വം പാടില്ലെന്ന് ഭരണഘടനയുടെ ഒൻപതാം വകുപ്പ് അനുശാസിക്കുന്നുണ്ട്. മത്സരപരിധി നിർണ്ണയിക്കുന്ന അടിസ്ഥാനഘടകം ഇടവകയോഗാംഗത്വമാണെന്ന് ഇതിൽ നിന്നെല്ലാം വ്യക്തമാണ്.

ഇത്രയുമൊക്കെ നിബന്ധനകളുണ്ടായിട്ടും അടിസ്ഥാനയോഗ്യതയെപ്പറ്റിയുള്ള ഈ നിയമം നിർബാധം ലംഘിക്കപ്പെടുന്നു എന്നതാണ് യാഥാർത്ഥ്യം. സഭാഭരണഘടനയുടെ 71-ാം വകുപ്പിന്റെ മറവിലാണ് ഇതു നടക്കുന്നത്. മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനിൽ നിലവിലുള്ള മാനേജിംഗ് കമ്മിറ്റി അംഗങ്ങൾ ഉൾപ്പെടുമെന്ന് ഈ വകുപ്പ് വ്യക്തമാക്കുന്നു. അതിന്റെ അടിസ്ഥാനത്തിൽ പുതിയ മാനേജിംഗ് കമ്മിറ്റി അംഗങ്ങളെ തിരഞ്ഞെടുക്കുന്ന അസോസിയേഷൻ യോഗത്തിൽ ഇവർക്കു പങ്കെടുക്കാം. ആ അടിസ്ഥാനത്തിൽ വീണ്ടും മാനേജിംഗ് കമ്മിറ്റി മെമ്പറാകാം. അടിസ്ഥാനയോഗ്യതയായ ഇടവകയോഗത്തിലെ സജീവ അംഗത്വം ഇവിടെ പരിഗണിക്കുന്നില്ല. ചുരുക്കത്തിൽ, ഒരിക്കൽ

മാനേജിംഗ് കമ്മിറ്റി മെമ്പറായാൽ പള്ളിയുടെ മാസവരിപോലും കൊടുക്കാതെ ശിഷ്ടായുസ് സുഗമമായി സഭ ഭരിച്ചു കഴിയാം!

രണ്ടാമത്തെ കൂട്ടർ മാനേജിംഗ് കമ്മിറ്റിയിലെ നോമിനേറ്റഡ് അംഗങ്ങളാണ്. 79-ാം വകുപ്പുപ്രകാരം ...*ആവശ്യമെന്നു തോന്നുന്നപക്ഷം മലങ്കരമെത്രാപ്പോലീത്തായ്ക്ക്...* നിശ്ചിതസംഖ്യ വൈദികരെയും അവൈദികരെയും 1:2 എന്ന അനുപാതത്തിൽ നോമിനേറ്റ് ചെയ്യാം. ഇപ്രകാരം കടന്നുകൂടുന്നവരുടെയും അടിസ്ഥാനയോഗ്യത പരിശോധിക്കുന്നില്ല. പൗരസ്ത്യ കാതോലിക്കായ്ക്കുള്ള പ്രതിവർഷ റിശീസായായ അഞ്ചു രൂപാ എങ്കിലും ഇവരിൽ പലരും കൊടുക്കുന്നുണ്ടോ എന്ന് യാതൊരറിവുമില്ല! (120-ാം വകുപ്പുപ്രകാരം റിശീസാ നിയമപ്രകാരമുള്ള വിഹിതവും, അതിനാൽ കുടിശിക ആവുന്നതുമാണ്). ഇതു രണ്ടും വ്യക്തമായ ഭരണഘടനാ ലംഘനങ്ങളാണ്. ഇരു കൂട്ടരും നിശ്ചിത തീയതിയിൽ സ്വന്തം ഇടവകയിൽ സജീവ അംഗമാണെന്ന് സാക്ഷ്യപത്രം ഹാജരാക്കാൻ നിയമപ്രകാരം ബാദ്ധ്യസ്ഥരാണ്. രാജ്യസഭയിലെ നോമിനേറ്റഡ് അംഗങ്ങളും, ലോക്സഭയിലെയും സംസ്ഥാന നിയമസഭകളിലെയും ആംഗ്ലോ-ഇന്ത്യൻ അംഗങ്ങളും വോട്ടർപട്ടികയിൽ പേരുള്ളവരായിരിക്കണം എന്ന നിബന്ധനയുള്ള രാജ്യമാണ് ഇന്ത്യ.

സ്വൽപ്പം വ്യത്യസ്തമായാണെങ്കിലും വൈദികരുടെ കാര്യത്തിലും *ഇടവകയോഗ അംഗത്വം* എന്ന അടിസ്ഥാനയോഗ്യത ബാധകമാണ്. ഒരു വൈദികൻ വികാരിയായിരിക്കുന്ന പള്ളിയിലെ ഇടവകയോഗത്തിന്റെ അദ്ധ്യക്ഷനാണെന്നു സഭാഭരണഘടന 15-ാം വകുപ്പു പറയുന്നു. പക്ഷേ സ്ഥാനന്യായേനയുള്ള ഈ പ്രസിഡന്റുസ്ഥാനം അദ്ദേഹത്തിന് അടിസ്ഥാന അംഗത്വം നൽകുന്നില്ല. അവർ ഇടവക രജിസ്റ്ററിൽ ചേർക്കപ്പെടുന്നില്ല എന്നതാണ് അതിന്റെ നിയമപരമായ കാരണം. സ്വന്തം ഇടവക വികാരിയുടെ സാക്ഷ്യപത്രം കൂടാതെ ഒരു പുരോഹിതന്റെയും മക്കളുടെ മാമോദീസാ, വിവാഹം മുതലായവ അന്യപള്ളികളിൽ നടത്തിക്കൊടുക്കില്ല എന്നത് അവരുടെ ഇടവകാംഗത്വവും, അതുവഴി ഇടവകയോഗാംഗത്വവും മാതൃഇടവകയിൽത്തന്നെ തുടരുകയാണെന്നു വ്യക്തമാക്കുന്നു. അല്ലെങ്കിൽ നിയമപരമായ മാർഗ്ഗത്തിൽ ഇടവക മാറണം.

1934-ൽ പാസാക്കിയ മലങ്കരസഭാ ഭരണഘടനപ്രകാരം മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ/ഭദ്രാസന പൊതുയോഗം ഇവയിലേയ്ക്ക് ഓരോ ഇടവകയിൽ നിന്നും ഒരു പട്ടക്കാരനെയും രണ്ട് അവൈദികരെയും തിരഞ്ഞെടുക്കണം (വകുപ്പുകൾ 46, 68 - 1934). 1995-ലെ സുപ്രീംകോടതി വിധിപ്രകാരം അവൈദികരുടെ അംഗത്വം ആനുപാതികമാക്കി ഭരണഘടന ഭേദഗതി ചെയ്തെങ്കിലും വൈദികരുടെ കാര്യത്തിൽ മാറ്റം വരുത്തിയില്ല.

ഇവിടെ ശ്രദ്ധേയമായ ഒരു വസ്തുതയുണ്ട്. *ഇടവകയോഗത്താൽ തിരഞ്ഞെടുക്കപ്പെടുന്ന ഒരു പട്ടക്കാരൻ* എന്നു മാത്രമാണ് ഭരണഘടനാ പരാമർശനം. അത് വികാരി, സഹവികാരി, ദേശത്തുപട്ടക്കാർ എന്നിങ്ങ

നെയൊന്നും പരിമിതപ്പെടുത്തിയിട്ടില്ല. വികാരിക്കു സ്ഥാനന്യായേന ലഭിക്കുമെന്നും വ്യവസ്ഥയില്ല. ഒരിടവകയിൽനിന്നു വികാരി, അസോസിയേഷൻ/ഭദ്രാസന പൊതുയോഗ പ്രതിനിധിയായ ശേഷം അവിടെ നിന്നു സ്ഥലംമാറി പോയാലും ആ അസോസിയേഷൻ/ഭദ്രാസന പൊതുയോഗത്തിന്റെ കാലാവധി അവസാനിക്കുന്നതുവരെ ആ ഇടവകയെത്തന്നെയാണ് പ്രതിനിധീകരിക്കുന്നത്. സ്ഥാനന്യായേന വികാരിക്കു ലഭിക്കുന്നതല്ല പ്രാതിനിധ്യം എന്ന് ഇതു വ്യക്തമാക്കുന്നു. മലങ്കരസഭയിലെ/ഭദ്രാസനത്തിലെ ഏതു വൈദികനെയും യഥാക്രമം അസോസിയേഷൻ/ഭദ്രാസന പൊതുയോഗ പ്രതിനിധിയാക്കാൻ സഭയിലെ ഏതു ഇടവകയ്ക്കും അവകാശമുണ്ട്. ബന്ധമില്ലാത്ത ഇടവകയിൽനിന്ന് അപ്രകാരം തിരഞ്ഞെടുക്കപ്പെട്ട വൈദികരെ ഈ ലേഖകനറിയാം.

ഇവിടെ പ്രശ്നം അതല്ല. 1934-ൽ ഭരണഘടന പാസാക്കുമ്പോൾ ഭൂരിപക്ഷം പള്ളികളിലെയും വികാരിമാർ ഇടവകപട്ടക്കാർ തന്നെയായിരുന്നു. അല്ലെങ്കിൽ തീർച്ചയായും ദേശത്തുപട്ടക്കാർ. എല്ലാവരും പരസ്പരം അറിയാവുന്നവർ. ഇന്നു സ്ഥിതി അതല്ല. ലോകമെങ്ങുമുള്ള ഇടവകകളിൽ മലങ്കരസഭയിലെ പുരോഹിതർ വികാരിമാരായി സേവനമനുഷ്ടിക്കുന്നുണ്ട്. വികാരിത്വം ഒരുത്തർക്കും ഇടവകാംഗത്വം, ഇടവകയോഗാംഗത്വം ഇവ രണ്ടും പ്രദാനം ചെയ്യുന്നുമില്ല. ഏതിടവകയിൽനിന്നും തിരഞ്ഞെടുക്കപ്പെടാം എന്നതൊഴിച്ചാൽ ഇടവകാംഗത്വം, ഇടവകയോഗാംഗത്വം ഇവയിൽ പുരോഹിതർക്ക് ഭരണഘടന ഇളവൊന്നും നൽകിയിട്ടുമില്ല. ആ സാഹചര്യത്തിൽ വൈദികരുടെ ഇടവകാംഗത്വം, ഇടവകയോഗാംഗത്വം ഇവയിൽ കാലികമായ പരിശോധന ആവശ്യമാണ്. ഇടവകാംഗത്വം, ഇടവകയോഗാംഗത്വം ഇവ സജീവമാണെന്നു തെളിയിക്കാത്തവരെ അസോസിയേഷൻ/ഭദ്രാസന പൊതുയോഗ അംഗങ്ങളായി തിരഞ്ഞെടുക്കരുത്. അത് ഭരണഘടനാ വിരുദ്ധമാണ്.

ഇത് ഒരു സാമാന്യനീതിയാണ്. ബഥനിയിലെ ആബോ അലക്സിയോസ് മാർ തേവോദോസ്യോസ് മേല്പട്ടക്കാരനായി വാഴിക്കപ്പെട്ട ശേഷം അന്നു നടത്തിയ നന്ദിപ്രസംഗത്തിലെ ...*നിങ്ങൾ തനിച്ചുപോയി ഇന്നതു ചെയ്ക എന്നു ഞാൻ നിങ്ങളോടു പറയുകയില്ല. വരിക, നമുക്കു ഒരുമിച്ചു ദൈവതിരുനാമത്തിനും നമ്മുടെ സഭയുടെ ഉന്നമനത്തിനും ആയി കഷ്ടപ്പെടുകയും, വേണ്ടിവന്നാൽ മരിക്കുകയും ചെയ്യാം...* എന്ന വ്യാഖ്യാനം ആവശ്യമില്ലാത്ത വാചകമാണ് ഇവിടെ പ്രസക്തം. ഭരണഘടന നടപ്പാക്കാൻ ബാദ്ധ്യസ്ഥരായവർ അതിനു വിധേയരായിരിക്കണം. സ്വന്തം *കാലണ മെമ്പർഷിപ്പ്* പോലും നിലനിർത്താൻ മിനക്കെടാത്തവർ എങ്ങനെ ഭരണഘടന മറ്റുള്ളവരുടെമേൽ നടപ്പാക്കും? ഇടവകയോഗാംഗത്വം നിലനിർത്തുക എന്നത് ക്ലേശകരമായ കാര്യമൊന്നുമല്ല. നിയമാനുസൃത വിഹിതങ്ങളിൽ കുടിശിക വരുത്താതിരിക്കുകയും, കുമ്പസാര സർട്ടിഫിക്കറ്റ് അയച്ചുകൊടുക്കുകയും ചെയ്താൽ അംഗത്വത്തിന് ഭംഗം വരികയില്ല. പൊതുയോഗത്തിൽ പങ്കെടുക്കണമെന്നു യാതൊരു നിബന്ധനയുമില്ല.

സഭാഭരണഘടന ഭേദഗതി ചെയ്തപ്പോൾ അസോസിയേഷൻ/ഭദ്രാസന പൊതുയോഗത്തിലേയ്ക്കുള്ള വൈദികപ്രാതിനിധ്യത്തെപ്പറ്റി *...എന്നാൽ ഏതെങ്കിലും പള്ളി ഇടവകയിൽ ഒരു വൈദികൻ മാത്രമേ ഉള്ളുവെങ്കിൽ അദ്ദേഹം തിരഞ്ഞെടുപ്പു കൂടാതെതന്നെ അസോസിയേഷനിൽ/മെത്രാസന ഇടവകയോഗത്തിൽ വൈദികപ്രതിനിധി ആയിരിക്കുന്നതാകുന്നു...* എന്ന ഒരു വിശദീകരണം കൂടുതലായി നൽകിയിട്ടുണ്ട്. ഇത് തികച്ചും യുക്തിരഹിതമായ ഒരു വിശദീകരണമാണ്. ചോദ്യം, പള്ളി ഇടവകയിൽ ഉള്ള ഒരു വൈദികൻ ആരാണ്? വികാരിയോ അതോ ഇടവകാംഗമായ വൈദികനോ? വാദത്തിനു വേണ്ടി ഇടവകാംഗമായ വൈദികൻ മറ്റേതെങ്കിലും പള്ളിയിലെ വികാരിയാണെന്നു പോലും വാദിക്കാനാവില്ല. റിട്ടയർ ചെയ്തവർ, ഇടവകയോഗമില്ലാത്ത പള്ളികൾ, ചാപ്പൽ, കോൺഗ്രിഗേഷൻ പോലുള്ള സ്ഥാപനങ്ങളിൽ സേവനം അനുഷ്ഠിക്കുന്നവർ... ഇടവകാംഗമായ വൈദികൻ ഇവയിലേതെങ്കിലും ആകാം. അവരെ പ്രതിനിധി ആകുന്നതിൽ നിന്ന് ഭരണഘടന വിലക്കിയിട്ടില്ല. അവൈദികരുടെ മണ്ഡലത്തിൽനിന്നും തിരഞ്ഞെടുക്കപ്പെടാൻ അവർക്കാവില്ല. വ്യക്തമായ ഒരു ഭരണഘടനാ വ്യവസ്ഥയെ തികച്ചും ക്ലിഷ്ടമാക്കുകയാണ് ഈ വിശദീകരണം. തികച്ചും അവ്യക്തമായ ഈ കൂട്ടിച്ചേർക്കലിന്റെ അടിസ്ഥാനത്തിൽ ഇടവകാംഗമായി ഒരു പട്ടക്കാരൻ മാത്രമുള്ള ഒരു പള്ളിയിൽ അദ്ദേഹവും വികാരിയും തമ്മിൽ പ്രതിനിധിസ്ഥാനത്തിനു തർക്കമുണ്ടായാൽ? സാദ്ധ്യത തള്ളിക്കളയാനാവില്ല.

ഏതൊരു ഭരണഘടനയുടെയും സൂക്ഷ്മാംശങ്ങൾ വ്യക്തമാകുന്നത് അവയെക്കുറിച്ച് തർക്കങ്ങളുണ്ടാകുമ്പോഴാണ്. പക്ഷേ അവ നീണ്ട കോടതി വ്യവഹാരങ്ങൾക്കു വഴിയൊരുക്കും. അതിലും നല്ലത്, പാളിച്ചകളെ ഉൾക്കൊണ്ട് തിരുത്തൽ നടപടികൾ സ്വീകരിക്കുകയാണ്. ഇവിടെ വേണ്ടതും അതാണ്. കാരണം മുകളിൽ പ്രതിപാദിച്ച വിഷയങ്ങളെല്ലാം ഇന്നോ നാളയോ വിവാദങ്ങളാകാവുന്നതാണ്.

*(കുറിപ്പ്: മറ്റു തരത്തിൽ പരാമർശിച്ചിട്ടില്ലെങ്കിൽ ഈ ലേഖനത്തിൽ ഉപയോഗിച്ചിരിക്കുന്നത് 2006-ൽ ഭേദഗതി ചെയ്ത് 2007 ഏപ്രിലിൽ പ്രസിദ്ധീകരിച്ച മലങ്കരസഭാ ഭരണഘടനയാണ്.)*

*(ബഥേൽ പത്രിക - ഡിസംബർ 2015)*

# 61
# ഒരു പള്ളി ഉണ്ടാകുന്നത്

**മാർത്തോമ്മാ** ശ്ലീഹാ കേരളത്തിലെ തുറമുഖങ്ങളിൽ സ്ഥാപിച്ച പരിമിതസംഖ്യ *സഭ* (പള്ളി) കൾ വികസിച്ചാണ് ഇന്നു കാണുന്ന നിലയിലേക്ക് നസ്രാണിദേവാലയങ്ങളുടെ എണ്ണം വർദ്ധിച്ചത്. ആവാസമേഖലയുടെ വികസനം, സാമ്പത്തികോന്നമനം എന്നിവയാണ് എക്കാലത്തും പുതിയ നസ്രാണി ദേവാലയങ്ങൾ സ്ഥാപിക്കപ്പെടുവാൻ കാരണമായിട്ടുള്ളത്. കൂറുപിണക്കങ്ങളും തീർത്തും അഗണ്യമല്ലാത്തവിധം നവദേവാലയ സ്ഥാപനത്തെ സ്വാധീനിച്ചിട്ടുള്ള ഘടകമാണ്.

കേരളത്തിലെ ജല-കര പാതാപ്രാന്തങ്ങളിലെ പുതിയ നസ്രാണി ആവാസകേന്ദ്രങ്ങളാണ് രണ്ടാം ഘട്ട ദേവാലയങ്ങളുടെ ആസ്ഥാനങ്ങളായത്. ഒരു നസ്രാണി ജനപഥം രൂപമെടുക്കുക, അത് *അങ്ങാടി* എന്ന നിയതമായ സംഘടിതരൂപം പ്രാപിക്കുക, അങ്ങാടിയിൽ ഒരു പള്ളി സ്ഥാപിക്കപ്പെടുക. ഇതായിരുന്നു ഈ പ്രക്രിയയിൽ പൊതുവെയുള്ള ഘട്ടങ്ങൾ. ഇവിടെയെല്ലാം *അങ്ങാടി* എന്ന വ്യക്തമായി നിർദ്ധാരണം ചെയ്യപ്പെട്ട അസ്തിത്വം (Entity) ആയിരുന്നു നസ്രാണിക്കൂട്ടത്തിന്റെ അടിസ്ഥാന ഘടകം.

അങ്ങാടികളുടെ ഭൂമിശാസ്ത്രപരിമിതികൾക്കു പുറത്തേക്ക് അങ്ങാടിക്കൂട്ടം സംക്രമിക്കുന്നതിലൂടെയാണ് പുതിയ അങ്ങാടികൾ രൂപമെടുക്കുന്നത്. *കുടികൾ* എന്ന പേരിലാണ് പുതിയ അങ്ങാടികൾ സ്ഥാപിക്കപ്പെടുന്നതിനു മുമ്പുള്ള അവസ്ഥയിൽ അത്തരം അങ്ങാടി - ബാഹ്യ നിവാസികൾ അറിയപ്പെട്ടിരുന്നത്. പുതിയ അങ്ങാടി/പള്ളി രൂപീകരിക്കപ്പെടുന്നതുവരെ അവർ പഴയ അങ്ങാടിയുടെ ഭാഗമായിരുന്നു. ഇന്നത്തെ ഗ്രീക്കോ-റോമൻ സഭാവിജ്ഞാനീയപ്രകാരമുള്ള ഗാഢ നിത്യബന്ധമൊന്നും നസ്രാണികളും പള്ളിയുമായി ഉണ്ടായിരുന്നില്ല. ഒരു സാമൂഹ്യഘടന എന്നതായിരുന്നു അങ്ങാടി/പള്ളിയുടെ നില. പക്ഷേ ഇത് അനിവാര്യവും ബന്ധവിച്ഛേദനം അസാദ്ധ്യവുമായിരുന്നു. വീടിനടുത്തു പള്ളിയും, വൈദികരുടെ തുടർച്ചയായ അജപാലനവുമൊന്നും കൊളോണിയൽ-പൂർവ നസ്രാണി പവിത്രതാസങ്കൽപ്പത്തിൽ പ്രസക്തമല്ലായിരുന്നു. പുതിയ അങ്ങാടി രൂപംകൊള്ളുമ്പോൾ പുതിയ പള്ളി എന്നത് ഒരു സ്വാഭാവിക പ്രക്രിയ ആയിരുന്നു.

എങ്കിലും വിവിധ കാരണങ്ങളാൽ സമീപസ്ഥങ്ങളായി ഒന്നിലധികം പള്ളികൾ ഉണ്ടാകുമായിരുന്നു. വിവിധ തരത്തിലുള്ള കൂറുമത്സരങ്ങളായിരുന്നു ഇതിനു കാരണം. കോട്ടക്കാവ്-വടക്കൻപറവൂർ, കോട്ടയം - വലിയ, ചെറിയ എന്നീ പള്ളികളുടെ ചരിത്രം പരിശോധിച്ചാൽ ഇതു വ്യക്തമാകും. പക്ഷേ അവിടെയും *അങ്ങാടി* എന്ന സ്വത്വം ഒരു നിർണ്ണാ

യകഘടകമായിരുന്നു. കേരളത്തിലെ അസംഖ്യം നാടുവാഴികളുടെ അധികാരസീമയും ഇത്തരം പള്ളിസ്ഥാപനത്തെ സ്വാധീനിച്ചിട്ടുണ്ട്. മുളന്തുരുത്തി-കണ്ടനാട്, കോഴഞ്ചേരി-മാരാമൺ തുടങ്ങിയവ സമീപസ്ഥമാണെങ്കിലും വ്യത്യസ്ത രാഷ്ട്രീയാധികാരത്തിനു കീഴിലായിരുന്നു. വിരുദ്ധങ്ങളായ രാഷ്ട്രീയ അധികാരങ്ങളും പള്ളികളും അക്കാലത്ത് പ്രശ്നങ്ങൾ സൃഷ്ടിച്ചിരുന്നു. കോതമംഗലം വലിയ-ചെറിയ പള്ളികൾ രണ്ട് അങ്ങാടികളുടെ സംയുക്ത നിയന്ത്രണത്തിലായിരുന്നു. രണ്ടു നാട്ടുരാജ്യങ്ങളിലായിരുന്ന ഈ അങ്ങാടികളും പള്ളികളും കൂട്ടുഭരണത്തിൽ പ്രശ്നസങ്കീർണ്ണമായി. അതിനെ തുടർന്ന് പതിനാറാം നൂറ്റാണ്ടിൽ ജാതിക്കു തലവനായ ഇട്ടിക്കുര്യത് അർക്കദ്യക്കോന്റെ മദ്ധ്യസ്ഥതയിൽ രണ്ടു പള്ളികളും അങ്ങാടികളും സ്വതന്ത്രമാക്കി ഓരോ പള്ളിയും അതത് അങ്ങാടിയുടെ മാത്രം ഭരണത്തിലാക്കിയാണ് പ്രശ്നം പരിഹരിച്ചത്. രാഷ്ട്രീയ ഭൂപടത്തിന്റെ പ്രസക്തി മനസ്സിലായതിനാലാണ് 1804-ൽ കുന്നംകുളം അങ്ങാടിയുടെ ഒരു ഭാഗം പണ്ടാരവക ജന്മമാക്കിയ ശക്തൻ തമ്പുരാൻ അതിനുള്ളിലെ അന്തിമഹാളൻകാവ് പള്ളിയാക്കാൻ ദാനം ചെയ്തത്.

നസ്രാണിസമൂഹത്തെ ഗ്രീക്കോ-റോമൻ സഭാവിജ്ഞാനീയപ്രകാരം പുനർ നിർണ്ണയിക്കുകയും അവരെ വൈദികഭരണത്തിനു വിധേയമാക്കുകയും ചെയ്യാൻ ശ്രമിച്ച ഉദയംപേരൂർ സുന്നഹദോസാണ് ഈ വിഷയത്തിൽ ഒരു നിയമനിർമ്മാണത്തിന് ശ്രമിച്ചത്. സുന്നഹദോസിന്റെ ഏഴാം മൌത്വാ, ഏഴാം കൂടിവിജാരം രണ്ടാം കാനോനാ പ്രകാരം ... *പള്ളികളെ എടവകയായി തിരിപ്പാനും അതത് എടവകയിൽ വേണ്ടുംപോൾ ഓരോരിത്തരെ നിർത്തുവാനും നീക്കുവാനും മേല്പട്ടക്കാരനെ ആവൂ*... യഥാർത്ഥത്തിൽ ഇന്നത്തെ അർത്ഥത്തിലുള്ള ഇടവക അവതരിപ്പിച്ചതു പോലും ഇക്കാലത്താണ്. പക്ഷേ റോമൻ കത്തോലിക്കർ വിഭാവനം ചെയ്തതു പോലെ പൂർണ്ണമായും അത് നടപ്പാക്കാൻ സാധിച്ചില്ല.

പതിനാറാം നൂറ്റാണ്ടിൽ നസ്രാണിക്കുണ്ടായ സാമ്പത്തിക ഉന്നമനവും പുതിയ അങ്ങാടികളുടെ രൂപീകരണവും അനേകം പള്ളികളുടെ സ്ഥാപനത്തിനു കാരണമായെങ്കിലും അടുത്ത രണ്ടു നൂറ്റാണ്ടുകളിൽ ഈ രംഗങ്ങളിൽ തികഞ്ഞ മുരടിപ്പാണ് കാണുന്നത്. ഇക്കാലത്ത് മാർ ഈവാനിയോസ് ഹദിയള്ള, വലിയ മാർ ദീവന്നാസ്യോസ് എന്നിവർ സ്വന്ത താത്പര്യപ്രകാരം സ്ഥാപിച്ച റാക്കാട്, പുത്തൻകാവ് എന്നീ പള്ളികൾ ഇടവകകളായി പരിണമിച്ചത് തികച്ചും ഒരു സ്വാഭാവിക പ്രക്രിയ മാത്രമായിരുന്നു. പത്തൊമ്പതാം നൂറ്റാണ്ടിൽ നസ്രാണികളുടെ മുഖ്യ ജീവനോപാധി കൃഷി ആയി മാറിയതോടെ അങ്ങാടികൾക്കു പുറത്ത് പുതിയ ആവാസകേന്ദ്രങ്ങൾ രൂപമെടുത്തു. അതോടെ കൂടുതൽ പള്ളികളും സ്ഥാപിക്കപ്പെട്ടു. രസകരമായ വസ്തുത, മാതൃഇടവകയിലേയ്ക്കുള്ള ദൂരത്തെക്കാൾ, നേരിട്ട അവഗണനയാണ് ഇവയിൽ പല പള്ളികളുടെയും സ്ഥാപനത്തിനു കാരണമായി അറിയപ്പെടുന്നത്. ഇക്കാലത്ത്

പള്ളിയോടടുത്ത അങ്ങാടികൾ ദുർബലമാവുകയും കർഷകരായ നവ പ്രമാണിവർഗ്ഗം ഉയർന്നുവരികയും ചെയ്തു എന്നതാണ് ഇതിന്റെ സാമൂഹികപശ്ചാത്തലം.

പ്രദേശവാസികളുടെ സ്വതാത്പര്യത്തിനുപരി പുതിയ ഇടവകകളുടെ രൂപീകരണത്തിനു ഒരു മാനദണ്ഡം രൂപീകരിച്ചത് *1853-ലെ ചട്ടവര്യോലയാണ്*. അതിന്റെ പത്തൊമ്പതാം കാനോനാ പ്രകാരം ...*ഇടവകപള്ളി വിട്ട ധൂരത്ത ഇടവകക്കാററുണ്ടായിരിയ്ക്കയും, ഏകദെശം നൂറു വീട്ടുകാററുവരെ ഉണ്ടായിരിക്കയും ചൈതാൽ, അങ്ങനെഉള്ള സ്ഥലങ്ങളിൽ പള്ളി വയ്പ്പിക്കണം*. അവിടെ ഇടവക തിരിക്കേണ്ടത് അരെന്നു പറയുന്നില്ല എങ്കിലും 56-ാം കാനോനായിലെ ...*ഒരിടവകയിൽ കൂടുന്ന യാതൊരുത്തനെ എംകിലും മറു ഇടവകയിൽ കൂടിനടക്കണമെന്നു അപെക്ഷയുണ്ടായിരുന്നാൽ, മെത്രാപൌലീത്തായെ ബൊധിപ്പിച്ച വിചാരണ കഴിച്ച, അതിമ്മണ്ണം ദിഷ്ടതിപെട്ടിരിക്കുന്നു എന്ന തെളിഞ്ഞ, കല്പന വരുന്നതിമ്മണ്ണമല്ലാതെ കൂട്ടിനടത്തിപൊകരുത*... എന്ന പരാമർശനത്തിൽ നിന്ന് അതിനുള്ള അധികാരം മെത്രാപ്പോലീത്തായ്ക്കാണെന്നു സിദ്ധിക്കുന്നു. കൊല്ലവർഷം 1004 മകരം 23-ലെ തിരുവിതാംകൂർ രാജകീയ വിളംബരപ്രകാരം ആരാധനാലയങ്ങൾ സ്ഥാപിക്കുന്നതിന് മുൻകൂർ സർക്കാർ അനുവാദം നിർബന്ധമാക്കി. അതോടെ മെത്രാപ്പോലീത്തായുടെ അനുവാദ കല്പനയും പള്ളിസ്ഥാപനത്തിന് അനിവാര്യമായി.

ഈ പ്രക്രിയയിലൊന്നിലും മാതൃഇടവകയുടെ സ്ഥാവരസ്വത്ത് വീതം വയ്ക്കുന്ന സാഹചര്യം ഉണ്ടായിട്ടില്ല എന്നു പറയാം. പക്ഷേ ഇടവക പൊതുയോഗത്തിന്റെ നിയന്ത്രണം പൊതുസ്ഥാപനങ്ങളുടെ സുഗമമായ പ്രവർത്തനത്തെപ്പോലും ബാധിക്കുമെന്ന ഭയം പൊതുവെ ഉണ്ടായിരുന്നു. അതിനാലാണ് തെക്ക് ഒരു പൊതുസ്ഥലം എന്ന ലക്ഷ്യത്തോടെ പണികഴിപ്പിച്ച തഴക്കര സെമിനാരി പൊതുവിലേയ്ക്കു പൂർണ്ണമായി വിട്ടുകൊടുക്കാൻ മാവേലിക്കരപള്ളിയോഗം തയ്യാറാകാതിരുന്നതിനെ തുടർന്ന് മാർ ദീവന്നാസ്യോസ് അഞ്ചാമൻ അതുപേക്ഷിച്ച് പരുമല സെമിനാരി സ്ഥാപിച്ചത്. വാകത്താനം കാരുചിറ ഗീവർഗീസ് റമ്പാൻ മെത്രാനായതോടെ വാകത്താനത്തുപള്ളിയുടെ കുരിശുപള്ളിയും, തന്റെ ആസ്ഥാനവുമായ വള്ളിക്കാട്ടുപള്ളി (ദയറാ) തന്റെ സ്വാതന്ത്ര്യത്തിൽ വിട്ടുതരണമെന്ന് വാകത്താനം പള്ളിയോഗത്തോട് ആവശ്യപ്പെട്ടതായി രേഖയുണ്ട്. മുളന്തുരുത്തി പള്ളിക്കാർ പൊതുവകയിലേക്കു വിട്ടുകൊടുത്ത വെട്ടിക്കൽ ദയറാ പിന്നീട് അവർ വീണ്ടും കൈവശപ്പെടുത്തി. അതിനെ തുടർന്ന് മലങ്കരമെത്രാപ്പോലീത്തായുടെ അവകാശം സ്ഥാപിക്കുവാൻ കോടതിവ്യവഹാരം വരെ വേണ്ടിവന്നു. അത്രമാത്രം സങ്കീർണ്ണമായിരുന്നു ഇടവകപ്പള്ളിസ്വത്തുക്കളുടെ പുനർ വിന്യാസം.

എങ്കിലും അക്കാലത്തൊക്കെയും ഇടവകവിഭജനങ്ങൾ നടക്കുന്നുണ്ടായിരുന്നു. അപൂർവം സ്ഥാവരസ്വത്തുക്കളും വീതം വെച്ചിട്ടുണ്ട്. ഇവയൊക്കെയും ആത്യന്തികമായി വിവിധതരം ഒത്തുതീർപ്പുകളുടെ അടിസ്ഥാ

നത്തിലായിരുന്നു. അവയിൽ ഇടവകമെത്രാപ്പോലീത്താമാരുടെ നീതി യുക്തമായ മദ്ധ്യസ്ഥതയ്ക്ക് സുപ്രധാന പങ്കുണ്ടായിരുന്നു. ഇടവക വിഭജനങ്ങൾ പ്രശ്നസങ്കീർണ്ണങ്ങളാക്കുന്നതിൽ എക്കാലത്തും വൈദി കരുടെ പക്ഷപാതപരമായ പ്രവർത്തനങ്ങൾക്ക് പങ്കുണ്ടായിരുന്നു. പ്രദേ ശവാസികളുടെ പൂർണ്ണസഹകരണവും ഇടവകമെത്രാപ്പോലീത്തായുടെ ധിഷണാശക്തിയും സമഞ്ജസിച്ചപ്പോൾ പുതിയ ഇടവകരൂപീകരണം സുഗമമായി നടന്ന ചരിത്രവുമുണ്ട്. കണ്ടനാട് ഭദ്രാസനത്തിൽപ്പെട്ട പിറവം പള്ളിയുടെ ചാപ്പലായിരുന്ന വടയാപ്പറമ്പ്, കൊച്ചി ഭദ്രാസന ത്തിലെ ഇടവകപ്പള്ളിയായത് മുളയിരിക്കൽ പൗലൂസ് മാർ സേവേറി യോസ് മെത്രാപ്പോലീത്തായുടെ യുക്തിപൂർവമായ ഇടപെടലുകൾ കൊണ്ടാണ്.

ഇതിനിടയിൽ ഉണ്ടായ ഒരു പരിണാമമാണ് സ്വതന്ത്ര ചാപ്പലുകൾ. മാതൃ ഇടവകയിൽ അംഗങ്ങളായി തുടരുമ്പോൾതന്നെ പ്രാദേശികമായി സ്വതന്ത്ര (autonomus) ചാപ്പൽ സ്ഥാപിക്കുക എന്നതാണ്. ഇവയുടെ സ്വയംഭരണത്തിന് വിവിധ നിലകളുണ്ട്. സ്വന്തം കമ്മിറ്റിയും സാമ്പത്തിക ക്രമീകരണവും വരെയുള്ള സ്വതന്ത്ര ചാപ്പലുകളുണ്ട്. കോലഞ്ചേരിപ്പള്ളി യുടെ ചാപ്പലായ* കോട്ടൂർ പള്ളിക്ക് സ്വന്തം സെമിത്തേരി പോലുമുണ്ട്. പക്ഷേ ആത്യന്തികമായി അവ മാതൃ ഇടവകയുടെ ഭാഗം തന്നെയാണ്. ഏതാണ്ട് പൂർണ്ണമായും തന്നെ വിജയകരം എന്നു പറയാവുന്നവയാണ് സ്വതന്ത്ര ചാപ്പലുകൾ എന്നാണറിവ്.

കാലചക്രം തിരിയുമ്പോൾ *ഒരിടവക* എന്ന കെട്ടുറപ്പിനു ഭംഗം വരും. ഇതിനു പല കാരണങ്ങൾ ഉണ്ട്. കുടുംബങ്ങളുടെ കൂറുമത്സരം ഇതിലെ ഒരു പ്രധാന ഘടകമായിരുന്നു. ഇന്ന് അതിനെക്കാൾ പ്രാധാന്യമർഹി ക്കുന്നത് ഭരണപരവും സാമ്പത്തികവുമായ കാരണങ്ങളാണ്. പള്ളിയുടെ സമീപസ്ഥർ സ്ഥിരം ഭരണക്കാരായി വിദൂരസ്ഥ ഇടവകാംഗങ്ങളെ പാർ ശ്വവൽക്കരിക്കുന്നത് സാധാരണ സംഭവമാണ്. സാമൂഹ്യാവസ്ഥയിലു ണ്ടാകുന്ന മാറ്റങ്ങൾ ചിലപ്പോൾ വിദൂരപ്രാന്തങ്ങളുടെ സാമ്പത്തികനില മെച്ചപ്പെടുത്തും. അപ്പോൾ സ്ഥിരംഭരണക്കാർ അവരെ ചൂഷണം ചെയ്യുന്ന അവസ്ഥ സംജാതമാകും. പുതുതായി വളർന്നുവരുന്ന നവ പ്രമാണിവർഗ്ഗം ഈ ഏകപക്ഷീയമായ മേൽക്കോയ്മ അംഗീകരിക്കാതെ വരുന്നതോടെ അസ്വസ്ഥതകൾ ഉടലെടുക്കുകയും ആത്യന്തികമായി അത് ഇടവകവിഭജനത്തിലേയ്ക്കു നീങ്ങുകയും ചെയ്യും.

മറ്റൊരു ഘടകം സാമ്പത്തികവും ഗതാഗതസൗകര്യവുമാണ്. ഇടവ കയുടെ വിദൂരഭാഗങ്ങളിൽ മിക്കപ്പോഴും പ്രാർത്ഥനായോഗം (സണ്ടേസ്കൂൾ) ചാപ്പൽ എന്ന നിലയിൽ വളരുന്ന ഉപ ഘടകങ്ങൾ കാലാന്തരത്തിൽ സ്വതന്ത്ര ഇടവകകളാകാനുള്ള സാദ്ധ്യത വളരെ ഉയർ ന്നതാണ്. മാതൃദേവാലയത്തിലെ പാർശ്വവൽക്കരണവും തൽപ്രദേശ ക്കാരുടെ സാമ്പത്തികഭദ്രതയും ഈ പ്രക്രിയയെ ത്വരിതപ്പെടുത്തും. പുതിയ സ്ഥലവും കെട്ടിടവും സെമിത്തേരിയുമാണെങ്കിൽ മിക്കപ്പോഴും

നവഇടവകരൂപീകരണം വലിയ പ്രശ്നങ്ങളില്ലാതെ കടന്നുപോകും. പക്ഷേ സ്ഥാവരവസ്തു വിട്ടുകൊടുക്കുകയോ സെമിത്തേരി അവകാശം പങ്കുവയ്ക്കുകയോ ചെയ്യേണ്ടി വരുമ്പോൾ പ്രശ്നങ്ങൾ ഏതാണ്ട് ഉറപ്പാണ്.

സെമിത്തേരി സഹകരണം കാലഘട്ടത്തിന്റെ അനിവാര്യതയാണ്. ഇടവക രൂപീകരണം വരുമ്പോൾ അക്കാര്യത്തിൽ വിട്ടുവീഴ്ച ചെയ്തേ പറ്റൂ. സമീപകാലത്ത് യാതൊരു മാതൃ-പുത്രി ബന്ധമില്ലാതിരുന്നിട്ടും മറ്റൊരിടവകയ്ക്ക് സ്വന്തം സെമിത്തേരിയിൽ ഇടം നൽകിയ ഒരു പള്ളിയെങ്കിലും മലങ്കരയിലുണ്ട്. കോട്ടയം ഭദ്രാസനത്തിലെ വടക്കൻമണ്ണൂർ പള്ളി പാലാ പള്ളിക്ക് വ്യക്തമായ ലിഖിത കരാറിന്റെ അടിസ്ഥാനത്തിൽ നടത്തിയ ഈ സഹകരണം ഇന്നും ഭംഗിയായി നടന്നുവരുന്നു. അത്രയും മാന്യതയെങ്കിലും മാതൃഇടവക കാട്ടണം.

സ്ഥാവരവസ്തുക്കൾ വിട്ടുകൊടുക്കേണ്ട സാഹചര്യത്തിൽ മാതൃ ഇടവക അതിനെ സർവശക്തിയും ഉപയോഗിച്ച് എതിർക്കും. ടി വസ്തു/ കെട്ടിടത്തിനായി മാതൃഇടവക പൊതുവായി മുടക്കിയ പണമാകും പ്രധാനമായും ഉയർത്തിക്കാട്ടുക. അടിസ്ഥാനപരമായി ഒരു വിഭാഗം പിരിഞ്ഞുപോകുമ്പോൾ *ഇടവക* എന്ന നിലയിൽ തങ്ങൾക്കു വർദ്ധിക്കുന്ന ചിലവാണ് മുഖ്യ കാരണം. കൂടാതെ ഒരു പരിധി വരെ വാശിയും. മറുവശത്ത് ഇതഃപര്യന്തം ഇടവകയ്ക്ക് തങ്ങൾ നൽകിയ സംഭാവനകൾ പുത്രിഇടവക ഉയർത്തിപ്പിടിക്കും. നല്കിയ തുകയല്ല, അതിന്റെ ഇന്നത്തെ വിപണിമൂല്യമാണ് കണക്കാക്കേണ്ടതെന്നും അവർ ചൂണ്ടിക്കാട്ടും. പരസ്പരം തട്ടിക്കിഴിച്ചാൽ തങ്ങൾക്ക് ഇങ്ങോട്ട് പിന്നെയും തരാനുണ്ടാകുമെന്നും അവർ വാദിക്കും.

പ്രാദേശികമായി പുതിയൊരിടവക രൂപംകൊള്ളുമ്പോൾ അതിനു ഭൂമിശാസ്ത്രപരമായി അതിർത്തി നിർണ്ണയിക്കാൻ ഇന്നു സാദ്ധ്യമല്ല. കാരണം ആ പരിധിക്കകത്തുള്ളവർ പൂർണ്ണമായും പുതിയ ഇടവകയെ അനുകൂലിച്ചില്ലെന്നു വരാം. പ്രാദേശിക സൗന്ദര്യപ്പിണക്കങ്ങളാണ് ഇതിനു മുഖ്യ കാരണം. അതിനുപരി, പഴയപള്ളി ഇടവകാംഗം എന്ന നിലയിൽ *മതിലേൽ കുരുത്ത* തന്റെ പൂർവികത്വം പ്രദർശിപ്പിക്കാനുള്ള ത്വരയും ഇതിനു കാരണമാകും. ഈ ന്യൂനപക്ഷത്തിന്റെ അസ്തിത്വവും, അവരുടെ *ആത്മീയ ദിഷ്ടതികളും* ആയിരിക്കും പിന്നീട് മാതൃഇടവകയുടെ എതിർവാദമുഖം. ശരിക്കും ഒരു കീറാമുട്ടി തന്നെയാണിത്.

ചരിത്രപരമായും കീഴ്വഴക്കങ്ങളനുസരിച്ചും പുതിയ ഇടവകകളുടെ രൂപീകരണവും ഇടവകവിഭജനവും പൂർണ്ണമായും ഇടവകമെത്രാപ്പോലീത്താ/മലങ്കരമെത്രാപ്പോലീത്തായുടെ അധികാരപരിധിയിൽ വരുന്നതാണ്. സഭാഭരണഘടനയിലെ ഒരു വകുപ്പും ഇതിനെതിരുമല്ല. പക്ഷേ മാതൃഇടവകയുടെ സ്വത്ത്/സെമിത്തേരി പങ്കുവയ്ക്കുന്ന വിഷയത്തിൽ മാത്രമാണ് ഇടവക പൊതുയോഗം കടന്നുവരുന്നത്. ഇടവകപ്പള്ളികളുടെ

ലൗകികഭരണം ഇടവകപൊതുയോഗത്തിൽ നിക്ഷിപ്തമായിരിക്കുന്നിടത്തോളം അത് ഭരണഘടനാപരമായ ഒരു അനിവാര്യതയാണ്. പക്ഷേ സ്വതന്ത്ര ഇടവക എന്ന ഒരു പ്രാദേശികസമൂഹത്തിന്റെ ആഗ്രഹത്തെ മൃഗീയ ഭൂരിപക്ഷമുപയോഗിച്ചു പരാജയപ്പെടുത്തുന്നതും ജനാധിപത്യപരമല്ല. അവർ സഭ വിട്ടു പോകയല്ല, സഭയിലെ പുതിയൊരു ഘടകം (entity) ആയി മാറുകയാണ് ചെയ്യുന്നത് എന്നതിനാണ് ഇവിടെ പ്രാധാന്യം. സെമിത്തേരി പങ്കു വയ്ക്കുന്ന വിഷയത്തിൽ പുതിയ ഇടവക സഭ വിട്ടുപോകാത്ത കാലത്തോളം അവരുടെ അവകാശം ഹനിക്കപ്പെട്ടു എന്നു പറയാനാവില്ല.

1934-ൽ ഭരണഘടന പാസാക്കുമ്പോൾ ഇത്തരം ഒരു സാദ്ധ്യത ഉരുത്തിരിഞ്ഞിരുന്നില്ല. അതിനാൽ ഈദൃശ വിഷയങ്ങളെപ്പറ്റി ഭരണഘടന പരിപൂർണ്ണ നിശബ്ദത പാലിക്കുകയാണ്. അത് സ്വാഭാവികവുമാണ്. ഇടവകരൂപീകരണവും അതുമായി ബന്ധപ്പെട്ട സ്വത്തുവിഭജനവും കുറഞ്ഞപക്ഷം 1970-കൾ മുതൽ എങ്കിലും നിരന്തര പ്രശ്നമായതാണ്. ഇടവകപൊതുയോഗങ്ങളുടെ നിലപാടിനെ പുനഃപരിശോധിച്ച് ഒരു നിശ്ചയം ചെയ്യാൻ ഇന്ന് നിലവിൽ നിയമം ഇല്ല എന്നതാണ് വാസ്തവം. ഏകപക്ഷീയമായ ഏതു നിലപാടും വ്യവഹാരത്തിൽ കൊണ്ടെത്തിക്കും.

സമീപകാലത്ത് ആന്ധ്രാ സംസ്ഥാന വിഭജനത്തിൽ കേന്ദ്രസർക്കാർ സ്വീകരിച്ച നിലപാടിനെക്കുറിച്ച് ഇവിടെ ചിന്തിക്കുന്നത് പ്രസക്തമാണ്. തെലുങ്കാനാ ഭാഗക്കാരുടെ ഏതാണ്ട് പൂർണ്ണമായ ആവശ്യമായിരുന്നിട്ടും സീമാന്ധ്രാ പ്രദേശികളുടെ എതിർപ്പു മൂലം ആന്ധ്രാ നിയമസഭ സംസ്ഥാന വിഭജനം അംഗീകരിക്കാൻ തയ്യാറാകാഞ്ഞ സാഹചര്യത്തിൽ അത് ഇന്ത്യൻ പാർലമെന്റ് പാസാക്കി നടപ്പിലാക്കി. ഇത്തരം ഒരു സംവിധാനത്തെപ്പറ്റി ചിന്തിച്ചുകൂടേ? *ഒരു ഇടവകയിൽ ഒരു പ്രദേശത്തു പാർക്കുന്നവരിൽ ഭൂരിപക്ഷം പുതിയ ഇടവക ആവശ്യപ്പെടുകയും, അതിനായി മാതൃഇടവകയുടെ ഏതെങ്കിലും സ്ഥാവരവസ്തുക്കൾ ആവശ്യമായി വരികയോ, സെമിത്തേരിയിൽ സഹകരണം ആവശ്യമായി വരികയോ ചെയ്യുകയും, മാതൃഇടവക അത് അംഗീകരിക്കാൻ വിസമ്മതിക്കുകയും ചെയ്യുന്ന സാഹചര്യത്തിൽ, ഈ വിഷയം ശരിയായ മാർഗ്ഗത്തിലൂടെ (proper channel) സഭാ മാനേജിംഗ് കമ്മിറ്റിയിൽ കൊണ്ടുവരേണ്ടതാണ്. സഭാ മാനേജിംഗ് കമ്മിറ്റി എല്ലാ വശങ്ങളും പഠിച്ച്, വാദമുഖങ്ങൾ കേട്ട് ഈ വിഷയത്തിൽ എടുക്കുന്ന തീരുമാനം ക്രമപ്രകാരം അംഗീകരിക്കുന്നതോടുകൂടി നിലവിൽ വരുന്നതാണ്. അത് അന്തിമമായിരിക്കും* എന്ന് ഭരണഘടനയിൽ പുതിയൊരു വകുപ്പ് നിയമപരമായി കൂട്ടിച്ചേർത്തു കൂടേ? ഓരോ വിഷയവും പഠിക്കാൻ സുന്നഹദോസും മാനേജിംഗ് കമ്മിറ്റിയും സംയുക്തമായി ഒരു സബ് കമ്മിറ്റിയെ നിയോഗിക്കുന്നത് പരിഹാരം സുഗമമാക്കും.

1876-ലെ മുളന്തുരുത്തി സുന്നഹദോസിന്റെ *...ജാതിയുടെ പൊതുവിലേയ്ക്കു വേണ്ടുന്ന മതസംബന്ധമായും സമൂഹസംബന്ധമായും ഉള്ള*

*സകല കാര്യങ്ങൾക്കും കൈകാര്യകർത്താക്കളും ഭാരവാഹികളും ആയി ഇവരെ (മാനേജിംഗ് കമ്മിറ്റിയെ) ചുമതലപ്പെടുത്തേണ്ടതും അവരുടെ നടപടികൾക്കു വേണ്ടുന്ന ശട്ടവട്ടങ്ങളെ നിശ്ചയിച്ചു ഉറപ്പിക്കേണ്ടതും അങ്ങനെ ചെയ്യുന്നപക്ഷം എല്ലാവിധ ഗുണവും സഭയ്ക്കു പൊതുവെ സിദ്ധിക്കുന്നതും ആകയാൽ ആ വകക്കു കൊള്ളാകുന്നവരും - പൊതു കാര്യത്തിലേയ്ക്ക് താല്പര്യമുള്ളവരും ആയി മേല്പറഞ്ഞ പട്ടക്കാറരെയും അയ്മേനികളെയും ഈ സുന്നഹദോസിൽ വെച്ചുതന്നെ സ്തിരപ്പെടുത്തുന്നതു ആവിശ്യമെന്നു യോഗം നിശ്ചയിച്ചുറപ്പിച്ചു...* എന്ന കാനോനാപ്രകാരം ആത്യന്തികഅധികാരം അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയിൽ നിക്ഷിപ്തമാണ്. 1889-ൽ തിരുവിതാംകൂർ റോയൽ കോർട്ട് സ്ഥിരപ്പെടുത്തിയ ഈ നിശ്ചയപ്രകാരമാണ് 1934-ൽ സഭാഭരണഘടന പാസാക്കിയതും, ആത്മീയഅധികാരവും മൊത്തത്തിലുള്ള മേൽക്കൈയും എപ്പിസ്കോപ്പൽ സുന്നഹദോസിനു നൽകിയതും. അതിനാൽത്തന്നെ ഇടവകവിഭജനപ്രശ്നത്തിൽ മാനേജിംഗ് കമ്മിറ്റിക്ക് ഉപരി തീരുമാനം എടുക്കത്തക്കവിധമുള്ള ഒരു ഭരണഘടനാവകുപ്പ് നിയമപരമായി നിലനിൽക്കും. അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി പ്രാതിനിധ്യസ്വഭാവമുള്ള ഉപരിസഭയായതിനാലും, മുളന്തുരുത്തി സുന്നഹദോസിന്റെ കാനോനാപ്രകാരം *പൊതുവിലേയ്ക്കു വേണ്ടുന്ന മതസംബന്ധമായും സമൂഹസംബന്ധമായും ഉള്ള സകല കാര്യങ്ങൾക്കും കൈകാര്യകർത്താക്കളും ഭാരവാഹികളും* ആയതിനാലും അത്തരമൊരു നീക്കം ഇടവകയുടെ ജനാധിപത്യാവകാശത്തെ ഹനിക്കുന്നതായി വാദിക്കാനാവില്ല.

ഇതൊക്കെയാണെങ്കിലും അനിവാര്യമായ സാഹചര്യത്തിലൊഴികെ പുതിയ ഇടവകകളുടെ രൂപീകരണം ദീർഘകാലാടിസ്ഥാനത്തിൽ ആശാസ്യമാണോ എന്നും ചിന്തിക്കേണ്ടിയിരിക്കുന്നു. ഒരിക്കൽക്കൂടി വ്യക്തമാക്കട്ടെ, പുതിയ ഇടവക പ്രഖ്യാപിക്കാനുള്ള അധികാരം മെത്രാപ്പോലീത്തായുടേത് മാത്രമാണ്. അതിൽ ഇടവകപൊതുയോഗത്തിന് ഇടപെടാൻ അവകാശമില്ല. സ്വത്തു വീതം വയ്ക്കുന്ന വിഷയത്തിൽ മാത്രമാണ് പൊതുയോഗം കടന്നുവരുന്നത്. അക്കാര്യത്തിൽ വ്യക്തമായ നിയമനിർമ്മാണം ഉണ്ടാകേണ്ടിയിരിക്കുന്നു. അത്തരം സാഹചര്യത്തിൽ സമവായം ഉണ്ടാകുന്നതുവരെ സ്വതന്ത്ര ചാപ്പൽ (autonomus) എന്ന രീതി പരീക്ഷിച്ചു കൂടെ?

*(മലങ്കര ഓർത്തഡോക്സ് ടി.വി., 1 ഓഗസ്റ്റ് 2015, ബഥേൽ പത്രിക, ഓഗസ്റ്റ് 2015)*

# 62

# സഭാഭരണഘടനയ്ക്കു പരിഷ്കാരം വേണം

**1950**–ൽ ആണ് ഇന്ത്യൻ ഭരണഘടന പാസാക്കിയത്. ലോകത്തിലെ തന്നെ ഏറ്റവും മികച്ച ഭരണഘടനകളിലൊന്നായ അതിന് കഴിഞ്ഞ 65 വർഷങ്ങൾക്കിടയിൽ അനേക ഭേദഗതികൾ ഉണ്ടായിട്ടുണ്ട്. പല വകുപ്പുകളും സുപ്രീംകോടതി വ്യാഖ്യാനിച്ചിട്ടുമുണ്ട്. അവയും ജനപ്രാതിനിധ്യ നിയമമടക്കമുള്ളവയും ഭേദഗതി ചെയ്യേണ്ടി വന്നത് ഗുണപരമായ മാറ്റത്തിനും, ഭരണഘടനാ രൂപീകരണകാലത്തിനു ശേഷം ഉത്ഭൂതമായ വിഷയങ്ങളെ ഉൾക്കൊള്ളാനുമാണ്. അവയൊന്നും ഇന്ത്യൻ ഭരണഘടനയുടെ അടിസ്ഥാനചട്ടക്കൂടിനു വിരുദ്ധമല്ല – വിരുദ്ധമായാൽ നിലനിൽക്കില്ല – മറിച്ച് അതിനെ ശക്തിപ്പെടുത്തുന്നതാണ്.

ഇന്ത്യൻ ഭരണഘടനയെക്കാൾ പതിനാറു വയസ്സു കൂടെ കൂടുതലുള്ള മലങ്കരസഭാ ഭരണഘടനയുടെ കാര്യവും വ്യത്യസ്തമല്ല. പാസാക്കിയ കാലഘട്ടത്തിലെന്നല്ല, ഇന്നും വ്യക്തവും സമഗ്രവുമായ ഒന്നാണത്. പക്ഷേ അന്ന് സ്വപ്നം പോലും കാണാത്ത പല മാറ്റങ്ങളും സഭയിലുണ്ടായി. ഉദാഹരണത്തിന് ബാഹ്യകേരള ഭദ്രാസനങ്ങൾ, മെത്രാൻ തിരഞ്ഞെടുപ്പിലെ മത്സരം മുതലായവ. ഈ സാഹചര്യത്തിൽ സഭയുടെ ഗുണപരമായ വളർച്ചയ്ക്കും കാര്യക്ഷമതാ വർദ്ധനയ്ക്കും അടിസ്ഥാന തത്ത്വങ്ങളിൽ നിന്നു വ്യതിചലിക്കാത്ത ഭരണഘടനാ/നടപടിച്ചട്ട പരിഷ്കാരങ്ങൾ അനിവാര്യമാണ്. ഈ വിഷയത്തിൽ ഈ ലേഖകനുള്ള ഏതാനും നിർദ്ദേശങ്ങളും അവയുടെ പശ്ചാത്തലവും ഇവിടെ കുറിക്കട്ടെ.

സഭാദ്ധ്യക്ഷൻ, മെത്രാന്മാർ എന്നിവരെ വരെ തിരഞ്ഞെടുക്കാനുള്ള അധികാരമുള്ളവരാണ് മലങ്കരസഭയിലെ ജനപ്രതിനിധികൾ. അതുകൊണ്ട് അവർക്ക് പക്വതയും പാകതയും വിവരവും ഉണ്ടായിരിക്കണമെന്നു നിഷ്കർഷിക്കുന്നതിൽ തെറ്റില്ല. *ആകാശത്തിലുള്ള ബാവാ...* എന്ന പ്രാർത്ഥന പോലും അറിയാത്തവർ ഈ സ്ഥാനത്തു വരുന്നത് സഭയ്ക്ക് മാനക്കേട് മാത്രമല്ല, അപകടവും കൂടിയാണ്. അതിനാൽ –

1. അസോസിയേഷൻ/ഭദ്രാസന പൊതുയോഗം ഇവയിലേയ്ക്കു തിരഞ്ഞെടുക്കപ്പെടുന്ന അംഗത്തിനു 25 വയസ്സ് പൂർത്തിയായിരിക്കണം.

2. സഭാ മാനേജിഗ് കമ്മിറ്റി/ഭദ്രാസന കൗൺസിൽ ഇവയിലേയ്ക്കു മത്സരിക്കുന്ന അവൈദികർക്ക് 30 വയസ്സ് പൂർത്തിയായിരിക്കണം. അവർക്ക് പ്രായം 75 വയസ്സിൽ കവിയാനും പാടില്ല.

3. സഭാ മാനേജിംഗ് കമ്മിറ്റി/ഭദ്രാസന കൗൺസിൽ ഇവയിലേയ്ക്കു

മത്സരിക്കുന്ന അവൈദികർ സണ്ടേസ്കൂൾ പഠനം പൂർത്തിയാക്കി SSFC *പഠിച്ചു* പാസായവരോ, ദിവ്യബോധനം സർട്ടിഫിക്കേറ്റ് കോഴ്സ് പാസായവരോ ആയിരിക്കണം.

4. സഭാ മാനേജിംഗ് കമ്മിറ്റി/ഭദ്രാസന കൗൺസിൽ ഇവയിലേയ്ക്കു മത്സരിക്കുന്ന വൈദികർ അതേ ഭദ്രാസനത്തിൽ ചുരുങ്ങിയത് 15 വർഷത്തെ സേവനം പൂർത്തിയാക്കിയിരിക്കണം.

സഭയുടെ/ഭദ്രാസനത്തിന്റെ നിയമനിർമ്മാണ/ഭരണപ്രക്രിയയിൽ പങ്കാളികളാകുന്നവർ അതിനു മുമ്പ് മലങ്കരസഭാ ഭരണക്രമത്തിന്റെ അടിസ്ഥാനഘടകമായ പള്ളിപ്പൊതുയോഗങ്ങളിൽ കുറഞ്ഞത് അഞ്ച് പ്രാവശ്യം പങ്കെടുക്കാൻ അവസരമുണ്ടായിരിക്കണം എന്നതാണ് ഈ ഭേദഗതിയുടെ ലക്ഷ്യം. ഇതിനു നിയമപരമായി സാധുത്വമുണ്ട്. ഉദാഹരണത്തിന് ഇന്ത്യൻ ഭരണഘടന 18 വയസ്സിൽ പ്രായപൂർത്തി വോട്ടവകാശം അനുവദിച്ചിട്ടുണ്ടെങ്കിലും ജനപ്രാതിനിധ്യനിയമം അനുസരിച്ച് തിരഞ്ഞെടുപ്പിൽ മത്സരിക്കാൻ, തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളിലേയ്ക്ക് 21, നിയമസഭ-ലോക്സഭകളിലേയ്ക്ക് 25 വയസ്സ് പൂർത്തിയാവണം. രാജ്യസഭയാകുമ്പോൾ അതിലും കൂടും. അടിസ്ഥാന വിദ്യാഭ്യാസത്തെ പറ്റിയാണെങ്കിൽ, സമീപകാലത്ത് ഹരിയാനയിൽ തദ്ദേശ സ്വയംഭരണസ്ഥാപനങ്ങളിലെ സ്ഥാനാർത്ഥികൾക്ക് ചുരുങ്ങിയ വിദ്യാഭ്യാസ യോഗ്യത ഏർപ്പെടുത്തിയത് സുപ്രീംകോടതി ശരിവെച്ചു. അതിനാൽ ഇത്തരമൊരു നിബന്ധന നിയമപരമായി നിലനിൽക്കും. വൈദികർ സെമിനാരി പ്രിൻസിപ്പാളിന്റെ സർട്ടിഫിക്കറ്റ് ഉള്ളവർ ആയിരിക്കണം എന്നു ഭരണഘടന നിഷ്കർഷിച്ചിരിക്കുന്നതിനാൽ അവർക്ക് പ്രത്യേക വിദ്യാഭ്യാസയോഗ്യത ഏർപ്പെടുത്തേണ്ട ആവശ്യമില്ല.

ഈ കുറിപ്പിൽ എല്ലായിടത്തും *പ്രായം* എന്നു വിവക്ഷിക്കുന്നത് നിർദ്ദിഷ്ട അസോസിയേഷൻ/ഭദ്രാസന പൊതുയോഗം കൂടുന്ന ദിവസമാണ് എന്നതു പ്രത്യേകം ശ്രദ്ധിക്കുക.

മലങ്കരസഭ ജനാധിപത്യത്തിൽ അടിസ്ഥാനം ഉറപ്പിച്ചതാണെങ്കിലും ഇതര ഓർത്തഡോക്സ് സഭകളെപ്പോലെ വ്യക്തമായും എപ്പിസ്കോപ്പൽ സ്വഭാവമുള്ളതാണ്. കേരളത്തിലെ ചില പ്രബല സമുദായ സംഘടനകളെപ്പോലെ സമുദായപ്രമാണിമാർ യാന്ത്രികമായി ഭരിക്കുന്ന ഒന്നല്ല. എപ്പിസ്കോപ്പസിയെ ബഹുമാനിക്കുന്ന, ഭരണഘടനയെ ആദരിക്കുന്ന പക്വമായ നേതൃത്വമാണ് സഭയ്ക്ക് ആവശ്യം. വേദപുസ്തക ഭാഷയിൽ പറഞ്ഞാൽ, *ദൈവത്തെ ഭയവും മനുഷ്യനെ ശങ്കയും* ഉള്ള നേതൃത്വം. ഇതും, കാതോലിക്കാ/മെത്രാപ്പോലീത്താ, ഇടവകമെത്രാന്മാർ എന്നിവരൊഴികെയുള്ള സ്ഥാനികളുടെ കാലാവധി അഞ്ചു വർഷമായി സുപ്രീം കോടതി നിജപ്പെടുത്തിയതും, വിവിധ സ്ഥാനങ്ങളിലേക്ക് പ. എപ്പിസ്കോപ്പൽ സുന്നഹദോസ് നിയമിക്കുന്ന മെത്രാന്മാർക്ക് അഞ്ചു വർഷം വീതം രണ്ടു തവണ മാത്രം എന്ന കാലാവധി ബാധകമാക്കിയിട്ടുണ്ട് എന്നതിനാലും, സാമാന്യനീതി പാലിക്കണം എന്നതിനാലും,

1. ഭദ്രാസന സെക്രട്ടറി, അസോസിയേഷൻ സെക്രട്ടറി, വൈദിക-അവൈദിക ട്രസ്റ്റിമാർ ഇവർ പരമാവധി 2 ടേം (10 വർഷം) മാത്രമേ ആ സ്ഥാനത്ത് തുടരാവൂ.

2. ഭദ്രാസന സെക്രട്ടറി സ്ഥാനത്തേയ്ക്കു മത്സരിക്കുന്ന വൈദികർ അതേ ഭദ്രാസനത്തിൽ ചുരുങ്ങിയത് 25 വർഷത്തെ സേവനം പൂർത്തിയാക്കിയിരിക്കണം.

3. വൈദികട്രസ്റ്റി സ്ഥാനത്തേയ്ക്കു മത്സരിക്കുന്ന വൈദികർ ചുരുങ്ങിയത് 25 വർഷത്തെ സേവനം പൂർത്തിയാക്കിയിരിക്കണം. അവർ വിവാഹിതപട്ടക്കാർ ആയിരിക്കണം.

4. അവൈദികട്രസ്റ്റി സ്ഥാനത്തേയ്ക്കു മത്സരിക്കുന്നവർക്ക് ചുരുങ്ങിയത് 55 വയസ്സ് പ്രായം ഉണ്ടായിരിക്കണം.

5. അസോസിയേഷൻ സെക്രട്ടറി സ്ഥാനത്തേയ്ക്കു മത്സരിക്കുന്നവർ ചുരുങ്ങിയത് 45 വയസ്സ് പ്രായം ഉള്ള അവൈദികൻ ആയിരിക്കണം. അവർക്ക് സഭാ മാനേജിംഗ് കമ്മിറ്റിയിലേയ്ക്കു തിരഞ്ഞെടുക്കപ്പെടുവാനുള്ള കുറഞ്ഞ യോഗ്യതയും ഉണ്ടായിരിക്കണം.

6. വൈദികട്രസ്റ്റി പൗരസ്ത്യകാതോലിക്കായുടെ അർക്കദിയാക്കോൻ കൂടി ആയിരിക്കണം.

ഇവിടെ ചില വിശദീകരണങ്ങൾ ആവശ്യമുണ്ട്. വൈദികട്രസ്റ്റി, ഭദ്രാസനസെക്രട്ടറി എന്നിവർ പ്രായവും പക്വതയും ഉള്ളവർ ആയിരിക്കണമെന്നതിൽ രണ്ടു പക്ഷമില്ല. അവിഹിതസ്വാധീനങ്ങളിലൂടെയോ, വാഗ്വിലാസങ്ങൾ കൊണ്ടോ അനർഹർ ആ സ്ഥാനത്തു വരരുത് എന്നതിനാലാണ് ഈ നിർദ്ദേശം മുമ്പോട്ടു വയ്ക്കുന്നത്.

സഭാഭരണഘടനയിൽ വ്യക്തമാക്കിയിട്ടില്ലെങ്കിലും അസോസിയേഷൻ സെക്രട്ടറി അവൈദികൻ ആയിരിക്കുക എന്നതാണ് കീഴ്വഴക്കം. എന്നാൽ പ്രത്യേക സാഹചര്യത്തിൽ വ. ദി. ശ്രീ പാത്താമുട്ടം എം. സി. കുറിയാക്കോസ് റമ്പാൻ രണ്ടു പ്രാവശ്യം അസോസിയേഷൻ സെക്രട്ടറി ആയിട്ടുണ്ട്. ഇതിന്റെ മറ പിടിച്ച് പിൽക്കാലത്ത് ഒരു വൈദികൻ അസോസിയേഷൻ സെക്രട്ടറി സ്ഥാനത്തേക്ക് മത്സരിച്ചിട്ടുമുണ്ട്. അവൈദികൻ എന്നു ഭരണഘടനയിൽ വ്യക്തമാക്കിയില്ലെങ്കിൽ ആസന്നഭാവിയിൽ ഈ സ്ഥാനം എപ്പിസ്ക്കോപ്പസി വിഴുങ്ങാനുള്ള സാദ്ധ്യതയുണ്ട്.

കഴിഞ്ഞ ഏതാനും ദശവർഷങ്ങളായി മലങ്കരസഭയെ ഗ്രസിച്ചിരിക്കുന്ന ശാപമാണ് മെത്രാൻ തിരഞ്ഞെടുപ്പും അതിനോടനുബന്ധിച്ച വോട്ടുപിടിത്തവും. രാഷ്ട്രീയനേതാക്കളെപ്പോലും ലജ്ജിപ്പിക്കുന്ന കളികളാണ് ഇതിൽ നടക്കുന്നത്. പലരും വർഷങ്ങൾക്കു മുമ്പുതന്നെ ചുമന്ന കുപ്പായത്തിനുള്ള തന്ത്രങ്ങൾ ആരംഭിക്കും സഭയുടെ വിവിധ സ്ഥാനങ്ങൾ, സ്ഥാപനങ്ങൾ എന്നിവയുടെ സാരഥികളായി കയറിപ്പറ്റി അവയുടെ സ്വാധീനവും വിഭവങ്ങളും ഉപയോഗിച്ചു വോട്ടു പിടിക്കുക, കൺവൻഷൻ

പ്രസംഗങ്ങളെ തിരഞ്ഞെടുപ്പിനുള്ള ജനകീയാടിത്തറയാക്കുക തുടങ്ങിയ വൃത്തികെട്ട പ്രവണതകൾ ഇന്ന് സർവസാധാരണമാണ്.

അതേപോലെ പരക്കെ ഉയരുന്ന പരാതിയാണ് ദയറാംഗങ്ങൾ മെത്രാൻ സ്ഥാനത്തു വന്നാലും അവരുടെ താല്പര്യം സ്വന്തം ഭദ്രാസന ങ്ങളെക്കാൾ താൻ ഉൾപ്പെട്ടു നിൽക്കുന്ന ദയറായോടായിരിക്കും എന്നത്. അത് ഒട്ടും ആശാസ്യമല്ല. അതേപോലെ മെത്രാന്മാർ ആ മലയിലും ഈ മലയിലും തലങ്ങുംവിലങ്ങും ദയറാകൾ സ്ഥാപിച്ചു ഭാവിയിൽ സഭയ്ക്കു ബാദ്ധ്യത ഉണ്ടാക്കുന്ന പ്രവണതയും വർദ്ധിച്ചു വരുന്നുണ്ട്.

ദയറാംഗങ്ങളല്ലാത്ത റമ്പാന്മാരുടെയും ഒരു പരിധിവരെ അവിവാഹിത പട്ടക്കാരുടെയും വാർദ്ധക്യം ഇന്നൊരു ചോദ്യചിഹ്നമാണ്. ഈ ലേഖ കന്റെ കാഴ്ചപ്പാടിൽ അവയ്ക്കുള്ള പൊതുപരിഹാരം മലങ്കരസഭയുടെ ആദ്യ സന്യാസപ്രസ്ഥാനമായ വെട്ടിക്കൽ ദയറ പുനർജ്ജീവിപ്പിക്കുക എന്നതാണ്. ഈ സാഹചര്യത്തിൽ താഴെ പറയുന്ന ഭേദഗതികൾ നിർ ദ്ദേശിക്കുന്നു.

1. ആദ്ധ്യാത്മിക സംഘടനകളുടെ കേന്ദ്രഭാരവാഹികൾ, പ്രധാന സഭാ സ്ഥാപനങ്ങളുടെ മേധാവികൾ എന്നീ സ്ഥാനങ്ങൾ വഹിക്കുന്നവർ അതത് സ്ഥാനം ഒഴിഞ്ഞ് ചുരുങ്ങിയത് 5 വർഷം കഴിയാതെ മെത്രാൻ സ്ഥാനത്തേയ്ക്കു പരിഗണിക്കപ്പെട്ടു കൂടാ. അത്തരം സ്ഥാനങ്ങൾ, സ്ഥാപനങ്ങൾ എന്നിവ മുമ്പു കൂട്ടി വ്യക്തമായി നിർണ്ണയിക്കണം.

2. മെത്രാൻസ്ഥാനാർത്ഥികളുടെ ചുരുങ്ങിയ വൈദികസേവന കാലാ വധി *ഇടവകപ്പള്ളികളിലെ സേവനം* എന്നു വ്യക്തമാക്കണം. കൺവൻ ഷൻ പ്രസംഗങ്ങളും കടലാസ് വികാരിത്വവും യോഗ്യത ആയി പ്രദർ ശിപ്പിക്കുന്നത് ഒഴിവാക്കാനാണ്.

3. ഏതെങ്കിലും ദയറായിൽ അംഗമായിട്ടുള്ളവർ മെത്രാൻസ്ഥാന ത്തേക്കു തിരഞ്ഞെടുക്കപ്പെടുമ്പോൾ, തിരഞ്ഞെടുപ്പു സ്ഥിരീകരി ച്ചാലുടൻ അതത് ദയറാംഗത്വം രാജി വെക്കേണ്ടതും, പിന്നീട് അതത് ദയറാകളിലോ, ദയറാവക സ്ഥാപനങ്ങളിലോ താമസിച്ചു കൂടാത്തതുമാ കുന്നു. പ്രസ്ഥാനങ്ങളുമായി ബന്ധപ്പെട്ടവർക്കും ഇതു ബാധകമാണ്.

4. ഏതെങ്കിലും ദയറായിൽ അംഗമായിട്ടുള്ളവർ മെത്രാൻസ്ഥാന ത്തേക്കു തിരഞ്ഞെടുക്കപ്പെട്ടാൽ, അവർ വെട്ടിക്കൽ ദയറായിൽ അംഗ മാകുന്നതാണ്. എന്നാൽ തിരഞ്ഞെടുക്കപ്പെടുന്ന ദയറാംഗങ്ങൾ അല്ലാ ത്തവർ അവിടെ അംഗമാകേണ്ടതില്ല. ചില ഓറിയന്റൽ സഭകളിൽ സംഭ വിച്ചതുപോലെ ഏതെങ്കിലും ദയറാ സഭാഭരണത്തിൽ അവിഹിതമായ സ്വാധീനം ഉറപ്പിക്കുന്നത് തടയുവാനാണ് ഈ നിബന്ധന.

5. വെട്ടിക്കൽ ദയറായ്ക്ക് പ. എപ്പിസ്കോപ്പൽ സുന്നഹദോസ് നിയ മാവലി ഉണ്ടാക്കേണ്ടതും, അംഗങ്ങൾ അവ പാലിക്കേണ്ടതുമാണ്. വെട്ടി ക്കൽ റീശ് ദയറാ, പ. എപ്പിസ്കോപ്പൽ സുന്നഹദോസ് നിയമിക്കുന്ന ഒരു സീനിയർ റമ്പാൻ ആയിരിക്കും.

6. മലങ്കരസഭയിൽ ദയറാംഗമല്ലാതെ റമ്പാൻസ്ഥാനം സ്വീകരിച്ചവരും മെത്രാൻസ്ഥാനത്തിനു യോഗ്യത ഇല്ലാത്തവരും ആയവരെ മാത്രം വെട്ടിക്കൽ ദയറായിൽ അംഗമാക്കാവുന്നതാണ്. റിട്ടയർ ചെയ്ത അവിവാഹിത പട്ടക്കാരെയും അംഗമാക്കാവുന്നതാണ്. വെട്ടിക്കൽ ദയറായിൽ നിന്നു മെത്രാന്മാരെ തിരഞ്ഞടുക്കരുത്.

7. ഒരു മെത്രാൻ തിരഞ്ഞെടുപ്പിലും മൊത്തം ശുപാർശ ചെയ്യപ്പെടുന്നവരിൽ ദയറാംഗങ്ങൾ 33 ശതമാനത്തിൽ അധികമാകാൻ പാടില്ല. സാധാരണ ജനത്തിന്മേൽ അടിച്ചേൽപ്പിച്ചുകൊണ്ടിരിക്കുന്ന *ദയറായിസം* സന്തുലനം ചെയ്യാനും ആരോപിതമായ *വീതംവെപ്പ്* തടയാനും ഇത് ആവശ്യമാണ്.

8. ഒരു മെത്രാൻ തിരഞ്ഞെടുപ്പിലും 5-ൽ അധികം പേരെ തിരഞ്ഞെടുത്തു കൂടാത്തതാണ്. പക്ഷേ അവരെ ഒരുമിച്ചു വാഴിക്കണമെന്നില്ല.

9. അടിയന്തര സാഹചര്യത്തിലൊഴികെ 5 വർഷത്തെ ഇടവേള കൂടാതെ മെത്രാൻ തിരഞ്ഞെടുപ്പു നടത്താൻ പാടില്ല. ഒരേ അസോസിയേഷൻ ഒന്നിലധികം തിരഞ്ഞെടുപ്പു നടത്തുന്നത് ഒഴിവാക്കാനാണ് ഈ നിബന്ധന.

10. പ. എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ മുൻകൂർ അനുമതി ഇല്ലാതെ പുതിയ സന്യാസപ്രസ്ഥാനങ്ങൾ ആരംഭിക്കരുത്. പല ആശ്രമങ്ങളും ഇന്നു സഭയ്ക്ക് ബാദ്ധ്യതയാണ്. അത് ഒഴിവാക്കാൻ അനുമതി നൽകുന്നതിനു മുമ്പ് നിർബന്ധമായും സാദ്ധ്യതാപഠനം (Feacibility Study) നടത്തണം.

അത്യുന്നതമായ മെത്രാൻസ്ഥാനത്തേയ്ക്കുള്ള തിരഞ്ഞെടുപ്പുകൾ സുതാര്യമാക്കാനുള്ള ശ്രമങ്ങൾ ഇനിയും ബഹുദൂരം മുന്നേറേണ്ടിയിരിക്കുന്നു. *ഉദ്ദിഷ്ടകാര്യത്തിനു ഉപകാരസ്മരണ* എന്ന രീതിയിൽ ഉള്ള *പരസ്പരസഹായം* ഒഴിവാക്കാൻ മെത്രാൻനാമനിർദ്ദേശക കമ്മിറ്റിയിലെ അംഗങ്ങളുടെ കുറഞ്ഞ പ്രായം സ്ഥാനാർത്ഥികളുടെ ഉയർന്ന പ്രായപരിധിയ്ക്കു മുകളിലായിരിക്കണം എന്ന് നിഷ്കർഷിക്കുന്നത് അഭികാമ്യമായിരിക്കും.

ചിന്തിക്കുക, പ്രതികരിക്കുക.

(ഈ ലേഖകന്റെ *നിങ്ങളുടെ പൗരത്വം എവിടെയാകുന്നു?* എന്ന ലേഖനം ഇതിനോട് ചേർത്തു വായിക്കുക)

(*ബഥേൽ പത്രിക*, ജൂൺ 2016)

# 63

# യജമാനൻ, ഉപദേശകൻ, സഹായി

**പു**രാതന സഭകളെല്ലാം പ്രാരംഭത്തിൽ *ശ്ലീഹന്മാരുടെ വിശുദ്ധ സഭക്കൂട്ടം* ആയിരുന്നു. പട്ടക്കാരും വിശ്വാസികളും അടങ്ങിയ പ്രാദേശിക സഭക്കൂട്ടങ്ങൾ. ക്രിസ്തുവർഷം 313-ലെ മിലാൻ വിളംബരത്തിനു ശേഷം റോമാ സാമ്രാജ്യത്തിൽ ഉണ്ടായ അനുകൂല സാഹചര്യമാണ് ക്രിസ്തുമതത്തിനു സംഘടിതരൂപവും മെത്രാനിൽ കേന്ദ്രീകൃതമായ പിരമിഡ് ഹൈയരാർക്കിയും പ്രദാനം ചെയ്തത്. ഇതു വളർന്നുവളർന്ന് റോമിലെ വി. ക്ലിമ്മീസിന്റെ *എപ്പിസ്ക്കോപ്പാ ഇല്ലാതെ സഭയില്ല* എന്ന നിർവചനത്തെ ഇന്നു പല സഭകളും *മെത്രാനാണ് സഭ* എന്നു ദുർവ്യാഖ്യാനം ചെയ്യുന്ന നില വരെയെത്തി.

റോമാ സാമ്രാജ്യമോ ഇതര പശ്ചിമേഷ്യൻ ക്രൈസ്തവ കേന്ദ്രങ്ങളോ ആയി ബന്ധമില്ലാതെയാണ് കേരളത്തിൽ ക്രിസ്തുമാർഗ്ഗം സ്ഥാപിക്കപ്പെട്ടതും നൂറ്റാണ്ടുകളോളം നിലനിന്നതും. അന്നത്തെ പ്രമുഖ ദക്ഷിണേന്ത്യൻ തുറമുഖങ്ങളിൽ രൂപംകൊണ്ട നഗരസഭകൾക്ക് കേന്ദ്രീകൃതമായ ഒരു ചട്ടക്കൂട് പോലും ഉണ്ടായിരുന്നില്ല എന്നു പറയുന്നതിൽ അതിശയോക്തിയില്ല. അവയെ സംയോജിപ്പിക്കുവാൻ ഒരു ഏകീകൃത രാഷ്ട്രീയ സംവിധാനവും അന്നു കേരളത്തിനന്യമായിരുന്നു. കേരളത്തിൽ നമ്പൂതിരി കേന്ദ്രീകൃത ജാതിവ്യവസ്ഥ ഉറച്ചതോടെയാണ് കേരളത്തിലെ നസ്രാണികളും ഏകീകരിക്കപ്പെടുന്നത്. പക്ഷേ ഈ ഏകീകരണം സഭാപരമായിരുന്നില്ല. ഒരു തൊഴിൽക്കൂട്ടം എന്ന നിലയിൽ ജാതീയമായിട്ടായിരുന്നു. അതേ ജാതിവ്യവസ്ഥ തന്നെയാണ് അവർക്കൊരു *ജാതിക്കു കത്തനാരെയും* സൃഷ്ടിച്ചത്.

പ്രാകൃത ഗോത്ര സംസ്കൃതിയുടെ കൂട്ടായ്മയും, പിന്നീട് നമ്പൂതിരി ഗ്രാമ-ദേശ വ്യവസ്ഥയും നസ്രാണി സമൂഹത്തിന്റെ ജനാധിപത്യ സ്വഭാവം നിലനിർത്തുന്നതിന് അനുകൂല ഘടകങ്ങളായിരുന്നു. ക്രിസ്തുവർഷം നാലാം നൂറ്റാണ്ടിലോ അതിനു ശേഷമോ ആരംഭിച്ച നസ്രാണികളുടെ പേർഷ്യൻ സഭാബന്ധം പൗരസ്ത്യ സുറിയാനി (നെസ്തോറിയൻ) മെത്രാന്മാരുടെ സന്ദർശനത്തിനു വഴിവെച്ചു എങ്കിലും വല്ലപ്പോഴും എത്തുന്ന അവർക്ക് നസ്രാണികളുടെ ഭരണത്തിൽ എന്തെങ്കിലും സ്വാധീനം ചെലുത്താൻ സാധിച്ചിരുന്നില്ല. കുറച്ചുകൂടി വ്യക്തമാക്കിയാൽ, സന്ദർശക മെത്രാന്മാരെ കേന്ദ്രീകരിച്ച് ഒരു ഭരണസംവിധാനം മലങ്കരയിൽ വളർന്നില്ല. പ്രാദേശിക കൂട്ടായ്മകൾ *പള്ളിയോഗ*മായും, അവയുടെ പൊതു കൂട്ടായ്മ *മലങ്കര പള്ളിയോഗ*മായും കാര്യവിചാരണ നടത്തിവന്നു.

ക്രിസ്തുവർഷം 1500-ൽ ആരംഭിച്ച് 1599-ൽ ഉദയംപേരൂർ സുന്നഹദോസിലൂടെ സമ്പൂർണ്ണ കീഴ്പ്പെടുത്തലിൽ അവസാനിച്ച മലങ്കര നസ്രാണികളുടെ റോമൻ കത്തോലിക്കാ ബന്ധം പ്രചരിപ്പിച്ചത് മെത്രാൻ കേന്ദ്രീകൃതമായ ഗ്രീക്കോ-റോമൻ (ഹെലനിക്) ക്രിസ്തുമത ഭരണക്രമമായിരുന്നു. 1653-ലെ ഐതിഹാസികമായ കൂനൻകുരിശു സത്യത്തിലൂടെ റോമാ നുകം വലിച്ചെറിഞ്ഞു നസ്രാണികൾ സ്വാതന്ത്ര്യം പ്രാപിച്ചെങ്കിലും അപ്പോഴേയ്ക്കും, ഒരു മെത്രാൻ അനിവാര്യമാണെന്ന ചിന്ത നസ്രാണികൾക്കിടയിൽ രൂഢമൂലമായി. അന്നത്തെ തങ്ങളുടെ ജാതിക്കു തലവനായ പകലോമറ്റത്തു തോമ്മാ അർക്കദ്‌യക്കോനെ മെത്രാൻ സ്ഥാനത്തേക്കുയർത്തിയാണ് അന്നത്തെ പ്രതിസന്ധി തരണം ചെയ്തത്. അതോടെ നസ്രാണികളുടെ ജാതിക്കുകത്തനാരുടെ വൈദിക സ്ഥാനം, 'എപ്പിസ്ക്കോപ്പാ' ആയി പരിവർത്തനം ചെയ്തു. ക്രിസ്തുവർഷം 1663 മുതൽ ബന്ധം കൂടിയ അന്ത്യോഖ്യൻ സഭയും ഹെലനിക്ക് ചട്ടക്കൂട് പിന്തുടർന്നതിനാൽ ഈ സംവിധാനം കൂടുതൽ ശക്തിയാർജ്ജിച്ചു.

ശ്രദ്ധേയമായ വസ്തുത, ഈ പ്രക്രിയയിൽ മലങ്കര പള്ളിയോഗം തളരുന്നതിനു പകരം കൂടുതൽ ശക്തിയാർജ്ജിക്കുകയായിരുന്നു എന്നതാണ്. റോമൻ കത്തോലിക്കാ സഭ നടപ്പിലാക്കിയ സഭാഘടന നസ്രാണികളെ പ്രാദേശിക യോഗങ്ങൾക്കുപരി ഒരു *കേന്ദ്രീകൃത സഭ* എന്ന നിലയിൽ സംഘടിപ്പിച്ചു. പക്ഷേ ഉദയംപേരൂർ സുന്നഹദോസ് മുതൽ അര നൂറ്റാണ്ടു കാലം റോമൻ കത്തോലിക്കാ അധികൃതർ കിണഞ്ഞു ശ്രമിച്ചിട്ടും മലങ്കര പള്ളിയോഗത്തെ ഇല്ലായ്മ ചെയ്യാൻ സാധിച്ചില്ല. കൂനൻകുരിശ് സ്വാതന്ത്ര്യ പ്രഖ്യാപനം ഉൾപ്പെടെ 17-18 നൂറ്റാണ്ടുകളിൽ സുപ്രധാന തീരുമാനങ്ങൾ എല്ലാം കൈക്കൊണ്ടത് മലങ്കര പള്ളിയോഗമായിരുന്നു.

ഇക്കാലത്തൊന്നും ഒരു ലിഖിത ഭരണഘടനയുടെയും അടിസ്ഥാനത്തിലല്ല പള്ളിയോഗങ്ങളും മലങ്കര പള്ളിയോഗങ്ങളും നടന്നു വന്നിരുന്നത്. *എടത്തിലെ മര്യാദ* എന്ന കീഴ്വഴക്കങ്ങളായിരുന്നു പള്ളി ഭരണത്തിന്റെ നിയമം. ഇടവകപ്പള്ളികളിൽ കത്തനാരുമാരും കൈക്കാരന്മാരും കൈകാര്യകർതൃത്വം നടത്തിവന്നത് പലയിടത്തും ദുഷിക്കാൻ തുടങ്ങി. തറവാട്ടുമൂപ്പന്മാരുടെ പള്ളിയോഗം പലയിടത്തും ദുർബലമായി. ഈ സാഹചര്യത്തിലാണ് 1809 ഓഗസ്റ്റ് 13-നു കൂടിയ മലങ്കര പള്ളിയോഗം *കണ്ടനാടു പടിയോല*യിലൂടെ ഇടവകപ്പള്ളി ഭരണത്തിന് ചില മാർഗ്ഗരേഖകൾ സൃഷ്ടിച്ചത്. അതനുസരിച്ച് പള്ളികളിലൊക്കെയും പള്ളിയോഗം തിരഞ്ഞെടുക്കുന്ന *കൈക്കാര സമതികൾ* നിലവിൽ വന്നു. *മാറാക്കൈ സ്ഥാന*ത്തിനു പകരം കൈക്കാരന്മാരെ തിരഞ്ഞെടുക്കുന്ന രീതിയായി. മാത്രമല്ല, കൈക്കാരന്മാർ പ്രതിവർഷം *യോഗത്തേയും മെത്രാനേയും* കണക്കു ബോധിപ്പിക്കണമെന്നും നിബന്ധനയായി. 1853-ലെ *ചട്ടവര്യോല* ഇടവകഭരണം കൂടുതൽ സുതാര്യമാക്കി.

ഇക്കാലത്തൊന്നും പൊതുസഭയുടെ ഭരണത്തിനു പ്രത്യേക നിയമങ്ങളൊന്നും നിർമ്മിച്ചില്ല. ഭരിക്കാൻ ഒന്നും ഇല്ലായിരുന്നു എന്നതാണ് യാഥാർത്ഥ്യം. 1808-ൽ വട്ടിപ്പണം നിക്ഷേപിക്കപ്പെട്ടിരുന്നുവെങ്കിലും പലിശ ലഭിച്ചു തുടങ്ങിയിരുന്നില്ല. 1815-ൽ കോട്ടയത്തു സെമിനാരി സ്ഥാപിതമായി. എങ്കിലും അവിടുത്തെ ദൈനംദിനഭരണം താമസിയാതെ ബ്രിട്ടീഷ് മിഷനറിമാരുടെ നിയന്ത്രണത്തിലായി. അവശ്യ സന്ദർഭങ്ങളിൽ മലങ്കര പള്ളിയോഗം കൂടി തീരുമാനങ്ങൾ എടുത്തു വന്നു. അതിനാൽ പൊതുഭരണ വ്യവസ്ഥകളൊന്നും രൂപപ്പെട്ടില്ല. എന്നാൽ, ഇതിനിടയിൽ അപകടകരമായ മറ്റൊരു പ്രവണത സംജാതമായി. പാശ്ചാത്യ സുറിയാനി മെത്രാന്മാരുടെ ചുവടുപിടിച്ച് മലങ്കരമെത്രാന്മാരും *ഏകനായകത്വത്തിലേക്ക്* വഴുതിവീണു. ഈ പ്രക്രിയയ്ക്ക് നിയമപരമായ പിൻബലമൊന്നുമില്ലായിരുന്നുവെങ്കിലും മലങ്കരനസ്രാണികളുടെ 17-19 നൂറ്റാണ്ടുകളിലെ അന്തഃഛിദ്രം മൂലം *മലങ്കര പള്ളിയോഗ*ത്തിന് ഇതിനെതിരെ ഫലപ്രദമായി പ്രതികരിക്കാനായില്ല. ചുരുക്കത്തിൽ 19-ാം നൂറ്റാണ്ടിന്റെ രണ്ടാം പകുതിയായപ്പോഴേക്കും *മലങ്കര പള്ളിയോഗം* അസ്തപ്രഭമായി.

പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസ് മലങ്കര പള്ളിയോഗത്തിന്റെ യോഗസമ്മതം കൂടാതെ അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്നും 1842-ൽ മേല്പട്ടസ്ഥാനം സ്വീകരിക്കുകയും 1848-ലെ കൊല്ലം പഞ്ചായത്തു വിധിയിലൂടെ മലങ്കരമെത്രാൻ സ്ഥാനത്തു പ്രവേശിക്കുകയും ചെയ്തതോടെ *മെത്രാധിപത്യ* പ്രവണത രൂക്ഷമായി. അദ്ദേഹത്തിനെതിരെ എതിർപ്പിന്റെ കുന്തമുന ഉയർന്നുവരാനും പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ സ്ഥാനമേറ്റു വളരാനുമുള്ള പ്രധാന കാരണം, ദീർഘമായ തന്റെ ഭരണകാലത്ത് (1848-1877) രണ്ടു പ്രാവശ്യം മാത്രമാണ് മാർ മാത്യൂസ് അത്താനാസ്യോസ് മലങ്കര പള്ളിയോഗം വിളിച്ചു കൂട്ടിയത് എന്നതാണ്.

പത്തൊമ്പതാം നൂറ്റാണ്ടിന്റെ രണ്ടാം പകുതിയിലെ രേഖകളിൽ ആവർത്തിച്ചു വരുന്ന ഒരു പ്രയോഗമാണ് മെത്രാന്മാരുടെ *ഏകനായകത്വത്തിനു ഒരു എതിർ ശക്തി* ഉയർന്നുവരണമെന്ന ആവശ്യം. മലങ്കര പള്ളിയോഗത്തിന്റെ പുനരുജ്ജീവനമായിരുന്നു നസ്രാണികളുടെ ലക്ഷ്യം എന്ന് പിൽക്കാല നടപടികളിൽ നിന്നും വ്യക്തം. കാലത്തിന്റെ ഈ ചുവരെഴുത്ത് മാർ മാത്യൂസ് അത്താനാസ്യോസും തിരിച്ചറിഞ്ഞു. പക്ഷേ തൊട്ടുമുമ്പിലെ അര നൂറ്റാണ്ടു കൊണ്ട് മലങ്കരയിലെ പള്ളികളുടെ എണ്ണം അഭൂതപൂർവം വർദ്ധിച്ചിരുന്നതിനാൽ മലങ്കര പള്ളിയോഗത്തിനു പഴയതുപോലുള്ള കാര്യക്ഷമത ഉണ്ടാവില്ല എന്നും വ്യക്തമായിരുന്നു. കുറേക്കൂടി ചെറിയ ഒരു സമൂഹമായിരുന്നു ആവശ്യം.

1869-ൽ വട്ടിപ്പണത്തിന്റെ 33 വർഷത്തെ പലിശയും 1840-ലെ കൊച്ചി പഞ്ചായത്തു വിധിപ്രകാരം നസ്രാണികൾക്കു അവകാശപ്പെട്ട സംഖ്യയുമടക്കം അതി ഭീമമായ ഒരു തുക മാർ മാത്യൂസ് അത്താനാസ്യോസിന്റെ കൈകളിലെത്തി. അതിന്റെ വിനിയോഗത്തെക്കുറിച്ച് അലോചിക്കുവാൻ

മലങ്കര പള്ളിയോഗം വിളിച്ചുകൂട്ടാൻ അദ്ദേഹം പല കാരണങ്ങളാൽ നിർബന്ധിതനായി. തുടർന്ന് 1869-നു കൊല്ലം 1045-മാണ്ട് ധനു മാസം 16-നു കോട്ടയത്തു സെമിനാരിയിൽ നിന്നും ... *എന്നാൽ നിങ്ങൾ അറിയാതെയും, നിങ്ങളൊടു ആലൊചിച്ചുറയ്ക്കാതെയും ചെയ്യുന്നതിന്നു നമുക്കു ഒട്ടും മനസ്സില്ലാ. എന്നുതന്നെയുമല്ല, സിമ്മനാരിയും നമ്മുടെ സമൂഹവും ഇടപെട്ടു, മെലിൽ ചെയ്യെണ്ടുന്ന സകലവും, സർക്കാരു മുഖാന്തിരം ലെഭിയ്ക്കപ്പെടെണ്ടുന്നവയും, നിങ്ങളുടെ ആലൊചന കൂടാതെ ആകരുതെന്നു നാം ആഗ്രഹിയ്ക്കുന്നു. ... നിങ്ങൾ യൊഗമായി കൂടി, നിങ്ങൾക്കു മനൊതൃപ്തി ഉള്ളവരും, യൊഗ്യന്മാരെന്നു നിങ്ങൾക്കു സമ്മതം വന്നിട്ടുള്ളവരുമായ, ഒരു കത്തനാരെയും, രണ്ടു മാപ്പിളമാരെയും, മകര മാസം 24-നു സിമ്മനാരിയിൽ എത്തുവാൻ തക്കവണ്ണം അയയ്ക്കുന്നതുമല്ലാതെ, ആ വിവരത്തിനു നിങ്ങളുടെ കുറിയും അവരുടെ കൈയിൽ കൊടുത്തയയ്ക്കണം.* ... എന്നു എല്ലാ പള്ളികൾക്കും കല്പന അയച്ചു.

ഈ കല്പന അനുസരിച്ചു 1870 ഫെബ്രുവരി ഏഴിനു കൂടിയ പള്ളിയോഗത്തിന്റെ രണ്ടാമതു നിശ്ചയമായി ... *സിമ്മനാരി ഇടപെട്ടും, സഭ ഇടപെട്ടും ഉള്ള കാർയ്യം വീഴ്ച കൂടാതെയും, ദീർഗമായും നടപ്പാക്കാൻ വെണ്ടി, ഈ സഭയ്ക്കു ഇനിമെൽ ഒരു ആലൊചനകൂട്ടം വെണ്ടിരിക്കുന്നു. ആ കൂട്ടം, മെല്പട്ടക്കാററും, പട്ടക്കാററും, ജെനങ്ങളുമായി ഇരിയ്ക്കണം.* ... എന്നു പാസാക്കി. പക്ഷേ ടി കമ്മിറ്റി അംഗങ്ങളെ പള്ളിയോഗം തിരഞ്ഞെടുത്തില്ല. അവരെ പിന്നീട് സ്വേഛാനുസൃതം മാർ മാത്യൂസ് അത്താനാസ്യോസ് നിയമിക്കുകയായിരുന്നു. അവർ ... *ആലൊചനക്കാററുടെ തലവൻ മാർ അത്താനാസ്യൊസ മെത്രാപൌലീത്താ, മണർക്കാട്ട പള്ളിയിൽ വെങ്കിടത്തു മത്തായി കത്തനാരച്ചൻ, ചെപ്പാട്ടു പള്ളിയിൽ പുത്തൻവീട്ടിൽ പീലിപ്പൊസു കത്തനാര, കണ്ടനാട്ടു പള്ളിയിൽ കരവട്ടു കൊറി ശെമഓൻ കത്തനാര, കല്ലൂശെരി പള്ളിയിൽ കടവിൽ തൊമ്മാ കത്തനാര, പുതുപള്ളി പള്ളിയിൽ പടിഞ്ഞാറെകുറ്റു ഗിവറുഗീസു കത്തനാര, കരിങ്ങാശ്ര പള്ളിയിൽ കുറ്റിയ്ക്കാട്ടിൽ ഗിവറുഗീസു കത്തനാര, നിരണത്തു പള്ളിയിൽ കുറിച്ചിയത്തു മത്തായി കത്തനാര, കരിങ്ങാശ്രെ പള്ളിയിൽ കുറ്റിയ്ക്കാട്ടിൽ ഗിവറുഗീസ കത്തനാര, സിമ്മനാരിൽ പഠിപ്പിക്കുന്നതിന്നു നിയമിച്ച ചെറുകരെ പീലിപ്പൊസു കത്തനാര, കൂരൻ പൗലുസു കത്തനാര, വട്ടിപ്പണത്തിന്റെ ജാമ്യക്കാരനാകുന്ന പുന്നത്ര അലക്കുസന്ത്രയൊസു കത്തനാര, നിരണത്തു ഇലഞ്ഞിക്കൽ ചാക്കൊ, പുതിയകാവിൽ പൊളച്ചിറയ്ക്കൽ ഉമ്മൻ, കണ്ടനാട്ടു തുകലൻ പൌലൊസു, കൊട്ടയത്തു കൊച്ചുപുരയ്ക്കൽ ഉതുപ്പു മുതൽപിടിയ്ക്കാരൻ, മെല്പടിയിൽ പനപുന്നയിൽ ഇട്ടിച്ചെറിയ, ചെങ്ങന്നൂരു കൊട്ടൂരെടത്തു മാമ്മൻ, പുതുപള്ളിൽ വല്ല്യാഴത്തിൽ പീലിപ്പൊസ, സിമ്മനാരിൽ മുതൽപിടിയ്ക്കാററൻ കുന്നുംപുറത്തു ഉലഹന്നാൻ.* ... എന്നിവർ ആയിരുന്നു.

ഇവിടെ പരാമർശിക്കുന്ന *മാർ അത്താനാസ്യൊസ മെത്രാപൌലീത്താ* മാർത്തോമ്മാ സഭാ സ്ഥാപകൻ പാലക്കുന്നത്ത് മാർ തോമസ്

അത്താനാസ്യോസ് ആണ്. *കണ്ടനാട്ടു പള്ളിയിൽ കരവട്ടു കൊറി ശെമഓൻ കത്തനാര, കൂരൻ പൗലുസു കത്തനാര* എന്നിവർ പിന്നീട് പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് മേല്പട്ടസ്ഥാനത്തേക്കുയർത്തിയ കരവട്ടുവീട്ടിൽ ശെമവോൻ മാർ ദീവന്നാസ്യോസ്, കടവിൽ പൗലൂസ് മാർ അത്താനാസ്യോസ് എന്നിവരാണ്.

സെമിനാരി വിദ്യാഭ്യാസം പുനരാരംഭിക്കുന്നതിനേപ്പറ്റിയും വട്ടിപ്പണ പലിശയുടെ വിനിയോഗത്തെപ്പറ്റിയും നിശ്ചയങ്ങൾ ചെയ്തു പിരിഞ്ഞ ഈ സമിതി പിന്നീട് 1871 മിഥുനം 10-നു കോട്ടയത്തു സെമിനാരിയിൽ കൂടി. ... *മുൻ 1045-മാണ്ട ഇടവ മാസം 1-നു മുതൽ 1046-ന്ന ഇടവമാസം വരെ...* യുള്ള കണക്കു പാസാക്കി. മറ്റു ചില നിശ്ചയങ്ങൾ കൂടിയെടുത്തു പിരിഞ്ഞ ഈ ആലോചനാക്കൂട്ടം അതോടെ അസ്തമിച്ചു.

മലങ്കര മെത്രാൻ സ്ഥാനത്തിനു അവകാശവാദം ഉന്നയിച്ചിരുന്ന പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ സ്ഥിതിഗതികൾ സൂക്ഷ്മമായി വീക്ഷിച്ചുവരികയായിരുന്നു. ജനങ്ങളെ കൂടെ നിർത്തേണ്ടതിന്റെ ആവശ്യകതയെപ്പറ്റിയും മലങ്കരപള്ളിയോഗത്തിന്റെ പ്രാധാന്യത്തെപ്പറ്റിയും അദ്ദേഹത്തിനു നല്ല ബോദ്ധ്യം ഉണ്ടായിരുന്നു. അദ്ദേഹം *1873-മാണ്ടു ചിങ്ങ മാസം 25-നുക്കു, കൊല്ലം 1049-മാണ്ടു ചിങ്ങമാസം 27-നു, പരുമലെ വച്ചു സുറിയാനി കൃസ്ത്യാനി*കളുടെ ഒരു യോഗം വിളിച്ചുകൂട്ടി ഒരു അസോസിയേഷൻ രൂപീകരിച്ചു. ടി യോഗത്തിന്റെ അഞ്ചാമതു നിശ്ചയമായി ... *സുറിയാനി കൃസ്ത്യാനി അസൊസിയെഷനിൽ ചെർന്നവരെല്ലാവരും കൂടെ ഒന്നിച്ചു കുടുന്നതിന്നും, കാർയ്യ്യാദികൾ നടത്തുന്നതിന്നും വളരെ പ്രയാസമുള്ളതാകയാൽ, അവരിൽനിന്നു തെരഞ്ഞെടുക്കപ്പെട്ടവരും, ഈ കാർയ്യ്യാദികൾ നടത്തുന്നതിന്നു ശെഷിയുള്ളവരായി, നാലു പട്ടക്കാററെയും എട്ടയ്മെനികളെയും കമ്മിറ്റിക്കാററായി നിശ്ചയിയ്ക്കൊണ്ടതാകുന്നു* ... എന്നു നിശ്ചയിച്ചു.

1870-ൽ കോട്ടയത്തു സെമിനാരി, 1873-ൽ പരുമല സെമിനാരി എന്നിവിടങ്ങളിൽ കൂടിയ ആലോചനാക്കൂട്ടങ്ങളിൽ കാണുന്ന പ്രകടമായ വൈജാത്യം വൈദിക - അവൈദിക അനുപാതമാണ്. 11 വൈദികരും 8 അവൈദികരുമാണ് മാർ അത്താനാസ്യോസിന്റെ കമ്മിറ്റിയിൽ ഉണ്ടായിരുന്നത്. അതേസമയം ഇവർ യഥാക്രമം നാലും എട്ടുമായാണ് പരുമല സുന്നഹദോസ് നിശ്ചയിച്ചത്. 1995-ൽ ഭേദഗതി ചെയ്യുന്നതുവരെ 1934-ലെ ഭരണഘടന അനുസരിച്ച് മലങ്കര അസോസിയേഷനിലെ വൈദിക - അവൈദിക അനുപാതം ഇതേ 1:2 എന്നതു തന്നെയാണ്. 1995-ൽ സുപ്രീംകോടതി വരുത്തിയ ഭേദഗതി അനുസരിച്ച് അവൈദിക അനുപാതം വീണ്ടും വർദ്ധിച്ചു. മാനേജിംഗ് കമ്മിറ്റിയിൽ നാമനിർദ്ദേശം ചെയ്യപ്പെടുന്നവരടക്കം ഇന്നും ഈ 1:2 നിരക്ക് തുടരുകയാണ്.

ഈ യോഗ നിശ്ചയമനുസരിച്ച് പിറ്റേന്ന് ചിങ്ങമാസം 27-നു പരുമലെത്തന്നെ പുതിയ അസോസിയേഷൻ കൂടി. ... *കൊനാട്ടു ഗീവർഗീസു മല്പാൻ, പനയ്ക്കൽ യാക്കൊബ കത്തനാരാ, എളന്തുരുത്തിൽ പീലി*

*പ്പൊസു കത്തനാരാ, വെളിയത്തു കൊറപ്പിസ്തൊപ്പാ, പനയ്ക്കൽ അയിപ്പൂരു, മല്കി മക്കദിശാ ഗബ്രിയെൽ, കല്ലറയ്ക്കൽ കൊരാ, കുന്നുംപുറത്തു കൊര കുർയ്യൻ, അറയ്ക്കൽപറമ്പിൽ യാക്കൊബ, ചിറക്കടവിൽ കൊച്ചുകൊരുള, കളപുരയ്ക്കൽ യാക്കൊബ, പുത്തുപ്പള്ളി ഗീവറുഗ്ഗീസ്സു, ഇവരെ കമ്മട്ടിക്കാരായി തിരിഞ്ഞെടുക്കെണമെന്നും, കുന്നുംപുറത്തു കൊര ഉലഹന്നനും, എലഞ്ഞിയ്ക്കന്ത്ര കുർയ്യൻ തൊമ്മിയും അഭിപ്രായപ്പെട്ടു. കൂട്ടം ഏകമനസൊടെ സമ്മതിച്ചു. ...*

മാർ അത്താനാസ്യോസിന്റെ കമ്മിറ്റിയിൽ മൂന്നു പേർ – രണ്ടു സെമിനാരി അദ്ധ്യാപകരും സെമിനാരി മുതൽപ്പിടിയും – എത്തുന്നത് സ്ഥാനന്യായേനയാണ്. അത്തരം സ്ഥാനങ്ങളൊന്നും തന്റെ പക്ഷത്ത് നിലവിലില്ലാത്തതിനാൽ മാർ ദീവന്നാസ്യോസിന്റെ കമ്മിറ്റിയിൽ അങ്ങനെ ആരും ഉണ്ടായില്ല. 1873 സെപ്റ്റംബർ എട്ടിലെ പരുമല സുന്നഹദോസ് കമ്മിറ്റിക്കാരെ തിരഞ്ഞെടുക്കണമെന്നും ഭരിക്കുന്ന മെത്രാൻ അദ്ധ്യക്ഷനായിരിക്കണമെന്നും നിശ്ചയിച്ചതും ശ്രദ്ധേയമാണ്.

പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ സഭയുടെ ജനായത്ത സംവിധാനത്തെപ്പറ്റി തികച്ചും ബോധവാനായിരുന്നു. റോമിലെ വി. ക്ലിമ്മീസിന്റെ *എപ്പിസ്ക്കോപ്പാ ഇല്ലാതെ സഭയില്ല* എന്ന നിർവചനത്തിനു അദ്ദേഹം കൂട്ടിച്ചേർത്ത *സഭയില്ലാതെ മെത്രാനുമില്ല* എന്ന പൂരണം മാത്രം മതി അതു വ്യക്തമാക്കാൻ. എങ്കിലും പരുമല സുന്നഹദോസ് നിശ്ചയങ്ങൾ നടപ്പായില്ല. അതിനു ചരിത്രപരവും നിയമപരവുമായ പല കാരണങ്ങൾ ഉണ്ട്.

ഏതായാലും 1876–ലെ മുളന്തുരുത്തി സുന്നഹദോസിൽ ഇതേ നിശ്ചയങ്ങൾ അവതരിപ്പിച്ചു പാസാക്കിയെടുക്കുന്നതിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ വിജയിച്ചു. അതോടെ അസോസിയേഷനും അതിന്റെ മാനേജിംഗ് കമ്മിറ്റിയും നിലവിൽ വന്നു.

മുളന്തുരുത്തി സുന്നഹദോസിന്റെ മൂന്നാം ദിവസം 1876 മിഥുനം 17–നു എടുത്ത *...മലയാളത്തിൽ മേലദ്ധ്യക്ഷന്മാരുടെ ഏകനായകശക്തിക്കു എതിരായ ശക്തി ഇല്ലായ്ക നിമിത്തം സഭയ്ക്കു ദോഷം സംഭവിച്ചിരിക്കയാൽ മേല്പറഞ്ഞ സമൂഹം സ്ഥിരപ്പെടുത്തുന്നതു എത്രയും ആവിശ്യവും അവരെല്ലാം കൂടി കാര്യങ്ങൾ നടത്തുന്നതിനു പ്രയാസവും ആകയാൽ ഇതിൽ കൂടിയിരിക്കുന്ന പട്ടക്കാററിൽ നിന്നു എട്ടും ഒന്നാം ക്ലാസ്സിൽ നിന്ന് അയ്മേനികൾ പതിനാറും ഭരിക്കുന്ന മെത്രാപോലീത്താ പ്രസിഡന്റും – കൂടിയതായ ഒരു പ്രധാന കമ്മട്ടിയും അതിലേയ്ക്കു മാസപ്പടി കൊടുത്തു നിശ്ചയിക്കേണ്ട ഒരു സിക്രട്ടെറിയും – ജാമ്യം സ്തിരപ്പെടുത്തി വരുന്നതായ ഒരു സ്രാപ്പും വേണ്ടുന്നതും – ജാതിയുടെ പൊതുവിലേയ്ക്കു വേണ്ടുന്ന മതസംബന്ധമായും സമൂഹസംബന്ധമായും ഉള്ള സകല കാര്യങ്ങൾക്കും കൈകാര്യകർത്താക്കളും ഭാരവാഹികളും ആയി ഇവരെ ചുമതലപ്പെടുത്തേണ്ടതും അവരുടെ നടപടികൾക്കു വേണ്ടുന്ന*

*ശട്ടവട്ടങ്ങളെ നിശ്ചയിച്ചു ഉറപ്പിക്കേണ്ടതും അങ്ങനെ ചെയ്യുന്ന പക്ഷം എല്ലാവിധ ഗുണവും സഭയ്ക്കു പൊതുവെ സിദ്ധിക്കുന്നതും ആകയാൽ ആ വകക്കു കൊള്ളാകുന്നവരും - പൊതുകാര്യത്തിലേയ്ക്ക് താല്പര്യമുള്ളവരും ആയി മേല്പറഞ്ഞ പട്ടക്കാററെയും അയ്മേനികളെയും ഈ സുന്നഹദോസിൽ വെച്ചുതന്നെ സ്തിരപ്പെടുത്തുന്നതു ആവിശ്യമെന്നു യോഗം നിശ്ചയിച്ചുറപ്പിച്ചു...* എന്ന തീരുമാനമനുസരിച്ച് അന്നുതന്നെ കമ്മിറ്റിക്കാരെ തിരഞ്ഞെടുത്തു. 1889-ലെ തിരുവിതാംകൂർ റോയൽ കോടതിയുടെ, അസോസിയേഷനും അതിന്റെ മാനേജിംഗ് കമ്മിറ്റിയും സാധുവാണെന്ന വിധിപ്രഖ്യാപനത്തോടെ, മാനേജിംഗ് കമ്മിറ്റിക്ക് നിയമ പരിരക്ഷയും ലഭിച്ചു.

*...മേൽ നിശ്ചയിച്ചവക മുതൽ കൂടാതെ വേറിട്ടും മുതൽ ഉണ്ടാക്കുക. വർദ്ധിപ്പിക്കുക സബ്ബ കമ്മട്ടി ഉണ്ടാക്കുക മുതലായ സകല ഗുണീകരണ പ്രവൃത്തിക്കും മേൽകമ്മട്ടിക്കാർക്കു സ്വാതന്ത്രീയാധികാരം കൊടുക്കേണ്ടതും കൊല്ലം തോറും സമൂഹം കൂടി കമ്മട്ടിക്കാരുടെ സകല വരവു ചെലവിന്റെയും മറ്റു നടത്തകളുടെയും വിവരം റെപ്പട്ടു അച്ചടിച്ചതും കണ്ടു ബോധിച്ചു ഒരു പ്രതി അന്ത്യോഖ്യാ സിംഹാസനത്തും കലെയ്ക്കും ഓരോ പ്രതി എല്ലാ പള്ളികളിലേയ്ക്കും അയയ്ക്കേണ്ടതും കമ്മട്ടി മെമ്പ്രന്മാരെ നീക്കി വേറെ ആളുകളെ ആക്കുകയൊ അവരെ തന്നെ സ്ഥിരപ്പെടുത്തുകയൊ ചെയ്യുന്നതിനു സമൂഹക്കാർക്കു സ്വാതന്ത്രിയം ഉണ്ടായിരിക്കണമെന്നു നിശ്ചയിക്കയും ഉറപ്പിക്കയും ചെയ്തു...* എന്നാണ് മുളന്തുരുത്തി സുന്നഹദോസ് മാനേജിംഗ് കമ്മിറ്റിയുടെ അധികാരം വിശദീകരിച്ചിരിക്കുന്നത്.

എന്നാൽ ഒരു കമ്മിറ്റിയുടെ കൂട്ടുഭരണം എല്ലാ അവസരങ്ങളിലും പ്രായോഗികമല്ല എന്ന തിരിച്ചറിവും യോഗത്തിനുണ്ടായി. അതിന്റെ ഫലമായി *...നമ്മുടെ സമൂഹം വക എല്ലാ കാര്യങ്ങൾക്കും കമ്മട്ടിക്കാററു കൈകാര്യകർത്താക്കളായിരിക്കണമെന്നു മേൽ വകുപ്പുകളിൽ നിശ്ചയിച്ചിട്ടുണ്ടങ്കിലും മതസംബന്ധമായും സാമൂഹ്യസംബന്ധമായും പൊതുവിൽ ഉണ്ടായിവരുന്ന സകല വ്യവഹാരങ്ങളും അവരു എല്ലാവരും കൂടി നടത്തുന്നതു പ്രയാസമാകയാൽ അതുകൾ ഒക്കെയും നടത്തുന്നതിനു ആവശ്യപ്പെടുന്ന മുതൽ ശെഖരിക്കുന്നതിനും ഉള്ള അധികാരം പ്രസിഡണ്ടു മാർ ദീവന്നാസ്യോസ്സു മെത്രാപ്പോലീത്താ അവർകൾക്കായിരിക്കണമെന്നും അതിലേക്കു കമ്മട്ടി മെമ്പ്രന്മാരു സഹായികളായിരിക്കണമെന്നും നിശ്ചയിച്ചതിനെ യോഗം ഉറപ്പിച്ചു...* എന്നൊരു തീരുമാനവും മുളന്തുരുത്തി സുന്നഹദോസ് എടുത്തിരുന്നു.

ഇപ്രകാരം മുളന്തുരുത്തിയിൽ എല്ലാം മംഗളമായി പര്യവസാനിച്ചെങ്കിലും താൻ ആവശ്യപ്പെട്ട രജിസ്റ്റർ ഉടമ്പടികൾ നൽകാത്തതിൽ പത്രോസ് തൃതീയൻ പാത്രിയർക്കീസ് തികച്ചും അസംതൃപ്തനായിരുന്നു. മുളന്തുരുത്തി സുന്നഹദോസിനു ശേഷം പത്രോസ് തൃതീയൻ പാത്രിയർക്കീസ് 1876 ആഗസ്റ്റ് 27-ന് മുളന്തുരുത്തി പള്ളിയിൽ വെച്ച് വി.

മൂറോൻ കൂദാശ നടത്തി. ഇതിനെ തുടർന്ന് കോനാട്ടു ഗീവർഗീസ് റമ്പാൻ, കടവിൽ പൗലൂസ് റമ്പാൻ, അമ്പാട്ട് ഗീവർഗീസ് റമ്പാൻ, ചാത്തുരുത്തി ഗീവർഗീസ് റമ്പാൻ എന്നിവരോട് മേല്പട്ടസ്ഥാനം സ്വീകരിക്കുന്നതിനായി രജിസ്റ്റർ ചെയ്ത ഉടമ്പടികൾ ആവശ്യപ്പെട്ടു. കൊച്ചിരാജ്യത്ത് ഇവ രജിസ്റ്റർ ചെയ്യുന്നതിന് ചിങ്ങം 15-ന് രജിസ്ട്രാർ മുളന്തുരുത്തി പള്ളിയിലെത്തി. ഈ സമയത്ത് മുളന്തുരുത്തിയിലുണ്ടായിരുന്ന മാനേജിംഗ് കമ്മിറ്റി അംഗങ്ങളെ ഈ നടപടി ക്ഷുഭിതരാക്കി. *...ജാതിയുടെ പൊതുവിലേയ്ക്കു വേണ്ട മതസംബന്ധമായും സമൂഹസംബന്ധമായും ഉള്ള സകല കാര്യങ്ങൾക്കും കൈകാര്യകർത്താക്കളും ഭാരവാഹികളുമായി തങ്ങളെ ചുമതലപ്പെടുത്തിയിരിക്കുമ്പോൾ തങ്ങളുടെ അറിവും ആലോചനയും കൂടാതെ തങ്ങളെ സംബന്ധിക്കുന്ന കാര്യങ്ങൾ രജിസ്റ്റർ പ്രമാണമാക്കുന്നതിൽ...* പ്രതിഷേധിച്ച് ഇരുപത്തിനാല് അംഗങ്ങളുള്ള കമ്മിറ്റിയിൽ നിന്നും മാലിത്ര ഏലിയാസ് കത്തനാർ മുതൽ ആറ് പട്ടക്കാരും പനയ്ക്കൽ അയ്പ്പൂരു മുതൽ ഒൻപത് അയ്മേനികളും (അതായത് അന്നു മുളന്തുരുത്തിയിലുണ്ടായിരുന്ന പതിനഞ്ചു കമ്മിറ്റിക്കാരും) ചിങ്ങം 16-ന് രാജി എഴുതിക്കൊടുത്തു. ഇതു പാത്രിയർക്കീസിനെ ചൊടിപ്പിച്ചു. തുടർന്ന് പാത്രിയർക്കീസും കമ്മിറ്റിക്കാരും തമ്മിൽ ഇതേപ്പറ്റി സംവാദം നടന്നു. മെത്രാൻസ്ഥാനം നൽകുന്നത് തന്റെ അധികാരമാണെന്നും മറ്റാർക്കും അതിൽ കാര്യമില്ലെന്നുമായിരുന്നു പാത്രിയർക്കീസിന്റെ വാദം. അതിൽ തർക്കമില്ലെന്നും പക്ഷേ ഈ നാട്ടിൽ തങ്ങൾ തിരഞ്ഞെടുക്കുന്നവർക്കേ പട്ടം കൊടുക്കാവൂ എന്നുമായിരുന്നു കമ്മിറ്റിക്കാരുടെ പക്ഷം. അങ്ങനെ തുടക്കത്തിൽത്തന്നെ മാനേജിംഗ് കമ്മിറ്റി അതിന്റെ അധികാരവും നയവും വ്യക്തമാക്കി.

മുളന്തുരുത്തിയിലെ രാജി പാത്രിയർക്കീസിനെ ചൊടിപ്പിച്ചെങ്കിൽ പിന്നീട് 1877 മകരം 14-16 തീയതികളിൽ വെളിയനാട് നടന്ന അസോസിയേഷൻ യോഗത്തിലെ ബഹിഷ്കരണം പത്രോസ് തൃതീയനെ അക്ഷരാർത്ഥത്തിൽ ഞെട്ടിച്ചു. *...അതിന്റെ ശെഷം മലയാളം ഏഴു എടവകയായി തിരിച്ചിരിക്കുന്നു എന്നും ഇപ്പോൾ അഞ്ചു മെത്രാന്മാരു മലയാളത്തിലുള്ളതിനോടു കൂടി ഇനി രണ്ടു പേർക്കു കൂടി പട്ടം കൊടുക്കണമെന്നും മറ്റും പിതാവു നിശ്ചയിച്ചു കൂട്ടത്തൊടു കല്പിച്ചു. രണ്ടു പേർക്കു കൂടെ പട്ടം കൊടുക്കണമെന്നുള്ള കാര്യത്തിൽ ജനത്തിനു തീരുമാനം ഇഷ്ടം ഇല്ലന്നും ഇപ്പോൾ ഈ അഞ്ചു പേരുള്ളതു മതി എന്നും ഇതിൽ പൊതുകാര്യങ്ങൾ അന്വേഷിക്കുന്നതിനു പുലിക്കോട്ടിൽ മാർ ദിവന്നാസിയോസു മെത്രാപ്പോലീത്തായെ കമ്മറ്റിയിൽ തലവനായി കല്പിച്ച് ആക്കിത്തരണമെന്നു കൂട്ടമായി പിതാവിന്റെ തിരുമുമ്പാകെ ഒരു സങ്കടം എഴുതി വച്ചു ആയ്ത് അവിടത്തെ ഇഷ്ടത്തിനു വിരോധം ആയിരുന്നതിനാൽ കോപിച്ച ആത്മീയമായ നമ്മുടെ കാര്യത്തിൽ പ്രവേശിക്കുവാൻ നിങ്ങൾക്ക് എന്തു കാര്യമെന്നും മറ്റും കല്പിച്ച ആ കടലാസ കീറി കൂട്ടത്തിന്റെ മുമ്പാകെ ഇട്ടുകളഞ്ഞു. അതിനാൽ കൂട്ടത്തിന്ന് എത്രയും വ്യസിനവും ദുഃഖവും ആയിതീർന്നു. ഇതിന്റെ ശെഷം യാതൊരു ആലോചനയും നിവൃ*

*ത്തിയും കൂടാതെ തീർന്നതു തന്നെ അല്ല വക്കീലായിട്ടു വന്നിരുന്ന മെസ്തർ ഓക്കർ സായ്പ്പും കൊച്ചിക്കു തിരിച്ചു പൊകയും ചെയ്തു. അതിന്റെ ശെഷം വിശുദ്ധ പിതാവു ദീവന്നാസ്യോസു മെത്രാപൗലീത്ത യുടെയും പനയ്ക്കൽ അയിപ്പൂരുവിന്റെയും കുര്യൻ റൈട്ടരുടെയും ആലോചനയിൽ കൂട്ടം മേൽപ്രകാരം നമ്മുടെ മുമ്പാകെ എഴുതി വെപ്പാൻ ഇടവന്നതാകുന്നു എന്നും മറ്റും കല്പിച്ച അവർ മൂവരുടെമേൽ കോപിച്ചു. ദീവന്നാസ്യോസു മെത്രാൻ മെലിൽ ഈ കൂട്ടത്തിൽ പ്രവേ ശിക്കരുതെന്നും കല്പിച്ചു. അതിനാൽ അദ്ദെഹവും തെക്കരിൽ ഏതാനും പള്ളിക്കാരും കൂടി അന്നുതന്നെ പോയി പരുമലെ താമസിച്ചു. അതിന്റെ ശെഷം അന്നു തന്നെ കുര്യൻ റൈട്ടറും ആയിപ്പൂരുവും മറ്റു ഏതാനും പെരു കൂടി പൊയി. അയിപ്പൂരു കൊച്ചിക്കും റൈട്ടരു ശെങ്ങനാശെ രിക്കുമത്രെ പോയതു. വടക്കുനിന്നുള്ള പള്ളിക്കാററിൽ ആരുംതന്നെ പൊയില്ല. തെക്കരിൽ കൊട്ടയത്തുനിന്നും പുതുപ്പള്ളിയിൽ നിന്നും ഏതാനും പെരു മാത്രം താമസിച്ചു...* ഇതായിരുന്നു വെളിയനാട്ട് സംഭ വിച്ചത്.

അസോസിയേഷനും മാനേജിംഗ് കമ്മിറ്റിയും തന്റെ വരുതിക്കു നിൽ ക്കുന്നില്ല എന്നും മാർ ദീവന്നാസ്യോസിനെ പിന്തുണയ്ക്കുന്നു എന്നും ഈ സംഭവങ്ങളോടൊപ്പം രജിസ്റ്റർ ഉടമ്പടി നൽകാൻ വിസമ്മതിച്ചതും പത്രോസ് തൃതീയനെ കോപാകുലനാക്കി. അതിനാൽ ഇവ രണ്ടും പിരി ച്ചുവിടുകയും താൻ വാഴിച്ച ആറു മെത്രാന്മാർക്ക് മാർ ദീവന്നാസ്യോ സിനെ അനുസരിക്കരുതെന്ന് കർശനനിർദ്ദേശം നൽകുകയും ചെയ്ത ശേഷമാണ് അദ്ദേഹം ഇന്ത്യ വിട്ടത്. പക്ഷേ മാർ ദീവന്നാസ്യോസ് അഞ്ചാമൻ തെല്ലും കുലുങ്ങിയില്ല. ചുരുങ്ങിയ സമയത്തിനുള്ളിൽ മെത്രാ ന്മാരെ തന്റെ സഹായികളാക്കി. മാനേജിംഗ് കമ്മിറ്റി അതിന്റെ പ്രവർത്തന ങ്ങളുമായി മുമ്പോട്ടു പോവുകയും ചെയ്തു.

ഇടവകപ്പള്ളികളെ പ്രതിനിധീകരിക്കുന്ന ദേശത്തുപട്ടക്കാരും പ്രമാ ണിമാരുമായിരുന്നു മാനേജിംഗ് കമ്മിറ്റി അംഗങ്ങളായി വിഭാവനം ചെയ്യ പ്പെട്ടിരുന്നത്. അതിനാൽ കോനാട്ട് ഗീവർഗീസ് റമ്പാൻ, ചാത്തുരുത്തി ഗീവർഗീസ് റമ്പാൻ തുടങ്ങിയ പ്രഗത്ഭരെപ്പോലും ആദ്യ കമ്മിറ്റിയിൽ ഉൾപ്പെടുത്തിയിരുന്നില്ല. പിന്നീട് റമ്പാൻസ്ഥാനം ഏറ്റവരെ കമ്മിറ്റിയിൽ നിന്ന് ഒഴിവാക്കി പകരം ആളുകളെ തിരഞ്ഞെടുക്കുകയും ചെയ്തിട്ടുണ്ട്. പക്ഷേ മുളന്തുരുത്തി സുന്നഹദോസിന്റെ കാലത്ത് മലങ്കരമെത്രാനൊ ഴികെ മറ്റു മെത്രാന്മാരെപ്പറ്റി ചിന്തിച്ചിട്ടു കൂടി ഉണ്ടായിരുന്നില്ല. പിന്നീട് ആവിർഭവിച്ച ഇടവകമെത്രാന്മാരെ കൂടി കമ്മിറ്റിയിൽ ഉൾപ്പെടുത്തി. ഇതിനൊക്കെ ...*ഏതെങ്കിലും സംഗതിവശാൽ കമ്മട്ടിമെമ്പ്രന്മാരുടെ തുക കൂട്ടുകയോ കുറയ്ക്കുകയൊ ചെയ്യുന്നതിനുള്ള അധികാരം സമൂഹക്കാർ ക്കായിരിക്കേണ്ടതും ഇങ്ങനെയുള്ള എല്ലാ കാര്യങ്ങളിലും അധികം പേരുടെ അഭിപ്രായം സ്വീകരിച്ചു നടത്തണ്ടതും ആണെന്നു നിശ്ചയിച്ച തിനെ യോഗം ഉറപ്പിച്ചു...* എന്ന മുളന്തുരുത്തി കാനോനായുടെ പിൻ ബലവും ഉണ്ടായിരുന്നു.

1875-77-ലെ മലങ്കരസന്ദർശനം മുതൽ ആരംഭിച്ച പാത്രിയർക്കീസ്-മലങ്കരമെത്രാൻ അധികാരവടംവലി രൂക്ഷമായിക്കൊണ്ടിരിക്കുകയായിരുന്നു. അതിലൊക്കെയും മാനേജിംഗ് കമ്മിറ്റി മലങ്കരമെത്രാനോടൊപ്പം ഉറച്ചുനിൽക്കുകയും ആവർത്തിച്ചാവശ്യപ്പെട്ടിട്ടും പാത്രിയർക്കീസിനു രജിസ്റ്റർ ഉടമ്പടി കൊടുക്കുവാൻ വിസമ്മതിക്കുകയും ചെയ്തു. ഈ മത്സരം മൂർദ്ധന്യത്തിലെത്തിയത് 1889 ജൂലൈ 12-ന് മാർ ദീവന്നാസ്യോസിന് അനുകൂലമായി അവസാനിച്ച സെമിനാരി കേസിന്റെ റോയൽ കോടതി വിധിയോടെയാണ്. ആ വിധിയിൽ പാത്രിയർക്കീസിനു മലങ്കരയിൽ ലൗകികാധികാരം ഇല്ലെന്നും, റിശീസാ പാത്രിയർക്കീസിനുള്ളതോ ഭരിക്കുന്ന മെത്രാനുള്ളതോ എന്നു പറയാനാവില്ലെന്നും ജനങ്ങളുടെ തെരഞ്ഞെടുപ്പു കൂടാതെ വാഴിക്കപ്പെടുന്ന മെത്രാന്മാർക്ക് ഭരണാധികാരം ഇല്ലെന്നും നിശ്ചയിച്ചിരുന്നു. ഇത് മലങ്കരയിലെ പള്ളികളും സ്വത്തുക്കളും തനതു വകയെന്നു വിശ്വസിച്ചിരുന്ന പാത്രിയർക്കീസിനെ ഞെട്ടിച്ചു. ഈ പരാമർശനങ്ങൾക്കു പിന്നിൽ മാർ ദീവന്നാസ്യോസാണെന്ന് അദ്ദേഹം വിശ്വസിച്ചു. ഇതിനെ തുടർന്ന് 1892 നവംബർ ഏഴിന് മാർ ദീവന്നാസ്യോസ് കൊല്ലം, കൊച്ചി ഇടവകകളിലൊഴികെ മറ്റൊരിടത്തും പ്രവേശിക്കരുതെന്ന് വിലക്കിക്കൊണ്ട് പാത്രിയർക്കീസ് കല്പന അയച്ചു. ഈ കല്പനയിൽ മാർ ദീവന്നാസ്യോസിനെതിരായി അനേകം ആരോപണങ്ങൾ ഉന്നയിക്കുകയും അസോസിയേഷൻ പ്രസിഡന്റ് സ്ഥാനത്തു നിന്ന് അദ്ദേഹത്തെ നീക്കുകയും ചെയ്തിരുന്നു. ഈ കല്പനയെപ്പറ്റി ആലോചിക്കാൻ കൊ.വ. 1068 (1892) വൃശ്ചികം 13-ന് കോട്ടയത്തു സെമിനാരിയിൽ കൂടിയ മാനേജിംഗ് കമ്മിറ്റി താഴെ പറയുന്ന തീരുമാനങ്ങൾ എടുത്തു:

1. മാർ ദീവന്നാസ്യോസിനെപ്പറ്റിയുള്ള ആരോപണങ്ങൾ വ്യാജമാണ്.
2. അദ്ദേഹത്തെ പ്രസിഡന്റ് സ്ഥാനത്തുനിന്നു നീക്കാൻ സാദ്ധ്യമല്ല.
3. പാത്രിയർക്കീസ് ആവശ്യപ്പെട്ടപ്രകാരം ലൗകികാധികാരം സമ്മതിച്ച് ഉടമ്പടി കൊടുക്കാൻ മാനേജിംഗ് കമ്മിറ്റി തയ്യാറല്ല.
4. മാർ ദീവന്നാസ്യോസ്, അസോസിയേഷൻ പ്രസിഡന്റ് എന്ന നിലയിൽ പൊതു മേലധികാരിയായിരിക്കും.
5. മലങ്കരയിൽ നിന്നും പാത്രിയർക്കീസിന് എത്തുന്ന പരാതികൾ മാനേജിംഗ് കമ്മിറ്റിയുടെ റിപ്പോർട്ടുപ്രകാരം മാത്രമേ തീരുമാനിക്കാവൂ.

പാത്രിയർക്കീസ് ആവശ്യപ്പെട്ട ഒരു സംഗതിയും അംഗീകരിച്ചില്ല എന്നു മാത്രമല്ല, പാത്രിയർക്കീസിന് ഉണ്ടെന്ന് അംഗീകരിച്ചിരുന്ന അപ്പീൽ അധികാരവും കൂടി മാനേജിംഗ് കമ്മിറ്റി ഇതോടെ തങ്ങളുടെ നിയന്ത്രണത്തിലാക്കി. ചുരുക്കത്തിൽ മലങ്കരമെത്രാനെ സംരക്ഷിക്കുക എന്ന കടമ അക്കാലത്ത് മാനേജിംഗ് കമ്മിറ്റി ഭംഗിയായി ചെയ്തു.

റോയൽ കോടതിവിധിയിലൂടെ പഴയസെമിനാരിയും വട്ടിപ്പണവും കൈവശമെത്തുന്നതുവരെ മാർ ദീവന്നാസ്യോസ് അഞ്ചാമൻ *തെണ്ടിപ്പിരിച്ചുണ്ടാക്കുന്ന* പണം മാത്രമായിരുന്നു മാനേജിംഗ് കമ്മിറ്റിക്കു ഭരിക്കാ

നുണ്ടായിരുന്ന മുതൽ. അതാകട്ടെ ഒരിക്കലും കേസുചിലവിനുപരി തികഞ്ഞിരുന്നുമില്ല. പിന്നീടുണ്ടായിരുന്നത് അദ്ദേഹംതന്നെ സ്ഥാപിച്ച സ്കൂളുകളായിരുന്നു. ഇവയുടെ ദൈനംദിനഭരണത്തിൽ മാനേജിംഗ് കമ്മിറ്റിക്ക് പ്രത്യേകിച്ചു പങ്കൊന്നുമില്ലായിരുന്നെങ്കിലും അവയുടെ കണക്കു കേട്ടു തീർച്ചപ്പെടുത്താനുള്ള അവകാശം മാനേജിംഗ് കമ്മിറ്റി നിലനിർത്തി. ഇക്കാലയളവിൽ അവയിൽ ചിലത് മെത്രാപ്പോലീത്തൻ ട്രസ്റ്റ് ആക്കി മാറ്റാനുള്ള ശ്രമം തടഞ്ഞതായും രേഖകളുണ്ട്.

1912-ൽ പൗരസ്ത്യ കാതോലിക്കേറ്റ് മലങ്കരയിൽ സ്ഥാപിച്ചതോടു കൂടി ഒരു അധികാരകേന്ദ്രം കൂടി നിലവിൽ വന്നു. പക്ഷേ കാതോലിക്കേറ്റിനെ സംബന്ധിച്ച ഏക നിയമനരേഖയായ അബ്ദൽ മ്ശിഹാ ദ്വിതീയന്റെ സ്ഥാത്തിക്കോൻ പ്രകാരം കാതോലിക്കായുടെ ആത്മീയാധികാരം *മാർ ദീവന്നാസ്യോസ് അദ്ധ്യക്ഷനായ സുന്നഹദോസ്* അഥവാ മാനേജിംഗ് കമ്മിറ്റിയുടെ നിയന്ത്രണത്തിനു വിധേയമായിരുന്നു. 1912-34 കാലഘട്ടത്തിലൊന്നും ഉണ്ടായില്ലെങ്കിലും ഭാവിയിൽ കാതോലിക്കാ-മലങ്കര മെത്രാപ്പോലീത്താ എന്നീ ഇരട്ട അധികാരകേന്ദ്രങ്ങൾ തമ്മിൽ സംഘർഷം ഉണ്ടാകുമെന്നു അന്നത്തെ നേതാക്കൾ ഭയപ്പെട്ടിരുന്നു. 1876 മുതൽ മലങ്കരയിൽ ഇടവകമെത്രാന്മാർ ഉണ്ടായിരുന്നെങ്കിലും വ്യക്തമായ എപ്പിസ്ക്കോപ്പൽ സുന്നഹദോസൊന്നും രൂപപ്പെട്ടിരുന്നുമില്ല.

ഇക്കാലത്തൊന്നും നിശ്ചിതകാലയളവിൽ മാനേജിംഗ് കമ്മിറ്റിയിലേയ്ക്ക് തിരഞ്ഞെടുപ്പു നടത്തുന്ന സംവിധാനം ഇല്ലായിരുന്നു. 1876-നു ശേഷം 1892, 1908, 1930 വർഷങ്ങളിലാണ് തിരഞ്ഞെടുപ്പു നടന്നത്. 1934-ൽ ഭരണഘടന പാസായതിനു ശേഷവും കേസുകളുടെ നൂലാമാലകൾ കാരണം കൃത്യമായ ഇടവേളകളിൽ അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയിലേക്ക് തിരഞ്ഞെടുപ്പൊന്നും നടത്താൻ സാധിച്ചിരുന്നില്ല. യഥാർത്ഥത്തിൽ 2002-ലെ സുപ്രീംകോടതി വിധിയാണ് മാനേജിംഗ് കമ്മിറ്റിയുടെ കാലാവധി 5 വർഷമായി ക്ലിപ്തപ്പെടുത്തിയതും അതനുസരിച്ചു തിരഞ്ഞെടുപ്പ് നടത്താൻ ആരംഭിച്ചതും.

1930-ലെ അസോസിയേഷൻ യോഗമാണ് സഭാഭരണഘടനയുണ്ടാക്കാൻ ഒരു കമ്മിറ്റിയെ തിരഞ്ഞെടുത്തത്. മുളന്തുരുത്തി സുന്നഹദോസിലെ ...*സുറിയാനിസമൂഹത്തിന്നു അവരുടെ പള്ളിവകയായും പൊതുവകയായും ഉള്ള മുതലിനെപ്പറ്റി ഇപ്പോൾ ഉള്ള ശട്ടങ്ങളെ ഭേദപ്പെടുത്തുന്നതിനും പുതിയ ക്രമങ്ങളെ ഏർപ്പെടുത്തുന്നതിനും ... മേൽ കമ്മട്ടിക്കാർ ചുമതലക്കാററായിരിക്കേണ്ടതാണെന്നു നിശ്ചയിച്ചതിനെ യോഗം ഉറപ്പിച്ചു*... എന്ന കാനോനാപ്രകാരമുള്ള ഒരു നടപടിയായിരുന്നു അത്. ദീർഘമായ ആലോചനകൾക്കു ശേഷം 1934 ഡിസംബർ 26-നു സഭാഭരണഘടന പാസാക്കി നടപ്പിലാക്കി. മെത്രാധിപത്യവാദികളും ജനാധിപത്യവാദികളും തമ്മിലുണ്ടായ അഭിപ്രായഭിന്നതയായിരുന്നു ഭരണഘടനാനിർമ്മാണം നീണ്ടുപോകാനുള്ള കാരണം.

1934-ൽ റാവുസാഹിബ് ഒ. എം. ചെറിയാന്റെ നേതൃത്വത്തിൽ രൂപം കൊടുത്ത മലങ്കരസഭാ ഭരണഘടന ഇരുകൂട്ടരുടെയും അഭിപ്രായത്തെ മാനിച്ചു മലങ്കരസഭാ ഭരണത്തിൽ വരുത്തിയ പരിഷ്കാരങ്ങളെ താഴെ പറയുംവിധം സംഗ്രഹിക്കാം.

1. അസോസിയേഷൻ അംഗത്വം നിശ്ചിതഫീസ് നൽകുന്നവർക്കു പകരം ഇടവകപ്പള്ളികൾക്കാക്കി. അവയുടെ പ്രാതിനിധ്യം പ്രായപൂർത്തി വോട്ടവകാശത്തിന്റെ അടിസ്ഥാനത്തിലുമാക്കി (21 വയസു തികഞ്ഞ പുരുഷന്മാർ മാത്രം. സ്ത്രീകൾക്കു വോട്ടവകാശം ലഭിക്കുന്നത് 2010-ൽ മാത്രമാണ്.). 2002-ൽ സുപ്രീംകോടതി ഭേദഗതി ചെയ്യുന്നതു വരെ വലിപ്പ ച്ചെറുപ്പം കൂടാതെ ഓരോ ഇടവകപള്ളികളുടെയും അംഗത്വം ഒരു കത്തനാരും 2 അവൈദികരും ആയിരുന്നു.

2. എപ്പിസ്കോപ്പൽ സുന്നഹദോസ് രൂപീകരിച്ചു. കാതോലിക്കാ അതിന്റെ പ്രസിഡന്റായി.

3. സഭാഭരണത്തെ ആത്മീയം, ലൗകികം എന്നിങ്ങനെ വേർതിരിച്ചു. *വിശ്വാസം, പട്ടത്വം, അച്ചടക്കം* എന്നിവ പൂർണ്ണമായും എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ നിയന്ത്രണത്തിലാക്കി. ഇടവകഭരണമുള്ള മെത്രാന്മാ രെല്ലാം മാനേജിംഗ് കമ്മിറ്റിയുടെ വൈസ് പ്രസിഡന്റുമാരായി.

4. കാതോലിക്കാ-മലങ്കരമെത്രാൻ സ്ഥാനങ്ങൾ നിലനിർത്തി. പക്ഷേ രണ്ടും ഒരാൾ വഹിക്കണമെന്ന നിശ്ചയത്തിലൂടെ ഇരട്ട അധികാരകേന്ദ്ര ത്തിന്റെ ആശങ്ക ഒഴിവാക്കി.

1934-ലെ സഭാഭരണഘടന കാലോചിതമായ പരിഷ്കാരങ്ങളോടെ ഇന്നും നിലനിൽക്കുന്നു. ഈ പരിഷ്കാരങ്ങളൊന്നും സഭാഭരണത്തിന്റെ അടിസ്ഥാനഘടനയെ ഭേദപ്പെടുത്തിയിട്ടില്ല. പല പ്രാവശ്യം അംഗസംഖ്യ വർദ്ധിപ്പിച്ചിട്ടും മാനേജിംഗ് കമ്മിറ്റിയിലെ 1:2 എന്ന കത്തനാർ-അവൈ ദിക അനുപാതത്തിനു പോലും മാറ്റം വരുത്തിയിട്ടില്ല. അതായത് മുളന്തു രുത്തി സുന്നഹദോസിൽ സ്ഥാപിച്ച് അതിന്റെ അടിസ്ഥാനത്തിൽ 1934-ൽ ഭരണഘടന പാസാക്കി അതിൻപ്രകാരം നിലനിൽക്കുന്ന ഭരണസംവിധാ നമാണ് മലങ്കരസഭാ മാനേജിംഗ് കമ്മിറ്റി. പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് ആറാമന്റെ ഭാഷയിൽ തന്റെ *യജമാനനും സഹായിയും ഉപദേശകനും.*

(*കുവൈറ്റ് മഹാ ഇടവക യുവജനപ്രസ്ഥാനം സോവനീർ*, മാർച്ച് 2017)

# 64

# ... കൂടപ്പെടുന്നവരും നാമാകണം...

*പ്രിയരെ,*

*നിഖ്യാ സുന്നഹദോസിൽ പങ്കെടുത്ത 318 പിതാക്കന്മാരെപ്പോലെ നിങ്ങൾ വർത്തിക്കണം എന്നു പ. ബാവാ തിരുമനസ്സുകൊണ്ട് കല്പിച്ച തിന്റെ സാരം നിങ്ങൾ അതർഹിക്കുന്ന ഗൗരവത്തോടെ മനസ്സിലാക്കിയി രിക്കുമെന്നു നാം വിശ്വസിക്കുന്നു. അവരെപ്പോലെ ഉയർന്ന നിലയിൽ നിങ്ങൾ പെരുമാറണം എന്നത്രെ തിരുമേനി കല്പിച്ചത്. മലങ്കരസഭയുടെ പള്ളിപ്രതിപുരുഷ യോഗമാണിത്. മാനേജിംഗ് കമ്മിറ്റി അംഗങ്ങളെ തിരഞ്ഞെടുക്കുക എന്ന ചുമതലയേറിയ കൃത്യമാണ് നിങ്ങൾക്കുള്ളത്. നിങ്ങളെ തിരഞ്ഞെടുത്തയച്ചവർ നിങ്ങൾ യോഗ്യമായി നിങ്ങളുടെ ചുമതല നിർവഹിച്ചു സന്തോഷപൂർവം തിരിച്ചു ചെല്ലണമെന്നാണ് ആഗ്രഹിക്കുന്നത്. അവർ നിങ്ങളിൽ അർപ്പിച്ചിട്ടുള്ള വിശ്വാസത്തേയും അവരുടെ വാഞ്ചയേയും നിങ്ങൾ ആത്മാർത്ഥമായി ആദരിക്കുമെന്നു നാം വിശ്വസിക്കുന്നു...*

1959 സെപ്റ്റംബർ 16-നു കോട്ടയം എം.ഡി. സെമിനാരിയിൽ ചേർന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനിൽ സെമിനാരി പ്രിൻസിപ്പാൾ മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ (പിന്നീട് കിഴക്കിന്റെ മഹാനായ കാതോലിക്കാ മോറാൻ മാർ ബസേലി യോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ) നടത്തിയ പ്രസംഗത്തിന്റെ പ്രാരംഭമാണ് മുകളിൽ ഉദ്ധരിച്ചത്. സാർവത്രിക സുന്നഹദോസുകളിൽ പ്രഥമമായ ക്രിസ്തുവർഷം 325-ലെ നിഖ്യാ സുന്നഹദോസുമായി മലങ്കര അസോസിയേഷനെ അദ്ദേഹവും, അതിനു മുമ്പ് അദ്ധ്യക്ഷനായ പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കായും താരമതമ്യപ്പെ ടുത്തിയത് അതിന്റെ ഉന്നതമായ സ്ഥാനത്തെ ബോദ്ധ്യപ്പെടുത്താനാണ്. പ്രത്യേകിച്ചും മാനേജിംഗ് കമ്മിറ്റി അംഗങ്ങളെ തിരഞ്ഞെടുക്കുന്ന പ്രക്രി യയുടെ.

അവൈദികർക്ക് ഭൂരിപക്ഷമുള്ള ലോകത്തിലെ ഏറ്റവും ശക്തമായ പ്രതിനിധിസഭയാണ് മലങ്കര അസോസിയേഷൻ. സ്വന്തം സ്വാതന്ത്ര്യം പ്രഖ്യാപിക്കാനും (1653 - മട്ടാഞ്ചേരി) വേദതലവനെ തിരഞ്ഞെടുക്കാനും (1653 - ഇടപ്പള്ളി) വിശ്വാസം നിശ്ചയിക്കാനും (1686 - ചെങ്ങന്നൂർ) ആരാധനക്രമം തിരഞ്ഞെടുക്കാനും (1769 - മാവേലിക്കര, 1809 - കണ്ടനാട്) പാരമ്പര്യവാഴ്ച അവസാനിപ്പിച്ചു മെത്രാന്മാരെ തിരഞ്ഞെ ടുക്കുവാനും ഭരണക്രമം നിശ്ചയിക്കാനും (1809 - കണ്ടനാട്, 1876 - മുളന്തുരുത്തി) ഒക്കെയുള്ള അധികാരം മലങ്കര അസോസിയേഷൻ കൈയാളിയിരുന്നു. ഇതൊക്കെ തന്നെയാണ് നിഖ്യാ അടക്കമുള്ള സാർ വത്രിക സുന്നഹദോസുകൾ ചെയ്തതും.

മലങ്കരമെത്രാന്റെ കല്പനപ്രകാരം പള്ളിയോഗങ്ങൾ തിരഞ്ഞെടുത്ത് ദേശകുറി സഹിതം അയയ്ക്കുന്ന കത്തനാരുമാരും അവൈദികരും അടങ്ങുന്ന പ്രതിനിധികളാണ് മലങ്കരപള്ളിയോഗമായി നിർണ്ണായക തീരുമാനങ്ങൾ എടുത്തിരുന്നത്. ആലോചനാവിഷയം സൂചിപ്പിച്ച് അതിനെക്കുറിച്ച് ആലോചിച്ച് അഭിപ്രായം പറയുവാൻ പ്രതിനിധികളെ അയയ്ക്കുവാനായിരുന്നു മലങ്കരമെത്രാൻ പള്ളിയോഗങ്ങൾക്കു കല്പന അയച്ചിരുന്നത്. അതീവ പ്രാധാന്യമുള്ള അനിവാര്യമായ സാഹചര്യങ്ങളിൽ മാത്രമായിരുന്നു പത്തൊമ്പതാം നൂറ്റാണ്ടു വരെ മലങ്കരപള്ളിയോഗം കൂടിയിരുന്നത്. അവ *സുന്നഹദോസ്* എന്നു തന്നെയാണ് അറിയപ്പെട്ടിരുന്നത്.

കാലം മുമ്പോട്ടു കടന്നതോടെ ഇടവകപ്പള്ളികളുടെ എണ്ണവും മലങ്കരപള്ളിയോഗം ആലോചിക്കേണ്ട വിഷയങ്ങളുടെ സംഖ്യയും വർദ്ധിച്ചു. തുടരെത്തുടരെ മലങ്കരപള്ളിയോഗം കൂടുക പ്രായോഗികമല്ലാത്തതിനാൽ ഒരു പകരം സംവിധാനത്തെപ്പറ്റി ചിന്തിക്കേണ്ടി വന്നു. ഈ ആലോചനകളാണ് 1876-ൽ മുളന്തുരുത്തി സുന്നഹദോസ് വ്യവസ്ഥാപിതമായ മലങ്കര അസോസിയേഷനും, അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയും രൂപീകരിക്കുന്നതിൽ കലാശിച്ചത്. അന്നു മുതൽ 1934-ൽ സഭാഭരണഘടനാ നിർമ്മാണത്തോടെ *വിശ്വാസം, പട്ടത്വം, അച്ചടക്കം* എന്നിവ എപ്പിസ്കോപ്പൽ സുന്നഹദോസിനു വിട്ടുകൊടുക്കുന്നതുവരെ മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയായിരുന്നു പഴയ മലങ്കര പള്ളിയോഗത്തിന്റെ ഏതാണ്ട് എല്ലാ അധികാരങ്ങളും വഹിച്ചിരുന്നത്. മലങ്കരമെത്രാപ്പോലീത്താ, കൂട്ടുട്രസ്റ്റിമാർ, മാനേജിംഗ് കമ്മിറ്റി അംഗങ്ങൾ, *വിശ്വാസം, പട്ടത്വം, അച്ചടക്കം* എന്നിവയിൽ അധികാരമുള്ള എപ്പിസ്കോപ്പൽ സുന്നഹദോസ് അംഗങ്ങളായ മേല്പട്ടക്കാർ എന്നിവരെ തിരഞ്ഞെടുക്കുന്നത് മലങ്കര അസോസിയേഷൻ തന്നെയാണ്.

അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിക്കു സഭ കല്പിച്ചിരുന്ന വില എത്രയെന്ന് അറിയണമെങ്കിൽ 1906-ൽ കാരുചിറ ഗീവർഗീസ് റമ്പാൻ (പിന്നീട് പ. ബസേലിയോസ് ഗീവർഗീസ് പ്രഥമൻ കാതോലിക്കാ) പ്രസിദ്ധീകരിച്ച സഭാപഞ്ചാംഗത്തിൽ മാനേജിംഗ് കമ്മിറ്റിയെ പ്രതിപാദിച്ചിരിക്കുന്നത് പരിശോധിച്ചാൽ മതി. കർത്താവിന്റെ സഹോദരനായ വി. യാക്കോബിന്റെ അദ്ധ്യക്ഷതയിൽ കൂടിയ യെറുശലേം സുന്നഹദോസിനെപ്പറ്റിയുള്ള അപ്പോസ്തോലപ്രവൃത്തികളിലെ *...ഈ സംഗതിയെപ്പറ്റി വിചരിപ്പാൻ അപ്പോസ്തോലന്മാരും മൂപ്പന്മാരും വന്നുകൂടി...* (15.6) എന്ന വേദവാക്യത്തിനു കീഴിലാണ് മാനേജിംഗ് കമ്മിറ്റി രേഖപ്പെടുത്തപ്പെട്ടിട്ടുള്ളത്.

സഭാഭരണഘടനയിലെ പ്രസക്ത വകുപ്പുകളുടെ അടിസ്ഥാനത്തിൽ കാലാനുസരണമായി അസോസിയേഷൻ, മാനേജിംഗ് കമ്മിറ്റി തിരഞ്ഞെടുപ്പുകൾക്ക് നടപടിച്ചട്ടം നിലവിൽ വന്നു. അതിലും കാലാനുസൃതമായ പരിഷ്കാരങ്ങൾ അനിവാര്യമായതിനാലാണ് 1970 മുതൽ നിലവിലു

ള്ളതും 2016-ൽ പരിഷ്കരിച്ചതുമായ 'മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗം കൂടി തെരഞ്ഞെടുപ്പു നടത്തുന്നതു സംബന്ധിച്ച നടപടി ചട്ടങ്ങൾ' ഭാഗം 6 X ജനറൽ 8-ാം വകുപ്പിൽ *അസോസിയേഷനും, മാനേജിംഗ് കമ്മിറ്റിയും തെരഞ്ഞെടുക്കേണ്ട എല്ലാ സ്ഥാനികളുടെയും അംഗങ്ങളുടെയും പ്രായം, യോഗ്യത, പെരുമാറ്റച്ചട്ടം, മേൽച്ചട്ടങ്ങളുടെ ഭേദഗതി എന്നിവ സംബന്ധിച്ച് യുക്തമായ തീരുമാനങ്ങളെടുക്കുന്നതിനും, പ്രഖ്യാപിച്ച് നടപ്പിൽ വരുത്തുന്നതിനും മലങ്കരമെത്രാപ്പോലീത്തായ്ക്ക് അവകാശമുണ്ടായിരിക്കുന്നതാണ്* എന്നു പറഞ്ഞിരിക്കുന്നത്.

മാനേജിംഗ് കമ്മിറ്റിയുടെ എണ്ണവും വണ്ണവും വർദ്ധിച്ചതോടെ അനഭിമിതമായ പല ദുർനടപ്പുകളും അതിന്റെ തിരഞ്ഞെടുപ്പിൽ ഉയർന്നുവന്നു. പ്രാദേശികമായ അസന്തുലിതാവസ്ഥയായിരുന്നു അതിൽ പ്രധാനം. ഈ കുറവു പരിഹരിക്കാനാണ് മാനേജിംഗ് കമ്മിറ്റിയിൽ ഭദ്രാസനാടിസ്ഥാനത്തിൽ അംഗത്വം നിശ്ചയിച്ചതും, അവരെ അതത് ഭദ്രാസനത്തിലെ അസോസിയേഷൻ അംഗങ്ങൾ നാമനിർദ്ദേശം ചെയ്യുന്ന നടപടി ആവിഷ്കരിച്ചതും.

പക്ഷേ ഇതുകൊണ്ടൊന്നും ഉദ്ദേശിച്ച ഫലം കണ്ടില്ല എന്നതാണ് വാസ്തവം. കാലം കഴിയുന്തോറും കാര്യവിവരമുള്ള അംഗങ്ങളുടെ എണ്ണം സമിതികളിൽ കുറഞ്ഞു വരുന്നതായിയാണ് കാണുന്നത്. ഇതഃപര്യന്തമുള്ള മാനേജിംഗ് കമ്മിറ്റി അംഗങ്ങളുടെ പട്ടിക പരിശോധിച്ചാൽ ഇതു പകൽ പോലെ വ്യക്തമാകും. മുൻ കാലങ്ങളിൽ ഇതിൽ അംഗങ്ങളായിരുന്നത് സ്വയപരിത്യാഗവും പ്രാഗത്ഭ്യവും സമൂഹമദ്ധ്യത്തിൽ അംഗീകാരവുമുള്ള നിഷ്കാമകർമ്മികളായ വ്യക്തിത്വങ്ങളുടെ ഉടമകളാണ്. അന്ന് ഈ സ്ഥാനത്തേക്ക് കടന്നുവരാൻ വിമുഖത കാട്ടിയിട്ടുള്ളവരെ പലപ്പോഴും സഭ നിർബന്ധിച്ച് ഈ സ്ഥാനത്തേക്ക് കൊണ്ടുവരികയാണ് ചെയ്തിരുന്നത്. ഇന്ന് ഇത്തരത്തിൽ ആത്മാർത്ഥതയും അറിവും അനുഭവസമ്പത്തും പ്രായവും പക്വതയും കഴിവുമുള്ളവർ രംഗത്തു വരാൻ മടിക്കുന്നു. അഥവാ അത്തരക്കാർ ആരെങ്കിലും വന്നാൽ അവർ നിശ്ചയമായും പരാജയപ്പെടും. ഇന്നു പ്രായേണ കണ്ടുവരുന്നത് ഇതാണ്. സഭയെ വർത്തമാനകാല സാഹചര്യങ്ങളിൽ കാലാനുസൃതമായും പുരോഗമനാത്മകമായും *മേയിച്ചുഭരിക്കാൻ* അനുയോജ്യ സ്ഥാനികളെ തെരഞ്ഞെടുക്കേണ്ടത് അത്യന്താപേക്ഷിതമായിരിക്കേ ഇന്ന് ആ സ്ഥാനത്ത് കടന്നു കൂടിയിരിക്കുന്നവരിൽ ഭൂരിഭാഗവും ഇതിനു തീർത്തും വിപരീതമായി സഭയെ *മേഞ്ഞുഭരിക്കുന്നവർ* ആണ്.

സഭാ മാനേജിംഗ് കമ്മിറ്റി തിരഞ്ഞെടുപ്പു പ്രക്രിയയിൽ കടന്നു കൂടിയ തികച്ചും അനഭിമതമായ നികൃഷ്ടപ്രവണതകൾ മാത്രമാണ് ഈ ദുര്യോഗത്തിനു കാരണം. സണ്ടേസ്കൂൾ പത്താം ക്ലാസു പോലും പാസാകാത്ത, ഒരു പള്ളിക്കമ്മിറ്റി പോലും കണ്ടിട്ടില്ലാത്തവരാണ് മെത്രാന്മാരെ വരെ തിരഞ്ഞെടുക്കുന്ന പ്രക്രിയയുടെ ഭാഗമായ മാനേജിംഗ് കമ്മിറ്റിയി

ലേയ്ക്ക് മത്സരിക്കുന്നത്! ആ മത്സരവും പ്രചരണവുമാകട്ടെ തികച്ചും ആഭാസകരവും! പലർക്കും മാനേജിംഗ് കമ്മിറ്റി അംഗത്വം വെറും അലങ്കാരം മാത്രം, ചിലർക്കതൊരു വരുമാനമാർഗ്ഗം, മറ്റു ചിലർ ആരുടെയൊക്കെയോ ബിനാമികൾ! പ്രഗൽഭർ ഇരുന്ന കസേരകളിൽ ഇന്ന് നിരന്നിരിക്കുന്നത് ഇത്തരക്കാരല്ലേ?

ഇന്ന് സഭാ മാനേജിംഗ് കമ്മിറ്റി തിരഞ്ഞെടുപ്പിനെ ഇന്ത്യയിലെ ലോക് സഭാ/നിയമസഭാ/തദ്ദേശ സ്വയംഭരണസ്ഥാപന തിരഞ്ഞെടുപ്പുമായി പോലും താരതമ്യപ്പെടുത്താനാവില്ല. തിരഞ്ഞെടുപ്പു കമ്മീഷനുകൾ കാലാകാലങ്ങളിൽ പരിഷ്കരിക്കുന്ന പെരുമാറ്റച്ചട്ടങ്ങൾ അവയെ കൂടുതൽ കൂടുതൽ മാന്യമാക്കിക്കൊണ്ടിരിക്കുകയാണ്. സഭാ മാനേജിംഗ് കമ്മിറ്റി തിരഞ്ഞെടുപ്പിനെ ഇന്ന് കേരളത്തിലെ പ്രാഥമിക സഹകരണ സംഘ തിരഞ്ഞെടുപ്പുമായി മാത്രമാണ് താരതമ്യം ചെയ്യാവുന്നത്. എന്ത് തോന്ന്യാസവും കാണിക്കാം. വീടു കേറി വോട്ടു തെണ്ടാം. പണം വെള്ളം പോലെ ഒഴുക്കാം. കക്ഷിരാഷ്ട്രീയവും കുടുംബബന്ധങ്ങളും നിർബാധം ഉപയോഗിക്കാം. എതിർ സ്ഥാനാർത്ഥികളെ വ്യക്തിഹത്യ ചെയ്യാം. നോട്ടീസുകളും വാറോലകളും വാരി വിതറാം. വൈദികവൃന്ദത്തെ ക്യാൻവാസിംഗ് ഏജന്റുമാരാക്കാം. പണം നൽകി മാത്രമല്ല, അറ്റകൈയ്ക്കു *ഇടവക മെത്രാൻ* എന്ന തുറുപ്പുചീട്ട് ഇറക്കി പോലും വോട്ടു മറിച്ച സംഭവങ്ങൾ ഉണ്ടായിട്ടുണ്ട്. ഇനി തിരഞ്ഞെടുപ്പിൽ എട്ടു നിലയിൽ പൊട്ടിയാലും ഒരു നോമിനേഷൻ തരപ്പെടുത്തി പുറകിലൂടെ വേലി പൊളിച്ചു കടക്കാം.

എന്തിനു വേണ്ടി? പത്തു പൈസ സിറ്റിംഗ് ഫീസ് പോലും കിട്ടുകില്ലാത്ത സഭാ മാനേജിംഗ് കമ്മിറ്റി അംഗത്വത്തിനു വേണ്ടി! അഞ്ചു വർഷ കാലാവധിയുള്ള സമിതിയിൽ ചിലർ തിരഞ്ഞെടുപ്പു കഴിഞ്ഞ് ആദ്യ യോഗത്തിൽ മാത്രമാണ് പങ്കെടുക്കുന്നത്! തിരഞ്ഞെടുക്കപ്പെടുന്നതോ? ചുരുക്കത്തിൽ പറഞ്ഞാൽ, സഭാഭരണഘടന പോകട്ടെ, *ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ...* പോലും നിശ്ചയമില്ലാത്തവർ....! ചിലർ ആകെ അവിടെ ചെയ്യുന്ന ജോലി എതിർശബ്ദം ഉയർത്തുന്നവരെ കണ്ഠബലം കൊണ്ട് നിശബ്ദരാക്കുക മാത്രം! കൂടാതെ കുറെ *ഭക്തി - അനുമോദന - അനുശോചന - പ്രമേയങ്ങൾ* പാസാക്കാനും! ചുമ്മാതല്ല മുമ്പ് രണ്ടും മൂന്നും ദിവസം സമ്മേളിച്ചിരുന്ന മാനേജിംഗ് കമ്മിറ്റി ഇപ്പോൾ ശതകോടികളുടെ ബജറ്റ് പാസാക്കി കൃത്യം ഒരു മണിക്ക് *ഉണ്ടു പിരിയുന്നത്*!

തിരഞ്ഞെടുപ്പിലെ ഈ ദുഷിച്ച പ്രവണതകളും മാനേജിംഗ് കമ്മിറ്റിയുടെ നിലവാരത്തകർച്ചയും കാരണമാണ് യോഗ്യരും മാനേജിംഗ് കമ്മിറ്റിക്കു ഭൂഷണവുമാകേണ്ട ആത്മാഭിമാനമുള്ള പലരും അതിൽ നിന്ന് ഒഴിഞ്ഞുമാറി നിൽക്കുന്നത്. ഈ പ്രവണത അടിയന്തരമായി അവസാനിപ്പിച്ചേ തീരൂ. പ്രായപരിധി അടക്കമുള്ള നിബന്ധനകൾ നിലവിലുള്ള ഇന്ത്യയിലെ തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളിലേക്കുള്ള തിരഞ്ഞെടുപ്പിൽ പോലും അടിസ്ഥാന വിദ്യാഭ്യാസയോഗ്യത നിർബന്ധിതമാക്കി

വരുന്ന ഇക്കാലത്ത് സഭാ മാനേജിംഗ് കമ്മിറ്റി അംഗത്വത്തിനും അത് മാനദണ്ഡമാക്കേണ്ടത് അത്യന്താപേക്ഷിതമാണ് (മലങ്കരസഭയിലെ സ്ഥാനികളുടെ തിരഞ്ഞെടുപ്പിനുള്ള കൂടുതൽ നിർദ്ദേശങ്ങൾക്കു ഈ ലേഖകന്റെ *നിങ്ങളുടെ പൗരത്വം എവിടെയാകുന്നു?, സഭാഭരണ ഘടനയ്ക്കു പരിഷ്കാരം വേണം* എന്നീ ലേഖനങ്ങൾ കാണുക). പക്ഷേ അതിനേക്കാൾ ഒക്കെ ഉപരി, ഭവനസന്ദർശനം നടത്തിയും, ഫോൺ, നോട്ടീസുകൾ മുതലായവ ഉപയോഗിച്ചും ഉള്ള വോട്ടുപിടിത്തം പൂർണ്ണമായും ഒഴിവാക്കണം.

ഇതിനു തൽക്കാലം നടപടിച്ചട്ട ഭേദഗതിയൊന്നും ആവശ്യമില്ല. നിശ്ചയദാർഢ്യമുള്ള ഇടവകമെത്രാപ്പോലീത്താമാർ വിചാരിച്ചാൽ അതത് ഭദ്രാസനങ്ങളിൽ വളരെ ലളിതമായി നടപ്പാക്കാവുന്നതേ ഉള്ളു. ഇതിന് മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗം വിളിച്ചു കൂട്ടുന്നതു സംബന്ധിച്ച് മലങ്കരമെത്രാപ്പോലീത്താ നോട്ടീസ് കല്പന പുറപ്പെടുവിച്ചാലുടനെ ഭദ്രാസനതലത്തിലുള്ള തെരഞ്ഞെടുപ്പു പ്രക്രിയ അനൗപചാരികമായി ആരംഭിക്കണം. അതിന് മാനേജിംഗ് കമ്മിറ്റിയിലേയ്ക്ക് മത്സരിക്കാൻ ഉദ്ദേശിക്കുന്നവർ നിശ്ചിതരൂപത്തിലുള്ള അവരുടെ ബയോ-ഡേറ്റകൾ ഒരു ക്ലിപ്ത തീയതിക്കു മുമ്പ് ഇടവകമെത്രാപ്പോലീത്തായ്ക്ക് എത്തിച്ചുകൊടുക്കാൻ ആവശ്യപ്പെട്ട് ഇടവകമെത്രാപ്പോലീത്താ കൽപ്പന അയയ്ക്കണം. ഇടവകപ്പള്ളികളിലെ തിരഞ്ഞെടുപ്പ് പൂർത്തിയായാലുടൻ മുഴുവൻ അംഗങ്ങൾക്കും ഈ ബയോഡേറ്റകൾ മെത്രാപ്പോലീത്താ അയച്ചുകൊടുക്കണം. ഒപ്പം സ്ഥാനാർത്ഥികൾ ഏതെങ്കിലുംവിധത്തിൽ വോട്ടഭ്യർത്ഥന നടത്തുന്നപക്ഷം അത് അയോഗ്യതയായി കണക്കാക്കണമെന്നും അവരെ ഒരുവിധത്തിലും പ്രോത്സാഹിപ്പിക്കരുതെന്നും അസോസിയേഷൻ അംഗങ്ങളെ മെത്രാപ്പോലീത്താ ഉദ്ബോധിപ്പിക്കണം. ഇതിനുള്ള ചിലവിനായി നിശ്ചിതസംഖ്യ സ്ഥാനാർത്ഥികളിൽ നിന്ന് ഈടാക്കാവുന്നതാണ്.

തുടർന്ന് നിർദ്ദിഷ്ടരൂപത്തിലുള്ള നാമനിർദ്ദേശപത്രികകൾ ഭദ്രാസനതലത്തിൽ സ്വീകരിക്കണം. മെത്രാപ്പോലീത്താ അയച്ചുകൊടുക്കുന്ന ജീവചരിത്രക്കുറിപ്പുകൾ ഒഴികെ മറ്റൊരുതരത്തിലുള്ള അഭ്യർത്ഥനയും പാടില്ലെന്നും, അങ്ങനെ ചെയ്യുന്നപക്ഷം അത് അയോഗ്യതയായി സമ്മതിദായകരെ അറിയിക്കുമെന്നും സ്ഥാനാർത്ഥികളോട് കർശനമായി നിർദ്ദേശിക്കണം. ആരെങ്കിലും അത്തരം ശ്രമങ്ങൾ നടത്തുന്നപക്ഷം ആ വിവരം ഉടൻ മെത്രാപ്പോലീത്തായെ അറിയിക്കണമെന്നു വോട്ടറന്മാരെയും അറിയിക്കണം.

അസോസ്യേഷൻ അംഗങ്ങൾ മനസ്സിലാക്കേണ്ട ഒരു വസ്തുതയുണ്ട്. ഇടവകയ്ക്കു വേണ്ടിയാണ്, വ്യക്തിപരമായല്ല അവർ തിരഞ്ഞെടുപ്പിൽ വോട്ടു ചെയ്യുന്നത്. അസോസിയേഷൻ അംഗങ്ങൾക്ക് ഇടവകയിൽ നിന്നു നൽകുന്ന സമ്മതപത്രത്തിലെ ...*അസോസിയേഷൻ യോഗത്തിൽ ഹാജരായി ഇടവകയ്ക്കു വേണ്ടി അഭിപ്രായം പറയുന്നതിനും ആവശ്യ*

*മെങ്കിൽ വോട്ടു ചെയ്യുന്നതിനും വേണ്ടി...* എന്ന വാചകം വ്യക്തമാക്കുന്നത് അതാണ്. ഇടവകയോഗം കൂടി അഭിപ്രായരൂപീകരണം പ്രായോഗികമല്ലാത്തതിനാൽ ഇടവകയിൽ വോട്ടവകാശമുള്ള എല്ലാ വൈദിക -അവൈദിക പ്രതിനിധികളും ബയോഡേറ്റാ കിട്ടുന്ന മുറയ്ക്ക് നിർബന്ധമായി അവയെപ്പറ്റി കൂടിയാലോചന നടത്തേണ്ടതുണ്ട്.

ഭദ്രാസനതല വോട്ടെടുപ്പ് നടക്കുന്ന ദിവസം വോട്ടെടുപ്പിനു മുമ്പ് മെത്രാപ്പോലീത്തായുടെ സാന്നിദ്ധ്യത്തിൽ ഒരു *മീറ്റ്-ദ-കാൻഡിഡേറ്റ്* നടത്തണം. യോഗ്യരായ എല്ലാ സ്ഥാനാർത്ഥികൾക്കും 3 മിനിറ്റു വീതം സ്വയം പരിചയപ്പെടുത്താൻ അവസരം കൊടുക്കുക. ഏതെങ്കിലും സ്ഥാനാർത്ഥി പെരുമാറ്റച്ചട്ടം ലംഘിച്ചിട്ടുണ്ടെങ്കിൽ ആ വിവരം മെത്രാപ്പോലീത്താ യോഗത്തെ ധരിപ്പിക്കുക. അതിനു ശേഷം 5 മിനിട്ട് സമയം ഓരോ ഇടവകയിൽ നിന്നുള്ള അംഗങ്ങൾക്കും ഒരു കൂടിയാലോചനയ്ക്കുള്ള സമയം കൂടി നൽകണം. അതിനു ശേഷം വോട്ടെടുപ്പ് നടത്തി തിരഞ്ഞെടുപ്പു പ്രക്രിയ പൂർത്തിയാക്കാം.

ഒരു ദശാബ്ദത്തിനുള്ളിൽ ചില ഭദ്രാസനങ്ങളിൽ ഒരു ദുഷിച്ച പ്രവണത കടന്നു കൂടിയിട്ടുണ്ട്. മാനേജിംഗ് കമ്മിറ്റിയിലേയ്ക്കുള്ള വൈദിക അംഗങ്ങളെ ഭദ്രാസന വൈദികഅംഗങ്ങൾ മാത്രം ചേർന്ന് തിരഞ്ഞെടുക്കുക. ആ പ്രക്രിയയിൽ അവൈദിക പ്രതിനിധികൾക്ക് പങ്കില്ല. അതേസമയം അവൈദിക പ്രതിനിധികളുടെ തിരഞ്ഞെടുപ്പിൽ വൈദികർ വോട്ട് രേഖപ്പെടുത്തുകയും ചെയ്യും. ഇത് സ്വാഭാവികനീതിയുടെ നഗ്നമായ ലംഘനമാണ്. ഒന്നുകിൽ വൈദികപ്രതിനിധികളെ വൈദികരും അവൈദികപ്രതിനിധികളെ അവൈദികരും മാത്രം തിരഞ്ഞെടുക്കുക, അല്ലെങ്കിൽ ഇരു കൂട്ടരെയും പൊതുവായി തിരഞ്ഞെടുക്കുക. ഈ രണ്ടു മാർഗ്ഗത്തിലും ഇടവകയിൽ നിന്നുള്ള പ്രതിപുരുഷന്മാരുടെ കൂടിയാലോചന അനിവാര്യമാണ്. അതിൽ ഉണ്ടാകുന്ന സമവായം അംഗീകരിക്കാൻ കത്തനാർ അംഗങ്ങളും ബാദ്ധ്യസ്ഥരുമാണ്.

കാര്യമായ പരിശ്രമം കൂടാതെ തന്നെ തിരഞ്ഞെടുപ്പിന്റെയും അതുവഴി മാനേജിംഗ് കമ്മിറ്റിയുടെയും നിലവാരം ഉയർത്താൻ ഇതു മൂലം സാധിക്കും. മലങ്കരസഭയിൽ ക്രിയാത്മകമായ പല ഭരണക്രമീകരണങ്ങൾക്കും മുൻകൈയെടുത്ത ചെങ്ങന്നൂർ ഭദ്രാസനത്തിൽ തന്നെ ഇക്കുറി ഈ പ്രക്രിയ ആരംഭിച്ചാൽ ഭദ്രാസനത്തിന് അതൊരു പൊൻതൂവൽ കൂടി ആയിരിക്കും.

കാര്യക്ഷമതയും സഭാസ്നേഹവും കാര്യഗൗരവവും ആത്മാർത്ഥതയുമുള്ള ഒരു മാനേജിംഗ് കമ്മിറ്റി രൂപംകൊള്ളണം. അതിനായി യോഗ്യരായ അംഗങ്ങളെ തിരഞ്ഞെടുത്തയയ്ക്കണം. പഴയ പ്രാർത്ഥനാപുസ്തകത്തിൽ പറയുന്നതുപോലെ *...അതിനായി കൂടപ്പെടുന്നവരും നാമാകണം...*

(*ബഥേൽ പത്രിക*, സെപ്റ്റംബർ 2016)

# 65

# ഞാനും ഒരു വോട്ടർ ആയിരുന്നു

ലോകത്തിലെ ഏറ്റവും വിപുലമായ ക്രൈസ്തവ ജനാധിപത്യ സംവിധാനമാണ് മലങ്കര സുറിയാനി ക്രിസ്ത്യാനി ആസോസിയേഷൻ. തിരഞ്ഞെടുക്കപ്പെടുന്ന നാലായിരത്തോളം അംഗങ്ങളുള്ള ഈ പാർലമെന്റിന് അനന്യമായ അധികാരാവകാശങ്ങളാണുള്ളത്. സഭാദ്ധ്യക്ഷനേയും മെത്രാന്മാരേയും കൂട്ടു ട്രസ്റ്റികളേയും തിരഞ്ഞെടുക്കുക, ഭരണഘടന ഭേദഗതി ചെയ്യുക മുതലായ വിപുലമായ അധികാരങ്ങളാണ് ഒരു നൂറ്റാണ്ടു മുമ്പുവരെ *സുന്നഹദോസ്* എന്നു വിശേഷിപ്പിക്കപ്പെട്ടിരുന്ന മലങ്കര പള്ളിയോഗത്തിനുള്ളത്.

ഒരംഗം എന്ന നിലയിൽ വ്യക്തിപരമായ പങ്കാളിത്വം പരിമിതമാണെങ്കിലും ഈ ക്രൈസ്തവ ജനാധിപത്യ പ്രക്രിയയിൽ ഭാഗഭാക്കാകുക എന്ന അഭിമാനത്തോടെയാണ് കഴിഞ്ഞ അസോസിയേഷനിൽ അംഗമായത്. പക്ഷേ ഈ ലേഖകനും പല ഭദ്രാസനങ്ങളിൽ നിന്നുള്ള കുറെ സുഹൃത്തുക്കൾക്കും ഉണ്ടായത് മനംമടുപ്പിക്കുന്ന അനുഭവമാണ്. അവയെല്ലാം അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി തിരഞ്ഞെടുപ്പുമായി ബന്ധപ്പെട്ടതുമാണ്. അത്തരം തിക്താനുഭവങ്ങളുടെ പരിഛേദമാണ് ഇവിടെ രേഖപ്പെടുത്തുന്നത്.

ഇടവകപള്ളികളിലെ തിരഞ്ഞെടുപ്പു കഴിയുന്നതോടെ സ്ഥാനാർത്ഥികളുടെ തള്ളിക്കയറ്റം തുടങ്ങും. ഒരു തവണയല്ല; നാലും അഞ്ചും അതിലധികവും തവണ *മൈമീകാമുകർ* അസോസിയേഷൻ അംഗങ്ങളുടെ വീട്/ജോലിസ്ഥലം കയറിയിറങ്ങും. ഇത് അരോചകമെന്നു മാത്രമല്ല പലപ്പോഴും ഉപദ്രവവും ആകും. ഓഫീസിലെ സ്ഥാനാർത്ഥികളുടെ തള്ളിക്കയറ്റം മൂലം മേലധികാരികളിൽനിന്നു താക്കീതു ലഭിച്ച ഹതഭാഗ്യനായ ഒരു അസോസിയേഷൻ അംഗത്തെ ഈ ലേഖകനറിയാം! ഇതൊന്നവസാനിപ്പിച്ചു കൂടേ?

ഇതിനു മുമ്പോ ഇതോടൊപ്പമോ അഭ്യർത്ഥനകൾ ലഭിച്ചു തുടങ്ങും. മാർത്തോമ്മാശ്ലീഹായിൽ ആരംഭിക്കുന്ന പാരമ്പര്യം മുതൽ സ്വന്തം മാമോദീസാ അടക്കമുള്ള *സഭാസേവന*ങ്ങളാവും ഒരു ഭാഗം. പിന്നീട് സാമൂഹിക -രാഷ്ട്രീയ രംഗത്തെ സ്വന്തം സ്ഥാനം (അതുണ്ടാക്കാനാണ് പലരും മാനേജിംഗ് കമ്മിറ്റിയിൽ കടന്നു കൂടുന്നത് എന്നത് വേറേ കാര്യം). വഹിച്ച സ്ഥാനങ്ങളുടെ നീണ്ട പട്ടിക ബയോഡേറ്റായിൽ കാണും. പക്ഷേ ആ സ്ഥാനത്തിരുന്ന് എന്തു ചെയ്തു എന്ന കാര്യത്തെപ്പറ്റി തികഞ്ഞ മൗനമായിരിക്കും. പിന്നീടൊരു പ്രകടന പത്രികയാണ്. താൻ ജയിച്ചാൽ സഭയ്ക്കുണ്ടാക്കാൻ പോകുന്ന ആത്മീയ-ലൗകിക വികസനങ്ങൾ, വിപ്ലവകരമായ മാറ്റങ്ങൾ, മെത്രാന്മാരെ *നിലയ്ക്കു നിർത്തൽ*... ഇതങ്ങനെ പോകുന്നു. പലതും വാച്യാ ആയിരിക്കും പ്രകടിപ്പി

ക്കുന്നത്. ആയകാലത്ത് ദുഃഖവെള്ളിയാഴ്ചപോലും പള്ളിയിൽ പോയിട്ടില്ലാത്ത പല മഹാന്മാരും റിട്ടയർ ചെയ്തശേഷം തന്റെ സേവനം പൂർണ്ണസമയം സഭയ്ക്ക് - *തികച്ചും സൗജന്യമായി* - വിട്ടുകൊടുക്കാൻ തയാറായി മുമ്പോട്ടു വരുന്നുണ്ട്! മറ്റു പ്രവർത്തനരംഗങ്ങളിൽ നിന്നു പരിത്യജിക്കപ്പെട്ട ചിലർ ശിഷ്ടകാലം ഒരല്പം *സഭാസേവനം* കൂടിയാകട്ടെ എന്നു കരുതി രംഗത്തിറങ്ങുന്നുണ്ട്. തെരഞ്ഞെടുപ്പു കാലത്തെ വോട്ടുപിടുത്തം മാത്രമാണ് മറ്റു പലരുടെയും സഭാസേവനം! രസകരമായ വസ്തുത, ഈ *വിപ്ലവം* നടത്താൻ പോകുന്ന മഹാന്മാരിൽ പലരും *മലങ്കരസഭാ ഭരണഘടന* എന്ന വസ്തു കണ്ടിട്ടില്ലെന്നുള്ളതാണ്!

*നാണം* എന്ന സംഗതി ഇവർ ജനിച്ച കരയിൽ കൂടി പോലും പോയിട്ടില്ലെന്നുള്ളതാണ് പരിതാപകരം. വീട്ടിൽ വന്നു കാണുവാൻ സമയം ചോദിച്ച ഒരു *സ്ഥാന ആർത്തി*യോട് ഈ ലേഖകന്റെ സുഹൃത്തായ ഒരു വോട്ടർ: *ബയോഡേറ്റാ അയച്ചിട്ടുണ്ടെങ്കിൽ വരേണ്ടതില്ല; യോഗ്യനല്ലെങ്കിൽ വന്നിട്ടു കാര്യമില്ല; ആണെങ്കിൽ വന്നില്ലെങ്കിലും തീർച്ചയായും വോട്ടു ചെയ്യും* എന്നു ഉറപ്പുകൊടുത്തു. എന്നിട്ടും ഉളുപ്പില്ലാതെ *സ്ഥാന ആർത്തി* കെട്ടിക്കയറിച്ചെന്നു. ഒരിക്കലല്ല; മൂന്നു പ്രാവശ്യം!

അടുത്തപടി വോട്ടുതെണ്ടൽ സ്തുതിഗീതങ്ങളാണ്. യുവതുർക്കി, പരിണിതപ്രജ്ഞൻ, പള്ളിയുടെ *വായും തൂണും മല്പാനും*, ഉദിച്ചുയരുന്ന രാഷ്ട്രീയ നക്ഷത്രം അങ്ങിനെ വിശേഷിപ്പിക്കാവുന്ന പലതും. സുഹൃത്തുക്കളുടെയോ സ്വാധീനമുള്ള ആദ്ധ്യാത്മിക സംഘടനകളുടെയോ പേരിലാവും ഇത്തരം കായിതങ്ങൾ ഇറങ്ങുക. കാർഡുരൂപത്തിൽ മുതൽ മേനിക്കടലാസിൽ *ചിക്കുപായ* വലിപ്പത്തിൽ വരെ അച്ചടിച്ച ബഹുവർണ്ണ സൃഷ്ടികളാവും ഇവ. ഇവയെല്ലാം വായിച്ചാൽ മലങ്കരസഭാ മാനേജിംഗ് കമ്മിറ്റി സ്ഥാനാർത്ഥികൾ മുഴുവൻ *പുണ്യപ്പെട്ടവരും പരിശുദ്ധന്മാരും* ആണെന്നു തോന്നും!

ഇത്തരം ആത്മപ്രശംസാ ലേഖനങ്ങളും സ്തുതിഗീതങ്ങളും മാറ്റിവെച്ചു ഒരു സ്വതന്ത്ര അന്വേഷണം നടത്തിയാൽ ലഭിക്കുന്ന ചിത്രം പല സ്ഥാനാർത്ഥികളുടെ കാര്യത്തിലും ഞെട്ടിപ്പിക്കുന്നതാണ്. ബഹുഭാര്യത്വം പരസ്യമായി വച്ചുപുലർത്തുന്നവർ, ക്രിമിനൽ പശ്ചാത്തലമുള്ളവർ, തട്ടിപ്പുകേസ് പ്രതികൾ... എന്താ പോരേ...? മലങ്കരസഭയെ *മേയിച്ചു ഭരിക്കേണ്ടവരുടെ* അടിസ്ഥാന യോഗ്യതകൾ! അർഹരായവരും യോഗ്യരായവരും ഈ രംഗത്തു വരാൻ വിമുഖത കാണിക്കുന്നതിനും ആരെങ്കിലും അബദ്ധത്തിൽ വന്നുപെട്ടാൽ പരാജയപ്പെടാനും വേറേ കാരണം തേടണോ?

പിന്നീടങ്ങോട്ട് വാറോലകളുടെ പ്രളയമാണ്. സ്ഥാനാർത്ഥിയെ മാത്രമല്ല, സ്ഥാനാർത്ഥിയുടെ പല തലമുറകൾ പിറകോട്ടും - *വകയിൽ അളിയന്മാരെ* വരെ അമേദ്ധ്യം പൂശി ഇറക്കുന്ന ഇത്തരം പിതൃശൂന്യ സൃഷ്ടികൾ തികഞ്ഞ അറപ്പാണുളവാക്കുക. വ്യക്തമായ ആരോപണം ഉണ്ടെങ്കിൽ എന്തുകൊണ്ടു സ്വന്തം പേരു വെച്ച് ഉന്നയിച്ചു കൂടാ? ഈ ചോദ്യ

ത്തിനു മറുപടി ഇല്ല. അവസാന റൗണ്ടിൽ മദ്യമടക്കം സമ്മാനങ്ങൾ നൽകി വോട്ടു മറിക്കുന്ന പ്രവണത അതിലും ഭയാനകം.

അടുത്തപടി പട്ടക്കാരാണ്. ഫോൺദ്വാരായും മുഖദാവിലും അയ്മേനികൾക്കായി അവർ വോട്ടു തേടുന്നു. നേരിട്ടു കണ്ടാൽ മുഖംതിരിക്കുന്ന പല കത്തനാരുമാരും മുഖം നിറച്ചു ചിരിയുമായി തിരഞ്ഞെടുപ്പുകാലത്ത് സമീപിച്ചാൽ ഉറപ്പിക്കാം. ഏതോ സ്ഥാനാർത്ഥിക്കു വേണ്ടിയുള്ള ക്യാൻവാസിംഗ് ആണ്. ഇതിനു പുറമേയാണ് രാഷ്ട്രീയ – സമുദായ നേതാക്കന്മാരുടെ ശുപാർശകൾ. കുടുംബക്കാരോ ബന്ധുക്കളോ ആണ് ശുപാർശ ചെയ്യുന്നതെങ്കിൽ ഒരു പരിധി വരെ മനസിലാക്കാം. ഈ ലേഖകനെ സമീപിച്ചത് ക്രിസ്ത്യാനി പോലുമല്ലാത്ത ഒരു ഇതര സമുദായ നേതാവാണ്! അദ്ദേഹം ഈ ലേഖകന്റെ ഒരു അടുത്ത സുഹൃത്താണെന്നു ഒരു സ്ഥാനാർത്ഥി ഗവേഷണം നടത്തിയാണ് കണ്ടുപിടിച്ചത്! ഒരു സുഹൃത്തിനെ സമീപിച്ചത് ഇതര മതസ്ഥനായ പ്രമുഖ രാഷ്ട്രീയ നേതാവും!

മാനേജിംഗ് കമ്മിറ്റി തിരഞ്ഞെടുപ്പിലെ ഏറ്റവും ബീഭത്സമായ കാഴ്ച പട്ടക്കാർ വോട്ടു തെണ്ടി വീടു കയറുന്നതാണ്. സ്വന്തം ഇടവകയിൽ ഭവനസന്ദർശനം നടത്താൻ മടിയുള്ള പട്ടക്കാർ പോലും വോട്ടു തെണ്ടി കുന്നും മലയും കയറുന്നു. എതിർസ്ഥാനാർത്ഥിയായ കത്തനാരെപ്പറ്റി അപവാദം പറയുന്നു. ഇത്രയൊക്കെ *ത്യാഗം സഹിക്കാൻ* മാത്രം ആകർഷകമാണോ മാനേജിംഗ് കമ്മിറ്റി മെമ്പർ സ്ഥാനം?

ഇന്ത്യയിൽ പാർലമെന്റ് മുതൽ പഞ്ചായത്തു വരെയുള്ള ജനപ്രാതിനിധ്യ സഭകളിലെ അംഗങ്ങൾക്ക് ശമ്പളം, അലവൻസ്, സിറ്റിംഗ് ഫീസ്, ബത്ത മുതലായ പേരിൽ സാമ്പത്തിക പ്രതിഫലമുണ്ട്. ഇപ്പോൾ പഞ്ചായത്ത് അംഗത്തിനു വരെ ശിഷ്ടജീവിതകാലം പെൻഷനുമുണ്ട്. അത്തരം യാതൊരു പ്രയോജനവുമില്ല മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി മെമ്പർക്ക്. പിന്നെന്തിനാണ് ഈ കടിപിടി? സമീപ വർഷങ്ങളിൽ അപൂർവം ചില *പ്രമാണിമാർക്ക്* ഭീമമായ *വെട്ടുമേനി* കിട്ടിയതായി കേഴ്‌വിയുണ്ട്. പക്ഷേ ആരോപണം അനുസരിച്ചുപോലും അതിന്റെ ഗുണഭോക്താക്കൾ ഒന്നോ രണ്ടോ മിടുക്കന്മാർ മാത്രമാണ്. അതിന്റെ വീതാംശം പറ്റുകയോ *തൊട്ടുനക്കുക*യോ ചെയ്യാം എന്ന പ്രതീക്ഷയാണോ ഇവർക്കുള്ളത്? അതോ *യജമാനന്മാരുടെ മേശയിൽ നിന്നു വീഴുന്ന ഉഛിഷ്ടം കൊണ്ടു* ജീവിക്കാമെന്ന നായ്ക്കുട്ടിയുടെ പ്രതീക്ഷയോ?

പല ഭദ്രാസനങ്ങളിലും അവസാന റൗണ്ട് മെത്രാനെ ഇറക്കിയുള്ള കളിയാണ്. എങ്ങിനെയെങ്കിലും മെത്രാനെ ചാക്കിടുക. അവിടെനിന്നും *മേല്പട്ടക്കാർ പട്ടക്കാരൊടു ശെമ്മാശന്മാർ....* എന്ന മാർഗ്ഗേ *വിപ്പ്* താഴോട്ടു പറക്കുക, ജയിച്ചു കയറുക. ഇതാണ് പല ഭദ്രാസനങ്ങളിലും നടന്നു വരുന്നത്? പിന്നെന്തിനു ജനാധിപത്യം?

ഇത്രയൊക്കെ ചെയ്താലും ശരാശരി നസ്രാണികളെ മുഴുവൻ മണ്ടനാക്കാമെന്നു കരുതിയെങ്കിൽ തെറ്റി. ഇത്തരം മായിക പ്രകടനങ്ങളി

ലൊന്നും പലരും വീഴില്ല. സ്ഥാനാർത്ഥി അയക്കുന്ന *പായക്കടലാസും വാറോലകളും* വായിച്ചു മാത്രമല്ല, മറ്റുവിധത്തിലും സ്ഥാനാർത്ഥികളെ അസോസിയേഷൻ അംഗങ്ങൾ വിലയിരുത്താറുണ്ട്. അതുകൊണ്ടാണ് ഇക്കാലത്ത് അപൂർവമായെങ്കിലും യോഗ്യരായവർ മാനേജിംഗ് കമ്മിറ്റി കാണുന്നത്. കഴിഞ്ഞ തെരഞ്ഞെടുപ്പിൽ ഈ ലേഖകൻ ഒരിക്കൽപ്പോലും വോട്ട് അഭ്യർത്ഥിക്കാത്ത ഒരാൾക്ക് ഉൾപ്പെടെയാണ് വോട്ടു ചെയ്തത്. ഒരു പടി കൂടെ കടന്ന് ഈ ലേഖകന്റെ ഒരു സുഹൃത്ത് നാലിന്റെ സ്ഥാനത്ത് മൂന്നു പേർക്കു മാത്രമാണ് വോട്ടു രേഖപ്പെടുത്തിയത്. അദ്ദേഹത്തിന്റെ കാഴ്ചപ്പാടിൽ ആ ഭദ്രാസനത്തിൽ മത്സരിച്ചവരിൽ മൂന്നു പേർ മാത്രമാണത്രെ മാനേജിംഗ് കമ്മിറ്റിയുടെ പടി കയറുവാൻ യോഗ്യർ!

ഇത് മലങ്കരയുടെ ദുരന്തമാണ്. എന്തിനെന്നുപോലും അറിയാതെ മാനേജിംഗ് കമ്മിറ്റിയിലേയ്ക്കു മൽസരിക്കുക; പണം വാരിയെറിയുക; വിജയത്തിനായി ഏതു നികൃഷ്ടമാർഗ്ഗവും സ്വീകരിക്കുക; വർത്തമാനകാല കേരള രാഷ്ട്രീയത്തിൽപോലും കാണാത്ത ഒരു പ്രവണതയാണിത്. ലോക്സഭ മുതൽ പഞ്ചായത്ത് വരെയുള്ള തെരഞ്ഞെടുപ്പുകളിൽ തിരഞ്ഞെടുപ്പു കമ്മീഷൻ കർശനമായ പെരുമാറ്റചട്ടം നടപ്പിലാക്കിയതോടെ അവയ്ക്ക് കുറെയെങ്കിലും മാന്യത കൈവരിച്ചിട്ടുണ്ട്. മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയിലേയ്ക്കുള്ള തിരഞ്ഞെടുപ്പ് അവയോടൊന്നും താരതമ്യപ്പെടുത്താനാവില്ല. ഒരു താരതമ്യം ആവശ്യമെങ്കിൽ വിദൂരബന്ധം എങ്കിലും ഉള്ളത് നമ്മുടെ നാട്ടിലെ പ്രാഥമിക സഹകരണസംഘം തിരഞ്ഞെടുപ്പിനോടു മാത്രം.

ഈ നാണംകെട്ട പ്രവണത അവസാനിപ്പിക്കാൻ വലിയ ബുദ്ധിമുട്ടൊന്നുമില്ല. ഭരണഘടനാഭേദഗതിയും ആവശ്യമില്ല. നി.വ.ദി.ശ്രീ. തോമസ് മാർ അത്താനാസ്യോസ് സീനിയർ മെത്രാപ്പോലീത്താ അഞ്ചു വർഷം മുമ്പ് നിർദ്ദേശിച്ച പെരുമാറ്റച്ചട്ടം (*ബഥേൽപത്രിക*, ജനുവരി 2012) നടപ്പിലാക്കിയാൽ മതി. അതു നടപ്പാക്കാൻ വേണ്ടത് ഇടവക മെത്രാന്മാരുടെ നിശ്ചയദാർഢ്യം മാത്രം. പക്ഷേ ഒരു പ്രശ്നം മാത്രം! *പൂച്ചയ്ക്കാരു മണി കെട്ടും?*

ഏതായാലും ഇത്തവണ ആരും വോട്ടു തെണ്ടി ഈ ലേഖകനെ സമീപിക്കില്ല. കാരണം ഇടവകപ്പള്ളിയിൽ നിന്നും മത്സരിച്ചു പോലുമില്ല. ഒന്നുമല്ലെങ്കിൽ ആരുടേയും മുഖത്തു നോക്കി *വോട്ടു ചെയ്യില്ല* എന്നു ആത്മാർത്ഥമായി പറയാമല്ലോ....!

*വാൽകഷണം*: ഇത്രയും എഴുതിയത് വായിച്ച ഒരു മുൻ അസോസിയേഷൻ അംഗത്തിന്റെ പ്രതികരണം സങ്കീർത്തനത്തിൽ നിന്നായിരുന്നു: *"നീ ഭാഗ്യവാൻ; നിനക്കു നന്മ വരും."* എന്തെന്ന ചോദ്യത്തിനു അദ്ദേഹത്തിന്റെ മറുപടി: *"ഞങ്ങളുടെ കാലത്ത് മെത്രാൻ ഇലക്ഷൻ കൂടി ഉണ്ടായിരുന്നു. അതൊന്നും കാണേണ്ട ഗതികേട് നിനക്ക് ഉണ്ടായില്ലല്ലോ?"* എന്തു മറുപടി പറയാൻ?

*(ബഥേൽ പത്രിക, ജനുവരി 2017)*

# 66

# മൂവാണ്ടിൽ കൂടിവിചാരം ഉണ്ടാകുമ്പോൾ മാറി കൽപ്പിക്കുകയും...

**ക്രി**സ്തുമതം ഒരു ജനാധിപത്യപ്രസ്ഥാനമായാണ് അതിന്റെ പ്രാരംഭ മിട്ടത്. അപ്പോസ്തോലിക കാലത്തുതന്നെ സഭയിലുടലെടുത്ത തർക്ക ങ്ങൾ പരിഹരിച്ചിരുന്നത് ജനാധിപത്യപരമായ സംവാദങ്ങളിലൂടെയാണ്. യെറുശലേം സുന്നഹദോസ് എന്നറിയപ്പെടുന്ന ആദ്യ യോഗത്തെപ്പറ്റി ... *ഈ സംഗതിയേക്കുറിച്ചു വിചാരിപ്പാൻ അപ്പോസ്തോലന്മാരും മൂപ്പ ന്മാരും വന്നുകൂടി...* എന്നാണ് അപ്പോസ്തോല പ്രവൃത്തികളിൽ (1:5-6) വിവരിക്കുന്നത്.

എന്നാൽ ക്രിസ്തുവർഷം 313-ലെ മിലാൻ വിളംബരത്തിലൂടെ കോൺ സ്റ്റന്റൈൻ ചക്രവർത്തി ക്രിസ്തുമതത്തെ റോമാസാമ്രാജ്യത്തിന്റെ ഔദ്യോഗികമതമാക്കിയതോടെ ക്രൈസ്തവസഭയുടെ ഈ ജനാധിപത്യ സ്വഭാവത്തിനു മാറ്റം വന്നു തുടങ്ങി. ചക്രവർത്തിയിൽ നിന്നു താഴോട്ടൊ ഴുകുന്ന റോമാസാമ്രാജ്യ അധികാരശ്രേണി പോലെ സഭയുടെ ഭരണ ക്രമവും രൂപീകരിച്ചു. അതോടെ ജനാധിപത്യം വൈദികശ്രേണിയിലും ആത്യന്തികമായി മെത്രാന്മാരുടെ കൂട്ടമായ സുന്നഹദോസിലും മാത്ര മായി ചുരുങ്ങി. അവൈദികവിശ്വാസികൾ സഭാഭരണത്തിൽ നിന്നും നയരൂപീകരണത്തിൽ നിന്നും പാടേ നിഷ്കാസിതരായി.

എന്നാൽ റോമാസാമ്രാജ്യത്തിന്റെയോ അവിടത്തെ സഭാഘടനയു ടെയോ സ്വാധീനത്തിൽപെടാത്ത കേരളം പോലെയുള്ള വിദൂര ദേശങ്ങ ളിലെ ക്രൈസ്തവസമൂഹങ്ങൾ പൂർവികമായ ജനാധിപത്യഘടനയിൽ തന്നെ തുടർന്നു. കേരളത്തിലെ പൂർവിക ക്രൈസ്തവരായ മലങ്കരനസ്രാ ണികൾക്ക് മെത്രാൻ കേന്ദ്രീകൃത ഹെലനിക്ക് പിരമിഡ് ഹൈരാർക്കി പരിചയപ്പടുത്തിയത് കാലാകാലങ്ങളിൽ ഇവിടെത്തിയ പേർഷ്യൻ മെത്രാന്മാരാണ്. പക്ഷേ തറക്കൂട്ടങ്ങളുടെയും പിന്നീട് നമ്പൂതിരിഗ്രാമ വ്യവസ്ഥയുടെയും ചുവടു പിടിച്ച് ഇടവകപള്ളിയോഗങ്ങളും മലങ്കര പള്ളിയോഗവും ജനാധിപത്യപരമായി ഇവിടെ നിലനിന്നു. ദേശത്തുകത്ത നാരുമാരും *ജാതിക്കു തലവനും* യഥാക്രമം അവയ്ക്കു നേതൃത്വം നൽകി. പേർഷ്യൻ മെത്രാന്മാർ ജാതിക്കു തലവനെ അർക്കദ്യക്കോൻ എന്ന പേർഷ്യൻ വൈദികസ്ഥാനിയാക്കി പിരമിഡ് ഹൈരാർക്കിയുടെ ഭാഗമാക്കിയെങ്കിലും അതുകൊണ്ട് നസ്രാണികളുടെ ജനാധിപത്യഘട നയ്ക്ക് മാറ്റമൊന്നും വന്നില്ല.

പതിനാറാം നൂറ്റാണ്ടിൽ കേരളത്തിലെത്തിയ പോർട്ടുഗീസ് മിഷണറിമാർ നസ്രാണികളെ റോമൻകത്തോലിക്കാ സഭയിൽപ്പെടുത്തി റോമാ പാപ്പായ്ക്കു വിധേയരാക്കാനുള്ള ശ്രമമാരംഭിച്ചു. അതിന്റെ പാരമ്യത്തിൽ 1599-ലെ കുപ്രസിദ്ധമായ ഉദയംപേരൂർ സുന്നഹദോസിലൂടെ വൈദിക പിരമിഡ് ഹൈരാർക്കി നസ്രാണികളുടെ മേൽ അടിച്ചേൽപ്പിച്ചു. റോമൻ സഭാഭരണസംവിധാനത്തിനു ഹിതമല്ലാത്ത നസ്രാണികളുടെ മലങ്കര പള്ളിയോഗവും ജാതിക്കു തലവനും ഉൾപ്പെടെയുള്ള ജനാധിപത്യസംവിധാനങ്ങളെ ഇല്ലായ്മ ചെയ്യുവാനായിരുന്നു പിന്നീടുള്ള അവരുടെ ശ്രമം.

പക്ഷേ ഈ ശ്രമം വിജയിച്ചില്ലെന്നു മാത്രമല്ല, അതോടെ മലങ്കര പള്ളിയോഗം കൂടുതൽ ശക്തമാവുകയും ചെയ്തു. അതിന്റെ പരിണത ഫലമായി 1653 ജനുവരി 3-ന് മട്ടാഞ്ചേരിയിൽ കൂടിയ മലങ്കരപള്ളിയോഗം റോമാനുകം പൊട്ടിച്ചെറിഞ്ഞ് സ്വാതന്ത്ര്യം പ്രഖ്യാപിച്ചു. ഇന്ത്യയുടെ മണ്ണിൽ യൂറോപ്യൻ അധിനിവേശത്തിനെതിരായി നടന്ന ആദ്യ സ്വാതന്ത്ര്യസമരമായ കൂനൻകുരിശുസത്യം തികച്ചും ജനാധിപത്യപരമായിത്തന്നെ അന്നത്തെ ജാതിക്കു തലവനായ തോമ്മാ അർക്കദ്യക്കോനെ വേദതലവനായി അംഗീകരിച്ചു. നാലു കത്തനാരുമാരെ അദ്ദേഹത്തിന്റെ കാര്യവിചാരകരായി നിയമിച്ചു. എന്നു മാത്രമല്ല, അവരെ ...*മൂവാണ്ടിൽ കൂടിവിചാരം ഉണ്ടാകുമ്പോൾ മാറി കൽപ്പിക്കുകയും...* വേണം എന്നു നിശ്ചയിച്ചു. 1653-ലെ *മട്ടാഞ്ചേരി പടിയോല*യിലൂടെ തങ്ങളുടെ ജനാധിപത്യ അധികാരം മലങ്കരപള്ളിയോഗം നിലനിർത്തുകയും ചെയ്തു. പിൽക്കാലത്തും മലങ്കരപള്ളിയോഗം മലങ്കരമെത്രാനു കാര്യവിചാരകരെ നിയമിച്ചതായി രേഖകളുണ്ട്.

ഒന്നര നൂറ്റാണ്ടു കാലത്തെ റോമൻകത്തോലിക്കാ സഹവാസവും പിന്നീടുണ്ടായ അന്ത്യോഖ്യൻബന്ധവും മെത്രാൻകേന്ദ്രീകൃത ഹെലനിക്ക് പിരമിഡ് ഹൈരാർക്കി മലങ്കരനസ്രാണികൾക്കും അനിവാര്യമാക്കി. അതിന്റെ ഫലമായി നൂറ്റാണ്ടുകളിലൂടെ മലങ്കരപള്ളിയോഗം അർക്കദ്യക്കോനെ മലങ്കരമെത്രാനായും, മലങ്കരമെത്രാപ്പോലീത്തായായും, മലങ്കരമെത്രാപ്പോലീത്താ/കാതോലിക്കാ ആയും ഉയർത്തി. ജാതിക്കു തലവന്റെ അധികാരം (ഇതു പ്രധാനമായും മലങ്കരപള്ളിയോഗം വിളിച്ചു കൂട്ടുവാനുള്ളതാണ്) മലങ്കരമെത്രാനിൽ ലയിപ്പിച്ചു. പക്ഷേ അപ്പോഴൊക്കെയും മലങ്കരപള്ളിയോഗം സർവശക്തമായിത്തന്നെ തുടർന്നു. 17-20 നൂറ്റാണ്ടുകളിൽ ഹൈരാർക്കി, വിശ്വാസം, ആരാധനരീതി, ഭരണക്രമം തുടങ്ങിയ സുപ്രധാന വിഷയങ്ങളിലെല്ലാം തീരുമാനമെടുത്തത് മലങ്കരപള്ളിയോഗമാണ്. ഇന്നും ആത്യന്തികമായി ആ അധികാരങ്ങൾ മലങ്കരപള്ളിയോഗത്തിന്റെ സംസ്കൃതരൂപമായ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനിൽ നിക്ഷിപ്തമാണ്.

പ്രാകൃത കമ്യൂണിസത്തിൽ നിന്നു പാർലമെന്ററി ജനാധിപത്യത്തിലേയ്ക്കുള്ള വളർച്ച പോലെ നസ്രാണികളുടെ ജനാധിപത്യവും പരിണമിച്ചിട്ടുണ്ട്. 17-20 നൂറ്റാണ്ടുകളിൽ ഇടവകപ്പള്ളികളുടെ ഭരണം സുതാ

ര്യവും കാര്യക്ഷമവും ആക്കാനും പരിമിത ജനാധിപത്യമെങ്കിലും ഉറപ്പു വരുത്താനും മലങ്കര പള്ളിയോഗം വിവിധ നിയമാവലികൾ രൂപീകരിച്ചു. പക്ഷേ പൊതുമുതൽ ഒന്നും ഇല്ലാതിരുന്നതിനാൽ കേന്ദ്രഭരണത്തിൽ കാര്യമായ ക്രമീകരണമൊന്നും വരുത്തിയില്ല. പത്തൊമ്പതാം നൂറ്റാണ്ടിന്റെ പ്രാരംഭപാദത്തിൽ വട്ടിപ്പണപലിശയും പഴയസെമിനാരിയും പൊതുമുതലായി ഉണ്ടായതോടെ കേന്ദ്രഭരണത്തിനും ക്രമീകരണങ്ങൾ വരുത്തുന്നതിനു മലങ്കരനസ്രാണികൾ പ്രാരംഭമിട്ടു. പക്ഷേ അത് കാര്യമായ ഫലം ചെയ്തില്ല. *മെത്രാന്മാരുടെ ഏകനായകത്വത്തിനെതിരായ* മുറവിളി പത്തൊമ്പതാം നൂറ്റാണ്ടിന്റെ രണ്ടാം പാദത്തിൽ ഉയർന്നു തുടങ്ങി.

1841-ലെ കൊച്ചി പഞ്ചായത്തു കോടതിയുടെ *കൊച്ചിൻ അവാർഡ്* എന്ന വിധിപ്രകാരം പൊതുമുതലുകളുടെ ഭരണത്തിനായി മലങ്കര മെത്രാനോടൊപ്പം ഒരു കത്തനാരും ഒരു അവൈദികനും കൂട്ടുട്രസ്റ്റികളായി ആവശ്യമായി വന്നു. അതനുസരിച്ച് 1869-ൽ പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് മലങ്കരമെത്രാപ്പോലീത്താ കൂട്ടുട്രസ്റ്റികളെ തിരഞ്ഞെടുക്കുകയും കാര്യവിചാരണയ്ക്കു ഒരു കമ്മിറ്റി രൂപീകരിക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ പിൻഗാമിയായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കരമെത്രാപ്പോലീത്താ 1873-ൽ പരുമലയിലും 1876-ൽ മുളന്തുരുത്തിയിലും കൂടിയ മലങ്കരപള്ളിയോഗങ്ങളിൽ വെച്ച് മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനും അതിനൊരു മാനേജിംഗ് കമ്മിറ്റിയും രൂപീകരിച്ചു. അതോടെ മലങ്കരപള്ളിയോഗത്തിന്റെ ആധുനീകരണത്തിനു പ്രാരംഭമിട്ടു.

1934-ൽ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ മലങ്കര സഭാഭരണഘടന പാസാക്കി നടപ്പിൽ വരുത്തി. അതനുസരിച്ച് 21 വയസ് തികഞ്ഞ പുരുഷന്മാർക്കെല്ലാം ഇടവകപ്പള്ളിയോഗങ്ങളിൽ വോട്ടവകാശം ലഭിച്ചു. 2010-ൽ ഭരണഘടനാഭേദഗതിയിലൂടെ വനിതകൾക്കും വോട്ടവകാശം ലഭിച്ചു. ഭരണഘടനപ്രകാരം ഓരോ ഇടവകപ്പള്ളിക്കും വലിപ്പച്ചെറുപ്പം കൂടാതെ ഒരു വൈദികനും രണ്ട് അവൈദികരുമായിരുന്നു മലങ്കര അസോസിയേഷനിലെ പ്രാതിനിധ്യം. 1958-ൽ ഇന്ത്യൻ സുപ്രീം കോടതി ശരിവെച്ച ഭരണഘടന 1995-ൽ സുപ്രീംകോടതി തന്നെ ഭേദഗതി ചെയ്ത് ഇടവകയിൽ നിന്നുള്ള അവൈദികപ്രതിനിധികളുടെ എണ്ണം ജനസംഖ്യാനുസൃതമാക്കി. മാനേജിംഗ് കമ്മിറ്റിയെ മാത്രമല്ല, കാതോലിക്കാ/മലങ്കരമെത്രാപ്പോലീത്താ, മെത്രാന്മാർ, കൂട്ടുട്രസ്റ്റികൾ ഇവരെ തിരഞ്ഞെടുക്കാനും ഭരണഘടന ഭേദഗതി ചെയ്യാനുമുള്ള അധികാരം ഇന്ന് മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനാണ്.

1934-ല ഭരണഘടന മാനേജിംഗ് കമ്മിറ്റിയെയും കൂട്ടുട്രസ്റ്റികളെയും ഇതര സ്ഥാനികളെയും തിരഞ്ഞെടുക്കാനുള്ള അധികാരം നിലനിർത്തിയെങ്കിലും അവർക്ക് കാലപരിധിയൊന്നും നിശ്ചയിച്ചിരുന്നില്ല. 1995-ലെ സുപ്രീംകോടതി വിധി അസോസിയേഷന്റെയും മാനേജിംഗ് കമ്മിറ്റിയു

ടേയും കാലപരിധി അഞ്ചു വർഷമെന്നു നിശ്ചയിച്ചു. അതനുസരിച്ച് 2002 മുതൽ 5 വർഷത്തിലൊരിക്കൽ ആറു മാസം നീളുന്ന പ്രക്രിയയിലൂടെ അസോസിയേഷനും മാനേജിംഗ് കമ്മിറ്റിയും തിരഞ്ഞെടുക്കപ്പെടുന്നു. ഇതിന്റെ ചുവടുപിടിച്ച് മെത്രാന്മാർ ഒഴികെ തിരഞ്ഞെടുക്കപ്പെടുന്ന സ്ഥാനികളുടെ കാലാവധി അഞ്ചു വർഷമായി പിന്നീട് പരിമിതപ്പെടുത്തി.

1934-ല ഭരണഘടന മലങ്കരസഭയ്ക്ക് ഒരു എപ്പിസ്കോപ്പൽ സുന്നഹദോസ് രൂപീകരിക്കുകയും വിശ്വാസം, പട്ടത്വം, അച്ചടക്കം ഇവയ്ക്കുള്ള അധികാരം പൂർണ്ണമായും അവർക്കു വിട്ടുകൊടുക്കുകയും ചെയ്തു. 2006-ൽ എപ്പിസ്കോപ്പൽ സുന്നഹദോസ് നടപടിച്ചട്ടം ഭേദഗതി ചെയ്തു. അതനുസരിച്ച് കാതോലിക്കാ/മലങ്കരമെത്രാപ്പോലീത്താ, ഇടവകമെത്രാപ്പോലീത്താമാർ എന്നിവർ ഒഴികെ സുന്നഹദോസ് തിരഞ്ഞെടുത്തു നിയമിക്കുന്ന എല്ലാ എപ്പിസ്കോപ്പൽ സ്ഥാനികളുടെയും കാലാവധി അഞ്ചു വർഷമെന്നും, രണ്ടു പ്രാവശ്യത്തിൽ കൂടുതൽ ഒരാൾ ഒരു സ്ഥാനത്തു തുടരാൻ പാടില്ലെന്നും തീരുമാനിച്ചു. ഈ ഭേദഗതിക്ക് മുൻകൈയെടുത്ത തോമസ് മാർ അത്താനാസ്യോസ് സീനിയർ മെത്രാപ്പോലീത്താ 2007-ൽ എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറിസ്ഥാനവും എം.ഡി. & കാതോലിക്കേറ്റ് സ്കൂളുകളുടെ മാനേജർസ്ഥാനവും ഒഴിഞ്ഞ് ഈ ഭേദഗതി നടപ്പിൽ വരുത്തുന്നതിനു പ്രാരംഭമിട്ടു. തുടർന്ന് 2012-ലും 2017-ലും എപ്പിസ്കോപ്പൽ സ്ഥാനികളെ *മാറിക്കൽപ്പിച്ചു*. ദൗർഭാഗ്യവശാൽ മെത്രാൻ ഇതര സ്ഥാനികളുടെ കാര്യത്തിൽ ഇന്നും ഇത്തരമൊരു കാലപരിമിതി നിശ്ചയിച്ചിട്ടില്ല.

ഇന്ന് മലങ്കര അസോസിയേഷൻ കോട്ടയം എം.ഡി. സെമിനാരിയിൽ കൂടുന്നത് മാനേജിംഗ് കമ്മിറ്റിയെയും കൂട്ടുട്രസ്റ്റികളെയും തിരഞ്ഞെടുക്കുന്നതിനാണ്. 2002 മുതൽ അഞ്ചു വർഷത്തിലൊരിക്കൽ മാർച്ച് മാസത്തിൽ ഈ സ്ഥാനങ്ങളിലേക്കു തിരഞ്ഞെടുപ്പു നടത്തേണ്ടത് സുപ്രീംകോടതി വിധിപ്രകാരം അനിവാര്യമാണ്. ലോകത്തിലെ ഏറ്റവും വലിയ മതപാർലമെന്റും ഏറ്റവും വിപുലമായ ക്രൈസ്തവ ജനാധിപത്യ പ്രക്രിയയ്ക്കും വീണ്ടും കോട്ടയം എം.ഡി. സെമിനാരി വേദിയാകുന്നു.

(*നാരദ മലയാളം*, 1 മാർച്ച് 2017)

# 67

# പെരുന്നയിലെ പോപ്പും സഭാസെക്രട്ടറിയും

2017-22 കാലത്തെ മലങ്കര അസോസിയേഷൻ നിലവിൽ വന്നു. ആ കാലഘട്ടത്തിലേയ്ക്കുള്ള മാനേജിംഗ് കമ്മിറ്റി അംഗങ്ങളെയും കൂട്ടുട്രസ്റ്റിമാരെയും തിരഞ്ഞെടുത്തു. ഇനി അസോസിയേഷൻ സെക്രട്ടറിയുടെ തിരഞ്ഞെടുപ്പ് 2017 ഏപ്രിൽ 4-നു നടക്കും. മലങ്കരസഭയുടെ ഭരണസംവിധാനക്രമീകരണത്തിലെ ഒരു സുപ്രധാന കാലികപ്രക്രിയ ഒരു വട്ടം കൂടി അങ്ങനെ പൂർത്തിയാവും.

ഈ പശ്ചാത്തലത്തിൽ പൊതുവേ ഉയരുന്ന ഏതാനും ചോദ്യങ്ങളുണ്ട്. അവ,

1. കൂട്ടുട്രസ്റ്റിമാരെ തിരഞ്ഞടുക്കുന്നത് അസോസിയേഷനാണ്. സെക്രട്ടറിയെ മാനേജിംഗ് കമ്മിറ്റിയും. എന്തുകൊണ്ട് സെക്രട്ടറിയെ അസോസിയേഷൻ തിരഞ്ഞടുത്തു കൂടാ?

2. സഭാസെക്രട്ടറിയാണോ അസോസിയേഷൻ സെക്രട്ടറി ആണോ?

3. മലങ്കരസഭയുടെ കാര്യനിർവാഹകൻ (Chief Executive Officer) സെക്രട്ടറി ആണോ മലങ്കരമെത്രാപ്പോലീത്താ ആണോ?

ഈ ചോദ്യങ്ങൾക്ക് പൊതുവായി മറുപടി പറയാം. പക്ഷേ അതിന് ഇവ സ്ഥാപിക്കപ്പെടുകയും നിർദ്ധാരണം ചെയ്യപ്പെടുകയും ചെയ്ത ചരിത്രപശ്ചാത്തലം കൂടി മനസ്സിലാക്കണം. അത് മലങ്കരസഭയുടെ പൊതുസ്വത്തുക്കളുടെ ഉത്ഭവവും ഭരണസംവിധാനത്തിന്റെ ക്രമീകരണവുമായി ബന്ധപ്പെട്ടു കിടക്കുന്നു.

പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യപാദം വരെ മലങ്കരനസ്രാണികൾക്കു *ഭരിക്കാൻ* പൊതുസ്വത്ത് ഒന്നും ഉണ്ടായിരുന്നില്ല. അക്കാലത്താണ് പൊതുസ്വത്തുക്കളായി വട്ടിപ്പണപലിശയും പഴയസെമിനാരിയും ജന്മമെടുക്കുന്നത്. *ഭരിക്കുന്ന മെത്രാൻ* അവ കൈകാര്യം ചെയ്യുക എന്നതായിരുന്നു പതിവ്. മെത്രാന്റെ ഭരണത്തെപ്പറ്റി ഭിന്നാഭിപ്രായങ്ങൾ ഉണ്ടായിരുന്നെങ്കിലും അതൊരു ഭരണക്രമീകരണത്തിലേക്കു നീങ്ങിയിരുന്നില്ല.

ഇതിനിടയിൽ 1836-ൽ *മാവേലിക്കര പടിയോലയി*ലൂടെ മലങ്കരസഭ ആംഗ്ലിക്കൻ സഹവാസം വിച്ഛേദിച്ചു. തുടർന്ന് സി.എം.എസ്. മിഷനറിമാർ മലങ്കരസഭയുടെ പൂർവാർജ്ജിതമടക്കമുള്ള സ്വത്തുക്കളിന്മേൽ അവകാശവാദം ഉന്നയിച്ചു. ഈ വിഷയത്തിൽ തീർച്ച ചെയ്ത കൊച്ചി പഞ്ചായത്തു കോടതി, മലങ്കരസഭയുടെ പൂർവാർജ്ജിതസ്വത്തുക്കൾ -

വട്ടിപ്പണം, പഴയസെമിനാരി – നസ്രാണികൾക്കു വിട്ടുകൊടുത്തു. പക്ഷേ അവയുടെ കൈകാര്യകർത്തൃത്വത്തിന് ഒരു കത്തനാരും ഒരു മാപ്പിളയും മലങ്കരമെത്രാനോടൊപ്പം കൂട്ടുട്രസ്റ്റികളായി ഉണ്ടായിരിക്കണമെന്നും തീർച്ച ചെയ്തു. എന്നാൽ പഞ്ചായത്തുവിധി പക്ഷപാതപരമാണെന്ന തിനാൽ തുക കൈപ്പറ്റാൻ മലങ്കരമെത്രാപ്പോലീത്താ ചേപ്പാട്ട് മാർ ദീവ ന്നാസ്യോസ് നാലാമൻ വിസമ്മതിച്ചു.

തുടർന്നും അനേക വർഷങ്ങളിലേയ്ക്കു കൂട്ടുട്രസ്റ്റിമാരെ തിരഞ്ഞെ ടുക്കുകയോ വട്ടിപ്പണപ്പലിശ വാങ്ങുകയോ ചെയ്തില്ല. അക്കാലത്ത് സെമിനാരിയുടെ പ്രവർത്തനം നാമമാത്രമായിരുന്നു താനും. അവസാനം 1869-ൽ വട്ടിപ്പണപലിശ വാങ്ങാൻ നിർബന്ധിതനായ സ്ഥിതിയിൽ മലങ്കരമെത്രാപ്പോലീത്താ പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാ സ്യോസ്, താഴത്തു ചാക്കോ ചാണ്ടപ്പിള്ള കത്തനാരെയും കുന്നുംപു റത്തു കോര ഉലഹന്നാനെയും കൂട്ടുട്രസ്റ്റികളായി തിരഞ്ഞെടുത്തു. മല ങ്കരപള്ളിയോഗം കൂടിയല്ല, പകരം പള്ളിപ്രതിനിധികളെ തിരുവനന്ത പുരത്ത് റസിഡന്റിന്റെ മുമ്പിൽ ഹാജരാക്കി സമ്മതം അറിയിച്ചായിരുന്നു ഇവരെ തിരഞ്ഞെടുത്തത്.

എന്നാൽ ഇതിനു തൊട്ടുപിന്നാലെ 1870 മകരം 23-ലെ *സെമിനാരി പടിയോലയി*ൽ ഇവരെപ്പറ്റി പരാമർശനമില്ല. എന്നാൽ ആ പടിയോലപ്ര കാരം നിയമിക്കപ്പെട്ട ആലോചനാക്കൂട്ടത്തിന്റെ മിഥുനം 22-ലെ നിശ്ചയ ങ്ങളിൽ ഇവരെ കൂട്ടുട്രസ്റ്റികൾ എന്നല്ല, *ജാമ്യക്കാർ* എന്നു മാത്രമാണ് പരാമർശിക്കുന്നത്. അവൈദികട്രസ്റ്റിയായ കുന്നുംപുറത്തു കോര ഉലഹന്നാനെപ്പറ്റി *സെമിനാരി മുതൽപിടി* എന്നും പരാമർശനമുണ്ട്. ... *9-മത- സിമ്മനാരിയിൽ ഒരു മുതൽപിടിക്കാരനെയും, കണക്കെഴുതു ന്നതിന്നു ഒരു പിള്ളയെയും, ഒരു ശിപായിയെയും, ഒരു വെളക്കുവെയ്പു കാരനെയും, ഒരു അടിച്ചു തൂക്കുന്നവനെയും, ശെമ്മാശന്മാർക്ക് വെയ്പിനു രണ്ടു കുശിനിക്കാരെയും, മിറ്റം അടിക്കുന്നതിന്നു ഒരാളി നെയും, ദീനത്തിൽ ശെമ്മാശന്മാർക്കു ശുശ്രൂഷയ്ക്കു ഒരുത്തനെയും നിയമിയ്ക്കെണ്ടതാകുന്നു...* എന്ന മിഥുനം 22-ലെ കമ്മിറ്റി നിശ്ചയ പ്രകാരം *സെമിനാരി മുതൽപിടി* നിയമിക്കപ്പെടുന്ന ശമ്പളക്കാരനായ ഒരു ജീവനക്കാരൻ മാത്രമാണ്.

പൊതുമുതലുകളുടെ ധനവിനിയോഗരീതിയും അതേ യോഗം നിശ്ച യിക്കുന്നുണ്ട്. *...11-മത - സിമ്മനാരിയിൽ മെമ്പൂട്ടിന്ന ഒരു പൂട്ട, മാർ തൊമ്മാ അത്താനാസ്യൊസു മെത്രാപ്പൊലീത്തായ്ക്കും, ഒരു പൂട്ട ജാമ്മ്യക്കാരനാകുന്ന പുന്നത്രെ അലക്കുസന്ത്രയൊസു കത്തനാർക്കും, ഒരു പൂട്ട മുതൽപിടിയ്ക്കാരൻ കുന്നുംപുറത്തു ഉലഹന്നാനും. ഇപ്രകാരം സിമ്മനാരിവക മുതലുകൾ, മൂന്നു പൂട്ടിൽ വച്ചു പൂട്ടുകയും, ചിലവിന്നു വെണ്ടപെടുന്നത രെശീതു വാങ്ങി ഒരു മാസത്തെയ്ക്കുള്ളൊത മുതൽ പിടിക്കാരനെ ഏൾപ്പിയ്ക്കയും, മാസം തികയുംമ്പൊൾ, കണക്കെഴുതി അടയാളം വച്ച പൂട്ടുകാരെ ഏൾപ്പിക്കയും, ആവക കണക്കുകൾ ആലൊ*

*ചനക്കാരു കൂടുമ്പൊൾ കെട്ടുതീർത്ത, അവരും അടയാളം വച്ച, മെലാവിൽ ബൊധിപ്പിച്ച അടയാളം വായിപ്പിച്ച സൂക്ഷിയ്ക്കുന്നതു കൂടാതെ, ഒരു പ്രതി ആലൊചനയ്ക്കാററുടെ കൈവശവും, ചുരുങ്ങിയ പ്രതി അച്ചടിപ്പിച്ച പള്ളികളിൽ പ്രസിദ്ധം ചെയ്യെണ്ടതാകുന്നു...* ചുരുക്കത്തിൽ, അവൈദികട്രസ്റ്റിയായിരുന്ന കുന്നുംപുറത്തു കോര ഉലഹന്നാനെ ദൈനംദിന കാര്യങ്ങൾ നടത്തുന്നതിനും കണക്കു സൂക്ഷിക്കുന്നതിനുമായി *നിയമിച്ചു*. ഒരർത്ഥത്തിൽ ഇന്നത്തെ അസോസിയേഷൻ സെക്രട്ടറിയുടെ പ്രാഗ്‌രൂപം ഇതായിരുന്നു എന്നു പറയാം. പിന്നീട് *സെമിനാരി മുതൽപിടി*മാരായി നിയമിതരായ കാഞ്ഞിരത്തിൽ ചെറിയാൻ, കാരിക്കൽ കുരുവിള ഈപ്പൻ എന്നിവർ സെക്രട്ടറിമാരുടെ പട്ടികയിൽ ഇടംപിടിക്കുന്നത് ഇപ്രകാരമാണ്.

മാർ ദീവന്നാസ്യോസ് അഞ്ചാമൻ വിളിച്ചുകൂട്ടിയ 1873-ലെ പരുമല സുന്നഹദോസിന്റെ ആറാം നിശ്ചയപ്രകാരം അസോസിയേഷൻ കമ്മിറ്റിക്ക് ഒരു സെക്രട്ടറിയും ഒരു മുതൽപിടിയും ഉണ്ടായിരിക്കണമായിരുന്നു. ആ നിശ്ചയപ്രകാരം സെക്രട്ടറി എഴുത്തുകുത്തുകൾ, ആധാരപ്രമാണങ്ങൾ, കണക്കുകൾ ഇവയും, മുതൽപിടി പണച്ചുമതലയും വഹിക്കണം. *... ആറാമത - കമ്മറ്റിക്കാർക്കു സമ്മതമുള്ള ഒരാളെ സിക്രട്ടരി ആയിട്ടും, മറ്റൊരാളെ മുതൽപിടി ആയിട്ടും നിശ്ചയിക്കുന്നതിന്നും, അസൊസ്യെഷൻ സമ്മന്ധമായ സകല എഴുത്തുകുത്തുകളും, ആധാരപ്രമാണങ്ങളും, കണക്കുകളും, സിക്രട്ടറി കൈവശം വച്ചുസൂക്ഷിപ്പാൻ തക്കവണ്ണവും, പണച്ചുമതലക്കു മുതൽപിടി ബാദ്യാസ്ഥാനി ആയിരിപ്പാൻ തക്കവണ്ണവും, ഒരു നിശ്ചയത്തെ ഉറപ്പിക്കുന്നതിന്നു യൊഗത്തിന്റെ ആലൊചനയ്ക്കായി അഭിപ്രായപ്പെടുന്നു...* എന്നാണ് ആ നിശ്ചയത്തിന്റെ പൂർണ്ണരൂപം.

അദ്ദേഹം തന്നെ മുൻകൈയെടുത്തു വിളിച്ചുകൂട്ടിയതും നിയമപ്രകാരമുള്ള അസോസിയേഷനും അതിന്റെ മാനേജിംഗ് കമ്മിറ്റിയും രൂപീകരിച്ചതുമായ 1876-ലെ മുളന്തുരുത്തി സുന്നഹദോസിന്റെ കാനോനാകളിൽ സെക്രട്ടറിയും മുതൽപിടിയും ഉണ്ട്. എന്നാൽ അവരുടെ ജോലി വ്യക്തമായി നിർവചിച്ചിട്ടില്ല. *...മലയാളത്തിൽ മേലദ്ധ്യക്ഷമാരുടെ ഏകനായ കശക്തിക്കു എതിരായ ശക്തി ഇല്ലായ്ക നിമിത്തം സഭയ്ക്കു ദോഷം സംഭവിച്ചിരിക്കയാൽ മേല്പറഞ്ഞ സമൂഹം സ്ഥിരപ്പെടുത്തുന്നതു എത്രയും ആവിശ്യവും അവരെല്ലാം കൂടി കാര്യങ്ങൾ നടത്തുന്നതിനു പ്രയാസവും ആകയാൽ ഇതിൽ കൂടിയിരിക്കുന്ന പട്ടക്കാററിൽ നിന്നു എട്ടും ഒന്നാം ക്ലാസ്സിൽ നിന്ന് അയ്മേനികൾ പതിനാറും ഭരിക്കുന്ന മെത്രാപോലീത്താ പ്രസിഡന്റും - കൂടിയതായ ഒരു പ്രധാന കമ്മട്ടിയും അതിലേയ്ക്കു മാസപ്പടി കൊടുത്തു നിശ്ചയിക്കേണ്ട ഒരു സിക്രട്ടെറിയും - ജാമ്യം സ്തിരപ്പെടുത്തി വരുന്നതായ ഒരു സ്രാപ്പും വേണ്ടുന്നതും - ജാതിയുടെ പൊതുവിലേയ്ക്കു വേണ്ടുന്ന മതസംബന്ധമായും സമൂഹസംബന്ധമായും ഉള്ള സകല കാര്യങ്ങൾക്കും കൈകാരകർത്താക്കളും ഭാര*

*വാഹികളും ആയി ഇവരെ ചുമതലപ്പെടുത്തേണ്ടതും അവരുടെ നടപടികൾക്കു വേണ്ടുന്ന ശട്ടവട്ടങ്ങളെ നിശ്ചയിച്ചു ഉറപ്പിക്കേണ്ടതും അങ്ങനെ ചെയ്യുന്നപക്ഷം എല്ലാവിധ ഗുണവും സഭയ്ക്കു പൊതുവെ സിദ്ധിക്കുന്നതും ആകയാൽ ആ വകക്കു കൊള്ളാകുന്നവരും - പൊതു കാര്യത്തിലേയ്ക്ക് താല്പര്യമുള്ളവരും ആയി മേല്പറഞ്ഞ പട്ടക്കാറരെയും അയ്മേനികളെയും ഈ സുന്നഹദോസിൽ വെച്ചുതന്നെ സ്തിരപ്പെടുത്തുന്നതു ആവിശ്യമെന്നു യോഗം നിശ്ചയിച്ചുറപ്പിച്ചു...* എന്ന മുളന്തുരുത്തി കാനോനാപ്രകാരം സെക്രട്ടറി ശമ്പളക്കാരനും, *സ്രാപ്പ്* - ഖജാൻജി - മുതലുള്ള (താൻ കൈകാര്യം ചെയ്യുന്ന പൊതുപണത്തിനു ജാമ്യം കൊടുക്കാൻ കഴിവുള്ള) വ്യക്തിയുമായിരിക്കണം. ചുരുക്കത്തിൽ സെക്രട്ടറിയെക്കാൾ ഉത്തരവാദിത്വം ഈ കാനോനാപ്രകാരം ഖജാൻജിക്കാണ്.

ഇപ്രകാരം നിയമിക്കപ്പെട്ട ആദ്യ സെക്രട്ടറിയാണ് ഇടവഴിക്കൽ ഇ. എം. ഫിലിപ്പ്. പക്ഷേ അദ്ദേഹം അസോസിയേഷൻ സെക്രട്ടറി എന്ന നിലയിൽ ധനവിനിയോഗം ഒന്നും നടത്തിയിരുന്നില്ല. ഖജാൻജിയായി ആരെയും നിയമിച്ചുമില്ല. മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ കാലം മുതൽ പൊതുമുതലുകൾ വർദ്ധിച്ചുവന്നു. അവയ്ക്കൊക്കെ മാനേജരന്മാരെ നിയമിച്ചാണ് ധനവിനിയോഗം നടത്തിയിരുന്നത്. എം.ഡി. സെമിനാരി ഷോടതി, കാതോലിക്കാനിധിസംഭരണം ഇവ പോലെയുള്ള ധനസമ്പാദനയജ്ഞങ്ങൾക്കും, മാർ ദീവന്നാസ്യോസ് പൗരോഹിത്യ സുവർണ്ണ ജൂബിലി പോലെയുള്ള മഹാമേളകൾക്കും, അവ കൈകാര്യം ചെയ്യാൻ പ്രത്യേക സംവിധാനം എർപ്പെടുത്തുകയായിരുന്നു പതിവ്.

1934 വരെയുള്ള കാലഘട്ടത്തിലൊന്നും കൂട്ടുട്രസ്റ്റിമാരുടെ തിരഞ്ഞെടുപ്പിനെപ്പറ്റി പ്രത്യേക നിയമാവലി ഒന്നും ഉണ്ടാക്കിയില്ല. 1889-ലെ തിരുവിതാംകൂർ റോയൽ കോടതി വിധി ശരിവെച്ച കൊച്ചി പഞ്ചായത്തു വിധിപ്രകാരം മലങ്കരപള്ളിയോഗമായിരുന്നു ട്രസ്റ്റിമാരെ തിരഞ്ഞെടുക്കേണ്ടിയിരുന്നത്. അതു ഭേദപ്പെടുത്തുക അസാദ്ധ്യമായിരുന്നു. അതാണ് സെമിനാരി, പരുമല, മുളന്തുരുത്തി കാനോനാകൾ അവരുടെ തിരഞ്ഞെടുപ്പിനെപ്പറ്റി നിശബ്ദത പാലിക്കുന്നത്. മരണം മൂലമോ, നിഷ്കാസനം മൂലമോ (ഉദാ. കോനാട്ട് മാത്തൻ മല്പാൻ, അക്കര സി. ജെ. കുര്യൻ) സ്ഥാനത്യാഗം മൂലമോ (ഉദാ. മണലിൽ യാക്കോബ് കത്തനാർ, തെങ്ങുംതോട്ടത്തിൽ റ്റി. എസ്. ഏബ്രഹാം കോർഎപ്പിസ്ക്കോപ്പാ) മാത്രമായിരുന്നു പുതിയ കൂട്ടുട്രസ്റ്റി തിരഞ്ഞെടുപ്പ് ആവശ്യമായി വന്നിരുന്നത്. 1934-ൽ മലങ്കരസഭാഭരണഘടന നിലവിൽ വന്നിട്ടും ഈ നില തുടർന്നു. 2007 മുതലാണ് കൂട്ടുട്രസ്റ്റിമാരുടെ കാലാവധി അഞ്ചു വർഷമായി നിജപ്പെടുത്തി സമയബന്ധിത തിരഞ്ഞെടുപ്പ് ആരംഭിച്ചത്. സഭാഭരണഘടനയ്ക്കും കൂട്ടുട്രസ്റ്റിമാരുടെ തിരഞ്ഞെടുപ്പ് അസോസിയേഷൻ നേരിട്ടു നടത്തുന്ന രീതി അവസാനിപ്പിക്കാനാവുമായിരുന്നില്ല. അപ്പോഴേക്കും സമുദായസ്വത്തുക്കൾ 1889-നെക്കാൾ അനേകമടങ്ങ് വളർന്നെ

ങ്കിലും അവയിൽ ഭൂരിഭാഗവും കൊച്ചി പഞ്ചായത്തുവിധിയുടെ വ്യാപ്തിയിൽ ഉൾപ്പെടാത്ത ട്രസ്റ്റുകളായിരുന്നു. അതിനാൽ കൂട്ടുട്രസ്റ്റിമാർക്ക് അതിൽ പങ്കുമില്ലായിരുന്നു.

1876-ലെ മുളന്തുരുത്തി സുന്നഹദോസ് അസോസിയേഷൻ രൂപീകരിച്ചെങ്കിലും കൂടുതൽ പ്രാധാന്യം നൽകിയത് അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിക്കായിരുന്നു. ...*മേല്പറഞ്ഞ സമൂഹം ... അവരെല്ലാം കൂടി കാര്യങ്ങൾ നടത്തുന്നതിനു പ്രയാസവും ആകയാൽ ഇതിൽ കൂടിയിരിക്കുന്ന പട്ടക്കാററിൽ നിന്നു എട്ടും ... അയ്മേനികൾ പതിനാറും ഭരിക്കുന്ന മെത്രാപോലീത്താ പ്രസിഡന്റും - കൂടിയതായ ഒരു പ്രധാന കമ്മട്ടിയും ... ജാതിയുടെ പൊതുവിലേയ്ക്കു വേണ്ടുന്ന മതസംബന്ധമായും സമൂഹസംബന്ധമായും ഉള്ള സകല കാര്യങ്ങൾക്കും കൈകാര്യകർത്താക്കളും ഭാരവാഹികളും ആയി ഇവരെ ചുമതലപ്പെടുത്തേണ്ടതും...* എന്ന മുകളിൽ പറഞ്ഞ കാനോനാ വിവക്ഷിക്കുന്നത് ഇതാണ്. 1889-ലെ റോയൽ കോർട്ടുവിധി മുളന്തുരുത്തി സുന്നഹദോസ് നിശ്ചയങ്ങൾ സ്ഥിരപ്പെടുത്തിയതോടെ മലങ്കരമെത്രാന്റെയും കൂട്ടുട്രസ്റ്റിമാരുടെയും തിരഞ്ഞെടുപ്പ് ഒഴികെ ...*ജാതിയുടെ പൊതുവിലേയ്ക്കു വേണ്ടുന്ന മതസംബന്ധമായും സമൂഹസംബന്ധമായും ഉള്ള സകല കാര്യങ്ങൾക്കും...* മാനേജിംഗ് കമ്മിറ്റി മാത്രം ചുമതലക്കാരായി പ്രവർത്തിക്കുന്നതിനു നിയമസാധുത ലഭിച്ചു. അതനുസരിച്ച് സെക്രട്ടറിയുടെ തിരഞ്ഞെടുപ്പ് മാനേജിംഗ് കമ്മിറ്റിയുടെ ചുമതലയായി. 1934-ലെ സഭാഭരണഘടന, *മതസംബന്ധമായതും* (ആത്മികം) *സമൂഹസംബന്ധമായതും* (ലൗകികം) വിഷയങ്ങൾ വേർതിരിച്ച് യഥാക്രമം എപ്പിസ്കോപ്പൽ സുന്നഹദോസിനെയും മാനേജിംഗ് കമ്മിറ്റിയെയും ചുമതലപ്പെടുത്തിയതോടെ സെക്രട്ടറിയുടെ തിരഞ്ഞെടുപ്പ് മാനേജിംഗ് കമ്മിറ്റിയുടെ അധികാരമായി. എപ്പിസ്കോപ്പൽ സുന്നഹദോസിലെ ഭദ്രാസനഭരണമുള്ള മെത്രാന്മാർ എല്ലാം മാനേജിംഗ് കമ്മിറ്റിയുടെ വൈസ് പ്രസിഡന്റുമാരാകയാൽ അവരും ഈ തിരഞ്ഞെടുപ്പു പ്രക്രിയയിൽ ഭാഗഭാക്കുകളാണ്.

1934-ലെ ഭരണഘടനപ്രകാരം അസോസിയേഷൻ സെക്രട്ടറിയെ നിർവചിച്ചിരിക്കുന്നത് താഴെ പറയുംപ്രകാരമാണ്.

*(വകുപ്പ് 72) അസോസിയേഷന് ഒരു സെക്രട്ടറി ഉണ്ടായിരിക്കേണ്ടതും, ആ സെക്രട്ടറിയെ അസോസിയേഷൻ മാനേജിംഗ് കമ്മറ്റി തിരഞ്ഞെടുക്കേണ്ടതും, ടി തിരഞ്ഞെടുപ്പിനെ മലങ്കരമെത്രാപ്പോലീത്താ സ്ഥിരപ്പെടുത്തുന്നപക്ഷം ആയത് സാധുവായിരിക്കുന്നതും, ആകുന്നു. യാതൊരു കാരണവും പറയാതെ സെക്രട്ടറിയെ നീക്കം ചെയ്യുന്നതിന് അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിക്ക്, അവകാശമുള്ളതാകുന്നു.*

*(വകുപ്പ് 73) സമുദായംവക സ്ഥാവര ജംഗമങ്ങളുടെ ഒരു രജിസ്റ്റർ ഉണ്ടായിരിക്കേണ്ടതും, ആയത് ആണ്ടുതോറും നാളെതുവരെ മലങ്കരമെത്രാപ്പോലീത്തായെക്കൊണ്ടും കമ്മിറ്റി അംഗങ്ങളിൽ രണ്ടു പേരെക്കൊണ്ടും ഒപ്പിടുവിച്ചു സെക്രട്ടറി സൂക്ഷിക്കേണ്ടതും ആകുന്നു.*

*(വകുപ്പ് 74) സമുദായസ്വത്തുക്കളുടെ ആദായത്തിന്റെയും മലങ്കര ഇടവക വരുമാനത്തിന്റെയും വരവു ചെലവു കണക്കെഴുതി സൂക്ഷിക്കുക, മാനേജിംഗ് കമ്മിറ്റി കൂടുന്ന അവസരത്തിൽ അതുവരെയുള്ള കണക്കിന്റെ തിരട്ടു തയ്യാറാക്കി കമ്മിറ്റിയിൽ ഹാജരാക്കുക, അസോസിയേഷന്റെയും മാനേജിംഗ് കമ്മിറ്റിയുടേയും മിനിട്സ് എഴുതി സൂക്ഷിക്കുക, എന്നിതുകൾ - സെക്രട്ടറിയുടെ ചുമതലയിൽപ്പെട്ട ജോലികൾ ആകുന്നു.*

*(വകുപ്പ് 80) അസോസിയേഷൻ സെക്രട്ടറി കമ്മിറ്റി സെക്രട്ടറിയും ആയിരിക്കുന്നതാകുന്നു.*

ഇതിനപ്പുറം കാര്യനിർവഹണാധികാരമൊന്നും അസോസിയേഷൻ സെക്രട്ടറിക്കു ഭരണഘടന നൽകിയിട്ടില്ല. ധനവിനിയോഗത്തിൽ ഒരു പങ്കും അസോസിയേഷൻ സെക്രട്ടറിക്കു ഇല്ല എന്ന് 82-ാം വകുപ്പു വ്യക്തമാക്കുന്നുമുണ്ട്.

*(വകുപ്പ് 82) സമുദായംവക വരവിനും ചിലവിനും ആണ്ടിന്റെ ആരംഭത്തിൽ ഒരു ബഡ്ജറ്റു കമ്മിറ്റിക്കാർ തയ്യാറാക്കേണ്ടതും, ടി ബഡ്ജറ്റിൻ പ്രകാരമുള്ള ചെലവുകൾ മാത്രം ചെയ്യേണ്ടതും, അതിൽ കൂടുതൽ എന്തെങ്കിലും ചെലവു ചെയ്യണമെന്നിരുന്നാൽ ആയതു കമ്മിറ്റിയുടെ അനുമതിയോടുകൂടി ആയിരിക്കേണ്ടതും, അത്യാവശ്യം നേരിട്ടാൽ ആണ്ടിൽ അഞ്ഞൂറു രൂപയിൽ കവിയാതെയുള്ള ഒരു സംഖ്യ അസോസിയേഷൻ പ്രസിഡന്റു മെത്രാപ്പോലീത്തായ്ക്കു ചെലവു ചെയ്യാവുന്നതും, ഇങ്ങനെ ഉണ്ടാകുന്ന ചിലവിനെ സംബന്ധിച്ച് അടുത്ത കമ്മിറ്റിയിൽ പ്രസ്താവിക്കേണ്ടതും ആകുന്നു.*

മലങ്കരമെത്രാപ്പോലീത്തായാണ് മലങ്കരസഭയുടെ കാര്യനിർവഹണവും ധനവിനിയോഗവും നടത്തുന്നത് എന്ന് ഈ വകുപ്പ് വ്യക്തമാക്കുന്നുണ്ട്. മലങ്കരമെത്രാപ്പോലീത്തായ്ക്കു ബഡ്ജറ്റിനുപരി ചിലവാക്കാവുന്ന സംഖ്യ വർദ്ധിപ്പിച്ചതല്ലാതെ ഈ വകുപ്പുകളിൽ നാളിതുവരെ യാതൊരു മാറ്റവും വരുത്തിയിട്ടുമില്ല. എന്നു മാത്രമല്ല, 1934-ലെ ഭരണഘടനയുടെ 75-ാം വകുപ്പ് (*മലങ്കര ഇടവകപ്പണം മലങ്കരമെത്രാപ്പോലീത്തായുടെയും സെക്രട്ടറിയുടെയും പേരിൽ നിക്ഷേപിക്കപ്പെടേണ്ടതാകുന്നു*) എന്നത് പിൽക്കാലത്ത് എടുത്തുകളഞ്ഞ് ഇത് കൂടുതൽ വ്യക്തമാക്കിയിട്ടുമുണ്ട്.

ചുരുക്കത്തിൽ പത്തൊമ്പതാം നൂറ്റാണ്ടിന്റെ അന്ത്യപാദത്തിൽ വിഭാവനം ചെയ്ത *മാസപ്പടി വാങ്ങുന്ന ജീവനക്കാരൻ* എന്നതിലപ്പുറം ഒരു അധികാരവും മലങ്കരസഭാഭരണഘടന അസോസിയേഷൻ സെക്രട്ടറിക്കു നൽകുന്നില്ല. സഭാഭരണഘടന ശമ്പളം ഒഴിവാക്കിയെങ്കിലും സെക്രട്ടറിയുടെ നിലവാരം പഴയതിനെക്കാൾ വർദ്ധിപ്പിച്ചൊന്നുമില്ല. അസോസിയേഷനും മാനേജിംഗ് കമ്മിറ്റിയും വിളിച്ചുകൂട്ടുവാനുള്ള അധികാരം മലങ്കരമെത്രാപ്പോലീത്തായുടെ അഭാവത്തിൽ പോലും

അസോസിയേഷൻ സെക്രട്ടറിക്കില്ല എന്ന് 1934-ലെ ഭരണഘടനയുടെ 71, 79 വകുപ്പുകൾ വ്യക്തമാക്കുന്നുണ്ട്. പക്ഷേ സഭാസ്നേഹികളും പ്രഗത്ഭരുമായ മുൻകാല സെക്രട്ടറിമാർ ആ സ്ഥാനത്തിന് ഒരു ബഹുമാന്യത ഉണ്ടാക്കി ഉയർന്ന തലത്തിലേയ്ക്കുയർത്തി എന്നത് യാഥാർത്ഥ്യം. അതു നിലനിൽക്കുന്നുണ്ടോ എന്ന വർത്തമാനകാല ചോദ്യത്തിനു കാലമാണ് മറുപടി പറയേണ്ടത്.

മുളന്തുരുത്തി സുന്നഹദോസ് അസോസിയേഷനേക്കാൾ പ്രാധാന്യം മാനേജിംഗ് കമ്മിറ്റിക്കു നൽകിയതുകൊണ്ടു മാത്രമല്ല അസോസിയേഷൻ സെക്രട്ടറിയുടെ തിരഞ്ഞെടുപ്പ് മാനേജിംഗ് കമ്മിറ്റിയുടെ ഉത്തരവാദിത്തമായത്. 1876 മുതൽ കേസുകളും ഇതരപ്രശ്നങ്ങളും മൂലം ദീർഘകാലത്തെ ഇടവേളകളിൽ മാത്രമാണ് അസോസിയേഷൻ കൂടാൻ സാധിച്ചിരുന്നത്. പക്ഷേ മാനേജിംഗ് കമ്മിറ്റി ആവശ്യാനുസൃതം കൂടിക്കൊണ്ടിരുന്നു. ഈ സാഹചര്യത്തിൽ അത്യന്താപേക്ഷിതമായ സെക്രട്ടറിയുടെ തിരഞ്ഞെടുപ്പ് താരതമ്യേന സുരക്ഷിതമായ മാനേജിംഗ് കമ്മിറ്റിയിൽ നിക്ഷിപ്തമാക്കുന്നതാണ് അഭികാമ്യം എന്ന് അന്നത്തെ സഭാനേതാക്കൾ കരുതിയെങ്കിൽ അതിൽ അത്ഭുതത്തിന് അവകാശമില്ല. മാനേജിംഗ് കമ്മിറ്റിക്കും സെക്രട്ടറിക്കും 1934-ലെ ഭരണഘടന പോലും കാലപരിധിയൊന്നും നിശ്ചയിച്ചില്ലെങ്കിലും പുതിയ മാനേജിംഗ് കമ്മിറ്റി നിലവിൽ വരുമ്പോൾ സെക്രട്ടറിയെ *മാറിക്കൽപ്പിക്കുകയായിരുന്നു* ഇക്കാലത്തൊക്കെയും പതിവ്. പലപ്പോഴും ഒരേ സെക്രട്ടറി തുടർന്നാലും ഈ പ്രക്രിയ ആവർത്തിച്ചിരുന്നു.

അസോസിയേഷൻ സെക്രട്ടറിമാർ *സമുദായസെക്രട്ടറി* എന്നു മുൻകാലങ്ങളിൽ അറിയപ്പെട്ടിരുന്നു. ഇതിൽ നിയമപരമായി തെറ്റൊന്നുമില്ല. കാരണം ലൗകിക വിഷയങ്ങളെ സംബന്ധിച്ചു *സമുദായം* എന്നു സഭാഭരണഘടന ആവർത്തിച്ചു പ്രതിപാദിക്കുന്നുണ്ട്. എന്നാൽ *സഭാസെക്രട്ടറി* എന്നത് തികച്ചും തെറ്റും തെറ്റിദ്ധാരണ ഉളവാക്കുന്നതുമായ പ്രയോഗമാണ്. കേരളത്തിലെ ചില സമുദായസംഘടനകളെപ്പോലെ മലങ്കരസഭയുടെ *കൈകാര്യകർത്താവ്* എന്നു ധ്വനിപ്പിക്കുന്ന ഈ പ്രയോഗം പൊന്തിവന്നത് പരിശോധിക്കേണ്ടിയിരിക്കുന്നു. ഒന്നു മാത്രം പറയാം. മലങ്കര*സഭയ്ക്ക്* സെക്രട്ടറി ഇല്ല. ഉണ്ടാവാൻ സാദ്ധ്യവുമല്ല.

ഏതാനും വർഷങ്ങൾക്കു മുമ്പ് ഏറെ വിവാദമുണ്ടാക്കിയ ഒരു പ്രയോഗമാണ് *പെരുന്നയിലെ പോപ്പ്*. സാങ്കേതികമായ അർത്ഥത്തിൽ അതു പൂർണ്ണമായും ശരിയാണ്. കാരണം കമ്മ്യൂണിസ്റ്റ് പാർട്ടികൾ, നായർ സർവീസ് സൊസൈറ്റി, SNDP യൂണിയൻ മുതലായവയുടെ മുഖ്യകാര്യവിചാരകർ (Chief Executive Officer) ജനറൽ സെക്രട്ടറിമാരാണ്. അവർക്കു സ്വതന്ത്രമായി അതതിന്റെ ഉന്നതാധികാരസമിതി വിളിച്ചുകൂട്ടാനുള്ള അധികാരവുമുണ്ട്. നാമമാത്രമായി ഇവയിൽ പലതിനും പ്രസിഡന്റ് ഉണ്ടാവാം. പക്ഷേ അവയൊക്കെ വെറും ആലങ്കാരികപദവി മാത്രമാണ്. പക്ഷേ ഒരു എപ്പിസ്കോപ്പൽ സഭയായ മല

ങ്കരസഭയുടെ സ്ഥിതി വിഭിന്നമാണ്. മലങ്കരസഭാഭരണഘടന മുകളിൽ പറഞ്ഞവർക്കു സമാനമായ സ്ഥാനമൊന്നും അസോസിയേഷൻ സെക്രട്ടറിക്കു നൽകുന്നില്ല. മലങ്കരസഭയുടെ മുഖ്യകാര്യവിചാരകൻ മലങ്കര മെത്രാപ്പോലീത്താ മാത്രമാണ്. അതിൽനിന്നും അനേക പടി താഴെയുള്ള ഒരു വെറും *സേവകാത്മാവ്* മാത്രമാണ് അസോസിയേഷൻ സെക്രട്ടറി. സഭയിലെ അനേക പ്രസ്ഥാനങ്ങൾ പാസാക്കി ഓഡിറ്റ് ചെയ്ത് നൽകുന്ന കണക്കും അവർ തയ്യാറാക്കുന്ന ബഡ്ജറ്റും വായിക്കുന്നതിനെ കോടികളുടെ ബഡ്ജറ്റ് അവതരണമായിട്ടാണ് ഇന്ന് പ്രദർശിപ്പിക്കുന്നത്. യഥാർത്ഥത്തിൽ സഭയുടെ പൊതുഫണ്ടിന്റെ ബഡ്ജറ്റ് തയ്യാറാക്കേണ്ടത് മാനേജിംഗ് കമ്മിറ്റിയാണെന്നു ഭരണഘടന തന്നെ വ്യക്തമാക്കുന്നു. ഇതരപ്രസ്ഥാനങ്ങളുടേത് അവയുടെ ഭരണഘടനപ്രകാരമുള്ള ഭരണസമിതികളും.

മലങ്കരസഭയിൽ മെത്രാന്മാരെ തിരഞ്ഞെടുക്കുന്നതിലും അസോസിയേഷൻ സെക്രട്ടറിക്ക് നിർണായപങ്കുണ്ടെന്നാണ് പലരും ധരിച്ചിരിക്കുന്നത്. ഒരു പടി കൂടി കടന്ന് സെക്രട്ടറിയാണ് മെത്രാന്മാരെ *ആക്കുകയും നീക്കുകയും ചെയ്യുന്നത്* എന്നു പോലും വിശ്വസിക്കുന്ന നസ്രാണികൾ ഉണ്ട്. എന്നാൽ യാഥാർത്ഥ്യം നേരേ മറിച്ചാണ്. നിലവിലുള്ള നടപടിച്ചട്ടം അനുസരിച്ച് എപ്പിസ്കോപ്പൽ നോമിനേഷൻ കമ്മിറ്റിയിൽ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ പ്രതിനിധികളായ മൂന്നു മെത്രാന്മാർ, കത്തനാർ-അവൈദികട്രസ്റ്റിമാരും സെക്രട്ടറിയും എന്നിങ്ങനെ മൂന്നു സ്ഥാനികൾ, രണ്ടു സെമിനാരി പ്രിൻസിപ്പൾമാർ, മാനേജിംഗ് കമ്മിറ്റി തിരഞ്ഞെടുക്കുന്ന ഒരു കത്തനാരും രണ്ടു അവൈദികരും എന്നിവരാണ് ഉള്ളത്. ഈ സമിതിയിൽ *നേരായ മാർഗ്ഗത്തിൽ* അസോസിയേഷൻ സെക്രട്ടറിയുടെ പങ്ക് നാമമാത്രമാണ്. പോരെങ്കിൽ തോമസ് മാർ അത്താനാസ്യോസ് സീനിയർ മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ ഉണ്ടാക്കി പാസാക്കി പ്രാബല്യത്തിൽ ഇരിക്കുന്ന മെത്രാൻതിരഞ്ഞെടുപ്പിനുള്ള മാനദണ്ഡങ്ങൾ അനുസരിച്ചു മാത്രമേ ഇവർക്കു പ്രവർത്തിക്കാനാവൂ. ഈ കടമ്പ ഒക്കെ കടന്നാലും സ്ഥാനാർത്ഥികൾ മലങ്കര അസോസിയേഷനിൽ വൈദികരുടെയും അവൈദികരുടെയും 50% + 1 എന്ന വോട്ടും പ്രത്യേകം പ്രത്യേകമായി നേടണം. മെത്രാന്മാർക്കു ഭദ്രാസനം തിരിച്ചു കൊടുക്കുന്നതിലും സ്ഥലംമാറ്റം നടത്തുന്നതിലും മുഖ്യപങ്ക് എപ്പിസ്കോപ്പൽ സുന്നഹദോസിനാണ്. ചുരുക്കത്തിൽ അവിടെയും സെക്രട്ടറിയുടെ പങ്ക് സ്വാഹ! അതു വിശ്വസിച്ചിരിക്കുന്നവരുടെയും.

കിഴക്കിന്റെ മഹാനായ കാതോലിക്കാ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമനെ *കോട്ടയത്തിന്റെ പോപ്പ്* എന്നു വിശേഷിപ്പിച്ചത് ജോൺ പോൾ രണ്ടാമൻ മാർപാപ്പായാണ്. പക്ഷേ ആ വലയിൽ കാനോൻ-ഭരണഘടനാ വിദഗ്ദ്ധനായ പ. വട്ടക്കുന്നേൽ ബാവാ വീണില്ല. കാരണം തന്റെ കാതോലിക്കാ-മലങ്കരമെത്രാപ്പോലീത്താ

സ്ഥാനങ്ങളെയും അവയുടെ അധികാരങ്ങളെപ്പറ്റിയും വ്യക്തമായ ഉൾക്കാഴ്ച ഉണ്ടായിരുന്ന അദ്ദേഹത്തിനു പക്ഷേ അവ മലങ്കരസഭാ ഭരണഘടനാബന്ധിതങ്ങളാണെന്നു വ്യക്തമായി അറിയാമായിരുന്നു. അത്തരമൊരു സാഹചര്യത്തിൽ അതിൽ അനേക കാതം താഴെ നിൽക്കുന്ന മലങ്കര അസോസിയേഷൻ സെക്രട്ടറി *പെരുന്നയിലെ പോപ്പിനു* സമനാണെന്നു കരുതുന്നവരെപ്പറ്റി പരിതപിക്കാനേ തരമുള്ളു. *ഉണ്ടു പിരിയാൻ* മാത്രം സമ്മേളിക്കുന്ന നിലയിലേയ്ക്കു മാനേജിംഗ് കമ്മിറ്റി അധഃപതിച്ചതാണ് ഇത്തരമൊരു തെറ്റിദ്ധാരണ വളരാനുള്ള അവസരം സംജാതമാക്കിയത്.

2002-ലെ സുപ്രീംകോടതിവിധിയും അതിനു ശേഷം നടത്തിയ ഭരണഘടനാ - നടപടിച്ചട്ട ഭേദഗതികളും അസോസിയേഷന്റെയും മാനേജിംഗ് കമ്മിറ്റിയുടെയും സുന്നഹദോസ് നിശ്ചയിക്കുന്ന മെത്രാപ്പോലീത്തൻ സ്ഥാനികളുടെയും കൂട്ടുട്രസ്റ്റിമാരുടെയും അസോസിയേഷൻ സെക്രട്ടറിയുടെയും കാലാവധി അഞ്ചു വർഷമായി നിജപ്പെടുത്തി. യഥാർത്ഥത്തിൽ ഇത് മലങ്കരനസ്രാണികളുടെ ജനാധിപത്യപ്രക്രിയയിലെ ചരിത്രപരമായ ഒരു മടക്കയാത്രയാണ്. 1653 ജനുവരി 3-ന് മലങ്കരമെത്രാന് നാലു കാര്യവിചാരകരെ നിയമിച്ച *മട്ടാഞ്ചേരി പടിയോലയി*ലെ ... *മൂവാണ്ടിൽ കൂടിവിചാരം ഉണ്ടാകുമ്പോൾ അവരെ മാറിക്കൽപ്പിക്കയും...* എന്ന ധീരമായ ജനഹിതപ്രഖ്യാപനത്തിലേക്കുള്ള മടങ്ങിപ്പോക്ക്. അതിനിടയിൽ മൂന്ന് അഞ്ചായി എന്നു മാത്രം. സുന്നഹദോസ് നിശ്ചയിക്കുന്ന മെത്രാപ്പോലീത്തൻസ്ഥാനികളുടെ കാര്യത്തിലെന്നപോലെ കൂട്ടുട്രസ്റ്റിമാരുടെയും അസോസിയേഷൻ സെക്രട്ടറിയുടെയും കാലാവധി പരമാവധി അഞ്ചു വർഷം വെച്ചുള്ള രണ്ടു തവണ എന്നു കൂടി നിശ്ചയിച്ചാൽ മാത്രമേ ഈ പ്രക്രിയ പരിപൂർണ്ണതയിൽ എത്തൂ.

(*മലങ്കര ഓർത്തഡോക്സ് ടി. വി., 18 മാർച്ച് 2017*)

# 68

# *ദുഷ്ടു കിടക്കെ വരട്ടും വ്രണമതു പൊട്ടും പിന്നെയുമൊരു സമയത്തിൽ...*

**അ**ങ്ങനെ മലങ്കരസഭയുടെ അസോസിയേഷൻ സെക്രട്ടറി തിരഞ്ഞെടുപ്പും കഴിഞ്ഞു. 2017–ലെ മലങ്കരസഭയിലെ തിരഞ്ഞെടുപ്പുപ്രക്രിയയും അതോടെ പൂർത്തിയായി. മാറ്റത്തിന്റെ കാറ്റ് ആഞ്ഞടിച്ചത് ഏതാണ്ട് അതിന്റെ ദൗത്യം പൂർത്തിയാക്കി. കലഹത്തിന്റെ ആത്മാവിനു പകരം അനുരഞ്ജനത്തിന്റെ ആത്മാവ് മലങ്കരസഭമേൽ വ്യാപരിക്കുമെന്ന ശുഭപ്രതീക്ഷ നസ്രാണികൾക്കിടയിൽ രൂഢമൂലമായി. *അന്ധകാരത്തിൽ ഇരുന്ന ജനം മഹത്തായ ഒരു പ്രകാശം കണ്ടു* എന്ന സ്ഥിതിയിലാണ് അസോസിയേഷനും അനുബന്ധ തിരഞ്ഞെടുപ്പുകളും പൂർത്തിയായ ഈ അവസരത്തെ ശരാശരി നസ്രാണി കണക്കാക്കുന്നത്.

മലങ്കരസഭ ശരിക്കും ജീർണ്ണതയുടെ കയത്തിലായിരുന്നു എന്ന വസ്തുത അംഗീകരിച്ചേ മതിയാവൂ. അതിന്റെ പാരമ്യതയാണ് കഴിഞ്ഞ വർഷങ്ങളിൽ ദൃശ്യമായത്. മാനേജിംഗ് കമ്മിറ്റിയിൽ ഇതഃപര്യന്തം ഉണ്ടാകാത്ത അനിഷ്ട സംഭവങ്ങൾ, വൈദികരുടെ തെരുവുനൃത്തം.... അച്ചടക്കരാഹിത്യം നടമാടുന്ന ദുരവസ്ഥ. ഇതൊരുപക്ഷേ ചരിത്രത്തിന്റെ അനിവാര്യത ആയിരിക്കാം. കാരണം മലങ്കരസഭയുടെ ഈ അവസ്ഥയെ താരതമ്യം ചെയ്യാവുന്നത് ധനശാസ്ത്രത്തിലെ *വാണിജ്യചക്ര*വുമായി (Trade Cycle) മാത്രമാണ്.

ഒരു സാമ്പത്തികവ്യവസ്ഥിതിയിൽ ഉയർച്ചകളും താഴ്ചകളും ചാക്രികമായി ഉണ്ടായിക്കൊണ്ടിരിക്കുന്നു എന്നതാണ് വാണിജ്യചക്രത്തിന്റെ അടിസ്ഥാനതത്ത്വം. ഉയർച്ചയുടെ (Prospirity) പാരമ്യതയിൽ നിന്നു മാന്ദ്യത്തിലേയ്ക്കുള്ള (Depression) വീഴ്ച ആരംഭിക്കും. ഇത്തരം ഗതിമാറ്റങ്ങൾക്ക് വിവിധ കാരണങ്ങൾ വിദഗ്ദ്ധർ ചൂണ്ടിക്കാട്ടുന്നുണ്ട്. നിയന്ത്രിക്കപ്പെടാത്ത വളർച്ച പോലും അതിനൊരു കാരണമാണ്. ഭരണസംവിധാനത്തിന്റെ ദൗർബല്യം, ഘടനയുടെ ദ്രവീകരണം, ലക്ഷ്യബോധമില്ലായ്മ, അച്ചടക്കരാഹിത്യം, ധൂർത്ത് മുതലായവും ഈ ഗതിവ്യതിയാനത്തിനു ഹേതുവാകും.

അഭിവൃദ്ധിയുടെ കാലത്തു നിന്നു പിൻവലിയലിലേയ്ക്കു (Recession) ധനചക്രം ഗതി മാറുമ്പോൾ അതിനെ തിരിച്ചൊഴുക്കാൻ പല തിരുത്തൽ നടപടികളും സ്വീകരിക്കേണ്ടതുണ്ട്. വ്യക്തവും കൃത്യവുമായ അത്തരം നടപടികളിലൂടെ പിൻവലിയൽ മാന്ദ്യത്തിലേക്കു മുന്നേറുന്ന

തിന്റെ വേഗത കുറയ്ക്കുകയോ പിടിച്ചു നിർത്തുകയോ മാത്രമല്ല, വീണ്ടും ധനചക്രത്തെ തിരിച്ചു അഭിവൃദ്ധിയുടെ പാതയിലേക്കു നയിക്കാനും സാധിക്കും. പലപ്പോഴും ഛേദനം (Amputation) തന്നെ തിരുത്തലിനായി വേണ്ടി വരും. എന്നാൽ ഇത്തരം സാഹചര്യങ്ങളിൽ എടുക്കുന്ന തെറ്റായ തീരുമാനങ്ങൾ മാന്ദ്യത്തിന് ആക്കം കൂട്ടുക മാത്രമല്ല, പലപ്പോഴും വ്യവസ്ഥിതിയെ പാടേ തകർക്കുക കൂടി ചെയ്യും.

ഈ സിദ്ധാന്തത്തിൽ *ധനകാര്യം* എന്നതിനു പകരം *സഭാകാര്യം* എന്നാക്കി മലങ്കരസഭ ഇന്ന് എവിടെ നിൽക്കുന്നു എന്നു പരിശോധിച്ചാൽ സമ്പൂർണ്ണ മാന്ദ്യത്തിന്റെ വക്കിൽ എന്നുതന്നെ പറയേണ്ടി വരും. 1980-കളിലെ സുവർണ്ണയുഗത്തിൽ നിന്നു പ്രതിലോമവികസനത്തിലേക്കു മലങ്കരസഭയ്ക്കു ദിഗ്ഭ്രംശം സംഭവിച്ചതിനു പല കാരണങ്ങൾ ഉണ്ട്. അവയൊന്നും ഇവിടെ പരാമർശന വിധേയമാക്കേണ്ടതില്ല. 1970-80-കളെ അപേക്ഷിച്ച് കേസുകളും അനുബന്ധപ്രശ്നങ്ങളും നിയന്ത്രണവിധേയമായിട്ടും, സഭാംഗങ്ങളുടെയും തദ്വാരാ സഭയുടെയും സാമ്പത്തികനില മെച്ചപ്പെട്ടിട്ടും സഭാസംവിധാനം വളരുകയായിരുന്നില്ല, മറിച്ച് അനുദിനം തകരുകയായിരുന്നു. പ. ദിദിമോസ് പ്രഥമൻ ബാവായുടെ തപഃശക്തിക്കോ പ. പൗലൂസ് ദ്വിതീയൻ ബാവായുടെ ഊർജ്ജസ്വലതയ്ക്കോ ഒരു പരിധിയിലധികം ഈ വീഴ്ചയെ തടഞ്ഞു നിർത്താനായില്ല എന്നതാണ് സത്യം. ഇടയ്ക്കു കടന്നു കൂടിയ തെറ്റായ ഘടകങ്ങളും, നിഗമനങ്ങളും, നയങ്ങളും, വ്യക്തികളുമാണ് ഇത്തരമൊരു വിഷാദാത്മക സ്ഥിതിയിലേയ്ക്കു സഭയെ നയിച്ചതും, സഭാദ്ധ്യക്ഷന്മാർക്ക് മാന്ദ്യം തടയാനാവാതെ പോയതും.

മലങ്കരസഭയുടെ സ്ഥിതി ഗുരുതരമാണെന്നതിൽ രണ്ടു പക്ഷമില്ല. താരതമ്യേന ചെറുപ്രായത്തിൽ അത്യുന്നത മഹാപുരോഹിതസ്ഥാനത്തെത്തിയ പ. പൗലൂസ് ദ്വിതീയൻ ബാവായ്ക്ക് ഇനിയും പ. സഭയെ രക്ഷിക്കാൻ ധാരാളം അവസരങ്ങളുണ്ട്. അതിനുള്ള വേദിയൊരുക്കലായിരുന്നു 2017-ലെ തിരഞ്ഞെടുപ്പുകൾ. ചില്ലറ ചികിത്സകൊണ്ടും മരുന്നുകൊണ്ടും ഭേദമാവുന്ന ഒന്നല്ല മലങ്കരസഭയുടെ അസുഖം. അങ്ങനെ ചെയ്തു താൽക്കാലികശമനം ഉണ്ടാക്കിയിട്ടും കാര്യമില്ല. അവയൊക്കെ താമസമെന്യേ വീണ്ടും തല പൊക്കും. ധനശാസ്ത്രത്തിലെ പോലെ ദീർഘകാലപദ്ധതിയും നയവുമാണ് ആവശ്യം. കൂട്ടത്തിൽ അവയുടെ ഫലപ്രദമായ നടപ്പാക്കലും.

ആയുർവേദവിധിപ്രകാരം മലങ്കരസഭ ഇന്നു ചെന്നെത്തി നിൽക്കുന്ന ഈയൊരവസ്ഥയെപ്പറ്റിയും അതിന്റെ പ്രതിവിധിയെപ്പറ്റിയും *കിരാതം തുള്ളലിൽ* കുഞ്ചൻ നമ്പ്യാർ പണ്ടേ പറഞ്ഞിട്ടുണ്ട്.

ഇത്തരമുള്ളൊരു ഗർവ്വു ശമിപ്പാൻ
ഇത്തിരപാകം വന്നേ തീരൂ
യുദ്ധം ചെയ്തു തളർച്ച വരുമ്പോൾ
ബുദ്ധിയിൽ നല്ല വിവേകവുമുണ്ടാം

പാരം വന്നു പഴുത്തോരകിടിനു
നീരും കെട്ടിയുറച്ചു ചമഞ്ഞാൽ
ക്ഷാരം വെച്ചു പഴുപ്പിച്ചവിടെ
ദ്വാരം വെച്ചു മൃദുത്വം വന്നാൽ
വ്യാധിയെടുത്തു കളഞ്ഞതിനകമേ
ശോധന വന്നാലുടനെ തന്നെ
വരളാനുള്ള കുഴമ്പുമതിന്മേൽ
പിരളും നേരം താനേ വരളും;
..........................................
ദുഷ്ടു കിടക്കെ വരട്ടും വ്രണമതു
പൊട്ടും പിന്നെയുമൊരുസമയത്തിൽ;

ഇവിടെ *ഗർവ്വ്* എന്തെന്നോ ആരെന്നോ തിരക്കേണ്ട ആവശ്യമില്ല. മലങ്കരസഭയ്ക്ക് പൊതുവായുണ്ടായ അപചയം എന്ന് അതിനെ കണക്കാക്കിയാൽ മതി. അതിനു ഹേതുവായ പല ഘടകങ്ങൾ ഉണ്ട്. അവയെ *നീരും കെട്ടിയുറച്ചു ചമഞ്ഞ* ജീർണ്ണതയെ *പഴുപ്പിച്ചു* പുറത്തു കളയാനുള്ള *ക്ഷാരം* ആയി പരിഗണിച്ചാൽ മതി. ഇത്തവണത്തെ മാനേജിംഗ് കമ്മിറ്റി തിരഞ്ഞെടുപ്പു മുതൽ ഉള്ളിലെ പഴുപ്പു പുറത്തുവരുന്ന പ്രക്രിയയാണ് കണ്ടത്. ആരോപണ പ്രത്യാരോപണങ്ങളും വ്യക്തിഹത്യകളും പുറത്തുവന്ന *വ്യാധി*യുടെ ദുർഗ്ഗന്ധമാണ് പേറിയത്. അതോടൊപ്പം സഭയ്ക്ക് ഒരു ശസ്ത്രക്രിയയുടെ അടിയന്തര ആവശ്യവും അതു വെളിപ്പെടുത്തി. അതിന്റെ പരിസമാപ്തിയായി ആറുമാസം നീണ്ട *വ്യാധിയെടുത്തു കള*യുന്ന പ്രക്രിയയാണ് ഇന്നു പൂർത്തിയായത്. അതോടൊപ്പം അതിനു ഹേതുവായ *ക്ഷാരവും* പുറത്തുപോയി. സഭ ശുദ്ധമായി. അത് അനിവാര്യമായിരുന്നു. കാരണം ശസ്ത്രക്രിയ കൂടാതെ ഇനിയൊരു മുറിവുണക്കൽ തികച്ചും അപകടകരമായേനെ. *...ദുഷ്ടു കിടക്കെ വരട്ടും വ്രണമതു പൊട്ടും പിന്നെയുമൊരുസമയത്തിൽ...* എന്നതു തികച്ചും വ്യക്തമായിരുന്നു. അങ്ങനെ സംഭവിച്ചിരുന്നെങ്കിൽ സഭയുടെ ജീവൻ തന്നെ തുലാസിൽ ആടിയേനേ. അത്തരമൊരു അത്യാഹിതമാണ് - ഇസഡ്. എം. പാറേട്ടിന്റെ വാക്കുകളിൽ - രണ്ടു സഹസ്രാബ്ദമായി മലങ്കരസഭയെ കാത്തുപരിപാലിക്കുന്ന *പ്രതികാരപ്രേമി* ഇല്ലാതാക്കിയത്.

ഇതുകൊണ്ടു *കാദീശ്ല ഈത്തോ* (സഭയുടെ ശുദ്ധീകരണം) പൂർത്തിയായി എന്നാരും കരുതേണ്ട. ഇനിയും പല ചെറുവ്രണങ്ങളും പൊട്ടിയൊലിച്ചു പോകാനുണ്ട്. പലതും മുറിച്ചു മാറ്റാനുണ്ട്. പക്ഷേ വിദഗ്ദ്ധമായ ചികിത്സകൊണ്ട് അവയെ ഭേദപ്പെടുത്താവുന്നതേയുള്ളു. *മേശക്കു വെയ്ക്കുന്ന വെൺമണി വർക്കിയും രായസം കൊച്ചുവർക്കിയും* അരങ്ങു തകർക്കുന്ന ഇക്കാലത്ത് അത്തരമൊരു കായകല്പചികിത്സ അനിവാര്യമാണ്. അക്കാര്യത്തിൽ പ. പിതാവും പുതിയ *അഷ്ടവൈദ്യന്മാരും* നടത്തുന്ന വിദഗ്ദ്ധചികിത്സയാണ് മലങ്കരസഭയുടെ ഭാവി നിർ

ണ്ണയിക്കുന്നത്. ആ ചികിത്സാവിധിയിലേയ്ക്കാണ് ഇന്ന് നസ്രാണികൾ ഉറ്റുനോക്കുന്നത്.

ധനതത്ത്വശാസ്ത്രസിദ്ധാന്തപ്രകാരം മാന്ദ്യത്തിന്റെ പരമകാഷ്ടയിൽ നിന്നു വാണിജ്യചക്രത്തിന്റെ തിരിച്ചുവരവിന് ഒരു ത്വരകം (Catalyst) പലപ്പോഴും ഉത്തേജകവും വഴിത്തിരിവുമാകും. ഇത് പലപ്പോഴും മനഃശാസ്ത്രപരമായ ഒരു പ്രതിഭാസം മാത്രമായിരിക്കും. അവ മിക്കവാറും നിസ്സാരവും അപ്രസക്തവുമായ ചെറിയ സംഭവങ്ങളായിരിക്കും. 1920-കളിലെ മഹാമാന്ദ്യത്തിൽനിന്ന് (The Great Depression) അമേരിക്ക കരകയറാൻ ആരംഭിച്ചത് അന്ന് ലോകത്തിലെ ഏറ്റവും ഉയരം കൂടിയ കെട്ടിടമായി ന്യൂയോർക്കിലെ എമ്പയർ സ്റ്റേറ്റ് ബിൽഡിംഗ് പണി ആരംഭിക്കുന്നു എന്ന പ്രഖ്യാപനം മൂലമായിരുന്നു എന്ന് ചില ധനശാസ്ത്രവിദഗ്ദ്ധർ ചൂണ്ടിക്കാട്ടുന്നുണ്ട്.

ഇത്തരമൊരവസ്ഥയെപ്പറ്റി യെശയ്യാ പ്രവചനവും ഘോഷിക്കുന്നുണ്ട്. ... *ദുഃഖത്തിലാണ്ടുപോയവരുടെ അന്ധകാരം നീങ്ങിപ്പോകും. സെബുലൂന്റെയും നഫ്താലിയുടെയും ദേശങ്ങളെ ദൈവം നിന്ദ്യമാക്കി. എന്നാൽ അവിടന്നു ശക്തിപ്പെട്ടു സമുദ്രത്തിലേക്കുള്ള പാതയെ, യോർദ്ദാൻ നദീതീരങ്ങളെ, ജാതികളുടെ ഗലീലായെ, താൻ ശക്തമാക്കും. അന്ധകാരത്തിൽ ഇരുന്ന ജനം മഹത്തായ ഒരു പ്രകാശം കണ്ടു. അന്ധകാരസ്ഥലത്ത് ഇരുന്നവരുടെ മേൽ പ്രകാശം ശോഭിച്ചു...* (യെശ. 9:1-2 പ്ശീത്താ).

മലങ്കരസഭയുടെ കാര്യത്തിലും ഇന്ന് മഹാമാന്ദ്യത്തിൽ നിന്നു കരകയറാൻ അപ്രകാരം ഒരു ത്വരകം ഉണ്ടായിരുന്നു. ചരിത്രത്തിൽ ഒരിക്കലും രേഖപ്പെടുത്തുകയില്ലാത്ത ഒരു നിസ്സാര സംഭവം. 2016 മെയ് 24-നു കേവലം നാലു നസ്രാണിമാപ്പിളമാർ തമ്മിലുണ്ടായ ഒരു കൂടിക്കാഴ്ചയായിരുന്നു ആ ത്വരകം. ആ സമ്മേളനം തടയിട്ടത് മലങ്കരസഭയുടെ അധോഗതിയിലേയ്ക്കുള്ള പ്രയാണത്തിനായിരുന്നു. മലങ്കരസഭയെ വളർച്ചയുടെ പാതയിലേയ്ക്ക് - സുവർണ്ണ യുഗത്തിലേയ്ക്ക് - വീണ്ടും കൈപിടിച്ചുയർത്താൻ പ. പിതാവിനോടൊപ്പം ഒരു പുതിയ ഭരണസംവിധാനം ഉണ്ടായി എന്നതാണ് അതിന്റെ ത്വരിതഫലം. ഇനി അതിന്റെ ദീർഘകാലഫലങ്ങൾ മലങ്കരസഭയ്ക്ക് അനുഭവവേദ്യമാക്കേണ്ടത് ഈ ഭരണസംവിധാനത്തിന്റെ ബാദ്ധ്യതയും കഴിവും. *അന്ധകാരത്തിൽ ഇരുന്ന ജനം മഹത്തായ ഒരു പ്രകാശം കണ്ടു* എന്ന പ്രവചനം അന്വർത്ഥമാക്കാനുള്ള സുവർണ്ണാവസരം.

*(മലങ്കര ഓർത്തഡോക്സ് ടി. വി., 4 ഏപ്രിൽ 2017)*

# 69

# ...കർത്താവിനു മുട്ടാടുകളെ കൊണ്ടുവരുവീൻ

**ലോ**കമെങ്ങും സമൃദ്ധി ദൈവിക ദാനമായാണ് കണക്കാക്കുന്നത്. കാർഷിക സമൂഹം വിളവെടുപ്പിനോടനുബന്ധിച്ച് സ്തോത്രപ്രാർത്ഥന നടത്തി ദൈവത്തോടു നന്ദി പറയുന്നു. ഇടയ-മുക്കുവ സമൂഹങ്ങളിലും സൂക്ഷ്മമായി പരിശോധിച്ചാൽ ലഭിച്ച സമൃദ്ധിക്കു നടത്തുന്ന ഇത്തരം പ്രതിവർഷ സ്തോത്രാർപ്പണം ദർശിക്കാം. ഇതിനു മതഭേദമൊന്നുമില്ല. കേരളത്തിലെ വിഷുവും ഓണവും ഒരർത്ഥത്തിൽ കാർഷികോൽസവങ്ങളാണ്. സുറിയാനി പാരമ്പര്യത്തിലെ ദൈവമാതാവിന്റെ മൂന്നു പെരുന്നാളുകൾ - *കതിരുകളേയോർത്തിടവത്തിൽ വിത്തിനു മകരത്തിൽ മുന്തിരിയേപ്രതി ചിങ്ങത്തിൽ* - മെസപ്പൊത്തോമിയയിലെ കാർഷിക പഞ്ചാംഗവുമായി ബന്ധപ്പെട്ടതാണ്.

എബ്രായക്കാർ ഒരു ഇടയവംശമായിരുന്നപ്പോൾ മുതൽ അവർക്കിടയിൽ ഇത്തരം സ്തോത്രാർപ്പണം ദർശിക്കാം. കർഷകനായ കായേനും ഇടയനായ ഹാബേലും യഥാക്രമം തങ്ങളുടെ ഉൽപ്പന്നങ്ങളായ ഫലമൂലാദികളും ആടുമാടുകളേയും യഹോവയ്ക്കായി കൊണ്ടുവരുന്നതായി കാണാം. ഗോത്രപിതാവായ അബ്രഹാം ആകട്ടെ തനിക്കുള്ള സകലത്തിനും അത്യുന്നതനായ ദൈവത്തിന്റെ പുരോഹിതനായ മൽക്കീസദേക്കിന് ദശാംശം കൊടുത്തു (ഉല്പ. 14.8).

മിസ്രേമിലെ അടിമത്വത്തിൽ നിന്നും വിടുതൽ നേടിയ യിസ്രായേല്യർക്ക് യഹോവാ നൽക്കുന്ന ആദ്യ കല്പനകളിലൊന്ന് കൊയ്ത്തുൽസവങ്ങളെക്കുറിച്ചായിരുന്നു. ... *നിങ്ങൾ വെറുംകൈയോടെ എന്റെ സന്നിധിയിൽ വരരുത്. വയലിൽ വിതച്ച ധാന്യത്തിന്റെ ആദ്യഫലം എടുക്കുന്ന കൊയ്ത്തു പെരുന്നാളും, ആണ്ടറുതിയിൽ നിന്റെ വിളവുകളെല്ലാം ശേഖരിച്ചു കഴിയുമ്പോൾ വിളവെടുപ്പു പെരുന്നാളും ആചരിക്കണം.* ... (പുറ. 23.16 പ്ശീത്താ) എന്നാണ് യഹോവാ കല്പിക്കുന്നത്. തുടർന്ന് ... *നിന്റെ ഭൂമിയുടെ വിളവിന്റെ ആദ്യഫലം ദൈവമായ കർത്താവിന്റെ ആലയത്തിൽ കൊണ്ടുവരണം.* ... (പുറ. 23.16 പ്ശീത്താ) എന്നു കൽപ്പിക്കുന്നതിൽ



നിന്നും ദൈവികദാനമായ വിളവുകളെ സ്വീകരിക്കുന്നവരുടെ ബാദ്ധ്യത ദൈവം വ്യക്തമാക്കുകയാണ്.

മലങ്കര നസ്രാണികൾ ഒരു വർത്തകസമൂഹമായിരുന്ന കാലത്ത് വ്യാപാരത്തിൽ നിന്നുള്ള വിളവ് - പണം - പള്ളി ഭണ്ഡാരത്തിൽ ചൊരിഞ്ഞ് ഈ ദൈവിക കല്പനയെ പാലിച്ചുവന്നിരുന്നു എന്നതിനു തെളിവുണ്ട്. അതതു പള്ളികളുടെ മദ്ധ്യസ്ഥന്റെ ഓർമ്മയോ, പള്ളിക്കു കല്ലിട്ട പെരുന്നാളോ ഇതിനുള്ള അവസരമായി അവർ വേർതിരിച്ചു. കച്ച വടസമയത്തുതന്നെ *പള്ളിഭോഗം* എന്ന പേരിൽ പള്ളിക്കുള്ളത് മാറ്റിവ യ്ക്കുന്ന പതിവ് സമീപകാലംവരെ നിലവിലുണ്ടായിരുന്നു. നസ്രാണി കൾ കാർഷികവൃത്തിയിലേയ്ക്കു തിരിഞ്ഞപ്പോൾ കാർഷികോത്പന്ന ങ്ങൾ ആദ്യഫലമായി സമർപ്പിച്ചു തുടങ്ങി. മിക്ക പഴയ പള്ളികളിലും ഡിസംബർ പകുതി മുതൽ ഫെബ്രുവരി പകുതി വരെ പെരുന്നാളുകൾ രൂപമെടുത്തത് *നടുതല* എന്ന കാർഷിക വിഭവങ്ങളുടെ വിളവെടുപ്പു മായി ബന്ധപ്പെട്ടാണ്.

റബർ പോലുള്ള വാണിജ്യ വിളകൾ പ്രചുരപ്രചാരം നേടുന്നതിനു മുമ്പ് നെല്ല്, തെങ്ങ്, കുരുമുളക് എന്നിവയായിരുന്നു നസ്രാണിയുടെ മുഖ്യ കൃഷി. തെങ്ങ്, കുരുമുളക് ഇവയെ കൃഷിയിടത്തിൽത്തന്നെ വേർതിരിക്കുന്നതായിരുന്നു നസ്രാ ണിയുടെ ശൈലി. സ്വന്തം പുരയിട ത്തിലെ ഏറ്റവും നല്ല തെങ്ങ് *കെട്ടു തെങ്ങ്* എന്നപേരിൽ പള്ളിക്കായി വേർതിരിച്ചു നിർത്തുകയും പള്ളി ക്കാര്യത്തിൽ നിന്നും കാലാകാലങ്ങ ളിൽ അതിന്റെ വിളവെടുപ്പിക്കു കയും ചെയ്യുന്നതായിരുന്നു അന്നത്തെ പതിവ്. കുരുമുളക് ചെടിയും ഇപ്രകാരം വേർതിരിച്ചു നിർത്തിയിരുന്നതായി സൂചനയുണ്ട്.



നെൽക്കൃഷിക്കാകട്ടെ കൊയ്ത കറ്റകൾ മെതിക്കുന്നതിനു മുമ്പ് *മെതിപാ*യുടെ തലയ്ക്കൽ *പള്ളിക്കറ്റ* തിരിച്ചുവെച്ചശേഷം മാത്രമായി രുന്നു മെതിച്ചു തുടങ്ങുന്നത്. അതു മെതിച്ചു വൃത്തിയാക്കി കുറഞ്ഞത് പഴയ കണക്കിന് ഒരു പറ വീതം രണ്ടു കൃഷിക്കും പള്ളിയിലെത്തിച്ചി രുന്നു. ആടുമാടുകൾ, കോഴി മുതലായവയുടേയും വിഹിതം പള്ളിക്കു നൽകിയിരുന്നു. ഏതാനും ദശാബ്ദങ്ങൾക്കു മുമ്പുവരെ ഈ ദശാംശ മായിരുന്നു പള്ളിയുടേയും പട്ടക്കാരന്റെയും പ്രധാന വരുമാനമാർഗ്ഗം.

ഇന്ന് നസ്രാണികൾ കാർഷികവൃത്തിയിൽ നിന്നും പിന്മാറുകയാണ്.



ഉണ്ടെങ്കിൽത്തന്നെ അവ നാണ്യവിളകളും. ഭൂരിപക്ഷം നസ്രാണികളുടെയും വരുമാനമാർഗ്ഗം ഇതര സ്രോതസുകളാണ്. പക്ഷേ ഇവയൊന്നും കൊയ്ത്തുൽസവം - ആദ്യഫലപ്പെരുന്നാൾ - ആചരിക്കാതിരിക്കാനും ദശാംശം നൽകാതിരിക്കാനുമുള്ള ഒഴിവുകഴിവല്ല. *മണ്ണിൻ വിളവുകളായി* എന്തു ലഭിക്കുന്നോ - അതു റബറാകാം, ശമ്പളമാകാം, വാടകയാകാം, ലാഭമാകാം, പലിശയാകാം - അതിന്റെ ആദ്യഫലം ദൈവത്തിനുള്ളതാണ്. അവ സ്വീകരിക്കുന്നവർ അതു നൽകാൻ ബാദ്ധ്യസ്ഥരുമാണ്. മാറിയ സാമൂഹ്യപരിതസ്ഥിതിയിൽ ആദ്യഫലപ്പെരുന്നാൾ ക്രമീകരിക്കുന്നതിന് കാർഷിക പഞ്ചാംഗത്തെ ആശ്രയിക്കേണ്ടെന്നു മാത്രം.

ചക്രവാളങ്ങൾ വികസിക്കുകയും നസ്രാണി വിശ്വപൗരനാകുകയും ചെയ്തതോടെ ആദ്യഫലപ്പെരുന്നാളിന്റെ പ്രസക്തി കുറയുകയല്ല, മറിച്ച് കൂടുകയാണ് ചെയ്തത്. നന്ദിനിറഞ്ഞ ഹൃദയത്തോടെ ദൈവത്തെ സ്തോത്രം ചെയ്യുകയും, പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിക്കുകയും, നിദ്രപ്രാപിച്ചവർക്കായി പ്രാർത്ഥിക്കുകയും, സഹോദരന്മാരോട് ഒത്തൊരുമിച്ച് ആരാധിക്കുകയും, ആഹ്ലാദിക്കുകയും, ഭക്ഷിക്കുകയും ചെയ്യുന്ന മഹത്തായ അനുഭവം. ദൈവവും മനുഷ്യനും, ദൃശ്യസഭയും അദൃശ്യസഭയും, മനുഷ്യനും മനുഷ്യനും സമ്മേളിക്കുന്ന ആനന്ദത്തിന്റെ അനുഗ്രഹം. ഒന്നിനും ഇതിനു പകരം നിൽക്കാനാവില്ല.

(*തലക്കെട്ട്: സങ്കീ. 29.1 പ്ശീത്താ*)

(*ഷാർജ സെന്റ് ഗ്രീഗോറിയോസ് പള്ളി, ഹാർവസ്റ്റ് ഫസ്റ്റിവൽ, 2014*)

# 70
# *പഠിത്തവീട് പറിച്ചുനട്ടപ്പോൾ*

**ന**സ്രാണിക്കൊരു സ്വഭാവമുണ്ട്. സ്വസമുദായത്തിന്റേയും സ്വവംശജരുടേയും നേട്ടങ്ങളെ പാടെ തമസ്ക്കരിക്കുക. അങ്ങിനെയാണ് ഇന്ത്യൻ മണ്ണിൽ യൂറോപ്യൻ അധിനിവേശത്തിനെതിരെ നടന്ന ആദ്യ സ്വാതന്ത്ര്യ സമരമായ 1653-ലെ കൂനൻകുരിശുസത്യവും, അതിനു നേതൃത്വം നൽകിയ മഹാനായ മാർത്തോമ്മാ ഒന്നാമനും ചരിത്രത്താളുകളിൽ നിന്നും അപ്രത്യക്ഷമായത്. തമസ്ക്കരിക്കുക മാത്രമല്ല, മഹത്തായ നസ്രാണി സംഭാവനകളുടെ പിതൃത്വം ഏതെങ്കിലും പരദേശിക്കു ചാർത്തിക്കൊടുക്കാനും അവർക്കു മടിയില്ല. 1806-ൽ *കായംകുളംകാരൻ പീലിപ്പോസു റമ്പാൻ പൊരുൾതിരിച്ച* മലയാള സുവിശേഷം, തഞ്ചാവൂർകാരൻ തിമ്മയ്യാ പിള്ള എന്ന ഗുമസ്തന്റെയാണെന്ന് നസ്രാണി യാതൊരു ഉളുപ്പുമില്ലാതെ ഔദ്യോഗികമായി പ്രഖ്യാപിക്കും! ഈ പരമ്പരയിൽ അവസാനമായി സാംസ്കാരിക കേരളത്തിന്റെ അഭിമാനമായ കോട്ടയം പഴയ സെമിനാരിയും നസ്രാണി പാരമ്പര്യം അവകാശപ്പെടുന്നവർ ഇപ്പോൾ സായിപ്പിന് ഇഷ്ടദാനം നൽകിയിരിക്കുന്നു! അതിന് ഓശാന പാടാൻ കേരളത്തിലെ മാധ്യമ സിണ്ടിക്കേറ്റും!

1813 കുംഭം 3-നാണ് ഇന്ന് *പടിത്തവീടെന്നും* പഴയ സെമിനാരിയെന്നും പ്രശസ്തമായ കോട്ടയത്തു സെമിനാരിക്ക് തറക്കല്ലിടുന്നത്. അത് ആധുനിക സാംസ്കാരിക കേരളത്തിന്റെ ശിലാസ്ഥാപനം കൂടിയായിരുന്നു.



ഇന്ന് കേരളത്തിന്റെ ഏറ്റവും വലിയ (ഏക) വിപണന വസ്തുവായ *പരിശീലനം ലഭിച്ച മനുഷ്യ വിഭവശേഷി* (Skilled Labour) ഉൽപ്പാദിപ്പിക്കുന്ന വിദ്യാഭ്യാസവിപ്ലവം ആരംഭിച്ചത് *കോട്ടയം പ്രവൃത്തിയിൽ ഗോവിന്ദപുരം കരയിൽ* സ്ഥാപിച്ച പഴയ സെമിനാരിയിലാണ്. ദീർഘമായ ആ സാമൂഹ്യപ്രക്രിയ ഇവിടെ വിവരിക്കുന്നില്ല. പക്ഷേ 2015 ഉദിച്ചുയർന്നപ്പോൾ ഈ *ശ്രീമൂലസ്ഥാനം* രണ്ടു പതിറ്റാണ്ടിനുശേഷം മാത്രം സ്ഥാപിക്കപ്പെട്ട കോട്ടയം അണ്ണാൻകുന്നിലെ സി.എം.എസ്. കോളജിനു തുല്യംചാർത്തുന്ന ചരിത്രാഭാസമാണ് മാധ്യമങ്ങളിൽ നിറയുന്നത്!

1979-ൽ സി.എസ്.ഐ. മദ്ധ്യകേരള മഹായിടവകയുടെ ശതാബ്ദി ആഘോഷിച്ചപ്പോൾപ്പോലും ഉന്നയിക്കാത്ത ഒന്നാണ് ഈ അവകാശവാദം. ... *സിറിയൻ മെത്രാന്മാരുടെ മാവേലിക്കര സുന്നഹദോസ് 1836-ൽ മിഷനറിമാരുമായി ബന്ധം വിടർത്തുവാൻ തീരുമാനിച്ചതിനെത്തുടർന്ന് സ്വന്തമായി ഒരു കോളജ് പണികഴിപ്പിച്ചു പഠിത്തം നടത്തുവാൻ മിഷനറിമാർ തീരുമാനിച്ചു* ... എന്ന സത്യസന്ധമായ പ്രസ്താവന മാത്രമാണ് അന്നുണ്ടായത് (The Souvenir Committee (*Pub.*), *Diocesan Centenary Souvenir*, Kottayam, 1980, p. 58).

കോട്ടയം പഴയ സെമിനാരിയും അതിലൂടെ കേരളത്തിലുണ്ടായ സാംസ്കാരിക വിപ്ലവവും നസ്രാണിയുടെ മാത്രം സംഭാവനയാണെന്നത് മനസിലാക്കാൻ *പഠിത്തവീടു* മുതൽ *പഴയ സെമിനാരി* വരെയുള്ള നാമപരിണാമപ്രക്രിയ മാത്രം പഠനവിധേയമാക്കിയാൽ മതി. 1809-ന് കണ്ടനാട്ടു ചേർന്ന *മലങ്കര പള്ളിയോഗ*മാണ് അതിന്റെ എട്ടാമത് നിശ്ചയമായി ... *തെക്കും വടക്കും രണ്ടു പടുത്തവീട്ടിൽ ഒരൊ മല്പാന്മാരെ ഇരുന്ന, പൈതങ്ങളെയും ശെമ്മാശൻമാരെയും പടിപ്പിയ്ക്കയും, പള്ളികളിൽനിന്നു വരിയിട്ടഎടുത്ത, അവർക്കു വെണ്ടുന്നത ആണ്ടുതൊറും കൊടുക്കയും, പട്ടക്കാറര, പള്ളിയ്ക്കടുത്ത ക്രമങ്ങൾ ഒക്കെയും തഴക്കി, കുറവുതീർന്നു, മല്പാന്മാരുടെ എഴുത്ത യജമാനസ്ഥാനത്തെ കൊണ്ടുവന്നുകൊടുത്ത, കൂദാശ പ്രവർത്തികൾക്കു അനുവാദം വാങ്ങിച്ചുകൊൾകയും...* വേണം എന്നു നിശ്ചയിച്ചത് (ഡോ. എം. കുര്യൻ തോമസ്, *പത്രോസ് പാത്രിയർക്കീസിന്റെ പരിഷ്ക്കാരങ്ങൾ*, കോട്ടയം, 2011, പുറം 220-221). ആരാധനാ പാരമ്പര്യങ്ങളുടെ ഏകീകരണം എന്ന ലക്ഷ്യത്തോടെയാണ് ഈ തീരുമാനം കൈക്കൊണ്ടത്. 1806-ൽ റവ. ക്ലോഡിയസ് ബുക്കാനൻ, ജാതിക്കു തലവനായ വലിയ മാർ ദീവന്നാസ്യോസ് എന്ന മാർത്തോമ്മാ ആറാമനെ സന്ദർശിച്ചു എന്നതൊഴിച്ചാൽ നസ്രാണിക്ക് *സായിപ്പുമായി* ഒരു ബന്ധവും ഉണ്ടായിരുന്നില്ല. അതിനാൽ ഈ തീരുമാനം പാശ്ചാത്യ സ്വാധീനം മൂലം ഉണ്ടായതുമല്ല. അത് നസ്രാണിയുടെ സ്വന്തം പുനർനിർണ്ണയ പ്രക്രിയയുടെ ഭാഗമായിരുന്നു.

ഇവിടെ ശ്രദ്ധേയമായ വസ്തുത, *പടിത്തവീട്* എന്ന പദപ്രയോഗം 1809-ലെ *കണ്ടനാട് പടിയോല*യിലൊഴികെ അക്കാലത്ത് മറ്റൊരിടത്തും ഉപയോഗിച്ചിട്ടില്ല എന്നതാണ്. തുടർന്നുള്ള നസ്രാണി രേഖകളിൽ,

*സെമ്മിനാരി* എന്നും ബ്രിട്ടീഷ് രേഖകളിൽ Seminary എന്നോ Cottayam College എന്നോ മാത്രവുമാണ് പ്രയോഗിച്ചിട്ടുള്ളത്. *പഠിത്തവീട്* എന്നത് നസ്രാണിക്കു മാത്രം സ്വന്തമെന്നാണ് ഇതിനർത്ഥം. അതിനാൽ സായിപ്പിനോ *ചോറ്റുവേദക്കാർ*ക്കോ ഇത് അവകാശപ്പെടാനാവില്ല. അവകാശപ്പെട്ടിരുന്നുമില്ല.

അടുത്തതായി പരിശോധിക്കേണ്ടത് സെമിനാരി വസ്തുവിന്റെ ഉടമസ്ഥാവകാശമാണ്. തിരുവിതാംകൂറിലെ റീജന്റ് ഗൗരി ലക്ഷ്മീഭായി മഹാറാണിയാണ് പഴയ സെമിനാരി വസ്തു ദാനംചെയ്തത് എന്നതിൽ ആർക്കും സംശയമില്ല. ഈ ഭൂമിയുടെ കൊല്ലവർഷം 990-ലെ വലിയ മേലെഴുത്ത് യോഗീശ്വരൻ രാമന്റെ കൈപ്പടയിലുള്ള *നിനവ്* നമ്പർ 345 ... *അവുസേപ്പ് റമ്പാന്, നിങ്ങൾ ഇവിടെ ഹാജരായി പുത്തൻകൂർ നസ്രാണികൾക്ക് വേദം പഠിപ്പിക്കുന്നതിന് സെമിനാരി ഇല്ലെന്നും, ഒന്നു പണിയുന്നതിനു സ്ഥലം വേണമെന്നും അപേക്ഷിയ്ക്കുകയാൽ അതിലേയ്ക്ക് ... 990 കാർത്തിക 6 മുതൽ ... പണിയുന്നതിന് അനുഭോഗക്കൊഴുവായി കൊടുത്തിരിക്കുന്നു. ... റമ്പാനും പിന്നാലെ വരുന്ന റമ്പാന്മാരും കൈവശം വെച്ച് അനുഭോഗമായി അനുഭവിച്ചു കൊള്ളേണ്ടതുമാകുന്നു.* ... (ഇസഡ്. എം. പാറേട്ട്, *മലങ്കര നസ്രാണികൾ, വാല്യം 3*, കോട്ടയം, 1976, പുറം 97-98, *The Seminary Case Book Vol. III*, Case No.III of 1061 in the Royal Court of Final Appeal, Travancore, p 62) എന്നാണ്. ഇതനുസരിച്ച് *പുത്തൻകൂർ നസ്രാണികൾക്ക് വേദം പഠിപ്പിക്കുന്നതിന് സെമിനാരി* സ്ഥാപിക്കുന്നതിനായി പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ അപേക്ഷിച്ചതനുസരിച്ചാണ് തിരുവിതാംകൂർ റീജന്റ് മഹാറാണി സ്ഥലം ദാനം ചെയ്യുന്നത്. *നിനവു* (*Annubhogom tenure*) പ്രകാരം റമ്പാനും റമ്പാന്റെ പിന്തുടർച്ചക്കാർക്കുമാണ് ഈ സ്ഥലത്തിന്റെ അവകാശം. ഇവിടെ സായിപ്പോ, *സായിപ്പിന്റെ കൂട്ടവകാശമോ* പരാമർശന വിധേയമാകുന്നില്ല. അതായത്, കോട്ടയത്തു സെമിനാരി പുരയിടം നസ്രാണിയുടേത് മാത്രമാണ്.

*ആരോ പറഞ്ഞറിഞ്ഞ് ഏതോ സായ്പ്പെഴുതി അതു പകർത്തിയ മറ്റെ സായ്പ്പിന്റെ കൃതിയുടെ പരിഭാഷയേക്കാൾ* സെമിനാരി സ്ഥാപനത്തേപ്പറ്റിയുള്ള ഏറ്റവും വിശ്വസനീയമായ രേഖ സെമിനാരിയിലെ ആദ്യ വിദ്യാർത്ഥികളിലൊരാളായ കോട്ടയം ഇടവഴിക്കൽ പീലിപ്പോസ് കത്തനാരുടെ അപ്രകാശിത ഡയറിയാണ്. ടി. ഡയറിയുടെ 57-58 പുറങ്ങളിലെ സെമിനാരി സ്ഥാപനത്തെപ്പറ്റിയുള്ള പരാമർശനം താഴെ പറയും പ്രകാരമാണ്.

... *പിന്നത്തേതിൽ, ഇട്ടൂപ്പ് റമ്പാന്റെ ശേഖരത്തിൽ ഉണ്ടായിരുന്ന ചില പള്ളിക്കാറരെക്കൊണ്ടും റമ്പാനെക്കൊണ്ടും പറ്റുചീട്ടി വാങ്ങിച്ചുംകൊണ്ട, 988-മാണ്ടുവരെയുള്ള 960 വിരാകൻ വട്ടിപ്പണം റമ്പാന്റെ പക്കൽ കൊടുക്കയും, ആയ്തു ചിലവിട്ടു കൊട്ടയത്തു സെമിനാരി റമ്പാൻ പണിയിയ്ക്കുകയും ചെയ്തു.* ... വട്ടിപ്പണ പലിശയോടൊപ്പം കുന്നംകുളം മുതൽ ചാത്തന്നൂർ വരെയുള്ള നസ്രാണി ദേവാലയങ്ങളിൽ നിന്നുള്ള സംഭാവ

നയും സെമിനാരി നിർമ്മാണത്തിനു പിൻബലമേകി. ഉദാഹരണത്തിനു അന്നത്തെ ചില പള്ളിക്കണക്കുകളിൽ ആ പള്ളികളിൽ നിന്നും സെമിനാരി നിർമ്മാണത്തിനു നൽകിയ തുകയുടെ കൃത്യമായ വിവരണമുണ്ട്. ഇവിടെയും *സായിപ്പു* ചിത്രത്തിലില്ല.

ഇനി സെമിനാരിയിലെ വിദ്യാരംഭത്തിനും, ഇടവഴിക്കൽ പീലിപ്പോസ് കത്തനാരെ ആശ്രയിക്കാം. സെമിനാരി സ്ഥാപനത്തെപ്പറ്റിയുള്ള ഏക സമകാലിക ദൃക്സാക്ഷിവിവരണം എന്ന നിലയിൽ ഇതിന് ശാസ്ത്രീയ ചരിത്രനിർമ്മിതിയിൽ അതുല്യസ്ഥാനമുണ്ട്.

*... 2-ാം പുസ്തകം. കൊട്ടയത്തു സെമ്മിനാരി പണിചെയ്യിച്ച വിവരത്തിനും പിന്നെ മതം ഇടപെട്ടുണ്ടായ വിവരത്തിനും കൊട്ടയത്ത എടവഴിക്കൽ പീലിപ്പൊസു കത്തനാരു ചുരുക്കത്തിൽ എഴുതിപൊരുന്ന 2-ാം പുസ്തകം.*

*ഞാനും മറ്റു പെരിയ ചെമ്മാച്ചന്മാരുംകൂടെ കൊട്ടയത്തു ചെറിയപള്ളിയിൽ, വെങ്കിടത്തു ചാണ്ടി കത്തനാരുടെയും പുന്നത്ര കുര്യൻ കത്തനാരുടെയും കുടെ പടിച്ച ചെമ്മാച്ചന്മാരായിട്ടു പാർക്കുമ്പോൾ സിമ്മനാരിയിൽ പൊയി പടിയ്ക്കുന്നതിന്ന ഞങ്ങളെ വിട്ടയയ്ക്കുകയും ചെയ്തു.* ... (*ഇടവഴിക്കൽ ഡയറി*, MSS., p 57). സെമിനാരി സ്ഥാപനത്തിനു നസ്രാണികളെ സഹായിച്ച തിരുവിതാംകൂറിലെ ബ്രിട്ടീഷ് റസിഡന്റും ദിവാനുമായിരുന്ന കേണൽ മൺറോയും പ്രാരംഭത്തിൽ ഇതൊരു നസ്രാണി സ്ഥാപനം മാത്രമായിരുന്നു എന്നു സാക്ഷിക്കുന്നുണ്ട്. അദ്ദേഹത്തിന്റെ 1816-ലെ കത്തിലുള്ള ... *In the meantime, the College proceeds under the present superintendence of the new Bishop, Joseph; and it is my intention to adopt the best measures in my power for placing it in a state of efficiency, and combining its operations with a system of parish schools among the Syrians, which already exists in a certain degree and is susceptible of much improvement. The principal object of the establishment of a College in Travancore was to instruct the Kattanars and officiating priests among the Syrians in a competent knowledge of the Syriac language in which they are at present too generally deficient. ...* (P. Cherian, *The Malabar Syrians and Church Missionary Society*, Kottayam, 1935, p. 341) എന്ന പരാമർശനം ഇത് ശരിവയ്ക്കുന്നു.

സി.എം.എസ്. മിഷനറിമാരുടെ കോട്ടയത്തെ പ്രവർത്തനാരംഭത്തെക്കുറിച്ച് ഇതുമായി പൊരുത്തപ്പെടുന്ന വിവരണമാണ് സി.എസ്.ഐ. സഭയും നൽകുന്നത്. ഇത് ... *The C.M.S. Mission of Help to the Jacobite Syrians of Kerala was started in the year 1816, of which the initiative came from Col. Munro, the then British Resident of Travancore. There were two main purposes behind the Mission of Help to the Syrians. First of all, through the work of the C.M.S. Missionaries among the Syrians, to*

*effect the renovation of their Church and to raise them from their degradation. Secondly, the British Resident as well as the missionaries hoped that, "a strong and friendly Christian Community will be a support for the British power in Malabar". Rev. Thomas Norton was the first missionary who came to Travancore in this connection. He was soon followed by Benjamin Bailey (1816), Joseph Fenn (1818) and Henry Baker (Sr) (1819) who are popularly known as the "Kottayam Trio". These three concentrated their work among the Syrians, where as the pioneer missionary, Norton focused his work among the outcastes in Alleppey. ...* എന്നപ്രകാരം സംഗ്രഹിക്കാം (http://www.csimichigan.org/CKD_Chapter1.htm). ഈ വിവ രണത്തിൽ റവ. ബെയ്‌ലി 1816-ൽ കോട്ടയത്തെത്തി എന്ന് ധ്വനിപ്പിക്കു ന്നുണ്ടെങ്കിലും ...Rev. Bailey was the second CMS missionary to Tranvancore. He worked in the area of Kottayam. He arrived in Kochi on November 16th, 1816. And on November 19th, he and his family reached Alappuzha and stayed there for 7 months. On 1817 March, he reached Kottayam, where his works were immeasurable. ... (http://cmsinkerala.-blogspot.in/2012/12/cms-in-india-and-prominent-cms.html) എന്നതാണ് വാസ്തവം.

ഈ വിവരണമനുസരിച്ച് റവ. തോമസ് നോർട്ടനാണ് സെമിനാരിയി ലെത്തുന്ന ആദ്യ ബ്രിട്ടീഷ് മിഷനറി. *രണ്ടാമത്തെ മാർത്തോമ്മാശ്ലീഹാ*! എന്നു സി.എസ്.ഐ. സഭ വിശേഷിപ്പിക്കുന്ന അദ്ദേഹത്തിന്റെ ആഗമന ത്തേയും പ്രവർത്തനത്തേയും പറ്റി അവർ ... *ultimately he came to Kochi on May 8th, 1816 by ship. He worked in Alappuzha, a coastal town, in the Tranvancore region. His works in Alappuzha and the region surrounding is immeasurable, it was due to his efforts the first Anglican church in Kerala was built in Alappuzha. ...* എന്നു മാത്രമാണ് സൂചിപ്പിക്കുന്നത്. (http://cmsinkerala.blogspot.in/2012/12/cms-in-india-and-prominent-cms.html). അതിനു വളരെ മുമ്പുതന്നെ ആരംഭിച്ച *കോട്ടയത്തു സെമി നാരി*, സായിപ്പിന്റെ സൃഷ്ടിയാകുന്ന മാന്ത്രികവിദ്യ എന്താണ്?

കാലഗണനയിലും പൂർവ്വാപര സംഘടനത്തിലും പൊരുത്തക്കേടു ണ്ടെങ്കിലും മലയാള ഭാഷയിലെ ആദ്യ ചരിത്ര ഗ്രന്ഥമായ *നിരണം ഗ്രന്ഥ വരി* സെമിനാരി സ്ഥാപനത്തെ ...*990 മാണ്ടു മീനമാസം 9-നു മാർ ദീവ ന്നാസ്യോസ മെത്രാപൌലീത്തായുമായിട്ടു സ്ഥാനവും ഏറ്റ വള്ളം കരേറി കൊല്ലത്തു ചെന്ന മണ്രോൻ സായിപിന്റെ അടുക്കൽ പാർത്ത് സിമനാരി പണിവകെക്കു, നാലു കൊല്ലത്തെ പലിശപ്പണവും വാങ്ങിച്ച, കോട്ടയത്തുവന്ന് ഗോവിന്ദപുരം എന്ന പ്രദേശത്തു സിമനാരിക്കു പണിയും തുടങ്ങി* ... (ഡോ. എം. കുര്യൻ തോമസ്, *നിരണം ഗ്രന്ഥവരി*, കോട്ടയം, 2000, പുറം 121) എന്നു വിവരിക്കുന്നുണ്ട്. പത്തൊമ്പതാം നൂറ്റാ ണ്ടിൽത്തന്നെ തന്റെ *നാളാഗമത്തിൽ* കരവട്ടുവീട്ടിൽ മാർ ശീമോൻ ദീവ

ന്നാസ്യോസും *...3000 പൂവിരാഹൻ വല്യ മാർ ദീവന്നാസ്യൊസ മെത്രാ പൌലീത്തായോട വാങ്ങിച്ചത, മേൽവിവാദിച്ച പലിശ വാങ്ങാതെ കിട ക്കുമ്പോൾ, മുൻ കാട്ടുമങ്ങാടനൊട റമ്പസുഖം വാങ്ങിച്ച, മർത്തൊമ്മാ മെത്രാൻ ഉരിവപ്പിച്ച, രണ്ടാമത 19 സംവൽസരം കഴിഞ്ഞ റമ്പസുഖം ഏറ്റിരിക്കുന്ന യൗസേപ്പ റമ്പാൻ, മർത്തൊമ്മാ മെത്രാന്റെ ആളായി പലിശ 3360 രൂപയും വാങ്ങിച്ച സെമിനാരി പണിയിച്ചിരിക്കുമ്പോൾ ...* എന്നും രേഖപ്പെടുത്തുന്നു. ഇവ രണ്ടും നസ്രാണിക്ക് അവകാശപ്പെട്ട വട്ടിപ്പണ പലിശയുടെ കുടിശിക ഇട്ടൂപ്പ് റമ്പാൻ വാങ്ങി സെമിനാരി പണിയിച്ചു എന്നല്ലാതെ സായിപ്പു പണിയിച്ചതായോ പഠിപ്പിച്ചതായോ പരാമർശന മില്ല.

മലയാള ഭാഷയിൽ ആദ്യം പ്രസിദ്ധീകരിച്ച സഭാചരിത്രഗ്രന്ഥമായ *മലയാളത്തുള്ള സുറിയാനി ക്രിസ്ത്യാനികളുടെ സഭാചരിത്രവും* ഈ പരാമർശനങ്ങൾ ശരിവയ്ക്കുന്നുണ്ട്. അതിലെ വിവരണപ്രകാരം ... *(ഇട്ടൂപ്പ്) റമ്പാൻ പഠിത്വവീട പണിയുന്നതിനായി സായ്‌വിന്റെ കല്പ നപ്രകാരം മുതലുംവാങ്ങി കോട്ടയത്തുവന്ന സ്ഥലവും പതിപ്പിച്ചും കൊണ്ട... 1813-നു കൊല്ലം 989-മാണ്ടു കുംഭമാസം 3-നു കൊട്ടയത്തു സെമിനാരിക്കു കല്ലിട്ടു പണി ആരംഭിയ്ക്കുകയും ചെയ്തു. ... റമ്പാന്റെ മട്ടപ്രകാരം 990 മീനമാസത്തിൽ പണികൾ മിക്കതും കുറവുതീർത്ത ശെഷം അഞ്ഞൂരുനിന്നും കിടങ്ങൻ എന്നു പെരുപറയുന്ന മാർ പീല ക്സീനോസു മെത്രാനെ വരുത്തി സെമ്മനാരിയിൽ ഇരുത്തി പഠിത്വം തുടങ്ങണമെന്നു വിചാരിച്ചതിനു മർത്തൊമ്മൻ മെത്രാൻ വിരോധം പറ കയാൽ ഇട്ടൂപ്പു റമ്പാൻതന്നെ എതാനും ശെമ്മാശന്മാരെ വരുത്തി പഠിത്വം തുടങ്ങി.* ... (പേജ് 188). പാശ്ചാത്യ പക്ഷപാതി എന്ന് ആരോ പിക്കപ്പെടുന്ന പുകടിയിൽ ഇട്ടൂപ്പ് റൈട്ടർ 1869-ൽ പ്രസിദ്ധീകരിച്ച ഈ കൃതി വ്യക്തമാക്കുന്നത് പ്രധാനമായും നാല് വസ്തുതകളാണ്.

1. മലങ്കര മെത്രാൻ കൈപ്പറ്റേണ്ട വട്ടിപ്പണപ്പലിശ കൈപ്പറ്റുവാൻ പുലി ക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനെ കേണൽ മൺറോ സഹായിച്ചു.
2. സെമിനാരി പണിതത് റമ്പാന്റെ പദ്ധതിയനുസരിച്ചാണ്.
3. സെമിനാരിയിൽ വിദ്യാഭ്യാസം ആരംഭിച്ചത് 1815-ൽ ആണ്.
4. സെമിനാരിയിൽ ആരംഭിച്ചത് നസ്രാണിയുടെ വൈദിക വിദ്യാഭ്യാ സമാണ്.

ഇവിടെയൊന്നും *സായിപ്പു* കയറിവരുന്നില്ല.

ഇനി സെമിനാരിയിൽ പ്രവർത്തിച്ച ആദ്യ ബ്രിട്ടീഷ് മിഷനറി റവ. തോമസ് നോർട്ടന്റെ പഴയ സെമിനാരിയിലെ സേവനം പരിശോധിക്കാം. മെയ് 8-നാണ് അദ്ദേഹം കൊച്ചിയിൽ കപ്പലിറങ്ങുന്നത്. അവിടെനിന്നും കൊല്ലത്തെത്തിയ ശേഷമാണ് അദ്ദേഹം ആലപ്പുഴയിൽ താമസമുറപ്പി ക്കുന്നത്. അതിന് ഒരു വർഷം മുമ്പു തന്നെ സെമിനാരിയിൽ വിദ്യാ ഭ്യാസം ആരംഭിച്ചിരുന്നു. നോർട്ടനെ സെമിനാരിയിൽ അവതരിപ്പിച്ചതി

നെപ്പറ്റി ദൃക്സാക്ഷിയായ ഇടവഴിക്കൽ പീലിപ്പോസ് കത്തനാരുടെ വിവരണംതന്നെ ഇവിടെ അവലംബമാക്കാം.

*... ഞങ്ങൾ അവിടെ പടിച്ചുപാർക്കുമ്പോൾ മെത്രാപ്പൌലീത്താ ചെല്ലുന്നതിന്നു മണ്രോസായ്പ്പിന്റെ എഴുത്തുവന്നു. മെത്രാപ്പൌലീത്തായും പുന്നത്ര കുര്യൻ കത്തനാരും വേങ്കിടത്ത ചാണ്ടി കത്തനാരും മെത്രാന്റെ അനന്തിരവൻ ഇട്ടൂപ്പു ചെമ്മാശും തെക്കെത്തലയ്ക്കൽ കുര്യൻ ചെമ്മാശും ഞാനും കൂടെ കൊല്ലത്തിനു പൊയി സായ്പ്പിനെ കണ്ടാറെ, സിമ്മനാരിയിൽ കൂടെപാർത്ത മെത്രാപ്പൌലീത്തായ്ക്ക വേണ്ടുന്ന സഹായം ചെയ്യുന്നതിനായിട്ടു മിസിയൊൻ, തൊമ്മസ നൊർട്ടൻ പാതിരിയെ വരുത്തിയിട്ടുണ്ടെന്നും അയാളെ സിമ്മനാരിയിൽ കൂടെപാർപ്പിക്കണമെന്നും പറഞ്ഞാറെ, ഞങ്ങൾ രണ്ടു ജാതിയും രണ്ടു വേദക്കാറരും ആകകൊണ്ടു ഒന്നിച്ചു പാർക്ക കഴിയില്ലെന്നു മെത്രാപ്പൌലീത്താ പറയുകയും ചെയ്തു. അതിന്റെ ശെഷം അയാൾ ആലപ്പിഴെ പാർക്കട്ടെന്നും കൂടെക്കൂടെ സെമ്മിനാരിയിൽ വരുമെന്നും ആവശ്യമുള്ള കാര്യങ്ങൾ അയാളോടു പറഞ്ഞാൽ നമുക്കെഴുതി കൊടുത്തയച്ച നിവൃത്തിച്ചു തരുമെന്നും സായ്പ്പവർകളെ പറകയാൽ ആയ്ത കൊള്ളാമെന്നു മെത്രാപ്പൌലീത്താ കല്പിച്ചു. ...*

ഈ വിവരണങ്ങളെല്ലാം വ്യക്തമാക്കുന്ന വസ്തുത, 1813-ൽ കല്ലിട്ട്, 1815-ൽ അദ്ധ്യയനം ആരംഭിച്ച കോട്ടയത്തു സെമിനാരിയിൽ ആദ്യ ബ്രിട്ടീഷ് മിഷനറി റവ. തോമസ് നോർട്ടൻ സന്ദർശക അദ്ധ്യാപകൻ (Visiting Faculty) ആയി മാത്രം കാലുകുത്തുന്നത് 1816-ൽ ആണെന്നാണ്. സെമിനാരിയിൽ താമസിച്ച ആദ്യ മിഷനറി റവ. ബഞ്ചമിൻ ബെയ്‌ലി എത്തുന്നത് 1817 ഉത്തരാർദ്ധത്തിൽ. എന്നാലും ചിലർക്ക് കോട്ടയത്തു സെമിനാരി സ്ഥാപിച്ചതും അവിടെ വിദ്യാഭ്യാസം ആരംഭിച്ചതും *സായിപ്പ്*!

1809-ൽ *കണ്ടനാട് പടിയോല*യെ തുടർന്ന് ആരാധനക്രമ ഏകീകരണത്തിലും അതിനായി *പടിത്തവീടു* സ്ഥാപിക്കുന്ന കാര്യത്തിലും ജാതിക്കു തലവനായ മാർത്തോമ്മാ എട്ടാമൻ പുലർത്തിയ നിസംഗത മൂലം അദ്ദേഹത്തിന്റെ കാര്യവിചാരകരായി നിയമിക്കപ്പെട്ടിരുന്ന കായംകുളം പീലിപ്പോസ് റമ്പാനും പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനും അന്നു *നാടുവാഴുന്ന* കേണൽ മൺറോയെ സമീപിച്ചു എന്നത് യാഥാർത്ഥ്യമാണ്. സെമിനാരി സ്ഥാപനത്തിൽ അദ്ദേഹം അതീവ തൽപ്പരനായി എന്നതും സത്യം. പക്ഷേ കേണൽ മൺറോയ്ക്ക് അതിനു പിമ്പിൽ വ്യക്തമായ കൊളോണിയൽ പദ്ധതി ഉണ്ടായിരുന്നു എന്നതാണ് വാസ്തവം.

ഒരു *പ്രൊട്ടസ്റ്റന്റ് ബ്രിട്ടീഷ് ഇന്ത്യ* എന്ന പരമമായ ലക്ഷ്യത്തിലേയ്ക്കുള്ള ചവിട്ടുപടിയായാണ് നസ്രാണികളെ ബ്രിട്ടീഷ് സാമ്രാജ്യം കണ്ടത്. ആരാധനക്രമ ഏകീകരണത്തിന് നസ്രാണി കത്തനാർമാർക്ക് കേന്ദ്രീകൃതമായ വൈദിക വിദ്യാഭ്യാസം നൽകുക എന്ന ലക്ഷ്യമാണ്

*പഠിത്തവീടിന്റെ* സ്ഥാപനത്തിനു പിന്നിലെ ഇട്ടൂപ്പ് റമ്പാന്റെ ലക്ഷ്യം. എന്നാൽ കേണൽ മൺറോയാകട്ടെ, നിർദ്ദിഷ്ട സെമിനാരിയെ *പ്രൊട്ട സ്റ്റന്റ് ബ്രിട്ടീഷ് ഇന്ത്യ*യുടെ മൂലകേന്ദ്രമായി വിഭാവനം ചെയ്തു. ഒരു ഉന്നത വിദ്യാഭ്യാസകേന്ദ്രമായി സെമിനാരിയെ നിലനിർത്തി, അവിടെ പഠിക്കുവാനായി കുട്ടികൾക്ക് അടിസ്ഥാന വിദ്യാഭ്യാസം നൽകുവാൻ പള്ളികൾ കേന്ദ്രീകരിച്ച് അസംഖ്യം ഗ്രാമീണ സ്കൂളുകൾ സ്ഥാപിക്കുക. അതുവഴി ബ്രിട്ടീഷ് ഭരണയന്ത്രം തിരിക്കുവാൻ ആവശ്യമായ അഭ്യസ്ഥവിദ്യരെ ലഭ്യമാക്കുക. *പ്രൊട്ടസ്റ്റന്റ് ബ്രിട്ടീഷ് ഇന്ത്യ*യ്ക്ക് ആവശ്യമായ വൈദികരേയും സുവിശേഷകരേയും സൃഷ്ടിച്ചെടുക്കുക. ആത്യന്തികമായി നസ്രാണി സമൂഹത്തെ തങ്ങൾക്കു വിധേയരാക്കുക. ഇവയായിരുന്നു കേണൽ മൺറോയുടെ ലക്ഷ്യങ്ങൾ. എന്നാൽ 1836 വരെ കാത്തിരുന്നിട്ടും, അപ്പോഴുള്ള വൈദികരിൽ ഭൂരിഭാഗവും സെമിനാരിയിൽ പഠിച്ചിറങ്ങിയവരായിട്ടും, ഒരൊറ്റ നസ്രാണി *ഉപദേശി*യെപ്പോലും പ്രൊട്ടസ്റ്റന്റുകാർക്ക് ലഭിച്ചില്ല. *പഠിത്തവീടി*നെക്കുറിച്ചുള്ള നസ്രാണി താൽപ്പര്യം വിജയിച്ചു എന്നതാണ് ഇതിനർത്ഥം.


THE COLLEGE AT COTYAM,

ബ്രിട്ടീഷ് മിഷനറിമാരുടെ നിരാശയുടെ ആഴം 1835 ആരംഭത്തിൽ, മദ്രാസ് കറസ്പോണ്ടിംഗ് കമ്മിറ്റി സെക്രട്ടറി റവ. ജെ. ടക്കർ സമർപ്പിച്ച റിപ്പോർട്ടിലെ ... *ഈ പതിനെട്ട് വർഷങ്ങളുടെ അവസാനത്തിൽ സംഗതികളുടെ നിലയെ ഒന്ന് അവലോകനം ചെയ്യാം. മിഷനറിമാരുടെ പ്രവർത്തനത്തിന്റെ പ്രത്യക്ഷമോ പരോക്ഷമോ ആയ ഫലമായി ദൈവത്തിങ്കലേക്ക് ഒരൊറ്റ സുറിയാനി പട്ടക്കാരനോ അയ്മേനിയോ, യഥാർത്ഥമായി തിരിഞ്ഞിട്ടുള്ളതായി അറിയുന്നില്ല. ഒരുത്തരും ഇല്ലെന്ന് ഞാൻ പറയുന്നില്ല. എല്ലാ അന്വേഷണങ്ങളും നടത്തിയിട്ടും ആരെക്കുറിച്ചും ഞാൻ കേട്ടില്ല എന്നേ പറയുന്നുള്ളു. മിഷനറിമാരുടെ കീഴിൽ പഠിച്ച 153 കത്തനാരന്മാരിൽ ദൈവവചനത്തിന് പ്രത്യക്ഷത്തിൽ വിരുദ്ധമായ ശുശ്രൂഷകൾ എല്ലാ ഞായറാഴ്ചയും നടത്താത്ത ഒരുത്തൻ പോലുമില്ല. അത് ഉപേക്ഷിക്കുന്നതിന് യഥാർത്ഥത്തിൽ സമ്മതമുള്ള ഒരുവനെയും കാണുന്നതിന് എനിക്ക് സാധിച്ചില്ല. ഒരൊറ്റ ദുഷിച്ച ആചാരം പോലും സഭ ഉപേക്ഷിച്ചിട്ടില്ല...* എന്ന പരാമർശനത്തിൽ നിന്നും തികച്ചും വ്യക്തമാണ്.

ഈ സാഹചര്യത്തിലാണ് കൽക്കട്ടായിലെ ആംഗ്ലിക്കൻ ബിഷപ്പ് റവ. ഡാനിയേൽ വിൽസൺ കേരളത്തിലെത്തി സെമിനാരിയും ആത്യന്തികമായി മലങ്കരസഭാ ഭരണവും പിടിച്ചെടുക്കാനുള്ള തന്റെ നിർദ്ദേശങ്ങൾ

മലങ്കര മെത്രാപ്പോലീത്തായ്ക്ക് സമർപ്പിക്കുന്നത്. തുടർന്ന് 1836-ൽ *മലങ്കര പള്ളിയോഗം* മാവേലിക്കര പടിയോല വഴി ബ്രിട്ടീഷ് മിഷനറിമാരെ പുറത്താക്കി. ഇതിനെ തുടർന്ന് കോട്ടയത്തു സെമിനാരിയും വസ്തുക്കളും കൈവശപ്പെടുത്താൻ അവർ ചതുരുപായങ്ങളും പയറ്റി. റവ. ജോസഫ് പീറ്റ് എന്ന മിഷനറി *വേദവെളിച്ചം നിറഞ്ഞ്, തികച്ചും ക്രൈസ്തവമായും ശാബത് ലംഘിക്കാതെയും* ഓശാന ഞായറാഴ്ച സെമിനാരിയുടെ പൂട്ടു കുത്തിത്തുറന്ന് ചെപ്പേടുകൾ അടക്കമുള്ള മുതലുകളും ആധാരങ്ങളും മോഷ്ടിച്ചു. ഇതെല്ലാം വിഫലമായതിനെ തുടർന്നാണ് അവർ അണ്ണാൻകുന്നിൽ സി.എം.എസ്. കോളജ് എന്ന തങ്ങളുടേതായ സ്ഥാപനം ആരംഭിച്ച് വിദ്യാഭ്യാസ പ്രക്രിയ നടത്തിയത്. അപ്രകാരം സ്ഥാപിച്ച സ്ഥാപനം അന്ന് *പുത്തൻ സെമിനാരി* എന്നറിയപ്പെട്ടു. അതോടെ പൂർവികമായ കോട്ടയത്തു സെമിനാരി *പഴയ സെമിനാരി*യുമായി.

*പടിത്തവീടിന്റെ* പാരമ്പര്യം അവകാശപ്പെടുന്നവർ കുറഞ്ഞപക്ഷം ആദ്യകാല സി.എം.എസ്. മിഷനറിമാരായ ബഞ്ചമിൻ ബെയ്‌ലി, ജോസഫ് ഫെൻ, ഹെൻറി ബെക്കർ എന്നിവർ 1822 മാർച്ച് 13-നു കോട്ടയത്തു നിന്നും ബ്രിട്ടീഷ് റസിഡന്റായ കേണൽ ന്യൂവാളിന് അയച്ച കത്തിലെ *... The College was begun by the late Metropolitan Mar Dionysius; and continued by the present Metropolitan ... and is now in operation under the eye of the Metropolitan, who resides in it as its head. The establishment consists of two Malpans or Syrian Doctors, who besides their lectures in Syriac, officiate daily in the College Chapel; ...* എന്ന പരാമർശനമെങ്കിലും (P. Cheriyan, *The Malabar Syrians And the Church Missionary Society; 1816-1840*, Kottayam, 1935, p 381) പരിഗണിക്കേണ്ടിയിരുന്നു.

ഇതിനേക്കാൾ ഉപരി, നസ്രാണി - സി.എം.എസ്. സ്വത്തു തർക്കം പരിഹരിക്കാൻ നിയോഗിതമായ കൊച്ചി പഞ്ചായത്ത് കോടതിയുടെ 1840 ഏപ്രിൽ വിധിയിൽ. *The land on which the College stands, the College at Cottayam* എന്നിവ നസ്രാണികളുടേത് മാത്രം ആണെന്ന് വ്യക്തമാക്കിയിട്ടുണ്ട്. സി.എം.എസ്. മിഷനറിമാരോട് പക്ഷപാതിത്വം കാട്ടിയെന്ന് നസ്രാണികൾ ഇന്നും ആരോപിക്കുന്ന *The Cochin Award* എന്ന കൊച്ചി പഞ്ചായത്തു വിധിപോലും സെമിനാരി വസ്തുവിന്റെ അവകാശത്തോടൊപ്പം സെമിനാരിയേപ്പറ്റി ... *This building having been erected principally from the intrest of the 3000 Star Pagodas ... wich is the undoubted property of the Syrian community, we award that it be made over to the Metran and held in Trust by him ... for the exclusive benifit of the Syrian community. ...* എന്നു വ്യക്തമാക്കിയിട്ടുണ്ട് (*Seminary Case Book Vol. III.* p 225).

ഇതിന്റെ പരിണിതഫലം, ഇട്ടൂപ്പിന്റെ വാക്കുകളിൽ, ... *ഈ തീർപ്പിൻ പ്രകാരം മിശ്യൊനരി സായ്‌വന്മാർ അവരുടെ വീതത്തിന വച്ചരിക്കുന്ന മുതൽ ജാമ്യം കൊടുത്ത വാങ്ങി അവർ വെറെ സിമ്മനാരിയും പള്ളി*

*മുതലായതും തീർത്ത ആ തീർപ്പിലെ താല്പര്യംപോലെ സുറിയാനി പൈതങ്ങളെത്തന്നെ പഠിപ്പിച്ചുവന്നു* ... (*ഇട്ടൂപ്പ്*, പുറം 145).

ഈ വസ്തുതകളെല്ലാം സംഗ്രഹിക്കുമ്പോൾ, – 1809–ലെ *കണ്ടനാടു പടിയോല*യിലെ മലങ്കര പള്ളിയോഗത്തിന്റെ നിശ്ചയപ്രകാരം, നസ്രാണികളുടെ മുതൽകൊണ്ട് തിരുവിതാംകൂർ മഹാറാണി ദാനം ചെയ്ത സ്ഥലത്ത് പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ സ്ഥാപിച്ച്, അദ്ദേഹത്തിന്റെയും പിന്നീട് മലങ്കര മെത്രാപ്പോലീത്തന്മാരുടെയും നിയന്ത്രണത്തിലിരുന്ന സ്ഥാപനമാണ് *പഠിത്തവീട്* അഥവാ *Cottayam College* അഥവാ *പഴയ സെമിനാരി*. പിൽക്കാലത്ത് അവിടെ അദ്ധ്യാപകരായി എത്തിയ സി.എം.എസ്. മിഷനറിമാർ ആ സ്ഥാപനം കൈവശപ്പെടുത്താൻ ശ്രമിച്ചു. അതിൽ പരാജയപ്പെട്ടപ്പോൾ അവർ 1840–നു ശേഷം സ്ഥാപിച്ചതാണ് *പുത്തൻ സെമിനാരി* അഥവാ *C.M.S. College* – എന്നു ചരിത്രദൃഷ്ട്യാ വ്യക്തമാകും.

*ചോറ്റുവേദക്കാർ* എത്ര കൊട്ടിഘോഷിച്ചാലും മാധ്യമ സിണ്ടിക്കേറ്റുകൾ എത്ര ഓശാന പാടിയാലും 1813–ൽ ശിലാസ്ഥാപനം നടത്തി, 1815–ൽ അദ്ധ്യയനം ആരംഭിച്ച പഴയ സെമിനാരിയുടെ പൂർവികത്വമോ, *പഠിത്തവീടിന്റെ* പാരമ്പര്യമോ അതിനു രണ്ടു പതിറ്റാണ്ടിനു ശേഷം ആരംഭിച്ച കോട്ടയം സി.എം.എസ്. കോളജിനു കിട്ടില്ല. *നല്ലതെല്ലാം രാജാവിന്* എന്ന പഴയ കാഴ്ചപ്പാട് ഇന്ത്യയുടെ *വികസനമെല്ലാം സായിപ്പിന്റെ* എന്നാക്കി ഇരുപത്തൊന്നാം നൂറ്റാണ്ടിലും വിശ്വസിക്കുന്നവരേയും, അതിൽ ഊറ്റംകൊള്ളുന്നവരേയും ഓർത്തു പരിതപിക്കാം. അതോടൊപ്പം കടുത്ത പ്രാദേശിക സങ്കുചിതത്വത്തിന്റെ ഫലമായി സ്വന്തം പിതാക്കന്മാരെ തമസ്ക്കരിച്ച് *പഠിത്ത വീട്* കൈവിട്ടുപോകുന്ന രീതിയിൽ ചരിത്ര വ്യാഖ്യാനം നടത്തുന്ന ചില നസ്രാണികളേയും.

(*മലങ്കരസഭ മാസിക*, ഏപ്രിൽ 2015)

കുറിപ്പ്: ഈ ലേഖനത്തിൽ *ചോറ്റുവേദക്കാർ* എന്നു വിവക്ഷിച്ചിരിക്കുന്നത് സി.എം.എസ്. മിഷനറിമാരുടെ പ്രവർത്തനഫലമായി ക്രിസ്തുവിശ്വാസം സ്വീകരിച്ച പിന്നോക്ക ജാതികളിൽ പെട്ടവരെയല്ല.

# 71

# ദേശത്തു പള്ളിയും പള്ളിക്കൂടവും

**കേ**രളത്തിന്റെ ബുദ്ധമതപാരമ്പര്യമാണ് ആരാധനാലയങ്ങൾക്ക് *പള്ളി* എന്ന നാമം സമ്മാനിച്ചത്. അതേ പാരമ്പര്യം തന്നെയാണ് പള്ളികളോടു ചേർന്നുള്ള വിദ്യാലങ്ങൾക്ക് *പള്ളിക്കൂട്ടം - പള്ളിക്കൂടം* - എന്ന കാഴ്ചപ്പാടും നിർവചിച്ചത്. ആധുനിക കേരളത്തിൽ വിദ്യ വിതരണം ചെയ്യുക എന്ന ദൗത്യം ആദ്യം ഏറ്റെടുത്തത് നസ്രാണിപ്പള്ളികളാണ്. അങ്ങിനെ പള്ളിക്കൂടം എന്ന പേരിനെ വീണ്ടും സാർത്ഥകമാക്കി. കേരളത്തിലെ *അടിസ്ഥാന വിദ്യാഭ്യാസ വിപ്ലവ*ത്തിനു ബീജാവാപം ചെയ്ത അത്തരം പള്ളിക്കൂടങ്ങളിൽ ഒന്നാണ് പാമ്പാടി പള്ളിവാതുക്കൽ സ്കൂൾ.

പത്തൊമ്പതാം നൂറ്റാണ്ടിൽ പരിവർത്തനം ചെയ്യപ്പെട്ട കേരളത്തിന്റെ സാമൂഹ്യവ്യവസ്ഥിതിയാണ് ആധുനിക വിദ്യാഭ്യാസം അനിവാര്യമാക്കിയത്. തിരുവിതാംകൂർ സർക്കാർ ആരംഭമിട്ട അടിസ്ഥാന വിദ്യാഭ്യാസ വിപ്ലവം ജനകീയമാക്കിയതും ഗ്രാമീണമേഖലയിലേയ്ക്ക് ഇറക്കിക്കൊണ്ടുവന്നതും ക്രൈസ്തവസഭകളും, മിഷനറിമാരും പിന്നീട് നായർ സർവീസ് സൊസൈറ്റിയുമാണ്. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്താ കേരളത്തിലെ *അടിസ്ഥാന വിദ്യാഭ്യാസ വിപ്ലവ*ത്തിന്റെ മുന്നോടിയും നെടുനായകനും ആയിരുന്നു. ഈ മേഖലയിൽ നസ്രാണികളുടെ ദേശത്തു പള്ളികൾക്കുള്ള പങ്ക് നിർണായകമാണ്.

സർക്കാർ സ്കൂളുകൾ സ്ഥാപിച്ചു നടത്തിക്കൊണ്ടുപോവുക ദുഷ്കരമാണെന്ന തിരിച്ചറിവാണ് സ്കൂൾ വിദ്യാഭ്യാസം സ്വകാര്യ മേഖലയ്ക്ക് തുറന്നുകൊടുക്കാൻ തിരുവിതാംകൂർ സർക്കാരിനെ പ്രേരിപ്പിച്ചത്. കേരളത്തിലെ ഇതര സമൂഹങ്ങൾക്കില്ലാത്ത രണ്ടു അനുകൂല ഘടകങ്ങൾ ഈ വിഷയത്തിൽ നസ്രാണികൾക്കുണ്ടായിരുന്നു. അത് പള്ളി/സഭ എന്ന സംഘടനയും (Organization) മെത്രാൻ/കത്തനാർ എന്ന നേതൃത്വവും (Leadership). ദേശത്തുപള്ളികളുടെ സാമൂഹിക അംഗീകാരമായിരുന്നു മറ്റൊരനുകൂല ഘടകം.

തിരുവിതാംകൂർ സർക്കാർ സ്ഥാപിച്ച അപൂർവം സ്കൂളുകൾ നഗരങ്ങളിലായിരുന്നു. എന്നാൽ തികച്ചും യാഥാസ്ഥിതികമായ സമൂഹം, അതീവ പരിമിതമായ യാത്രാസൗകര്യം, ഹോസ്റ്റലുകൾ മുതലായ വിടുതിവീടുകളുടെ ദൗർലഭ്യവും അവയോടുള്ള വിരക്തിയും, സുരക്ഷാ പ്രശ്നങ്ങൾ, ജാത്യാചാരങ്ങൾ ഇവയൊക്കെയും നഗരങ്ങളിലുള്ള സ്കൂളുകളിൽ കുട്ടികളെ അയക്കുന്നതിന് അന്നത്തെ ഗ്രാമീണ സമൂഹത്തിന് പ്രതിബന്ധങ്ങളായിരുന്നു. മാർ ദീവന്നാസ്യോസ് അഞ്ചാമനാണ് യഥാർത്ഥ *വിദ്യാഭ്യാസ വിപ്ലവം* നടത്തിയത്. അത് അടിസ്ഥാന വിദ്യാഭ്യാസം വീട്ടുവാതിൽക്കൽ എത്തിച്ചു എന്നതാണ്. ഇടവകപള്ളികൾ കേന്ദ്രീകരിച്ചാ

യിരുന്നു ഈ സ്കൂളുകളിൽ ഭൂരിഭാഗവും. 1906-ൽ മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ ഭരണത്തിലുണ്ടായിരുന്ന 250-ൽ അധികം മലയാളം പ്രൈമറി സ്കൂളുകളിൽ വിരലിൽ എണ്ണാവുന്നവയൊഴിച്ച് ബാക്കിയെല്ലാം കോട്ടയത്തിനും കൊട്ടാരക്കരയ്ക്കുമിടയ്ക്കുള്ള ഉൾനാടൻ പ്രദേശങ്ങളിലായിരുന്നു.

സ്വന്തനാട്ടിൽ, *ദേശത്തുപള്ളി*കൾക്ക് സമീപം നസ്രാണി പള്ളിക്കൂടങ്ങൾ വന്നതോടെ ഈ തടസ്സങ്ങളെല്ലാം ഒറ്റയടിക്കു മാറിക്കിട്ടി. ആധുനിക വിദ്യാഭ്യാസം സാർവത്രികമായി. അടിസ്ഥാന വിദ്യാഭ്യാസം ലഭിച്ച വിദ്യാർത്ഥികളെ കുറഞ്ഞപക്ഷം സാമ്പത്തിക ഭദ്രതയുള്ളവർക്കെങ്കിലും പട്ടണങ്ങളിൽ ഉപരിപഠനത്തിനു വിടുന്നതിൽ തടസ്സമില്ലാതായി. അങ്ങിനെ മദ്ധ്യതിരുവിതാംകൂർ കേരളത്തിലെ വിദ്യോന്നതി പ്രാപിച്ച പ്രദേശമായി മാറി. പാമ്പാടിയും ഈ പട്ടികയിൽ പെടും.



സി.എം.എസ്. മിഷനറിമാരാണ് മദ്ധ്യതിരുവിതാംകൂറിലെ വിദ്യാഭ്യാസ വിപ്ലവത്തിനു കാരണക്കാർ എന്നാണ് പരക്കെയുള്ള ധാരണ. ഇതു തികച്ചും തെറ്റാണ്. മാർ ദീവന്നാസ്യോസ് അഞ്ചാമനോടൊപ്പം അതേകാലത്ത് ഗ്രാമീണ വിദ്യാഭ്യാസ മേഖലയിലിറങ്ങിയ സി.എം. എസ്. മിഷനറിമാരുടെ സ്കൂളുകൾക്ക് മദ്ധ്യതിരുവിതാംകൂറിൽ കാര്യമായ ചലനമുണ്ടാക്കാൻ കഴിഞ്ഞില്ല. ജാതിവ്യവസ്ഥയുടെ രൂക്ഷതയും സി.എം.എസ്. മിഷനറിമാർഅധഃകൃതരുടെ ഇടയിൽ നടത്തിവന്നിരുന്ന പ്രവർത്തനവുമായിരുന്നു അതിനു കാരണം. അപൂർവം ചിലതൊഴിച്ചാൽ സി.എം.എസ്. ഗ്രാമീണ സ്കൂളുകൾ പിന്നോക്ക വിഭാഗങ്ങളുടെ ആവാസകേന്ദ്രങ്ങളിലാണ് സ്ഥാപിച്ചത്. അവ ഉപയോഗിക്കുവാൻ നായർ-നസ്രാണി മുതലായ മദ്ധ്യവർത്തി ജാതിക്കാർ വിസമ്മതിച്ചു. എന്നാൽ നസ്രാണി സ്കൂളുകൾക്ക് ഈ പ്രശ്നം ഇല്ലായിരുന്നു. മുകളിൽ പറഞ്ഞ *ദേശത്തുപള്ളി*കൾക്ക് സമൂഹത്തിലുണ്ടായിരുന്ന മാന്യത ഇവിടെയും അനുകൂല ഘടകമായി. എന്നാൽ കോട്ടയം സി.എം.എസ്. കോളജ് പോലുള്ള അപൂർവം സി.എം.എസ്. ഉപരിവിദ്യാഭ്യാസ സ്ഥാപനങ്ങൾക്ക് ഈ പ്രശ്നം അന്നില്ലായിരുന്നു. അധഃകൃത ഉദ്ധാരണത്തിനുള്ള ഉപകരണമായി അവയെ ഉപയോഗിച്ചില്ല എന്നതായിരുന്നു കാരണം. പക്ഷേ വിദ്യാർത്ഥികളിൽ പ്രൊട്ടസ്റ്റന്റ് വിശ്വാസം കുത്തിവെയ്ക്കുവാൻ ഈ സ്ഥാപനങ്ങൾ ഉപയോഗിക്കുന്നതായി വ്യാപകമായ പരാതി ഉണ്ടായിരുന്നു.

മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ ഈ *വിദ്യാഭ്യാസ വിപ്ലവ*ത്തിൽ *ദേശത്തു പള്ളി*കളുടെ പങ്ക് വളരെ വലുതായിരുന്നു. ഇടവകപ്പള്ളി ക

ളുടെ സഹകരണം മാത്രമായിരുന്നു ഗ്രാമീണ സ്കൂളുകളുടെ സ്ഥാപനത്തിലും നടത്തിപ്പിലും ഉള്ള വിജയത്തിന്റെ മുഖ്യഘടകം. മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ സ്കൂളുകളിൽ വിരലിൽ എണ്ണാവുന്നവ യൊഴിച്ച് ബാക്കിയെല്ലാം കോട്ടയത്തിനു തെക്കായിരുന്നു എന്നതു തന്നെ ഈ സഹകരണ - നിരസനത്തിന്റെ പ്രത്യക്ഷോദാഹരണമാണ്. വട ക്കൻ ഇടവകകൾ ആധുനിക വിദ്യാഭ്യാസത്തോടു പുറംതിരിഞ്ഞു നിന്നു എന്നാണ് ഇതിനർത്ഥം. കാരണം, പ്രാദേശികമായ പിന്തുണയും പരി ശ്രമവും കൊണ്ടു മാത്രമാണ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ തന്റെ വിദ്യാഭ്യാസ വിപ്ലവം നടപ്പിലാക്കിയത്. വടക്ക് സ്കൂളുകൾ കുറഞ്ഞെ ങ്കിൽ അവരുടെ സഹകരണവും താൽപര്യവും പരിമിതമായിരുന്നു എന്നു വ്യക്തം.

1895-നു ശേഷം മാത്രമാണ് കൊച്ചീരാജ്യത്ത് സ്വകാര്യ സ്കൂളുക ൾക്ക് ഗ്രാന്റ് നൽകിത്തുടങ്ങിയതെന്ന് വടക്കൻ ഇടവകകളുടെ പിന്നോ ക്കാവസ്ഥയ്ക്കു കാരണമായി വാദിച്ചേക്കാം. പക്ഷേ ഇതു നിരർത്ഥക മാണ്. കാരണം തിരുവിതാംകൂറിൽപ്പെട്ട മൂവാറ്റുപുഴ ഡിവിഷനിലും സ്ഥിതി മെച്ചമായിരുന്നില്ല. കൊച്ചി രാജ്യത്തിലുൾപ്പെട്ട കുന്നംകുളത്ത് ഹൈസ്ക്കൂളും മുളന്തുരുത്തിയിൽ മിഡിൽ സ്കൂളും ഉണ്ടാവുകയും ചെയ്തു. വിദ്യാഭ്യാസരംഗത്ത് തെക്കിനേക്കാൾ വടക്കർ ഒന്നിലധികം തലമുറ പിന്നിലായി എന്നതാണ് ഇതിന്റെ ആത്യന്തികഫലം.

മുകളിൽ പറഞ്ഞ വാദഗതികളെ സാധൂകരിക്കുന്നതിനായി പാമ്പാ ടിയെ മാത്രം ഉദാഹരണമായെടുത്താൽ മതി. കോട്ടയത്തു നിന്നും പതി നെട്ടു കിലോമീറ്റർ കിഴക്ക് കെ. കെ. റോഡിലാണ് പാമ്പാടി എന്ന വിക സ്വര ഗ്രാമം. പാമ്പാടി പള്ളിയിൽ നടന്നിരുന്ന കുടിപള്ളിക്കൂടം വികസി പ്പിച്ചാണ് കൊല്ലവർഷം 1054-ൽ (എ.ഡി. 1879) *പള്ളിവാതുക്കൽ സ്കൂൾ* എന്നറിയപ്പെടുന്ന എം.ഡി. എൽ.പി. സ്കൂൾ സ്ഥാപിക്കുന്നത്. പാമ്പാ ടിയിലെ ആദ്യ ആധുനിക വിദ്യാഭ്യാസ സ്ഥാപനം ഇതാണ്. പാമ്പാടി ക്കാർക്ക് ആധുനിക വിദ്യാഭ്യാസത്തിനുള്ള വഴിതുറന്നത് *പള്ളിവാതു ക്കൽ സ്കൂൾ* ആയിരുന്നു.

ഏതാനും വർഷങ്ങൾക്കുള്ളിൽ പള്ളിവാതുക്കൽ സ്കൂളിനു രണ്ടു കിലോമീറ്റർ ചുറ്റളവിനുള്ളിൽ തങ്ങളുടെ മിഷൻ പ്രവർത്തനമേഖലയിൽ സി.എം.എസ്. മിഷനറിമാർ അഞ്ചു സ്കൂളുകൾ സ്ഥാപിച്ചു. അവയുടെ പ്രാദേശികമായ പേരുകൾ ഇന്നും വ്യക്തമാക്കുന്നതുപോലെ അധഃകൃത ജാതികളുടെ ആവാസ ഭൂമിയിലാണ് ഈ സ്കൂളുകൾ സ്ഥാപിതമായത്. അതിനാൽ പിന്നീട് രണ്ടു കിലോമീറ്റർ മാറി ആലാമ്പള്ളിയിൽ സർക്കാർ സ്കൂൾ ഉണ്ടാകുന്നതുവരെ പ്രദേശത്തെ നസ്രാണി - നായർ കുട്ടിക ളുടെ ഏക ആശ്രയം പള്ളിവാതുക്കൽ സ്കൂൾ ആയിരുന്നു. ദശാബ്ദ ങ്ങൾക്കുശേഷം, കൂടുതൽ കൃത്യമായി പറഞ്ഞാൽ 1920-കളിലെ മഹാ സാമ്പത്തിക മാന്ദ്യത്തിനു ശേഷമാണ്, ഇത്തരം സി.എം.എസ്. സ്കൂളു കൾ സാർവജനീനമാകുന്നത്.

പള്ളിവാതുക്കൽ സ്കൂൾ നൽകിയ ആവേശം ഉപരി വിദ്യാഭ്യാസത്തിനു – ഇംഗ്ലീഷ് പ്രൈമറി – പാമ്പാടിയിലെ കുട്ടികളെ കോട്ടയത്ത് അയയ്ക്കാൻ പ്രചോദനമായി. പക്ഷേ കോട്ടയത്തു ബന്ധുവീടുകളോ ഹോസ്റ്റലിൽ നിർത്താൻ സാമ്പത്തികസ്ഥിതിയോ ഉള്ളവർക്കു മാത്രമായിരുന്നു ഇതു സാദ്ധ്യമായത്. 1920–21 കാലത്ത് ഹൈസ്കൂൾ വിദ്യാഭ്യാസത്തിനു കോട്ടയത്തെത്തിയ പാമ്പാടിയിലെ ജന്മിഗൃഹങ്ങളിൽപ്പെട്ട നസ്രാണികൾപോലും ബന്ധുഗൃഹങ്ങളിലാണ് താമസിച്ചിരുന്നത് എന്ന വസ്തുത പരിഗണിക്കണം. 1925–26 ആയപ്പോഴേയ്ക്കും പാമ്പാടിയിൽ നിന്നും തിരുവല്ലാ നിക്കോൾസൺ സ്കൂളിൽ പെൺകുട്ടികളെ വിട്ടു പഠിപ്പിക്കുന്ന നിലയായി. ഇവയൊക്കെയുടെയും അടിസ്ഥാനം പള്ളിവാതുക്കൽ സ്കൂൾ എന്ന എം.ഡി. എൽ.പി. സ്കൂൾ ആയിരുന്നു.

ചുരുക്കത്തിൽ പള്ളിവാതുക്കൽ സ്കൂൾ അന്ന് പാമ്പാടിയിൽ ഉണ്ടായില്ലായെങ്കിൽ മഠത്തിൽ രാമൻപിള്ള ആശാൻ അവിടെ അദ്ധ്യാപകനാവുകയോ പേഴമറ്റത്തു കുറിയാക്കോസെന്ന ഗ്രാമീണ ബാലൻ അവിടെ പഠിച്ച് പ. പാമ്പാടി തിരുമേനി ആവുകയോ ഇല്ലായിരുന്നു.

ഇവിടെയാണ് ദേശത്തുപള്ളികളുടെ പ്രാധാന്യം വ്യക്തമാവുന്നത്. പാമ്പാടി പള്ളി എന്ന നാട്ടിലെ ബഹുമാന്യസ്ഥാപനം ഒരു പള്ളിക്കൂടം കെട്ടിയുണ്ടാക്കുന്നു. മഠത്തിൽ രാമൻപിള്ള ആശാൻ എന്ന ആദരണീയ വ്യക്തി അവിടെ അദ്ധ്യാപകനാകുന്നു. ഇവയെ ഒരു സ്വാഭാവിക സംഭവമായി മാത്രമാണ് പാമ്പാടിക്കാർ കണക്കാക്കിയത്. അതിനു മതത്തിന്റെ അതിർവരമ്പുകളൊന്നും ആരും കല്പിച്ചില്ല. അതിനാൽ സ്ഥാപന ലക്ഷ്യം – വിദ്യാസമ്പാദനം – അവിടെനിന്നും തേടുന്നതിൽ അസ്വഭാവികതയൊന്നും സമൂഹം കണ്ടില്ല. ആത്യന്തികഫലം പാമ്പാടിയുടെ വികസനത്തിന് വിദ്യയുടെ ഉറച്ച അടിസ്ഥാനം ഉണ്ടായി എന്നതാണ്. ഇതാണ് എല്ലായിടത്തും നസ്രാണി സ്കൂളുകൾ ഉണ്ടാക്കിയ വിദ്യാഭ്യാസ വിപ്ലവം.

പുരാതന കേരളീയ പാരമ്പര്യമനുസരിച്ച് വിദ്യ വിതരണം ചെയ്യേണ്ടത് പള്ളിയുടെ അടിസ്ഥാന ധർമ്മമാണ്. ഒരർത്ഥത്തിൽ *പള്ളിക്കൂടം* നടത്തുമ്പോൾ മാത്രമാണ് *പള്ളി* സാർത്ഥകമാകുന്നത്. ആ മാനദണ്ഡത്തിൽ പാമ്പാടി പള്ളി യഥാർത്ഥത്തിൽ *പള്ളി* ആയത് പള്ളിവാതുക്കൽ സ്കൂളിലൂടെ ആണെന്നു പറയാം.

(*പാമ്പാടി കത്തീഡ്രൽ യുവജനപ്രസ്ഥാനം ബുള്ളറ്റിൻ*, ഓഗസ്റ്റ് 2015)

# 72

# പ്രദക്ഷിണ സംസ്ക്കാരം

***വ**ലത്തോട്ടു ചുറ്റുക* എന്നാണ് പ്രദക്ഷിണം എന്ന സംസ്കൃത പദത്തിന്റെ അർത്ഥം. മതത്തിന്റെ അനുഷ്ഠാനപരമായ ചടങ്ങുകളുടെ ഭാഗമായാണ് പ്രദക്ഷിണങ്ങൾ നടത്തപ്പെടുന്നത്. ഇന്ന് ലോകമെമ്പാടുമുള്ള സംഘടിത മതങ്ങളിലെല്ലാം തന്നെ ഒരു വിധത്തിലല്ലെങ്കിൽ മറ്റൊരുവിധത്തിലുള്ള പ്രദക്ഷിണങ്ങൾ ഉണ്ട്. അവയുടെ അർത്ഥവും ചമയവും ഉദ്ദേശ്യവും വ്യത്യസ്തമായിരിക്കുമെന്നു മാത്രം. അവ ദേവസ്ഥാനങ്ങൾക്ക് ഉള്ളിലോ പുറത്തോ, ഹൃസ്വമോ ദീർഘമോ ആകാം. അത് എല്ലായ്പ്പോഴും വലത്തോട്ടായിരിക്കണമെന്നുമില്ല. പ്രദക്ഷിണങ്ങളിലെ നിർബന്ധിതമായ ദേവസാന്നിദ്ധ്യമാണ് അവയെ ഘോഷയാത്രകളിൽ നിന്നും വേർതിരിക്കുന്നത്.

എല്ലാ പുരാതന ക്രൈസ്തവ സഭകൾക്കും മദ്ബഹായ്ക്കുള്ളിലും പള്ളികളിലും പള്ളിക്കുപുറത്തും പ്രദക്ഷിണങ്ങളുണ്ട്. അവ എല്ലാം തന്നെ കൂദാശകളുമായി ബന്ധപ്പെട്ടവയാണ്. മലങ്കര നസ്രാണികൾ അങ്ങാടികളിലും ആവാസഭൂമികളിലും നടത്തുന്ന *റാസ* എന്നു തെറ്റായി പ്രതിപാദിക്കപ്പെടുന്ന പ്രദക്ഷിണമാണ് ഈ ലേഖനത്തിന്റെ പരാമർശന വിഷയം.

ക്രിസ്തുമാർഗ്ഗം അതിന്റെ പ്രാരംഭകാലത്ത് സങ്കീർണ്ണവും വർണ്ണോജ്ജ്വലവുമായ അനുഷ്ഠാനങ്ങളൊന്നും ചിട്ടപ്പെടുത്തിയിരുന്നില്ല. പിന്നീട് ക്രിസ്തുവിശ്വാസം പ്രചരിച്ച വിവിധ ദേശങ്ങളിൽ ക്രൈസ്തവമായ അനുഷ്ഠാനങ്ങളും ആചാരങ്ങളും രൂപപ്പെട്ട് വികസിച്ചു വരികയായിരുന്നു. അവയാകട്ടെ, തികച്ചും പ്രാദേശിക സംസ്കൃതിയിൽ നിന്നും ക്രൈസ്തവ മാനദണ്ഡങ്ങൾക്കനുസരിച്ച് നിർദ്ധാരണം ചെയ്യപ്പെട്ടവയുമായിരുന്നു. സാർവജനീനമായ ക്രിസ്തുവിശ്വാസത്തിന് അത്തരം പ്രാദേശിക വികസനങ്ങൾ നിഷിദ്ധമായിരുന്നില്ല താനും.

നാലാം നൂറ്റാണ്ടിൽ റോമാ സാമ്രാജ്യം ക്രിസ്തുമതത്തെ ഔദ്യോഗിക മതമായി അംഗീകരിക്കുകയും അതിനു കേന്ദ്രീകൃതമായ ഒരു ചട്ട



ക്കൂടും ഭരണ സംവിധാനവും ഉണ്ടാവുകയും ചെയ്തതോടെ സാമ്രാജ്യ ത്തിനുള്ളിലെ ക്രിസ്തുമതാചാരങ്ങൾ കൊടുക്കൽവാങ്ങലിലൂടെ ഐക്യ രൂപം പ്രാപിച്ചു തുടങ്ങി. ഹെല്ലനിക് എന്ന ഗ്രീക്കോ-റോമൻ മതാനു ഷ്ഠാനങ്ങളാണ് ഈ വികസനത്തെ ഏറ്റവുമധികം സ്വാധീനിച്ചത്. പക്ഷേ എങ്കിൽപോലും ഭാഗികമായെങ്കിലും അവിടെയും പ്രാദേശിക വൈജാത്യങ്ങൾ നിലനിന്നിരുന്നു. റോമാസാമ്രാജ്യത്തിനു പുറത്തുള്ള പേർഷ്യ, എത്യോപ്യ, ഇന്ത്യ മുതലായ സ്ഥലങ്ങളിലാവട്ടെ, പ്രാദേശിക സംസ്കൃതികളാണ് ക്രിസ്തുമതാചാരങ്ങളുടെ വികസനത്തെ സ്വാധീ നിച്ചത്. രാഷ്ട്രീയ-മത സമ്മർദ്ദങ്ങൾ അനുഭവിച്ചിരുന്ന ദേശങ്ങളിൽ ദേവാലയ-ബാഹ്യ അനുഷ്ഠാനങ്ങൾ പരിമിതമായപ്പോൾ മറുവശത്ത് രാഷ്ട്രീയ പ്രോൽസാഹനം ലഭിച്ച പ്രദേശങ്ങളിൽ അവ കൂടുതൽ വിക സിതവും വർണ്ണാഭവുമായി. ഈ പശ്ചാത്തലത്തിൽ വേണം നസ്രാണി പ്രദക്ഷിണങ്ങളെ വിശകലനം ചെയ്യാൻ.

കേരളത്തിലെ അപ്പോസ്തോലിക പാരമ്പര്യമുള്ള കൊളോണി യൽ പൂർവ ക്രൈസ്തവരായ മലങ്കര നസ്രാണികൾ രണ്ടു സഹസ്രാബ്ദ ങ്ങൾക്കിടയിൽ ഒരിക്കലും വിശ്വാസത്തിന്റെ പേരിൽ അടിച്ചമർത്ത പ്പെടുകയോ പ്രോൽസാഹിപ്പിക്കപ്പെടുകയോ ചെയ്തിട്ടില്ല. അതിനാൽ അവരുടെ ആചാര-അനുഷ്ഠാനങ്ങളുടെ വികസനവും സ്വാഭാവികമായ ഒരു പ്രക്രിയ ആയിരുന്നു. പൊതുകേരള സമൂഹത്തിന്റെ പവിത്രതാ സങ്കൽപ്പത്തിനു വന്ന സ്വാഭാവിക പരിണാമമാണ് നസ്രാണി പ്രദക്ഷിണ ങ്ങൾക്കും രൂപം നൽകി വികസിപ്പിച്ചത്.

പ്രതീകവൽക്കരിക്കപ്പെട്ട ഈശ്വര സാന്നിദ്ധ്യം ജനമദ്ധ്യത്തിലേയ്ക്ക് ഇറങ്ങിച്ചെല്ലുന്ന ഒരു പ്രക്രിയയാണ് പ്രദക്ഷിണം. സാമാന്യേന കേരള ത്തിലെ എല്ലാ മതങ്ങൾക്കും ഇതു ബാധകമാണ്. പ്രതീകം, പൂജാരി വഹിക്കുന്ന തിടമ്പോ, നസ്രാണി കത്തനാർ വഹിക്കുന്ന കുരിശോ ആകാം. അത് ആനപ്പുറത്തോ, ജീവതയിലോ, നടപന്തലിനു കീഴോ ആകാം. എന്തായാലും തന്റെ പ്രജകളുമായി നേരിട്ടു സംവേദിക്കാനെ ത്തുന്ന ഒരു രാജാധിരാജനാണ് ഇവിടെ ദൈവം എന്ന സങ്കല്പം കേരള ത്തിൽ പൊതുവായതാണ് എന്നതിൽ രണ്ടു പക്ഷമില്ല. ആ എഴുന്നള്ള ത്തിനെ വർണ്ണോജ്വലമാക്കുന്ന ഘടകങ്ങൾ മാത്രമാണ് ഇതര വസ്തു ക്കൾ. അവയാകട്ടെ, പ്രാദേശിക സംസ്കൃതിയുടെ സംഭാവനകളും.

കേരളത്തിൽ സുന്ദരമായ ഒരു പ്രദക്ഷിണ രീതി വികസിക്കാൻ അനു യോജ്യമായ വളരെ മനോഹരമായ ഒരു സാംസ്കാരിക പശ്ചാത്തലവും നിലവിലുണ്ടായിരുന്നു. സൂക്ഷ്മമായി വിശകലനം ചെയ്താൽ കേരള ത്തിലെ നസ്രാണികളുടെ പ്രദക്ഷിണം, ക്ഷേത്രങ്ങളിലെ ആറാട്ടും ഊരു വലത്തും, മോസ്ക്കുകളിലെ ചന്ദനക്കുട ഘോഷയാത്ര എന്നിവയ്ക്ക് വൈജാത്യങ്ങളേക്കാളേറെ സമാനതകളാണുള്ളത്. ഇവയ്ക്കൊന്നിനും മറ്റുള്ളവയുടെ പിതൃത്വം അവകാശപ്പെടാനാവില്ല. കാരണം, ഇവയെല്ലാം ഒരേ സാംസ്ക്കാരിക പശ്ചാത്തലത്തിൽ നിന്നും രൂപമെടുത്തവയും

അതാത് മതവിശ്വാസത്തിനനുയോജ്യമാക്കിയവയുമാണ്. കേരളത്തിന്റെ ഈ പൊതു സംസ്കൃതി ചൈനീസ് സഞ്ചാരികൾ വിവരിച്ചിട്ടുള്ള ബുദ്ധ മത പ്രദക്ഷിണത്തിന്റെ സംഭാവനയാണ്. കേരളത്തിൽ ബുദ്ധമത ത്തിന്റെ *മഹാപ്രസ്ഥാനം* ക്ഷേത്രാചാരങ്ങൾക്കു വഴിമാറിയ കാലത്താ വണം ഇത്തരം പ്രദക്ഷിണങ്ങൾ പുനർവ്യാഖ്യാനം ചെയ്ത് രൂപപ്പെട്ടത്. നസ്രാണി പ്രദക്ഷിണങ്ങളിലെ കുരിശ് ഒഴികെ സമാന ആകൃതിയിൽ കുരിശില്ലാത്ത കൊടിയും, വെട്ടുകുട എന്ന തഴകുടയും അടക്കമുള്ള ക്ഷേത്ര ഊരുവലത്തുകൾ ഇന്നും കേരളത്തിലുണ്ട്. ഇവയുടെയെല്ലാം ക്രമവും അത്ഭുതമാംവണ്ണം സമാനമാണെന്ന വസ്തുത, അവയുടെ പൊതു പൈതൃകത്തിലേയ്ക്കു വിരൽചൂണ്ടുന്നു.

സമീപകാലത്ത് ചില വൈകൃതങ്ങൾ കടന്നുകൂടിയിട്ടുണ്ടെങ്കിലും യഥാർത്ഥ നസ്രാണി പ്രദക്ഷിണത്തിന്റെ രൂപരേഖ ഇന്നും അപൂർവം



ചില പള്ളികളിലെങ്കിലും നിലനിൽക്കുന്നുണ്ട്. ഏറ്റവും മുമ്പിൽ പകലാണെങ്കിലും തീവെട്ടി, അതിനു പിന്നിൽ കൊടി, പിന്നീട് വെട്ടുകുട എന്ന തഴകുട, അതിനു പിന്നിൽ മുത്തുക്കുടകൾ, മുത്തുക്കുടയ്ക്കു ശേഷം തടിക്കുരിശ്, ഏറ്റവും പിറകിൽ സ്വർണ്ണക്കുരിശു വരുന്ന രീതിയിൽ മറ്റു ലോഹങ്ങൾ കൊണ്ടുണ്ടാക്കിയ കുരിശുകൾ. അതിനു പിന്നിൽ കോലു വിളക്ക് എന്ന കുത്തുവിളക്ക്. അതിനു പിന്നിൽ ധൂപക്കുറ്റിയേന്തിയ ശുശ്രൂഷകൻ, അതിനു പിന്നിൽ വേദഗ്രന്ഥം. ഏറ്റവും പിന്നിൽ മേക്കട്ടി എന്ന നടപന്തൽ, നടപന്തലിനുള്ളിൽ മെഴുകുതിരികളാലും മറുബാസ



കളാലും കിലുക്കുമണികളാലും അകമ്പടി സേവിക്കപ്പെടുന്ന പൂർണ അംശവസ്ത്രധാരിയായ പട്ടക്കാരൻ വെട്ടുതൊപ്പി ധരിച്ച് അരുളിക്കയുമായി നടന്നുനീങ്ങും. ഇതാണ് ഒരു പ്രദക്ഷിണത്തിന്റെ യഥാർത്ഥ രൂപം. ഇതിലെ കുരിശിനും വേദഗ്രന്ഥം മുതൽ പുറകോട്ടുള്ള ചമയങ്ങൾക്കും പകരം ആനയും അമ്പാരിയും ഉൾപ്പെടുത്തിയാൽ അത് ക്ഷേത്ര പ്രദക്ഷിണമാകും!

പ്രദക്ഷിണത്തിനു വാദ്യമേളങ്ങൾ നിൽക്കുന്നതിനും ക്രമമുണ്ട്. കൊടി മുതൽ കുരിശുകൾക്ക് മുമ്പുവശം വരെയാണ് ഇടവിട്ട് വാദ്യമേളങ്ങൾ നിലയുറപ്പിക്കുന്നത്. മുൻകാലങ്ങളിൽ നാടൻചെണ്ട എന്ന അസുര വാദ്യം, പഞ്ചവാദ്യം, ഉരുട്ടുചെണ്ട, തമ്പേറ് എന്നിവ മാത്രമാണ് പ്രദക്ഷിണങ്ങൾക്ക് ഉപയോഗിച്ചിരുന്നത്. ഇവയിൽ ഏറ്റവും മുമ്പിൽ നിൽക്കാനും പ്രദക്ഷിണത്തിനു മുമ്പും പിമ്പും നടയ്ക്കൽ കൊട്ടാനുള്ള ആദ്യവകാശവും ഇന്നും നാടൻ





ചെണ്ടയ്ക്കാണ്. ബാന്റുമേളവും ഗായകസംഘവും സമീപകാല കലർപ്പുകളാണ്. അത്തരം അപചയങ്ങൾ കേരളത്തിലെ എല്ലാ മതഘോഷയാത്രകളേയും ഇടക്കാലത്ത് ബാധിച്ചിട്ടുണ്ട്.

തികച്ചും കേരളീയമായ ചമയങ്ങൾക്ക് ഭൂരിപക്ഷമുള്ള ഇത്തരം നസ്രാണി പ്രദക്ഷിണങ്ങളിലെ ഓരോ ഉപകരണത്തിനും ക്രൈസ്തവമായ ഓരോ വ്യാഖ്യാനങ്ങളുണ്ട്. അതനുസരിച്ച് കൊടി മരിച്ചുപോയ വിശ്വാസികൾ അഥവാ സാക്ഷികളേയും, മുകൾഭാഗം വെട്ടിയെടുത്തതുപോലുള്ള വെട്ടുകൊട ക്രൈസ്തവ രക്തസാക്ഷികളേയും, മുകളിൽ അലുക്കുള്ള മുത്തുക്കുട സ്വർഗീയ കിരീടം ധരിച്ച പരിശുദ്ധന്മാരെയും, കോലുവിളക്ക് മാർ യോഹന്നാൻ സ്നാപകനേയും പ്രതിനി

ധീകരിക്കുന്നു. ക്രിസ്തുവിന്റെ മുന്നോടി എന്ന നിലയിൽ യോഹന്നാൻ സ്നാപകനെ പ്രതിനിധീകരിക്കുന്ന കോലുവിളക്ക് പുറകോട്ടു തിരിച്ചാണ് നസ്രാണി പ്രദക്ഷിണങ്ങളിൽ പിടിക്കുക.

പൊതു ക്രൈസ്തവ സംസ്കൃതി അനുസരിച്ചുതന്നെ ധൂപക്കുറ്റി ദൈവമാതാവ്, പന്ത്രണ്ട് ശ്ലീഹന്മാർ, ആദം മുതൽ ഇതഃപര്യന്തമുള്ള തലമുറകൾ എന്നിവരേയും, മറുബാസാകൾ സ്വർഗ്ഗീയ മാലാഖമാരേയും 72 അറിയിപ്പുകാരേയും സൂചിപ്പിക്കുന്നു. കുരിശും അരുളിക്കയും യേശു ക്രിസ്തുവിന്റെ പ്രതിരൂപമാണ്. ചുരുക്കത്തിൽ, ഇഹത്തിലും പരത്തി ലുമുള്ള സർവസഭയും ചേർന്ന് യേശുക്രിസ്തുവിന്റെ രണ്ടാമത്തെ വരവ് ആഘോഷിക്കുന്നു എന്ന് പൊതുവായി നസ്രാണി പ്രദക്ഷിണത്തെ വ്യാഖ്യാനിക്കുന്നു. അതോടൊപ്പം 1 തെസ. 4.10-ലെ *കർത്താവ് താൻ ഗംഭീരനാദത്തോടും പ്രധാന ദൂതന്റെ ശബ്ദത്തോടും വരും* എന്ന വേദ വാക്യ സൂചനയാണ് വെടിയും വാദ്യമേളങ്ങളും വലിയ മണിയും കൈ മണിയുടെയും ശബ്ദം സൂചിപ്പിക്കുന്നതെന്നും വ്യാഖ്യാനിക്കുന്നു. കേര ളത്തിലെ വിവിധ ക്ഷേത്രപ്രദക്ഷിണങ്ങൾക്കും ഇതേപോലെ വ്യത്യസ്ത ങ്ങളായ ധ്യാനസങ്കൽപ്പങ്ങളുണ്ട്.

കേരളീയ സംസ്കൃതിപോലെതന്നെ ഹെല്ലനിക്ക് ക്രൈസ്തവ പ്രതി ബിംബങ്ങളും അപൂർവമായെങ്കിലും നസ്രാണി പ്രദക്ഷിണത്തിൽ കടന്നു കൂടിയിട്ടുണ്ട്. അരുളിക്കയാണ് അതിൽ പ്രധാനം. പക്ഷേ അത് നസ്രാണി പരിഷ്ക്കാരത്തോടു കൂടിയാണെന്നു മാത്രം. തിരുശേഷിപ്പുകളും കുർ ബാനയും എഴുന്നള്ളിക്കാൻ ഉപ യോഗിക്കുന്ന *റെലികറി*യാണ് മല യാളികൾക്ക് *അരുളിക്ക*യായത്. ഇത് റോമൻ കത്തോലിക്കരുടെ സംഭാവ നയാണ്. തിരുശേഷിപ്പിനും വി. കുർബാനയ്ക്കും പകരം അതി നുള്ളിൽ ഒരു കുരിശു സ്ഥാപിച്ച് നസ്രാണി അരുളിക്കയെ സ്വന്ത മാക്കി.



പ്രദക്ഷിണത്തെ സ്വീകരിക്കുന്ന തിനും ചില സവിശേഷ ചടങ്ങുക ളുണ്ട്. നസ്രാണികൾ ഒരു വർത്തക സമൂഹമായി അങ്ങാടികളായി മാത്രം താമസിച്ചിരുന്ന കാലത്ത് അങ്ങാടി ചുറ്റിയായിരുന്നു പ്രദക്ഷി ണം. അന്ന് പ്രദക്ഷിണം എത്തു മ്പോൾ അങ്ങാടിയിലെ പീടികക ളുടെ നിരപലക മുമ്പോട്ടു നിവർത്ത് അതിൽ നിലവിളക്കു കത്തിച്ചു

വയ്ക്കും. മുമ്പിൽ വെള്ളയും കരിമ്പടവും വിരിച്ച് സമീപത്തായി വെള്ളം നിറച്ച വാൽകിണ്ടിയും വെയ്ക്കും. ബഹുമാന്യ അതിഥിയായി സ്വീകരിച്ചാനയിക്കുന്നതിന്റെ കേരളീയ സങ്കൽപ്പമാണിത്. അങ്ങാടി മുഴുവൻ വാഴപ്പിണ്ടികളിൽ കുത്തി നിർത്തിയ ചെറിയ എണ്ണവിളക്കുകൾ കത്തിച്ചു വച്ചിട്ടുണ്ടാകും. മറ്റിടങ്ങളിൽ കമ്പിൽ കുത്തിനിർത്തിയ ചകിരിത്തൊണ്ടിൽ ഉമിയിട്ടു കത്തിച്ച് വഴികൾ പ്രകാശമാനമാക്കും. ഇന്ന് ഇവയുടെ സ്ഥാനം വൈദ്യുത ദീപാലങ്കാരങ്ങൾ ഏറ്റെടുത്തെങ്കിലും വാഴപ്പിണ്ടി വിളക്കുകൾ കുന്നംകുളത്ത് സജീവമായും മറ്റു ചിലയിടങ്ങളിൽ അപൂർവമായും നിലനിൽക്കുന്നുണ്ട്. സാരാംശത്തിൽ ക്ഷേത്രപ്രദക്ഷിണ സ്വീകരണത്തിനും കാര്യമായ വൈജാത്യമില്ല.

ഹെല്ലനിക്ക് ക്രിസ്തുമതത്തിന്റെ പരിമാണങ്ങളിൽ ഒതുങ്ങുന്നതല്ല നസ്രാണി പ്രദക്ഷിണം. അതിനാൽ അവയെ നിരാകരിക്കാനോ പരിഷ്ക്കരിക്കാനോ ഉള്ള തീവ്രശ്രമം 19-20 നൂറ്റാണ്ടുകളിൽ മാറിമാറിവന്ന അധിനിവേശ ശക്തികൾ നടത്തിയിരുന്നു. അവർക്കത് ഉൾക്കൊള്ളുവാനോ തിരിച്ചറിയുവാനോ സാധിക്കുന്നില്ല എന്നതായിരുന്നു അതിന്റെ പശ്ചാത്തലം. പക്ഷേ നസ്രാണിയുടെ സഹജമായ പവിത്രതാ സങ്കൽപ്പത്തിനു മുമ്പിൽ ആ ശ്രമങ്ങൾ എതാണ്ട് പൂർണ്ണമായും പരാജയപ്പെട്ടു. എങ്കിലും ഇന്നും നസ്രാണി പ്രദക്ഷിണ ക്രമത്തെ എതിർക്കുകയാണ് ഹെലനിക്ക് സൈദ്ധാന്തിക പശ്ചാത്തലമുള്ള ചിലർ.

പാശ്ചാത്യ ക്രിസ്തുമാർഗ്ഗവും ഇന്ത്യയിലെ പൗരസ്ത്യ ക്രിസ്തുമാർഗ്ഗവും തമ്മിലുള്ള അടിസ്ഥാന വേദശാസ്ത്ര വൈജാത്യവും ഇത്തരമൊരു നിരസനത്തിനു ഹേതുവാകുന്നുണ്ട്. പാശ്ചാത്യ വേദശാസ്ത്രം കേന്ദ്രീകരിച്ചിരിക്കുന്നത് യേശുക്രിസ്തുവിന്റെ കുരിശുമരണത്തിലാണ്. പൗരസ്ത്യ വേദശാസ്ത്രമാകട്ടെ ഉയിർത്തെഴുന്നേൽപ്പിലും. സരളമായ ഭാഷയിൽ പറഞ്ഞാൽ പാപത്തിനെതിരായി യുദ്ധം ചെയ്യുന്ന യേശുക്രിസ്തുവാണ് പാശ്ചാത്യരുടെ വേദശാസ്ത്രകേന്ദ്രം. മറിച്ച് ഉയിർത്തെഴുന്നേൽപ്പിലൂടെ യുദ്ധം ജയിച്ച യേശുക്രിസ്തുവാണ് പൗരസ്ത്യ വേദശാസ്ത്രത്തിന്റെ കാതൽ. ഇപ്രകാരം ജയിച്ച് എത്തിച്ചേരുന്ന യേശുക്രിസ്തുവിനെയാണ് പ്രദക്ഷിണത്തിൽ കുരിശു പ്രതിനിധാനം ചെയ്യുന്നത്. അതിനാലാണ് സ്വീകരിച്ചാനയിക്കുന്നവരുടെ പുറകിൽ കുരിശ് പിടിക്കുന്നത്. പാശ്ചാത്യരെ സംബ



ന്ധിച്ചിടത്തോളം യുദ്ധത്തിനുപോകുന്ന ക്രിസ്തുവിനെ കേന്ദ്രീകരിച്ചാണ് അവരുടെ വേദശാസ്ത്രം രൂപപ്പെട്ടിരിക്കുന്നത്. അവർക്ക് യുദ്ധം ജയിക്കാനുള്ള കൊടിയടയാളമാണ് കുരിശ്. ക്രിസ്തു എന്ന കൊടിയടയാളവുമായി യുദ്ധത്തിനു പുറപ്പെടുന്ന സമരസജ്ജമായ ഒരു സമൂഹത്തിന്റെ പ്രതിബിംബമാണ് ഈ പ്രകടനം. ഈ പ്രക്രിയയിൽ വിജയം മുമ്പിൽ കാണുന്ന ഒരു ലക്ഷ്യം മാത്രമാണ്. മറിച്ച് ഉയിർത്തെഴുന്നേറ്റ - വിജയിച്ച - യേശുക്രിസ്തുവാണ് പൗരസ്ത്യരുടെ അടിസ്ഥാനം, അവർക്ക് കുരിശ് യേശുക്രിസ്തുവിന്റെ പ്രതിരൂപമാണ്. പൗരസ്ത്യർ വേദശാസ്ത്രപരമായി യുദ്ധത്തിനു പോവുകയല്ല, മറിച്ച് യുദ്ധം ജയിച്ചു വരികയാണ്. അതിനാൽ രാജാവ് - ഇവിടെ യേശുക്രിസ്തു തന്റെ പ്രതിരൂപമായ കുരിശിലൂടെ - നിൽക്കുന്നത് എല്ലാ രാജകീയ എഴുന്നള്ളത്തുകളും പോലെ ഏറ്റവും പുറകിലാണ്. ഈ വേദശാസ്ത്ര വൈജാത്യത്താലാണ് അടിസ്ഥാനപരമായി നസ്രാണി പ്രദക്ഷിണത്തിനെ പാശ്ചാത്യ ക്രിസ്തുമതത്തിന് ഉൾക്കൊള്ളാൻ സാധിക്കാതെ വരുന്നത്.

സാർവജനീനമായ ക്രിസ്തുമതം ഒരു പാശ്ചാത്യ മതമല്ല. അതിന് ഏതു സംസ്ക്കാരത്തിന്റെയും രൂപഭാവങ്ങൾ സ്വീകരിക്കുന്നതിനു തടസമില്ല. ആ യാഥാർത്ഥ്യം തിരിച്ചറിയുമ്പോൾ മാത്രമേ കേരളീയ സംസ്ക്കാരം രൂപപ്പെടുത്തിയ നസ്രാണി പ്രദക്ഷിണത്തിന്റെ മാഹാത്മ്യവും പ്രാധാന്യവും മനസിലാക്കാൻ സാധിക്കൂ.

(*നാലാഞ്ചിറ പള്ളി സപ്ലിമെന്റ്*, തിരുവനന്തപുരം, 6–11–2015)

# 73

# ദേശീയത എന്ന പാപം

**2011** ഒക്ടോബർ .... ലക്കം കലാകൗമുദിയിൽ ബാബു കളരിക്കൽ എഴുതിയ *പലിശയും പൗരോഹിത്യവും* എന്ന കുറിപ്പ് വ്യക്തമായ രണ്ടു വസ്തുതകൾ പ്രകടമാക്കുന്നു. ഒന്നാമതായി ദേശീയത ഒരു പാപമാണ്. രണ്ടാമതായി, യാതൊരു രേഖാ പിൻബലവും കൂടാതെ എങ്ങനെ ചരിത്ര ജല്പനം നടത്താം എന്നതിന് ഈ കുറിപ്പ് മുൻപിലുള്ളപ്പോൾ ഉത്തമ ഉദാഹരണം തേടി മറ്റെങ്ങും പോകേണ്ടതില്ല.

ബാബു കളരിക്കലിന്റെ അബദ്ധപഞ്ചാംഗങ്ങൾ മുഴുവൻ വിവരിക്കാൻ തുനിയുന്നില്ല. അതിനുള്ള കഴമ്പ് അവയ്ക്കില്ല. അദ്ദേഹത്തിന്റെ അവതരണത്തിന്റെ ഊന്നൽ മുഴുവൻ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് ആറാമൻ മലങ്കര മെത്രാപ്പോലീത്തായുടെ ഏകാധിപത്യ പ്രവണതയാണ് മലങ്കരസഭയിൽ പിളർപ്പുണ്ടാക്കിയത് എന്നതിലാണ്. അത് ആദ്യം പരിശോധിക്കാം.

ഒന്നാമതായി വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് സ്വന്തം അധികാരം സംരക്ഷിക്കുവാനല്ല ശ്രമിച്ചത്. സഭാസമാധാനത്തിനായി സ്ഥാനം ഒഴിയാൻ അദ്ദേഹം എന്നും സന്നദ്ധനായിരുന്നു. മലങ്കരസഭയുടെ ആത്മീയവും ലൗകികവുമായ ഭരണാധികാരിയായ *മലങ്കര മെത്രാപ്പോലീത്താ* എന്ന സ്ഥാനം സഭയിൽ നിലനിർത്തുവാനാണ് അദ്ദേഹം പടവെട്ടിയത്. ഇക്കാര്യത്തിൽ അദ്ദേഹം സ്വന്തമായ ഒരു നിലപാടും എടുത്തില്ല. മറിച്ച്, തന്റെ മുൻഗാമിയായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്തായുടെയും, തന്റെ ഗുരുവായ പ. പരുമല തിരുമേനിയുടേയും പാത പിന്തുടരുക മാത്രമാണ് ചെയ്തത്. ഇതു മനസിലാക്കണമെങ്കിൽ സ്വല്പം ചരിത്രജ്ഞാനം വേണം.

മലങ്കരയിൽ കാൽകുത്തിയ ആദ്യ അന്ത്യോഖ്യാ പാത്രിയർക്കീസ് 1876-ൽ കേരളത്തിലെത്തിയ പ. ഇഗ്നാത്തിയോസ് പത്രോസ് തൃതീയനാണ്. മലങ്കര മുഴുവന്റെയും മേലധികാരി താനാണെന്ന് ധരിച്ചുവശായ അദ്ദേഹം ഇതിനുള്ള തടസം മലങ്കര മെത്രാപ്പോലീത്താ എന്ന സ്ഥാനമാണെന്നും മനസിലാക്കി. അതിനാൽ ഈ സ്ഥാനത്തെ നിഷ്പ്രഭമാക്കാനോ പറ്റുമെങ്കിൽ ഇല്ലാതാക്കാനോ ശ്രമം തുടങ്ങി. ഈ ലക്ഷ്യത്തോടെയാണ് മലങ്കരയെ ഏകപക്ഷീയമായി ഏഴു ഭദ്രാസനങ്ങളായി തിരിച്ചതും, തന്നോടു മാത്രം വിധേയത്വത്തോടെ ആറു മെത്രാന്മാരെക്കൂടി വാഴിച്ചതും, മലങ്കര മെത്രാപ്പോലീത്തായെ അനുസരിക്കരുതെന്ന് അവർക്ക് കല്പന കൊടുത്തതും. തനിക്ക് മലങ്കരസഭയിൽ അപ്രമാദിത്വവും, സഭാസ്വത്തുക്കളിൽ സർവാധികാരവുമുണ്ടെന്നു സമ്മതിച്ച് രജിസ്റ്റർ പ്രമാണം നൽകാൻ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് വിസമ്മതിച്ചതാണ് അദ്ദേഹത്തിനെതിരെ നീങ്ങാൻ പത്രോസ് പാത്രിയർക്കീസിനെ

പ്രേരിപ്പിച്ചത്. പിന്നീട് അബ്ദുള്ളാ ദ്വിതീയൻ പാത്രിയർക്കീസ് ആയ മാർ ഗ്രീഗോറിയോസ് അന്ന് അദ്ദേഹത്തോടൊപ്പമുണ്ടായിരുന്നു.

പത്രോസ് പാത്രിയർക്കീസിന്റെ ഈ നടപടിക്ക് ആദ്യ തിരിച്ചടി നൽകിയത് ഇന്ന് *യാക്കോബായ വിഭാഗം* അദ്ദേഹത്തിന്റെ സംഭാവനയെന്ന് പ്രചരിപ്പിക്കുന്ന (വാസ്തവം അങ്ങനെയല്ല) സുറിയാനി ക്രിസ്ത്യാനി അസോസിയേഷനിൽ നിന്നു തന്നെയായിരുന്നു. 1876-ൽ തങ്ങളോട് ആലോചിക്കാതെ മെത്രാന്മാരെ വാഴിച്ചതിൽ പ്രതിഷേധിച്ച് അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി രാജിവെച്ചു. അതിനേക്കാളുപരി, 1877 ജനുവരി 27-നു അദ്ദേഹം വെളിയനാടു പള്ളിയിൽ വിളിച്ചുകൂട്ടിയ അസോസ്യേഷൻ ഇതേ കാരണത്താൽ പള്ളിപ്രതിനിധികൾ ബഹിഷ്ക്കരിച്ചു. ഈ സംഭവ പരമ്പരകൾ നടക്കുമ്പോൾ ആരോപിതനായ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് അന്ന് ഇവയിലൊന്നും ഉൾപ്പെടാത്ത ഒരു യുവ ശെമ്മാശൻ മാത്രമായിരുന്നു.

മാത്രമല്ല, പത്രോസ് പാത്രിയർക്കീസിന്റെ കല്പനയ്ക്ക് നേർവിപരീതമായി അദ്ദേഹം മേല്പട്ടസ്ഥാനം നൽകിയ പ. പരുമല തിരുമേനി കൊല്ലവർഷം 1059 തുലാം നാലിന് കോടതിയിൽ മൊഴികൊടുത്തു. താൻ മലങ്കര മെത്രാന് വിധേയനാണെന്നും, അദ്ദേഹത്തിന് പാത്രിയർക്കീസ് വാഴിച്ച ആറു മെത്രാന്മാരുടെയും മേൽ മേലധികാരമുണ്ടെന്നും അദ്ദേഹം കോടതിയിൽ വ്യക്തമാക്കി.

ഈ മൊഴിയുടെ കൂടെ അടിസ്ഥാനത്തിൽ 1889 ജൂലൈ 12-നു തിരുവിതാംകൂർ റോയൽ കോടതി പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന് അനുകൂലമായി അന്തിമവിധി പ്രഖ്യാപിച്ചു. പക്ഷേ ഈ വിധിയിൽ അന്ത്യോഖ്യാ പാത്രിയർക്കീസിന് മലങ്കരയിൽ ലൗകികാധികാരം ഇല്ലെന്നും വ്യക്തമാക്കിയിരുന്നു. ഈ പരാമർശനം പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് മനഃപൂർവം വരുത്തിച്ചതാണെന്നു പാത്രിയർക്കീസ് വിശ്വസിച്ച് അദ്ദേഹത്തെ അസോസിയേഷൻ പ്രസിഡന്റുസ്ഥാനത്തു നിന്നും നീക്കാൻ ശ്രമിച്ചു. കൂടാതെ റോയൽകോടതി വിധിയെ മറികടക്കാൻ അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി പാത്രിയർക്കീസിനു വിധേയത്വത്തിന്റെ രജിസ്റ്റർ ഉടമ്പടി നൽകണമെന്നും ആവശ്യപ്പെട്ടു.

ഈ കല്പന പരിഗണിക്കാൻ 1892 വൃശ്ചികം 13-നു പഴയ സെമിനാരിയിൽ കൂടിയ മാനേജിംഗ് കമ്മിറ്റിയുടെ തീരുമാനങ്ങൾ താഴെ പറയുന്നവയായിരുന്നു.

1. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിനെപ്പറ്റിയുള്ള ആരോപണങ്ങൾ വ്യാജമാണ്.

2. അദ്ദേഹത്തെ പ്രസിഡന്റ് സ്ഥാനത്തുനിന്നു നീക്കാൻ സാദ്ധ്യമല്ല.

3. പാത്രിയർക്കീസ് ആവശ്യപ്പെട്ടപ്രകാരം ലൗകികാധികാരം സമ്മതിച്ച് ഉടമ്പടി കൊടുക്കാൻ മാനേജിംഗ് കമ്മിറ്റി തയ്യാറല്ല.

4. മാർ ദീവന്നാസ്യോസ് അസോസിയേഷൻ പ്രസിഡന്റ് എന്ന നിലയിൽ പൊതു മേലധികാരിയായിരിക്കും.

പ. പരുമല തിരുമേനിയടക്കം അന്നുണ്ടായിരുന്ന മുഴുവൻ മെത്രാപ്പോലീത്താമാരും, വൈദിക-അവൈദിക പ്രതിനിധികളും ഒപ്പിട്ട ഈ രേഖ ഇന്നും ഭദ്രമാണ്.

1842-ലെ കൊച്ചി പഞ്ചായത്തു വിധിയാണ് മലങ്കര മെത്രാപ്പോലീത്തായ്ക്ക് ഒരു വൈദികനേയും ഒരു അവൈദികനേയും കൂട്ടു ട്രസ്റ്റിമാരായി നിയമിച്ചത്. അവരുടെ അധികാരം കോട്ടയം സെമിനാരി, പ്രതിവർഷം 840 രൂപാ വീതമുള്ള വട്ടിപ്പണ പലിശ ഇവയിൽ മാത്രം പരിമിതമായിരുന്നു. അവരും വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസും തമ്മിലുള്ള അധികാരത്തർക്കമല്ല അദ്ദേഹത്തെ മുടക്കാൻ അന്ന് പാത്രിയർക്കീസായ അബ്ദുള്ളാ രണ്ടാമനെ 1911-ൽ പ്രേരിപ്പിച്ചത്. മലങ്കരയുടെ ലൗകികാധികാരം പാത്രിയർക്കീസിനാണെന്ന് സമ്മതിച്ച് രജിസ്റ്റർ ഉടമ്പടി കൊടുക്കാൻ മാർ ദീവന്നാസ്യോസ് വിസമ്മതിച്ചു എന്നതു മാത്രമാണ്. കൂട്ടു ട്രസ്റ്റികളെപ്പോലുള്ളവർ അന്ന് പാത്രിയർക്കീസിനോടു ചേരുകയാണ് ഉണ്ടായത്.

ഈ വിഷയത്തിൽ തന്റെ മുൻഗാമിയായ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ്, ഗുരുവായ പ. പരുമല തിരുമേനി, മലങ്കര സഭയുടെ ആത്മീയവും ലൗകികവുമായ ഭരണത്തിൽ അവസാന വാക്കായ അസോസ്യേഷൻ മാനേജിംഗ് കമ്മിറ്റി എന്നിവരെ മറികടക്കുക വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിന് അസാദ്ധ്യമായിരുന്നു. പാത്രിയർക്കീസിന്റെ ആവശ്യത്തോട് 1911-നു മുമ്പുള്ള 35 വർഷം അവർ അനുവർത്തിച്ച നയം അതേപടി പിന്തുടരുക മാത്രമാണ് അദ്ദേഹം ചെയ്തത്.

ഇതോടൊപ്പംതന്നെ ലൗകികാധികാരം സമ്മതിച്ച് രേഖ നൽകിയാൽ അതോടെ മലങ്കരസഭയുടെ ദേശീയതയും സ്വാതന്ത്ര്യവും നഷ്ടപ്പെട്ട് അന്ത്യോഖ്യൻ സഭയുടെ ഒരു ഭദ്രാസനം മാത്രമായി മാറുമെന്ന് വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിനും അന്നത്തെ മാനേജിംഗ് കമ്മിറ്റിക്കും വ്യക്തമായിരുന്നു. പത്രോസ് പാത്രിയർക്കീസും തുടർന്ന് അബ്ദുള്ളാ പാത്രിയർക്കീസും ആഗ്രഹിച്ചത് അതാണ്. സമ്പൂർണ്ണ വിധേയത്വവും സ്ഥിരം ധനസ്രോതസും. അതായിരുന്നു മലങ്കരയെക്കുറിച്ച് അവരുടെ കാഴ്ചപ്പാട്. ഇത്തരമൊരാവശ്യം നിയമ വിരുദ്ധമെന്ന് കാനോൻ വിദഗ്ദനായ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിന് നന്നായി അറിയാമായിരുന്നു. അദ്ദേഹം അതിനെ ചെറുത്തത് അധികാര പ്രമത്തത കൊണ്ടല്ലായിരുന്നു. മറിച്ച് തികഞ്ഞ ദേശീയബോധം കൊണ്ടായിരുന്നു. അത് ഒരു പാപമെങ്കിൽ മഹാത്മാഗാന്ധിയടക്കമുള്ള ഇന്ത്യൻ ദേശീയ നേതാക്കളും അതേതരം പാപികളാണ്. ദൈവം അവരോടു പൊറുക്കട്ടെ.

ഇനി ബാബു കളരിക്കലിന്റെ ചരിത്രാസംബന്ധങ്ങളെപ്പറ്റി ചില സൂചനകൾ മാത്രം.

1. 1653-ൽ പറങ്കികൾ കടലിൽ കെട്ടിത്താഴ്ത്തിയ മാർ അഹത്തള്ളാ ഏതു നാട്ടുകാരനെന്നോ, എങ്ങനെ ഇന്ത്യയിലെത്തിയെന്നോ യാതൊരു രേഖയുമില്ല.

2. 1653-ലെ കൂനൻകുരിശു സത്യത്തിന് മാർ അഹത്തുള്ളായുടെ വധം ഒരു ത്വരകമായി എന്നതു വസ്തുതയാണ്. എന്നാൽ മലങ്കര അസോസിയേഷന്റെ പ്രാഗ്രൂപമായ മലങ്കര പള്ളിയോഗം 1652 നവംബർ മുതൽ നടത്തിയ ആലോചനകളുടെ പരിണിതഫലമാണ് കൂനൻ കുരിശുസത്യം.

3. മലങ്കരസഭ അന്ത്യോഖ്യൻ സഭയുമായി ബന്ധപ്പെടുന്നത് 1665-ൽ യേരുശലേമിലെ സുറിയാനി പാത്രിയർക്കീസ് മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദ് കേരളത്തിലെത്തുമ്പോൾ മാത്രമാണ്. അതായത് 1653-ൽ കേരളത്തിൽ, ബാബു കളരിക്കൽ പറയുന്നതുപോലെ, *അന്ത്യോഖ്യാ വിശ്വാസികൾ* ഇല്ലായിരുന്നു.

4. പതിനെട്ടാം നൂറ്റാണ്ടിൽ ഡച്ചുകാരിൽ നിന്നും അന്ത്യോഖ്യൻ മെത്രാന്മാർ മലങ്കരസഭയെ രക്ഷിക്കുകയായിരുന്നില്ല. മറിച്ച് അക്കാലത്ത് അന്ത്യോഖ്യൻ മെത്രാന്മാർക്ക് മലങ്കരയിൽ തേർവാഴ്ച നടത്താൻ എല്ലാ ഒത്താശയും ചെയ്തു കൊടുത്തത് ഡച്ചുകാരാണ്. രാഷ്ട്രീയ കാരണങ്ങൾ മൂലം ഉത്ഭവിച്ച ഈ കൂട്ടുകെട്ടു സംബന്ധിച്ചുള്ള ഡച്ചുരേഖകളിൽ ഒരു ഭാഗം പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്. മലങ്കരസഭയുമായി പത്തൊമ്പതാം നൂറ്റാണ്ടിൽ ബന്ധപ്പെട്ട ആംഗ്ലിക്കൻ പ്രൊട്ടസ്റ്റന്റുകൾ പെന്തക്കോസ്തുകാരുമല്ല.

5. അബ്ദേദ് മ്ശിഹാ പാത്രിയർക്കീസിനെ ഏതെങ്കിലും സുന്നഹദോസ് മുടക്കിയതായോ സ്ഥാനഭ്രഷ്ടനാക്കിയതായോ യാതൊരു വിശ്വസനീയ രേഖയും അന്നോ ഇന്നോ ഹാജരാക്കാൻ കഴിഞ്ഞിട്ടില്ല (*ആകമാന സുറിയാനി സഭ*യും അതിന്റെ ആകമാന സുന്നഹദോസുമൊക്കെ 1970-കൾക്ക് ശേഷമുള്ള സൃഷ്ടിയാണ്. കോപ്റ്റിക്ക്, അന്ത്യോഖ്യാ, അർമീനിയ, മലങ്കര, എത്യോപ്യൻ, എറിട്രിയൻ സഭകൾ അടങ്ങുന്ന ഓറിയന്റൽ സഭകൾ നിഖ്യാ, കുസ്തന്തീനോസ്പോലീസ്, എഫേസൂസ് ഇവയേ മാത്രമേ ആകമാന സുന്നഹദോസുകളായി അംഗീകരിക്കുന്നുള്ളു.).

6. അന്ന് ഒരു നിയമാധിഷ്ടിത രാജ്യമല്ലാതിരുന്ന തുർക്കിയിലെ സുൽത്താൻ ഫർമാൻ (അധികാരപത്രം) പിൻവലിച്ചു എന്നത് അബ്ദേദ് മ്ശീഹാ പാത്രിയർക്കീസിന്റെ സ്ഥാനഭ്രംശനത്തിനു കാരണമായി പറയുന്ന ബാബു കളരിക്കൽ, വ്യവസ്ഥാപിതമായ ഇന്ത്യൻ നീതിന്യായ വ്യവസ്ഥ അംഗീകരിച്ച സഭാഭരണഘടനയും മലങ്കര മെത്രാപ്പോലീത്തായേയും പാത്രിയർക്കീസിന്റെ സ്ഥാനത്തെപ്പറ്റിയുള്ള വിശദീകരണവും അംഗീകരിക്കാൻ എന്തേ വിമുഖത കാട്ടുന്നു.

7. സ്ഥാനഭ്രഷ്ടനാക്കപ്പെട്ടതായി ബാബു കളരിക്കൽ ചിത്രീകരിക്കുന്ന

അബ്ദേദ് മ്ശിഹാ പാത്രിയർക്കീസിനെ കബറടക്കിയിരിക്കുന്നത് അന്ത്യോഖ്യാ പാത്രിയർക്കീസന്മാരുടെ ആസ്ഥാനമായ തുർക്കിയിലെ കുർക്കുമാ ദയറായിലാണ്. പത്രോസ് പാത്രിയർക്കീസിനെ അടക്കിയിരിക്കുന്നതും അവിടെയാണ്. ഇവർക്കുശേഷം ഒരു അന്ത്യോഖ്യാ പാത്രിയർക്കീസിനെയും അവിടെ അടക്കിയിട്ടില്ല.

8. പാത്രിയർക്കീസിനടുത്ത സ്ഥാനബഹുമാനത്തോടെ നടത്തിയ അബ്ദേദ് മ്ശിഹാ പാത്രിയർക്കീസിന്റെ കബറടക്ക ശുശ്രൂഷയിലെ സഹകാർമ്മികരിൽ ഒരാളായിരുന്നു പിന്നീട് *പാത്രിയർക്കാ പ്രതിനിധി* എന്ന പേരിൽ കേരളത്തിലെത്തിയ മാർ ഏലിയാസ് യൂലിയോസ് മെത്രാപ്പോലീത്താ. പിന്നീട് വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിനെതിരായ കേസുകളുടെ സൂത്രധാരകനായി മാറിയ ഇദ്ദേഹം ആ ചടങ്ങിൽ അംശവസ്ത്രധാരിയായി പങ്കെടുക്കുന്ന ഫോട്ടോ ഇപ്പോഴുമുണ്ട്. കോടതിയിൽ അദ്ദേഹം അതു സമ്മതിച്ചിട്ടുമുണ്ട്.

9. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ഒരു കേസും കൊടുത്തില്ല. അബ്ദുള്ളാ പാത്രിയർക്കീസ് നടത്തിയ നിയമ വിരുദ്ധ മുടക്കിനെ തുടർന്ന് അദ്ദേഹം മലങ്കര മെത്രാനായി നിയമിച്ച കൊച്ചുപറമ്പിൽ പൗലൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ മുതൽപേർ വാദികളായി അദ്ദേഹത്തെ പ്രതി ചേർത്താണ് കേസ് ഫയൽ ചെയ്തത്. ഈ വ്യവഹാര പരമ്പരയിലാണ് അദ്ദേഹം സമ്പൂർണ്ണ വിജയം നേടിയത്.

10. നിയമവിരുദ്ധമായ മുടക്കിനെ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് തരിമ്പും വകവെച്ചിരുന്നില്ല. പാത്രിയർക്കീസുമായി അദ്ദേഹം സമാധാനാലോചനകൾ നടത്തിയത് മുടക്കു പിൻവലിച്ചു കിട്ടാനായിരുന്നില്ല. മറിച്ച് സഭയിലെ പിളർപ്പ് ഒഴിവാക്കാനായിരുന്നു.

11. ബാബു കളരിക്കൽ *ജാരസന്തതി* എന്നു വിശേഷിപ്പിക്കുന്ന അബ്ദേദ് മ്ശിഹാ പാത്രിയർക്കീസു വഴിയുള്ള മേല്പട്ടമായിരുന്നു പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയനും സഹ മെത്രാന്മാർക്കും ഉണ്ടായിരുന്നത്. 1958-ലെ സുപ്രീംകോടതി വിധിയെത്തുടർന്ന് അവരെ അതേ സ്ഥാനികളായി മുൻ പാത്രിയർക്കീസ് പക്ഷം ഉപാധികളില്ലാതെ അംഗീകരിച്ചതിനെ ഈ സാഹചര്യത്തിൽ എങ്ങനെ സാധൂകരിക്കും.

ഇതിനേക്കാളൊക്കെ ഉപരിയായി *രണ്ടു സഭകളായി* എന്ന ബാബു കളരിക്കലിന്റെ വാദത്തെ അദ്ദേഹത്തിന്റെ സഭാ തലവനായ അന്ത്യോഖ്യാ പാത്രിയർക്കീസ് പ. ഇഗ്നാത്തിയോസ് സഖാ പ്രഥമൻ പോലും അംഗീകരിക്കുന്നില്ല. *എന്റെ സഭയിലെ ഇതര വിഭാഗം* എന്നു മാത്രമാണ് മലങ്കര ഓർത്തഡോക്സ് സഭയെ അദ്ദേഹം ആവർത്തിച്ചു വിശേഷിപ്പിക്കുന്നത്.

വിഭജനം അക്രൈസ്തവമാണ്. എന്നു മാത്രമല്ല അതു കൂടുതൽ പ്രശ്നങ്ങൾ സൃഷ്ടിക്കുകയേയുള്ളു. യോജിപ്പാണ് പ്രശ്ന പരിഹാര

ത്തിനുള്ള ശാശ്വതമായ മാർഗ്ഗം. യേശുക്രിസ്തു പഠിപ്പിച്ചതും അതാണ് (യോഹന്നാൻ 17.11). അതിനായി പരിശ്രമിക്കുകയാണ് വേണ്ടത്. കുറഞ്ഞത് സ്വന്തം സഭാതലവന്റെ ആദർശമെങ്കിലും ഉൾക്കൊള്ളണം. സർക്കാരും പ്രോൽസാഹിപ്പിക്കേണ്ടത് ഐക്യശ്രമത്തേയാണ്. പക്ഷേ സ്വാർത്ഥമതികളായ രാഷ്ട്രീയക്കാരും സഭയിലെതന്നെ സ്ഥാനമോഹികളും കേരളത്തിലെ ഇതര സഭകളും ഇതിനെതിരാണ്. കാരണം മലങ്കരസഭയിലെ ഐക്യം അവരുടെ ലക്ഷ്യപ്രാപ്തിക്ക് വിഘാതമാണ്.

ബാബു കളരിക്കലിന്റെ കുറിപ്പിന് ഒരു ലഘുലേഖാ നിലവാരം പോലുമില്ല. *കലാകൗമുദി* പോലെയുള്ള ഉത്തരവാദിത്വപ്പെട്ട മാധ്യമങ്ങൾ ഇവയ്ക്കായി വിലപ്പെട്ട പത്രസ്ഥലം മെനക്കെടുത്തരുത്.

# 74

# ആത്മീയ കൊളോണിയലിസവും അബദ്ധ പ്രസ്താവനകളും

**2011** ഒക്ടോബർ 14 ലക്കം മലയാളം വാരികയിലെ കെ. സി. വർഗീസിന്റെ *സഹോദരാ നീ എന്നെ കൊല്ലൂ, അല്ലെങ്കിൽ ഞാൻ നിന്നെക്കൊല്ലും* എന്ന ലേഖനമാണ് ഈ കുറിപ്പിനാധാരം. അർദ്ധസത്യങ്ങളും അസത്യങ്ങളും കോർത്തിണക്കി ഒരു വിഷയത്തെ എങ്ങനെ വികലമായി അവതരിപ്പിക്കാം എന്നതിന്റെ വ്യക്തമായ ഉദാഹരണമാണ് ഈ ലേഖനം.

കെ. സി. വർഗീസിന്റെ അബദ്ധജഡിലവും വഴിതെറ്റിക്കുന്നതുമായ എല്ലാ നിഗമനങ്ങളേയും രേഖകളുടെ അടിസ്ഥാനത്തിൽ മാത്രം ചരിത്രപരമായി ഖണ്ഡിക്കാൻ സാധിക്കും. പക്ഷേ അതിന് മലയാളം വാരികയുടെ ഒരു ലക്കത്തിലെ മുഴുവൻ പേജുകളും പോരാ. അതിനാൽ അതീവ ഗൗരവമായ ഏതാനും വസ്തുതകൾ മാത്രം പ്രതിപാദിക്കുകയാണ്.

ജനാധിപത്യമായാലും രാജാധിപത്യമായാലും വ്യവസ്ഥാപിതമായ ഒരു ഭരണസംവിധാനത്തിന് അത്യന്താപേക്ഷിതമായ ഘടകമാണ് നിയമവാഴ്ച. നിയമവാഴ്ചയെ താങ്ങി നിർത്തുന്ന നെടുംതൂണ് നിയമനിർമ്മാണ സഭ, നീതിന്യായ കോടതികൾ, ഭരണ സംവിധാനം ഇവയുടെ സുഗമമവും ഉത്തരവാദിത്വപരവുമായ പരസ്പര ബന്ധമാണെന്നതിൽ രണ്ടുപക്ഷമില്ല. ഇത് ഇല്ലാതായാൽ *അഭരണം* (Anarchy) ആവും ഫലം. ഈ പരസ്പരബന്ധത്തിലെ അതിപ്രധാനമായ ഒരു ഘടകമാണ് കോടതി വിധി – അതെന്തായാലും – നടപ്പാക്കാൻ ഭരണകൂടത്തിനുള്ള ബാദ്ധ്യത.

ഭരണഘടനയേയും നിയമത്തേയും വ്യാഖ്യാനിക്കാനും വിശദീകരിക്കാനുമുള്ള അധികാരം നീതിന്യായകോടതികളിൽ നിക്ഷിപ്തമാണ്. അവയുടെ ഉത്തരവുകൾ പാലിക്കാനും നടപ്പാക്കാനുമുള്ള ബാദ്ധ്യതയാണ് ഭരണകൂടത്തിന് (Executive) ഉള്ളത്. വിധി നടത്തൽ എന്തായാലും എവിടെയായാലും – അത് അയോദ്ധ്യയോ, ശിവഗിരിയോ, കോലഞ്ചേരിയോ ആകാം – നടപ്പിലാക്കാൻ ആ ഭരണകൂടം ബാദ്ധ്യസ്ഥമാണ്. അത്തരം വിധിനടത്തലിന് പ്രതിഷേധങ്ങൾ ഉണ്ടാവാം. പക്ഷേ അവയെ ഭയന്ന് വിധി നടത്താതിരിക്കുക എന്നത് നിയമവാഴ്ചയുടെ സമ്പൂർണ്ണ തകർച്ചയ്ക്കാവും വഴിവെക്കുക. കായികശക്തിയെ ഭയന്ന് കോടതിവിധി നടത്താതിരിക്കുന്ന സർക്കാർ ഒരു രാജ്യത്തിന്റെ നിയമവാഴ്ചയുടെ പരാജയമാണ്. അത് യു.ഡി.എഫ്. ആയാലും, എൽ.ഡി.എഫ്. ആയാലും ബി.ജെ.പി. ആയാലും സ്ഥിതിക്കു മാറ്റമില്ല.

രാഷ്ട്രിയത്തിൽ ഇടപെടുകയോ, തെരുവിൽ ഇറങ്ങുകയോ ചെയ്ത ചരിത്രം ഓർത്തഡോക്സ് സഭയ്ക്കില്ല. സമീപകാലത്തെ കോലഞ്ചേരി

പ്രക്ഷോഭവും കാര്യസാദ്ധ്യത്തിനായി നടത്തിയ ഒരു സമ്മർദ്ദതന്ത്രമല്ലായിരുന്നു. ഇന്ത്യ എന്ന വ്യവസ്ഥാപിത നിയമവാഴ്ചയുള്ള രാജ്യത്ത്, വോട്ടുബാങ്ക് രാഷ്ട്രീയത്തെ ഭയന്ന് നിയമവാഴ്ച നിഷേധിക്കുന്ന സർക്കാർ നടപടിക്കെതിരായ സമാധാനപരമയ പ്രതിഷേധമായിരുന്നു. ഇന്ത്യൻ പൗരന്മാരായ മെത്രാന്മാരും ഈ രാജ്യത്തിന്റെ നിയമവാഴ്ചയുടെ ഭാഗമാണെന്നാണ് ഓർത്തഡോക്സ് സഭയുടെ നിലപാട്. നീതിനിഷേധത്തിനെതിരെ പ്രതികരിക്കാൻ അവർക്ക് അവകാശവും ബാദ്ധ്യതയുമുണ്ട്. നിയമവിരുദ്ധമായ എന്തെങ്കിലും നേടിയെടുക്കാൻ നടത്തിയ കായിക ശക്തിപ്രകടനമായിരുന്നില്ല.

രണ്ടാമതായി ലേഖകൻ 2002 മാർച്ചിലെ പരുമല അസ്സോസിയേഷനെപ്പറ്റി നടത്തിയ ദുഃസ്സൂചനാപരമായ പരാമർശനങ്ങളാണ്. സഭയിലെ ഭിന്നിപ്പ് ഒഴിവാക്കുക എന്ന സദുദ്ദേശ്യത്തോടെയാണ് ഇരുവിഭാഗത്തിനും പങ്കെടുത്തു സ്വയം നിർണ്ണയം നടത്തുവാൻ തക്കവിധം ഈ അസോസിയേഷൻ നടത്തുവാനും അതിനു കോടതി നിരീക്ഷകനെ വയ്ക്കുവാനും ബഹു. സുപ്രീംകോടതി തീരുമാനിച്ചത്. ഈ അസോസിയേഷനിൽ പങ്കെടുത്ത് തങ്ങളുടെ ശക്തി തെളിയിക്കുവാനല്ല ഇന്നത്തെ *യാക്കോബായ* വിഭാഗം ശ്രമിച്ചത്. മറിച്ച് അസോസിയേഷൻ നടത്തിക്കാതിരിക്കാനാണ്. അതു വിജയിക്കാതെ വന്നതോടെ അവരിൽ ഒരു വിഭാഗം യോഗം ബഹിഷ്ക്കരിക്കുകയും പുതിയ സഭ രൂപീകരിച്ചതായി പ്രഖ്യാപിക്കുകയും ചെയ്തു.

2002-ലെ അസോസിയേഷനുമായി ബന്ധപ്പെട്ട ഒരു ഘട്ടത്തിലും ബഹു. സുപ്രീംകോടതി നിയോഗിച്ച നിരീക്ഷകനായ ജസ്റ്റീസ് മളീമഠിന്റെ പ്രവർത്തനങ്ങളെപ്പറ്റി ആരും ആരോപണം ഉന്നയിച്ചില്ല. അപ്രകാരമുണ്ടായിരുന്നെങ്കിൽ അതു കോടതിയെ ബോദ്ധ്യപ്പെടുത്താനും, വേണമെങ്കിൽ നിരീക്ഷകനെ മാറ്റാനുമുള്ള അവസരം ബന്ധപ്പെട്ട കക്ഷികൾക്കുണ്ടായിരുന്നു. അതു ചെയ്തിട്ടില്ല. ഒൻപതു വർഷങ്ങൾക്കു ശേഷം ആരോപണം ഉന്നയിക്കുന്ന ലേഖകനും കാടടച്ചു വെടിവെക്കുന്നതല്ലാതെ വ്യക്തമായ ആരോപണമൊന്നും ഉന്നയിക്കുന്നില്ല. ഇതു വായനക്കാരെ തെറ്റിദ്ധരിപ്പിക്കാനുള്ള ശ്രമം മാത്രമാണ്.

ഇന്നത്തെ *യാക്കോബായ* വിഭാഗം 2002-ലെ അസോസിയേഷനിൽ നിന്ന് വിട്ടുനിന്നത് 1934-ലെ ഭരണഘടന അംഗീകരിക്കാനുള്ള വിമുഖതകൊണ്ടു മാത്രമാണ്. ഈ ഭരണഘടനപ്രകാരം മലങ്കരസഭ ഒരു നിയമവിധേയ സമൂഹമായിത്തീരും. പിന്നീട് സ്വേഷ്ടപ്രകാരം ആർക്കും സ്ഥാനം കൈയാളാനാവില്ല. അത്തരം സ്ഥാനമോഹികളാണ് 2002-ലെ സഭാ ഐക്യത്തിനു തുരങ്കം വെച്ചത്.

ലേഖകൻ ആരോപിക്കുന്നതുപോലെ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനമോ, സ്വയംശീർഷകത്വ വാദമോ ഒന്നുമല്ല 1970-കളിൽ മലങ്കരസഭയെ പിളർത്തിയത്. അവയൊക്കെ കേവലം അക്കാദമിക്ക് ചർച്ചകളായി നൂറ്റാണ്ടുകളോളം തുടരുക മാത്രം ചെയ്തേനേ. യഥാർത്ഥ

ത്തിൽ മലങ്കരസഭയെ പിളർത്തിയത് 1974-ൽ ഇപ്പോഴത്തെ തോമസ് പ്രഥമനടക്കം മൂന്നുപേർക്ക് അന്ത്യോഖ്യാ പാത്രിയർക്കീസ് അനധികൃതമായി മെത്രാൻപട്ടം കൊടുത്തതിനെ തുടർന്നുള്ള സംഭവങ്ങളാണ്. ഐക്യം ഇന്നും അസാദ്ധ്യമായതിന്റെ കാരണം പ്രത്യേകിച്ചു വ്യക്തമാക്കേണ്ടതില്ലല്ലോ. ഓർത്തഡോക്സ് സഭയിൽ ഒരു മെത്രാനാകണമെങ്കിൽ കടക്കേണ്ടുന്ന കടമ്പകളും ഇതിനോടു കൂട്ടി വായിക്കണം. 2009, 2010 വർഷങ്ങളിലെ മെത്രാൻ തിരഞ്ഞെടുപ്പുകളുടെ ദീർഘമായ ജനാധിപത്യ നടപടിക്രമം വിസ്മൃതിയിലാകാനുള്ള സമയമായിട്ടില്ല.

1653-ലെ കൂനൻകുരിശു സത്യത്തെ തുടർന്നുള്ള സംഭവവികാസങ്ങളാണ് മലങ്കരയും അന്ത്യോഖ്യാ പാത്രിയർക്കീസുമായുള്ള ബന്ധത്തിന് അടിസ്ഥാനമിട്ടത്. മലങ്കരയിലെത്തിയ ആദ്യ അന്ത്യോഖ്യൻ മേല്പട്ടക്കാരൻ 1665-ൽ വന്ന യേറുശലേമിലെ സുറിയാനി പാത്രിയർക്കീസായ മാർ ഗ്രീഗോറിയോസ് അബ്ദുൽ ജലീദ്, 1685-ൽ വന്ന പ. മാർ ബസേലിയോസ് യൽദോ മഫ്രിയാനാ എന്നിവരുടെ കാലത്തെ അന്ത്യോഖ്യാ പാത്രിയർക്കീസായ ഇഗ്നാത്തിയേസ് അബ്ദൽ മ്ശിഹാ പ്രഥമൻ ആത്മീയ കൊളോണിയലിസത്തെക്കുറിച്ച് ചിന്തിച്ചിരുന്നില്ലെന്നു രേഖയുണ്ട്. മറിച്ച്, ക്രൈവസ്തവ സഭകൾ നൂറ്റാണ്ടുകളായി പിന്തുടരുന്ന സഹായത്തിന്റെ ദൗത്യം (Mission of help) ആയി മാത്രമാണ് അദ്ദേഹം ഇതിനെ കണക്കാക്കിയത്. പിൽക്കാലത്ത് പതിനെട്ട്-പത്തൊമ്പത് നൂറ്റാണ്ടുകളിൽ മലങ്കരസഭയിലുണ്ടായ അന്തഃഛിദ്രങ്ങളാണ് അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ആത്മീയ കൊളോണിയലിസത്തിനു വഴിവെച്ചത്.

അന്ത്യോഖ്യൻ (പാശ്ചാത്യ സുറിയാനി) സഭയിൽ നിന്നും പട്ടത്വം സ്വീകരിച്ചതോ, അവരുടെ കൂദാശാനുഷ്ടാനങ്ങൾ അംഗീകരിച്ചതോ, വൈദിക വസ്ത്രമുപയോഗിക്കുന്നതോ ആജീവനാന്ത വിധേയത്വത്തിനുള്ള ഉപാധികളല്ല. വിധേയത്വം അവസാനിപ്പിച്ചെങ്കിൽ ഇവയൊക്കെയും ഉപേക്ഷിക്കണമെന്ന വാദവും അപഹാസ്യമാണ്. ഇന്ത്യയിൽ റെയിൽവേ, കമ്പിത്തപാൽ, പാർലമെന്ററി ജനാധിപത്യം മുതലായവ അവതരിപ്പിച്ചത് ബ്രിട്ടീഷ് സാമ്രാജ്യമാണ്. സ്വാതന്ത്ര്യം പ്രാപിച്ചതുകൊണ്ട് ഇന്ത്യ ഇവയെല്ലാം ഉപേക്ഷിക്കണമെന്നും, അഥവാ ഇവ ഇന്നും ഉപയോഗിക്കുന്നതിനാൽ ബ്രിട്ടീഷ് സാമ്രാജ്യത്തിനു വിധേയമാകണമെന്നും പറയുന്നതുപോലുള്ള വിചിത്രമായ വാദഗതിയാണിത്.

പരക്കെ പ്രചരിപ്പിക്കപ്പെടുന്ന മറ്റൊരു വാദഗതി 1934-ലെ ഭരണഘടന ഇടവകപള്ളികളുടെ ലൗകികഭരണാവകാശം ഇല്ലായ്മ ചെയ്യുന്നു എന്നതാണ്. അഞ്ചു രൂപ കൊടുത്താൽ എം.ഒ.സി. ബുക്സ്റ്റാളിൽ ലഭിക്കുന്ന ഒന്നാണ് 1934-ലെ ഭരണഘടനയുടെ കോപ്പി. വാങ്ങി ആർക്കും പഠിക്കാവുന്ന ഒന്നാണത്. കൂട്ടത്തിൽ 2002-ലെ പുത്തൻകുരിശു ഭരണഘടനയും, മറ്റു ഭരണഘടനകളും താരതമ്യം ചെയ്യണം. എന്നിട്ടു മാത്രം ഈ വാദം ഉയർത്തണം.

ഇനി കെ. സി. വർഗീസിന്റെ ലേഖനത്തിലെ വസ്തുതാപരമായ തെറ്റുകളിൽ ചിലതു മാത്രം ചൂണ്ടിക്കാണിക്കട്ടെ. വ്യക്തമായ രേഖകളുടെ അടിസ്ഥാനത്തിൽ തെളിയിക്കാൻ സാധിക്കുന്നവയാണ് ഇവയെല്ലാം.

1. സ്വയംശീർഷകത്വ വാദം ആദ്യം ഉയർത്തിയത് മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായല്ല. അതിനു നൂറ്റാണ്ടുകളുടെ പഴക്കമുണ്ട്. പതിനെട്ട് - പത്തൊമ്പത് നൂറ്റാണ്ടുകളിൽ ഇതിനെ പിന്തുണയ്ക്കുന്ന രേഖകളുമുണ്ട്. മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ സ്ഥാനമേൽക്കുന്നതിനു മുമ്പുതന്നെ മൂന്നുപേർക്ക് അന്ത്യോഖ്യാ പാത്രിയർക്കീസ് അനധികൃതമായി മെത്രാൻ പട്ടം കൊടുത്തു എന്ന വസ്തുതയും പരിഗണിക്കണം.

2. അതേപോലെ തന്നെ മാർത്തോമ്മാശ്ലീഹായുടെ സിംഹാസനവും 1970-കളുടെ സൃഷ്ടിയല്ല. പത്തൊമ്പതാം നൂറ്റാണ്ടിൽ - മലങ്കരയിലെ കാതോലിക്കേറ്റ് സ്ഥാപനത്തിനു മുമ്പ് - മലങ്കര മെത്രാപ്പോലീത്താമാർ ഈ സ്ഥാനനാമം ഉപയോഗിച്ചിരുന്നു. ഒന്നും രണ്ടും കാതോലിക്കാമാർ *ശ്ലീഹായ്ക്കടുത്ത കിഴക്കേ സിംഹാസനം* എന്ന സ്ഥാനനാമം ഉപയോഗിച്ചിരുന്നു. മൂന്നാമത്തെ കാതോലിക്കാ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ 1930 മുതലെങ്കിലും *പ. മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഢനായിരിക്കുന്ന* എന്ന് ചുവന്ന മഷിയിൽ തന്റെ കല്പനകളിൽ ഉപയോഗിച്ചിരുന്നു.

3. 1686-ലെ ചെങ്ങന്നൂർ സുന്നഹദോസിനുശേഷം മലങ്കര സഭ അംഗീകരിച്ച അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ആത്മീയ അധികാരം 1934-ലെ ഭരണഘടനയും അംഗീകരിക്കുന്നുണ്ട്. അതിന് ഇന്നും മാറ്റം വരുത്തിയിട്ടില്ല. പക്ഷേ അതിന്റെ വ്യാപ്തി 18-20 നൂറ്റാണ്ടുകളിൽ പല പ്രാവശ്യം സഭ വ്യക്തമാക്കിയിട്ടുമുണ്ട്.

4. അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ആത്മീയ അധികാരം മലങ്കരയിൽ പ്രയോഗത്തിലാക്കിയത് 1836-ലെ മാവേലിക്കര പടിയോലയല്ല. 1842-ൽ പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസ് ഏകപക്ഷീയമായി അന്ത്യോഖ്യാ പാത്രിയർക്കീസിൽനിന്നും മേല്പട്ടം ഏറ്റ സംഭവവും, അദ്ദേഹത്തിനു മലങ്കര മെത്രാൻ സ്ഥാനം ഉറപ്പിച്ച 1848-ലെ കൊല്ലം പഞ്ചായത്തു വിധിയുമാണ്.

5. 1876-ൽ പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസിനു അനുകൂലമായ രാജകീയ വിളംബരം പിൻവലിച്ചില്ല. മറിച്ച് അദ്ദേഹത്തെ സിവിൽ കോടതികൾക്ക് വിധേയനാക്കുക മാത്രമാണ് ചെയ്തത്. അതിനെത്തുടർന്നാണ് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ ആലപ്പുഴ ജില്ലാകോടതിയിൽ കേസ് ഫയൽ ചെയ്തത്.

6. 1876-ലെ മുളന്തുരുത്തി സുന്നഹദോസിന്റെ കാനോനാകൾ - പ്രധാനമായും അസോസിയേഷൻ രൂപീകരണം - പത്രോസ് പാത്രിയർക്കീസിന്റെ സംഭാവനയല്ല. 1873-ൽ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ്

അഞ്ചാമൻ പരുമലയിൽ വിളിച്ചു കൂട്ടിയ സുന്നഹദോസിന്റെ സൃഷ്ടിയാണ്. സാങ്കേതികമായ കാരണത്താൽ നിയമപരിരക്ഷ ലഭിക്കാതിരുന്ന അവ വീണ്ടും പാസാക്കുക മാത്രമാണ് മുളന്തുരുത്തിയിൽ ചെയ്തത്.

7. 1876-ലെ രാജകീയ വിളംബരമോ, മുളന്തുരുത്തി സുന്നഹദോസോ പാത്രിയർക്കീസിന് ഉദ്ദേശിച്ച അധികാരമൊന്നും നൽകിയില്ലെന്നും, അവ നൽകണമെന്ന നിരന്തരമായ ആവശ്യം മലങ്കരസഭ നിരസിച്ചു എന്നും വ്യക്തമായ രേഖകളുണ്ട്.

8. നവീകരണ സുറിയാനിക്കാരെ വെറുംകയ്യോടെ ഇറക്കിവിട്ടു എന്ന പരാമർശനം വാസ്തവവിരുദ്ധമാണ്. 1889-ൽ റോയൽ കോടതി വിധി വരുന്നതിന് തൊട്ടു മുമ്പ്, സഭയിൽ പിളർപ്പ് ഒഴിവാക്കാൻ താൻ സ്ഥാന ത്യാഗം ചെയ്ത് തോമസ് അത്താനാസ്യോസിനെ ഭരണം ഏല്പിക്കാം എന്ന് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ തിരുവിതാംകൂർ മഹാരാജാവിനെ അറിയിച്ചതാണ്. എതിർകക്ഷി അതു നിരസിച്ചതിനാലാണ് വിധി നടത്തേണ്ടി വന്നത്.

കൈയൂക്കുകൊണ്ട് നിയമവാഴ്ചയെ വെല്ലുവിളിക്കുന്ന ഒരു സമൂഹത്തിനെതിരെ കേരളമനഃസാക്ഷിയുടെ ശ്രദ്ധതിരിച്ചു എന്നതാണ് പ. പൗലൂസ് ദ്വിതീയൻ ബാവായുടെ കോലഞ്ചേരി ഉപവാസത്തിന്റെ ബാക്കി പത്രം. ഓർത്തഡോക്സ് സഭ എന്നും നിയമവിധേയ സമൂഹമായിരുന്നു. ഇനിയും ആയിരിക്കുമെന്നും പ. ബാവാ അസന്നിഗ്ദമായി പ്രഖ്യാപിച്ചിട്ടുണ്ട്.

വാചക കസർത്തുകൾ ഒഴിവാക്കി ഒരൊറ്റ ചോദ്യം മാത്രം. ഈ പ്രശ്നത്തിന് ഒരു ശാശ്വത പരിഹാരമുണ്ട്. അത് സമ്പൂർണ്ണ ഐക്യമാണ്. ഒരേ വിശ്വാസം പുലർത്തുന്നവർക്ക് അത് അസാദ്ധ്യവുമല്ല. 1958 മുതൽ 1974 വരെ അതു നിലനിന്നതുമാണ്. അതിനു തയാറുണ്ടോ.

കേരളത്തിലെ രാഷ്ട്രീയക്കാർക്കോ, ഇതര സഭക്കാർക്കോ, മലങ്കര സഭയിലെ തന്നെ സ്ഥാനമോഹികൾക്കോ സഭായോജിപ്പിൽ താല്പര്യമില്ല. പക്ഷേ നമുക്ക് അതിനേപ്പറ്റി മാത്രം ചിന്തിക്കാം.

# 75

# ശത്രുവിന്റെ ശത്രു മിത്രം

**തി**രുവല്ലയിൽ 2013 സെപ്റ്റംബർ 18-20 തീയതികളിൽ നടന്ന മാർത്തോമ്മാ സഭാ പ്രതിനിധി മണ്ഡല യോഗത്തെപ്പറ്റി *മാതൃഭൂമി*യിൽ വന്ന ഒരു വാർത്തയാണ് ഈ കുറിപ്പെഴുതാൻ ഹേതു. കുറച്ചുകൂടി കൃത്യമായി പറഞ്ഞാൽ മലങ്കര മാർത്തോമ്മാ സഭയുടെ പരമാദ്ധ്യക്ഷനായിരിക്കുന്ന പാലക്കുന്നത്ത് ജോസഫ് മാർത്തോമ്മാ മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷ പ്രസംഗമാണ് പരാമർശന വിഷയം.

പത്രവാർത്തപ്രകാരം പാലക്കുന്നത്ത് ജോസഫ് മാർത്തോമ്മാ മെത്രാപ്പോലീത്താ ... *മലങ്കര യാക്കോബായ സഭയും മാർത്തോമ്മാ സഭയും യോജിക്കാവുന്ന മേഖലകളിൽ യോജിക്കും. ഇതിനായി യാക്കോബായ സഭ നിയോഗിക്കുന്ന കമ്മീഷനിൽ മാർത്തോമ്മാ സഭാ പ്രതിനിധികളെ ഉൾപ്പെടുത്തും* ... എന്നാണ് അവിടെ പ്രസ്താവിച്ചത്.

പ. അന്ത്യോഖ്യാ പാത്രിയർക്കീസ് കൂദാശ ചെയ്ത മൂറോനാണ് മാർത്തോമ്മാ സഭ ഇന്നും ഉപയോഗിക്കുന്നത് എന്ന് കേരളത്തിലും, *മാർത്തോമ്മാ സഭ നവീകരണത്തിന്റെ പാതയിൽ മുന്നോട്ടു ചരിക്കുക*യാണെന്നു അമേരിക്കയിലും പൂർവാപരവിരുദ്ധമായി പ്രസ്താവന നടത്തുന്ന പാലക്കുന്നത്ത് ജോസഫ് മാർത്തോമ്മായുടെ വാക്കുകൾ ആ രീതിയിൽ കണ്ടാൽ മതി എങ്കിലും ഈ പ്രസ്താവന ന്യായമായ ചില സംശയങ്ങൾ ഉയർത്തുന്നുണ്ട്.

ഒന്നാമതായി, ഈ പ്രസ്താവനയിൽ പറയുന്ന *മലങ്കര യാക്കോബായ സഭ* ഏതാണ് എന്നതാണ്. പ. ഇഗ്നാത്തിയോസ് സഖാ പ്രഥമൻ പാത്രിയർക്കീസ് പരമാദ്ധ്യക്ഷനായിരിക്കുന്ന സഭയാണ് ഉദ്ദേശിച്ചതെങ്കിൽ അതിന്റെ പേര് *അന്ത്യോഖ്യൻ സുറിയാനി ഓർത്തഡോക്സ് സഭ* (*Syriac Orthodox Church of Antioch*) എന്നാണ്. ബസേലിയോസ് തോമസ് പ്രഥമൻ നേതൃത്വം കൊടുക്കുന്ന പ്രസ്ഥാനത്തിന്റെ പേര് *യാക്കോബായ സുറിയാനി ക്രിസ്ത്യാനി സഭ* (*Jacobite Syrian Christian Church*) എന്നുമാണ്.

ഇത് ഒരിക്കൽ *യാക്കോബായ സഭ* എന്നു വിളിക്കപ്പെട്ടിരുന്നു എന്ന് ഭരണഘടനപ്രകാരം അംഗീകരിക്കുന്ന മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ ആകാൻ ഒട്ടും സാദ്ധ്യത ഇല്ല. കാരണം, പാലക്കുന്നത്ത് ജോസഫ് മാർത്തോമ്മായുടെ ഇതഃപര്യന്തമുള്ള പ്രവർത്തനം അത്തരമൊരു സാദ്ധ്യത പൂർണ്ണമായും തള്ളിക്കളയുന്നു.

ചുരുക്കത്തിൽ ആരുമായിയാണ് ചർച്ച നടത്തുന്നത് എന്നതിനു വ്യക്തതയില്ല. മാർത്തോമ്മാ സഭാ പ്രതിനിധി മണ്ഡലത്തിൽ പ്രസ്താവിച്ചു എന്ന നിലയിൽ പാലക്കുന്നത്ത് ജോസഫ് മാർത്തോമ്മായുടെ

പ്രസംഗത്തെ ഔദ്യോഗികമായി കണക്കാക്കണം. ഇവിടെ ഉഭയകക്ഷി ചർച്ചയിലെ മറുവിഭാഗം ഏതെന്നതിനു വ്യക്തത ഇല്ല. ഒരു ഔദ്യോഗിക പ്രസ്താവനയിൽ ഇതര സഭയെ അതിന്റേതായ ഗൗരവത്തിൽ ഔദ്യോഗിക നാമത്തിൽ സംബോധന ചെയ്യേണ്ടിയിരുന്നു.

രണ്ടാമത്തെ സംശയം ഏതു വിധത്തിലുള്ള സഹകരണമാണ് അദ്ദേഹം വിവക്ഷിക്കുന്നത് എന്നതാണ്. കേരളത്തിലെ വ്യവസ്ഥാപിത സഭകൾ എല്ലാം തമ്മിൽ സാമൂഹ്യമായ സഹകരണം നിലവിലുണ്ട്. അതിനപ്പുറം ഒരു സഹകരണത്തിന് വേദശാസ്ത്രപരമായ അതിർവരമ്പുകൾ ഒരു സഭയേയും അനുവദിക്കുന്നില്ല. ദേശീയ സഭയായ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയെ അജമോഷണ വേദിയായും കുടിപ്പക തീർക്കാനുള്ള ഉപകരണമായും കരുതുന്ന ചില സഭാവിഭാഗങ്ങൾ പരസ്പരം സഹകരിക്കാനാവാത്തവിധം അകന്ന വിശ്വാസങ്ങളിലാണെങ്കിലും ചിലപ്പോൾ *ശത്രുവിന്റെ ശത്രു മിത്രം* എന്ന ന്യായേനെ മുന്നണി ഉണ്ടാക്കിയെന്നു വരാം. പക്ഷേ അവിടെയും *മലങ്കര യാക്കോബായ* ശരിയാവുന്നില്ല.

മുകളിൽ പറഞ്ഞ മൂന്നു വിഭാഗങ്ങളിൽ ഏതായാലും മാർത്തോമ്മാ സഭയുമായുള്ള സഹകരണത്തിൽ താഴെ പറയുന്ന ചോദ്യങ്ങൾ പ്രസക്തമാണ്.

1. ഈ മൂന്നു വിഭാഗങ്ങളിൽ ഏതെങ്കിലും മാർത്തോമ്മാ സഭയുടെ പട്ടത്വം അംഗീകരിക്കുമോ?

2. ഈ മൂന്നു വിഭാഗങ്ങളുടേയും വി. ദൈവമാതാവ്, പരിശുദ്ധന്മാർ എന്നിവരോടുള്ള സംസർഗം, മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥന, വി. കൂദാശകളെപ്പറ്റിയുള്ള വിശ്വാസം, പട്ടക്കാരുടെ പാപമോചന അധികാരം ഇവ മാർത്തോമ്മാ സഭ അംഗീകരിക്കുമോ?

ഈ ചോദ്യങ്ങൾക്ക് എല്ലാം ഇന്നത്തെ നിലയിൽ *ഇല്ല* എന്ന് മാത്രമാണ് ഉത്തരം. അത്തരം മേഖലകളിൽ സഹകരണത്തിനുള്ള ആദ്യപടി പരസ്പര ചർച്ചകളാണ്. അതിന് *തിയോളജിക്കൽ ഡയലോഗ്* എന്നു പറയും. എത്ര ഡയലോഗ് നടത്തിയാലും ഓറിയന്റൽ ഓർത്തഡോക്സ് സഭാ കുടുംബത്തിൽപ്പെട്ട അന്ത്യോഖ്യൻ സഭയ്ക്കും മലങ്കര സഭയ്ക്കും തങ്ങളുടെ വിശ്വാസം ഭേദപ്പെടുത്താനാവില്ല. *നവീകരണത്തിന്റെ പാതയിൽ മുന്നോട്ടു ചരിക്കു*ന്ന മാർത്തോമ്മാ സഭയ്ക്കും സാദ്ധ്യമല്ല. വിശ്വാസ ഐക്യം കൂടാതെ കൂദാശാ സംസർഗവും സാദ്ധ്യമല്ല. കുർബാനയോ മൂറോനോ പങ്കിടാനും ആവില്ല. പിന്നെന്തു തരത്തിലുള്ള സഹകരണമാണ് ജോസഫ് മാർത്തോമ്മാ പ്രതീക്ഷിക്കുന്നത്? സാമൂഹിക സഹകരണമാണെങ്കിൽ അതു *മലങ്കര യാക്കോബായ സഭ*യുമായി മാത്രം പരിമിതപ്പെടുത്തുന്നതെന്തിന് എന്നതും മനസിലാക്കാനാവാത്ത വിഷയമാണ്.

*യാക്കോബായ* എന്ന നാമം സുറിയാനി സഭയ്ക്ക് ലഭിച്ചതിനെപ്പറ്റി പരാമർശിക്കട്ടെ. ഇത് കൽക്കദൂന്യാ സുന്നഹദോസുമായി ബന്ധപ്പെട്ട ഒരു പദമാണ്. രാജകീയ പിൻബലമുള്ള കൽക്കദൂന്യരോട് എതിർത്തു വന്ന ന്യൂനപക്ഷം ക്രിസ്തുവർഷം 536-നു ശേഷം പിടിച്ചുനിന്നത് മാർ യാക്കോബ് ബുർദ്ദാനയുടെ നേതൃത്വത്തിലാണ്. അദ്ദേഹം മുൻകൈയെടുത്ത് അന്ത്യോഖ്യാ പാത്രിയർക്കീസായി വാഴിച്ച ഈജിപ്തുകാരനായ പൗലെ ദ്ബാത്ത് ഉക്കോമോ പിൽക്കാലത്ത് യാക്കോബ് ബുർദ്ദാനയുമായി തെറ്റി. ഈ സമയം യാക്കോബ് ബുർദ്ദാനയെ പിന്തുണച്ചവരെ എതിർ കക്ഷികൾ വിളിച്ച പേരാണ് *യാക്കോബായക്കാർ*. ഈ കക്ഷിവഴക്ക് താമസിയാതെ ഇല്ലാതായെങ്കിലും കൽക്കദൂന്യർ ആ വിശ്വാസത്തെ നിരാകരിക്കുന്ന ഓറിയന്റൽ സഭകളെ *യാക്കോബായക്കാർ* എന്ന് പരിഹാസമായി വിളിക്കുകയും പ്രചരിപ്പിക്കുകയും ചെയ്തു. പിന്നീട് അന്ത്യോഖ്യൻ സുറിയാനി സഭ തന്നെ ഈ നാമം സ്വയം ഉപയോഗിച്ചു തുടങ്ങി. പക്ഷേ ഇന്ന് അന്ത്യോഖ്യൻ സഭ *യാക്കോബായ* എന്ന നാമം ഉപയോഗിക്കുന്നില്ല. *ഓർത്തഡോക്സ്* എന്ന പൂർവിക നാമം തന്നെയാണ് ഔദ്യോഗികമായി അവരും സ്വീകരിച്ചിരിക്കുന്നത്.

1665-ൽ യേറുശലേമിലെ സുറിയാനി പാത്രിയർക്കീസ് മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദ് കേരളത്തിലെത്തിയ ശേഷമാണ് *യാക്കോബായ* എന്ന പദം ഇവിടെ പ്രചരിച്ചത്. അന്ന് നസ്രാണി പള്ളികൾക്ക് അവകാശവാദം ഉന്നയിച്ചിരുന്ന റോമൻ കത്തോലിക്കാ സഭയുടെ കൊച്ചിയിലെ ലത്തീൻ മെത്രാൻ, മാർത്തോമ്മാ മെത്രാന്മാരുടെ നേതൃത്വത്തിലുള്ള ദേശീയ സഭ ... *പട്ടവും പിന്തുടർച്ചയും പാരമ്പര്യവുമില്ലാത്ത നൂതന യാക്കോബായക്കാരാണ്* ... എന്നും അതിനാൽ അവർക്ക് പള്ളികളുടെമേൽ അവകാശമില്ലെന്നും കൊച്ചിയിലെ ഡച്ച് അധികൃതർക്കെഴുതി. അതോടെയാണ് *യാക്കോബായ* എന്ന പദം കേരളത്തിൽ ആദ്യമായി പ്രയോഗിക്കപ്പെടുന്നത്.

1685-ൽ കേരളത്തിലെത്തിയ മാർ ഈവാനിയോസ് ഹദിയള്ള *യാക്കോബായ* എന്ന പേരിന് വിശാലമായ ഒരു പശ്ചാത്തലം നൽകാൻ ശ്രമിച്ചത് *നിരണം ഗ്രന്ഥവരി*യിൽ കാണാം. അദ്ദേഹം ... *വഴിപാടുകാരുടെ ബാബാ മാർ യാക്കോയുടെ നാമത്തുംമേലും, ഒറശ്ലെമിന്റെ മുൻപിലത്തെ അപ്പസ്ക്കോപ്പാ അവനായിയെന്ന് നമ്മുടെ കർത്താവിന്റെ കുടപ്രപ്പു മാർ യാക്കോയുടെ നാമത്തെക്കുറിച്ചും, ഉറഹായെക്കാരൻ മല്പാൻ മാർ യാക്കോയുടെ നാമത്തെക്കുറിച്ചും, നിഖ്യായുടെ ശുദ്ധമാകപ്പെട്ട സുന്നഹദോസിൽ മാർ അപ്രെമിനോടു കൂടെ അവനായിരുന്ന പത്തിനാസദമാറിന്റെ മൽപാൻ മാർ യാക്കോയുടെ നാമത്തെക്കുറിച്ചും, യാക്കോബായെക്കാരന്നു പേരുവിളിക്കപ്പെടുന്നു.* ... എന്നു വ്യാഖ്യാനിക്കുന്നു.

റോമൻ കത്തോലിക്കാ പദകോശത്തിൽ കൽക്കദൂന്യാ ഇതരർ *യാക്കോബായ* എന്ന പേരിലാണ് പൊതുവെ അറിയപ്പെട്ടിരുന്നത്. അതേ സഭാ പാരമ്പര്യത്തിൽ നിന്നു വന്ന യൂറോപ്പിലെ പ്രൊട്ടസ്റ്റന്റുകളും സ്വാഭാ

വികമായും *യാക്കോബായ* എന്ന പദം പിൻപറ്റി. അതിനാൽ കേരളത്തിലെ ഡച്ച്, ബ്രിട്ടീഷ് ഭരണകാലത്ത് ഈ പദം സർവസാധാരണമായി മാറി. പിന്നീട് നവീകരണ സുറിയാനിക്കാർ പിരിഞ്ഞു പോകുന്ന അവസരത്തിൽ *യാക്കോബായ* എന്ന നാമത്തിന്റെ ഉപയോഗം പരമകാഷ്ടയിലെത്തി.

ഇക്കാലത്ത് നവീകരണ സുറിയാനി സഭയ്ക്ക് വേദശാസ്ത്രവും സഭാവിജ്ഞാനീയവും സൃഷ്ടിച്ച കെ. എൻ. ഡാനിയേൽ, സത്യവിശ്വാസികളെ യാക്കോബ് ബുർദ്ദാനാ സ്ഥാപിച്ച സഭ എന്ന നിലയിൽ *യാക്കോബ്യർ* എന്നു പരിഹസിച്ചു. അതിന് പാലക്കുന്നത്ത് തോമസ് അത്താനാസ്യോസും കോവൂർ ഐപ്പു തോമ്മാ കത്തനാരും ചേർന്നു 1889-ൽ സ്ഥാപിച്ച നവീകരണ സുറിയാനി സഭയിൽപ്പെട്ടവരെ *തോമ്യർ* എന്നു വിളിച്ച് ഇടവഴിക്കൽ ഇ. എം. ഫിലിപ്പ് *ഇടവക പത്രിക*യിലൂടെ തിരിച്ചടിച്ചതും ഇവിടെ സ്മരണീയമാണ്.

സ്ഥാപന വർഷമായ 1889 മുതൽ നവീകരണ സുറിയാനി സഭക്കാർ സത്യവിശ്വാസികളെ *സ്തുതി ചൊവ്വാകപ്പെട്ട സഭ* എന്നർത്ഥമുള്ള *ഓർത്തഡോക്സ്* എന്നു ഉപയോഗിക്കാനുള്ള വിമുഖതകൊണ്ട് *യാക്കോബായക്കാർ* എന്നു വിളിക്കാൻ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. ഈ സാഹചര്യം കൂടി കണക്കിലെടുത്താണ് 1934-ലെ മലങ്കരസഭാ ഭരണഘടനയിൽ *ഈ സഭ യാക്കോബായ എന്നു തെറ്റായി പരാമർശിക്കപ്പെട്ടിരുന്നു* എന്ന് വിശദീകരിച്ചത്.

സത്യവിശ്വാസവും ദേശീയതയും പുലർത്തുന്ന മലങ്കരസഭയെ ഒറ്റപ്പെടുത്തി വളഞ്ഞാക്രമിക്കുന്ന അവിഹിത കൂട്ടുകെട്ട് പുത്തരിയല്ല. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ മെത്രാൻപട്ടമേറ്റു വന്നപ്പോൾ അദ്ദേഹത്തെ തുരത്താൻ ഉണ്ടായ ഒരവിശുദ്ധ കൂട്ടുകെട്ട് സമകാലികനായ കരവട്ടുവീട്ടിൽ മാർ ശെമവോൻ ദീവന്നാസ്യോസ് വിവരിക്കുന്നത് താഴെപറയും പ്രകാരമാണ്.

പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ മെത്രാൻ പട്ടമേറ്റു വന്നകാലത്ത് പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസും പരദേശി യൂയാക്കീം മാർ കൂറിലോസും തമ്മിലുള്ള ബന്ധം ... *ബാവായെ അവിടെനിന്നും വടകരെ പള്ളിക്കാററു കൊണ്ടുപൊകയും, അതിൽ ഏതാനുംപെരു മെത്രാൻ കൊതമങ്ങലത്തു ഇരിയ്ക്കുമ്പൊൾ അവിടെ ചെന്ന. അദെഹത്തെ വടകരെ കൊണ്ടുവരികയും, തമ്മിൽ കണ്ട സമയം മെത്രാൻ മുറയ്ക്കു ബാവാ ആചാരംചെയ്യാതെ വർത്തമാനങ്ങൾ പറഞ്ഞതും, ... ബാവാ മെത്രാൻ പട്ടം കൊടുത്തവരുടെ പട്ടവും അഴിച്ച ഏതാനും കൊടുത്തു വരുന്നു. മെത്രാൻ വടകരെ താമസിച്ച പട്ടം അഴിച്ചേറ്റവരിൽ ഏതാനുംപെരെ മുടക്കയും ചൈതു പാർത്തുവരുന്നു. ...*

ഇതിനു ശേഷം അധികം താമസിയാതെ മാർ ദീവന്നാസ്യോസിനു ജനസ്വാധീനം വർദ്ധിക്കുന്നു എന്നു കണ്ടപ്പോഴത്തെ സ്ഥിതിയും

അദ്ദേഹം തുടർന്നു വിവരിക്കുന്നുണ്ട്. ... *ബാവായും മെത്രാച്ചനുമായി തമ്മിൽ ആലൊജിച്ച, ഓരൊരൊവിധം അഭിപ്രായങ്ങൾ മനസ്സിൽ വിചാരിച്ചുംകൊണ്ടു, അയിമൊസ്യപ്പട്ട, എല്ലാ പള്ളിക്കാററും കൊലഞ്ചെരി പള്ളിയിൽ കൂടത്തക്കവണ്ണം ബാവായും, മെൽ പ്രകാരംതന്നെ മെത്രാച്ചനും, വടക്കെദിക്കിലുള്ള പള്ളിക്കാർക്കും, വടക്കുംതെക്കുമുള്ള പ്രമാണപ്പെട്ടവർക്കും, കല്പനകൾ എഴുതി അയച്ചു.* ... 1866-ൽ *പൊതു ശത്രു* വിനെതിരായി ഐമോസ്യപ്പെട്ട *ബാവാ* മാർ കൂറിലോസും, *മെത്രാൻ* പാലക്കുന്നത്ത് മാർ അത്താനാസ്യോസുമാണ്.

ഈ മാനദണ്ഡത്തിൽ ചിന്തിച്ചാൽ പാലക്കുന്നത്ത് ജോസഫ് മാർ ത്തോമ്മായുടെ പ്രസ്താവനയ്ക്ക് പല അർത്ഥതലങ്ങളും കാണാം.

(*മലങ്കര ഓർത്തഡോക്സ് ടി. വി., സെപ്റ്റംബർ 25, 2013, ബഥേൽ പത്രിക, ഒക്ടോബർ, 2013*)

# 76

# ഓയാറിൽ പതിയിരിക്കുന്ന ദുഷ്ടാത്മാക്കൾ

**ഗ**തികിട്ടാപ്രേതങ്ങൾ അലഞ്ഞുതിരിയുന്ന ഒരിടമാണ് സൈബർ സ്പേസ്. ഊരുംപേരുമില്ലാത്ത പല കായിതങ്ങളും ഇതിൽ പ്രത്യക്ഷപ്പെടും. ആരേക്കുറിച്ചും എന്തും പറയാവുന്ന ഒരിടമായി ഇന്നു സൈബർ സ്പേസ് മാറിയിരിക്കുന്നു. സുറിയാനി ക്രിസ്ത്യാനികളുടെ ശവസംസ്കാര ശുശ്രൂഷയിൽ പരാമർശിക്കുന്ന ...*ഓയാറിൽ പതിയിരിക്കുന്ന ദുഷ്ടാത്മാക്കൾ*... ഇവയാണോ എന്നു സംശയിക്കേണ്ട സാഹചര്യമാണ് പലപ്പോഴുമുണ്ടാകുക.

പ. ബസേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയൻ കാതോലിക്കായും പ. ഫ്രാൻസിസ് മാർപാപ്പായും തമ്മിൽ 2013 സെപ്റ്റംബർ 5-ന് റോമിൽ വെച്ച് കൂടിക്കാണുന്ന വാർത്ത വെളിയിൽ വന്നതോടെ അതിനെപ്പറ്റി ഇത്തരമൊരു *പിതൃശൂന്യ* സൃഷ്ടിയും സൈബർ സ്പേസിൽ അവതരിച്ചു. *കണ്ടാൽ കളി. കണ്ടില്ലേൽ കാര്യം* എന്ന നിലയിൽ പടച്ചുവിട്ട ഒന്നാണ് ഈ വിശ്വാമിത്ര സൃഷ്ടി. മറുപടി അർഹിക്കുന്ന ഒന്നല്ലങ്കിലും, ഇതിന്റെ വിശദീകരണം വായ്മൊഴിയായി പ്രചരിപ്പിക്കുന്ന ചില വ്യാജപ്രസ്താവനകൾക്കു മറുപടിയാകും എന്നതിനാൽ മാത്രം രേഖപ്പെടുത്തുകയാണ്.

വിചിത്രമായ നിഗമനങ്ങളാണ് പ. കാതോലിക്കാ ബാവായുടെ റോം സന്ദർശനത്തെപ്പറ്റി ഈ പിതൃശൂന്യ സൃഷ്ടിയിൽ അവതരിപ്പിക്കുന്നത്. ആർച്ചുബിഷപ്പ് മാർ ഈവാനിയോസിനു ശേഷം നിലച്ചുപോയ *പുനരൈക്യശ്രമം* പൂർത്തിയാക്കാനാണത്രെ പ. ബാവാ റോം സന്ദർശിക്കുന്നത്. ഐക്യം ഉടൻ പൂർത്തിയാകുന്നതിനാൽ കാതോലിക്കായുടെ സ്ഥാനം, വിവാഹിതരായ വൈദികർ, വൈദിക വിദ്യാഭ്യാസം മുതലായ വിശദാംശങ്ങൾ അവർ ചർച്ച ചെയ്യുമത്രെ! മുന്നോട്ട് വരികൾക്കിടയിൽ



വായിച്ചാൽ *കാതോലിക്കായുടെ സ്ഥാനം* എന്നാൽ, *പുനരൈക്യം* മൂലം മലങ്കര മൊത്തമായി തിരുവനന്തപുരം മേജർ ആർച്ചു ബിഷപ്പിന് അധീനമായിക്കഴിയുമ്പോൾ *തൊഴിലില്ലാതാവുന്ന* പ. ബസേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയന്റെ *ഗതി എന്താവും* എന്നതായിരുന്നു ചർച്ചാവിഷയം എന്നു ലേഖനകർത്താവ് ഉദ്ദേശിച്ചതായി തോന്നും.

രണ്ടു കാര്യങ്ങൾ ഇവിടെ വ്യക്തമാക്കിക്കൊള്ളട്ടെ. ഒന്നാമതായി സന്ദർശനാനുമതി യാചിച്ച് കാത്തു കെട്ടിക്കിടന്നു നടത്തിയ ഒരു മുഖം കാണിക്കലല്ല 2013 സെപ്റ്റംബർ 5-നു റോമിൽ നടന്നത്. സമന്മാരായ ഇരു സഭാതലവന്മാർ തമ്മിലുള്ള ഒരു കൂടിക്കാഴ്ചയായിരുന്നു അത്. യഥാർത്ഥത്തിൽ ഇത് റോമൻ കത്തോലിക്കാ സഭയുടെ പൊന്തിഫിക്കൽ കൗൺസിൽ ഫോർ പ്രമോട്ടിംഗ് ക്രിസ്ത്യൻ യൂണിറ്റിയും മലങ്കര സഭയുടെ ഡിപ്പാർട്ട്മെന്റ് ഓഫ് എക്യുമെനിക്കൽ റിലേഷൻസും ഏതാണ്ട് രണ്ടു വർഷം മുമ്പ് നിശ്ചയിച്ച ഒരു കൂടിക്കാഴ്ചയായിരുന്നു. 2013 സെപ്റ്റംബർ മാസത്തിൽ പോപ്പ് ബനഡിക്ട് പതിനാറാമനും പ. ബസേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയൻ കാതോലിക്കായും റോമിൽ വെച്ച് കൂടിക്കാണുക എന്നതായിരുന്നു പരസ്പര ധാരണ. പക്ഷേ ബനഡിക്ട് പതിനാറാമൻ മാർപാപ്പാ അപ്രതീക്ഷിതമായി സ്ഥാനത്യാഗം ചെയ്തതിനെ തുടർന്ന് കൂടിക്കാഴ്ച അനിശ്ചിതത്വത്തിലായി. ഏങ്കിലും പുതിയ മാർപാപ്പാ സ്ഥാനമേറ്റതിനെ തുടർന്ന് കൂടിക്കാഴ്ചയ്ക്കു താൽപര്യം പ്രകടിപ്പിച്ചു. പ. ബാവാ ഇംഗ്ലണ്ടിലെ ബ്രിസ്റ്റൾ പള്ളി കൂദാശയ്ക്കായി സെപ്റ്റംബറിൽ യൂറോപ്പു സന്ദർശിക്കുമ്പോൾ സൗകര്യമാണെന്നു അറിയിച്ചതിനെ തുടർന്നാണ് ഇപ്പോൾ ഈ സമാഗമം പുനഃക്രമീകരിച്ചത്.

രണ്ടാമതായി, ഈ കൂടിക്കാഴ്ചയുടെ ക്രമീകരണങ്ങളും, സ്വീകരണത്തിന്റെ രീതിയും, ചർച്ച ചെയ്ത വിഷയങ്ങളും റോമിൽ നിന്നും ഔദ്യോഗികമായും അനൗദ്യോഗികമായും ലഭിക്കുന്നവയാണ്. ഊഹാപോഹങ്ങൾ പ്രചരിപ്പിക്കുന്നതിനു പകരം യാഥാർത്ഥ്യം എന്തെന്ന് അന്വേഷിച്ചറിയുക. ഒന്നു മാത്രം വ്യക്തമാക്കാം. മാർപാപ്പാ-കാതോലിക്കാ കൂടിക്കാഴ്ചയിൽ മലങ്കരസഭ റോമാ സഭയിൽ ലയിക്കുക എന്ന വിഷയം ചർച്ച ചെയ്തിട്ടില്ല. കേവലം സൗഹൃദ സന്ദർശനത്തിനപ്പുറം ഒന്നും ഇരു ഭാഗവും ഉദ്ദേശിച്ചിരുന്നുമില്ല.

പ. കാതോലിക്കാ ബാവായുടെ റോം സന്ദർശനത്തെപ്പറ്റിയുള്ള അടുത്ത *കണ്ടെത്തൽ* അതിലും വിചിത്രമാണ്. തിരുവനന്തപുരം റീത്തിന്റെ സ്ഥാപകൻ മാർ ഈവാനിയോസിനെതിരെ കാലാകാലങ്ങളിൽ മലങ്കരസഭ നടത്തിയിട്ടുള്ള വിമർശനങ്ങൾക്ക് മാർപാപ്പായോട് ക്ഷമ ചോദിക്കാനാണത്രെ പ. കാതോലിക്കാ ബാവാ റോം സന്ദർശിച്ചത്! മലങ്കരസഭയുടെ ചിലവിൽ ഉന്നത വിദ്യാഭ്യാസം നടത്തി, അതേ സഭയുടെ ബഥനി ആശ്രമത്തിന്റെ മെത്രാപ്പോലീത്തായായി പട്ടംകെട്ടപ്പെട്ട പണിക്കരുവീട്ടീൽ ഗീവർഗീസ് മാർ ഈവാനിയോസ് റോമാ സഭയിൽ ചേർ

ന്നത് മലങ്കരസഭ ആവശ്യപ്പെട്ടിട്ടല്ല. സ്വന്ത താല്പര്യവും ഇഛാഭംഗവും മൂലം റോമൻ കത്തോലിക്കാ സഭയിൽ ചേർന്ന അദ്ദേഹത്തെ *പുകഞ്ഞ കൊള്ളി പുറത്ത്* എന്നു മാത്രമേ മലങ്കരസഭ കരുതിയിട്ടുള്ളു. ഒരു പക്ഷേ അവിടെയും അദ്ദേഹം ആഗ്രഹിച്ച സ്ഥാനം ലഭിക്കാതിരുന്നതിൽ ചിലർ അദ്ദേഹത്തോടു സഹതപിച്ചേക്കാം. അതവരുടെ കാര്യം. 1930-ൽ റോമാ സഭയിൽ ചേർന്ന് 1932-ൽ റോമാ സഭയിലെ തിരുവനന്തപുരം ആർച്ചു ബിഷപ്പായി ഉയർത്തപ്പെട്ട മാർ ഈവാനിയോസിനെ ദൈവദാസനോ, വാഴ്ത്തപ്പെട്ടവനോ, പരിശുദ്ധനോ ആക്കുന്നത് റോമൻ കത്തോലിക്കാ സഭയുടെ മാത്രം കാര്യമാണ്. ആ പ്രക്രിയയിൽ മലങ്കരസഭയ്ക്ക് യാതൊരു ബന്ധവുമില്ല, താൽപര്യവുമില്ല. ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് മാതൃസഭയോടു ചെയ്ത കൊടുംചതി തുറന്നു പറഞ്ഞതിൽ മലങ്കരസഭയ്ക്ക് പശ്ചാത്തപിക്കേണ്ട കാര്യമില്ല. അവ പിൻവലിക്കാൻ തയാറുമല്ല.

സാന്ദർഭികമായി ഒരു വസ്തുത കൂടി ചൂണ്ടിക്കാണിക്കട്ടെ. ഇരുപതാം നൂറ്റാണ്ടിൽ മലങ്കര നസ്രാണികളെ റോമൻ കത്തോലിക്കാ സഭയിൽ ചേർക്കാനുള്ള പരിശ്രമം മാർ ഈവാനിയോസിന്റെ സൃഷ്ടിയല്ല. *പുനരൈക്യം* എന്ന് ഏറെ കൊട്ടിഘോഷിക്കപ്പെടുന്ന ഈ റോമാവഴക്ക പ്രക്രിയുടെ പിതാവ് മാർ ഈവാനിയോസിനെ റോമാ സഭയിലേയ്ക്കു സ്വീകരിച്ച കൊല്ലത്തെ ലത്തീൻ ബിഷപ്പ് ഡോ. മരിയാ ബൻസിഗറാണ്. 1914-ൽ അദ്ദേഹം കറ്റാനത്ത് ആരംഭിച്ച മലങ്കര സഭാംഗങ്ങളുടെ റോമാവൽക്കരണ മിഷന്റെ ഫലമാണ് മാർ ഈവാനിയോസിന്റെ പോലും ആ സഭയിലേയ്ക്കുള്ള പ്രവേശനം. അന്നു മുതൽ കൊല്ലം ലത്തീൻ രൂപത മലങ്കര സഭയിൽ നിന്നും റോമാ സഭയിൽ ചേർത്ത 10,000 നസ്രാണികളേയും 9 വൈദികരേയും 1955 ഏപ്രിൽ 29-ലെ *Multarum Fidelium....* എന്ന ബൂളാ വഴിയാണ് മലങ്കര റീത്തിന്റെ ഭാഗമാക്കുന്നത്. അത്രയും നസ്രാണികളെ *ആദായപ്പെടുത്തുവാൻ* മാർ ഈവാനിയോസിനോ പ്രഭൃതികൾക്കോ 1930 മുതൽ ശ്രമിച്ചിട്ട് സാധിച്ചോ എന്നത് മറ്റൊരു പ്രസക്തമായ ചോദ്യം. ഏതായാലും *മലങ്കര കത്തോലിക്കാ സഭ* എന്ന് ഇന്നു സ്വയം വിളിക്കുന്ന റോമൻ കത്തോലിക്കാ സഭയുടെ സീറോ-മലങ്കര റീത്തിന്റെ സ്ഥാപകൻ മാർ ഈവാനിയോസല്ല. അത് ഡോ. മരിയാ ബൻസിഗറാണ്. അതേ കാലത്തു തന്നെ കോട്ടയത്തെ ക്നാനായ റോമൻ കത്തോലിക്കാ രൂപത ക്നാനായ സമുദായത്തിൽ നിന്നും പുതുതായി റോമൻ കത്തോലിക്കാ സഭയിലേയ്ക്കു ചേർത്തു തുടങ്ങിയവർ ഇന്നും ആ രൂപതയിൽ *മലങ്കര ഫൊറോന* ആയി നിലനിൽക്കുന്നു എന്നതും വസ്തുതയാണ്.

മുമ്പ് പലപ്പോഴും സൂചിപ്പിച്ചിട്ടുള്ളത് സാന്ദർഭികമായി ഒരിക്കൽ കൂടി ആവർത്തിക്കട്ടെ. മലങ്കരസഭ ഉപയോഗിക്കുന്ന പാശ്ചാത്യ സുറിയാനി ആരാധനക്രമം വെട്ടിത്തിരുത്തി ഉപയോഗിക്കുന്ന ഒരു റോമൻ കത്തോലിക്കാ അതിരൂപത എന്നതിനേക്കാൾ ഉപരി, മലങ്കരസഭയുടെ പിന്തുടർച്ച അവകാശപ്പെടാൻ തിരുവനന്തപുരം അതിരൂപതയ്ക്ക് യാതൊരു അർഹതയുമില്ല. കണക്കെടുത്താൽ ഈ അതിരൂപതയിൽ മറ്റു ചില

വിഭാഗങ്ങളെ അപേക്ഷിച്ച് മാർ ഈവാനിയോസിന്റെ വംശത്തിൽപ്പെട്ട പഴയ മലങ്കര നസ്രാണികൾ എത്ര ശതമാനം വരും? അത് അതി ന്യൂന പക്ഷമോ ഭൂരിപക്ഷമോ? ചുരുക്കിപ്പറഞ്ഞാൽ *നെയ്യും നെയ്യപ്പവും* തമ്മി ലുള്ള ബന്ധം മാത്രമേ മലങ്കരസഭയും മലങ്കര റീത്തും തമ്മിലുള്ളു.

മലങ്കരസഭ കാലാകാലങ്ങളിൽ നിർവചിച്ച സ്ഥാനങ്ങളാണ് മലങ്കര സഭാദ്ധ്യക്ഷനുള്ളത്. അവയുടെ നിലയും വിലയും അവർക്കറിയാം. ഏതെങ്കിലും മേലധികാരി ദാനം നൽകിയതോ ഉദ്യോഗക്കയറ്റം നൽകി യതോ വിലയ്ക്കു വാങ്ങിയതോ ആയ സ്ഥാനങ്ങളല്ല അവ. ഇല്ലാത്ത സ്ഥാനങ്ങൾ ഉണ്ടെന്നു നടിച്ച് എടുത്തണിയാറുമില്ല. സ്ഥാനമാനങ്ങളുടെ പ്രലോഭനത്തിൽ അവർ വീഴുകയുമില്ല. 1986-ൽ പൗരസ്ത്യ കാതോലി ക്കായുടെ ആസ്ഥാന ദേവാലയമായ കോട്ടയം മാർ ഏലിയാ കത്തീഡ്ര ലിൽ വെച്ച് *ഞാൻ റോമിലെ പാപ്പായാണ്, അങ്ങ് കോട്ടയത്തിന്റെയും* എന്നൊരു ചൂണ്ട പ. ജോൺ പോൾ രണ്ടാമൻ മാർപാപ്പാ ഇട്ടതും, അതിനു ഉരുളയ്ക്കുപ്പേരിപോലെ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ നൽകിയ മറുപടിയും, അതിന്റെ പിന്നിലെ *ചായപ്പുനരൈക്യവും* ചരിത്രത്തിന്റെ ഭാഗമാകയാൽ ഇവിടെ ആവർത്തിക്കുന്നില്ല. അഥവാ വിവ രിച്ചാലും സ്ഥാന-ധനമോഹ പ്രേരിതരായി അടിമത്വം സ്വയം ശിരസാ വഹിച്ചവരുടെ പിൻഗാമികൾക്ക് അതു മനസിലാവുകയുമില്ല.

തിരുവനന്തപുരം അതിരൂപതാ അദ്ധ്യക്ഷനെ മേജർ ആർച്ചു ബിഷപ്പോ, കർദ്ദിനാളോ ആക്കുന്നത് റോമാ സഭയുടെ തീരുമാനവും, ആ സഭയുടെ അദ്ധ്യക്ഷനായ റോമാ പാപ്പായുടെ ദയാവായ്പ്പുമാണ്. അതിൽ മലങ്കരസഭയ്ക്കു കാര്യവും താൽപ്പര്യവുമില്ല. ആർക്കും സംഘ ടിപ്പിക്കാവുന്ന ആഘോഷങ്ങളിലും സ്വീകരണങ്ങളിലും പങ്കെടുക്കേണ്ട കാര്യവും മലങ്കരസഭയ്ക്കില്ല.

പ. കാതോലിക്കാ ബാവായുടെ ഇപ്പോഴത്തെ റോം സന്ദർശനത്തോടെ മലങ്കരസഭ, റോമൻ കത്തോലിക്കാ സഭയിൽ ലയിക്കുമെന്നും, അതോടെ തിരുവനന്തപുരം മലങ്കരസഭയുടെ ആസ്ഥാനമാകുമെന്നും, തുടർന്ന് പൗരസ്ത്യ കാതോലിക്കായുടെ ആസ്ഥാനമായ ദേവലോകം അരമന മ്യൂസിയമായി മാറ്റുമെന്നുമുള്ള നിരീക്ഷണമാണ് അടുത്തത്. അതായത് തിരുവനന്തപുരം മേജർ ആർച്ചുബിഷപ്പ് ക്ലിമ്മീസ് കർദ്ദിനാൾ തോട്ടു ങ്കൽ മലങ്കര സഭാദ്ധ്യക്ഷനാകും! മലർപ്പൊടിക്കാരന്റെ സ്വപ്നമെന്നു പോലും ഇതിനെ വിശേഷിപ്പിക്കാനാവില്ല. എങ്കിലും ഒന്നു വ്യക്തമാക്കട്ടെ. റോമൻ കത്തോലിക്കാ സഭയും, മലങ്കരസഭയും തമ്മിൽ വേദശാസ്ത്ര, ദൈവശാസ്ത്ര, സഭാവിജ്ഞാനീയ മേഖലകളിൽ അനേകം വൈജാ ത്യങ്ങളുണ്ട്. അവ പരിഹരിക്കുക ക്ഷിപ്രസാദ്ധ്യമല്ല. അവയിൽ സമ വായം ഉണ്ടാകാതെ ഇരുസഭകളും തമ്മിൽ വി. കുർബാന സംസർഗ്ഗം പോലും സാദ്ധ്യമല്ല. മലങ്കരസഭയ്ക്കെന്നല്ല, ഒരു ഓറിയന്റൽ ഓർത്ത ഡോക്സ് സഭയ്ക്കും അതിന്റെ സത്യവിശ്വാസം ഭേദപ്പെടുത്താൻ അധി കാരമില്ല താനും.

പ. പത്രോസ് ശ്ലീഹായ്ക്കു സമമായ പ. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനവും അതിനു ശക്തമായ വേദശാസ്ത്ര അടിത്തറയുമുള്ള മലങ്കരസഭയെ റോമൻ കത്തോലിക്കാ സഭയുടെ രൂപതയോ അതിരൂപ തയോ ആക്കുക സാദ്ധ്യമല്ലെന്നു ആ സഭയിലെ വേദശാസ്ത്രജ്ഞ ന്മാർക്കറിയാം. ലോകത്തൊരിടത്തും *വാളും, കുരിശിട്ട കാശും, പാൽപ്പൊ ടിയും* അതിനുള്ള പ്രലോഭനമായി ഇന്നത്തെ ഉത്തരകൊളോണിയൽ കാലത്ത് ഉപയോഗിച്ചിട്ടു ഫലമില്ലെന്നും റോം തിരിച്ചറിഞ്ഞിട്ടുണ്ട്. പക്ഷേ ഒന്നുണ്ട്. എന്നെങ്കിലും മലങ്കരസഭയും റോമൻ കത്തോലിക്കാ സഭയും തമ്മിൽ പരിപൂർണ്ണ കൂദാശാ സംസർഗത്തിൽ എത്തിയാൽ അന്ന് ഇല്ലാ താവുന്നത് തിരുവനന്തപുരം അതിരൂപതയും മലങ്കര കത്തോലിക്കാ റീത്തുമായിരിക്കും.

മലങ്കരസഭയും, അന്ത്യോഖ്യാ പാത്രിയർക്കീസ് *സിറിയായിൽ നിന്നും പലായനം ചെയ്തതിനാൽ* (ഈ പ്രയോഗം കായിത കർത്താവിന്റെ യാണ്) കേരളത്തിലെ മുൻ പാത്രിയർക്കീസ് വിഭാഗവും ഉടനെ റോമാ സഭയിൽ – അതായത് തിരുവനന്തപുരം അതിരൂപതയിൽ – ചേരുമെന്നും അതോടെ അത് എറണാകുളം-അങ്കമാലി സീറോ മലബാർ അതിരൂപ തയേക്കാൾ ശക്തി പ്രാപിക്കുമെന്നും സ്വപ്നം കാണുന്നു. ഇതിനു മറു പടി പറയേണ്ടത് എറണാകുളം-അങ്കമാലി സീറോ മലബാർ അതിരൂപ തയും റോമൻ കത്തോലിക്കാ സഭയുമാണ്.

സഭകൾ തമ്മിലുള്ള ഐക്യത്തിനു താൻ ഏതു ത്യാഗത്തിനും തയാ റാണെന്ന് കർദ്ദിനാൾ ക്ലിമ്മീസ് നേരത്തെ പ്രസ്താവിച്ചത്രേ! അദ്ദേഹ ത്തിന്റെ മുൻഗാമിയും ഇത്തരമൊരു *ത്യാഗത്തിനു* മുമ്പു തയാറായിരുന്നു. കാത്തലിക് ബിഷപ്പ്സ് കോൺഫ്രൻസ് ഓഫ് ഇന്ത്യയുടെ പ്രസിഡന്റാ യിരുന്ന ഡൽഹി ആർച്ച് ബിഷപ്പ് അലൻ ഡി ലാസ്റ്റിക്ക് അപ്രതീക്ഷിത മായി മരണമടഞ്ഞതോടെ ആ സ്ഥാനം വൈസ് പ്രസിഡന്റായിരുന്ന ഇദ്ദേഹത്തിന്റെ മുൻഗാമിക്കു ലഭിച്ചു. അയോദ്ധ്യാ പ്രശ്നം കത്തിനിന്ന കാലമായിരുന്നു അത്. അയോദ്ധ്യാ പ്രശ്നം പരിഹരിക്കുവാൻ മദ്ധ്യ സ്ഥനാകാൻ താൻ തയാറാണെന്നും, അതിനൊരു *കരു ആകുവാൻ* താൻ സന്നദ്ധനാണെന്നും അന്നത്തെ പുതിയ സി.ബി.സി.ഐ. പ്രസിഡന്റ് തിരുവനന്തപുരത്തു വെച്ച് പ്രസ്താവിച്ചു. കാറ്റിൽ പറന്ന ആ ത്യാഗ ത്തേക്കാൾ വലുതാണോ ഇത്?

അടുത്ത അവകാശവാദം മാർപാപ്പായും പൗരസ്ത്യ കാതോലി ക്കായും തമ്മിലുള്ള കൂടിക്കാഴ്ചയ്ക്ക് *അനുമതി ലഭിക്കുവാൻ* തിരുവന ന്തപുരം മേജർ ആർച്ചുബിഷപ്പ് *പിന്തുണ* നല്കി എന്നതാണ്. ഒരു സഹോദരീ സഭയുടെ അദ്ധ്യക്ഷനെ സ്വീകരിക്കുന്നതിന് റോമൻ കത്തോ ലിക്കാ സഭ അതിലെ *210-ാം കൂറു തമ്പുരാന്റെ* അനുമതി തേടി എന്നു പ്രചരിപ്പിക്കുന്നത് സ്വന്ത സഭയെപ്പറ്റിയുള്ള അജ്ഞതയോ അല്പത്ത രമോ? അതോ മാർപാപ്പായെ ഒന്നോ രണ്ടോ മിനിറ്റു മുഖം കാണിക്കു വാൻ പൗരസ്ത്യ തിരുസംഘത്തിന്റെ വരാന്തയിൽ കാത്തുകെട്ടിക്കിട

ക്കുകയോ, അല്ലെങ്കിൽ റോമാ സഭയിലെ മെത്രാന്മാർക്ക് നിശ്ചിത കാലയളവിലൊരിക്കലുള്ള *നിർബന്ധിത മുഖം കാണിക്കൽ* ചടങ്ങു വരെ കാത്തിരിക്കുകയോ ചെയ്തുള്ള പരിചയത്തിൽ നിന്നും നിർവചിച്ചതോ?

സഹോദരൻ സഹോദരനെ സൽക്കരിക്കുന്നത് അവന്റെ ശക്തി-സമ്പത്തുകൾ നോക്കിയിട്ടല്ല. പ. ബസേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയൻ പൗരസ്ത്യ കാതോലിക്കായ്ക്കു കിട്ടിയ അതേ നിലവാരത്തിലുള്ള സ്വീകരണം കോൺസ്റ്റാന്റിനോപ്പിളിലെ എക്യുമെനിക്കൽ പാത്രിയർക്കീസ് ബർത്തലോമ്യോ പ്രഥമനും, അർമീനിയായുടെ സുപ്രീം കാതോലിക്കാ കരേക്കിൻ ദ്വിതീയനും, കോപ്റ്റിക് മാർപാപ്പാ തെവദ്രോസ് ദ്വിതീയനും, അന്ത്യോഖ്യാ പാത്രിയർക്കീസ് പ. ഇഗ്നാത്തിയോസ് സഖാ പ്രഥമനും, നെസ്തോറിയൻ കാതോലിക്കാ മാർ ദിൻഹാ നാലാമനും റോമിലെ മാർപാപ്പാ നൽകി, ഇനിയും നൽകും. കാരണം അംഗബലം എത്രയായാലും അവരും തന്നെപ്പോലെ സ്വതന്ത്ര ഭരണാധികാരമുള്ള സഭാദ്ധ്യക്ഷന്മാരാണെന്ന് മാർപാപ്പായ്ക്കറിയാം.



എത്ര ദരിദ്രനാണെങ്കിലും ദുർബലനാണെങ്കിലും സഹോദരൻ സഹോദരൻ തന്നെയാണ്. അതേ സമയം എത്ര പ്രഗൽഭനാണെങ്കിലും സമ്പന്നനാണെങ്കിലും ഉന്നതനാണെങ്കിലും ജീവനക്കാരൻ *തൊഴിലാളി* മാത്രമാണ്. ഇരുവരോടുമുള്ള സമീപനത്തിൽ എപ്പോഴും ഈ വൈജാത്യം പ്രകടമാകുമെന്നത് ലോകനിയമമാണ്. ഇവരെ തമ്മിൽ തിരിച്ചറിയാനുള്ള വിവേകവും വിവേചനവും മാർപാപ്പായ്ക്കും റോമൻ കത്തോലിക്കാ സഭാ അധികാരികൾക്കുമുണ്ട്. ഈ യാഥാർത്ഥ്യം മനസിലാക്കാതെ മൂഢസ്വർഗത്തിൽ വസിക്കുന്ന തൊഴിലാളിയെപ്പറ്റി പരിതപിക്കുകയല്ലാതെ മറ്റു മാർഗ്ഗമൊന്നുമില്ല.

(*മലങ്കര ഓർത്തഡോക്സ് ടി.വി.,* ഒക്ടോബർ 5, 2013,
*ബഥേൽ പത്രിക* നവംബർ, 2013)

# 77

# ജോസഫ് മാർത്തോമ്മായ്ക്ക് സ്നേഹപൂർവം

**മ**ലങ്കര മാർത്തോമ്മാ സഭയുടെ അദ്ധ്യക്ഷൻ ജോസഫ് മാർത്തോമ്മാ മെത്രാപ്പോലീത്താ കോലഞ്ചേരിയിൽ നടത്തിയ ഒരു പ്രസ്താവനയാണ് ഈ കുറിപ്പിനാധാരം. 2013 ഒക്ടോബർ 19-ന് മംഗളം ദിനപ്പത്രത്തിൽ പ്രസിദ്ധീകരിച്ച ഈ വാർത്ത ഒരാഴ്ചയ്ക്കു ശേഷം ഇതെഴുതുന്ന സമയംവരെയും നിഷേധിക്കാത്തതിൽ നിന്നും ജോസഫ് മാർത്തോമ്മാ അതിൽ ഉറച്ചു നിൽക്കുന്നു എന്നു തന്നെ കരുതാം. അവയിൽ ഇവിടെ പരാമർശന വിധേയമാകുന്നവയെ താഴെ പറയുംവിധം സംഗ്രഹിക്കാം.

1. ഇന്ത്യയിലെ സുറിയാനി സഭകൾ എല്ലാം അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ആത്മീയ മേലധികാരം അംഗീകരിക്കണം.

2. യാക്കോബായ സഭയുമായി സഹകരിച്ചു പ്രവർത്തിക്കുന്നതിനെക്കുറിച്ച് ചർച്ച ചെയ്യാൻ മാർത്തോമ്മാ സഭ മൂന്നു ബിഷപ്പുമാരെ ചുമതലപ്പെടുത്തിയിട്ടുണ്ട്.

3. മാർത്തോമ്മാ സഭ യാക്കോബായ സഭയിൽ നിന്നും പിരിഞ്ഞപ്പോൾ ഇരുവിഭാഗവും തവണവെച്ച പള്ളികളിലെ *യാക്കോബായ തവണ* ഇന്ന് ഓർത്തഡോക്സ് സഭയാണ് ഉപയോഗിക്കുന്നത്.

അഭിപ്രായ സ്വാതന്ത്ര്യമുള്ള ഒരു ജനാധിപത്യ രാജ്യമാണ് ഇന്ത്യ. ഇവിടെ മാന്യമായി എല്ലാവർക്കും സ്വന്ത അഭിപ്രായം പറയാൻ അവകാശമുണ്ട്. പക്ഷേ അവ അവാസ്തവങ്ങളും അസത്യങ്ങളും മറ്റൊരു സമൂഹത്തെ മുറിപ്പെടുത്തണമെന്ന ഉദ്ദേശ്യത്തോടു കൂടിയതുമാണെങ്കിൽ അതിനോടു പ്രതികരിക്കാനുള്ള അവകാശവും ഈ രാജ്യത്തുണ്ട്.

മിതമായ ഭാഷയിൽ ജോസഫ് മാർത്തോമ്മായുടെ പ്രസ്താവനയുടെ മുകളിൽ പറഞ്ഞ ഭാഗങ്ങൾ ചരിത്രത്തെക്കുറിച്ചുള്ള അജ്ഞതയിൽ നിന്ന് ഉടലെടുത്തവയാണെന്നു പറയേണ്ടി വരും. അല്ലെങ്കിൽ യാഥാർത്ഥ്യങ്ങളെ ബോധപൂർവം തമസ്ക്കരിക്കുകയാണ്. ഇവയിൽ ഏതായാലും ഈ പ്രസ്താവന അദ്ദേഹം അദ്ധ്യക്ഷനായിരിക്കുന്ന മലങ്കര മാർത്തോമ്മാ സഭയുടെ അടിവേരിളക്കുന്നവയാണെന്നതു നിസംശയമാണ്.

ആദ്യമായി ഈ പ്രസ്താവനയിലെ ചരിത്രപരമായ പൊരുത്തക്കേടുകൾ പരിശോധിക്കാം. ഇന്ത്യയിൽ സുറിയാനി പാരമ്പര്യമുള്ള ക്രൈസ്തവ വിഭാഗങ്ങൾ അനേകമുണ്ട്. മലങ്കര ഓർത്തഡോക്സ് സഭ (ഇരു വിഭാഗങ്ങളും) കൂടാതെ, ബാഗ്ദാദിലെ നെസ്തോറിയൻ കാതോലിക്കായുടെ കീഴിലുള്ള പൗരസ്ത്യ കൽദായ സുറിയാനി സഭ, റോമൻ

കത്തോലിക്കാ സഭയിൽപ്പെട്ട സീറോ-മലബാർ, സീറോ-മലങ്കര വിഭാഗങ്ങൾ, മലബാർ സ്വതന്ത്ര സുറിയാനി സഭ ഇവയും *ഇന്ത്യയിലെ സുറിയാനി സഭ* എന്നാണ് അവകാശപ്പെടുന്നത്. മലങ്കര മാർത്തോമ്മാ സഭയും അപ്രകാരം അവകാശപ്പെടുന്നുണ്ട്. ഇവയെല്ലാം അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ആത്മീയ അധികാരം അംഗീകരിക്കണമെന്നാണോ ജോസഫ് മാർത്തോമ്മാ ആവശ്യപ്പെടുന്നത്? അങ്ങിനെയെങ്കിൽ അതിനു മറുപടി പറയേണ്ടത് അതത് സഭകളാണ്.

1889-ലെ തിരുവിതാംകൂർ റോയൽ കോടതി വിധിപ്രകാരമാണ് പാലക്കുന്നത്തു തോമസ് അത്താനാസ്യോസിനും കൂട്ടർക്കും മലങ്കരസഭ വിട്ടു പോകേണ്ടി വന്നത്. ഈ പ്രക്രിയയിൽ ഏതാനും പള്ളികൾ പൂർണ്ണമായും ചിലതു ഭാഗികമായും അവരുടെ കൈവശമായി. അന്ന് പാലക്കുന്നത്തു തോമസ് അത്താനാസ്യോസ് അദ്ധ്യക്ഷനായി സ്ഥാപിച്ച പുതിയ സഭയുടെ പേര് *നവീകരണ സുറിയാനി സഭ* എന്നായിരുന്നു. പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസും തുടർന്ന് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമനും മലങ്കര മെത്രാപ്പോലീത്താമാർ എന്ന നിലയിൽ അദ്ധ്യക്ഷന്മാരായിരുന്ന മുഖ്യധാരാ ഔദ്യോഗിക വിഭാഗം *യാക്കോബായ സഭ* എന്നു പത്തൊമ്പതാം നൂറ്റാണ്ടിൽ അറിയപ്പെട്ടിരുന്നു.

*യാക്കോബായ സഭ* എന്ന് അന്ന് അറിയപ്പെട്ടിരുന്ന മലങ്കരസഭ 1934-ലെ സഭാ ഭരണഘടനയിലൂടെ അതിന്റെ ഔദ്യോഗിക നാമം *മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ* എന്നാണെന്ന് പ്രഖ്യാപിച്ചു. 1958-ൽ ഇന്ത്യൻ സുപ്രീംകോടതി ഈ ഭരണഘടന അംഗീകരിച്ചതോടെ 1889-ലെ *യാക്കോബായ സഭ*യുടെ പിന്തുടർച്ച എന്നത് *മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ*യ്ക്കു മാത്രമാണെന്ന് വ്യക്തമായി.

നവീകരണ സുറിയാനി സഭയും ഇതിനിടയിൽ തങ്ങളുടെ സഭയുടെ ഔദ്യോഗിക നാമം മാറ്റി. റ്റി. രാഘവയ്യ തിരുവിതാംകൂർ ദിവാനായിരിക്കെ (1920-1925) നവീകരണ സുറിയാനി സഭയിലെ അംഗവും നോമിനേറ്റഡ് നിയമസഭാ സാമാജികനും ആയിരുന്ന സി. പി. തോമസ് (1925-28) നിയമസഭയിൽ അഭ്യർത്ഥിച്ചാണ് *നവീകരണ സുറിയാനി സഭയ്ക്ക് മലങ്കര മാർത്തോമ്മാ സഭ* എന്ന പേര് അംഗീകരിപ്പിച്ചത്. ഇപ്രകാരം പേരു മാറി എന്നതുകൊണ്ട് *നവീകരണ സുറിയാനി സഭ*യുമായി പങ്കുവെച്ചിരുന്ന പള്ളികളിൽ അവരുടെ പ്രവേശനസ്വാതന്ത്ര്യം മലങ്കരസഭ നിഷേധിച്ചില്ല.

ചുരുക്കത്തിൽ 1889-ൽ സ്ഥാപിതമായ *നവീകരണ സുറിയാനി സഭ*യും അന്ന് *യാക്കോബായ സഭ* എന്നറിയപ്പെട്ടിരുന്ന ഔദ്യോഗിക മലങ്കര സഭയും തമ്മിൽ ഏതെങ്കിലും പള്ളിയുടെ കാര്യത്തിൽ കരാർ ഉണ്ടാക്കിയിട്ടുണ്ടെങ്കിൽ അത് ഇന്നും അതേ കക്ഷികൾ തന്നെയാണ് നടത്തിവരുന്നത്. 1889-ന് ശേഷം *നവീകരണ സുറിയാനി സഭയ്ക്ക്* പൂർണ്ണമായോ ഭാഗികമായോ കൈവശം ലഭിച്ച അപൂർവം പൂർവിക നസ്രാണി പ്പള്ളികൾ എങ്ങനെ അവർ *ഒപ്പിച്ചെടുത്തു* എന്ന് ഇവിടെ വിവരിക്കുന്നില്ല.

ഒന്നു മാത്രം പറയാം, പേരു മാറ്റാൻ 1889-ൽ സ്ഥാപിച്ച *നവീകരണ സുറിയാനി സഭ*യ്ക്ക് മാത്രമല്ല മലങ്കരസഭയ്ക്കും അധികാരമുണ്ട്. അതുകൊണ്ട് ആരുടേയും അവകാശം ഹനിക്കപ്പെടുന്നില്ല.

കുറച്ചുകൂടി വ്യക്തമാക്കട്ടെ, ജോസഫ് മാർത്തോമ്മാ 2010 ജൂലൈ 1-ന് 86-ാം നമ്പറായി ഇറക്കിയ സർക്കുലറിൽ പറയുന്നപ്രകാരം *മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ* 1912-ൽ സ്ഥാപിതമായ ഒരു സഭയാണെന്നു വീണ്ടും പ്രഖ്യാപിക്കാനുള്ള ഒരു ദയനീയ ശ്രമം ആയി മാത്രമേ ഇപ്പോഴത്തെ പ്രസ്താവനയിലെ ഈ ഭാഗത്തെ കണക്കാക്കാൻ സാധിക്കൂ. 1889-ൽ പാലക്കുന്നത്തു തോമസ് അത്താനാസ്യോസും കോവൂർ ഐപ്പ് തോമ്മാ കത്തനാർ മുതൽപേരും ചേർന്ന് *നവീകരണ സുറിയാനി സഭ* എന്നപേരിൽ സ്ഥാപിച്ച പ്രസ്ഥാനം മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ യഥാർത്ഥ മലങ്കരസഭയാണെന്നു സ്ഥാപിക്കാനുള്ള വിഫലമായ ശ്രമത്തിന്റെ പുനർപ്രഖ്യാപനം മാത്രമായേ ഇതിനെ കാണാനാവൂ.

അന്ത്യോഖ്യാ പാത്രിയർക്കീസിനു മലങ്കരസഭയുടെമേൽ ഏതെങ്കിലും വിധത്തിൽ അധികാരമുണ്ടെന്നു സ്ഥാപിക്കപ്പെട്ടതിനു കാരണക്കാരൻ പാലക്കുന്നത്തു മാർ മാത്യൂസ് അത്താനാസ്യോസാണ്. 1842-ൽ സ്വന്ത ഇഷ്ടപ്രകാരം അദ്ദേഹം ശീമയിൽ പോയി. അദ്ദേഹമാണ് നസ്രാണികളിൽ നിന്നും ഇദംപ്രഥമമായി അന്ത്യോഖ്യാ പാത്രിയർക്കീസിനാൽ മേല്പട്ടസ്ഥാനത്ത് ഉയർത്തപ്പെട്ടത് എന്നതല്ല വിഷയം. അന്ന് മലങ്കര സഭയ്ക്ക് ഒരു മെത്രാന്റെ ആവശ്യമില്ലായിരുന്നു എന്നതും, പാലക്കുന്നത്തു മാത്യൂസ് ശെമ്മാശനെ മേല്പട്ടസ്ഥാനത്തേയ്ക്കു മലങ്കരസഭ തിരഞ്ഞെടുത്തിരുന്നില്ല എന്നതും ഇവിടെ പരിഗണിക്കുന്നില്ല. പക്ഷേ നിയമാനുസൃത മലങ്കര മെത്രാപ്പോലീത്താ ആയ ചേപ്പാട്ട് മാർ പീലിപ്പോസ് ദീവന്നാസ്യോസ് നാലാമൻ അധികാരത്തിലിരിക്കെ ആ സ്ഥാനത്തിനു അവകാശവാദം ഉന്നയിച്ച മാർ മാത്യൂസ് അത്താനാസ്യോസ് അതിനായി ഉയർത്തിയ വാദമുഖമാണ് ഇവിടെ പ്രശ്നം. മലങ്കര മെത്രാപ്പോലീത്താ സ്ഥാനം അവകാശപ്പെടാൻ യാതൊരു ന്യായവുമില്ലെന്നു വ്യക്തമായി അറിയാമായിരുന്ന മാർ മാത്യൂസ് അത്താനാസ്യോസ്, തനിക്ക് മേല്പട്ടസ്ഥാനം നൽകിയത് അന്ത്യോഖ്യാ പാത്രിയർക്കീസ് ആണെന്നും, അദ്ദേഹത്തിനു മലങ്കര മെത്രാപ്പോലീത്തായെ *ആക്കാനും നീക്കാനും* അധികാരമുണ്ടെന്നും യാതൊരു അടിസ്ഥാനവും കീഴ്നടപ്പും ഇല്ലാതെ വാദിച്ചു.

മാർ ദീവന്നാസ്യോസ് നാലാമൻ അധികാരമൊഴിയുകയും മാർ മാത്യൂസ് അത്താനാസ്യോസിനൊപ്പം പരദേശി മാർ യൂയാക്കീം കൂറിലോസും മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തിനു അവകാശവാദം ഉന്നയിക്കുകയും ചെയ്തതോടെ ഈ വിഷയം ഒരു സിവിൽ വ്യവഹാരമായി തിരുവിതാംകൂർ സർക്കാർ കണക്കാക്കി. പ്രശ്ന പരിഹാരത്തിനായി തിരുവിതാംകൂർ സർക്കാർ രൂപീകരിച്ച കൊല്ലം പഞ്ചായത്ത് കോടതി മല

ങ്കര മെത്രാൻ ഒരു സ്വദേശിയായിരിക്കണമെന്നു കൊല്ലവർഷം 1023 മീനം 4-നു വിധി പ്രഖ്യാപിച്ചു. മാർ ദീവന്നാസ്യോസ് നാലാമൻ അധികാരമൊഴിയുകയും മലങ്കര സിംഹാസനത്തിന്റെ ഇതര അവകാശവാദി മാർ യൂയാക്കീം കൂറിലോസ് *മലബാർ സ്വദേശി* അല്ലാതായിരിക്കുകയും ചെയ്ത സാഹചര്യത്തിൽ സ്വദേശിയായ ഏക മേല്പട്ടക്കാരൻ എന്ന നിലയിൽ മാർ മാത്യൂസ് അത്താനാസ്യോസിനു മലങ്കര മെത്രാപ്പോലീത്താ സ്ഥാനം അനുവദിച്ചു കിട്ടി. ചുരുക്കത്തിൽ പാലക്കുന്നത്ത് കുടുംബത്തിലെ ആദ്യ മേല്പട്ടക്കാരൻ മലങ്കരസഭാ ഭരണത്തിലെത്തുന്നത് കോടതിവിധിപ്രകാരമാണ്.

അവിടെകൊണ്ടും പാലക്കുന്നത്തു മാർ മാത്യൂസ് അത്താനാസ്യോസിന്റെ ഭരണ സ്ഥിതീകരണത്തിലെ കോടതി-സർക്കാർ ഇടപെടൽ അവസാനിച്ചില്ല. മാർ യൂയാക്കീം കൂറിലോസും അനുയായികളും മലങ്കരയിലെ ചില പള്ളികളിൽ നിയമാനുസൃത മലങ്കര മെത്രാപ്പോലീത്താ ആയ അദ്ദേഹത്തിന്റെ അധികാരത്തെ നിഷേധിക്കുന്ന പ്രവൃത്തികൾ ആരംഭിച്ചതോടെ സർക്കാരിനു വീണ്ടും ഈ വിഷയത്തിൽ ഇടപെടേണ്ടി വന്നു. അതനുസരിച്ച് ദിവാൻ മാധവരായർ 1038-ാമാണ്ട് മാശി മാസം 9-ാം തീയതി, നമ്പർ 2455 - പോലീസ് - എന്ന സർക്കുലർ കല്പന അയച്ചു. അതിന്റെ പ്രസക്ത ഭാഗം താഴെ പറയുന്നതാണ്

*... മതവിഷയമായിട്ടുള്ള കാര്യങ്ങളിൽ ഇവിടെനിന്നും പ്രവേശിപ്പാൻ പാടില്ലെന്നു വരികിലും, യാതൊരു അക്രമങ്ങൾക്കും ഇടവരാതെ ഇരിക്കേണ്ടത എത്രയും ആവശ്യമാകകൊണ്ട, മെത്രാന്റെ അധികാരത്തിൽ ഉൾപ്പെട്ട പള്ളികളിൽ കൂടിനടക്കുന്നതിന മനസ്സില്ലാത്തവർ ഉണ്ടായിരുന്നാൽ അവർ വേറെ പള്ളികൾ മുറപൊലെ ബോധിപ്പിച്ച കെട്ടി യാതൊരു ഉപദ്രവങ്ങളും കൂടാതെ നടക്കയൊ, മെത്രാന്റെ അധികാരത്തിൽ ഉൾപ്പെട്ട പള്ളികളിൽത്തന്നെ വല്ലതും അവകാശങ്ങൾ ഉണ്ടെന്ന അവർ വിചാരിക്കുന്നപക്ഷം അതിനു മുറപോലെ അദാലത്തിൽ ബോധിപ്പിച്ച തീർച്ച വരുത്തിക്കൊൾകയൊ ചെയ്കയല്ലാതെ, കീഴ്നടന്നു വരുന്നതിന വിരോധമായി പള്ളികളിലും മറ്റും അവർ ചെന്ന പ്രവർത്തിക്കുന്നതിനു സമ്മതിക്ക എന്നുവച്ചാൽ സമാധാനത്തിനു വിരോധം സംഭവിക്കുന്നതിനും, അങ്ങനെ പ്രവർത്തിക്കപ്പെടുന്നവരെ നമ്പറിൽ ചേർത്തു വിസ്തരിച്ച തക്ക കുറ്റം കൊടുക്കുന്നതിനും ഇടവരുന്നതാകകൊണ്ട, അതിനു സംഗതി വരാതെ മേൽപ്പറഞ്ഞ നമ്മുടെ താൽപര്യപ്രകാരം നടപ്പാൻ തക്കവണ്ണം വിവദിച്ചിട്ടുള്ള പള്ളികളിലെ ഇരുകക്ഷിക്കാരെയും തെര്യപ്പെടുത്തിയും, തഹശീൽദാർ മുതലായവർ അറിഞ്ഞു ശരിയായി നടത്തിക്കയും, എന്നിട്ടും അനുസരണമില്ലാതെതീർന്ന പള്ളികളിൽ ചെന്ന കീഴ്നടത്തിപ്പിനു വിരോധമായി ഏതെങ്കിലും പ്രവർത്തിച്ചതായി മെത്രാനോ പള്ളിക്കാരോ എഴുതി അയച്ചാലുടനെ ആ വക ആളുകളെ വരുത്തി നമ്പ്രിൽ ചേർത്തു വിസ്തരിച്ചു തക്ക കുറ്റം കൊടുത്ത എഴുതി ബോധിപ്പിച്ചു കൊൾകയും വേണം. ...*

നിയമവാഴ്ചയിൽ വിശ്വസിക്കുന്ന ഏതൊരു സർക്കാരിനും ചെയ്യുവാൻ സാധിക്കുന്നത് അന്നും ഇന്നും ഇതു മാത്രമാണ്. ഈ സർക്കുലറിന്റെ ബലത്തിലാണ് 1877-ൽ തന്റെ ജീവിതാവസാനം വരെ മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്ത് മാർ മാത്യൂസ് അത്താനാസ്യോസിന് തുടരുവാൻ സാധിച്ചതും.

*ചെറുപ്പത്തിന്റെ തിളപ്പിൽ* സ്വസ്ഥാനപ്രാപ്തിക്കായി അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ഇല്ലാത്ത അധികാരം അംഗീകരിച്ചുകൊടുത്തെങ്കിലും പാലക്കുന്നത്തു മാർ മാത്യൂസ് അത്താനാസ്യോസ് ആത്മാഭിമാനമുള്ള ഒരു വ്യക്തിയാണെന്നു പിന്നീടു തെളിയിച്ചു. സ്വയം വലിച്ചു തലയിൽ കയറ്റിയ വയ്യാവേലിയെക്കുറിച്ചു അദ്ദേഹം പിൽക്കാലത്തു ഖേദിച്ചു എന്നതല്ല കാര്യം. 1875-77 കാലത്ത് കേരളത്തിലുണ്ടായിരുന്ന അന്ത്യോഖ്യാ പാത്രിയർക്കീസ് പ. ഇഗ്നാത്തിയോസ് പത്രോസ് തൃതീയനുമായി അദ്ദേഹം കൂടിക്കാണാതിരുന്നതാണ് പ്രധാനം. തന്നെ കാണണമെങ്കിൽ ആദ്യം അനുസരണത്തിന്റെ ഉടമ്പടി കൊടുക്കുകയും പിന്നീട് *മെത്രാന്റെ ചമയങ്ങൾ അഴിച്ചുവെച്ച്* വന്നു കാണണമെന്നുമുള്ള പാത്രിയർക്കീസിന്റെ *തിരു കല്പന* അനുസരിക്കാൻ പാലക്കുന്നത്തു മാർ മാത്യൂസ് അത്താനാസ്യോസ് എന്ന ജാത്യാഭിമാനി തയാറായില്ല. ഇതിന്റെ പ്രാധാന്യം മറന്നാണ് പാലക്കുന്നത്ത് ജോസഫ് മാർത്തോമ്മാ ഈ പ്രസ്താവന നടത്തിയതെന്നു വ്യക്തം.

1877-ൽ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്താ സ്ഥാനം തനിക്കാണെന്നു സ്ഥാപിച്ചു കിട്ടുവാൻ ആലപ്പുഴ ജില്ലാക്കോടതിയിൽ കൊല്ലവർഷം 1054-ൽ 439-ാം നമ്പറായി സിവിൽ വ്യവഹാരം ഫയൽ ചെയ്തു. മലങ്കരസഭയുടെ പാരമ്പര്യത്തിനു വിരുദ്ധമായി തിരഞ്ഞെടുപ്പു കൂടാതെ മാർ മാത്യൂസ് അത്താനാസ്യോസ് പിൻഗാമിയായി വാഴിച്ച സ്വന്തം പിതൃസഹോദരപുത്രൻ പാലക്കുന്നത്തു തോമസ് അത്താനാസ്യോസായിരുന്നു ടി. കേസിലെ ഒന്നാം എതിർകക്ഷി. അദ്ദേഹം അതേ വർഷം ആടി മാസം 7-ാം തീയതി സിവിൽ നിയമം 109-ാം വകുപ്പ് അനുസരിച്ച് നൽകിയ പത്രികയിൽ ... *നമ്മുടെ ആസ്ഥാനമാകുന്ന മലങ്കരസഭയെ സ്ഥാപിച്ചത മാർത്തോമ്മാശ്ലീഹായും പാത്രിയർക്കീസിന്റെ ആസ്ഥാനമാകുന്ന അന്ത്യോഖ്യാ സഭയെ സ്ഥാപിച്ചത മാർ പത്രോസു ശ്ലീഹായും ആകുന്നു. ആ രണ്ടുപേരും സമാധികാരികളും സ്വാതന്ത്ര്യം ഉള്ളവരും ആയിരുന്നു. അതുപോലെതന്നെ ഈ രണ്ടു സഭകൾക്കും സമാധികാരവും സ്വാതന്ത്ര്യവും പ്രായതുല്യതയും ആയിരിക്കുന്നു. ഈ രണ്ടു സഭയും മേൽപ്രകാരം സമത്വം ഉള്ളവയല്ലാതെ മേലുകീഴ എന്നുള്ള ഭാവം ഉണ്ടായിട്ടുമില്ല. ഉണ്ടാവാൻ പാടില്ലാത്തതു മാകുന്നു.* ... എന്നു രേഖപ്പെടുത്തിയിരിക്കുന്നു. ഇതു കാണാതെയാണോ പാലക്കുന്നത്ത് ജോസഫ് മാർത്തോമ്മാ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ അധികാരത്തിനു കീഴ്പ്പെടാൻ തയാറാകുന്നത്?

ഈ കേസാണ് നീതിന്യായവ്യവസ്ഥയുടെ വിവിധ തലങ്ങളിൽക്കൂടി

കയറിക്കയറി 1889–ലെ തിരുവിതാംകൂർ റോയൽ കോടതി വിധിയിൽ സമാപിച്ചത്. അവിടെ കോടതിക്കു പുറത്തുള്ള ഒത്തുതീർപ്പിലും ഇന്നത്തെ *മാർത്തോമ്മാ സഭ*യെന്ന പാലക്കുന്നത്തു തോമസ് അത്താനാസ്യോസിന്റെ കക്ഷിക്കാർ *മാതൃക* കാണിച്ചു. റോയൽ കോടതി വിധി പ്രഖ്യാപിക്കുന്നതിനു മുമ്പ് തിരുവിതാംകൂർ മഹാരാജാവ് ഇരു കക്ഷികളേയും ഒരു ഒത്തുതീർപ്പിനു ക്ഷണിച്ചു. പാലക്കുന്നത്തു തോമസ് അത്താനാസ്യോസ് ... *നൂതനമായി സ്വീകരിച്ചിരിക്കുന്ന മതവിപരീതങ്ങളെ പരിത്യജിച്ച് അവരും അവരുടെ പിതാക്കന്മാരും മുമ്പിനാലെ കൈക്കൊണ്ടിരിക്കുന്ന പ്രാചീനവിശ്വാസത്തിൽ* ... മടങ്ങിവരാൻ സമ്മതമാണെങ്കിൽ താൻ അദ്ദേഹത്തിനു സ്ഥാനമൊഴിഞ്ഞു കൊടുക്കാൻ തയാറാണെന്ന് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ മഹാരാജാവിനെ അറിയിച്ചു. എന്നാൽ തോമസ് അത്താനാസ്യോസ് ... *യാക്കോബായ വിശ്വാസം മനഃസാക്ഷിക്കു വിപരീതമാകയാൽ കൈക്കൊള്ളുവാൻ മനസില്ലെന്നു* ... മറുപടി കൊടുത്തു. അതോടെ ചർച്ച അവസാനിച്ചു. തുടർന്ന് റോയൽ കോടതി മാർ ദീവന്നാസ്യോസ് അഞ്ചാമന് അനുകൂലമായി വിധിയും പ്രഖ്യാപിച്ചു.

മഹാരാജാവ് മുൻകൈയെടുത്ത സമവായത്തിനു പുറംതിരിഞ്ഞ പാലക്കുന്നത്തു തോമസ് അത്താനാസ്യോസും കൂട്ടരും കോടതി കയറ്റം അവിടെ അവസാനിപ്പിക്കുക ആയിരുന്നില്ല. അവർ ആർത്താറ്റു പള്ളിക്കേസ്, ചെറിയപള്ളിക്കേസ്, ഓരോ പള്ളിക്കും കേസ് എന്നിങ്ങനെ ദശാബ്ദങ്ങളോളം മലങ്കരസഭയെ കോടതിത്തിണ്ണയിൽ തളച്ചിട്ടു. അന്നൊന്നും *സമവായം* അവരുടെ അജണ്ടയിൽ ഇല്ലായിരുന്നു. അന്ന് പല കേസുകളിലും അവരിൽ നിന്ന് മലങ്കരസഭ അനുഭവിച്ച നിയമ–നീതി നിഷേധങ്ങൾ ഇവിടെ പ്രതിപാദിക്കുന്നുമില്ല.

പാലക്കുന്നത്തു ജോസഫ് മാർത്തോമ്മായുടെ പ്രസ്താവനയിലെ അടുത്ത ഭാഗം ...*യാക്കോബായ സഭയുമായി സഹകരിച്ചു പ്രവർത്തിക്കുന്നതിന്റെ ചർച്ചയ്ക്കായി മാർത്തോമ്മാ സഭ മൂന്നു ബിഷപ്പുമാരെ ചുമതലപ്പെടുത്തിയിട്ടുണ്ട്. വൈകാതെ ചർച്ച ആരംഭിക്കും.* ... എന്നതാണ്. 2013 സെപ്റ്റംബറിലെ മാർത്തോമ്മാ സഭാ പ്രതിനിധി മണ്ഡലത്തിൽ ഇത്തരമൊരു ചർച്ചയ്ക്ക് മാർത്തോമ്മാ സഭ പ്രതിനിധികളെ നിയമിക്കും എന്നും അദ്ദേഹം പ്രസ്താവിച്ചിരുന്നു. സാമൂഹിക രംഗങ്ങളിലെ സഹകരണമല്ല ജോസഫ് മാർത്തോമ്മാ ഉദ്ദേശിക്കുന്നതെന്ന് *പ. അന്ത്യോഖ്യാ പാത്രിയർക്കീസ് ബാവാ കൂദാശ ചെയ്ത മൂറോനെ*പ്പറ്റി അദ്ദേഹം കഴിഞ്ഞ ഏതാനും വർഷങ്ങളിൽ നടത്തിയ പ്രസ്താവനകളിൽ നിന്നും വ്യക്തമാണ്. വി. കുർബാന സംസർഗ്ഗമടക്കമുള്ള പൂർണ്ണബന്ധമാണ് അദ്ദേഹം യാക്കോബായ സഭയുമായി ലക്ഷ്യമിടുന്നതെന്ന് ന്യായമായും ഊഹിക്കാം.

ഇത് അസംഭാവ്യമാണ്. കാരണം *യാക്കോബായ സഭ* എന്ന് അദ്ദേഹം വിവക്ഷിക്കുന്ന വിഭാഗം അന്ത്യോഖ്യയിലെ സിറിയൻ ഓർത്തഡോക്സ്

സഭയുടെ ഭാഗമാണെന്നാണ് അവർ അവകാശപ്പെടുന്നത്. മാർത്തോമ്മാ സഭ ഒരു പ്രോട്ടസ്റ്റന്റ് സഭയും. *യാക്കോബായ വിശ്വാസം മനഃസാക്ഷിക്കു വിപരീതമാകയാൽ കൈക്കൊള്ളുവാൻ മനസില്ലെന്നുള്ള* തോമസ് അത്താനാസ്യോസിന്റെ പ്രസ്താവനയ്ക്കുപരി, കേവലം രണ്ട് വർത്തമാനകാല ഉദാഹരണങ്ങൾ മാത്രം ഇന്നും മാർത്തോമ്മാസഭ ഒരു പ്രോട്ടസ്റ്റന്റ് സഭയാണെന്നുള്ളതിനു തെളിവായി ചൂണ്ടിക്കാട്ടാം.

World Council of Churches-ന്റെ ജനറൽ സെക്രട്ടറിയും ഒരു പ്രൊട്ടസ്റ്റന്റ് പുരോഹിതനുമായ റവ. ഡോ. സാമുവൽ കോബിയ 2007-ൽ കേരളം സന്ദർശിച്ചു. അദ്ദേഹത്തിന്റെ പര്യടനത്തെപ്പറ്റി WCC യുടെ ഔദ്യോഗിക Website-ൽ ... *India, Kerala 18 Feb. 2007 - Worship at St. Thomas Mar Thoma Church in Kozencherry. Rev. Dr Samuel Kobia, World Council of Churches general secretary, receives Holy Communion from Bishop Dr Yuakim Mar Coorilose.* ... എന്നാണ് കാണുന്നത്. ഇതിന്റെ ചിത്രവും നൽകിയിട്ടുണ്ട്.

രണ്ടാമതായി, ഏതാനും വർഷം മുമ്പ് മല്ലപ്പള്ളി മാർത്തോമ്മാ പള്ളിയിൽ സി.എസ്.ഐ. സഭയുടെ അന്നത്തെ മദ്ധ്യകേരള മഹായിടവക ബിഷപ്പ് റൈറ്റ് റവ. സാം മാത്യു അക്കൊല്ലത്തെ ക്രിസ്തുമസിന് *മാർത്തോമ്മാ തക്സാ ഉപയോഗിച്ച് കുർബാന ചൊല്ലുമെന്ന്* ഒരു നോട്ടീസ് കാണുകയുണ്ടായി. സി.എസ്.ഐ. സഭ 2013 സെപ്റ്റംബർ 28-ന് ഇ. പുഷ്പലത എന്ന വനിതയെ അവരുടെ നന്ദ്യാൽ മഹായിടവകയുടെ ബിഷപ്പായി വാഴിച്ചു. റൈറ്റ് റവ. സാം മാത്യുവിനെപ്പോലെതന്നെ ഇനി റൈറ്റ് റവ. ഇ. പുഷ്പലതയേയും മാർത്തോമ്മാസഭ സ്വീകരിക്കേണ്ടി വരും. അന്ത്യോഖ്യയിലെ സിറിയൻ ഓർത്തഡോക്സ് സഭയടക്കമുള്ള പുരാതന സഭകൾക്കെല്ലാം വനിതാ പൗരോഹിത്യം അചിന്ത്യമായ വസ്തുതയാണ്.

ഓർത്തഡോക്സ് സഭകൾക്കെല്ലാം പൊതുവായ ഏതാനും അടിസ്ഥാന വിശ്വാസങ്ങളുണ്ട്. അവ വി. ദൈവമാതാവ്, പരിശുദ്ധന്മാർ എന്നിവരോടുള്ള സംസർഗം, മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥന, വി. കുർബാനയേയും കൂദാശകളേയും പറ്റിയുള്ള വിശ്വാസം, പട്ടക്കാരുടെ പാപമോചന അധികാരം മുതലായവയാണ്. ഇവയിൽ ഒന്നുപോലും മാർത്തോമ്മാ സഭ അംഗീകരിക്കുന്നില്ല. *നിങ്ങൾ ഭൂമിയിൽ കെട്ടുന്നതെല്ലാം സ്വർഗത്തിലും കെട്ടപ്പെട്ടിരിക്കും. നിങ്ങൾ ഭൂമിയിൽ അഴിക്കുന്നതെല്ലാം സ്വർഗത്തിലും അഴിക്കപ്പെട്ടിരിക്കും* എന്ന് യേശുക്രിസ്തു തന്നെ വ്യക്തമാക്കിയ പട്ടക്കാരുടെ പാപമോചന അധികാരം മാർത്തോമ്മാസഭയുടെ അത്യുന്നത നിയമനിർമ്മാണ സമിതിയായ പ്രതിനിധി മണ്ഡലം 1941-ൽ ആ സഭയിൽ എടുത്തു കളഞ്ഞു. മുകളിൽപറഞ്ഞ ഏതെങ്കിലും വിഷയത്തിൽ ഓർത്തഡോക്സ് സഭകളുടെ വിശ്വാസം സ്വീകരിക്കുവാൻ മാർത്തോമ്മാ സഭ തയാറാകുമോ? തയാറാകുമെങ്കിൽ എന്തിന് 1877 മുതൽ കേസു നടത്തുകയും 1889-ലെ തിരുവിതാംകൂർ മഹാരാജാവിന്റെ

ഒത്തുതീർപ്പു ശ്രമം പരാജയപ്പെടുത്തുകയും ചെയ്തു എന്നതിനു കൂടെ മറുപടി പറയേണ്ടി വരും.

മാർത്തോമ്മാ സഭയുമായി കൗദാശിക സഹകരണത്തിന് പുരാതന സഭകളുടെ ഏറ്റവും വലിയ തടസം അവരുടെ പട്ടത്വത്തിന്റെ സാധുതയാണ്. പൗരസ്ത്യ കൽദായ, ഓർത്തഡോക്സ്, റോമൻ കത്തോലിക്കാ എന്നീ പൂർവിക സഭാവിഭാഗങ്ങളൊന്നും മാർത്തോമ്മാ സഭയുടെ പട്ടത്വമോ കൂദാശകളോ സാധുവായി അംഗീകരിക്കുന്നില്ല. വിശ്വാസത്തിൽ ഓറിയന്റൽ ഓർത്തഡോക്സ് സഭകളുമായി പൂർണ്ണമായും തുല്യത പുലർത്തുന്ന തൊഴിയൂർ സഭയെന്നറിയപ്പെടുന്ന മലബാർ സ്വതന്ത്ര സുറിയാനി സഭയുടെ പട്ടത്വവും കൂദാശകളും അവർ മാർത്തോമ്മാ സഭയിൽ നിന്നും മേല്പട്ടം സ്വീകരിക്കുന്നു എന്ന ഏക കാരണത്താൽ മുകളിൽപ്പറഞ്ഞ പുരാതനസഭകളെല്ലാം നിരാകരിക്കുകയാണ്. അവരെ പൗരസ്ത്യ സഭകളുടെ ഗണത്തിൽ ഉൾപ്പെടുത്തിയിട്ടുമില്ല. അതേസമയം വിശ്വാസത്തിൽ വൈരുദ്ധ്യമുണ്ടെങ്കിലും പൗരസ്ത്യ കൽദായ, ഓർത്തഡോക്സ്, റോമൻ കത്തോലിക്കാ സഭകൾ പരസ്പരം പട്ടത്വം അംഗീകരിക്കുന്നുമുണ്ട്.

മാർത്തോമ്മാ സഭയുടെ പട്ടത്വം അംഗീകരിക്കപ്പെടാതിരിക്കുന്നത് ചരിത്രപരമായ പിന്തുടർച്ചയുടെ അഭാവം കൊണ്ടല്ല. പാലക്കുന്നത്ത് തോമസ് അത്താനാസ്യോസിന്റെ പെട്ടെന്നുള്ള നിര്യാണത്തെ തുടർന്ന് സ്വസഹോദരനെ തീത്തൂസ് പ്രഥമൻ എന്ന പേരിൽ മെത്രാനായി തൊഴിയൂർ മെത്രാന്മാർ ചേർന്ന് വാഴിച്ചതിൽ ചരിത്രപരമായ വിഛിന്നതയൊന്നുമില്ല. പ്രശ്നം വിശ്വാസത്തിന്റെയാണ്. വേദശാസ്ത്രപരമായ ആ വിഷയങ്ങളേപ്പറ്റി ചുരുക്കത്തിൽ, *വി. കുർബാന എന്ന ബലി, വി. കൂദാശകളിലെ പരിശുദ്ധാത്മ സാന്നിദ്ധ്യം, പട്ടക്കാരുടെ പാപമോചന അധികാരം* എന്നിവയെപ്പറ്റിയുള്ള വിശ്വാസവിപരീതങ്ങളാണ് മാർത്തോമ്മാ സഭയുടെ പട്ടത്വം അസാധുവാക്കുന്നത് എന്നു പറയാം. അതിൽ വിട്ടുവീഴ്ച ചെയ്ത് ഐക്യമുണ്ടാക്കാൻ ഒരു പുരാതനസഭയ്ക്കും സാദ്ധ്യമല്ല.

*യാക്കോബായ സഭ* എന്ന് ജോസഫ് മാർത്തോമ്മാ വിവക്ഷിക്കുന്ന വിഭാഗത്തിന് ഇത്തരം കാര്യങ്ങളിൽ തീരുമാനമെടുക്കാനുള്ള അധികാരമില്ലെന്നതാണ് അടുത്ത വസ്തുത. അവരുടെതന്നെ വാദഗതിയനുസരിച്ച് അന്ത്യോഖ്യാ പാത്രിയർക്കീസിനാണ് അതിനുള്ള അധികാരം. പക്ഷേ, നൂറ്റാണ്ടുകളിൽ പ. പിതാക്കന്മാർ രക്തവും ജീവനും കൊടുത്ത് സംരക്ഷിച്ച സത്യവിശ്വാസം അദ്ദേഹം ഉപേക്ഷിക്കുവാൻ യാതൊരു സാദ്ധ്യതയുമില്ല. മുപ്പതു വെള്ളിക്കാശിനു സ്വന്തം ഗുരുവിനെ വിറ്റ മാതൃകയിൽ വി. കൂദാശകളും വി. മൂറോനും സത്യവിശ്വാസവും വിറ്റ് തരകു പറ്റാൻ ശ്രമിക്കുന്നവർ കേരളത്തിൽ കണ്ടേക്കാം. പക്ഷേ പ. അന്ത്യോഖ്യാ പാത്രിയർക്കീസ് അതിനു വഴിപ്പെടുമെന്ന് തോന്നുന്നില്ല.

വാസ്തവത്തിൽ *ഏശാവിന്റെ രൂപവും യാക്കോബിന്റെ ശബ്ദവും* എന്ന ദ്വന്ദവ്യക്തിത്വവുമായി ഒരു നൂറ്റാണ്ടായി ചരിക്കുന്ന മാർത്തോമ്മാ

സഭയുടെ സ്വത്വസംഘർഷമാണ് (identity crisis) ജോസഫ് മാർത്തോമ്മായുടെ പ്രസ്താവനകളിൽ നിഴലിക്കുന്നത്. പ്രൊട്ടസ്റ്റന്റ് വിശ്വാസവും സുറിയാനി സഭയുടെ ബാഹ്യചിഹ്നങ്ങളും പേറുന്ന ഈ വിചിത്ര സംരംഭത്തിന് *പ്രൊട്ടസ്റ്റന്റ് സഭ* എന്ന പൂർണ്ണ അംഗീകാരം ഇതുവരെ അവരുടെ ഇടയിൽ ലഭിച്ചിട്ടില്ല. പൗരസ്ത്യ സഭകളുടെ ഗണത്തിൽപെടാനുള്ള ശ്രമവും ദയനീയമായി പരാജയപ്പെട്ടു. ഈ ദശാസന്ധിയിൽ നിന്നും കരകയറാനുള്ള ശ്രമമാണ് സമീപകാലത്തെ *യാക്കോബായ* പ്രേമവും അന്ത്യോഖ്യാ പാത്രിയർക്കീസിനോടുള്ള *ഭക്തിയും*.

ഈ പ്രസ്താവനാ ബഹളത്തിൽ ജോസഫ് മാർത്തോമ്മാ പരോക്ഷമായി സമ്മതിക്കുന്ന ഒരു യാഥാർത്ഥ്യമുണ്ട്. അത് പ. മാർത്തോമ്മാ ശ്ലീഹായുടെ ഇന്ത്യൻ സഭയുടെ യഥാർത്ഥ പിന്തുടർച്ചാവകാശി മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയാണെന്നുള്ളതാണ്. പുരാതന ഇന്ത്യയുടെ നൈയാമിക പിന്തുടർച്ച ഇന്ത്യാ റിപ്പബ്ലിക്കിനാണെന്ന യാഥാർത്ഥ്യം തിരിച്ചറിഞ്ഞതുകൊണ്ടാണ് ഇന്ത്യയിൽ നിന്നും പിരിഞ്ഞുപോയ പാക്കിസ്ഥാൻ ഇന്ത്യയെ തകർക്കാൻ ചൈനയടക്കം ഏതു ചെകുത്താനുമായും അവിശുദ്ധ ബന്ധങ്ങൾ ഉണ്ടാക്കുന്നത്. ഇവിടെ സംഭവിക്കുന്നതും അതിനു സമാനമാണ്. ഇവിടെ തകർന്നത് ദേശീയ സഭ എന്ന മലങ്കര മാർത്തോമ്മാ സഭയുടെ അവകാശവാദവും.

(*മലങ്കരസഭാ മാസിക,* നവംബർ 2013)

# 78

# അന്ത്യോഖ്യാ പാത്രിയർക്കീസിനെ ഇങ്ങനെ അപമാനിക്കരുത്

അന്ത്യോഖ്യയുടെ പ. ഇഗ്നാത്തിയോസ് അപ്രേം ദ്വിതീയൻ കരീം പാത്രിയർക്കീസ് 2015 ഫെബ്രുവരി മാസത്തിൽ കേരളം സന്ദർശിക്കുകയാണ്. അദ്ദേഹത്തിനു രാജോചിതമായ സ്വീകരണം നൽകുന്നതിന്റെ മുന്നോടിയായി അദ്ദേഹത്തെ സ്വാഗതം ചെയ്തുകൊണ്ടുള്ള ഫ്ളക്സ് ബോർഡുകൾ തെരുവോരങ്ങളിൽ ഉയർന്നുകഴിഞ്ഞു. *അതിഥി ദേവോ ഭവഃ* എന്നു വിശ്വസിക്കുന്ന കേരളത്തിൽ ഇതു സ്വാഭാവികം. പക്ഷേ അവയിൽ അപൂർവം ചിലതെങ്കിലും അദ്ദേഹത്തിന് അപമാനകരമാകുന്ന തരത്തിലുള്ളതായതാണ് ഇത്തരമൊരു പ്രതികരണത്തിനു ഹേതു. ഇവയിൽ ചില സ്വാഗതവചനങ്ങളിൽ അദ്ദേഹത്തെ Prince Patriarch – *രാജകുമാരൻ* – എന്നു വിശേഷിപ്പിച്ചിരിക്കുന്നത് അദ്ദേഹത്തിന്റെ സ്ഥാനത്തെ അപമാനിക്കുന്നതാണ്.

പ. ഇഗ്നാത്തിയോസ് അപ്രേം ദ്വിതീയൻ, അന്ത്യോഖ്യൻ സുറിയാനി സഭയുടെ (The Syriac Orthodox Church of Antioch) പ്രധാന മേലദ്ധ്യക്ഷനും, പാത്രിയർക്കീസും, പ. പത്രോസിന്റെ ശ്ലൈഹിക സിംഹാസനത്തിൽ ആരൂഢനുമാണ്. അദ്ദേഹം ആരുടേയും കീഴ്സ്ഥാനിയല്ല. അതിനാൽ അദ്ദേഹം രാജകുമാരനുമല്ല. രാജകുമാരനു മുകളിൽ മേൽസ്ഥാനി – രാജാവ് – കാണണമല്ലോ? അന്ത്യോഖ്യാ പാത്രിയർക്കീസിന് ഇഹലോകത്തിൽ മേൽസ്ഥാനിയില്ല. അതിനാൽ അദ്ദേഹത്തെ *രാജകുമാരൻ* എന്നു വിശേഷിപ്പിക്കുന്നത് യഥാർത്ഥത്തിൽ അദ്ദേഹത്തെ പുകഴ്ത്തുകയല്ല, മറിച്ച് ഇകഴ്ത്തുകയാണ് ചെയ്യുന്നത്.



റോമാ പാപ്പാ, റോമിലെ കിരീടം വെച്ച രാജാവായിരുന്ന കാലത്ത് അദ്ദേഹത്തിന്റെ കീഴ്സ്ഥാനികളും റോമിലെ മാടമ്പികളുമായിരുന്ന കർദ്ദിനാൾമാർക്ക് ലഭിച്ച വിശേഷണമാണ് *സഭയുടെ രാജകുമാരൻ*. കോളനിവാഴ്ചകൾ റോമാ സഭയെ ലോകമെങ്ങും എത്തിക്കുകയും കർദ്ദിനാൾസ്ഥാനം മെത്രാന്മാർക്കു മാത്രമായി പരിമിതപ്പെടുത്തുകയും ചെയ്ത വർത്തമാന കാലത്തും അവരെ അപൂർവമായി *സഭയുടെ രാജകുമാരൻ* എന്നു വിശേഷിപ്പിക്കാറുണ്ട്. പക്ഷേ എന്തായാലും അവർ റോമാപാപ്പായുടെ വെറും കീഴ്സ്ഥാനികൾ മാത്രമാണ്.

ശ്രേഷ്ഠപുത്ര ജനനം എന്ന അർത്ഥത്തിൽ *കലയുള്ള മക്കൾ ഉണ്ടാകട്ടെ* എന്നു ആശീർവദിക്കുന്ന പതിവ് മുമ്പ് കേരളത്തിൽ ഉണ്ടായിരുന്നു. സ്നേഹം മൂത്ത് ഒരാൾ ഇത് സംസ്കൃതീകരിച്ച് *ഖലന്മാരായ പുത്രന്മാരുണ്ടാകട്ടെ* എന്ന് ആശീർവദിച്ചത്രെ! *രാജകല* മുതലായ സൗഭാഗ്യ യോഗങ്ങളാണ് *കലയുള്ള* എന്നതുകൊണ്ട് വിവക്ഷിക്കുന്നത് എന്ന് മേല്പടി വിദ്വാന് അറിയാമായിരുന്നെങ്കിലും ദുഷ്ടൻ, ക്രൂരൻ എന്നൊക്കെയാണ് *ഖലൻ* എന്ന വാക്കിന്റെ അർത്ഥം എന്ന് ആ സാധുവിന് അറിയില്ലായിരുന്നു. ഇതിലെ *ഖലൻ* പോലൊരു പ്രയോഗമാണ് Prince Patriarch.

1980-കളിൽ അന്ത്യോഖ്യാ പാത്രിയർക്കീസിന് അത്യുന്നത പദവി കല്പിച്ചുകൊടുക്കാൻ കേരളത്തിലെ ഏതോ വിദ്വാൻ കണ്ടുപിടിച്ച പ്രയോഗമാണ് Prince Patriarch. കുറേക്കാലം ഇത് പരക്കെ ഉപയോഗിച്ചിരുന്നു. അധികം താമസിയാതെ - ഈ പ്രയോഗത്തിലെ പൊരുത്തക്കേട് മനസിലാക്കിയിട്ടാണെങ്കിലും അല്ലെങ്കിലും - അപ്രത്യക്ഷമായി. പിന്നീട് ഇപ്പോഴാണ് വീണ്ടും രംഗത്തു വരുന്നത്.

പ. ഇഗ്നാത്തിയോസ് അപ്രേം ദ്വിതീയൻ Prince Patriarch ന് കേരളത്തിൽ സ്വീകരണം നൽകുന്ന സമിതികളുടെ ഔദ്യോഗിക പദപ്രയോഗമാണ് Prince Patriarch എന്നു തോന്നുന്നില്ല. കാരണം അത്തരം ബോർഡുകളിലൊന്നും ഈ വിശേഷണം കാണുന്നില്ല. അന്ത്യോഖ്യാ പാത്രിയർക്കീസിനെ Prince Patriarch എന്നു വിശേഷിപ്പിച്ച് സ്വന്തനിലയിൽ സ്വന്തം പേരു വെച്ച ഫ്ളെക്സ് പ്രദർശിപ്പിച്ച് സ്വാഗതമോതുന്നോരോട്, പ്ലീസ്, പ. പാത്രിയർക്കീസ് ബാവായ അപമാനിക്കരുത്. റോമൻ കത്തോലിക്കാ സഭയിലെ വെറും സാമന്തന്മാരായ കർദ്ദിനാൾമാരുടെ നിലവാരത്തിലേയ്ക്ക് അദ്ദേഹത്തെ തരംതാഴ്ത്തരുത്. അദ്ദേഹം അപ്പോസ്തോലിക സിംഹാസനാരൂഢനായ പ്രധാന മേലദ്ധ്യക്ഷന്മാരിൽ ഒരുവനാണ്. കുറഞ്ഞത് അതെങ്കിലും മനസിലാക്കുക.

(*മലങ്കര ഓർത്തഡോക്സ് ടി.വി.,* 29 ജനുവരി 2015)

# 79

# കാക്ക കുളിച്ചാൽ....?

**2016** സെപ്റ്റംബർ 4-നു മാതൃഭൂമി ദിനപ്പത്രത്തിന്റെ പത്തനംതിട്ട എഡീഷനിൽ വന്ന ഒരു *ബോക്സ് ഐറ്റം* കണ്ടപ്പോൾ ഓർമ്മ വന്നത് തലക്കെട്ടിൽ പ്രതിപാദിക്കുന്ന പഴഞ്ചൊല്ലാണ്. തിരുവല്ലാ കുറ്റപ്പുഴ ആസ്ഥാനമാക്കി പ്രവർത്തിക്കുന്ന ... *ഓർത്തഡോക്സ് വിശ്വാസത്തിലും പാരമ്പര്യത്തിലും അധിഷ്ഠിതമായി, വിശുദ്ധ തോമാശ്ലീഹായുടെ പാത പിന്തുടരുന്ന ക്രൈസ്തവ സഭയാണ് ബിലീവേഴ്സ് ചർച്ച്* ... *ഡോ. കെ. പി. യോഹന്നാൻ മെത്രാപ്പോലീത്തായാണ് പരമാദ്ധ്യക്ഷൻ.* ... ഇതാണ് ചിരിപ്പിക്കുന്ന പത്രവാർത്ത.

അതേ പത്രവാർത്തയിൽ അവകാശപ്പെടുന്നതുപോലെ *83 രൂപതകളും 30 ലക്ഷത്തോളം വിശ്വാസികളും സഭയ്ക്കുണ്ട്* എന്ന അവകാശവാദം മുഖവിലയ്ക്കെടുത്താൽ തന്നെ അത് ആ സഭയുടെ മുകളിൽ പറഞ്ഞ ലക്ഷണങ്ങളെ എങ്ങിനെ സാധൂകരിക്കും എന്ന ചോദ്യം നിലനിൽക്കും. കേരളത്തിൽ ജാതിവ്യവസ്ഥ ഉറച്ച ക്രിസ്തുവർഷം 8-10 നൂറ്റാണ്ടുകൾ മുതലെങ്കിലും *മാർത്തോമ്മായുടെ മാർഗ്ഗം* ഒരു ജാതിയാണ്. 16-ാം നൂറ്റാണ്ടു മുതൽ കേരളത്തിലെത്തിയ പാശ്ചാത്യ അധിനിവേശ ശക്തികൾ കിണഞ്ഞു ശ്രമിച്ചിട്ടും *നസ്രാണി ജാതി*യെ ഇല്ലായ്മ ചെയ്യാനോ അതിൽ കൂട്ടികലർത്താനോ സാധിച്ചില്ല. പിന്നീട് *സുറിയാനി ക്രിസ്ത്യാനി* എന്നു നാമഭേദം വന്ന ഈ *ജാതി സ്പിരിറ്റിനു* ഇന്നും കുറവൊന്നും വന്നിട്ടില്ല. അതുകൊണ്ടാണ് *...ഓർത്തഡോക്സ് സഭയിൽ നിന്നും രക്ഷിക്കപ്പെട്ടു സ്നാനപ്പെട്ട..., സിറിയൻ ക്രിസ്ത്യൻ പെന്തിക്കോസ്ത്...* എന്നിങ്ങനെയൊക്കെ വിവാഹ പരസ്യങ്ങൾ പ്രത്യക്ഷപ്പെടുന്നത്.

യഥാർത്ഥത്തിൽ *മാർത്തോമ്മായുടെ മാർഗ്ഗം* ഒരു സംസ്കാരമാണ്. ഇന്ത്യൻ പശ്ചാത്തലത്തിലും സംസ്കൃതിയിലും വേരൂന്നി വളർന്നു വികസിച്ച തദ്ദേശീയ ക്രിസ്തുമാർഗ്ഗം. ആളെണ്ണം കൂട്ടുക എന്നത് ഒരിക്കലും ഈ മാർഗ്ഗത്തിന്റെ ലക്ഷ്യം അല്ലായിരുന്നു. പിൽക്കാല മെസപ്പട്ടോമ്യൻ, യൂറോപ്യൻ കൂട്ടിച്ചേർക്കലുകൾ അതിനെ ദുർബലപ്പെടുത്തിയെങ്കിലും *മാർത്തോമ്മായുടെ മാർഗ്ഗ*ത്തെ തീർത്തും ഇല്ലായ്മ ചെയ്യാൻ സാധിച്ചില്ല. അധിനിവേശ ക്രിസ്തുമതത്തെ *ശെമവോൻ കീപ്പായുടെ മാർഗ്ഗം* എന്നു നാമകരണം ചെയ്തു അകറ്റിനിർത്താൻ നസ്രാണികൾ പരമാവധി ശ്രമിച്ചു. ഡോ. കെ. പി. യോഹന്നാന്റെ സഭ, *മാർത്തോമ്മായുടെ മാർഗ്ഗ*മാണോ *ശെമവോൻ കീപ്പായുടെ മാർഗ്ഗ*മാണോ പിന്തുടരുന്നത് എന്ന് താരതമ്യം ചെയ്യുക.

വിവിധയിനം സായിപ്പിനെ പിൻപറ്റി മാർത്തോമ്മായുടെ മാർഗ്ഗത്തിൽ നിന്നും പിരിഞ്ഞു പാശ്ചാത്യ സഭകളുടെ വാലായി മാറിയ കേരളത്തിലെ

ചില സഭകളും ഇന്നു മാർത്തോമ്മാ പൈതൃകം അവകാശപ്പെടുന്നുണ്ട്. അംഗങ്ങളിൽ ഭുരിഭാഗവും നവപരിവർത്തിതർ ആണെങ്കിലും നേതാക്കന്മാരോ അവരുടെ പിതാമഹരോ പഴയ നസ്രാണികൾ ആയതിന്റെ ബലത്തിലാണ് ഈ അവകാശവാദം ഉയർത്തുന്നത്. ആ അർത്ഥത്തിലാണെങ്കിൽ മാത്രം നിരണം കാട്ടുനിലം സെന്റ് തോമസ് മാർത്തോമ്മാ പള്ളി ഇടവകാംഗമായി ജനിച്ച ഡോ. കെ. പി. യോഹന്നാൻ സ്ഥാപിച്ച സഭയും *വിശുദ്ധ തോമാശ്ലീഹായുടെ പാത പിന്തുടരുന്ന* സഭയാണ്. കാരണം ഒന്നേകാൽ നൂറ്റാണ്ടു മുമ്പ് അവരുടെ പിതാമഹർ സാക്ഷാൽ നിരണത്തു പള്ളി ഇടവകക്കാരായിരുന്നല്ലോ? അവിടെ അവസാനിക്കുന്നു ഇവരുടെ *മാർത്തോമ്മായുടെ മാർഗ്ഗം*!

ഇനി *ഓർത്തഡോക്സ് വിശ്വാസത്തിലും പാരമ്പര്യത്തിലും അധിഷ്ഠിതമായി,* എന്ന വാദം പരിഗണിക്കാം. അതിന് എന്താണ് ഓർത്തഡോക്സി എന്ന് ആദ്യം പരിശോധിക്കാം. *"...In the Christian sense the term means "conforming to the Christian faith as represented in the creeds of the early Church"* എന്ന് ഓർത്തഡോക്സിയെ ചുരുക്കത്തിൽ വ്യാഖ്യാനിക്കാം (Robert M. Wills (2013). *Taking Caesar Out of Jesus: Uncovering the Lost Relevance of Jesus*. Xlibris Corporation. p. 246. ISBN 1-4931-08107). ആദിമ സഭയുടെ വിശ്വാസ പ്രഖ്യാപനങ്ങളിൽ ഉറച്ചു നിൽക്കുന്നവർ എന്ന് ഇതിനെ പരിഭാഷപ്പെടുത്താം. ഈ വിശ്വാസ പ്രഖ്യാപനങ്ങൾ രൂപപ്പെടുത്തിയതാകട്ടെ സാർവത്രിക സുന്നഹദോസുകളാണ്.



ഓർത്തഡോക്സ് സഭകളിൽ രണ്ടു വിഭാഗങ്ങളുണ്ട് നിഖ്യാ, കുസ്തന്തീനോസ്പോലീസ്, എഫേസൂസ് എന്നീ മൂന്നു പൊതു സുന്നഹദോസുകൾ മാത്രം അംഗീകരിക്കുന്ന ഓറിയന്റൽ ഓർത്തഡോക്സ് സഭകളാണ് അതിൽ ഒന്ന്. കോപ്റ്റിക്, സിറിയക്ക്, അർമീനിയൻ, മലങ്കര, എത്യോപ്യൻ, എറിട്രിയൻ ഇവയാണ് ഓറിയന്റൽ ഓർത്തഡോക്സ് സഭകൾ. ഗ്രീക്ക് പാരമ്പര്യത്തിൽപ്പെട്ട ബൈസന്റൈൻ സഭകളാണ് രണ്ടാമത്തെ വിഭാഗം. ഇവർ ക്രിസ്തുവർഷം 787 വരെ നടന്ന ഏഴു സുന്നഹദോസുകളെ *സാർവത്രികം* ആയി അംഗീകരിക്കുന്നു. ക്രിസ്തുവർഷം 431-ലെ എഫേസൂസ് സുന്നഹദോസ് അംഗീകരിക്കാത്ത പൗരസ്ത്യ കൽദായ സുറിയാനി സഭയും 1054-ൽ മഹാശീശ്മയിലൂടെ ഗ്രീക്കുകാരുമായി പിരിഞ്ഞ റോമൻ കത്തോലിക്കാ സഭയും തങ്ങൾ *ഓർത്തഡോക്സ്* ആണെന്നു ഇടയ്ക്കിടെ അവകാശപ്പെടുന്നുണ്ട്. പക്ഷേ *സത്യവിശ്വാസം പിന്തുടരുന്നു* എന്ന അർത്ഥത്തിൽ അവർ ഉന്നയിക്കുന്ന ഈ അവകാശവാദം മറ്റാരും അംഗീകരിച്ചിട്ടില്ലെന്നു മാത്രം.

പുത്രൻ തമ്പുരാന്റെ ആളത്വത്തെപ്പറ്റി അഭിപ്രായ ഐക്യം ഇല്ലെങ്കിലും ഓറിയന്റൽ - ബൈസന്റൈൻ ഓർത്തഡോക്സ് സഭകൾ പങ്കിടുന്ന ചില പൊതു വിശ്വാസസത്യങ്ങളുണ്ട്. അവയിൽ പരിശുദ്ധ റൂഹായുടെ പുറപ്പാട്, ദൈവമാതാവിനോടും പരിശുദ്ധന്മാരോടുമുള്ള മദ്ധ്യസ്ഥത, മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥന, വി. കുർബാന ബലി യാണെന്ന വിശ്വാസം, പട്ടക്കാരന്റെ പാപമോചന അധികാരം മുതലായ വയും ഉൾപ്പെടും. പല കാരണങ്ങളാൽ ഓർത്തഡോക്സ് സഭയെന്നു അവകാശപ്പെടുകയും മുഖ്യാധാരാ ബൈസന്റൈൻ - ഓറിയന്റൽ സഭ കൾ അംഗീകരിക്കാത്തവയുമായ സഭകളും ഈ പൊതു വിശ്വാസം വെച്ചു പുലർത്തുന്നുണ്ട്. ഉദാഹരണം: കേരളത്തിലെ മലബാർ സ്വതന്ത്ര സുറിയാനി സഭ എന്ന തൊഴിയൂർ സഭ.

ഇതിൽ എതെങ്കിലും വിശ്വാസസത്യത്തിൽ ഡോ. കെ. പി. യോഹ ന്നാനോ അദ്ദേഹത്തിന്റെ ബിലീവേഴ്സ് ചർച്ചോ ഓർത്തഡോക്സ് സഭ കളുമായി സമാനതകൾ പുലർത്തുന്നുണ്ടോ എന്ന ചോദ്യത്തിന് ഉത്തരം കണ്ടെത്താൻ ശ്രമിക്കാം. അതിന് അവരുടെ ചരിത്രം പരിശോധിക്കണം. ചുരുങ്ങിയ വാക്കുകളിൽ അത് അവതരിപ്പിച്ചാൽ ... *മാർത്തോമ്മാ സഭ യിലായിരുന്നു കെ. പി. യോഹന്നാന്റെ ജനനം. സ്കൂൾ വിദ്യാഭ്യാസം കഴിഞ്ഞു സുവിശേഷവേലയിലേക്കു തിരിഞ്ഞു. 1966 മുതൽ ഓപ്പറേഷൻ മൊബലൈസേഷൻ എന്ന സംഘടനയിൽ ചേർന്നു വിവിധ വടക്കേ ഇന്ത്യൻ സംസ്ഥാനങ്ങളിൽ സുവിശേഷ പ്രവർത്തകനായി. 1974-ൽ അമേ രിക്കയിൽ ദൈവശാസ്ത്ര പഠനത്തിനായി പോയി. മുൻപേ പരിചയമു ണ്ടായിരുന്ന ജർമ്മൻ സുവിശേഷകയായ ഗിസിലയെ ഇതിനിടെ ജീവിത പങ്കാളിയായി സ്വീകരിച്ചു. 1979-ൽ അമേരിക്കയിലായിരിക്കെത്തന്നെ ഗോസ്പൽ ഫോർ ഏഷ്യ എന്ന സുവിശേഷ പ്രചരണ സംഘടനയ്ക്കു രൂപംനൽകി. അധികം വൈകാതെ കേരളത്തിൽ തിരിച്ചെത്തി. 1990-ൽ സ്വന്തം സഭയായ ബിലീവേഴ്സ് ചർച്ചിനു രൂപം നൽകി. ...* (6 ഫെബ്രുവരി, 2003, *മലയാള മനോരമ*).

*ബിലീവേഴ്സ് ചർച്ചിന്റെ* വിശ്വാസ സംഹിതയും ഘടനയും അതേ അഭിമുഖത്തിൽ ഡോ. കെ. പി. യോഹന്നാൻ തന്നെ നൽകുന്നുണ്ട്. ... *ബിലീവേഴ്സ് ചർച്ച് ഒരു പ്രൊട്ടസ്റ്റന്റ് ഇവാഞ്ചലിക്കൽ സഭയായിരിക്കും. വേദപുസ്തകമാണ് പ്രമാണം; ആചാരങ്ങളല്ല. വിശുദ്ധരിൽ വിശ്വാസ മില്ല; ദൈവമാതാവ് എന്ന സങ്കല്പത്തിലും. മരിച്ചവർക്കായി പ്രാർത്ഥന യില്ല. ക്രിസ്തീയ അടയാളമായി കുരിശുണ്ട്. ബലിയർപ്പണമില്ല. പക്ഷേ കർതൃമേശയുണ്ട്. വിശ്വാസങ്ങളിലും ആചാരങ്ങളിലും മാർത്തോമ്മാ സഭയോടാണ് കൂടുതൽ സമാനത...* (6 ഫെബ്രുവരി, 2003, *മലയാള മനോരമ*). ബിലീവേഴ്സ് ചർച്ച് ഒരു ഓർത്തഡോക്സ് സഭയല്ല എന്നതിന് ഇതിലും അസന്നിഗ്ദമായ വിശദീകരണം ആവശ്യമുണ്ടോ?

ബൈസന്റൈൻ - ഓറിയന്റൽ ഓർത്തഡോക്സ് സഭകളും, *ഓർത്ത ഡോക്സ്* എന്ന് അവകാശപ്പെടുന്ന കൽദായ, റോമൻ കത്തോലിക്കാ

സഭകളും ഒരുപോലെ പിന്തുടരുന്ന ഒരു വിശ്വാസമാണ് പട്ടത്വത്തിന്റെ ചരിത്രപരമായ പിന്തുടർച്ച. പട്ടം നൽകുന്നത് കാനോനികമായ കൈവെപ്പ് ഉള്ള ഒരു മേല്പട്ടക്കാരൻ ആയിരിക്കണം എന്നതിനോടൊപ്പം ശെമ്മാശൻ, കശ്ശീശ്ശാ എന്നീ സ്ഥാനങ്ങൾ യഥാക്രമം സ്വീകരിച്ച ശേഷം മാത്രമേ എപ്പിസ്ക്കോപ്പാ സ്ഥാനം സ്വീകരിക്കാനാവൂ എന്നത് പ്രൊട്ടസ്റ്റന്റ് അടക്കമുള്ള സഭകളുടെ പൊതുവിശ്വാസമാണ്. അമേരിക്കയിൽ പട്ടത്വമില്ലാത്ത സതേൺ ബാപ്റ്റിസ്റ്റ് സഭയിൽ പാസ്റ്ററായിരുന്ന ഡോ. കെ. പി. യോഹന്നാൻ ഒരിക്കലും ശെമ്മാശൻ, കശ്ശീശാ എന്നീ ആചാര്യത്വ പദവികൾ സ്വീകരിച്ചിട്ടില്ല. അതിനാൽ ആരു മേല്പട്ടസ്ഥാനം കൊടുത്താലും അതിനു സാധുത്വമില്ല.

സി.എസ്.ഐ. സഭയുടെ മോഡറേറ്റർ ബിഷപ്പ് ഡോ. കെ. ജെ. സാമുവേലിന്റെ മുഖ്യ കാർമ്മികത്വത്തിൽ അതേ സഭയിലെ ഏതാനും റിട്ടയർ ചെയ്ത ബിഷപ്പുമാർ ചേർന്നാണ് 2003 ഫെബ്രുവരി 6-നു ഡോ. കെ. പി. യോഹന്നാനെ ബിഷപ്പായി *വാഴിച്ചത്*. നിയമരഹിതവും വിശ്വാസവിരുദ്ധവുമായ ഈ നടപടിയെ അന്നുതന്നെ സി.എസ്.ഐ. സഭയും അവരുമായി സംസർഗ്ഗത്തിലുള്ള മാർത്തോമാ സഭയും ചോദ്യം ചെയ്യുകയും അംഗീകരിക്കാൻ വിസമ്മതിക്കുകയും ചെയ്തിരുന്നു. രസകരമായ വസ്തുത, ഇതേ ക്രമരാഹിത്യം 1947 സെപ്റ്റംബർ 27-നു നടന്ന സി.എസ്.ഐ. സഭയുടെ രൂപീകരണത്തിലും ഉണ്ടായിരുന്നു എന്നതാണ്. Anglican, Methodist, Congregational, Presbyterian, and Reformed മുതലായി പട്ടത്വം ഉള്ളവരും ഇല്ലാത്തവരുമായ സഭകളെ ലയിപ്പിച്ചു ചർച്ച് ഓഫ് സൗത്ത് ഇന്ത്യ രൂപീകരിച്ചപ്പോൾ പട്ടത്വം ഇല്ലാത്ത സഭകളിലെ മൂപ്പന്മാരെയും പാസ്റ്റർമാരേയും പ്രത്യേക ശുശ്രൂഷ കൂടാതെ പട്ടക്കാരായി അംഗീകരിക്കാൻ നിർബന്ധിതരായി. ... *all who were already ordained*





*in any of the uniting churches would be received as ministers in the United Church and that all new ordinations would be by Episcopal laying on of hands. ...* (http://www.csimichigan.org/CSIHistory.html - 06-10 - 2016). ഇതു മൂലം കുറെ വർഷങ്ങളിലേയ്ക്ക് സി.എസ്.ഐ. സഭയ്ക്ക് ആംഗ്ലിക്കൻ കമ്യൂണിയനിൽ പൂർണ്ണ അംഗത്വം ഇല്ലായിരുന്നു. എന്നാൽ ബിഷപ്പുമാരുടെ ആംഗ്ലിക്കൻ പശ്ചാത്തലം മൂലം കുറെ വർഷങ്ങൾ കൊണ്ട് പഴയ മൂപ്പന്മാർ ഒഴിവാകുകയും പുതുതായി കൈവെയ്പ്പോടു കൂടി മാത്രം പട്ടം നൽകുകയും ചെയ്ത് അവർ പട്ടത്വം ക്രമപ്പെടുത്തിയെടുത്തു. ഇവിടെ സഭയിലെ ഏക മെത്രാപ്പോലീത്തായുടെ പട്ടംതന്നെ അസാധു വായതിനാൽ ബാക്കിയുള്ളവരുടേതും സ്വാഹാ! പിന്നെങ്ങനെ ഓർത്തഡോക്സ് ആകും?

ഓർത്തഡോക്സ്, കൽദായ, റോമൻ കത്തോലിക്കാ സഭകൾ വിവാഹിതരെ മേല്പട്ടക്കാരാക്കില്ല. അപൂർവമായി ചില ബൈസന്റൈൻ സഭകളും, അന്ത്യോഖ്യൻ സഭയും വിഭാര്യരെ എപ്പിസ്ക്കോപ്പാ സ്ഥാനത്തേയ്ക്ക് ഉയർത്താറുണ്ടെങ്കിലും ഭാര്യ ജീവിച്ചിരിക്കുമ്പോൾ അത് അചിന്ത്യമാണ്. *എഴുതപ്പെട്ട പാരമ്പര്യമാണ് വേദപുസ്തകം, എഴുതപ്പെടാത്ത വേദപുസ്തകമാണ് പാരമ്പര്യം* എന്നതാണ് ഓർത്തഡോക്സ് വിശ്വാസം. *വേദപുസ്തകമാണ് പ്രമാണം; ആചാരങ്ങളല്ല* എന്നാണ് ബിലീവേഴ്സ് ചർച്ചിന്റെ പ്രമാണം. ഇവ എങ്ങിനെ പൊരുത്തപ്പെടും?

ഡോ. കെ. പി. യോഹന്നാന്റെ ഓർത്തഡോക്സ് പ്രേമം ആരംഭിച്ചിട്ട് കുറച്ചു വർഷങ്ങളായി. സിറിയക് ഓർത്തഡോക്സ് സഭയുമായി ചേരാനാണ് ആദ്യം ശ്രമിച്ചത്. ഇതിനായി പുത്തൻകുരിശു സൊസൈറ്റിയുമായി കുറെ ചർച്ചകൾ നടത്തി. എതാണ്ടു ധാരണയിലെത്തി എന്നും പറയുന്നുണ്ട് (കൂടുതൽ വിവരങ്ങൾക്ക് കാണുക:

1. https://www.facebook.com/photo.php?fbid= 267644716696232&set= a.102953973165308.2105.100003521165044 &type=3&theater

2. https://www.youtube.comh?v=Dwb43ChDfyU&feature=youtu.be)

ഓർത്തഡോക്സ് വിശ്വാസത്തിന്റെ തായ്‌വേരു മുറിക്കുന്ന ഈ വേദവിപരീത നടപടി അവസാന നിമിഷം തടഞ്ഞത് അന്നത്തെ അന്ത്യോഖ്യാ പാത്രിയർക്കീസ് ആയിരുന്ന പ. ഇഗ്നാത്തിയോസ് സഖാ പ്രഥമൻ ഇവാസ് ആയിരുന്നുവത്രെ!

ആർക്കും മൂന്നു മാലയെടുത്തിട്ട് *കാതോലിക്കാ* എന്നു സ്വയം വിളിക്കാവുന്ന കേരളത്തിൽ ഇതും ഇതിലപ്പുറവും കേൾക്കേണ്ടിയും കാണേണ്ടിയും വരും. അതൊക്കെ സഭാപ്രസംഗി പറയുന്നതുപോലെ *..മായ... മായ...* എന്നു കരുതിയാൽ മതി.

വാൽക്കഷണം: *വിശുദ്ധരിൽ വിശ്വാസമില്ല* എന്നു പഠിപ്പിക്കുന്ന ബിലീവേഴ്സ് ചർച്ച് ജീവിച്ചിരിക്കുന്ന അതിന്റെ സ്ഥാപകനായ ഡോ. കെ. പി. യോഹന്നാനെ വിശുദ്ധനാക്കിയതായി ചില റിപ്പോർട്ടുകൾ ഉണ്ട്. ഉത്തരേന്ത്യയിൽ അവർ ആരംഭിച്ചിരിക്കുന്ന സെന്റ് ജോഹാൻസ് ഇന്റർനാഷണൽ സ്കൂളുകൾ ഡോ. കെ. പി. യോഹന്നാൻ മെത്രാപ്പോലീത്തായുടെ പേര് പരിണമിച്ചുണ്ടായതാണെന്ന് ബിലീവേഴ്സ് ചർച്ചിന്റെ ഉദയപ്പൂർ ഭദ്രാസന ബിഷപ്പ്!!! (http://malayalam.naradanews.com/2016/07/self-appointed-bishop-kp-yohannan-now-declares-himself-saint-starts-for-profit-schools-by-the-name-of-st-johannes/)

(*ബഥേൽ പത്രിക*, ഒക്ടോബർ 2016)

# 80

# ഭാവനയല്ല ചരിത്രം

**മ**ലങ്കര നസ്രാണികളുടെ ചരിത്രത്തിൽ സവിശേഷമായ ഒരു സ്ഥാനവും ബഹുമാനവുമുണ്ട് കുന്നംകുളത്തിന്. മാർത്തോമ്മാ ശ്ലീഹായുടെ മലങ്കരയിലെ ആദ്യ സഭകളിൽ ഒന്നായ കുന്നംകുളം നസ്രാണികൾ എല്ലാക്കാലവും തീവ്രസഭാഭക്തരും ജാത്യാഭിമാനികളുമായിരുന്നു. നാലു മലങ്കര മെത്രാപ്പോലീത്താമാരെ സംഭാവന ചെയ്ത കുന്നംകുളം അവർക്കുവേണ്ടി ജീവൻ കളയാനും അന്നും ഇന്നും തയാറാണ്. ഇക്കാര്യത്തിലൊന്നും ആർക്കും സംശയമില്ല.

എന്നാൽ കുന്നംകുളം നസ്രാണികൾ ഇന്ന് അപഹാസ്യരാവുകയാണ്. മുഖവുര വേണ്ടാത്ത കുന്നംകുളം നസ്രാണികളേയും പഴയ സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് ദ്വിതീയനേയും മഹത്വവൽക്കരിക്കാൻവേണ്ടി ഫാ. ഡോ. ജോസഫ് ചീരൻ സ്വയംകൃതികളായ ചരിത്രാഭാസങ്ങൾ പടച്ചുവിടുന്നതാണ് ഇന്നു കുന്നംകുളംകാരെ പരിഹാസപാത്രങ്ങളാക്കുന്നത്. കാൽ നൂറ്റാണ്ടായി – കൃത്യമായി പറഞ്ഞാൽ പഴയ സെമിനാരിയുടെ 175–ാം വാർഷികം മുതൽ – ഫാ. ഡോ. ജോസഫ് ചീരൻ ഇതിനായി മലങ്കരസഭാപിതാക്കന്മാരെ പാടെ തമസ്ക്കരിക്കുകയും സഭാചരിത്രം അടിസ്ഥാനമൊന്നുമില്ലാതെ തിരുത്തിയെഴുതുകയുമാണ്. അതിന്റെ പരിസമാപ്തിയാണ് 2016 ഒക്ടോബർ ലക്കം *സൺഡേസ്കൂൾ മാസിക*യിൽ അദ്ദേഹം എഴുതിയ *മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ച ആർത്താറ്റ് വി. ദൈവമാതാവിന്റ പള്ളി* എന്ന ലേഖനം.

തെളിവുകളുടെ അടിസ്ഥാനത്തിലാണ് ചരിത്രം രചിക്കപ്പെടുന്നത്. ചരിത്രശകലങ്ങളെ കണ്ടെത്തുന്നതിനു നിശിതമായ അന്വേഷണബുദ്ധി ആവശ്യമാണ്. തെളിവുകളെ കൂട്ടിച്ചേർത്തു ചരിത്രമാക്കുന്നത് യുക്തിയുടെ അടിസ്ഥാനത്തിലാണ്. ഐതിഹ്യങ്ങളിലും അലിഖിത വായ്മൊഴി വഴക്കങ്ങളിലും ചരിത്രതന്തുക്കൾ ലോലമായെങ്കിലും മറഞ്ഞു കിടപ്പുണ്ടാകുമെന്നു രാഹുൽ സാംകൃത്യായനെപ്പോലുള്ളവർ പറഞ്ഞിട്ടുണ്ട്. 1946–ൽ ആർത്താറ്റുപള്ളി കൈക്കാരനായ പനക്കൽ സി. കുഞ്ഞാത്തു അതുവരെ ലഭ്യമായ രേഖകളും പാരമ്പര്യങ്ങളും അവലംബിച്ച് ആർത്താറ്റുപള്ളിയുടെ വിശദമായ ചരിത്രം എഴുതിയിട്ടുണ്ട്. അഡ്വ. ഡോ. പി. സി. മാത്യു പുലിക്കോട്ടിലും ഈ മേഖലയിൽ രചനകൾ നടത്തിയിട്ടുണ്ട്. പക്ഷേ അവയൊന്നുമല്ല ഫാ. ചീരന്റെ ലേഖനത്തെ നയിക്കുന്നത്. വെറും ഭാവനാവിലാസവും സ്വന്തം വെളിപാടുകളും മാത്രം. അതു ചരിത്രമല്ല; *കഥ* എന്ന സാഹിത്യ ശാഖയിൽ ഉൾപ്പെടുത്തേണ്ടതാണ്.

ഇത്തരം വിശ്വാമിത്രസൃഷ്ടികളോട് ഈ ലേഖകൻ പ്രതികരിക്കാറില്ല. പക്ഷേ നാളത്തെ സഭയായ സൺഡേസ്കൂൾ വിദ്യാർത്ഥികൾക്കും അവരെ വഴിനടത്തുന്ന അദ്ധ്യാപകർക്കും ഉണ്ടായ തെറ്റിദ്ധാരണ തിരു

ത്താൻ മാത്രമാണ് ഈ കുറിപ്പെഴുതുന്നത്. *സൺഡേസ്കൂൾ മാസിക* യിൽ വന്ന ലേഖനത്തെ പദാനുപദം ഖണ്ഡിക്കാനല്ല ഇവിടെ ശ്രമം. മറിച്ച് ഫാ. ഡോ. ചീരൻ സൃഷ്ടിക്കാനുദ്ദേശിക്കുന്ന നവചരിത്രവും അതിനവലംബിക്കുന്ന ഭാവനാവിലാസവും ഒന്നു തുറന്നു കാട്ടുവാൻ മാത്രമാണ്. സ്വൽപ്പം ഹാസ്യരൂപേണ പറഞ്ഞാൽ; മാർത്തോമ്മാശ്ലീഹാ പൊന്നാനിയിൽ കപ്പലിറങ്ങി കുന്നംകുളത്ത് പള്ളിസ്ഥാപിച്ചശേഷം അവിടെനിന്നു തന്നെ കപ്പൽ കയറി മറ്റൊരിടത്തും ഇറങ്ങാതെ മൈലാപ്പൂരിലെത്തി രക്തസാക്ഷിയായെന്നും, അതിനു തെക്കുള്ള നസ്രാണികളൊക്കെ കുന്നംകുളത്തുനിന്നും അടയ്ക്കാ കച്ചവടത്തിനു പോയവരുടെ സന്തതി പരമ്പരകളാണെന്നും, രണ്ടു പുലിക്കോട്ടിൽ മെത്രാച്ചന്മാർ ഒഴികെയുള്ള മലങ്കര സഭാപിതാക്കന്മാരൊക്കെ സഭാദ്രോഹികളും പട്ടത്വതികവില്ലാത്തവരും ആയിരുന്നു എന്നുമാണ് കഴിഞ്ഞ കാൽനൂറ്റാണ്ടായി ഫാ. ചീരൻ സ്ഥാപിക്കാൻ ശ്രമിച്ചുകൊണ്ടിരിക്കുന്നത്. അതിനു തെളിവു സൃഷ്ടിക്കാനാണ് ഇത്തരം അടിസ്ഥാനമില്ലാത്ത വെളിപാടുകൾ പടച്ചുണ്ടാക്കുന്നത്.

മലങ്കരസഭയിലെ പുരാതന പള്ളികളെ പരിചയപ്പെടുത്തുന്ന *സൺഡേസ്കൂൾ മാസിക*യുടെ പംക്തി ഈ വിഷപ്രചരണത്തിനു വേദിയാക്കി എന്നത് അത്യന്തം പ്രതിഷേധാർഹമായ ഒരു നടപടിയാണ്. പരാമർശിത ലേഖനത്തിലെ ഏതാനും ചില ചരിത്രാസംബന്ധങ്ങൾ മാത്രം ചൂണ്ടിക്കാണിക്കട്ടെ.

1. ക്രിസ്തുവർഷം ഒന്നാം ശതകത്തിലെ അറബിക്കടൽ വ്യാപാരത്തെപ്പറ്റി വിശദമായ പഠനം നടന്നിട്ടുണ്ട്. ഇപ്പോഴും നടക്കുന്നുമുണ്ട്. അതിലൊന്നും പൊന്നാനി കടന്നുവരുന്നില്ല. തോമാശ്ലീഹാ കൊടുങ്ങല്ലൂരിൽ കപ്പലിറങ്ങി എന്ന പരാമർശനംപോലും ചരിത്രദൃഷ്ട്യാ ദുർബലമാണ്. അന്നത്തെ മുഖ്യതുറമുഖം – മുസിരിസ് – കൊടുങ്ങല്ലൂരിന് തെക്കുഭാഗത്താണ്. വടക്കൻപറവൂരിന് അടുത്തു വരാം. പറവൂരിനടുത്ത് ഇപ്പോൾ *പട്ടണം പര്യവേഷണം* നടക്കുന്ന സ്ഥലം ആയിക്കൂടെന്നുമില്ല.

2. ഭാരതപ്പുഴയുമായി ബന്ധപ്പെട്ട് ഒരു തുറമുഖം അക്കാലത്ത് ഉണ്ടാവാനുള്ള സാദ്ധ്യത തള്ളിക്കളയാനാവില്ല. പക്ഷേ അതിന്റെ സ്ഥാനം ഇനിയും കണ്ടെത്തേണ്ടിയിരിക്കുന്നു. പട്ടാമ്പിയാണ് എന്ന് ഒരു ആധുനിക വാദമുണ്ട്. പക്ഷേ അത് ഇനിയും തെളിയിക്കപ്പെടേണ്ടിയിരിക്കുന്നു. എവിടെയാണെങ്കിലും അത് കുന്നംകുളം ഒരു പൂർവിക നസ്രാണി ആവാസ ഭൂമിയാകുന്നതിന് പ്രതിബന്ധമല്ല.

3. ഏഴും ഏഴരയുമൊക്കെ പിൽക്കാല സൃഷ്ടികളാണെങ്കിലും അക്കാലത്തെ തുറമുഖ നഗരങ്ങളോടു ബന്ധപ്പെട്ട പറവൂർ (കോട്ടക്കാവ്), നിരണം (നെൽക്കിണ്ട), കൊല്ലം, തിരുവിതാംകോട് (കോട്ടാർ) ഇവയുടെ മാർത്തോമ്മൻ പൈതൃകം തമസ്ക്കരിക്കാനാവില്ല.

4. കുരിശുപള്ളിയും ചാപ്പലുമൊക്കെ മദ്ധ്യകാലഘട്ടത്തിൽ പോലും

നസ്രാണികൾക്ക് അപരിചിതമായിരുന്നു. ആദിമ ക്രൈസ്തവ സമൂഹങ്ങൾ വ്യാപാരാഭിവൃദ്ധിക്കായി പുതിയ അങ്ങാടികൾ സ്ഥാപിച്ച് കുടിയേറുകയും അവിടെ ക്രമേണ പള്ളികൾ രൂപപ്പെട്ടു വരികയുമായിരുന്നു പതിനെട്ടാം നൂറ്റാണ്ടു വരെയും നസ്രാണികളുടെ പതിവ്. അപ്രകാരം കുന്നംകുളം നസ്രാണികൾ എന്നോ പ്രാരംഭമിട്ടവയാവാം പഴഞ്ഞി, പാലയൂർ അങ്ങാടികളും പള്ളികളും. തലപ്പള്ളി രാജവംശത്തിന് ആ പേര് ലഭിച്ചത് ആർത്താറ്റ് പള്ളി *തലപ്പള്ളി* ആയതിനാലാണെന്നുള്ള പരാമർശനവും ക്നായിത്തൊമ്മൻ ബന്ധവുമൊക്കെ ഹാസ്യസാഹിത്യത്തിൽ മാത്രം ഉൾപ്പെടുത്തേണ്ടവയാണ്. ക്നായിത്തൊമ്മന്റെ കാലത്തെപ്പറ്റിയൊക്കെ വിശദമായ അനേകം പഠനങ്ങൾ നടന്നിട്ടുണ്ട്.

5. ശക്തൻ തമ്പുരാൻ നറുക്കിട്ട് വീതംവെച്ചത് ആർത്താറ്റുപള്ളിയും പാലയൂർ പള്ളിയുമല്ല. പള്ളിയും അതിനു മുമ്പിലെ കൽക്കുരിശും പള്ളിപ്പറമ്പുമാണ്. ആർത്താറ്റ് പള്ളിക്ക് തൊട്ടു തെക്കുവശമിരിക്കുന്ന റോമൻ കത്തോലിക്കാ പള്ളിയും അവരുടെ കൈവശമിരിക്കുന്ന കൽക്കുരിശും തന്നെ ഇതിനുള്ള പ്രധാന തെളിവ്. ഈ സംഭവത്തിനു നൂറ്റാണ്ടു മുമ്പുതന്നെ പാലയൂർപള്ളി സ്വന്തം *വികാരിയും പൊറോത്തിക്കാരും* ഉള്ള സ്വതന്ത്ര നില കൈവരിച്ചിരുന്നതിനു രേഖകളുണ്ട്.

6. *ആർത്താറ്റ്* എന്ന പദത്തിന് *അയർത്ത്* (എതിർത്ത്) *അറ്റ* (നശിച്ച/മുടിഞ്ഞ) എന്ന അർത്ഥമാണ് ഇതഃപര്യന്തം കല്പിച്ചിരുന്നത്. അതുപോലും ഭാഷാശാസ്ത്രപരമായും ചരിത്രപരമായും ദുർബലമാണ്. അതിനിടയിലാണ് *ആട്ടിയിറക്കി* എന്ന അടിസ്ഥാനരഹിതമായ നവീന അർത്ഥകല്പന അവതരിപ്പിക്കുന്നത്!

7. കുന്നംകുളത്ത് റോമൻ കത്തോലിക്കാ വിഭാഗം ഉണ്ടാകുന്നത് 1663-ലെ പറമ്പിൽ ചാണ്ടിയുടെ ചതിയുടെ അനന്തരഫലമായാണ്. അത് ഏതാണ്ട് ഒരു നൂറ്റാണ്ടിനുശേഷം ജീവിച്ചിരുന്ന നിരപരാധിയായ അഞ്ചാം മാർത്തോമ്മായുടെ തലയിൽ കെട്ടിവെക്കുന്നത് ഒന്നു മുതൽ എട്ടു വരെയുള്ള മാർത്തോമ്മാ മെത്രാന്മാരെ താറടിക്കാനും മലങ്കരസഭാ ചരിത്രത്തിൽ നിന്നും നിർമ്മാർജ്ജനം ചെയ്യാനുമുള്ള കാൽ നൂറ്റാണ്ടു കാലത്തെ ഫാ. ഡോ. ചീരന്റെ പരിശ്രമത്തിന്റെ ഭാഗമായി മാത്രമാണ്.

പഴയ സെമിനാരി സ്ഥാപകനായ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ദ്വിതീയൻ, എം. ഡി. സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ എന്നിവരെ യഥാക്രമം മാർ ദീവന്നാസ്യോസ് പ്രഥമനും ദ്വിതീയനും ആക്കിയതും മാർത്തോമ്മാ മെത്രാന്മാരെ, വിശിഷ്യാ വലിയ മാർ ദീവന്നാസ്യോസിനെ, തമസ്ക്കരിക്കാനുള്ള ശ്രമത്തിന്റെ ഭാഗമായാണ്.

8. 1806-ലെ *ആർത്താറ്റ് പടിയോല* അന്നത്തെ ജാതിക്കുതലവനായ വലിയ മാർ ദീവന്നാസ്യോസ് ഒന്നാമന് ആർത്താറ്റ് പള്ളിക്കാരായ ഒരു വിഭാഗം എഴുതിക്കൊടുത്ത *അമാലോഗിയാ* ആണ്. ഇത് മലങ്കര സഭയുടെ മാഗ്നാക്കാർട്ടാ ആണെന്നതും നിരാക്ഷേപമാണ്. *ആർത്താറ്റ് പടി*

*യോലയെ മലങ്കരയുടെ മാഗ്നാക്കാർട്ടാ* എന്ന് ആദ്യം വിശേഷിപ്പിച്ചത് ഈ ലേഖകനാണ്. പക്ഷേ അത് മാർ ദീവന്നാസ്യോസ് പ്രഥമൻ എന്ന മാർത്തോമ്മാ ആറാമനുള്ള ഭീഷണിക്കത്ത് ഒന്നുമായിരുന്നില്ല. കാട്ടുമങ്ങാടന്റെ കുത്തിത്തിരിപ്പു മൂലവും ചില കുടുംബപ്പോരു മൂലവും ഭിന്നതയിലായിരുന്ന ആർത്താറ്റ് പള്ളിയിലെ ഔദ്യോഗികപക്ഷം നടത്തിയ വിശ്വാസ പ്രഖ്യാപനമാണ് *ആർത്താറ്റ് പടിയോല.*

പിന്നീട് മാർ ദീവന്നാസ്യോസ് ദ്വിതീയനായ പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ *ആർത്താറ്റ് പടിയോലയെ* അനുകൂലിച്ചിരുന്നില്ല. അങ്ങിനെ ചെയ്തിരുന്നുയെങ്കിൽ അദ്ദേഹം ഒരു അവസരവാദിയായിരുന്നു എന്ന് മുദ്ര കുത്തേണ്ടി വരും. പക്ഷേ ചരിത്രം മറിച്ച് അദ്ദേഹത്തെ ഒരു ആദർശ ധീരനായി ആണ് രേഖപ്പെടുത്തുന്നത്. അതാണ് സത്യവും.

9. 1811-ൽ ഡോ. ക്ലോഡിയസ് ബുക്കാനൻ അച്ചടിച്ച മലയാളം ഏവൻഗെലിയോന്റെ പരിഭാഷകൻ കായംകുളം പീലിപ്പോസ് റമ്പാനാണ്. വലിയ മാർ ദീവന്നാസ്യോസിന്റെ മേൽനോട്ടത്തിൽ കണ്ടനാട്ട് ആരംഭിച്ച ഈ പരിഭാഷാ പ്രക്രിയയിൽ അദ്ദേഹത്തെ സഹായിച്ചത് അങ്കമാലി ചക്കരയകത്തൂട്ട് ഇട്ടൂപ്പ് കത്തനാർ, മാവേലിക്കര വല്യപെരുമ്പിഴെ കൊച്ചിട്ടി തരകൻ, തിമ്മയ്യാ പിള്ള എന്നിവർ മാത്രമാണ്.

10. ഉത്തമ സന്യാസിയും പഴയ സെമിനാരി സ്ഥാപകനുമായ പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ തന്നെ മേല്പട്ടസ്ഥാനത്തേക്കും മലങ്കരസഭാദ്ധ്യക്ഷ പദവിയിലേയ്ക്കും ഉയർത്തുവാൻ സമ്മതിച്ചത് സഹചര്യങ്ങളുടെ അനിവാര്യമായ സമ്മർദ്ദം കൊണ്ടായിരുന്നു. പാരമ്പര്യവാഴ്ച അവസാനിപ്പിക്കാൻ അദ്ദേഹം വിപ്ലവമൊന്നും അഴിച്ചുവിട്ടില്ല. സ്വയം നേതാവായി പ്രഖ്യാപിച്ചുമില്ല. മേലധികാരത്തെ അനുസരിക്കുകയും അതേസമയം അവരുടെ *നടപ്പുദോഷത്തെ* വിമർശിക്കുകയും ചെയ്ത പരമ സ്വാത്വികനായിരുന്നു മാർ ദീവന്നാസ്യോസ് ദ്വിതീയൻ.

മുകളിൽ പറഞ്ഞ വാദഗതികളൊക്കെ ശാസ്ത്രീയമായിത്തന്നെ തെളിയിക്കാൻ പറ്റും എന്ന ഉറപ്പുള്ളതിനാലാണ് ഫാ. ഡോ. ചീരന്റെ വിദ്വേഷ പ്രസംഗത്തിനു വെല്ലുവിളി ഉയർത്തുന്നത്. ഇന്ന് കുന്നംകുളത്തിനോ പുലിക്കോട്ടിൽ മെത്രാച്ചന്മാർക്കോ വല്ല അപമാനവും സംഭവിച്ചിട്ടുണ്ടെങ്കിൽ അതിന്റെ പൂർണ്ണ ഉത്തരവാദിത്വം ഫാ. ഡോ. ചീരന്റെ ഇത്തരം വികൃതികൾക്കാണ്.

കുന്നംകുളത്തെയോ മാർ ദീവന്നാസ്യോസ് ദ്വിതീയനേയോ മഹത്വവൽക്കരിക്കാൻ അമ്മൂമ്മക്കഥകളെഴുതി ഫാ. ഡോ. ജോസഫ് ചീരൻ ബുദ്ധിമുട്ടണമെന്നില്ല. അവരുടെ മഹത്വവും അദ്വിതീയസ്ഥാനവും നസ്രാണികൾക്കൊക്കെ പണ്ടേ പരിചിതവും ബഹുമാനിതവുമാണ്. കുന്നംകുളംകാരെ വെറും പരിഹാസകഥാപാത്രങ്ങളാക്കാനേ ഇത്തരം നവീന ചരിത്രസൃഷ്ടിക്കുള്ള ശ്രമം ഉപകരിക്കൂ. കാൽനൂറ്റാണ്ടായി അദ്ദേഹം തുടരുന്ന ഈ പ്രഹസനം ഇനിയെങ്കിലും അവസാനിപ്പിക്കുകയാവും

കുന്നംകുളത്തിനു നല്ലത്. പ്രത്യേകിച്ചും മലങ്കരസഭാദ്ധ്യക്ഷൻ കുന്നംകുളം സ്വദേശിയായിരിക്കുന്ന ഈ കാലത്ത് ഇത്തരം വികലഭാവനകൾ *ചരിത്രം* എന്ന നിലയിൽ പ്രസിദ്ധീകരിക്കുന്നത് അദ്ദേഹത്തെക്കൂടി പ്രതിരോധത്തിലാക്കുമെന്ന് *സൺഡേസ്കൂൾ മാസിക*യുടെ പിന്നണി പ്രവർത്തകർ തിരിച്ചറിയേണ്ടിയിരുന്നു.

(*സൺഡേസ്കൂൾ മാസിക,* ജനുവരി - മാർച്ച് 2017)



# 8

# സമകാലികം

# 81

# പഞ്ചായത്തു മെമ്പർ ഉമ്മട്ടി പണിക്കരും മലങ്കരസഭാ സമാധാനവും

**മ**ലബാറിലുള്ള കോറോം പള്ളിയുടെ ഭൂമി വീതം വെച്ച് അവിടെ സമാധാനമുണ്ടാക്കി എന്നൊരു പത്രവാർത്തയും അതിനു പിന്നാലെയുള്ള പ്രതികരണങ്ങളുമാണ് ഇത്തരമൊരു കുറിപ്പെഴുതാൻ പ്രേരണയായത്. ഏതാനും വ്യക്തികൾ കുറച്ചു വർഷങ്ങളായി മലങ്കരസഭാ സമാധാനത്തിന് ഏറ്റവും മികച്ച (ഏക) മാർഗ്ഗം എന്ന നിലയിൽ പ്രചരിപ്പിക്കുന്ന വിഭജനത്തിന്റെ *മലബാർ മോഡലി*ന്റെ അവസാന വിജയമാണ് കോറോം എന്ന രീതിയിലാണ് മാധ്യമ ശ്രദ്ധ കിട്ടുന്ന ഈ പ്രചരണ കോലാഹലം നടക്കുന്നത്. കോറോം വിഭജനത്തിന്റെ നിയമസാധുത തന്നെ സംശയാസ്പദമായ സാഹചര്യത്തിലാണ് ഇതെന്നു കൂടി ചിന്തിക്കണം.

വിഭജനം ലോകത്തെവിടെയെങ്കിലും സമാധാനം കൊണ്ടുവന്നിട്ടുണ്ടോ എന്ന ചോദ്യത്തിന് ഒറ്റവാക്കിൽ *ഇല്ല* എന്നുത്തരം പറയാം. ഗഹനമായ ചരിത്ര ഗവേഷണം നടത്തിയാലും *ഇല്ല* എന്ന ഉത്തരത്തിന് മാറ്റമുണ്ടാകുകയില്ല. എത്ര ഉദാഹരണം വേണമെങ്കിലും ഇതിനു തെളിവായി ചൂണ്ടിക്കാട്ടാം.

ലോകം ഭീതിയുടെ മുൾമുനയിൽ നിൽക്കുന്ന അവസരത്തിലാണ് ഈ കുറിപ്പ് എഴുതുന്നത്. ചരിത്ര - ഭൂമിശാസ്ത്ര - നരവംശപരമായി ഒന്നായിരുന്ന ഉത്തര - ദക്ഷിണ കൊറിയകൾ ഇന്ന് ആണവ പോർമുനകൾ തൊടുത്ത് പരസ്പരം പല്ലിളിച്ചുകാട്ടി നിൽക്കുകയാണ്. സഹോദരന്മാർ തമ്മിലുള്ള ഈ പോരാട്ടം യാഥാർത്ഥ്യമായാൽ നാശം അവർക്കു മാത്രമല്ല ലോകത്തിനു മുഴുവനാണെന്ന് ഇന്നു ലോകം തിരിച്ചറിയുന്നു. കൊറിയയെ വിഭജിച്ചതിലെ പങ്കുകാർ ഒന്നുമറിയാത്ത ഭാവത്തിൽ പുറം തിരിഞ്ഞു നിൽക്കുന്നു.

സമീപകാല ലോകചരിത്രത്തിൽ പ്രശസ്തമായ വിഭജനങ്ങളിൽ ഒന്നെങ്കിലും സമാധാനമൊ സമൃദ്ധിയോ പ്രദാനം ചെയ്തിട്ടുണ്ടോ? ജർമ്മനി, യമൻ, വിയറ്റ്നാം എന്നിങ്ങനെ രണ്ടാം ലോക മഹായുദ്ധത്തിനു ശേഷം വിഭജിക്കപ്പെട്ട ഒരൊറ്റ രാജ്യമെങ്കിലും യഥാർത്ഥ സമാധാനമോ വികസനമോ അനുഭവിച്ചിട്ടുണ്ടോ? ഇവയൊക്കെ പുനഃസംയോജനം എന്ന യാഥാർത്ഥ്യത്തിനു ശേഷമല്ലേ യഥാർത്ഥ സമാധാനവും വികസനവും അനുഭവിച്ചത്? പരസഹായം കൂടാതെ ആർക്കും പരിശോധിക്കാവുന്ന വസ്തുതകളാണിവ.

ആഭ്യന്തര യുദ്ധത്തിൽ മുഴുകിയപ്പോൾ വിഭജനത്തിലൂടെ സമാധാനം കൈവരും എന്നു ലോകം കരുതിയ ഇന്തോനേഷ്യ – കിഴക്കൻ ടിമൂർ, സുഡാൻ – ദക്ഷിണ സുഡാൻ വിഭജനങ്ങൾ എന്തു നേടി എന്നു ചിന്തിക്കണം. ഒന്നും നേടിയില്ല എന്നതാണ് വാസ്തവം. കമ്യൂണിസത്തിൽ നിന്നും മോചിതമായ കിഴക്കൻ യൂറോപ്യൻ രാജ്യങ്ങൾ അമീബപോലെ വിഭജിച്ചു പിരിഞ്ഞ് തമ്മിൽ തല്ലി നശിക്കുമ്പോൾ സോവിയറ്റ് യൂണിയന്റെ തകർച്ചയോടെ സ്വാതന്ത്ര്യം പ്രാപിച്ച അതിലെ ഘടക രാജ്യങ്ങൾ *റഷ്യൻ ഫെഡറേഷൻ* രൂപീകരിച്ച് തങ്ങളുടെ പഴയ ശക്തി ഒരു പരിധി വരെയെങ്കിലും നിലനിർത്തുന്നു.

*വിഭജിച്ചു ഭരിക്കുക* എന്നത് അധിനിവേശ ശക്തികളുടെ എക്കാലത്തേയും മികച്ച ആയുധമാണ്. ലോകത്തിലെ വിഭജനങ്ങൾ എല്ലാംതന്നെ അധിനിവേശ ശക്തികളുടെ സൃഷ്ടിയുമാണ്. അത്തരം വിഭജനങ്ങൾ ഭൂമിശാസ്ത്രപരമോ, മതപരമോ, വംശീയമോ ആകാം. ബ്രിട്ടീഷുകാർ ബംഗാൾ വിഭജിച്ചത് രാഷ്ട്രീയമായാണ്. പക്ഷേ അത് ആത്യന്തികമായി മതപരമായി. ഫലം ഭീകരവും. പക്ഷേ ബ്രിട്ടീഷുകാർ ലക്ഷ്യം നേടി. ഇന്ത്യാക്കാരെ മതത്തിന്റെ പേരിൽ തമ്മിൽതല്ലിക്കുന്നതിൽ അവർ വിജയിച്ചു. 1947-ലെ ഇന്ത്യാ വിഭജനത്തിന്റെ പോലും അടിസ്ഥാന കാരണം അതിന് ഏതാനും ദശാബ്ദങ്ങൾക്കു മുമ്പ് നടന്ന ബംഗാൾ വിഭജനമാണെന്നു ചിന്തിക്കുന്നവരുണ്ട്.

1956-ൽ ഭാഷാ അടിസ്ഥാനത്തിൽ സംസ്ഥാനങ്ങൾ പുനഃസംഘടിപ്പിച്ചപ്പോൾ കന്യാകുമാരി ജില്ല തിരു-കൊച്ചിയിൽ നിന്നും വേർപെടുത്തി തമിഴ്നാട്ടിൽ ചേർത്തു. നൂറ്റാണ്ടുകളായി വൈജാത്യങ്ങളില്ലാതെ സഹവാസം ചെയ്ത നാഞ്ചിനാട്ടിലെ തമിഴ്-മലയാളം വംശജരെ ഭാഷാപരമായി വേർതിരിച്ചു എന്നതായിരുന്നു ഇതിന്റെ ഫലം. ഈ പിളർപ്പ് കന്യാകുമാരി ജില്ലയിൽ പിന്നീട് രാഷ്ട്രീയ-മത-ജാതി മേഖലകളിലും വ്യാപിച്ചു എന്നത് അതിന്റെ വർത്തമാനകാല യാഥാർത്ഥ്യവും.

1947-ലെ ഇന്ത്യാ വിഭജനമാണ് പിന്നീടുണ്ടായ പാക്കിസ്ഥാന്റെ ആക്രമണത്തിനും കാഷ്മീരിന്റെ വിഭജനത്തിനും കാരണമായത്. *അധിനിവേശ കാഷ്മീർ* ഇന്ന് ഇരു രാജ്യങ്ങളുടേയും ചോരയും നീരുമൂറ്റുന്ന പ്രശ്നമായി നിലനിൽക്കുന്നു. അസംഭവ്യമെങ്കിലും അധിനിവേശ കാഷ്മീർ പാക്കിസ്ഥാന് ഇന്ത്യ വിട്ടുകൊടുത്താൽപോലും ഇന്ത്യാ-പാക് പ്രശ്നം അവസാനിക്കില്ല. കാരണം 1947-ലെ വിഭജനം ഉണ്ടാക്കിയ മുറിവ് അത്ര അഗാധമാണ്.

1947-ൽ ഇന്ത്യ വിഭജിച്ചത് മത അടിസ്ഥാനത്തിലാണെങ്കിൽ ആ വിഭജനത്തിനു മുൻകൈയെടുത്ത പാക്കിസ്ഥാന് പിന്നീട് സ്വന്തം വിഭജന പ്രക്രിയയ്ക്ക് തടയിടാനായില്ല. വംശീയ അടിസ്ഥാനത്തിൽ 1972-ൽ പാക്കിസ്ഥാനിൽ നിന്ന് ബംഗ്ലാദേശ് സ്വതന്ത്രമായി. അവശിഷ്ട പാക്കിസ്ഥാൻ ഇന്ന് രാഷ്ട്രീയ കെട്ടുറപ്പില്ലാത്ത ഒരു ഭൂവിഭാഗമാണെന്നത് പര

സ്യമായ രഹസ്യമാണ്. രാജ്യത്തിന്റെ പല ഭാഗങ്ങളിലും പാക്കിസ്ഥാന് നിയന്ത്രണം നഷ്ടപ്പെട്ടിരിക്കുന്നു. ഒരിക്കൽ ആരംഭിക്കുന്ന വിഭജനം - അത് എന്തു കാരണത്താലും മാനദണ്ഡത്തിലുമായാലും - അവസ്ഥാന്തരം വന്ന് പിന്നീടൊരിക്കലും അവസാനിക്കാതെ തുടർന്നുകൊണ്ടിരിക്കും എന്നതിന്റെ പ്രത്യക്ഷ ഉദാഹരണമാണ് പാക്കിസ്ഥാൻ.

എന്നാൽ ബലം പ്രയോഗിച്ചാണെങ്കിലും വിഭജനത്തിനു തടയിട്ടാൽ ഉണ്ടാകുന്ന പ്രയോജനത്തിന്റെ ഏറ്റവും മികച്ച ഉദാഹരണമാണ് അമേരിക്ക. അടിമത്വ പ്രശ്നത്തിൽ പിളർന്നുമാറി സ്വാതന്ത്ര്യം പ്രഖ്യാപിച്ച തെക്കൻ സ്റ്റേറ്റുകളെ രക്തരൂക്ഷിതമായ ആഭ്യന്തര യുദ്ധത്തിൽ പരാജയപ്പെടുത്തി യൂണിയനിൻ നിലനിർത്തിയത് ജനാധിപത്യത്തിന്റെ ശക്തനായ വക്താവായ ഏബ്രഹാം ലിങ്കനാണ്. ഇന്ന് അമേരിക്ക ലോക ശക്തിയായി വികസനത്തിന്റെ പാതയിൽ ചരിക്കുന്നതും ബലം പ്രയോഗിച്ചുണ്ടാക്കിയ അന്നത്തെ ഐക്യം മൂലമാണ്. പഞ്ചാബിലെ ഖാലിസ്ഥാൻ വാദികളോട് ഇന്ത്യ അനുവർത്തിച്ച നയവും മറ്റൊന്നല്ല. ഫലവും സമാനമാണ്.

മലങ്കരസഭയിൽ ഐക്യം അസാദ്ധ്യമല്ല. നസ്രാണിയുടെ *ഒരേ രക്തവും മാംസവുമായ* തൃശൂരിലെ പൗരസ്ത്യ കൽദായ സഭ അത് തെളിയിച്ചതാണ്. അര നൂറ്റാണ്ടുകാലം *ബാവാ-മെത്രാൻ* കക്ഷികളായി പിളർന്നു പോരാടിയ കൽദായക്കാർ യോജിച്ചിട്ട് രണ്ടു പതിറ്റാണ്ടാകുന്നു. അവരെ പാഠമാക്കാം (കൂടുതൽ വിവരങ്ങൾക്ക് ഈ ലക്കത്തിലെ വർഗീസ് ജോൺ തോട്ടപ്പുഴയുടെ ലേഖനം കാണുക).

മലങ്കരസഭാ ഐക്യത്തിനു സഭയ്ക്കുള്ളിൽ തടസം നിൽക്കുന്നത് സ്ഥാനമോഹികൾ മാത്രമാണെന്നത് യാഥാർത്ഥ്യമാണ്. പക്ഷേ അവർ മാത്രമല്ല യോജിപ്പിനു തടയിടുന്നത്. മലങ്കരസഭ ഒന്നിച്ചു നിന്നാൽ തങ്ങളുടെ പ്രാമാണ്യം നഷ്ടപ്പെടുമെന്നും, സ്വാർത്ഥ താല്പര്യ സംരക്ഷണം അസാദ്ധ്യമാകുമെന്നും ഭയക്കുന്ന ചില ബാഹ്യശക്തികളും ഇതിനു പിന്നിലുണ്ട്. വിഘടനവാദികളേയും വിഭജനവാദികളേയും ആളും അർത്ഥവും നൽകി പ്രോൽസാഹിപ്പിക്കുന്നതും ഇവരാണ്. *ജോർജിയൻ മിറർ* 2011 ഏപ്രിൽ ലക്കത്തിൽ ഈ ലേഖകനെഴുതിയ *അടിയിലെ ആസാമി* എന്ന ലേഖനത്തിൽ ഈ വിവരം വ്യക്തമാക്കിയിട്ടുണ്ട്.

ജനാധിപത്യത്തിന്റെ അവിഭാജ്യ ഘടകമാണ് നീതിന്യായ വ്യവസ്ഥയും കോടതികളും. തർക്കങ്ങൾ പരിഹരിക്കാൻ നിയമപരമായ മാർഗ്ഗമാണ് കോടതി വിധി നടപ്പാക്കുക എന്നത്. മലങ്കരസഭാ പ്രശ്നം തീർക്കാൻ *യോജിക്കുക* എന്ന് ഇന്ത്യയിലെ പരമോന്നത നീതിപീഠം വിധി കൽപ്പിച്ചിട്ട് ഒരു പന്തീരാണ്ടു കഴിഞ്ഞു. അതിനുള്ള മാർഗ്ഗവും സുപ്രീം കോടതി നിർദ്ദേശിച്ചു. യഥാർത്ഥത്തിൽ സ്വൽപ്പം ബലം പ്രയോഗിച്ചാണെങ്കിലും ഇരു വിഭാഗത്തേയും യോജിപ്പിച്ചു മലങ്കരസഭാ സമാധാനം യാഥാർത്ഥ്യമാക്കാനാണ് സർക്കാർ ശ്രമിക്കേണ്ടത്. *ജനങ്ങൾക്കു വേണ്ടി ജനങ്ങളാൽ ഭരിക്കപ്പെടുന്ന ജനങ്ങളുടെ സർക്കാർ* എന്നു ജനാധിപത്യ

ത്തിനു വ്യാഖ്യാനം നൽകിയ മഹാനായ മനുഷ്യസ്നേഹിയും ജനാധിപത്യവാദിയുമായ ഏബ്രഹാം ലിങ്കൻ കാണിച്ചുതന്ന മാർഗ്ഗം അതാണ്. ബലം പ്രയോഗിച്ചാണെങ്കിലും ഒന്നിപ്പിച്ച് സമാധാനം ഉണ്ടാക്കുക. അതു വിജയിക്കുമെന്ന് കാലം തെളിയിച്ചു കഴിഞ്ഞു.

മലങ്കരസഭാ പ്രശ്നം കോടതിക്കു പുറത്ത് ഒത്തുതീരണം - ഫലത്തിൽ വിഭജനം - എന്നു പ്രസ്താവന ഇറക്കുന്ന കേരളത്തിലെ ഇതര സമുദായ നേതാക്കൾ മറുപടി പറയേണ്ട ഒരു ചോദ്യമുണ്ട്. കഴിഞ്ഞ രണ്ടു പതിറ്റാണ്ടുകൾക്കുള്ളിൽ അവരുടെ സ്വന്ത സമുദായത്തിലുണ്ടായ പ്രശ്നങ്ങൾ അവസാനിപ്പിച്ചത് കോടതി വിധിപ്രകാരമോ സമവായത്തിലൂടെയോ? കേരളത്തിലെ ഒരു സർക്കാരിന്റെ നിലനിൽപ്പുപോലും അപകടത്തിലാക്കി അവിടെ കോടതിവിധി നടപ്പിലാക്കുകയായിരുന്നു എന്ന് എല്ലാവർക്കുമറിയാം. സമുദായ ലഹള ഉണ്ടാകും എന്നു ഭയന്ന് മടിച്ചു നിന്ന സർക്കാരിന് കോടതിയുടെ ഉഗ്രശാസനം വന്നപ്പോൾ വിധി നടത്തുകയല്ലാതെ മറ്റു മാർഗ്ഗമില്ലായിരുന്നു എന്നതാണ് യാഥാർത്ഥ്യം. എന്നിട്ട് ഒരു ലഹളയും ഉണ്ടായില്ലെന്നു മാത്രമല്ല. ആ സമുദായം കെട്ടുറപ്പുള്ളതുമായി. മലങ്കരസഭയ്ക്കും യോജിപ്പിലൂടെ - അത് ബലം പ്രയോഗിച്ചാണെങ്കിലും - കെട്ടുറപ്പുണ്ടായിക്കൂടേ? മലങ്കരസഭാ പ്രശ്നത്തിൽ പ്രസ്താവന ഇറക്കുമ്പോൾ ഈ ചോദ്യത്തിനും മറുപടി പറയാൻ ടി. നേതാക്കൾ ബാദ്ധ്യസ്ഥരാണ്.

1965-ലെ പാക്കിസ്ഥാന്റെ *റാൻ ഓഫ് കച്ച്* ആക്രമണത്തിന്റെയും അനന്തര സംഭവങ്ങളുടെയും പശ്ചാത്തലത്തിൽ എൻ. പി. ചെല്ലപ്പൻ നായർ ഒരു സരസ ലേഖനം എഴുതിയിട്ടുണ്ട്. അതിന്റെ സാരാംശം താഴെ പറയുംപ്രകാരമാണ്. ലോഫർ പരമു എന്നയാളുടെ ഭാര്യ ചെല്ലമ്മയെ ഉൽസവ സ്ഥലത്തു വെച്ച് വേളോൻ പപ്പു എന്ന ഗുണ്ടാ കയറിപിടിച്ചു. ഉന്തും തള്ളും അടിപിടിയുമായി. ഉൽസവ സ്ഥലമായതിനാൽ ആളും കൂടി.

ഈ സമയത്താണ് സമാധാനം പുനഃസ്ഥാപിക്കുവാൻ പഞ്ചായത്തു മെമ്പർ ഉമ്മട്ടി പണിക്കർ രംഗത്തെത്തുന്നത്. *മദ്ധ്യസ്ഥതയിലൂടെ സമാധാനം* എന്ന നിർദ്ദേശമായിരുന്നു ഉമ്മട്ടി പണിക്കരുടേയും കണ്ടുനിന്ന മറ്റു പ്രമാണിമാരുടേതും. അവസാനം ഉമ്മട്ടി പണിക്കരുടെ മദ്ധ്യസ്ഥ തീരുമാനം വന്നു. നിയമദൃഷ്ട്യാ ചെല്ലമ്മ പരമുവിന്റെ ഭാര്യയും, ടിയാന്റെ കൈവശത്തിലും ആണെങ്കിലും, ഇരുഭാഗവും തമ്മിൽ സമാധാനം നിലനിൽക്കേണ്ടതിനാൽ ചെല്ലമ്മ മാസത്തിൽ ഇരുപത്തഞ്ചു ദിവസം പരമുവിന്റെയും അഞ്ചു ദിവസം പപ്പുവിന്റെയും ഭാര്യയായി കഴിഞ്ഞു കൊള്ളണം. കേട്ടതു പാതി കേൾക്കാത്തതു പാതി തന്റെ അഞ്ചു ദിവസം നിശ്ചയിച്ചു തരണമെന്ന ആവശ്യവുമായി പപ്പു രംഗത്തെത്തി (*എൻ. പി. യുടെ പത്രാസ്* എന്ന സമാഹാരത്തിലെ *മണ്ണ് മിഥ്യയാകുന്നു* എന്ന ലേഖനം).

ഈ ലേഖനത്തിലെ ഉമ്മട്ടി പണിക്കരാണ് ഇന്നത്തെ മലങ്കരസഭാ വിഭജനത്തിനായി മദ്ധ്യസ്ഥർ ചമഞ്ഞിറങ്ങിയിരിക്കുന്ന *സമാധാന സംര*

*ക്ഷകർ.* ഗുണ്ടാ പപ്പുവിന്റെ വേഷത്തിൽ വിഘടിത വിഭാഗവും (അതോ ശലോമോനോട് കുട്ടിയുടെ പകുതിക്കു സമ്മതിച്ച കപട മാതാവിന്റെയോ?). ചേതമില്ലാത്ത മറ്റൊരാളുടെ ഭാര്യയെ വീതംവെച്ചു കൊടുത്ത ഉമ്മട്ടി പണിക്കരെയാണോ ബലം പ്രയോഗിച്ചാണെങ്കിലും രാജ്യത്തെ ഒരുമിപ്പിച്ചു നിർത്തിയ ഏബ്രഹാം ലിങ്കനെയാണോ മദ്ധ്യസ്ഥർ മാതൃകയാക്കേണ്ടത്?

കുട്ടിയെ വിഭജിക്കാൻ ശലോമോൻ കൽപ്പിച്ചപ്പോൾ യഥാർത്ഥ മാതാവിന് വേദനിച്ചു. ഭാര്യയെ വീതം വെച്ചപ്പോൾ ലോഫർ പരമുവിനും വേദനിച്ചു. വിഭജനം ഒഴിവാക്കാൻ അമേരിക്കൻ ആഭ്യന്തര യുദ്ധം നടന്നപ്പോൾ അമേരിക്കക്കാർക്കു വേദനിച്ചു. സ്വന്തം രാജ്യത്തെ പൗരന്മാർക്കു നേരെ പീരങ്കി പ്രയോഗിച്ചപ്പോൾ അമേരിക്കൻ പ്രസിഡന്റ് ഏബ്രഹാം ലിങ്കനും വേദനിച്ചു. കുട്ടിയെ വെട്ടിമുറിക്കേണ്ടി വന്നിരുന്നെങ്കിൽ ശലോമോനും വേദനിച്ചേനേ.

പക്ഷേ കപട മാതാവിനും ഗുണ്ടാ പപ്പുവിനും വേദനിക്കില്ല. കാരണം തങ്ങളുടേതല്ലാത്ത മുതലിൽ *കിട്ടുന്നതു ലാഭം* എന്നു മാത്രം അവർക്കു ചിന്തിച്ചാൽ മതി. പഞ്ചായത്തു മെമ്പർ ഉമ്മട്ടി പണിക്കർക്കും വേദനിക്കില്ല. മറ്റു തൊഴിലും അഡ്രസുമില്ലാത്തതിനാൽ അദ്ദേഹത്തിനു *മദ്ധ്യസ്ഥൻ* എന്ന പ്രശസ്തി മാത്രം കിട്ടിയാൽ മതി. തന്റേതല്ലാത്ത കുട്ടി ചത്താലെന്ത്? ജീവിച്ചാലെന്ത്?

(*ജോർജിയൻ മിറർ,* ഏപ്രിൽ, 2013)

# 82

# താഴമൺ തന്ത്രി കണ്ഠരര് മഹേശ്വരരും കോലഞ്ചേരിയിലെ ആരാധനാ സ്വാതന്ത്ര്യവും

**കോ**ലഞ്ചേരിയിലെ പ. പത്രോസ് പൗലൂസ് ശ്ലീഹന്മാരുടെ പള്ളി സംബന്ധിച്ച കോടതിവിധിയും, വിധിനടത്തിപ്പും, അതുമായി ബന്ധപ്പെട്ട സ്ഥിരം കലാപരിപാടികളും മുൻകാലങ്ങളിലേതുപോലെ ഇത്തവണ ഇതുവരെ മാധ്യമശ്രദ്ധ പിടിച്ചുപറ്റിയിട്ടില്ല. പതിവു നാടകം തുടരുന്നെങ്കിലും *പുതിയ നമ്പരുകൾ* ഇല്ലാത്തതിനാലാവാം കാണികളുടെ എണ്ണത്തിൽ ഗണ്യമായ ഇടിവ് സംഭവിച്ചിട്ടുണ്ട്.

വിഷയം അതല്ല. കോലഞ്ചേരിപ്പള്ളി മലങ്കരയിലെ ഇതര പള്ളികൾ പോലെ തന്നെ 1934-ലെ മലങ്കരസഭാ ഭരണഘടനയനുസരിച്ച് ഭരിക്കപ്പെടണമെന്ന് രണ്ടു വർഷം മുമ്പ് കോടതി വിധിച്ചതാണ്. ദേശീയവാദികൾക്ക് അനുകൂലമായ ആ വിധി നടപ്പാക്കുന്ന വിഷയത്തിൽ മുൻ പതിവുപോലെ കേരള സർക്കാർ വൃത്തിയായി *ചുറ്റിക്കളി* നടത്തി. ഫലം! വീണ്ടും രണ്ടു വർഷം കൂടി പള്ളി പൂട്ടിക്കിടന്നു. ഇപ്പോൾ വീണ്ടും ബഹു. കേരളാ ഹൈക്കോടതി മുൻവിധി പ്രാബല്യത്തിൽ വരുത്തി. പിന്നെ പള്ളി തുറക്കുന്നതിനു സംരക്ഷണം നൽകുകയല്ലാതെ മറ്റു മാർഗ്ഗങ്ങളൊന്നും സർക്കാരിനു മുമ്പിലുണ്ടായിരുന്നില്ല. പള്ളി തുറന്നു. ഇപ്പോൾ തുറന്ന പള്ളി അടയ്ക്കാനുള്ള ശ്രമങ്ങൾ തകൃതിയായി നടക്കുന്നു. രണ്ടു ദിവസം താമസിച്ചാണെങ്കിലും *കലാനിലയം സ്ഥിരം നാടകവേദിയും* പതിവു ചമയങ്ങളോടെ രംഗത്തെത്തിയിട്ടുണ്ട്.

അതവിടെ നിൽക്കട്ടെ. ഇതുമായി ബന്ധപ്പെട്ട് ഉയർത്തിയ വികാരഭരിതമായ ഒരു വിഷയമാണ് ഇവിടെ പരാമർശിക്കുന്നത്. കോലഞ്ചേരിപ്പള്ളി 1934-ലെ മലങ്കരസഭാ ഭരണഘടനയനുസരിച്ച് ഭരിക്കപ്പെട്ടാൽ വിശ്വാസികളുടെ ആരാധനാ സ്വാതന്ത്ര്യം ഹനിയ്ക്കപ്പെടും എന്ന പ്രചരണമാണ് ഇവിടെ വിചിന്തനം ചെയ്യപ്പെടുന്നത്. ഇല്ലാത്ത വകുപ്പുകളുടേയും വല്ലാത്ത രാഷ്ട്രീയത്തിന്റേയും മറവിൽ വർഷങ്ങളോളം കോലഞ്ചേരിപ്പള്ളി അടഞ്ഞു കിടന്നപ്പോൾ ആർക്ക് ആരാധനയ്ക്ക് അവസരമുണ്ടായിരുന്നു എന്ന ചോദ്യം നിലനിൽക്കെ, വീണ്ടും അടച്ചുപൂട്ടിയാൽ *വിശ്വാസികളുടെ ആരാധനാ സ്വാതന്ത്ര്യം* എവിടെ പ്രയോഗിക്കും എന്ന ഉപചോദ്യവും നിലവിൽ വരും.

എന്നാലും മതാതീതമായി വിശ്വാസത്തേയും ആരാധനയേയും കാണുന്ന കേരളത്തിലെ പൊതു സമൂഹത്തിന്റെ മുമ്പിൽ വികാരഭരിത മാകുന്ന ഒരു വിഷയമാണ് *ആരാധനാ സ്വാതന്ത്ര്യം* എന്നതിൽ രണ്ടു പക്ഷമില്ല. മലയാളിയുടെ സാർവജനീനഭാവം ചൂഷണം ചെയ്യുന്ന ഈ പ്രചരണത്തിന്റെ അടിസ്ഥാനരാഹിത്യം വ്യക്തമാക്കണമെങ്കിൽ കോല ഞ്ചേരിപ്പള്ളിയിൽ 1934-ലെ മലങ്കരസഭാ ഭരണഘടന നടപ്പിലാകുമ്പോൾ എന്തു സംഭവിക്കുമെന്ന് ആദ്യം മനസിലാക്കണം.

1934-ലെ മലങ്കരസഭാ ഭരണഘടനയനുസരിച്ച് നിയമാനുസൃതമുള്ള മലങ്കര മെത്രാപ്പോലീത്താ നിയമിക്കുന്ന കണ്ടനാട് ഭദ്രാസന മെത്രാപ്പോ ലീത്തായ്ക്കു മാത്രമേ കോലഞ്ചേരിപ്പള്ളിയിലെ വികാരി, സഹപട്ടക്കാർ എന്നിവരെ നിയമിക്കാനാവൂ. അവർക്കും, വികാരി അനുവദിക്കുന്ന ഇതര പട്ടക്കാർക്കും മാത്രമേ അവിടെ കർമ്മാനുഷ്ഠാനങ്ങൾ നടത്താനാ വൂ. ഇതേ ഭരണഘടനയനുസരിച്ച് വിളിച്ചുകൂട്ടുന്ന ഇടവക പൊതു യോഗം തിരഞ്ഞെടുക്കുന്ന കൈക്കാരൻ, മാനേജിംഗ് കമ്മിറ്റി എന്നിവർക്കു മാത്രമേ കോലഞ്ചേ രിപ്പള്ളിയുടെ ലൗകിക ഭരണം, അതായത് ധനപരമായ ക്രയവിക്ര യങ്ങൾ, നടത്താനാവൂ. 1934-ലെ മ ലങ്കരസഭാ ഭരണഘടന നടപ്പിലാകു ന്നതുകൊണ്ട് സംഭവിക്കുന്നത് ഇതു മാത്രമാണ്. ഇതു മൂലം ആരുടേയും ആരാധനാ സ്വാതന്ത്ര്യം ഹനിക്കപ്പെ ടുകയില്ല.



നിസാരമായ ഒരു ഉദാഹരണം കൊണ്ട് ഇതു വ്യക്തമാക്കാം. ഇന്ത്യയിൽത്തന്നെ പ്രതിവർഷം ഏറ്റവുമ ധികം ഭക്തജനങ്ങൾ സന്ദർശിക്കുന്ന ദേവസ്ഥാനങ്ങളിൽ ഒന്നാണ് ശബ രിമല. വ്യക്തിപരമായ ശുദ്ധാശുദ്ധങ്ങൾ, പുല-വാലായ്മ, വ്രതനിഷ്ഠ മുതലായ ക്ഷേത്രാചാരങ്ങൾ ഒഴിവാക്കിയാൽ 10-55 വയസ്സ് പ്രായമുള്ള സ്ത്രീകൾക്കൊഴിച്ച് ആർക്കും ശബരിമല ക്ഷേത്രത്തിൽ പ്രവേശിച്ച് ആരാധിക്കാം. അഭിഷേകം മുതൽ പടിപൂജ വരെ ഏതു വഴിപാടും *നട ത്തിക്കാം*. ആരും തടയില്ല. അതിനുള്ള സ്വാതന്ത്ര്യം എല്ലാ ഭക്തന്മാർക്കും ഉറപ്പാക്കിയിട്ടുണ്ട്.

എന്നാൽ ഇതിനൊരു മറുവശമുണ്ട്. *ശബരിമല ക്ഷേത്രത്തിൽ പ്രവേ ശിച്ച് ആരാധിക്കുക* എന്നതിന് ക്ഷേത്ര ശ്രീകോവിലിൽ പ്രവേശിക്കുക എന്നർത്ഥമില്ല. അതു സാദ്ധ്യമല്ല താനും. വഴിപാടും, നടത്തിക്കാനല്ലാതെ സ്വയം നടത്താനും ഭക്തജനങ്ങളിൽ ആർക്കും അധികാരമില്ല. തിരുവി

താംകൂർ ദേവസ്വം ബോർഡ് അതിന്റെ നിയമാവലി അനുസരിച്ച് നിയമിച്ച മേൽശാന്തിക്കും കീഴ്ശാന്തിമാർക്കും മാത്രമാണ് ശ്രീകോവിലിൽ പ്രവേശിക്കുവാനും പൂജാദികർമ്മങ്ങൾ നടത്തുവാനും അധികാരമുള്ളൂ. അവർക്കു മാത്രമാണ് ഭക്തജനങ്ങളുടെ ആവശ്യാനുസൃതം നിശ്ചിത വഴിപാടുകൾ നടത്താനും സാദ്ധ്യമാകൂ. എല്ലാ നമ്പൂതിരിമാർക്കും ബ്രാഹ്മണ്യമുണ്ട് എന്ന ന്യായത്തിൽ അവർക്ക് ശബരിമല ക്ഷേത്ര ശ്രീകോവിലിൽ പ്രവേശനമോ പൂജാദികർമ്മങ്ങളിൽ കാർമ്മികത്വമോ സാദ്ധ്യമല്ല.

ഇനി ക്ഷേത്ര സംബന്ധിയായ ഉപരികർമ്മങ്ങൾക്കാകട്ടെ ശബരിമല തന്ത്രിസ്ഥാനികളായ താഴമൺ നമ്പൂതിരിപ്പാടിനു മാത്രമേ അവകാശമുള്ളൂ. കേരളത്തിലെ തന്ത്രി കുടുംബങ്ങളിൽ താഴമണ്ണിനു സമസ്ഥാനീയരായ തരണനല്ലൂർ ഇല്ലത്തെ മൂത്ത നമ്പൂതിരിപ്പാടിനുപോലും ശബരിമലയിൽ താഴമൺ തന്ത്രി കണ്ഠരര് മഹേശ്വരർക്ക് പകരക്കാരനാകാൻ പറ്റില്ല. വഴിപാടു നടത്തിക്കുന്ന ഭക്തജനങ്ങൾ തിരുവിതാംകൂർ ദേവസ്വം ബോർഡ് നിശ്ചയിച്ചിരിക്കുന്ന ഉദ്യോഗസ്ഥന്മാരുടെ അടുക്കൽ നിശ്ചിത തുക കെട്ടിവെയ്ക്കുമ്പോഴാണ് അവർക്ക് ക്ഷേത്ര നിയമപ്രകാരം തന്ത്രിയോ, മേൽശാന്തിയോ, കീഴ്ശാന്തിമാരോ അവ നടത്തിക്കൊടുക്കുന്നത്. ഇത് നിഷേധിക്കപ്പെട്ടാൽ ആരാധനാ സ്വാതന്ത്ര്യം ഹനിക്കപ്പെട്ടു എന്നതിൽ രണ്ടു പക്ഷമില്ല.

എന്നാൽ നിശ്ചിത സ്ഥാനികളൊഴികെ മറ്റാരെങ്കിലും ശ്രീകോവിലിൽ കയറാനോ, പൂജ സ്വയം നടത്താനോ ശ്രമിച്ചിട്ട് അതിനെ തടയുന്നതും, തിരുവിതാംകൂർ ദേവസ്വം ബോർഡ് ഉദ്യോഗസ്ഥരൊഴികെ മറ്റാരെങ്കിലും ക്ഷേത്ര വരുമാനങ്ങൾ കൈപ്പറ്റാൻ ശ്രമിച്ചിട്ടു നടക്കാത്തതും ആരാധനാ സ്വാതന്ത്ര്യം ഹനിക്കുന്ന നടപടിയായി ആരും പരിഗണിക്കില്ല.

ശബരിമല ക്ഷേത്രത്തിലെ വൈദിക കാര്യങ്ങളിൽ അവസാന വാക്ക് താഴമൺ തന്ത്രിക്കാണ്. ഇതിൽ ഇടപെടാൻ തരണനല്ലൂർ തന്ത്രിക്ക് യാതൊരു അവകാശവുമില്ല. അതേപോലെതന്നെ തിരുവനന്തപുരം ശ്രീപദ്മനാഭസ്വാമി ക്ഷേത്രത്തിലെ വൈദിക കർമ്മങ്ങളിൽ അവിടുത്തെ തന്ത്രിയായ തരണനല്ലൂർ നമ്പൂതിരിപ്പാടിനു പകരം താഴമൺ തന്ത്രി അഭിപ്രായം പറഞ്ഞാൽ അതിനു യാതൊരു സ്ഥാനവുമില്ല. അദ്ദേഹത്തോട് ഇക്കാര്യത്തിൽ ആരും അഭിപ്രായം ചോദിക്കുകയോ, അതിന് വില വെയ്ക്കുകയോ ചെയ്യുകയുമില്ല.

അതേസമയംതന്നെ, താഴമൺ തന്ത്രിയ്ക്കോ ശബരിമല മേൽശാന്തിയ്ക്കോ കീഴ്ശാന്തിമാർക്കോ ശബരിമല ക്ഷേത്രത്തിന്റെ ലൗകിക ഭരണത്തിൽ ഉൾപ്പെടാനോ കൈകടത്താനോ സാദ്ധ്യമല്ല. അതിന് തിരുവിതാംകൂർ ദേവസ്വം ബോർഡ് എന്ന സംവിധാനവും അതിന്റെ നിയമാവലിയും നിലവിലുണ്ട്. അതിനെക്കുറിച്ചോ, അതിന്റെ പ്രവർത്തന രീതിയെക്കുറിച്ചോ ആക്ഷേപമുണ്ടെങ്കിൽ കോടതിയെ സമീപിക്കാം. പരാതി

വൈദിക സ്ഥാനികളുടെ ആചാര ലംഘനത്തെക്കുറിച്ചു വേണമെങ്കിലും ആകാം. പരാതിയിൽ കഴമ്പുണ്ടെങ്കിൽ കോടതി ഇടപെടും. ഇടപെട്ടിട്ടുമുണ്ട്. എന്നാൽ പ്രതിവർഷം മേൽശാന്തിമാർ മാറിമാറി നിയമിക്കപ്പെടുന്നതും, താഴമൺ ഇല്ലത്തുനിന്ന് കണ്ഠരര് മഹേശ്വരർക്ക് പകരം കണ്ഠരര് രാജീവരര് തന്ത്രിയായി വരുന്നതും തിരുവിതാംകൂർ ദേവസ്വം ബോർഡിന്റെ നിയമാവലിപ്രകാരമാണ്. അതിനെ ആരും ചോദ്യം ചെയ്തിട്ട് കാര്യമില്ല.

ഇതിനു സമാനമായ സാഹചര്യമാണ് കോലഞ്ചേരിപ്പള്ളിയിലേത്. അവിടെ നിലവിലുള്ള ഭരണ സംവിധാനത്തെക്കുറിച്ച് വിയോജിപ്പുള്ളവർ കോടതിയെ സമീപിച്ചു. 1934-ലെ മലങ്കരസഭാ ഭരണഘടനയാണ് കോലഞ്ചേരിപ്പള്ളിയുടെ ഭരണസംവിധാനം എന്നു കോടതി കണ്ടെത്തി അതനുസരിച്ച് വിധി പ്രഖ്യാപിച്ചു. ഈ വിധികളെ സാമാന്യവൽക്കരിച്ചാൽ 1934-ലെ ഭരണഘടനയനുസരിച്ചുള്ള കണ്ടനാട് ഭദ്രാസന മെത്രാപ്പോലീത്താ നിയമിക്കുന്ന വികാരി, സഹപട്ടക്കാർ എന്നിവരാണ് അവിടുത്തെ മേൽശാന്തിയും കീഴ്ശാന്തിമാരും. ഉപരി വൈദികക്രിയകൾ ചെയ്യേണ്ട *തന്ത്രി* മലങ്കര മെത്രാപ്പോലീത്തായുടെ കൽപ്പനപ്രകാരം കണ്ടനാട് ഭദ്രാസന മെത്രാപ്പോലീത്തായും. അവിടെയെത്തുന്ന വിശ്വാസി സമൂഹത്തിന്റെ *വഴിപാട് ചീട്ടാക്കേണ്ടത്* 1934-ലെ ഭരണഘടനപ്രകാരം കോലഞ്ചേരിപ്പള്ളിയിലെ കൈക്കാരൻ, മാനേജിംഗ് കമ്മിറ്റി എന്നിവരാണ്. ആരാധനയ്ക്കോ വഴിപാടുകൾക്കോ ഉള്ള വിശ്വാസിയുടെ ഏതെങ്കിലും നിയമാനുസൃതമായ അവകാശം ഇവരിലാരെങ്കിലും നിഷേധിച്ചാൽ അത് തീർച്ചയായും ആരാധനാ സ്വാതന്ത്ര്യം ഹനിക്കുന്ന നടപ



ടിയാണ്. അതിനെതിരെ പ്രതികരിക്കാനും നിയമ നടപടി സ്വീകരിക്കു വാനുമുള്ള അവകാശം എല്ലാവർക്കുമുണ്ട്. തീർച്ചയായും അതു ചെയ്യു കയും ചെയ്യണം.

മറിച്ച്, ചില സ്വയം പ്രഖ്യാപിത സ്ഥാനികൾ കോലഞ്ചേരിപ്പള്ളിയിലെ *തന്ത്രിയും* മേൽശാന്തിയും കീഴ്ശാന്തിമാരും ആണെന്നു ഭാവിച്ചാൽ ഒരു വ്യവസ്ഥാപിത സമൂഹത്തിനും അത് അംഗീകരിക്കാനാവില്ല. കോലഞ്ചേ രിപ്പള്ളിയിൽ അത്തരക്കാരുടെ പ്രവേശനവും കൈകാര്യ കർത്തൃത്വവും തടയുന്നത് ആരാധനാ സ്വാതന്ത്ര്യം ഹനിക്കുന്ന നടപടിയല്ല. അത് നിയ മവാഴ്ച ഉറപ്പാക്കുന്ന പ്രക്രിയ മാത്രമാണ്.

ഈ രാജ്യത്ത് നിലവിലിരിക്കുന്നത് ഇന്ത്യൻ ഭരണഘടനയും നിയമ വാഴ്ചയും ആണെന്നു അംഗീകരിക്കുന്നവർക്കു മാത്രമേ ഇവിടെ മൗലി കാവകാശ ലംഘനത്തിനെതിരെപോലും പരാതിപ്പെടാനാവൂ. അല്ലാതെ ഇന്നും ഇന്ത്യ ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ ഭാഗമാണെന്നു കരുതുന്ന വർക്കും, മനസാ പാക്കിസ്ഥാൻ പൗരത്വം സീകരിച്ചവർക്കും അവരുടെ കാഴ്ചപ്പാടിന്റെ അടിസ്ഥാനത്തിൽ ഇന്ത്യയിൽ അവകാശവാദം ഉന്നയി ക്കാൻ അർഹതയില്ല. അതാരും വിലവെയ്ക്കുകയുമില്ല.

കോലഞ്ചേരിപ്പള്ളിയുടെ കോടിക്കണക്കിനു വിലവരുന്ന സ്വത്തുക്കൾ കൈക്കലാക്കാനാണ് അവിടെ 1934-ലെ മലങ്കരസഭാ ഭരണഘടന നട പ്പിലാക്കുന്നത് എന്നാണ് അടുത്ത പ്രചരണം. കൈക്കലാക്കുന്നത് *ആര്* എന്നു മാത്രം ഇതുവരെ ആരോപണകർത്താക്കൾ ഉരിയാടിയിട്ടില്ല. ഒന്നു മാത്രം വ്യക്തമാക്കട്ടെ, 1934-ലെ മലങ്കരസഭാ ഭരണഘടനയനുസരിച്ച് കോലഞ്ചേരിപ്പള്ളി പൊതുയോഗത്തിനൊഴികെ മറ്റാർക്കും ആ പള്ളി യുടെ സ്വത്തുക്കളോ വരുമാനമോ കൈകാര്യം ചെയ്യനാവില്ല. ഇതേ ഭര ണഘടനയനുസരിച്ച് നിയമാനുസൃത കണ്ടനാട് ഭദ്രാസന മെത്രാപ്പോ ലീത്തായ്ക്കോ സാക്ഷാൽ മലങ്കര മെത്രാപ്പോലീത്തായ്ക്കു പോലുമോ അവിടുത്തെ ഒരു ചെമ്പുകാശുപോലും കൈക്കലാക്കാൻ സാദ്ധ്യവുമല്ല. സംശയമുള്ളവർക്ക് പത്തു രൂപാ മുടക്കിയാൽ എം.ഒ.സി. ബുക്സ്റ്റാളിൽ നിന്നും മലങ്കരസഭാ ഭരണഘടനയുടെ ഒരു പ്രതി വാങ്ങി വിശദമായി പരിശോധിക്കാവുന്നതാണ്.

(*മലങ്കര ഓർത്തഡോക്സ് ടി.വി.,* ഒക്ടോബർ 10, 2013, *യുവജനം,* ഒക്ടോബർ 2013)

# 83

# സഭാ സമാധാനം: ചില അർമ്മീനിയൻ ചിന്തകൾ

**അ**ർമ്മീനിയൻ അപ്പോസ്തോലിക സഭ എന്ന അർമ്മീനിയൻ ഓർത്തഡോക്സ് സഭയുടെ കത്തീഡ്രലാണ് ഹോളി എച്ച്മിയാഡ്ചിൻ. *ഇമ്മാനുവേൽ അവരോഹണം ചെയ്തു* എന്നാണ് ഈ പദത്തിന്റെ അർത്ഥം. ദൈവകരങ്ങൾ ചൂണ്ടിക്കാട്ടിയ സ്ഥലത്താണ് അതിനുള്ളിലെ വി. ബലിപീഠം സ്ഥിതിചെയ്യുന്നത് എന്ന് അർമ്മീനിയൻ സഭ വിശ്വസിക്കുന്നു. 2015 ഏപ്രിൽ 24-ന് അവിടെവെച്ചാണ് 1915-22 കാലത്ത് വംശഹത്യയ്ക്കു വിധേയരായ 15 ലക്ഷം അർമീനിയൻ വംശജരെ വിശുദ്ധരായി പ്രഖ്യാപിച്ചത്.

ഈ മഹാ സംഭവത്തോടനുബന്ധിച്ചു മറ്റൊരു സുപ്രധാന സംഭവവും അരങ്ങേറി. അന്ത്യോഖ്യാ പാത്രിയർക്കീസ് പ. ഇഗ്നാത്തിയോസ് അപ്രേം ദ്വിതീയനും പൗരസ്ത്യ കാതോലിക്കാ പ. ബസേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയനും ഏപ്രിൽ 22-ന് അർമീനിയൻ സമയം വൈകിട്ട് ഏഴു മണിക്ക് അർമ്മീനിയൻ പ്രസിഡൻഷ്യൽ ഗസ്റ്റ്ഹൗസിൽ കൂടിക്കണ്ടു. 1965-ലെ ആഡിസ് അബാബാ സമ്മേളനത്തിനു ശേഷം ഇരു സഭാതലവന്മാരും പരസ്പരം ആശ്ലേഷിച്ചത് ആ സമ്മേളനത്തിന് അര നൂറ്റാണ്ടു തികയുമ്പോഴാണ്. ആ സമാഗമം ചടങ്ങുകൾ അവസാനിച്ചു പിരിഞ്ഞ ഏപ്രിൽ 25 വരെ പലവട്ടം ആവർത്തിച്ചു. *മഞ്ഞുരുകൽ* എന്നു കേരള മാധ്യമങ്ങൾ പ്രാധാന്യത്തോടെ വിശേഷിപ്പിച്ച ഈ സുപ്രധാന സമാഗമത്തിന്റെ തുടർചലനങ്ങൾ മലങ്കരയിൽ മാത്രമല്ല, അന്തർദേശീയ സഭാ കൂട്ടായ്മകളിലും പ്രതിഫലിക്കും.



1970-കളിൽ ആരംഭിച്ച്, അത്യുന്നത നീതിന്യായ കോടതികൾ ഇടപെട്ടിട്ടും ഇന്നും വലിച്ചു നീട്ടിക്കൊണ്ടുപോകുന്ന മലങ്കരസഭാ തർക്കത്തിന്റെ അവസാനത്തിന്റെ ആരംഭമാണ് അർമ്മീനിയായിൽ സംഭവിച്ചത് എന്നു കരുതുന്ന ശുദ്ധാത്മാക്കളുണ്ട്. അത്രയുമൊന്നുമില്ലെങ്കിലും ഐക്യവും, അതു വഴി സമാ

ധാനവും സ്ഥാപിതമാകാൻ അവസരമൊരുങ്ങി എന്നു വിശ്വസിക്കുന്ന ശുഭാപ്തി വിശ്വാസികളുണ്ട്. അങ്ങിനെയെന്തെങ്കിലും സംഭവിച്ചാൽ തങ്ങളുടെ വയറ്റത്തടിക്കും എന്നു ദുഃഖിക്കുന്ന എട്ടുകാലി മമ്മൂഞ്ഞുമാരുമുണ്ട്. ഏതായാലും കേരള സമൂഹം മൊത്തത്തിൽ ശുഭപ്രതീക്ഷയോടെയാണ് ഈ സംഭവത്തെ വീക്ഷിക്കുന്നത്.

ഇരു സഭാതലവന്മാരുടേയും അർമ്മീനിയൻ സമാഗമത്തിന് മലങ്കരയിലും, അന്തർദേശീയ - വിശിഷ്യാ ഓറിയന്റൽ - സഭാ കൂട്ടായ്മയിലും സുപ്രധാനമായതും ആകുന്നതുമായ ചില മാനങ്ങളുണ്ട്. അവയിൽ മലങ്കരയുടെ ആഭ്യന്തര ഘടകങ്ങൾ ആദ്യം പരിശോധിക്കാം.

1. അന്ത്യോഖ്യാ പാത്രിയർക്കീസ് - പൗരസ്ത്യ കാതോലിക്കാ സമാഗമത്തിന് വേദിയായത് പലരും പ്രതീക്ഷിച്ചതുപോലെ അമേരിക്കയോ കേരളമോ ആയിരുന്നില്ല. അർമ്മീനിയാ ആയിരുന്നു. അതിനാൽ *ഇമ്മാനുവേൽ അവരോഹണം ചെയ്ത* ദേവാലയത്തിന്റെ പശ്ചാത്തലത്തിൽ നടന്ന ആ സമാഗമത്തിൽ കൈകടത്താൻ *...പാഴിരുളിൻ സേനാനിവഹത്തിനു...* സാധിച്ചില്ല.

2. അർമീനിയായുടെ സുപ്രീംകാതോലിക്കോസ് കരേക്കിൻ ദ്വിതീയന്റെ ക്ഷണപ്രകാരമാണ് ഇരു പിതാക്കന്മാരും അർമീനിയായിലെത്തിയത്. അതിനാൽ *അത് ഞമ്മളാണ്* എന്നു പറഞ്ഞ് വീമ്പടിക്കാൻ മദ്ധ്യസ്ഥർ, സമാധാനപ്രേമി എന്നൊക്കെ സ്വയം വാഴ്ത്തുന്ന എട്ടുകാലി മമ്മൂഞ്ഞുമാർക്ക് സാധിച്ചില്ല.

3. വലിപ്പച്ചെറുപ്പമില്ലാതെ ഇരുപിതാക്കന്മാരും ഹൃദയംഗമമായി ഇടപഴകുന്ന ചിത്രങ്ങൾ മാധ്യമങ്ങൾ തുടരെ പ്രസിദ്ധീകരിച്ചതോടെ, പാത്രിയർക്കീസ് *ഭീകരജീവി*യാണെന്നു കാതോലിക്കായും, കാതോലിക്കാ *നികൃഷ്ടജീവി*യാണെന്നു പാത്രിയർക്കീസും കരുതുന്നുയെന്ന ചിലരുടെ പ്രചരണത്തിന്റെ പൊള്ളത്തരം മലയാളിക്കു മനസിലായി.

4. ചരിത്രപ്രാധാന്യമുള്ള ഈ സമാഗമത്തിന് സാക്ഷ്യം വഹിച്ചത് അന്തർദേശീയ ക്രൈസ്തവ നേതൃത്വനിരയും അതിൽത്തന്നെ പ്രത്യേകമായും പരസ്പരം വി. കുർബാനബന്ധമുള്ള ഓറിയന്റൽ സഭാ തലവന്മാരുമാണ്. ഇനിയും ഈ സമസ്ഥാന സമാഗമത്തിന്റെ വാർത്തയെ വളച്ചൊടിക്കാനോ വെള്ളംചേർക്കാനോ സാദ്ധ്യമല്ല.

5. തടവിലാക്കപ്പെട്ട എറിട്രിയൻ പാത്രിയർക്കീസും, തൊട്ടു മുമ്പു വിശ്വാസത്തിനായി വധിക്കപ്പെട്ട എത്യോപ്യൻ യുവാക്കളെപ്പറ്റിയുള്ള ദുഃഖാചരണം മൂലം പങ്കെടുക്കാതിരുന്ന എത്യോപ്യൻ പാത്രിയർക്കീസും ഒഴികെയുള്ള അഞ്ച് ഓറിയന്റൽ സഭാ തലവന്മാരും (കോപ്റ്റിക് പോപ്പ്, അന്ത്യോഖ്യാ പാത്രിയർക്കീസ്, അർമ്മീനിയായിലേയും മലങ്കരയിലേയും സിസിലേയും കാതോലിക്കാമാർ എന്നിവർ) തുല്യസ്ഥാനികളായിരുന്ന് ഭാവിപദ്ധതികൾ ചർച്ച ചെയ്തപ്പോൾ തകർന്നുവീണത് നാലു പതിറ്റാ

ണ്ടായി മലങ്കരയിൽ ഒരു വിഭാഗം പ്രചരിപ്പിച്ച *മൂപ്പിളമ* സിദ്ധാന്തത്തിന്റെ പൊള്ളത്തരമാണ്. കീഴ്സ്ഥാനികൾക്കും വിശ്വാസ ഐക്യമില്ലാത്ത സഭാ തലവന്മാർക്കും ഇത്തരം മീറ്റിംഗുകളിൽ പ്രവേശനമില്ലായിരുന്നു. അർമ്മീനിയൻ കാതോലിക്കായുടെ കീഴ്സ്ഥാനികളായ യെറുശലേമിലേയും ഇസ്താംബൂളിലേയും പാത്രിയർക്കീസുമാരെയും പ്രവേശിപ്പിച്ചില്ല. ഇതര കീഴ്സ്ഥാനികൾ ആരെങ്കിലും ചെന്നിരുന്നെങ്കിൽ അവരുടെ സ്ഥിതിയും മറിച്ചാകുമായിരുന്നില്ല.

6. പൊതുചടങ്ങുകളിൽ കൃത്യമായും *ആഡിസ് അബാബ പ്രോട്ടോക്കോൾ* അനുസരിച്ച് ക്രമീകരിച്ച ഇരിപ്പിടങ്ങൾ ഓറിയന്റൽ സഭകളിൽ *ആര് സിംഹാസനാരൂഢർ* എന്നു വ്യക്തമാക്കി.

7. മലങ്കരയിലെ ശാശ്വത സമാധാനത്തിനുള്ള മാർഗ്ഗങ്ങളുടെ പ്രായോഗിക ക്രിയാപദ്ധതിയെപ്പറ്റി ചർച്ചയൊന്നും അർമ്മീനിയായിൽ നടന്നില്ല. എങ്കിൽത്തന്നെയും ഐക്യവും സമാധാനവുമാണ് തന്റെ ലക്ഷ്യം എന്ന



പാത്രിയർക്കീസിന്റെ പ്രസ്താവനയും അതിനെ സ്വാഗതം ചെയ്ത കാതോലിക്കായുടെ നടപടിയേയും സഹസഭാദ്ധ്യക്ഷന്മാർ സന്തോഷത്തോടെയും ആശ്വാസത്തോടെയുമാണ് സ്വീകരിച്ചത്. ഈ നിലപാടിൽ നിന്നും ഇനി ആർക്കും പിന്മാറാനാവില്ല.

ഇനിയും അന്തർദേശീയ സഭാവേദികളിൽ ഇതിനുള്ള പ്രാധാന്യം പരിഗണിക്കാം. 1965-ലെ *ആഡിസ് അബാബ* സമ്മേളനത്തിനു ശേഷം ഓറിയന്റൽ സഭകളുടെ പൊതുവേദി ക്രമേണ നിലച്ചുപോയതിന്റെ മുഖ്യ കാരണങ്ങളിലൊന്ന് മലങ്കരസഭാ തർക്കമായിരുന്നു. സാഹചര്യങ്ങൾ അനുകൂലമാകുകയും, പാത്രിയർക്കീസ്-കാതോലിക്കോസ് മഞ്ഞ് ഉരുകുകയും ചെയ്ത സാഹചര്യത്തിൽ ആസന്നഭാവിയിൽത്തന്നെ അത് പുനർജീവിച്ചേക്കും. പൗരസ്ത്യ കാതോലിക്കായും അന്ത്യോഖ്യാ പാത്രിയർക്കീസും

വേദി പങ്കിടുമോ എന്ന ഭയം മൂലം ഒഴിവാക്കിയ പല പാൻ-ഓർത്ത ഡോക്സ് പരിപാടികളും മാറിയ സാഹചര്യത്തിൽ പുനഃരാരംഭിക്കും.

ഡൽഹിയിൽ വെച്ചു പ്രസിഡന്റ് പ്രണാബ് മുഖർജി നടത്തിയ പഴയ സെമിനാരി ദ്വിശതാബ്ദി സ്മാരക സ്റ്റാമ്പ് പ്രകാശനം, പ്രധാനമന്ത്രി നരേന്ദ്രമോഡിയുമായുള്ള കൂടിക്കാഴ്ച ഇവയ്ക്കു ശേഷം ഒരു ദിവസം താമസിച്ചാണ് പ. പിതാവും സംഘവും യെരവാനിലെത്തിയത്. അതിനാൽ ആദ്യദിനത്തിലെ ഗ്ലോബൽ ഫോറത്തിൽ പങ്കെടുക്കാൻ ഇന്ത്യൻ സംഘത്തിനു സാധിച്ചില്ല. രണ്ടാം ദിനം മുതൽ സജീവമായി പങ്കെടുത്ത പ. പിതാവിന് അർമ്മീനിയൻ സഭയും ഇതര ഓർത്തഡോക്സ് സഭാദ്ധ്യക്ഷന്മാരും നൽകിയ സ്വീകരണവും, ആദരവും, ബഹുമതിയും ഇന്ത്യയുടെ ആത്മീയാചാര്യൻ ആരെന്നു ലോകക്രൈസ്തവ സമൂഹത്തിന് വ്യക്തമാക്കി. ഇന്ത്യയിൽ ഒരു കാതോലിക്കായെ ഉള്ളൂ എന്നും, അത് ആരെന്നും അസന്നിഗ്ദമായി വ്യക്തമാക്കുന്ന രീതിയിലായിരുന്നു അവരുടെ നടപടികൾ.

ബൈസന്റൈൻ സഭാദ്ധ്യക്ഷന്മാർ, മറാനൈറ്റ് പാത്രിയർക്കീസ്, കർദ്ദിനാൾ മാർ ബുട്രോസ് അൽ-റാഹിയടക്കമുള്ള ഉന്നതതല റോമൻ കത്തോലിക്കാ പ്രതിനിധിസംഘം, അഖിലലോക സഭാകൗൺസിൽ ജനറൽ സെക്രട്ടറി ഒലെവ് ഫ്യക്ക് ടിവൈറ്റ് തുടങ്ങിയവർ ഇതിനെല്ലാം സാക്ഷിയായി. അതിന്റെ അലയടികൾ താമസംവിനാ കേരളത്തിലും എത്തിച്ചേരും.

പക്ഷേ, ഈ ശുഭോദർക്ക സാഹചര്യത്തിലും അപകടം മണക്കുന്നവരുണ്ട്. *ഇരുസഭാ വാദികളും* അവരുടെ മദ്ധ്യസ്ഥരും ദീർഘകാലാടിസ്ഥാനത്തിലെങ്കിലും ഐക്യത്തിനുള്ള ഈ അനുകൂല സാഹചര്യത്തെ ഇല്ലായ്മ ചെയ്യുവാൻ രാഷ്ട്രീയ തന്ത്രങ്ങൾ പയറ്റുമോ എന്ന് ഇവർ ഭയക്കുന്നു. വ്യാജവാർത്തകൾ, പ്രസ്താവനകൾ, അങ്ങേയറ്റം ചില സംഘർഷങ്ങൾ ... ഇവയിൽ വ്യാജവാർത്താ പ്രചരണം ആരംഭിച്ച സ്ഥിതിയ്ക്കു ഇവരുടെ ഭയം അസ്ഥാനത്താണെന്നു പറയാനാവില്ല.

എങ്കിലും ലക്ഷങ്ങൾക്കു ശുഭപ്രതീക്ഷ നൽകിയ, *നാലു ഭാഗത്തുമുള്ള ദൈവത്തിന്റെ സഭകളെ മേയിച്ചുഭരിക്കുന്നവരെ* സാക്ഷിയാക്കി, *ഇമ്മാനുവേൽ അവരോഹണം ചെയ്ത* സ്ഥലത്ത് നടന്ന ഈ സംഭവം അങ്ങിനെ ഫലശൂന്യമാകുമോ?

(*മലങ്കര ഓർത്തഡോക്സ് ടി.വി.,* 2 മെയ് 2015)

# 84

# അന്ത്യോഖ്യാ പാത്രിയർക്കീസ് മറ്റെന്തു പറയും?

രണ്ടാഴ്ച നീണ്ടുനിന്ന അന്ത്യോഖ്യയുടെ പ. ഇഗ്നാത്തിയോസ് അപ്രേം ദ്വിതീയൻ കരീം പാത്രിയർക്കീസിന്റെ കേരള സന്ദർശനം അവസാനിച്ചു. തിരഞ്ഞെടുക്കപ്പെട്ടപ്പോൾ മുതലുള്ള അദ്ദേഹത്തിന്റെ പ്രസ്താവനകളുടേയും പ്രവർത്തികളുടേയും അടിസ്ഥാനത്തിൽ അത്യധികം പ്രതീക്ഷയാണ് 2015 ഫെബ്രുവരിയിലെ ഈ സന്ദർശനത്തെപ്പറ്റി വെച്ചു പുലർത്തിയിരുന്നത്. വ്യത്യസ്തമായ ഒരു ദർശനത്തിലൂന്നി നാലു പതിറ്റാണ്ടായി നിലനിൽക്കുന്ന മലങ്കരയിലെ പ്രശ്നങ്ങൾക്ക് ഈ സന്ദർശനത്തോടനുബന്ധിച്ച് അന്ത്യമുണ്ടാകുമെന്ന് ശുഭാപ്തി വിശ്വാസികൾ വിശ്വസിച്ചു. അവ സഫലമായില്ലെന്നു മാത്രമല്ല, ഗുരുതരമായ ഏതാനും ചോദ്യങ്ങൾ അവസാനിപ്പിച്ചുകൊണ്ടാണ് പാത്രിയർക്കീസിന്റെ 2015 ഫെബ്രുവരി സന്ദർശനത്തിനു തിരശീല വീണത്.

അനുരഞ്ജനകാംക്ഷി എന്നു വിശ്വസിക്കപ്പെട്ട അപ്രേം ദ്വിതീയൻ പാത്രിയർക്കീസിന്റെ മൂന്നു നിലപാടുകളാണ് ചോദ്യചിഹ്നമായി അവശേഷിക്കുന്നത്. അവയെ ഈവിധം സംഗ്രഹിക്കാം.

1. കോടതികൾ പ്രശ്നപരിഹാരത്തിനു ഉപയുക്തമല്ല.
2. രണ്ടും രണ്ട് സഭകളാണ്.
3. തീവ്രപ്രൊട്ടസ്റ്റന്റ് വിഭാഗം നേതാവുമായി വേദി പങ്കിടുന്നതിൽ തടസമില്ല.

ഇവയെ ഓരോന്നായി പരിശോധിക്കുന്നതിനു മുമ്പായി ആദ്യമേ തന്നെ ഒരു കാര്യം വ്യക്തമാക്കട്ടെ. 1653-ൽ കൂനൻകുരിശു സത്യത്തെത്തുടർന്ന് സംജാതമായ പട്ടത്വ പ്രതിസന്ധി പരിഹരിക്കുന്നതിനുള്ള ശ്രമത്തിന്റെ ഭാഗമായാണ് മലങ്കര നസ്രാണികൾ അന്ത്യോഖ്യൻ സഭയുമായി ബന്ധപ്പെട്ടത്. *സഹായത്തിന്റെ ദൗത്യം* എന്ന നിലയിൽ മാത്രമാണ് അന്ന് അന്ത്യോഖ്യൻ സഭ മേല്പട്ടക്കാരെ അയച്ച് മലങ്കരയെ സഹായിച്ചത്. ആത്മീയമായോ ലൗകികമായോ യാതൊരു അവകാശവാദവും അന്ന് പാത്രിയർക്കീസിന് മലങ്കരമേൽ ഇല്ലായിരുന്നു. മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദ്, പ. മാർ ബസേലിയോസ് യൽദോ എന്നിവർ കേരളത്തിലെത്തുമ്പോൾ അന്ത്യോഖ്യാ പാത്രിയർക്കീസ് ആയിരുന്ന പ. ഇഗ്നാത്തിയോസ് അബ്ദൽ മ്ശീഹാ പ്രഥമൻ 1685-ൽ അയച്ച കല്പനയിൽ ഇതു വളരെ സ്പഷ്ടമായി വ്യക്തമാക്കിയിട്ടുണ്ട്.

എന്നാൽ ഏതാണ്ട് ഒരു നൂറ്റാണ്ടു കഴിഞ്ഞപ്പോൾ സ്ഥിതി തികച്ചും വ്യത്യസ്തമായി. ഗീവർഗീസ് തൃതീയൻ മുതലുള്ള പാത്രിയർക്കീസു

മാർ മലങ്കരയുടെ ആത്മീയവും ലൗകികവുമടക്കമുള്ള സമഗ്രാധിപത്യത്തിനുള്ള ശ്രമമാണ് പിന്നീട് നടത്തിയത്. തുർക്കി സാമ്രാജ്യത്തിലെ പീഡിത സമൂഹമായ അന്ത്യോഖ്യൻ സുറിയാനിക്കാരുമായി താരതമ്യം ചെയ്യാനാവാത്തവിധം ഉയർന്ന നസ്രാണികളുടെ സാമ്പത്തികസ്ഥിതിയെക്കുറിച്ചു ലഭിച്ച അറിവാണ് യഥാർത്ഥത്തിൽ പാത്രിയർക്കീസുമാരുടെ ഈ മനംമാറ്റത്തിനു കാരണം.

തുർക്കി സുൽത്താന്റെ അധികാരപത്രം (ഫർമാൻ) ലഭിച്ചെങ്കിൽ മാത്രമേ അന്ത്യോഖ്യാ പാത്രിയർക്കീസുമാർക്ക് അധികാരം നടത്താനാവുമായിരുന്നുള്ളു. അതിനാകട്ടെ, ഭീമമായ തുകയും നൽകേണ്ടിയിരുന്നു. മാത്രമല്ല, സഭാംഗങ്ങളിൽ നിന്നും ജസിയാ (Poll Tax) പ്രതിവർഷം പിരിച്ചു നൽകേണ്ട ബാദ്ധ്യതയും പാത്രിയർക്കീസിനുണ്ടായിരുന്നു. അതാകട്ടെ കൂടുതൽ കൂടുതൽ പിരിച്ചു നൽകാൻ സദാ നിർബന്ധിച്ചുകൊണ്ടുമിരുന്നു. *റിശ്ശീസാ* എന്ന ഓമനപ്പേരിൽ അറിയപ്പെട്ടിരുന്ന തലവരിപ്പണത്തിന്റെ ഭൂരിഭാഗവും പോയിരുന്നത് ഈ വഴിക്കാണ്. *മലങ്കര* എന്ന സ്വർണ്ണഖനിയെപ്പറ്റിയുള്ള വിവരം സുൽത്താൻ അറിഞ്ഞതിനാൽ അവിടെനിന്നും പണം സമ്പാദിച്ചു നൽകേണ്ട ബാദ്ധ്യത കൂടി പാത്രിയർക്കീസിനായി. അവരുടെ മലങ്കരാധിപത്യശ്രമത്തിന്റെ രാഷ്ട്രീയ പശ്ചാത്തലം ഇതാണ്.

ഇരുപതാം നൂറ്റാണ്ടിന്റെ പ്രാരംഭത്തിൽ അന്ന് ഇന്ത്യ ഭരിച്ചിരുന്ന ബ്രിട്ടീഷ് സർക്കാരിനോട് മലങ്കര നസ്രാണികളെ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ അധികാരത്തിനു കീഴിലാക്കികൊടുക്കണമെന്ന് തുർക്കി സർക്കാർ ഔദ്യോഗികമായി ആവശ്യപ്പെട്ടതിനു പിമ്പിലെ ചേതോവികാരവും ഈ ധനകാംക്ഷയായിരുന്നു. പാത്രിയർക്കീസിന് എന്തു ലഭിച്ചാലും അതിൽ ഭൂരിഭാഗവും കൈവശപ്പെടുത്തിയിരുന്നത് സുൽത്താനും അദ്ദേഹത്തിന്റെ പാഷാമാരുമായിരുന്നു. കേരളത്തിലെത്തിയ അന്ത്യോഖ്യൻ മെത്രാന്മാർ മടങ്ങിപ്പോകാതെ ഇവിടെ ചുറ്റിത്തിരിഞ്ഞതിനും അപൂർവം മടങ്ങിയവർ തന്നെ തുർക്കി സാമ്രാജ്യത്തിൽ കയറാതെ ഉലകംചുറ്റിയതിനും കാരണം മറ്റൊന്നുമല്ല.

ഈ നിസഹായാവസ്ഥയിൽ മലങ്കര മേലുള്ള അവകാശവാദം ത്യജിച്ച് ഫർമാൻ നിലനിർത്തുക പാത്രിയർക്കീസുമാർക്ക് അസാദ്ധ്യമായിരുന്നു. പക്ഷേ ഇരുപതാം നൂറ്റാണ്ട് ആരംഭിച്ചതോടെ സ്ഥിതിഗതികളിൽ മാറ്റം വന്നു തുടങ്ങി. മലങ്കരയിൽ പാത്രിയർക്കീസിന്റെ കടന്നുകയറ്റത്തിനെതിരെ പരസ്യമായിത്തന്നെ പ്രതിരോധം ഉയർന്നു. പത്രോസ് പാത്രിയർക്കീസ് നിർബന്ധമായി അടിച്ചേൽപ്പിച്ച റിശ്ശീശായുടെ ഒഴുക്ക് ഏതാണ്ട് അസ്തമിച്ചു. വിലകൊടുത്തു ഫർമാൻ വാങ്ങിയ അബ്ദുള്ളാ ദ്വിതീയന് എങ്ങിനെയും മലങ്കരയുടെമേൽ അധികാരം സ്ഥാപിക്കേണ്ടത് ജീവന്മരണ പ്രശ്നമായിരുന്നു.

ഫർമാന്റെ ബന്ധനവും അതുമൂലം പാത്രിയർക്കീസുമാർക്കുണ്ടാ

യിരുന്ന നിസഹായതയുടേയും ഏറ്റവും നല്ല ഉദാഹരണം പ. ഇഗ്നാത്തിയോസ് അബ്ദൽ മ്ശീഹാ ദ്വിതീയൻ തന്നെയാണ്. ഫർമാനോടുകൂടി ഭരിച്ചിരുന്ന കാലത്ത് മലങ്കരയിലെ കാതോലിക്കാ സ്ഥാപനത്തെ അദ്ദേഹം നഖശിഖാന്തം എതിർത്തു. അതല്ലാതെ അന്ന് സാദ്ധ്യമല്ലായിരുന്നു. അബ്ദുള്ളാ രണ്ടാമൻ ആ ഫർമാൻ പിൻവലിപ്പിച്ചതോടെ അദ്ദേഹം സ്വതന്ത്രനായി. മലങ്കരയിലെത്തി ഉപാധികൾ കൂടാതെ കാതോലിക്കേറ്റ് സ്ഥാപനത്തിന് നേതൃത്വം നൽകുകയും ചെയ്തു.

ഒന്നാം ലോകമഹായുദ്ധം അവസാനിച്ചതോടുകൂടി തുർക്കി സാമ്രാജ്യത്തിന്റെ വിഭജനവും ആരംഭിച്ചു. പല പ്രദേശങ്ങളും ഫ്രാൻസ്-ബ്രിട്ടൻ മുതലായ യൂറോപ്യൻ ശക്തികളുടെ അധീനതയിലായി. പക്ഷേ അന്ത്യോഖ്യാ പാത്രിയർക്കീസുമാരുടെ പ്രശ്നങ്ങൾ അവസാനിച്ചില്ല. അതിനാലാണ് ഏലിയാസ് തൃതീയന് ഇന്ത്യയിൽ രാഷ്ട്രീയാഭയം തേടേണ്ടിവന്നതും പിൻഗാമി അപ്രേം പ്രഥമന് കുർക്കുമാ ദയറായ്ക്കു പകരം ഫ്രഞ്ച് അധീന ഹോംസിൽ ആസ്ഥാനമുറപ്പിക്കേണ്ടി വന്നതും.

രാഷ്ട്രീയ ഭൂപടങ്ങൾ മാറ്റി വരയ്ക്കപ്പെട്ടിട്ടും ഇന്നും അന്ത്യോഖ്യൻ സഭയുടേയും പാത്രിയർക്കീസുമാരുടേയും നില തികച്ചും പരുങ്ങലിലാണെന്ന് ഏവർക്കുമറിയാം. അത്തരമൊരു സാഹചര്യത്തിൽ ഇന്നും പൂർവാധികം സമ്പന്നമായ മലങ്കരയുടെമേലുള്ള അവകാശവാദം അവർ വിട്ടുകളയുമെന്ന് ചിന്തിക്കുന്നതു തന്നെ മൗഢ്യമായിരിക്കും. അപ്രേം ദ്വിതീയൻ പാത്രിയർക്കീസ് വ്യക്തിപരമായി വിശാലമനസ്കനും ആധുനിക ലോകം എന്തെന്നറിഞ്ഞ വ്യക്തിയുമായിരിക്കും. പക്ഷേ അവിടുത്ത മറ്റു മെത്രാന്മാർ അപ്രകാരമല്ല. ഫ്യൂഡലിസത്തിന്റെ പിടിവിടാത്ത തികഞ്ഞ പാമര-സങ്കുചിതമനസ്ക പാരാവാരങ്ങളാണ് അവരിൽ ഭൂരിപക്ഷവും. മലയാളിയുടെ അധമബോധവും കൂടി ഇതിനോടു ചേരുമ്പോൾ, ... *ഫറവോന്റെ ഹൃദയം ഇനിയും കഠിനമാകാനാണ്*... സാദ്ധ്യത.

ഇനി അന്ത്യോഖ്യാ പാത്രിയർക്കീസുമാർ മലങ്കരയിലെ സമാധാനത്തിനു *തിരുമനസായാൽ*പോലും അവിടുത്തെ സഹമെത്രാന്മാർ അതിനു സമ്മതിക്കുമോ എന്നു കണ്ടറിയണം. ഏലിയാസ് തൃതീയന്റെ സമാധാന കല്പന മദ്രാസിനു സമീപം ആർക്കോണത്തു വായിച്ചശേഷം *മുക്കിയത്* ശീമ മെത്രാൻ ഏലിയാസ് യൂലിയോസാണ്. അപ്രേം പ്രഥമൻ പാത്രിയർക്കീസ് ഒരു ഘട്ടത്തിൽ മലങ്കരയുടെ സ്വാതന്ത്ര്യവാദം അംഗീകരിച്ചെങ്കിലും അവിടുത്തെ മെത്രാന്മാർ ഉടനടി അദ്ദേഹത്തെ നിശബ്ദനാക്കി എന്ന് രേഖപ്പെടുത്തിയിരിക്കുന്നത് അദ്ദേഹത്തെ നഖശിഖാന്തം വിമർശിക്കുന്ന ചെറിയമഠത്തിൽ മല്പാനാണ്.

നിയമരാഹിത്യത്തിന്റെ ഫ്യൂഡലിസ്റ്റ് പശ്ചാത്തലത്തിൽ നിന്നു വന്നതുകൊണ്ടു മാത്രമല്ല, ഇന്ത്യയിലെ വ്യവസ്ഥാപിത നീതിന്യായ സംവിധാനം പ്രശ്നപരിഹാരത്തിന് ഉപയുക്തമല്ല എന്ന് പാത്രിയർക്കീസ് ആവർത്തിച്ചു പ്രസ്താവിച്ചത്. മറിച്ച് അദ്ദേഹത്തിന് ചരിത്രബോധമുള്ളതു

കൊണ്ടാണ്. ഇതഃപര്യന്തം ഇന്ത്യയിലെ നീതിന്യായ കോടതികളിൽ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ മലങ്കരയിലെ അധികാരത്തെ സംബന്ധിച്ചു നടന്ന കേസുകളുടെ ആത്യന്തിക ഫലം മലങ്കരയിൽ പാത്രിയർക്കീസിന്റെ അധികാരം *ശൂന്യമാകുന്ന അവസ്ഥയിലെത്തി* എന്ന കോടതിവിധിയിലെത്തി നിൽക്കുകയാണ്. ഇതിന്റെ നാൾവഴി ഒന്നു പരിശോധിക്കുന്നത് രസകരമായിരിക്കും.

ജഡപ്രകാരം അപ്രേം ദ്വിതീയൻ പാത്രിയർക്കീസിന്റെ പിതൃവ്യ സ്ഥാനിയായ പരദേശിമെത്രാൻ യൂയാക്കിം മാർ കൂറിലോസാണ് അന്ത്യോഖ്യൻ അധികാരസ്ഥാപനത്തിന് ആദ്യമായി കോടതി കയറേണ്ടി വന്നത്. പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസിനു ബദലായി മലങ്കര മെത്രാൻ സ്ഥാനത്തിന് അദ്ദേഹം അവകാശവാദം ഉന്നയിച്ച തോടെ തിരുവിതാംകൂർ സർക്കാർ വിഷയം കോടതിയുടെ തീർപ്പിനു വിട്ടു. യൂയാക്കീം കൂറിലോസിന്റെ സ്ഥാത്തിക്കോനിലെ *മഷിഭേദവും ചുര ണ്ടിയെഴുത്തും* കണ്ണിൽപ്പെട്ട കൊല്ലം പഞ്ചായത്തു കോടതി, അവ യ്ക്കൊക്കെ ഉപരിയായി മലങ്കര മെത്രാപ്പോലീത്താ ഒരു തദ്ദേശീയനാ യിരിക്കണമെന്ന പാരമ്പര്യം നിയമമാക്കി ഉറപ്പിച്ചുകൊണ്ട് 1848-ൽ മാർ മാത്യൂസ് അത്താനാസ്യോസിന് അനുകൂലമായി വിധി പ്രഖ്യാപിച്ചു. അന്ത്യോഖ്യൻ സമസ്താധികാരവാദത്തിന്റെ അധോഗതി അവിടെ ആരം ഭിച്ചു. വിധി വകവയ്ക്കാതെ തുർക്കി മാതൃകയിൽ നിയമലംഘനത്തിന് ഒരുമ്പെട്ടപ്പോൾ ഇത് ഒരു നിയമവിധേയ രാജ്യമാണെന്ന് ബോദ്ധ്യപ്പെ ടുത്താൻ തിരുവിതാംകൂർ സർക്കാർ നിർബന്ധിതമായി. ഇതേ അനു ഭവം രാജകീയ അതിഥി ആയിരുന്നിട്ടും കൈയൂക്കിന്റെ *തുർക്കി മോഡൽ* അവതരിപ്പിക്കാൻ ശ്രമിച്ച പത്രോസ് പാത്രിയർക്കീസിനും പിൽക്കാലത്ത് ഉണ്ടായി.

പരാജയത്തിന്റെ രണ്ടാം ഘട്ടം ആരംഭിക്കുന്നത് പത്രോസ് പാത്രി യർക്കീസിന്റെ 1975–77 കാലത്തെ മലങ്കര പര്യടനത്തിനു ശേഷമാണ്. 1877-ൽ പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ, പാല ക്കുന്നത്ത് തോമസ് അത്താനാസ്യോസിനെ പ്രതിയാക്കി മലങ്കര മെത്രാ പ്പോലീത്താ സ്ഥാനത്തിനു കേസ് ഫയൽ ചെയ്തു. അദ്ദേഹത്തിനനു കൂലമായി 1889-ൽ തിരുവിതാംകൂർ റോയൽ കോടതി പുറപ്പെടുവിച്ച അന്തിമ വിധിയിൽ മലങ്കര തന്റെ സ്വന്തം *പത്രമേനി* എന്നു വിശ്വസിച്ച പാത്രിയർക്കീസിനെ ഞെട്ടിച്ച ചില തീർപ്പുകൾ ഉണ്ടായിരുന്നു. അവ,

1. മലങ്കര മെത്രാപ്പോലീത്താ തദ്ദേശീയനായിരിക്കണമെന്ന കൊല്ലം പഞ്ചായത്തുവിധി ഉറപ്പിച്ചു.

2. മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തിന് ജനത്തിന്റെ തിരഞ്ഞെ ടുപ്പ് അനിവാര്യമാണ്.

3. പാത്രിയർക്കീസിന് മലങ്കരയിൽ ലൗകികാധികാരമില്ല.

5. റിശീസാ പാത്രിയർക്കീസിന് അവകാശപ്പെട്ടതെന്ന് ഖണ്ഡിതമായി പറയാനാവില്ല.

സർവവും തകർത്തെറിഞ്ഞ ഈ വിധിയെ നിയമപരമായി നേരിടാനാവില്ല എന്നറിയാമായിരുന്ന പാത്രിയർക്കീസ്, ഇത് മറികടക്കാനുള്ള ഇതരപാതകളാണ് പിന്നീട് പരിശോധിച്ചത്. പാത്രിയർക്കീസിന് ലൗകികാധികാരം ഉണ്ടെന്ന് സമ്മതിച്ച് രജിസ്റ്റർ ചെയ്ത ഉടമ്പടികൾ മലങ്കര മെത്രാപ്പോലീത്തായിൽ നിന്നും അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയിൽ നിന്നും കരസ്ഥമാക്കുക എന്ന മാർഗ്ഗമാണ് മുമ്പിൽ തുറന്നത്. പക്ഷേ മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമനും തുടർന്ന് വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ആറാമനും ഇതിനു വിസമ്മതിച്ചു. ഈ വടംവലി കൊണ്ടെത്തിച്ചത് മാർ ദീവന്നാസ്യോസ് ആറാമന്റെ മുടക്കിലാണ്.

അന്ത്യോഖ്യാ പാത്രിയർക്കീസിന് മലങ്കരമേൽ ആത്മീയ അധികാരം ഉണ്ടെന്നും, *മുടക്ക്* അതിൽപ്പെട്ടതാണെന്നുമുള്ള ന്യായമാണ് ഇതിനായി നിരത്തിയത്. പക്ഷേ മുടക്കിനെത്തുടർന്ന് 1912–1929 കാലത്തെ വ്യവഹാര പരമ്പരകൾ ഇതും വ്യർത്ഥമാക്കി. ആത്മീയ അധികാരം ഏകപക്ഷീയമായി പാത്രിയർക്കീസിന് ഉപയോഗിക്കാനാവില്ല. കാനോൻ നിയമങ്ങൾക്കും സ്വാഭാവിക നീതിക്കും വിരുദ്ധമായ മുടക്കിനു നിലനിൽപ്പില്ല. അധികാരമോഹത്തിനു ലഭിച്ച മൂന്നാം പ്രഹരം. ഇതിനിടയിൽ പാത്രിയർക്കീസിൽ നിക്ഷിപ്തമായ ആത്മീയ അധികാരങ്ങൾ എല്ലാം പാത്രിയർക്കീസിനാൽത്തന്നെ കൈമാറപ്പെട്ട ഒരു കാതോലിക്കേറ്റ് മലങ്കരയിൽ ഉണ്ടായി എന്നത് അടുത്ത പ്രഹരത്തിനുള്ള വടിയുമായി.

1934–ൽ മാർ ദീവന്നാസ്യോസ് ആറാമൻ കാലംചെയ്യുകയും ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ മലങ്കര മെത്രാപ്പോലീത്തായായി തിരഞ്ഞെടുക്കപ്പെടുകയും ചെയ്തു. അതോടൊപ്പം പാത്രിയർക്കീസിന്റെയും കാതോലിക്കായുടേയും മലങ്കര മെത്രാപ്പോലീത്തായുടേയും അധികാരങ്ങൾ വ്യക്തമായി വ്യവസ്ഥ ചെയ്യുന്ന സഭാ ഭരണഘടനയും നിലവിൽ വന്നു. ഇതിനെതിരെ നടത്തിയ വ്യവഹാരങ്ങളിൽ 1958–ൽ അത്യുന്നത നീതിന്യായപീഠമായ ഇന്ത്യൻ സുപ്രീംകോടതി കാതോലിക്കേറ്റും സഭാ ഭരണഘടനയും ശരിവച്ചും, പാത്രിയർക്കീസിന്റെ അധികാരം, *ശൂന്യമാകുന്ന അവസ്ഥയിലെത്തി* എന്നു നിരീക്ഷിച്ചും തീർപ്പാക്കി. 1995–ലെ വിധിയും ഇതു ശരിവയ്ക്കുകയും ഒരു പാത്രിയർക്കീസ് കൊടുത്ത അധികാരം മറ്റൊരു പാത്രിയർക്കീസിന് തിരിച്ചെടുക്കാനാവില്ല എന്ന് കോടതി വ്യക്തമാക്കുകയും ചെയ്തതോടെ ആത്മീയ അവകാശവാദത്തിന്റെ അടിവേരും മാന്തപ്പെട്ടു.

ഇനിയും വ്യവഹാരങ്ങൾ തുടർന്നാൽ മലങ്കരസഭ ഭരണഘടന നൽകുന്ന നാമമാത്ര ബഹുമാനം കൂടി ഇല്ലാതാവുമെന്ന് പാത്രിയർക്കീസിനറിയാം. അതിനാൽ *കോടതികൾ (തന്റെ) പ്രശ്നപരിഹാരത്തിനു ഉപയുക്തമല്ല* എന്ന് അദ്ദേഹം പറഞ്ഞതിൽ അത്ഭുതത്തിന് അവകാശമില്ല.

അപ്രേം ദ്വിതീയൻ പാത്രിയർക്കീസിന്റെ രണ്ടാമത്തെ വിവാദ പരാമർശം *രണ്ടും രണ്ട് സഭകളാണ്* എന്നത് (അദ്ദേഹം അങ്ങിനെ പറഞ്ഞെങ്കിൽ) തികച്ചും ശരിയാണ്. കാരണം, യാക്കോബായ എന്നും അറിയപ്പെട്ടിരുന്ന മലങ്കര ഓർത്തഡോക്സ് സഭ സമാധാനത്തിനായി ശ്രമിക്കുന്നത് അതിലെ മുൻ പാത്രിയർക്കീസു വിഭാഗവുമായിട്ടാണ്. രാഷ്ട്രീയ പാർട്ടികൾക്കുള്ളിലെ ഗ്രൂപ്പുകൾ ഇല്ലാതാക്കുന്നതുപോലെ ഒരു സമവായം പാത്രിയർക്കീസ് ഉണ്ടാക്കുമെന്നു പ്രതീക്ഷിക്കുന്നതും ഈ വിഭാഗത്തെ ഉദ്ദേശിച്ചാണ്. അത് ഒരു സഭയല്ല വെറും വിഭാഗീയത മാത്രമാണ്. അന്ത്യോഖ്യാ പാത്രിയർക്കീസിനെ അംഗീകരിക്കുന്ന മലങ്കരസഭയിലെ ഒരു *കക്ഷി* മാത്രം. അതിനെ ഉദ്ദേശിച്ചാവില്ല തീർച്ചയായും പാത്രിയർക്കീസ് ഈ പ്രസ്താവന നടത്തിയത് (നടത്തിയിട്ടുണ്ടെങ്കിൽ).

അതേസമയം 2002-ൽ രൂപംകൊണ്ട *യാക്കോബായ സുറിയാനി ക്രിസ്ത്യാനി സഭ*യെയാണ് പാത്രിയർക്കീസ് ഉദ്ദേശിച്ചതെങ്കിൽ അത് പൂർണ്ണമായും ശരിയാണ്. അത് മലങ്കരസഭയിൽ നിന്നും പിരിഞ്ഞുപോയി സ്ഥാപിച്ച വേറെ സഭ തന്നെയാണ്. അവരുമായി മലങ്കര സഭയ്ക്ക് ബന്ധവുമില്ല, തർക്കവുമില്ല. മാർത്തോമ്മാ സഭയിൽ നിന്നും പോയ സെന്റ് തോമസ് ഇവാഞ്ചലിക്കൽ സഭയെപ്പോലെയോ സി. എസ്.ഐ. സഭയിൽ നിന്നും പിരിഞ്ഞ സി.എം.എസ്. ആംഗ്ലിക്കൻ സഭ പോലെയോ പിരിഞ്ഞുപോയി സ്ഥാപിച്ച ഒരു പുതിയ പ്രസ്ഥാനം മാത്രം. പക്ഷേ മുൻപറഞ്ഞ രണ്ടു നൂതന സഭകൾപോലെയും മാതൃസഭയുടെ പൈതൃകങ്ങളിൽ ഇവർക്ക് യാതൊരു അവകാശവുമില്ലെന്നു മാത്രം. അതാവും പാത്രിയർക്കീസ് സൂചിപ്പിച്ചത്.

മൂന്നാമതായി, ഒരു തീവ്ര പ്രൊട്ടസ്റ്റന്റ് പ്രസ്ഥാനമായ ബിലീവേഴ്സ് ചർച്ചിന്റെ സ്ഥാപകനും മെത്രാപ്പോലീത്തായുമായ കെ. പി. യോഹന്നാനുമായി വേദി പങ്കിട്ടതിനെക്കുറിച്ച്. ഒരു പ്രൊട്ടസ്റ്റന്റ് സഭയായ മാർത്തോമ്മാ സഭ സംഘടിപ്പിച്ച മാരാമൺ കൺവൻഷനിലാണ് ഈ വേദി പങ്കിടൽ ഉണ്ടായത്. അതിന് പാത്രിയർക്കീസിനെ കുറ്റംപറഞ്ഞിട്ട് കാര്യമില്ല. അത് അന്ത്യോഖ്യൻ ഓർത്തഡോക്സ് സഭയുടെ തലവൻ ആ നിലയിൽ പങ്കെടുക്കുന്ന കൗദാശിക ചടങ്ങൊന്നുമല്ല. വെറും പൊതു പരിപാടി മാത്രം. അതിന് സംഘാടകർക്ക് *താത്പര്യമുള്ളവരെ* ക്ഷണിച്ചു. അത്ര മാത്രം.

മറിച്ച്, ഏതാനും വർഷം മുമ്പ് ബിലീവേഴ്സ് ചർച്ചുമായി *യാക്കോബായ സുറിയാനി ക്രിസ്ത്യാനി സഭ* നടത്തിയ ചർച്ചകളുടേയും, മാർത്തോമാ മെത്രാപ്പോലീത്തായുടെ സമീപകാല പ്രസ്താവനകളുടേയും ബാക്കിപത്രമാണ് ഈ വേദി പങ്കിടലെങ്കിൽ, പ. പാത്രിയർക്കീസ് ബാവായെപ്പറ്റി സഹതപിക്കുകയേ നിവൃത്തിയുള്ളു. പക്ഷേ മാർ അപ്രേം ദ്വിതീയൻ അതിനു വഴങ്ങാൻ സാദ്ധ്യത ഒട്ടുമില്ല. കാരണം, അദ്ദേഹം സ്തുതിചൊവ്വാകപ്പെട്ട അന്ത്യോഖ്യൻ സുറിയാനി ഓർത്തഡോക്സ് സഭയുടെ പാത്രിയർക്കീസും പ. പത്രോസ് ശ്ലീഹായുടെ പിൻഗാമിയുമാണ്.

(*അൽമായവേദി,* 23 ഫെബ്രുവരി 2015)

# 85

# കത്തനാരും ശരി, മെത്രാനും ശെരി

**സു**പ്രസിദ്ധ സിനിമാനടി പ്രിയങ്കാ ചോപ്രയുടെ മാതാമഹി മധു ജോത്സ്ന അഘോരി എന്ന മേരി ജോണിന്റെ ശവസംസ്ക്കാരവുമായി ബന്ധപ്പെട്ട് കുമരകം ആറ്റാമംഗലം പള്ളിയും തോമസ് മാർ തീമോത്തി യോസ് മെത്രാപ്പോലീത്തായും രണ്ടുതട്ടിലായി നിന്നു സ്വയം ന്യായീക രിക്കുകയും മാധ്യമങ്ങൾ വിവാദം വളർത്തിയെടുക്കുകയും ചെയ്യുന്ന കാഴ്ചയാണ് വർത്തമാനകാല വിശേഷം. *ഹിന്ദുവായി* എന്നതിനാൽ അവർക്കു ശവസംസ്ക്കാരം നിഷേധിച്ചു എന്നിത്യാദി ഈ സംഭവത്തെ വർഗ്ഗീയവൽക്കരിക്കാനുള്ള ചില കേന്ദ്രങ്ങളുടെ ശ്രമം അവഗണിച്ചാലും പ്രസ്തുത വിഷയത്തെപ്പറ്റി കാനോനികമായ ഒരു വിശദീകരണം അനി വാര്യമാണ്.

കുമരകം ആറ്റാമംഗലം പള്ളി ഇടവകാംഗമായിരുന്ന മേരി ജോൺ ഒരു ഉത്തരേന്ത്യനെ വിവാഹം ചെയ്തു. തുടർന്ന് മധു ജോത്സ്ന അഘോരി എന്നു പേരും മാറ്റി. മതം മാറി എന്നും ഇല്ല എന്നും പറയുന്നു. ഏതായാലും അവസാന കാലത്ത് അവർ മുംബൈയിലെ ഒരു പള്ളിയു മായി ബന്ധപ്പെട്ടാണ് നിന്നിരുന്നത്. അവിടെ അവർ ഇടവക ചേർന്നി രുന്നോ എന്നതു വ്യക്തമല്ല. അവരെ ജ്ഞാനസ്നാനം ചെയ്ത ആറ്റാമം ഗലം പള്ളിയിൽ അന്ത്യവിശ്രമം കൊള്ളണമെന്നതായിരുന്നു അവരുടെ ആഗ്രഹം. പക്ഷേ മരണശേഷം ഇടവക ഭരണസമിതി ഈ ആഗ്രഹം നിഷേധിച്ചു. തുടർന്ന് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ ഇടപെട്ട് പൊൻകുന്നം പള്ളിയിൽ ക്രൈസ്തവ ആചാരപ്രകാരം ശവസംസ്ക്കാരം നടത്തി. ഇതാണ് വിഷയത്തിന്റെ സംക്ഷിപ്ത രൂപം.

രസകരമായ വസ്തുത, സ്വയം നീതീകരിച്ചുകൊണ്ട് ആറ്റാമംഗലം പള്ളിയിലെ ഫാ. സൈമൺ മാനുവലും മാർ തീമോത്തിയോസ് മെത്രാ പ്പോലീത്തായും നിരത്തിയ ന്യായവാദങ്ങൾ രണ്ടും ശരിയാണ് എന്ന താണ്. ആദ്യമായി പള്ളിക്കമ്മിറ്റി ശവസംസ്ക്കാരം നിഷേധിച്ചതിനു ചൂണ്ടിക്കാട്ടിയ കാരണമെടുക്കാം. മതം മാറിയ വ്യക്തിയെ പള്ളിയിൽ അടക്കാനാവില്ലെന്നും, മധു ജോത്സ്ന അഘോരി ജീവിച്ചിരുന്ന കാലത്ത് അത്തരമൊരു അപേക്ഷ നൽകിയിരുന്നില്ലെന്നും, അങ്ങിനെ ചെയ്തിരു ന്നെങ്കിൽ പള്ളി അക്കാര്യം അനുഭാവപൂർവം പരിഗണിക്കുമായിരുന്നു എന്നുമാണ് അവരുടെ നിലപാട്. അതേസമയം അവരുടെ മാതൃ ഇടവ കയിൽ അവർക്കുള്ള പിന്തുടർച്ചാ അവകാശം പള്ളി നിഷേധിച്ചു എന്ന് എതിർപക്ഷം വാദിക്കുന്നു.

ഇവിടെ ഇരുപക്ഷവും വിസ്മരിച്ച ഒരു സുപ്രധാന വസ്തുതയുണ്ട്. ഇതരമതത്തിൽ മാത്രമല്ല, സ്വമതത്തിൽ വിവാഹം ചെയ്താലും വിവാഹ

ത്തോടെ എല്ലാ സ്ത്രീകൾക്കും തങ്ങളുടെ പിതാവിന്റെ ഇടവകയിലെ പിന്തുടർച്ചാവകാശം നഷ്ടമാകുന്നു എന്നതാണത്. ഇത് കുടുംബത്തെ ക്കുറിച്ചുള്ള നസ്രാണി നിർദ്ധാരണത്തിന്റെ (Definition) ഫലമാണ്. നസ്രാണികൾക്ക് വ്യക്തിയല്ല കുടുംബമാണ് അടിസ്ഥാന സഭാ ഏകകം (unit). ഇടവകയിലെ അംഗത്വവും കുടുംബത്തിനാണ്. ഒരു സ്ത്രീയെ മറ്റൊരു കുടുംബത്തിലേയ്ക്ക് വിവാഹം ചെയ്തയയ്ക്കുമ്പോൾ *എട ത്തിലെ മര്യാദ* അനുസരിച്ച് സ്വകുടുംബാവകാശത്തിൽ നിന്ന് അവർ വിച്ഛേദിക്കപ്പെടും. അതോടൊപ്പം പിതൃ ഇടവകയിൽ നിന്നും ഒഴിവാകും. അതേസമയം വിവാഹത്തോടെ അവർ ഭർതൃകുടുംബത്തിന്റെ അവിഭാജ്യ ഘടകമാകും. സ്വാഭാവികമായും അതോടെ ഭർത്താവിന്റെ ഇടവകയിലെ അംഗവുമാകും. ഭർത്താവ് മരിച്ചാൽപോലും ഈ രണ്ട് അംഗത്വവും ഇല്ലാതാകുന്നില്ല. സ്വസഭയിലല്ലാതെ വിവാഹിതയായാലും പിതൃ ഇടവക യിലെ അംഗത്വം നഷ്ടപ്പെടും. മറ്റൊരിടത്തും ആ അംഗത്വം ലഭിക്കില്ലാ എന്നു മാത്രം. ഈ നിയമത്തിന്റെ അടിസ്ഥാനത്തിൽ മധു ജോത്സ്ന അഘോരിക്ക് ആറ്റാമംഗലം പള്ളി സെമിത്തേരിയിൽ പിന്തുടർച്ചാവകാശ വാദം (hereditary/succession right) ഉന്നയിക്കാനാവില്ല.

എന്നാൽ അവർ സ്വമതത്തിലേയ്ക്കു മടങ്ങിവരികയും മുംബൈയിലെ ഒരു പള്ളിയിൽ ഇടവക ചേരുകയും ചെയ്തിരുന്നെങ്കിൽ തന്റെ പിതാ വിന്റെ ഇടവകയിൽ അന്ത്യവിശ്രമം കൊള്ളണമെന്നു അവർ ആഗ്രഹി ച്ചതിനു ന്യായീകരണമുണ്ട്. പക്ഷേ അതിനു ചില നടപടിക്രമങ്ങൾ പാലിക്കേണ്ടതുണ്ട്. ഒരു വ്യക്തിക്കു സഭയിൽ ചേരുവാനോ സഭയി ലേയ്ക്കു മടങ്ങിവരാനോ പൂർണ്ണ സ്വാതന്ത്ര്യം ഉണ്ട്. കാനോനികമായി അത് എപ്രകാരം വേണമെന്നത് സഭയിൽ ഉൾപ്പെടുത്തുന്ന വൈദികന്റെ വിവേചനാധികാരത്തിൽ മാത്രം ഉൾപ്പെട്ട വസ്തുതയാണ്. അത്തരക്കാ ർക്ക് ക്രൈസ്തവ ശവസംസ്ക്കാരം ലഭിക്കുന്നതിനും തുല്യ അവകാശ മുണ്ട്. പക്ഷേ ഇടവക ചേർക്കുക, സെമിത്തേരിയിൽ ഇടം തേടുക ഇവ യൊക്കെ അതത് ഇടവകയിൽ നിലവിലിരിക്കുന്ന ചട്ടങ്ങൾക്ക് വിധേയ മാണ്. ഒന്നുകിൽ മേരി ജോൺ അവരുടെ ജീവിതകാലത്തു തന്നെ അപേക്ഷ നൽകി ആറ്റാമംഗലം പള്ളിയുടെ മുൻകൂർ അനുമതി നേടി വയ്ക്കേണ്ടിയിരുന്നു. അല്ലെങ്കിൽ മരണശേഷം മുംബൈയിലെ പ്രസ്തുത പള്ളി വികാരി ആറ്റാമംഗലം പള്ളിയെ രേഖാമൂലം വിവരം അറിയിച്ചു സമ്മതം വാങ്ങേണ്ടിയിരുന്നു. രണ്ടു രീതിയിലായാലും കുടും ബക്കല്ലറയിൽ അടക്കണമെങ്കിൽ അവരുടെ പൂർവകുടുംബത്തിൽപ്പെട്ട ആ കല്ലറയുടെ ഇന്നത്തെ അവകാശികളായ ഇടവകാംഗങ്ങളുടെ സമ്മ തവും ആവശ്യമാണ്. അവ പാലിച്ചിട്ടില്ലെങ്കിൽ ആറ്റാമംഗലം പള്ളിയുടെ നടപടി തികച്ചും കാനോനികമാണ്.

മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ ഇടപെട്ട് പൊൻകുന്നം പള്ളിയിൽ മേരി ജോണിന്റെ ശവസംസ്ക്കാരം നടത്തിയതും കാനോനി കമായ നടപടിയും അതിനാൽ സാധൂകരണമുള്ളതുമാണ്. അനാഥർക്കും

പരദേശികൾക്കും ക്രൈസ്തവമായ ശവസംസ്ക്കാരം നടത്തുന്നു എന്ന് ഉറപ്പു വരുത്തേണ്ടത് എപ്പിസ്ക്കോപ്പായുടെ കാനോനിക ബാദ്ധ്യതയാണ്. പിൻതുടർച്ചക്കാരിൽ ആരും ക്രൈസ്തവർ അല്ലാത്ത സ്ഥിതിക്ക് മേരി ജോൺ എന്ന ക്രിസ്ത്യാനി ഒരു എപ്പിസ്ക്കോപ്പായ്ക്ക് കാനോനികമായി *അനാഥ* തന്നെയാണ്. മുംബൈയിൽ മരിച്ച വ്യക്തിയുടെ മൃതദേഹം കേരളത്തിൽ എത്തിച്ച സ്ഥിതിക്ക് *പരദേശി*യും. മേരി ജോൺ മരിച്ചത് ക്രിസ്ത്യാനി ആയി ആണ് എന്ന് ഉറപ്പുണ്ടെങ്കിൽ അവർക്ക് ക്രൈസ്തവവും മാന്യവുമായ ശവസംസ്ക്കാരം ഏർപ്പാടാക്കിയതിൽ മെത്രാപ്പോലീത്തായുടെ ഭാഗത്ത് നിയമവിരുദ്ധമായി ഒന്നുമില്ല.

ആറ്റാമംഗലം പള്ളിയുടെ നിലപാടിനെ കണ്ണുമടച്ച് എതിർക്കുന്നവർ വിസ്മരിക്കുന്ന ഒരു യാഥാർത്ഥ്യമുണ്ട്. ജീവിതകാലം മുഴുവൻ നവീന സഭകളുടേയും കൂട്ടായ്മകളുടേയും ആൾദൈവങ്ങളുടേയും പുറകെ ആടിപ്പാടി കൂത്താടി നടന്നിട്ട് കേവലം മാന്യതയ്ക്കു മാത്രമായി നസ്രാണിപ്പള്ളി സെമിത്തേരികളിൽ ഇടംതേടി വരുന്നവരോടും സഭ സ്വീകരിക്കുന്ന നിലപാട് ഇതു തന്നെയാണ്. മാർ തീമോത്തിയോസിന്റെ നടപടിയെ എതിർക്കുന്നവർ നിഷേധിക്കുന്നത് അടിസ്ഥാന ക്രൈസ്തവ ധർമ്മങ്ങളിൽ ഒന്നുമാണ്.

(*മലങ്കര ഓർത്തഡോക്സ് ടി.വി.,* 13 ജൂൺ 2016)

# 86

# എനിക്കോ ഫ്ളക്സില്ലാതെ പ്രശംസിപ്പാൻ ഇടവരരുത്

**2017** മാർച്ച് 1-നു മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ കോട്ടയം എം.ഡി. സെമിനാരിയിൽ ഒരിക്കൽക്കൂടി യോഗം ചേർന്നു. 2017-22 കാലത്തേക്കുള്ള മാനേജിംഗ് കമ്മിറ്റിയേയും വൈദിക-അവൈദിക ട്രസ്റ്റിമാരേയും തിരഞ്ഞെടുത്ത് 2002-ലെ സുപ്രീംകോടതി വിധിപ്രകാരമുള്ള ഉത്തരവാദിത്വം നിവർത്തിച്ചു. 4,000-ൽ അധികം തിരഞ്ഞെടുക്കപ്പെട്ട പ്രതിനിധികൾ പങ്കെടുക്കുന്ന ലോകത്തിലെ ഏറ്റവും വലിയ മതപാർലമെന്റും ക്രൈസ്തവ ജനാധിപത്യ പ്രക്രിയയും കുറ്റമറ്റ രീതിയിൽ നടത്തുന്നതിൽ സംഘാടകർ വിജയിച്ചു എന്നതു നിസ്തർക്കമാണ്.

എന്നാൽ ഈ വിജയത്തിന്റെ ശോഭ കെടുത്തിയ ഒരു നടപടി പറയാതിരിക്കാൻ തരമില്ല. അത് യോഗത്തിനു ഒരാഴ്ച മുമ്പു കോട്ടയം നഗരത്തിലും പരിസര പ്രദേശങ്ങളിലും നിറച്ച ഫ്ളക്സുകളേയും ആർച്ചുകളേയും തോരണങ്ങളേയും പറ്റിയാണ്. കോട്ടയം നഗരത്തിലെ ഇടറോഡുകളിൽ പോലും ഉയർന്ന ഇവ പിന്നീട് കോട്ടയം ജില്ലാതിർത്തികൾ വരെ വ്യാപിച്ചു. ഇവയ്ക്കു മകുടം ചാർത്തിക്കൊണ്ട് എം.ഡി. സെമിനാരിക്കു മുമ്പിൽ ദേശീയ പാതയ്ക്കു മുകളിൽ തികച്ചും നിയമ വിരുദ്ധമായി തോരണവും കെട്ടി! യോഗം നടന്ന് ഒരാഴ്ച പിന്നിട്ടിട്ടും പ. പിതാവിന്റെ ചിത്രത്തോടു കൂടിയ ഫ്ളക്സുകൾ അംഗഭംഗം വന്നു പാതയോരത്തു കിടക്കുന്ന ദയനീയ കാഴ്ചയാണ് കോട്ടയത്തു ദൃശ്യമാവുന്നത്.



സംഘാടക കമ്മിറ്റി വച്ചവയ്ക്കു പുറമെ ട്രസ്റ്റി സ്ഥാനാർത്ഥികളുടെ വക വേറയുമുണ്ട്. അത്മായ ട്രസ്റ്റി ജോർജ്ജ് പോളിന്റെ ജൈവ ഉല്പന്നങ്ങൾ കൊണ്ടുണ്ടാക്കി മാധ്യമ ശ്രദ്ധ (മാതൃഭൂമി, മംഗളം 1 മാർച്ച്

2017) പിടിച്ചുപറ്റിയ വേറിട്ട പരിസ്ഥിതി സൗഹൃദ ബോർഡുകൾ ഒഴികെ ബാക്കിയെല്ലാം പ്രകൃതിയെ നശിപ്പിക്കുന്ന പ്ലാസ്റ്റിക്ക് ഉല്പന്നങ്ങൾ ഒരാഴ്ച പിന്നിട്ടിട്ടും നഗരത്തിൽ കൂടിക്കിടക്കുന്നു.

നിയമലംഘനം കൂടാതെ മൂന്നു കാരണങ്ങൾകൊണ്ട് ഇത് തികച്ചും അപലപനീയമാണ്. ഒന്നാമതായി, ഇവ പ്രകൃതിക്കു വരുത്തുന്ന ആഘാതം തന്നെ. പ. സഭ, പ്ലാസ്റ്റിക്ക് രഹിത - പരിസ്ഥിതി സൗഹൃദ - ഹരിത പ്രാന്തങ്ങൾ പള്ളികളിലും സഭാ സ്ഥാപനങ്ങളിലും വളർത്തിയെടുക്കാൻ ആഹ്വാനം ചെയ്യുകയും അതിനായി പ്രയത്നിക്കുകയും ചെയ്യുമ്പോൾ സഭയുടെ അത്യുന്നത പാർലമെന്റ് വേദിയും പരിസരവും അതിനു വിപരീതമായി പ്ലാസ്റ്റിക്ക് കൊണ്ട് നിറച്ചത് തികച്ചും പ്രതിഷേധാർഹമാണ്. പരുമലയിലും പരിസരത്തും പ. ദിദിമോസ് ബാവാ പ്ലാസ്റ്റിക്ക് നിരോധിച്ച വിവരം പരുമല സെമിനാരിയിൽ ഫ്ളക്സ് കെട്ടി അറിയിച്ച വീരന്മാരിൽ നിന്നും ഇതിൽ കൂടുതൽ പ്രതീക്ഷിക്കേണ്ട എന്നു സമാധാനിക്കാം.

രണ്ടാമതായി, ഇത് അനാവശ്യമാണ്. ആളു വിളിച്ചുകൂട്ടി നടത്തുന്ന മഹാസമ്മേളനമോ മെത്രാൻ സ്ഥാനാഭിഷേകമോ അല്ല മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ. ഇടവകകളിൽ നിന്നും തിരഞ്ഞെടുക്കപ്പെടുന്ന വൈദിക-അവൈദിക പ്രതിനിധികൾ മാത്രം സമ്മേളിക്കുന്ന ഒരു സ്വകാര്യ യോഗമാണ്. അസോസിയേഷൻ അംഗങ്ങൾക്കും വോളന്റിയർമാർക്കും മാത്രമാണ് അവിടെ പ്രവേശനം. അവർ മാത്രമാണ് അവിടെ പ്രവേശിക്കുന്നത് എന്നുറപ്പുവരുത്താൻ വിവിധ കടമ്പകളാണ് വാതായനത്തിൽ സ്ഥാപിച്ചിരിക്കുന്നത്. ആ സാഹചര്യത്തിൽ ഇത്തരമൊരു പരസ്യ കോലാഹലം തികച്ചും അസ്ഥാനത്താണ്. ഇന്ത്യൻ പാർലമെന്റിന്റെ പതിവു സമ്മേളനത്തിനു പരസ്യം കൊടുക്കുന്നതുപോലുള്ള പ്രവർത്തിയായിപ്പോയി ഇത്. തികച്ചും അപഹാസ്യം.

മൂന്നാമതായി, ഈ പരസ്യ കോലാഹലത്തിന്റെ ഭീമമായ പാഴ്ചിലവ്. ലക്ഷക്കണക്കിനു രൂപയുടെ ഫ്ളക്സും ആർച്ചുകളുമാണ് വാരി വിതറിയത്. ഇവ മുഴുവൻ സ്പോൺസേർഡ് ആയിരുന്നു; സഭയ്ക്ക് ചിലവൊന്നും വന്നില്ല എന്ന് എതിർവാദം ഉന്നയിച്ചേക്കാം. അതിനർത്ഥമില്ല. കാരണം പാഴ്ചിലവ് എപ്പോഴും പാഴ്ചിലവ് തന്നെയാണ്. അത് ആരുടെ പോക്കറ്റിൽ നിന്നു പോയാലും.

ആർക്കുവേണ്ടിയായിരുന്നു ഈ കെട്ടുകാഴ്ച? ചിലർ ആരോപിക്കുന്നതുപോലെ കമ്മീഷനാണോ മുമ്പെങ്ങും ഇല്ലാത്തവിധം നടത്തിയ ഈ പരസ്യമാമാങ്കത്തിന്റെ പ്രേരകശക്തി? അതോ ഒരു സ്ഥാനാർത്ഥിക്ക് കണ്ണായ സ്ഥാനങ്ങളിൽ സ്പോൺസർ എന്ന നിലയിൽ തന്റെ ചിത്രം സൗകര്യപ്രദമായി പ്രദർശിപ്പിക്കാൻ ഒരുക്കിയ തന്ത്രമോ? ഏതായാലും തികച്ചു ഔചിത്യരഹിതമായ ഒരു പ്രവർത്തി ആയിപ്പോയി ഇതെന്നു പറയാതെ തരമില്ല.

2017 മാർച്ച് അസോസിയേഷൻ യോഗത്തെപ്പറ്റി ചില കോണുകളിൽ ഉയർന്ന വിചിത്രമായ ഒരു ആരോപണമുണ്ട്. വലിയ നോയമ്പിൽ ചതുർ വിഭവ സദ്യ നൽകി എന്ന്! ഈ വിമർശനം ഒരുതരം കപടഭക്തിയാണ്. ഇതിനു മുമ്പും നോയമ്പുകളിൽ അസോസിയേഷൻ നടത്തിയിട്ടുണ്ട്. അന്നൊക്കെയും ഇക്കൊല്ലത്തെപ്പോലെതന്നെ സമ്പൂർണ്ണ സസ്യാഹാര മായ സദ്യയും പ്രതിനിധികൾക്കു നൽകിയിട്ടുണ്ട്. ലോകമെങ്ങുമുള്ള മലങ്കര നസ്രാണികളുടെ തിരഞ്ഞെടുക്കപ്പെട്ട പ്രതിനിധികളെ വിളിച്ചു കൂട്ടിയ മലങ്കര മെത്രാപ്പോലീത്താ അവർക്ക് ഒരു നേരത്തെ ഭക്ഷണം കൊടുക്കാൻ ബാദ്ധ്യസ്ഥനാണ്. അപ്പൻ മക്കളെ വിളിച്ചുവരുത്തി സ്നേഹപൂർവം നൽകുന്ന ഭക്ഷണം മോശമാക്കാനാവില്ലല്ലോ? ഇതിൽ സഭാവിരുദ്ധമായി ഒന്നുമില്ല. കാരണം നോമ്പിൽ മുപ്പത് അടിയന്തിരമോ ആണ്ടുചാത്തമോ വന്നാൽ പൂർണ്ണമായും സസ്യാഹാരത്തോടു കൂടിയ സദ്യ നൽകുന്നത് നസ്രാണിയുടെ പാരമ്പര്യമാണ്. അതിഭക്തി പ്രകടനം കപടഭക്തിയുടെ ഏറ്റവും വലിയ ലക്ഷണമാണെന്ന പ. വട്ടശ്ശേരിൽ തിരുമേനിയുടെ നിഗമനമാണ് ഈ വിമർശകർക്കുള്ള മറുപടി.

(*മലങ്കര ഓർത്തഡോക്സ് ടി.വി.,* 11 മാർച്ച് 2017)

# 87

# പ. പിതാവിന് വില ഇടരുത്

**മ**ലങ്കര നസ്രാണികളുടെ സ്വകാര്യ അഹങ്കാരമാണ് പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ പ. പിതാവ്. സ്വാത ന്ത്ര്യത്തിന്റെയും സ്വയംഭരണത്തിന്റെയും ദേശീയതയുടേയും പ്രതിരൂപ മാണ് മലങ്കര നസ്രാണികളുടെ ജാതിക്കുതലവനും *ഇന്ത്യയൊക്കെയു ടേയും വാതിലു*മായ പ. പിതാവ്. അമൂല്യമായ ആ സമ്പത്തിനു വില നിശ്ചയിക്കുന്ന ചില പ്രവണതകൾ ഉളവാക്കിയ ആത്മരോഷമാണ് ഇത്തരമൊരു കുറിപ്പെഴുതാൻ പ്രേരിപ്പിച്ചത്.

ഒരു വർഷം മുമ്പാണ് ഒന്നാമത്തെ സംഭവം. ചെറിയ പരിചയമുള്ള ഒരാൾ ഒരു സംശയ നിവൃത്തിക്കായി ഈ ലേഖകനെ വിളിച്ചു. അദ്ദേഹ ത്തിന് അറിയേണ്ടത് ഒന്നു മാത്രം; പ. പിതാവിനെ ഒരു കല്യാണം *കെട്ടി ക്കാൻ* വിളിച്ചാൽ കുറഞ്ഞത് ഒരു ലക്ഷം രൂപ കൊടുക്കണമോ? *ആരു പറഞ്ഞു*? ഈ ലേഖകൻ ചോദിച്ചു. അദ്ദേഹം പറഞ്ഞു; *ഞങ്ങടെ വികാരി യച്ചൻ പറഞ്ഞു. അതിൽ കുറവാണേൽ ബാവാ തിരുമേനി വരില്ലെന്നും പറഞ്ഞു.* അതിന് ഈ ലേഖകൻ പറഞ്ഞ മറുപടി പിന്നാലെ പറയാം.

ഈ സംഭാഷണം കഴിഞ്ഞ് ഏതാനും ആഴ്ചകൾക്കകം ഒരു പ്രമുഖ തീർത്ഥാടനകേന്ദ്രത്തിൽ പരിചയമില്ലാത്ത ഏതാനുംപേർ തമ്മിൽ നട ത്തിയ സംഭാഷണം യാദൃച്ഛികമായി കേട്ടതാണ് അടുത്ത സംഭവം. അതിലൊരാളുടെ ആസന്നമായ പള്ളി കൂദാശയാണ് വിഷയം. തീയതി യൊക്കെ പറഞ്ഞശേഷം ചോദ്യകർത്താവ് ഉറപ്പാക്കാനെന്നവിധം ചോദിച്ചു; *ബാവായല്ലേ കൂദാശ ചെയ്യുന്നത്*? ഉടൻ വന്നു മറുപടി; *ഏയ് അല്ല, ഇടവക മെത്രാനും, (...), (...) തിരുമേനിമാരുമാണ്.*

ചോദ്യകർത്താവ്: *അതെന്താ ബാവായെ വേണ്ടെന്നു വെച്ചത്*?

*ഞങ്ങൾക്കു താങ്ങാൻ പറ്റില്ല. പള്ളി പണിതന്നെ ആകെ കടത്തി ലാണ്. ബാവായെ വിളിച്ചാൽ ഒരു ലക്ഷമെങ്കിലും കൊടുക്കണം. അതിനു പാങ്ങില്ല. അതുകൊണ്ടു മെത്രാൻ മതി എന്നു വെച്ചു.*

*ആരു പറഞ്ഞു?*

*ഞങ്ങളുടെ ഭദ്രാസന സെക്രട്ടറിയാ പറഞ്ഞത്. പള്ളികൂദാശയ്ക്ക് റേറ്റ് ഒരു ലക്ഷമാന്ന്. ഇപ്പോ അത് ഞങ്ങളെക്കൊണ്ടു നടക്കില്ല ...*

ഞരമ്പുകളിൽ രക്തം തിളച്ചു കയറിയതുകൊണ്ട് കൂടുതൽ കേൾ ക്കാൻ നിൽക്കാതെ ഈ ലേഖകൻ അവിടെനിന്നും മാറി. അതിനു കാര ണമുണ്ട്. കുന്നംകുളം മണീട് കൊള്ളന്നൂർ വിട്ടിൽ അയ്പ്പിന്റെയും കുഞ്ഞിട്ടിയുടെയും മകൻ ശ്രീ. പോളിനെ ഈ ലേഖകനറിയില്ല. എറ

ണാകുളം സെന്റ് മേരീസ് പള്ളി സഹപട്ടക്കാരൻ ദിവ്യശ്രീ കെ. ഐ. പോൾ കത്തനാരേയും അറിയില്ല. പക്ഷേ കുന്നംകുളത്തിന്റെ നി. വ. ദി. ശ്രീ. പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായെ നന്നായി അറിയാം. കുറഞ്ഞപക്ഷം പുതുതായി പണിതു കൂദാശ ചെയ്ത കുന്നം കുളം അരമനയിൽ 1990 നവംബർ 29-ന് ആദ്യ അതിഥിയായി താമസിച്ച നാൾ മുതൽ വ്യക്തമായി അറിയാം. പൗരസ്ത്യ കാതോലിക്കായും മല ങ്കര മെത്രാപ്പോലീത്തായുമായ നി. വ. ദി. മ. മ. ശ്രീ. ബസേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയനേയും സ്ഥാനമേറ്റ അന്നു മുതൽ ഇതഃ പര്യന്തം അതേ പോലെ തന്നെ അറിയാം.

ഈ വ്യക്തിപരമായ പരിചയവും ഈ ലേഖകന്റെ വിവരശേഖരണ മാർഗ്ഗങ്ങളും അവലംബിച്ചു ഉറപ്പിച്ചു പറയാവുന്ന ഒരു വസ്തുതയുണ്ട്. ഇപ്പോഴത്തെ പ. പിതാവ് ഒരിക്കലും ഒരു ധനമോഹിയല്ല. കുടുംബ സ്വത്തായി ലഭിച്ച ഭൂമി ഭവനരഹി തർക്കു പതിച്ചു നൽകിയതല്ലാതെ കുടുംബത്തേക്കു ഒന്നും മുതൽകൂട്ടി യിട്ടില്ല. ചോദിച്ചതിനപ്പുറവും ചോദി ക്കാത്തതും കൊടുത്തതല്ലാതെ ചോദി ച്ചുവാങ്ങിയ കഥ ആരും പറയുന്നില്ല. അങ്ങോട്ടു കൊടുത്തതു കൈപ്പറ്റാത്ത സംഭവങ്ങൾ ധാരാളമുണ്ടു താനും. *വലതുകൈ ചെയ്തതു ഇടത്തു കൈ അറിയാത്ത* ഇത്തരം സംഭവങ്ങൾ ഈ ലേഖകനു ധാരാളം അറിയാം. പക്ഷേ അവ വിവരിക്കുന്നത് ദാതാ വിന്റെ വ്യക്തിത്വത്തിനു ക്ഷതം സംഭവിപ്പിക്കുമെന്നതിനാൽ പ്രതിപാ ദിക്കുന്നില്ല. ഒന്നു മാത്രം പറയാം. തന്റെ പിതാക്കന്മാരുടെ കാലടികളെ പിന്തുടരുന്ന പ. പിതാവ് തന്റെ സ്ഥാനത്തിനു വില ഇട്ടിട്ടില്ല; ഇടു കയുമില്ല. തന്റെ അപ്പോസ്തോലിക മായ കൃത്യനിർവഹണത്തിനായി വിദേശത്തടക്കം സമ്പന്ന ഇടവകകൾ സന്ദർശിക്കുമ്പോഴും മഹാപൗരോഹിത്യ കർമ്മങ്ങൾ നിർവഹിച്ചു ഉടൻ മടങ്ങുന്നതല്ലാതെ, പതിനെട്ടാം നൂറ്റാണ്ടിലെ *വർത്തമാന പുസ്തക*ത്തിൽ പാറേമ്മാക്കൽ തൊമ്മൻ കത്തനാർ പ. പിതാവിന്റെ മുൻഗാമിയെക്കുറിച്ചു വർണ്ണിക്കുന്നതുപോലെ ... *ഏറോപ്പ ഒക്കയിലും മറ്റു പല രാജ്യങ്ങളിലും നീയും നിന്റെ കൂട്ടരും ചെയ്തുവരുന്നതുപോലെ കുടിതോറും നടന്നു തെണ്ടുവാൻ തനിക്കുചിതമല്ലാ....* എന്ന ബോദ്ധ്യത്തോടെ പ്രവർത്തിക്കു ന്നതും ഇതിനു തെളിവാണ്.



വി. കൂദാശകൾക്കും, വിശിഷ്യാ പട്ടത്വത്തിനും പ്രതിഫലം വാങ്ങുന്നത് ഗുരുതരമായ പാപമായാണ് പ. സഭ കണക്കാക്കുന്നത്. ക്ഷുദ്രക്കാരനായ ശീമോനുമായി ബന്ധപ്പെട്ടാണ് (അപ്പോ. പ്രവ. 8.9) ഈ വിശ്വാസം രൂപപ്പെട്ടത്. മെത്രാന്മാരുടെ ജീവസന്ധാരണത്തിനു നിശ്ചിത ശമ്പളമോ ജനങ്ങളിൽനിന്നും ലഭിക്കുന്ന ദശാംശമോ ക്രമപ്പെടുത്തിയോ ആണ് അവരുടെ സാമ്പത്തിക പ്രതിസന്ധി പുരാതന സഭകൾ മറികടന്നിരുന്നത്. അത്തരം സംവിധാനമൊന്നും നസ്രാണികൾക്ക് ഇല്ലായിരുന്നു. നസ്രാണിയുടെ ഇന്ത്യൻ പവിത്രതാ സങ്കല്പത്തിൽ അത് അചിന്ത്യമായിരുന്നു എന്നതായിരുന്നു കാരണം. കർമ്മങ്ങളും അവയ്ക്കുള്ള ദക്ഷിണയും ഇന്ത്യൻ സംസ്കാരത്തിന്റെ ഭാഗമായിരുന്നു. പുരോഹിതർക്ക് നിശ്ചിത പ്രതിഫലമോ ശമ്പളമോ വയ്ക്കുന്നത് കേരളീയ പവിത്രതാ സങ്കൽപത്തിൽ അചിന്ത്യമായിരുന്നു. അതേ സമയം മനസറിഞ്ഞു കൊടുക്കുന്ന *ദക്ഷിണ* സ്വീകാര്യവുമായിരുന്നു എന്നു മാത്രമല്ല, നിരസിക്കാനാവാത്തതുമായിരുന്നു. *വേണ്ടെന്നു പറയരുത്, ചോദിച്ചു വാങ്ങരുത്, കണക്കു പറയരുത്* എന്ന നസ്രാണി പ്രവിത്രതാ സങ്കല്പത്തിന്റെ അന്തഃസത്തയും ഇതു തന്നെയാണ്. അതിനാലാണ് 1653-ൽ സ്വന്തം ദേശീയ മെത്രാപ്പോലിത്തനേറ്റ് സ്ഥാപിച്ചിട്ടും നസ്രാണികൾ അവർക്ക് പ്രത്യേക വരുമാനമാർഗ്ഗമൊന്നും നിശ്ചയിക്കാതിരുന്നത്. മുൻകാലങ്ങളിൽ ജാതിക്കു കത്തനാരുമാർ ജീവിച്ചതുപോലെ പൂർവാർജ്ജിതസ്വത്തും ദക്ഷിണയുംകൊണ്ടു അവർ ഉപജീവനം കഴിച്ചുകൊള്ളുമെന്നായിരുന്നു നസ്രാണിയുടെ കാഴ്ചപ്പാട്. പോരെങ്കിൽ മലങ്കര മെത്രാൻ *എഴുന്നള്ളി താമസിക്കുന്ന* പള്ളിക്കാരുടെ ചുമതലയായിരുന്നു അദ്ദേഹത്തിന്റെയും പരിവാരങ്ങളുടേയും ചിലവു വഹിക്കുക എന്നത്. പട്ടംകൊടയ്ക്ക് അടക്കം അവർക്കു കിട്ടുന്ന ദക്ഷിണ *ശീമോന്യപാപ*മായി നസ്രാണി കണക്കാക്കിയിരുന്നില്ല.

പക്ഷേ ഒരു വിധത്തിലല്ലെങ്കിൽ മറ്റൊരുവിധത്തിൽ *ശീമോന്യപാപം* ക്രൈസ്തവ മതത്തിൽ എന്നും നിലനിന്നിരുന്നു. സ്വന്തം കാഴ്ചപ്പാടിൽ തെറ്റല്ലാത്ത ഇത്തരം പ്രതിഫലങ്ങൾ എന്നും എതിരാളികൾക്ക് *ശീമോന്യ പാപം* എന്നു മുദ്രകുത്തുവാൻ അവസരമുണ്ടാക്കുന്ന ഒന്നായിരുന്നു. മാർത്തോമ്മാ ആറാമൻ എന്ന വലിയ മാർ ദീവന്നാസ്യോസിനെപ്പറ്റി റോമൻ കത്തോലിക്കർ ഉന്നയിച്ചതും ഇത്തരമൊരു ആരോപണമായിരുന്നു. അതിന്റെ വിശദാംശങ്ങളും വിശദമായ മറുപടിയും അക്കാലത്തെ ഒരു മലയാളി റോമൻ കത്തോലിക്കാ വൈദികനായ പാറേമ്മാക്കൽ തൊമ്മൻ കത്തനാർ തന്റെ *വർത്തമാന പുസ്തക*ത്തിൽ നൽകുന്നുണ്ട്.

*... അതെന്താന്നാൽ നീയും നിന്റെ കൂട്ടരും എല്ലാ ഇടത്തും ചെയ്തു വരുന്ന അവസ്ഥ വേണ്ടുംവണ്ണം ഞാൻ അറിഞ്ഞിരിക്കുന്നു. എന്നതുകൊണ്ടു ആയ്തിമ്മെൽ പറയാതെ മാർ തൊമ്മാമെത്രാൻ ചെയ്തു വരുന്ന അവസ്ഥകൊണ്ടു പറയുക അത്രെ വേണ്ടിയിരിക്കുന്നു. എന്നാൽ നമ്മുടെ മലങ്കരെ ഏറൊപ്പായിൽ എല്ലാ ഇടത്തും ഉള്ളതുപോലെ*

*പള്ളിക്കടുത്ത പതാരം ആരും കൊടുത്തുവരുന്നില്ല എന്നു നീ തന്നെയും നല്ലവണ്ണം അറിഞ്ഞിരിക്കുന്നതന്യേ നമ്മുടെ മാർതൊമ്മാമെത്രാനു റൊമ്മായിൽനിന്നും മറ്റു ഇടങ്ങളിൽനിന്നും മാസപ്പടി ആരും കൊടുക്കുന്നില്ല എന്നും കച്ചവടം തനിക്കു ചെയ്യാൻ മേല എന്നും ഏറോപ്പാ ഒക്കയിലും മറ്റു പല രാജ്യങ്ങളിലും നീയും നിന്റെ കൂട്ടരും ചെയ്തുവരുന്നതുപൊലെ കുടിതോറും നടന്നു തെണ്ടുവാൻ തനിക്കുചിതമല്ലാ എന്നും നീ തന്നെ ബൊധിച്ചിരിക്കുകയും ചെയ്യുന്നു. എന്നു വരുമ്പൊൾ ഞാൻ നിന്നോടു ചൊദിക്കുന്നു. ഇയാൾ മാനുഷനായിരിക്കുകയും വിശപ്പിനും ദാഹത്തിനും ശെഷമുള്ള ദിഷ്ടതികൾക്കും താൻ കീഴ്വഴങ്ങിയിരിക്കുകയും ചെയ്യുന്നതിനാംപക്കം എന്തുകൊണ്ടു താൻ കഴിയേണ്ടു. എന്നാൽ ത്രൊണൊസിനു ചിറ്റാഴ്മ ചെയ്യുന്നവർ ത്രൊണൊസിൽ നിന്നും വ്യാപരിക്കപ്പെടുന്നതും മദബഹയിൽ വെലചെയ്യുന്നവർ മദബഹയിൽ നിന്നും യാവന കൈക്കൊള്ളുന്നതും ദൈവകല്പന അത്രെ ആകുന്നു. ...* (*വർത്തമാന പുസ്തകം,* 1977, പുറം 333).

ഇതേ കാലത്തിനടുത്ത് സ്വന്തം സ്ഥാനം ഉറപ്പിക്കാൻ വേണ്ടി കൊച്ചിയിലെ ശക്തൻ തമ്പുരാന്റ *ദേശസ്നേഹം* ഇളക്കാൻ ഈ അരോപണം വലിയ മാർ ദീവന്നാസ്യോസിനു എതിരെ രാഷ്ട്രീയമായി കാട്ടുമങ്ങാട്ട് മാർ കൂറിലോസ് പ്രയോഗിക്കുന്നുണ്ട്. 1796-നടുത്ത് കാട്ടുമങ്ങാടൻ അയച്ച ഹർജിയിൽ .... *അയാള ഒരു ചെമ്മാച്ചനെ ഉണ്ടാക്കുമ്പോൾ അഞ്ഞൂറു ചക്രം വാങ്ങും! ഒരു കത്തനാരെ ഉണ്ടാക്കുമ്പോൾ അഞ്ഞൂറു ചക്രം വാങ്ങും!...* എന്ന് ആരോപിക്കുന്നുണ്ട് (പുത്തേഴത്ത് രാമ മേനോൻ, *ശക്തൻ തമ്പുരാൻ*, 1989, പുറം 289). പാശ്ചാത്യ ക്രൈസ്തവ ദർശനമനുസരിച്ച് ഇത് *ശീമോന്യപാപം* ആയിരിക്കാം. പക്ഷേ നസ്രാണിയുടെ പവിത്രതാ സങ്കല്പമനുസരിച്ച് ഇതൊരു *ആചാര്യ ദക്ഷിണയും* അതിനാൽ സ്വീകാര്യവുമായിരുന്നു.

പള്ളികൂദാശ ചെയ്യുന്നതിനും പട്ടം കൊടുക്കുന്നതിനും മെത്രാനു കിട്ടുന്ന *പ്രതിഗ്രാഹം ശീമോന്യപാപം* ആയിരുന്നെങ്കിൽ മാമോദീസാ, വിവാഹം, ശവസംസ്കാരം, ശ്രാദ്ധം തുടങ്ങിയവയ്ക്കു കത്തനാരുമാർ വാങ്ങുന്ന ദക്ഷിണ അഥവാ കർമ്മഫീസും അതു തന്നെ ആയിരുന്നു. പത്തൊമ്പതാം നൂറ്റാണ്ടിന്റെ മദ്ധ്യത്തിൽ ഇവയ്ക്കു പകരം മെത്രാനും കത്തനാരുമാർക്കും *മാസപ്പടി* വയ്ക്കാനുള്ള നിർദ്ദേശം നസ്രാണികൾ നിരാകരിച്ചു. ശമ്പളം ഒരിനം അടിമത്വം ആണെന്നുള്ള കാഴ്ചപ്പാട് ആണ് അവർ കൈക്കൊണ്ടത്. പിൽക്കാലത്ത് കത്തനാരുമാർക്ക് പ്രതിമാസ ശമ്പളം നിശ്ചയിച്ചിട്ടും *പ്രതിഗ്രാഹം* അവസാനിച്ചില്ല. ഇന്ത്യൻ സംസ്കാരത്തിന്റെ ഭാഗമായ *ദക്ഷിണ* ഉപേക്ഷിക്കാൻ നസ്രാണിക്കു സാദ്ധ്യമായിരുന്നില്ല എന്നതാണ് യാഥാർത്ഥ്യം. കാരണം ദക്ഷിണ കൂടാതെ വൈദികകർമ്മം പൂർത്തിയാകില്ല എന്ന ഇന്ത്യൻ സങ്കല്പമായിരുന്നു കാരണം. ഈ പശ്ചാത്തലത്തിൽ കത്തനാരുമാരും മെത്രാന്മാരും *വേണ്ടെന്നു പറയരുത്, ചോദിച്ചു വാങ്ങരുത്, കണക്കു പറയരുത്*

എന്ന മാനദണ്ഡം പാലിച്ച് ഇന്നും ദക്ഷിണ വാങ്ങിവരുന്നു. അതിനു *റേറ്റ്* ഇല്ല. ഈ ലേഖകൻ ആദ്യം ചോദിച്ച വ്യക്തിയോടു പറഞ്ഞ മറുപടി ഇതാണ്. കല്യാണം കെട്ടിക്കാൻ ബാവാ വേണമോ എന്ന ചോദ്യം ഇവിടെ പ്രസക്തമല്ല.

ഈ പശ്ചാത്തലത്തിൽ പ. പിതാവും ദക്ഷിണ വാങ്ങിവരുന്നുണ്ട്. അതിൽ ഒരു തെറ്റുമില്ല. കാരണം ഇന്ത്യയൊക്കെയുടേയും വാതിലായ അദ്ദേഹത്തിനു ആ പവിത്രതാ സങ്കല്പം ഉപേക്ഷിക്കാനാവില്ല. പക്ഷേ മുകളിൽ പറഞ്ഞതുപോലെ വിലയിട്ടല്ല എന്നു മാത്രം. ഒന്നര നൂറ്റാണ്ടു മുമ്പ് മലങ്കര മെത്രാന്മാർ ഉപക്ഷിച്ച *ശീമോന്യപാപം* - പട്ടത്വത്തിനു കർമ്മഫീസ് വാങ്ങുന്ന നടപടി - മലങ്കരയിലെ ഒരു മെത്രാനും പിന്തുടരുന്നില്ല. പക്ഷേ അവരെക്കൊണ്ടു പരോക്ഷമായി ആ പാപം ചെയ്യിക്കുന്ന നടപടിയാണ് പലയിടത്തും പ്രത്യക്ഷപ്പെടുന്നത്.

വളരെ ലളിതമായ മാർഗ്ഗത്തിലാണ് മെത്രാന്മാരെ ഇന്നു *ശീമോന്യ പാപ*ത്തിൽ വീഴിക്കുന്നത്. പട്ടംകൊടയ്ക്ക് പണം വാങ്ങില്ലാത്ത അവരെ അന്നേദിവസം സ്ഥാനസ്വീകർത്താവിന്റെ ഭവന കൂദാശയ്ക്ക് ക്ഷണിക്കും. അതിനു ദക്ഷിണ കൊടുക്കുന്നതിൽ തെറ്റില്ല എന്നതാണ് വാദം! ഇന്നീ പ്രവണത പടർന്നു പിടിച്ചിട്ടുണ്ട്. ഈ കെണിയിൽ വീഴാത്ത മെത്രാന്മാരുണ്ടെന്നുള്ള വസ്തുത വിസ്മരിക്കുന്നില്ല.

ഈ ലേഖകന്റെ ചോദ്യം ഇവിടെ ലളിതമാണ്. ഭവനകൂദാശ നടത്താനുള്ള അധികാരമടക്കം നൽകിയാണ് ഒരാൾക്കു കശ്ശീശാ പട്ടം നൽകുന്നത്. കത്തനാരു പട്ടംകൊടയുടെ അവസരത്തിൽ തന്റെ പൗരോഹിത്യാധികാരം പ്രകടിപ്പിക്കുവാൻ എപ്പിസ്ക്കോപ്പായുടെ സാന്നിദ്ധ്യത്തിൽ സ്വയം ധൂപക്കുറ്റിയിൽ കുന്തിരിക്കം ഇട്ടാണ് നവ വൈദികൻ ധൂപം വീശുന്നത്. മറ്റേതൊരവസരത്തിലും അചിന്ത്യമായ കാര്യം! അതുപോലെ സ്വന്തം സ്ഥാനാഭിഷേകദിനത്തിൽ നവവൈദികന് സ്വന്തം ഭവന കൂദാശ നടത്തണമെങ്കിൽ എന്തുകൊണ്ട് അത് സ്വയം ചെയ്തു കൂടാ? അതാകട്ടെ അദ്ദേഹത്തിന്റെ ആദ്യ വൈദികകർമ്മം. ഇതിനിടയിൽ എന്തിനു എപ്പിസ്ക്കോപ്പായെ *പാപത്തിൽ* വീഴിക്കുന്നു?

ഈ *കച്ചവടത്തിലെ* വില്ലന്മാർ നമ്മുടെ സാക്ഷാൽ കത്തനാരുമാരാണ് എന്നു പറയാതിരിക്കുവാൻ തരമില്ല. എല്ലാവരും അല്ല; എവിടെ നിന്നും പത്തു കാശുണ്ടാക്കുവാൻ ശ്രമിക്കുന്ന കുറച്ചുപേർ മാത്രം. പ. പിതാവടക്കം മേല്പട്ടക്കാർക്കു ഇത്തരം നിർബന്ധിത *ദക്ഷിണ* സ്വീകരണത്തിനു വഴിയൊരുക്കുന്നതു ധനമോഹികളായ ചുരുക്കം ചില കത്തനാരുമാരാണ്. സമാന്തരമായി തങ്ങൾക്കു കിട്ടുന്ന കവറുകളും വെട്ടുമേനിയും മാത്രമാണ് അവരുടെ ലക്ഷ്യം. പേരുദോഷം പ. പിതാവിനും!

കിഴക്കിന്റെ മഹാനായ കാതോലിക്കാ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമനു പള്ളി കൂദാശ ഒരു ഹരമായിരുന്നു. ചെറുതായാലും വലുതായാലും അവ സാഹചര്യങ്ങൾക്കനുസരിച്ച്

ക്രമപ്പെടുത്തി *ലയിച്ചു* ചെയ്യുന്നതായിരുന്നു അദ്ദേഹത്തിന്റെ ശൈലി. രാജകീയ പുരോഹിത പരിവേഷത്തോടെ സൂക്ഷ്മാംശങ്ങളിലും സ്ഥൂലാംശങ്ങളിലും ശ്രദ്ധിച്ചു വടക്കൻമണ്ണൂർ പള്ളിയും ഏതാനും മാസങ്ങൾക്കുള്ളിൽ അതീവ പരിമിതമായ സാഹചര്യങ്ങളിൽ ഒതുങ്ങിക്കൂടി കൈതമറ്റം ചാപ്പലും ഒരേപോലെ *ആസ്വദിച്ചു* കൂദാശ ചെയ്യുന്നതിൽ ഈ ലേഖകൻ പങ്കാളിയാണ്. രണ്ടു സ്ഥലത്തും കിട്ടിയ *കൈമുത്ത്* എത്രയെന്ന് അദ്ദേഹം തിരക്കാത്തതിനും സാക്ഷിയാണ്. തന്നെ മഹാ പൗരോഹിത്യത്തിലേയ്ക്കു വിളിച്ചടുപ്പിച്ച ആ അത്യുന്നത മഹാപുരോഹിതനെ മാതൃകാ പുരുഷനായി കാണുന്ന പ. പിതാവ് കൂദാശയ്ക്കു *കണക്കു പറയും* എന്നു വിശ്വസിക്കുവാൻ അല്പബുദ്ധികൾക്കേ കഴിയൂ.

എങ്കിൽപ്പോലും ഇത്തരം *വിലയിടൽ* സംഭവിക്കുക സ്വാഭാവികമാണ്. അതിനു കാരണം പലതുണ്ട്. ഒന്നാമതായി കൈമുത്തു തുക കൂട്ടിയാൽ പ. പിതാവിന്റെ *വില* കൂടുമെന്നു ചിന്തിക്കുന്ന അല്പബുദ്ധികൾ. അതിനേക്കാൾ ഉപരി, പ. പിതാവിനു കൊടുക്കുന്ന കൈമുത്തിനു ആനുപാതികമായി തങ്ങളുടെ *കവറിന്റെ കനവും* വർദ്ധിക്കുമെന്നു കണക്കു



കൂട്ടുന്ന *മാസപ്പടി* കത്തനാരുമാർ. ഇടവക മുടിച്ചാണെങ്കിലും തങ്ങൾക്കു സ്ഥലംമാറ്റം വരുമ്പോൾ ലഭിക്കുന്ന സമ്മാനം, സ്വർണ്ണം, വാഹനം എന്നിവ ലക്ഷ്യമാക്കി മാത്രം *ശുശ്രൂഷിക്കുന്ന* കത്തനാരന്മാർ ധാരാളമുള്ള വർത്തമാനകാല അവസ്ഥയിൽ ഇതു സ്വാഭാവികമാണ്. ഇവരിൽ *കൈമുത്തിൽ കൈകടത്തുന്നവരും* തനിക്കു സമ്മാനമായി ലഭിക്കേണ്ട വാഹനത്തിന്റെ *മോഡൽ* മുമ്പു കൂട്ടി പറയുന്നവരും ഇല്ലെന്നു പറയാമോ?

ഒരു വർഷത്തിലധികം അമർത്തിപ്പിടിച്ച ഈ ഈ അമർഷം ഇപ്പോൾ ലിഖിതരൂപത്തിലാക്കുന്നതിന്റെ പിമ്പിലും ഒരു പ്രകോപനമുണ്ട്. അതു നടപ്പു അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയിലേയ്ക്കുള്ള നോമിനേഷനുമായി ബന്ധപ്പെട്ട ചില അവകാശവാദങ്ങളാണ്. 2012-ൽ നോമിനേഷൻ *ഒപ്പിച്ചത്* 15 ലക്ഷം *ചിലവാക്കി* ആണെന്ന് പരസ്യമായി വീരവാദം മുഴക്കുന്ന ഒരു മെമ്പറെ ഈ ലേഖകന് അറിയാം. ഇത്തവണ മൂന്നു നോമിനേറ്റഡ് സീറ്റുകളുടെ *രക്തവില* മുടക്കിയത് അവരിൽ ഒരാളാ

ണെന്ന അവകാശവാദമാണ് മറ്റൊന്ന്. ഇതിന്റെയൊന്നും സത്യസ്ഥിതി ഈ ലേഖകനറിയില്ല. ഒന്നു മാത്രം പറയാം. അങ്ങിനെ സംഭവിച്ചിട്ടുണ്ടെങ്കിൽ അതിൽ ഒരു പൈസ പോലും പ. പിതാവിന്റെ കൈയിൽ എത്തിയിട്ടില്ല. അതൊക്ക വഴിക്ക് എവിടെ *ചില വായിൽ* പോയി എന്ന് അടിയന്തിരമായി തിരക്കണം. പ്രത്യേകിച്ചും മെത്രാന്മാരെ സാമ്പത്തിക അച്ചടക്കം പഠിപ്പിക്കാൻ കച്ചകെട്ടി ഇറങ്ങിയവർ!

മെത്രാന്മാർക്ക് ആവശ്യം അറിഞ്ഞു കൈതുറന്നു കൊടുത്ത ചരിത്രമാണ് മലങ്കര നസ്രാണികൾക്കുള്ളത്. അഞ്ചാം മാർത്തോമ്മായുടെ *ഡച്ചു പീഡ* ഒഴിവാക്കാൻ നിരണം ഇലഞ്ഞിക്കൽ പീത്തമ്മത്തങ്കി സ്വന്തം മെയാഭരണങ്ങൾ ഉരിഞ്ഞുകൊടുത്തത് ആരും ആവശ്യപ്പെട്ടിട്ടല്ല. സ്വന്തം മതാദ്ധ്യക്ഷനെ രക്ഷിക്കുവാൻ ആയിരുന്നു. ആ *പീത്തമ്മത്തങ്കിയുടെ* കൊച്ചുമക്കളുടെ സ്ഥാനത്തുള്ള നസ്രാണികൾ ഇന്നും മലങ്കരയുടെ മഹാപുരോഹിതർക്ക് വാരിക്കോരി കൊടുക്കും. വ്യക്തിയെ കണ്ടിട്ടല്ല; സ്ഥാനത്തെ ബഹുമാനിച്ച്; ആവശ്യത്തിനനുസരിച്ച്. അതു തങ്ങളുടെ വ്യക്തി മാഹാത്മ്യം കൊണ്ടാണെന്നു ധരിക്കുന്ന ചിലരുണ്ട്. അവർക്കു തെറ്റി. അവർക്കുള്ള മറുപടി തോമസ് മാർ ആത്താനാസ്യോസ് സീനിയർ മെത്രാപ്പോലീത്താ പണ്ടേ നൽകിയിട്ടുണ്ട്. ... *എന്റെ കൈയിൽ ഇരിക്കുന്ന ഈ സ്വർണ്ണ സ്ലീബാ എന്റെ ഇടവകയായ പുത്തൻകാവിൽ പള്ളിക്കാർ തന്നതാണ്. അതു കിഴക്കേതലയ്ക്കൽ കുട്ടിയുടെ മകനു നൽകിയതല്ല. മലങ്കരസഭയിലെ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായ്ക്കു നൽകിയതാണ്...* ഈ വികാരം മനസിലാക്കി പ്രവർത്തിക്കുന്നവരാണ് മലങ്കരസഭയിലെ പിതാക്കന്മാരിൽ ഭൂരിഭാഗവും.

ആനുപാതികമായി തങ്ങളുടെ *കവറിന്റെ കനം* വർദ്ധിപ്പിക്കാൻ ഇത്തരം ദുഷിച്ച പ്രചരണം നടത്തുന്നവരോട് ഒന്നേ പറയാനുള്ളു. *പ. പിതാവിനു വില ഇടരുത്*. അങ്ങിനെ ചെയ്താൽ സാക്ഷാൽ നസ്രാണി പ്രതികരിക്കും. അവർക്ക് പ. പിതാവ് വില തീരാത്ത മുത്താണ്. പ. പിതാവിനു വിലയിടുന്ന വിലയില്ലാത്തവന്മാരെ കൈകാര്യം ചെയ്യുന്ന അവസ്ഥ നസ്രാണിക്ക് ഉണ്ടാക്കരുത്.

(*ബഥേൽ പത്രിക*, ഏപ്രിൽ 2017)